# പ്രസ്താവന.

---

ഞാൻ രണ്ടുകൊല്ലത്തോളം ബൊംബായിൽ, എന്റെ ജ്യേഷ്ഠൻ പരേതനായ പത്മനാഭപിള്ള അവർകളുടെ ഒന്നിച്ചുതാമസിച്ചിരുന്നു. ആ കാലത്തു മഹാരാഷ്ട്രചരിത്രപണ്ഡിതന്മാരായും അല്ലാതെയുമുള്ള ചില യുദ്ധവീരന്മാരുടെ കഥകളെപ്പറ്റി കേൾപ്പാനിടയായി. അവ മിക്കവാറും രസകരങ്ങളായി തോന്നുകയാൽ അവയെ ക്രോഡീകരിച്ചു ആഖ്യായികാരൂപമായി എഴുതണമെന്ന് ഒരു മോഹം ജനിക്കയും ഞാൻ ഈ ഗ്രന്ഥമെഴുതിത്തീർക്കയും ചെയ്തു. ആഖ്യായികയുടെ ലക്ഷണമൊപ്പിച്ച് എഴുതുവാൻ ഞാൻ അപ്രാപ്തനാണ്. എന്നാൽ ചില പാശ്ചാത്യകവികളുടെ കൃതികളിലുള്ള ഹൃദയസ്പർശികളായ ആശയവിശേഷങ്ങളും ചമൽകൃതിയോടുകൂടിയ കഥാവിസ്തരണരീതിയും എന്നെ സഹായിച്ചിട്ടുള്ളതുകൊണ്ട് കഥാബന്ധത്തിനു വിശ്ലേഷം വരാതെയും, കഥ സന്മാർഗ്ഗപരമായും എഴുതിത്തീർപ്പാൻ എനിക്ക സാധിച്ചിട്ടുള്ളതാകുന്നു.

മാളവീയം ആദ്യന്തം സശ്രദ്ധം വായിച്ചുനോക്കി എന്നെ ഗുണദോഷിച്ച തിരുവനന്തപുരം കാളേജ് ചരിത്രപണ്ഡിതർ മ. രാ, രാ, എ. ഗോപാലമേനോൻ അവർകൾ എം. എ; റിട്ടയാർഡ് തഹശീൽദാർ മ. രാ, രാ, എം. സി. നാരായണപിള്ള അവർകൾ ബി. എ; എന്റെ ജ്യേഷ്ഠൻ മ. രാ, രാ, എൻ. വേലുപ്പിള്ള അവർകൾ, ഇവരോടെനിക്ക ഞാൻ കൃതജ്ഞനായിരിക്കുന്നു.

യി ...
വത്തി, കരണ്ടാ ...ത്തിലെകിൻടയിൽ മിസ്റ്റർ ഗോപാലമേനോൻ
ന്നിക്കയും പുസ്ത... സയച്ചുതന്നതിലേക്ക് അദ്ദേഹത്തോ

൧൦. തിരുവനന്തപുരം സരസ്വതീവിലാസം അച്ചുക്കൂടം ഉടമസ്ഥൻ ബ്രഹ്മശ്രീ വിറാലപ്പോററി അവർകളും മററു ജോലിക്കാരും 'മാളവീയം' എളുപ്പത്തിൽ അച്ചടിച്ചുതീർപ്പാൻ ശ്രമിച്ചതിലേക്ക് അവരോടും ഞാൻ വന്ദനം പറഞ്ഞുകൊള്ളുന്നു.

തിരുവനന്തപുരം
൧൦൮൭-ഇടവം ൨൯-ാംനു-

ഗ്രന്ഥകർത്താ.



# മുഖവുര.

---

മാളവീയം ഇന്ത്യാചരിത്രസംബന്ധമായ ഒരു ആഖ്യായികയാണ്. ഔറംഗസീബ് ചക്രവർത്തിയുടെ ഭരണകാലത്തുണ്ടായിരുന്ന രാജ്യസ്ഥിതികളെ അവലംബിച്ചാണു കഥ രൂപപ്പെടുത്തിയിട്ടുള്ളത്. കുറെക്കാലം മദ്ധ്യഇന്ത്യയിൽ പരിചയിച്ചു അവിടത്തെ കാര്യങ്ങളേയും ജനങ്ങളേയും പററി സമ്പാദിച്ചിട്ടുള്ള അറിവു ഗ്രന്ഥകാരനു ഈ കഥാകല്പനയിൽ പ്രോത്സാഹകമായിത്തീർന്നിട്ടുണ്ട്. അതുകൊണ്ടുതന്നെ ഈ ഗ്രന്ഥത്തിനു പറയത്തക്കഗുണം ഉണ്ടായിട്ടുമുണ്ട്. കഥാബന്ധത്തിൽ ലിററൻ, സ്കാട്ട്, മുതലായ പാശ്ചാത്യഗ്രന്ഥകാരന്മാരെ അനുകരിച്ചിട്ടുള്ള സ്ഥിതിക്ക് ലോകഗതിയോടുള്ള സാദൃശ്യവും തന്മൂലമുള്ള തന്മയത്വവും പ്രകാശിപ്പിച്ചു ഗ്രന്ഥത്തിന്റെ ആസ്വാദ്യത വർദ്ധിപ്പിക്കുന്നതിനും സാധിച്ചിട്ടുള്ളതായി കാണാം.

സൽഗുണത്തോടുകൂടിയ തരുണീതരുണന്മാരുടെ അനുരാഗബന്ധംതന്നെയാണു കഥയുടെ ആണി. എന്നാൽ അതിനെ ഒരു ആണിയായിമാത്രം പ്രയോഗിച്ചു ജീവിതാദർശങ്ങളെ ഉത്കൃഷ്ടതാപൂർവ്വം പ്രവർത്തിച്ചുകാണിക്കുന്നതാണു ഗ്രന്ഥകാരന്റെ ഉദ്ദേശമെന്നു തോന്നും. പലതരക്കാരായ മനുഷ്യരും പല പ്രദേശങ്ങളും സന്ദർഭങ്ങളും സമയോചിതമായി പ്രകാശിപ്പിച്ചു ലോകഗതിയേയും ചുഴ്ചകളേയും അനുഭവപ്പെടുത്തുന്നതിൽ മിസ്റ്റർ പരമേശ്വരൻപിള്ള

ത്യേകം സാമർത്ഥ്യം കാണിച്ചിട്ടുണ്ട്.

യി ച

വർത്തിക്കണീയങ്ങളായ ആദർശങ്ങളേയും മഹനീയങ്ങളായ

ർന്നികളേയും പുരസ്കരിച്ചും യഥാർത്ഥലോകത്തിൽ അനുഭവ

പ്പെടുന്ന ഉപായവിശേഷത്തെയും ഗ്രന്ഥനിർമ്മാണം ചെയ്യുന്നതു് ഒട്ടും ലഘുവായ കൃത്യമല്ല. മിസ്റ്റർ പരമേശ്വരൻപിള്ള സാഹിത്യരംഗത്തിൽ ഇപ്പോഴം ആദ്യമായിട്ടാണ പ്രവേശിക്കുന്നതെങ്കിലും സരസകൃതികളിലും ലോകപരിചയത്തിലും അദ്ദേഹത്തിനുണ്ടായിട്ടുള്ള പരിചയപാടവംകൊണ്ടു്, ഇതിൽ അദ്ദേഹത്തിന്നു യാതൊരു ക്ലേശവുമുണ്ടായിട്ടില്ല. സരസവും സന്മാൎഗ്ഗപരവും ആയ കഥാവസ്തു ലളിതവും സുഗമവും ആയ ഭാഷയിൽ പ്രകാശിപ്പിച്ചു് മനസ്സിനെ ആകർഷിക്കുന്ന വൎണ്ണനകളും ശ്രദ്ധയെ ബന്ധിക്കുന്ന ഘട്ടങ്ങളും ഇണക്കിച്ചേൎത്തു യാത്രാശ്രമം അറിയാതെ വായനക്കാരെ എത്രദൂരമെങ്കിലും കൊണ്ടുപോകാനുള്ള വാസനാബലം ഇതിൽ പ്രത്യേകമായി ശോഭിക്കുന്നുണ്ടു്. ഈ പരമാൎത്ഥത്തിന് എന്റെ സാക്ഷ്യപത്രത്തിനേക്കാൾ വിശ്വസനീയമായ തെളിവായി ഈ ഗ്രന്ഥംതന്നെ എല്ലാവരും മനസ്സിരുത്തി പരിശോധിക്കണമെന്നു ഇവിടെ പറവാനുള്ളു.

തിരുവനന്തപുരം }
൯൪-തുലാം ൨൭-നു } ആർ. ഗോപാലമേനോൻ.

# മാളവീയം.



## ഒന്നാം അദ്ധ്യായം.

വിശ്വനാഥൻ:—"നിങ്ങൾക്ക് ഈശ്വരാനുഗ്രഹം ഉണ്ടാകട്ടെ! മഹാമനസ്കനായ അങ്ങയുടെ ഔദാര്യത്തിനു ഞാൻ, ആജീവനാന്തം, കൃതജ്ഞനായിരിക്കും."

ജയസിംഹൻ:—"ഞാൻ ചെയ്യുന്നതു മനുഷ്യർ അന്യോന്യം അനുവർത്തിക്കേണ്ടതായ ധർമ്മം മാത്രമാണ്. വിശേഷിച്ചു, കാലദേശാവസ്ഥകളുടെ സ്വഭാവം കൊണ്ടു സ്നേഹത്തേയും, ബന്ധുത്വത്തേയും, മനുഷ്യധർമ്മത്തേയും, ചിലർ മറന്നുകളയുന്നതുപോലെ, ഞാൻ ചെയ്യുമോ?—അവിടത്തേക്ക് അസ്വാസ്ഥ്യം, ഒരിക്കലും, ഉണ്ടാവാനിടയില്ല. ദൈവഗത്യാ, ഇപ്പോൾ ഇങ്ങനെ സംഭവിച്ചുവെന്നേയുള്ളു. അതുകൊണ്ട് അവിടത്തെ എല്ലാവിധത്തിലും സഹായിപ്പാൻ ഞാൻ സന്നദ്ധനാണ്."

വിശ്വ:—"അത് അങ്ങയുടെ മഹാമനസ്കതയുടെ ലക്ഷണമാണ്. ഇനി, എന്താണു ചെയ്യേണ്ടതെന്നറിയാതെ ഞാൻ അന്ധാളിച്ചിരിക്കയായിരുന്നു. ചക്രവർത്തിയുടെ കല്പനയെ ധിക്കരിക്കാൻ പാടുള്ളതല്ല. അഥവാ, ധിക്കരിക്കയാണെങ്കിൽ, അതിന്റെ ഫലത്തെ നിരോധിപ്പാൻ കൂടി തയ്യാറായിരിക്കണം. അതിനു ഞാൻ ഇപ്പോൾ ഒരുങ്ങുന്നില്ല. ചക്രവർത്തിയുടെ വിശ്വാസത്തിന് ഇന്നാൾവരെ പാത്രീഭവിച്ചും, അദ്ദേഹത്തിന്റെ രക്ഷയിൽ ഇക്കാലപര്യന്തം ഇരുന്നു കാലയാപനം ചെയ്ത ഞാൻ, ചക്രവർത്തിക്ക് എതിരായി വാളെടുപ്പാൻ തുടങ്ങുന്നില്ല. അനേകരെപ്പോലെ, ചക്രവർത്തി, തന്നെത്താൻ പാംസുസ്നാനം ചെയ്യുകയാണ്. ഏഷണിക്കാർക്ക് വശംവദനായിത്തീർന്നിട്ടു, ചക്രവർത്തി ഓരോന്നു

പ്രവൎത്തിക്കുന്നതു സഹ്യഃഫലമാണ്. ശിവാജിയെ തോല്പിക്കുന്നതിനാണു, ചക്രവൎത്തി ഇപ്പോഴും ശ്രമിക്കുന്നത്. അത്, എന്നെ ദ്രോഹിക്കുന്നതുപോലെ, നിസ്സാരമായിവരില്ല. യുദ്ധവീരനും പരാക്രമിയുമാണു ശിവാജി. ശിവാജിയുടെ നാശകസൈന്യത്തെ ഔറങ്ഗസീബ്ബ് എതിൎത്തുകളയാമെന്ന് വിചാരിക്കുന്നതു ദുസ്സാദ്ധ്യമാണ്. അതുകൊണ്ടു ശിവാജിയെ കഴിയുന്നതു ബന്ധുവായിട്ടു വയ്ക്കണമെന്നു പറഞ്ഞുപോയ കാരണത്താൽ ഉടന്നാണ്, എനിക്കു നേരിട്ട ഗ്രഹപ്പിഴയെല്ലാം.”

ജയ:—“അവിടുന്നു സത്യവാനാണ്. സത്യം ഇങ്ങനെയുള്ള ശത്രുക്കളെയുണ്ടാക്കും. പക്ഷെ കൊല്ലിക്കയും ചെയ്യും! എന്തിനു വൃഥാ പറഞ്ഞു സമയം കളയുന്നു? ഇനി, മേൽനടക്കേണ്ടകാൎയ്യത്തെപ്പററി ആലോചിക്കാം. കഴിയുന്നതും വേഗത്തിൽ, ബീജപുരിയിൽനിന്നു, പോയില്ലെങ്കിൽ അവിടുത്തേയ്ക്കു വല്ല ആപത്തും നേരിടാൻ എളുപ്പമുണ്ട്. അതുകൊണ്ട് ഞാൻ സൂചിപ്പിച്ച സ്ഥലം അവിടുത്തേയ്ക്കു രസിച്ചോ എന്നറിഞ്ഞാൽ കൊള്ളായിരുന്നു.”

വിശ:—“അങ്ങിനെ ഒരു സ്ഥലം ഉണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്. ആ ദിക്കിനെപ്പററി ഒരഭിപ്രായവും പറയാനില്ല.”

ജയ:—“പൂനായിൽനിന്നു വടക്കു പടിഞ്ഞാറാണ് ആ സ്ഥലം. ഒരു കോട്ടയായിട്ടാണ് എന്റെ പൂൎവ്വന്മാർ അതിനെ കെട്ടിച്ചിട്ടുള്ളത്. പേർ, പ്രതാപഗിരിയെന്നാണ്. അവിടുത്തേയ്ക്കു നേരിട്ട അപകടത്തെപ്പററി ഞാൻ കേട്ടയുടൻ ആ സ്ഥലം അവിടുത്തെ ഉപയോഗത്തിനു വിട്ടുതരണമെന്നു തീൎച്ചപ്പെടുത്തിക്കഴിഞ്ഞു. ഇനി അവിടുത്തെ ഇഷ്ടം എങ്ങിനെയെന്നു അറിവാനുള്ളു.”

വിശ:—“കൊള്ളാം!—അതിനു വല്ല പക്ഷമുണ്ടോ? എന്റെ ഇഷ്ടം മുമ്പുതന്നെ പറഞ്ഞുവല്ലോ. ആ സ്ഥലം എന്റെ ഉപയോഗത്തിനു നിങ്ങൾ തരണമെന്നപേക്ഷിക്കുന്നു.”

ജയ:—“വളരെ സന്തോഷം! എന്നാൽ, ഞാൻ ആ കോട്ടയും, കൊട്ടാരവും, എളുപ്പത്തിൽ ചില അററകുററവേലകൾ നടത്തി, തയ്യാർ ചെയ്യിച്ചിട്ടു, വിവരം ബോദ്ധ്യപ്പെടുത്താം.”

വിശ:—"നിങ്ങളുടെ സൽക്കാരത്തെ വന്ദനപുരസ്സരം കൈക്കൊള്ളുന്നു. എന്റെ ചെറുപ്പകാലങ്ങളിൽ എന്നല്ലാ, ഇപ്പോഴും ഓരോ ഉദ്യോഗത്തിൽ ഞാനിരിപ്പാനിടയായിട്ടുള്ള സ്ഥലങ്ങൾ, മിക്കവാറും, പ്രധാനപട്ടണങ്ങളായിരുന്നതുകൊണ്ടു കാനനവാസം പരിശീലിപ്പാനിടയുണ്ടായിട്ടില്ല. ഇപ്പോൾ അതിനു തരംകിട്ടിയല്ലൊ."

ജയ:—"പ്രതാപഗിരി എന്ന പേർ സാധാരണ കോട്ടയുടേതായിട്ടാണു കേൾവിയുള്ളതു്. എന്നാൽ ആ കോട്ട കെട്ടീട്ടുള്ള പർവ്വതശിഖരത്തിന്റെ പേരും അതുതന്നെ. അവിടെയും അതിനു താഴ്‌വരകളിലും ആളുകൾ പാർപ്പുണ്ടു്. അവർ അപരിഷ്കൃതന്മാരും, മൂഢന്മാരുമാണു്. ആ കോട്ടയെപ്പററി ചില കെട്ടുകഥകൾ അവർ പറയുന്ന പതിവുണ്ടു്. ആ ശിഖരത്തിൽ അവിടത്തെയക്ഷികളും അവർ വന്നു പറഞ്ഞേക്കാം."

വിശ:—"തൊഴിലൊന്നുമില്ലാത്തവർക്കു് എന്തെല്ലാമാണു പറഞ്ഞുകൂടാത്തതു്? അങ്ങിനെയുള്ളവരുമായി സഹവാസം ഞാൻ വെച്ചുകൊള്ളുകയില്ല."

ജയ:—"അവിടത്തെ ഐശ്വര്യം നിശ്ചലമാണല്ലൊ. അതിനെ ഉദ്ദേശിച്ചല്ല ഞാൻ പറഞ്ഞതു്. അവിടുന്നൊരുമിച്ചു കുട്ടികൾ വരുന്നുണ്ടായിരിക്കും. അവരെപ്പററിയാണു ഭയം എനിക്കുള്ളതു്."

വിശ:—"ഛെയി!—അതിനെപ്പറ്റി ഭയം വേണ്ട. നിസ്സാരങ്ങളായ കഥകളെ കേൾപ്പാൻ ഇച്ഛിക്കുന്ന കൂട്ടരല്ല എന്റെ കുട്ടികൾ. പുരുഷോത്തമൻ അസാധാരണ ബുദ്ധിസാമർത്ഥ്യമുള്ളവനാണു്. എന്റെമകൻ 'ചന്ദ്രസേനൻ' ബഹു ധീരനാണു്. താഴ്ന്നതരം ആളുകളുമായി വർത്തമാനം പറഞ്ഞു രസിക്കാൻ അവർക്കുകൂടിയെന്നു് ഒരിക്കലും വരികയില്ല. ഇനി പേരൊരു കുട്ടിയുള്ളതു മകൾ 'താര'യാണു്. അവൾ പ്രകൃത്യാ ഭീരുവാണെങ്കിലും ബുദ്ധിക്കു സ്ഥൈര്യഗുണം ഏറിയുള്ള ശേഷത്തിലാണു്. അകാരണമായ ഭയത്തിനു് അവൾ അധീനയായി വരികയില്ല."

ജയ:—"ശരി—എന്നാൽ മതി. ഞാൻ പ്രതാപഗിരിയിൽ പോയിട്ട് വർഷം നാലഞ്ചു കഴിഞ്ഞു. അവിടെ ഒരു കാര്യസ്ഥനെ നിയമിച്ചിട്ടുണ്ട്. അയാൾ മുഖാന്തിരമാണ് കരം പിരിപ്പിക്കയും മററും ചെയ്യാറുള്ളത്. അയാൾ എന്റെ ഒരു പഴയ ആശ്രിതനാണ്. അയാളുടെ പേർ 'റസ്സിരാമൻ' എന്നാണ്. പ്രതാപഗിരിയിൽ പോകാൻ എനിക്ക് അശേഷം മനസ്സില്ല. കുടിയാനവന്മാരുമായി വല്ല വസ്തുതർക്കങ്ങളോ നേരിട്ടാൽ അതു സംബന്ധിച്ചുമാത്രമേ അവിടെ പോകാറുള്ളൂ. ഇയ്യിടെ ആ വിധം തർക്കങ്ങളും ഇല്ല. ഇത്രയും പറഞ്ഞത്, ഞാൻ തന്നെ പോയി അവിടുത്തേക്കും, കുട്ടികൾക്കും, സുഖവാസത്തിനു തക്കവിധം വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനു കഴിയാതെ ഇരിക്കുന്നതിനെപ്പററി, തെററിദ്ധരിക്കരുതല്ലോ എന്നു കരുതിയാണ്."

വിശ:—"തെററിദ്ധരിക്കയോ! നന്നായി! ഉദ്ദേശം ഉടൻ മനസ്സിലാകത്തക്കതേയുള്ളൂ. നിങ്ങളുടെ കുടുംബവശാൽ പററിയ അത്യന്തദുഃഖാവഹമായ ആ സംഭവത്തെ ഞാനറിയാതിരുന്നിട്ടില്ല. എങ്ങിനെ ആയാലും, പ്രതാപഗിരിയെ സന്ദർശിക്കുന്ന മാത്രയിൽ, ഉണങ്ങിയ വ്രണത്തെ മനഃപൂർവം കീറി ചോരയൊലിപ്പിക്കുമ്പോലെ, നിങ്ങളുടെ ഹൃദയത്തെ ഭേദനം ചെയ്യുന്നതായ ഓർമ്മകൾ മനസ്സിലുദിച്ചേക്കാം. നിങ്ങൾക്കുണ്ടായപോലെയുള്ള ദുഃഖം എനിക്കുണ്ടായിരുന്നുവെങ്കിൽ, നിശ്ചയമായി, ആ സ്ഥലത്തെ, ഞാൻ ദർശിക്കപോലും ചെയ്യുകയില്ല."

ജയ:—"അതെ—എങ്കിലും, കുറെ കാലം ചെല്ലുമ്പോൾ ആ വിചാരം മാറിപ്പോകുമായിരിക്കും. മനുഷ്യാവസ്ഥയ്ക്ക് അങ്ങിനെ വരാനെ പാടുള്ളുവല്ലോ. പിന്നെ—ആ സ്ഥലം കാണേണ്ടതാണ്. മനോഹരങ്ങളായ കാഴ്ചകളെ, അവിടെ എല്ലാവശങ്ങളിലും, കാണാം. അവിടുത്തേയ്ക്ക് വേട്ടയിൽ ഭ്രമമുണ്ടെങ്കിൽ യഥേഷ്ടം മൃഗങ്ങളുണ്ട്. ഈ രണ്ടു സൌകര്യങ്ങളോട് ഇടചേർന്ന് വേറൊരു ദോഷം കൂടിയുള്ളതിനെ പറയാതിരിപ്പാൻ വയ്യാ. അന്നത്തെ—കഷ്ടം!—ആ സം

ഭവം കഴിഞ്ഞതിൽ പിന്നീടും, കള്ളന്മാർ എട്ടും പത്തും പേർ ഒന്നുചേർന്ന്, കുടികളിൽ കയറി, അക്രമങ്ങൾ പ്രവർത്തിക്കാറുണ്ട്. ആ അവസരങ്ങളിൽ എന്റെ കാര്യസ്ഥൻ ഭടന്മാരെ അയച്ച് അവരെ ആട്ടിപ്പായിച്ചു കളയും. അതിനാൽ മുൻകരുതൽ വേണ്ടതാണ്. അവിടുന്നോ കുട്ടികളോ ആയുധപാണികളായ ഭടന്മാരോട് ഒരുമിച്ചല്ലാതെ പുറത്തു സഞ്ചരിക്കരുത്."

വിശാ:—"അങ്ങിനെയാവാം" എന്നു പറഞ്ഞിട്ട് പ്രതാപഗിരിയിൽ പോയാൽ വേട്ടയ്ക്കും മലകളിൽ സഞ്ചരിക്കാനും സൗകര്യമുണ്ടെന്നു ജയസിംഹൻ പറഞ്ഞതിനെപ്പററി വീണ്ടും അദ്ദേഹം പറഞ്ഞുതുടങ്ങി. "എനിക്കു വേട്ടയ്ക്കും മററും ഉത്സാഹം കുറഞ്ഞിരിക്കുന്നകാലമാണ്. പ്രായവും അതിക്രമിച്ചിരിക്കുന്നു. ഇപ്പോൾ ഒന്നിലേ എന്റെ ആഗ്രഹം ദൃഢമായി സ്ഥിതിചെയ്യുന്നുള്ളു. അതു പ്രകൃതിയുടെ എല്ലാ പ്രകാരത്തിലുമുള്ള വൈചിത്ര്യങ്ങളെ കാണുന്നതിലാണ്. സകലാന്തര്യാമിയായി സച്ചിദാനന്ദസ്വരൂപമായി പ്രകാശിക്കുന്ന പരബ്രഹ്മത്തിന്റെ അവാച്യമായ മാഹാത്മ്യത്തെപ്പററിയുള്ള എന്താണൊരു ബോധം, സമുദ്രം, അത്യുന്നതങ്ങളായ പർവ്വതങ്ങൾ, എന്നിങ്ങനെയുള്ള പ്രകൃതിയുടെ ശ്രേഷ്ഠതരങ്ങളായ അംഗങ്ങളുടെ സന്നിധാനംകൊണ്ട്, മനസ്സിലുദിച്ചുപോകും—എന്നീവിധം തന്റെ വിചാരങ്ങളെ വിശാഖൻ പറവാൻതുടങ്ങിയ ഉടൻ, അദ്ദേഹവും, ജയസിംഹനുംകൂടി ഇരുന്നിരുന്ന മുറിയുടെ പുറത്തു കാൽപെരുമാററം കേട്ട് വിശാഖൻ തിരിഞ്ഞുനോക്കി, "അല്ലാ, ഇതാ!"—എന്നു സന്തോഷാശ്ചര്യങ്ങളെ മുഖത്തു സ്ഫുരിപ്പിച്ചുംകൊണ്ടു പറഞ്ഞശേഷം സംഭാഷണം നിർത്തി. ഇത്രയും നടന്നതിനുള്ളിൽ ആ മുറിക്കകത്തു ചന്ദ്രസേനനും, പുരുഷോത്തമനും, താരയും, കടന്നു ചെല്ലുന്നതുകണ്ടു വിശാഖൻപറഞ്ഞു. "കുട്ടികളെ! വരുവിൻ! പ്രതാപഗിരിയിൽ നമ്മുടെ താമസമാക്കണമെന്ന് ഇതാ ഇദ്ദേഹം പറയുന്നു. ആ സ്ഥലത്തെപ്പററി നിങ്ങൾ

കേട്ടിരിക്കാം. നിങ്ങളുടെ താമസം ഇതുവരെ പട്ടണങ്ങളിലായിരുന്നു. ഇനി പർവ്വതപാർശ്വത്തിൽ 'താമസിച്ച്' അതിന്റെ ഗുണദോഷവും അറിയേണ്ടതല്ലേ? ഈ മാററം നിങ്ങളെ പരിതപിപ്പിക്കുന്നുണ്ടോ?"

കഥ ഇവിടെ സ്വല്പം നിർത്തി ദേശാവസ്ഥയെപ്പററി കുറച്ചൊന്നു പ്രസ്താവിക്കുന്നതിനോടുകൂടി, മുൻകണ്ട ആളുകളേയും വായനക്കാർ പരിചയപ്പെടുത്തേണ്ടതു് ആവശ്യമെന്നു കരുതുന്നു.

മുഗൾവംശജനായ ഔറംഗസീബ് ചക്രവർത്തിയുടെ രാജ്യഭാരാവസാനകാലത്തുണ്ടായതായ ദുർഘടാവസ്ഥകളിൽ പ്രത്യേകിച്ച് ഈ ഘട്ടം, ആ ചക്രവർത്തിക്കു വളരെ വ്യസനമുണ്ടാക്കുന്നതായിരുന്നു. മഹമ്മദീയരുടെ മതസിദ്ധാന്തത്താൽ ഇതരമതാനുസാരികളെ ഹിംസിപ്പാനുള്ള തൽപരതയും, ഗുജറാത്തിൽ, ഇൻഡ്യയിൽ, ഉത്തരദക്ഷിണ പാർശ്വങ്ങളിലെ ഹിന്ദുരാജാക്കന്മാരെ കാന്ദിശീകന്മാരാക്കിയതുകൊണ്ടു മഹമ്മദീയർക്കുണ്ടായ അഹമ്മതിയും, ക്രൂരന്മാരും അനീതിമാന്മാരുമായ പഠാൺ ഇടപ്രഭുക്കന്മാർതമ്മിലും, അവർ ഹിന്ദുമതാനുസാരികളായ രാജാക്കന്മാരുടെ നേർക്കും, തുടർന്ന ആഭ്യന്തരകലഹവും, ആ ചക്രവർത്തിയുടെ പ്രതാപതരുവിനെ ഉന്മൂലനാശം ചെയ്യാൻ ഹേതുഭൂതങ്ങളായിഭവിച്ചു.

ഒരു മഹാരാജ്യം അധോഗതിയെ പ്രാപിക്കുന്നതിലേയ്ക്കുള്ള പ്രധാന കാരണം, അവിടെയുള്ള രാജപ്രതിപുരുഷന്മാരും രാജാവും, തമ്മിലുള്ള ശത്രുതതന്നെയാണു്. തഴച്ചുവളരുന്ന ഒരു മരത്തിന്റെ അഗ്രത്തു് ഇത്തിൾപററി അവിടെനിന്നു് അതു മററു ശാഖകളിൽ കടന്നുകൂടി ആ മരത്തെ പോഷിപ്പിക്കുന്ന രസത്തെപ്പോലും ആകർഷിച്ച്, ഒടുവിൽ ആ മരത്തെ നശിപ്പിക്കുന്നതുപോലെ, മഹാരാഷ്ട്രന്മാർ, രജപുത്രന്മാർ, സിക്കുകാർ, തുടങ്ങിയുള്ള യോദ്ധാക്കളും ഗുണോത്തമരായ പ്രജകളുടെ നേതാക്കന്മാരും, ചക്രവർത്തിയും, തമ്മിൽ സ്വരച്ചേർച്ചയില്ലാതെ തീർന്നു ക്രമേണ അദ്ദേഹത്തിന്റെ ശക്തിയെ ക്ഷയിപ്പിച്ചു.

വിധിവിലാസമായും, പ്രകൃതിശക്തിയെ എതിർത്തും, ദുർഗ്ഗമങ്ങളായ പർവ്വതങ്ങളെയും, സമുദ്രങ്ങളെയും, കടന്നു് അന്യരാജ്യാക്ര

ഷണത്തിന്നു സന്നദ്ധരായി പുറപ്പെടുന്ന സംഹാരകൎക്ക് നേരിടുന്ന നാശത്തെപ്പറ്റി ചരിത്രങ്ങളിൽ നിന്ന് നാം ഗ്രഹിക്കുന്നുണ്ടല്ലോ. കാൎത്തേജ് രാജ്യക്കാർ, ഡറായസ്സ്, ജംഗിസ്ഖാൻ, നെപ്പോളിയൻ മുതലായ പ്രാചീനന്മാർ അവരവരുടെ സ്ഥാനം വിട്ട്, റോമ, ഗ്രീസ്, ചീനാ, റഷ്യാ എന്നീ ദൂരദേശങ്ങളെ പിടിച്ചു കീഴടക്കുവാൻ യത്നിച്ചതിൽ വെച്ച് അവൎക്ക് നേരിട്ട ദുൎയ്യോഗം ദക്ഷിണഇൻഡ്യയെ ജയിക്കുന്നതിന് മോഹിച്ച മുഗൾവംശജന്മാൎക്കും സംഭവിച്ചു. ചളിപ്രദേശങ്ങളിൽ ദുർവായുക്കളുടെ സമ്മേളനം കൊണ്ടു രാത്രിയിൽ ചിലപ്പോൾ കാണുന്ന പ്രകാശത്തെ വഴിപോക്കർ ദീപമെന്നു തെറ്റിദ്ധരിച്ച്, ആപത്തിൽ കുടുങ്ങുന്നതുപോലെ, ദക്ഷിണഇൻഡ്യയെ കരസ്ഥമാക്കുവാൻ വേണ്ടി ധനവ്യയം ചെയ്തതും, മൂലബലത്തെ ബലിയായി അൎപ്പിച്ചതും, മുഗൾവംശം ക്ഷയത്തെ പ്രാപിക്കുന്നതിലേക്കുള്ള പ്രധാനകാരണങ്ങളിൽ ഒന്നായിത്തീർന്നു. ഈ വിധം യുദ്ധങ്ങൾകൊണ്ടും, തോൽവികൾകൊണ്ടും, അന്തശ്ഛിദ്രംകൊണ്ടും, ദുൎമ്മാൎഗ്ഗംകൊണ്ടും, ഔറംഗസീബ് തന്നെ വിഷമിച്ചിരുന്ന സന്ദൎഭമാണ് ഈ കഥാകാലം.

ഔറംഗസീബ് മഹാമനസ്കനായ ഒരു പുരുഷനായിരുന്നു എന്നു പറയേണ്ടിയിരിക്കുന്നു. അദ്ദേഹം അനേകരാജ്യങ്ങളെ കീഴടക്കി അനവധി രാജാക്കന്മാരെ കാനനവാസത്തിനയച്ചുവെന്നുവരികിലും അദ്ദേഹത്തോട് എതിരിട്ടുനിന്നു യുദ്ധംചെയ്തു ബുദ്ധിമുട്ടിക്കാത്തവരായ രാജാക്കന്മാരെയും പ്രഭുക്കന്മാരെയും നിൎല്ലോഭം വിശ്വസിച്ച് തന്റെ കീഴിൽ പലവിധമുള്ള ഉദ്യോഗങ്ങളിൽ നിയമിച്ചിരുന്നു. എന്നാൽ, ഇവർ, പൂൎവ്വവൈരത്തെ ഹൃദയത്തിൽ ഭദ്രമായി സൂക്ഷിച്ചുവരുകയും, പ്രതികാരം ചെയ്യുന്നതിന്നു തക്കയവസരം പ്രതീക്ഷിച്ചുകൊണ്ടിരിക്കയും ചെയ്തു. മുൻപ്രസ്താവിച്ചപ്രകാരം അദ്ദേഹത്തിന്റെ ഏതൽകാലാവസ്ഥ രാജ്യഭരണത്തിന് ആകപ്പാടെ കുഴപ്പം നേരിട്ട സമയമായിരുന്നു. ദൂരെ സ്ഥലങ്ങളിൽ നിയമിക്കപ്പെട്ടിരുന്ന ചക്രവൎത്തിയുടെ പ്രതിനിധികൾക്ക് പ്രജകളെ കീഴടക്കി കരം പിരിക്കുവാൻ കഴിയാതായി. ചില സ്ഥലങ്ങളിൽ ജനങ്ങൾ കൂട്ടംകൂടി ലഹളയ്ക്കു് ഒരുമ്പെട്ടു. മറ്റു ചില സ്ഥലങ്ങളിൽ ബഹിഷ്കൃതരായ നേതാക്കന്മാരെ ജനങ്ങൾ തന്നെ

പോരായി കൊണ്ടുവന്ന് അവരെ അധിപന്മാരാക്കി, ഔറംഗസീബ്ബി നോടു നേരിടുവാൻ സന്നദ്ധരായി. ഔറംഗസീബ്ബിന്റെ ഉദ്യോഗസ്ഥന്മാരിൽ പോലും ചിലർ ജനസാമാന്യത്തിന്റെ നിർബ്ബന്ധത്തിലുൾപ്പെട്ട് അവരുടെ നേതാക്കന്മാരായിത്തീൎന്നു. ഈ വിവരങ്ങൾ അറിഞ്ഞു ചാരന്മാർ മുഖേന ചക്രവൎത്തി ഗൂഢാന്വേഷണം ചെയ്തുതുടങ്ങി. ഈ അവസരത്തിൽ മുമ്പ് പ്രസ്താവിച്ചപ്രകാരം ശിവാജിയെ മിത്രമായി വെച്ചുകൊള്ളണമെന്ന് വിശ്വനാഥൻ നിൎബ്ബന്ധമായി ചക്രവൎത്തിയെ ധരിപ്പിച്ചതുമുതൽ ചക്രവൎത്തിക്ക് ആ പ്രഭുവിനെപ്പററിയും ബലമായ സംശയം ഉണ്ടായി. ആകപ്പാടെ ബുദ്ധി ചലിച്ചിരിക്കുമ്പോൾ എന്തു കണ്ട് ന്യായവാദം ചെയ്യാലും, അതിന്റെ സാരം ഗ്രഹിക്കാൻ ശക്തി ചിലൎക്ക് ഉണ്ടാകാതെയിരിക്കുന്നതു സാധാരണമാണല്ലോ. വിശേഷിച്ച് മദാന്ധന്മാരുടെ കഥ ചോദിക്കണമോ? പുത്രകത്തിൽ, ലഹളകൾക്കും മററു പല ദുൎഘടങ്ങൾക്കും കാരണഭൂതന്മാരെന്ന് ചക്രവൎത്തി സംശയിച്ചവരിൽ പ്രധാനിയെന്നു സങ്കല്പിച്ചതുവിശ്വനാഥനെ ആയിരുന്നു. ഇദ്ദേഹം ധവലൽപുരാധീശനായിരുന്നു. ഔറംഗസീബ്ബിന്റെ ശക്തിമത്തായ സൈന്യത്തെ എതിൎപ്പാൻ താൻ ശക്തനല്ലെന്നു കാണുകയാലും, തനിക്കു സമന്മാരായ രാജാക്കന്മാർ തന്നോടും, എന്നല്ല അവർ തമ്മിലും, യുദ്ധത്തിന്നു തയ്യാറുള്ളവരെന്നു നന്നെ ബോദ്ധ്യമുള്ളതുകൊണ്ട് അവരെ ഒരുമിച്ചുചേൎത്ത് ഔറംഗസീബ്ബിനെ നിരോധിപ്പാൻ തുനിയുന്നതു നിഷ്പ്രയോജനമായ ഉദ്യമമാണെന്നു തോന്നിയതിനാലും, വിശ്വനാഥൻ തന്റെ രാജചിഹ്നങ്ങളെ ഔറംഗസീബ്ബിന്നായ്ക്കൊണ്ട് ദാനംചെയ്തു. ഔറംഗസീബ് ആ പ്രവൃത്തിയെ അഭിനന്ദിച്ച് ഒരു രാജപ്രതിപുരുഷസ്ഥാനം കൊടുത്തു വിശ്വനാഥനെ ബീജാപുരിരക്ഷണത്തിന്നു നിയോഗിച്ചു. ഈ നിലയിൽ അദ്ദേഹം ബിജാപുരിയിൽ കുടുംബസമേതം താമസം തുടങ്ങി മൂന്നു സംവത്സരം കഴിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഭാൎയ്യ പരമഗതിയെ പ്രാപിച്ചു. ആ സമയം അദ്ദേഹത്തിന്റെ പുത്രിയായ താരയ്ക്കു രണ്ടുവയസ്സു ആയിരുന്നുള്ളു. ഭാൎയ്യാവിയോഗദുഃഖം ദുസ്സഹമായിരുന്നിട്ടും, ശൈശവം മുതൽ യൌവനം വരെ താരയുടേയും സീമന്തപുത്രൻ ചന്ദ്രസേനന്റേയും, പുത്രനെപ്പോലെ വളൎത്തിയി

ങ്ങന്ന പുരുഷോത്തമൻെറയും, കായികവും മാനസികവുമായ സംന്തൂരണവിഷയങ്ങളിൽ ശ്രദ്ധയെ പ്രവേശിപ്പിച്ചു് അദ്ദേഹം കാലയാപനം ചെയ്തു.

വിശപാലൻ, ഇൻഡ്യാമഹാരാജ്യസംബന്ധമായുള്ള സകല സംഗതികളേയും, അതാതിൻെറ ഗുണദോഷവിവേചനംചെയ്തു, ചക്രവൎത്തിയെ ധരിപ്പിക്കാറുണ്ടായിരുന്നു. രാജ്യഭരണത്തിൽ അസാമാന്യമായ സാമൎത്ഥ്യവും, അദ്ദേഹത്തിനുണ്ടായിരുന്നുവെന്നു ചക്രവൎത്തിക്കറിയാമായിരുന്നുവെങ്കിലും, അദ്ദേഹത്തിൻെറ ബുദ്ധിയുടെപരിപാകതയും, പ്രായത്തിനൊത്ത ഗാംഭീൎയ്യവും, ഏറക്കുറെ സ്വാതന്ത്ര്യമായ ഗൎവ്വമെന്ന ചക്രവൎത്തിക്കു് ഒരു മിഥ്യാജ്ഞാനം കടന്നുകൂടി. ഇതിനെല്ലാത്തിനും പുറമെ, ഹിന്ദുമതസ്ഥന്മാരായ പ്രഭുക്കന്മാർ തമ്മിൽ ശത്രുതയുണ്ടായിരുന്നതുപോലെ, അവർ ഓരോരുത്തൎക്കും, വിശപാലൻെറനേർ സ്പൎദ്ധയുണ്ടായിരുന്നുവെങ്കിലും അദ്ദേഹത്തിൻെറ ഉദ്യോഗനിലയിൽ അവൎക്കു പല കാൎയ്യങ്ങളും അദ്ദേഹത്തെക്കൊണ്ടു സാധിക്കേണ്ടിയിരുന്നതിനാൽ അവർ സ്പൎദ്ധയെ ഒളിച്ചുവെച്ചു് ഇഷ്ടംനടിച്ചു പെരുമാറി. ഈ കപടസ്നേഹം വാസ്തവമാണെന്നു തന്നെകരുതി, ചക്രവൎത്തി, വിശപാലനോടുകൂടി മററു എല്ലാരേയും ഒരു ശേഖരമായി അവിശ്വസിച്ചു എന്നു മാത്രമല്ലാ തൻെറ ജീവഹാനിക്കു് ഒരുമ്പെടുന്നവരാണെന്നുകൂടി, അവരെ സംശയിച്ചുതുടങ്ങി. ഇപ്രകാരം, ചക്രവൎത്തി പല സംശയങ്ങളെ ഒന്നുചേൎത്തു നിശ്ചയിച്ചതു, പ്രഭുക്കന്മാരിൽ പ്രാധാന്യം വഹിച്ച വിശപാലനെ രാജ്യത്തിൽനിന്നു കഴിയുന്നതും വേഗം ബഹിഷ്കരിക്കേണമെന്നായിരുന്നു. ഈ നിശ്ചയംകഴിഞ്ഞതു് അധികം താമസിക്കാതെ ഒരു *സവാർ ചക്രവൎത്തിയുടെ വിശേഷാൽ കല്പനയുംകൊണ്ടു ബീജപുരിയിൽ എത്തി. കല്പനയുടെ താൽപൎയ്യം, വിശപാലൻ ഒരാഴ്ചയ്ക്കുള്ളിൽ രാജ്യാതിൎത്തിക്കു പുറത്തു പോയ്ക്കൊള്ളണമെന്നും, അല്ലാത്തപക്ഷം, അദ്ദേഹത്തിൻെറ ജീവഹാനിക്കിടവരുമെന്നുമായിരുന്നു. ചക്രവൎത്തിയുടെ സ്വഭാവവും, തൻെറയും കൂട്ടരുടെയും ദുൎബ്ബലാവസ്ഥയും,

* സവാർ ഉത്തരരാജ്യാധിപന്മാർ തങ്ങളുടെ കൊട്ടാരങ്ങളിൽ നിയമിച്ചിട്ടുള്ള അശ്വാരൂഢന്മാരായ ദൂതന്മാരാകുന്നു.

ളൊന്നും, വിശാന്തൻ ആ കല്പനയെ നിരോധിക്കുന്നതിനു വിചാരിച്ചില്ല. എന്നാൽ, കല്പനയുടെ അനൗചിത്യത്തെപ്പററി പ്രതിപാദിച്ചു് അതിനെ പിൻവലിപ്പിക്കുന്നതിനോ, തൻെറ രാജ്യമായ ധവലൽപുരിയിൽ പോയി താമസിക്കുന്നതിലേയ്ക്കു് അനുവാദം വരുത്തുന്നതിനു ശ്രമിപ്പാനോ, വിശാന്തനു്, അഭിമാനംകൊണ്ടു മനസ്സുവന്നതുമില്ല.

ഇങ്ങിനെ വിചാരമഗ്നനായി തീൎന്ന വിശാന്തൻ, ഏതായാലും അന്യരാജ്യസഞ്ചാരം ചെയ്യുകതന്നെ നന്നെന്നുറച്ചു വ്യാകുലചിത്തനായി ബീജപുരിയിൽ നിന്നും പോകുവാനുള്ള ഒരുക്കങ്ങൾ ചെയ്യുന്നതിന്നിടയ്ക്കാണു മാളവാധീശനായ ജയസിംഹൻ അവിടെ ചെന്നതു്. ജയസിംഹൻ ധനപുഷ്ടികൊണ്ടും, ജനസ്വാധീനംകൊണ്ടും, ആ കാലത്തുണ്ടായിരുന്ന പ്രഭുക്കന്മാരിൽ പ്രതാപവാനായിരുന്നു. രാജ്യഭരണവിഷയത്തിലാകട്ടെ, അന്തഃഛിദ്രങ്ങളിലാകട്ടെ, അദ്ദേഹം പങ്കുകൊണ്ടിരുന്നില്ല. എല്ലാപ്രഭുക്കന്മാരുടെയും, രാജ്യതന്ത്രജ്ഞന്മാരുടേയും, അന്തരംഗത്തെ അദ്ദേഹത്തെ തുറന്നുകാട്ടുകയും, എല്ലാ രഹസ്യങ്ങളേയും സൂക്ഷിച്ചു വെപ്പാൻ തക്ക വിശാലമനസ്കനാണെന്നു് അദ്ദേഹത്തെ അവർ ഗണിക്കയും ചെയ്തുവന്നു.

ജയസിംഹന്നു, മാളവദേശാധിപത്യം സിദ്ധിച്ചതു്, അദ്ദേഹത്തിൻെറ ജ്യേഷ്ഠസഹോദരൻെറ നിൎയ്യാണാനന്തരമായിരുന്നു. അദ്ദേഹത്തേയും, അദ്ദേഹത്തിൻെറ ഭാൎയ്യയേയും, പരലോകപ്രാപ്തരാക്കിയ കഥയെപ്പററി ഇനിയൊരവസരത്തിൽ പ്രസ്താവിക്കാം.

ജയസിംഹനു പ്രഭുസ്ഥാനം ലഭിച്ചതു് ഈ കഥാരംഭകാലത്തിന്നു ഇരുപത്തിരണ്ടുവൎഷങ്ങൾക്കു മുമ്പായിരുന്നു. പ്രസ്താവനാകാലത്തു് ഈ പ്രഭുവിനു നരയുടെ ചിഹ്നങ്ങൾ യഥേഷ്ടം കണ്ടുതുടങ്ങിയതുകൊണ്ടു്, പ്രകൃതിയോടു് മത്സരിക്കാനായിട്ടെന്നപോലെ, രോമങ്ങൾക്കു് അദ്ദേഹം ചെമ്പിച്ചനിറം പിടിപ്പിച്ചിരുന്നു. കാഴ്ചയിൽ തെല്ലും പ്രൗഢിയില്ലെങ്കിലും, താൻ യൌവനയുക്തനെന്നു കാണിപ്പാൻ വേണ്ടി വസ്ത്രാലങ്കാരം കൊണ്ടും, പ്രായത്തിനു യോജിക്കാത്ത നാട്യംകൊണ്ടും, അദ്ദേഹത്തിന്നു ഒരു വിടൻെറ ലക്ഷണമാണു സ്ഥായിയായിട്ടുണ്ടായിരുന്നതു്. ഈ പ്രഭുവിനെ കാണുന്നവർക്കു്

ഇതുമല്ലാതെ വേറൊരഭിപ്രായവും ഇദ്ദേഹത്തെപ്പററി പറവാനില്ലായിരുന്നു. മുഖം, മനസ്സു പ്രതിഫലിക്കുന്ന കണ്ണാടിയെന്നാണല്ലോ വെച്ചിരിക്കുന്നത്. ഈ ന്യായം ഇദ്ദേഹത്തെ സംബന്ധിച്ചിരുന്നില്ല. മനസ്സിലുള്ള വിവിധവികാരങ്ങളെ, കണ്ഠത്തിനു താഴെ, അകത്തു്, അന്തസ്ഥാനങ്ങളിൽ വെച്ച് ഉറപ്പിച്ചിരുന്നതുകൊണ്ട്, മാനസികശാസ്ത്രവിശാരദന്മാർക്കുപോലും അദ്ദേഹത്തിന്റെ ചിത്തവൃത്തികളെ ആരാഞ്ഞറിവാൻ കഴിയാത്ത വിധത്തിലായിരുന്നു മുഖം. ദേഹത്തോടു പിടിച്ചുകിടന്ന കസവുകൊണ്ടു തുന്നൽപണിചെയ്ത ഉടുപ്പും, അതിനനുസരിച്ചുള്ള കാൽക്കുപ്പായവും, ഏറക്കുറെ അദ്ദേഹത്തിന്റെ അവയവങ്ങളുടെ ശോഷണാവസ്ഥയെ വെളിപ്പെടുത്തത്തക്കവയായിരുന്നു. രാജപുത്രപ്രഭുക്കന്മാർ, സാധാരണ, തലയിൽ ധരിച്ചുവരുന്ന, വീതികുറഞ്ഞു് ഒട്ടേറെ നീളത്തിലുള്ള, പട്ടുതുണികൊണ്ടു കെട്ടപ്പെട്ടിട്ടുള്ള തലപ്പാവും അദ്ദേഹം ധരിച്ചിരുന്നു.

വിശാഖന് അമ്പത്തിയഞ്ചുവയസ്സ് പ്രായമുണ്ടായിരുന്നു. നിഷ്കാപട്യം, നിസ്തുലധൈര്യം, ബുദ്ധിവികാസം, തന്റേടം, ദയ, ക്ഷമ, എന്നീ ഗുണങ്ങളെ സ്ഫുരിക്കുന്ന അദ്ദേഹത്തിന്റെ മുഖം, മേഘാവരണംകൊണ്ടു സൂര്യശ്രീ എന്നപോലെ, മങ്ങിയിരുന്നു. അദ്ദേഹം രാജവംശ്യനാണെന്നു കുറിക്കത്തക്കതായി യാതൊന്നും ദേഹത്തണിഞ്ഞിരുന്നില്ല. എങ്കിലും, അപരിചിതന്മാർപോലും, ഒരു നോട്ടത്തിൽ അദ്ദേഹത്തെ, രാജതുല്യനെന്നു തോന്നുമായിരുന്നു. ദേഹകാന്തിയും, അംഗസൗഷ്ഠവത്തോടുകൂടിയുള്ള ദീർഘദേഹവും, വിശാലവക്ഷസ്ഥലവും, ഗാംഭീര്യവും, പ്രശാന്തവാക്കും, ആരുടെയും മനസ്സിനെ ആകർഷിക്കുമായിരുന്നു. ഇതിനെല്ലാത്തിനുമുപരിയായും, അദ്ദേഹത്തിന്റെ ദിനചര്യകളിൽ വിശിഷ്ടമായുമിരുന്നതു, കൃത്യനിഷ്ഠയായിരുന്നു. സത്വഗുണം അദ്ദേഹത്തിന്റെ സ്വഭാവത്തിൽ സ്ഥായിയായി ഭവിക്കകൊണ്ട് ആധ്യാത്മജ്ഞാനിയായും നിവൃത്തിമാർഗ്ഗതൽപരനായും തീർന്നു. ഗൃഹസ്ഥാശ്രമികൾക്കും മോക്ഷമാർഗ്ഗം അന്വേഷിക്കാവുന്നതാണല്ലോ.

ചന്ദ്രസേനൻ, വിശാഖന്റെ പുത്രനെന്ന് ഇതിനു മുമ്പിൽ തന്നെ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ യുവാവിന് ഇരുപത്തെ

ന്നു വയസ്സു പ്രായമുണ്ടായിരുന്നു. പിതാവിനെപ്പോലെ ദൃഢഗാത്രനായിരുന്നു. മാതൃച്ഛായാ സങ്കലിതമായിരുന്നതുകൊണ്ട് ആ യുവാവിനു സൌന്ദര്യക്കുറവു തീരെയില്ലായിരുന്നു. എന്നാൽ, പിതാവിന്റെ ഗുണങ്ങളിൽനിന്നു വ്യത്യസ്തം ഭവിച്ചിരുന്ന വിചാരവികാരങ്ങളുടെ അന്തരംകൊണ്ടു ചന്ദ്രസേനന്റെ മുഖത്തു ഗർവ്വും, ഡംഭവും, പ്രകാശിച്ചുകൊണ്ടിരുന്നു. ആ ന്യൂനതയെപ്പററി സമവയസ്യരായ മററു യുവാക്കന്മാർ ചന്ദ്രസേനനെ പുച്ഛിച്ചു പറയാറുണ്ടായിരുന്നു. ഈ ദൂഷ്യങ്ങൾ ഉണ്ടായിരുന്നാലും, അവയെ പരിഹരിപ്പാൻ വേറെ ചില വലിയ ഗുണങ്ങൾ ചന്ദ്രസേനനുണ്ട്. അവ ഔദാര്യം, സത്യം, വിശാലബുദ്ധി, ധൈര്യം, എന്നിവ ആയിരുന്നു. താഴ്മയായി ചെയ്യു ഒരപേക്ഷയെ അയാൾ ഒരിക്കലും തള്ളുകയില്ല.

ഈ യുവാവിന്റെ ഇളയസഹോദരിയായ താര, തന്റെ സഹോദരന്റെ സ്വഭാവത്തിൽനിന്ന് ഏററവും ദൂരസ്ഥയായിരുന്നു. ലജ്ജ, സൌമ്യത, മിതത, ഇത്യാദി മോഹനതരങ്ങളായ മനശ്ചേഷ്ടകൾകൊണ്ടും, ഔദാര്യവിവേകാദി സൌശീല്യംകൊണ്ടും, നിഷ്കപടത, ഭജന, കരുണാദ്യുത്തമങ്ങളായുള്ള വിശിഷ്ടസ്ത്രീ ഗുണങ്ങളാലും, ആ യുവതി നിസ്തുല്യയായിരുന്നു. താൻ ഉൽകൃഷ്ടകുടുംബത്തിലുള്ളവളെന്നു മററുള്ളവരെ മനസ്സിലാക്കുവാൻ ആസക്തി ഒട്ടുംതന്നെ ആ യുവതിക്കില്ലായിരുന്നു. പ്രത്യംഗ സൌന്ദര്യത്തിന്റെയും; സ്വഭാവഗുണത്തിന്റെയും, സമ്പൂർണ്ണത്വംകൊണ്ട് അവൾ അവർണ്ണനീയയുമായിരുന്നു.

ഇനിയൊരാളെക്കൂടി വായനക്കാരെ പരിചയപ്പെടുത്തുവാനുണ്ട്. അതു പുരുഷോത്തമനെയാണ്. ഈ യുവാവിന്റെ; വിശ്വാന്തന്റെ ഒരു ഭൃത്യപുത്രനായിരുന്നു ആ ദിഗ്വാസികൾ വിചാരിച്ചുവന്നത്. വിശ്വാന്തൻ, പുരുഷോത്തമനെ പുത്രവാത്സല്യത്തോടുകൂടി വളർത്തുകയും, ചന്ദ്രസേനനേയും, പുരുഷോത്തമനേയും ഒരു രീതിയിൽ വിദ്യാഭ്യാസം ചെയ്യിക്കയുംചെയ്തു. ആയുധാഭ്യാസങ്ങളിലും, ഈ രണ്ടു യുവാക്കൾക്കും അദ്ദേഹം നൈപുണ്യം വരുത്തിയിരുന്നു. എന്നാൽ ഇവർ ഇരുവരിലും, പുരുഷോത്തമനു സ്വതസ്സിദ്ധമായ വിനയം, ബുദ്ധിശക്തി, പരോപകാരകത്വ തുടങ്ങിയുള്ള ഗുണങ്ങൾ കൂടുതൽ ഉണ്ടായിരുന്നതുകൊണ്ട്

അന്യർ അയാളെ ബഹുമാനിക്കയും, ഭൃത്യവൎഗ്ഗം ഭക്തിവിശ്വാസത്തോടുകൂടി അയാളെ പരിചരിക്കയും ചെയ്തു.

ഈ രണ്ടു യുവാക്കളുടെ സൌന്ദൎയ്യത്തെ താരതമ്യപ്പെടുത്തി നോക്കുന്നതായാൽ, ആ വിഷയത്തിൽ ചന്ദ്രസേനൻ ഒട്ടും താണനിലയിലായിരുന്നില്ലെങ്കിലും പുരുഷോത്തമന്റെ മുഖത്തു, തന്റെ ഹൃദയസംസ്ഥിതങ്ങളായ ഗുണങ്ങൾ, പ്രകാശിച്ചിരുന്നതുകൊണ്ടു് അയാളുടെ സൌന്ദൎയ്യത്തിനു വൈശിഷ്ട്യം നല്കി. അവർ രണ്ടുപേരും ദൃഢഗാത്രന്മാരായിരുന്നാലും, ചന്ദ്രസേനന്റെ ഗൎവ്വും ഡംഭവും അയാളുടെ ഗതികളിൽപോലും പ്രകാശിച്ചിരുന്നതിനാൽ, ജനങ്ങൾക്കു് അല്പം അതൃപ്തിയുണ്ടാകാതിരുന്നില്ല. നിഷ്കാപട്യം, നിരഹങ്കാരത്വം മുതലായ സൽഗുണങ്ങളോടുകൂടിയ പുരുഷോത്തമന്റെ ആകൃതിക്കു മഹിമയുണ്ടായി.

ചന്ദ്രസേനനിൽ കണ്ട ഒരു ഗുണം പുരുഷോത്തമനെ നിഷ്കപടമായി സ്നേഹിച്ചതു മാത്രമായിരുന്നു. ഇവർ രണ്ടുപേരും ശൈശവംമുതൽ ഒരുമിച്ചു വളൎന്നവരും സതീൎത്ഥ്യന്മാരുമാണു്. സദാകാലം ഇവരെ ഒരുമിച്ചല്ലാതെ ഒരാളെ തനിച്ചു കാണ്മാൻ പ്രയാസം. ഇവർ ഇരുവരും, സഹോദരസ്നേഹത്താൽ ബന്ധിക്കപ്പെട്ടവരാണു്. ചിലപ്പോൾ ഭൃത്യർ തന്റെനേൎക്കു് അത്രഭയമോടും, പുരുഷോത്തമന്റെ നേൎക്കു ഭക്തിയോടും, ശുശ്രൂഷിക്കുന്നതു കാണുമ്പോൾ ചന്ദ്രസേനനു സ്പൎദ്ധയോ കുണ്ഠിതമോ ഉണ്ടാകയില്ല.

ഇതുവരെ കഥാനായകരെപ്പറ്റി പറഞ്ഞുകഴിഞ്ഞു. ഇനി കഥയാരംഭിക്കട്ടെ.

വിശാ:—"കുട്ടികളേ! നിങ്ങൾ ശരിയായ സമയത്തു വന്നെത്തിയല്ലോ. നമുക്കു് ഇദ്ദേഹത്തിന്റെ വക പ്രതാപഗിരികോട്ടയും കൊട്ടാരവും വിട്ടുതന്നിരിക്കുന്നു. നിങ്ങൾ ഈ മഹാനെ വന്ദിപ്പിൻ!"

ചന്ദ്ര:—"വലിയ കാട്ടുപ്രദേശങ്ങളിൽ സ്ഥിരതാമസം ചെയ്യാൻ പ്രയാസംതന്നെ!" എന്നു പറഞ്ഞു തന്റെ തലപ്പാവിനെ മനസ്സിലുടിച്ചു അസുഖംകൊണ്ടു് ഒരു കസേരമേൽ എറിഞ്ഞു് അതിന്റെ പിൻവശത്തു പിടിച്ചുകൊണ്ടു നിന്നു."

വിശ്വ:—"നിനക്കു രസിച്ചാലും ഇല്ലെങ്കിലും നമ്മുടെ കഷ്ടാവസ്ഥയിൽ താമസിപ്പാൻ സ്ഥലംതന്ന ജയസിംഹൻ പ്രഭുവിനോടു കൃതജ്ഞതയുള്ളവനായിരിക്കേണ്ടതല്ലേ?"

ചന്ദ്ര:—"അച്ഛൻ പറഞ്ഞതു ശരിതന്നെ. നാമെല്ലാവരും മാളവാധീശനെ കൃതജ്ഞതാപൂർവ്വം വന്ദിക്കേണ്ടതുതന്നെ. ഞാൻ പറഞ്ഞതു ബീജപുരി വിട്ടുപോകാനുള്ള വൈമുഖ്യം കൊണ്ടുമാത്രമാണ്."

പൃഥ്വീ:—"ചന്ദ്രസേനാ! മാളവപ്രഭു ഈ ഉപകാരം ചെയ്തിട്ടില്ലായിരുന്നുവെങ്കിൽ എന്തു കഷ്ടം നേരിടുമായിരുന്നു? ആലോചിച്ചുനോക്കൂ! സ്ഥലം കാടായിരുന്നാലും അവിടെ നിർഭയം താമസിക്കാമല്ലോ. മാളവപ്രഭുവിന്റെ സഹതാപചിഹ്നമായ ഈ പ്രവൃത്തി എന്നിൽ കൃതജ്ഞത ജനിപ്പിക്കുന്നു. അദ്ദേഹം ചെയ്ത ഉപകാരത്തിനു, പ്രതാപഗിരിയിലെത്തിയാലുടൻ, ഞാൻ വേട്ടയാടി ഒരു പന്നിയെ അയച്ചുകൊടുക്കും."

ജയ:—"പൃഥ്വീശ്വരന്റെ സമ്മാനം ഞാൻ സന്തോഷപൂർവ്വം സ്വീകരിക്കാം; ആകട്ടെ, നാം ഉദ്ദേശിക്കുന്ന യാത്രയെപ്പറ്റി ഇനിയൊരാളുടെ അഭിപ്രായം കൂടി അറിയേണ്ടതുണ്ട്" എന്നു പറഞ്ഞു് വാതിലിനു സമീപം നിന്നിരുന്ന താരയെ നോക്കി.

താര:—"അവിടത്തെ കാരുണ്യം കൊണ്ടു് അച്ഛനു നേരിട്ട അപകടത്തിനു സ്വല്പമായ നിവൃത്തിയുണ്ടായി. ഈ രാജ്യം വിട്ടുപോകേണ്ടകാലം വന്നിരിക്കുന്നതുകൊണ്ടു് ഇനിയും ഇവിടെ താമസിച്ചു കൂടുതൽ ഉപദ്രവം വരുത്തണമെന്നില്ല." എന്നിത്രയും പറഞ്ഞശേഷം തന്റെ അച്ഛനു നേരിട്ട കഷ്ടതകളെ ഓർത്തു കണ്ണുകളിൽ നിറഞ്ഞു കവിഞ്ഞ അശ്രുധാരയെ മറയ്ക്കുവാൻ പുതച്ചിരുന്ന വസ്ത്രത്തിന്റെ അറ്റംകൊണ്ടു മുഖംപൊത്തി നമ്രമുഖിയായി അവൾ നിന്നു.

വിശ്വ:—"മകളെ! നീ എന്റെ സമീപമുള്ള കാലം എല്ലാം ഏതു സ്ഥലവും എനിക്കു സുഖപ്രദമായിരിക്കും." എന്നു പറഞ്ഞു് അദ്ദേഹം തന്റെ മകളുടെ സമീപത്തുചെന്നു തല

യിൽ തലോടിക്കൊണ്ട് ഇപ്രകാരം പറഞ്ഞു. "ദൈവേച്ഛയെ തടുക്കാവുന്നതല്ല. നമ്മുടെ ജീവിതകാലത്തിന്നുള്ളിൽ അനുഭവിക്കുന്ന സുഖദുഃഖങ്ങൾ കർമ്മാനുസാരമാണ്. ആ രണ്ടവസ്ഥകളേയും, ഈശ്വരേച്ഛയെന്നു കരുതി, അനുഭവിച്ചുകൊള്ളേണമെന്നല്ലാതെ ഒന്നിൽ സന്തോഷമോ മററേതിൽ വൈമുഖ്യമോ തോന്നരുത്. ബുദ്ധിക്കു സമത്വഭാവന ആവശ്യമെന്നുപറയുന്നതു വൃഥാ അല്ല.—കുഞ്ഞേ!—നിന്റെ പ്രായംകൊണ്ട്, എല്ലാം മനുഷ്യൻ വരുത്തുന്നതാണെന്നു തോന്നിപ്പോകയാണ്. അങ്ങിനെയല്ല. അതുകൊണ്ടു വ്യസനിച്ചിട്ടാവശ്യമില്ല. നമുക്ക് ഇപ്പോൾ ദുഷ്കാലമാണ്, ഇത് ഈശ്വരേച്ഛകൊണ്ടാണെന്നു സമാധാനപ്പെടണം."

തന്റെ അച്ഛന്റെ പ്രശാന്തവാക്കുകൾ കേട്ടിട്ടു താരയ്ക്കുണ്ടായ ദുഃഖത്തെ അടക്കി മുഖം പൊക്കിയപ്പോൾ ജയസിംഹന്റെ ദൃഷ്ടികൾ തന്നിൽ നിശ്ചലങ്ങളായി പതിഞ്ഞിരിക്കുന്നുവെന്നു മനസ്സിലാകയാൽ ആ യുവതി ലജ്ജകൊണ്ടു കുഴങ്ങി. എന്നുതന്നെയല്ല, ജയസിംഹന്റെ നോട്ടവും, ഭാവവും, കണ്ടിട്ടു ചില സംശയങ്ങൾ അവൾക്കു തോന്നാതിരുന്നതുമില്ല.

വിശ:—"കുട്ടികളേ! നിങ്ങൾ പ്രതാപഗിരിയിൽ പോയാൽ പ്രത്യേകിച്ചു ശ്രദ്ധിച്ചുനടക്കേണ്ടതായൊന്നുണ്ട്. ഇദ്ദേഹം ആ വിഷയത്തിൽ നിഷ്കർഷിക്കയും ചെയ്യുന്നു. അവിടെ ചെന്നാൽ വല്ലോരും നിരർത്ഥകങ്ങളായ കഥകളെ പറഞ്ഞു അസ്വാസ്ഥ്യമാക്കി തീർക്കാനിടകൊടുക്കരുത്."

ചന്ദ്ര:—"അച്ഛനെന്താ ഈ സംശയത്തിനു കാരണം? ധീരന്മാരായവർക്കു കലക്കം ഒന്നുകൊണ്ടും ഉണ്ടാകയില്ല."

പുത്ര:—"മനസ്സാക്ഷിയെ നിഷ്കളങ്കമായി വയ്ക്കുന്നവർക്കു അങ്ങിനെതന്നെ."

പ്രഭുക്കന്മാരുടെ സംഭാഷണം ഇതിനിടയിൽ മററു വിഷയങ്ങളിൽ കടന്നുകൂടിയതുകൊണ്ടു ചന്ദ്രസേനനും മററും പോയി അവരുടെ യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്വാൻ തുടങ്ങി.

---

# രണ്ടാം അദ്ധ്യായം.

പ്രതാപഗിരിക്കോട്ട വളരെ പഴക്കംചെന്നതായിരുന്നു. അതു പശ്ചിമപർവ്വതനിരകളുടെ താഴ്വരയിൽ, പൂനായിൽനിന്നും വടക്കുപടിഞ്ഞാറു്, ഒരു വലുതായ കുന്നിന്റെ അഗ്രഭാഗത്തു കെട്ടപ്പെട്ടിരുന്നു. ശില്പശാസ്ത്രവിശാരദന്മാരുടെയും, യുദ്ധവീരന്മാരായ സേനാനികളുടെയും, നൈപുണ്യങ്ങൾ ഒരുമിച്ചു പ്രയോഗിച്ചതായിരുന്നു ഈ കോട്ട കെട്ടിയിരുന്നതെന്നു് ആർക്കും തോന്നും. യുദ്ധത്തിൽ പരാക്രമാദികളുടെ പ്രകടനത്തിനു രംഗസ്ഥലമായിരുന്നതിനാലും, ചരിത്രസംബന്ധമായി മനസ്സിൽ സ്ഥിരമായി പതിഞ്ഞിരിക്കത്തക്ക സംഭവങ്ങൾ നടന്നിരുന്നതുകൊണ്ടും, അതുകളെപ്പറ്റി, ഗ്രന്ഥങ്ങളിൽ ഘോഷിച്ചിരിക്കുന്ന ആശ്ചര്യാശ്ചര്യപ്രദങ്ങളായുള്ള കഥകളാലും,—എന്തുവേണ്ടൂ, ചുരുക്കത്തിൽ മനോജ്ഞത്വം, നിന്ദ്യത്വം; കാരുണ്യം, ക്രൌര്യം; വിശിഷ്ടബുദ്ധി, നികൃഷ്ടവിചാരം; എന്നിവകൾ പരസ്പരവിരുദ്ധങ്ങളായ മനശ്ചേഷ്ടകൾ ഒക്കാത്തപോലെ ഓരോകൃത്യങ്ങൾ നടത്തിയിരിക്കുന്നതിനെപ്പറ്റിയുള്ള ഓരോ കേൾവികളാലും സമ്പൂർണ്ണവും, എല്ലാപ്പോഴും സ്മരണീയവുമായ സ്ഥലമായിരുന്നു ആ പ്രകാരം. അതിന്റെ പുറവും ഒരുകാലത്തു വളരെ ശുചിയായിവെച്ചിരുന്നിരിക്കാം. എന്നാൽ ഇപ്പോൾ കാണാവുന്നതു, കോട്ടയുടെ അസ്ഥിവാരത്തുള്ള പാറകളുടെ സമീപംവരെ കാടാക്രമിച്ചും, ആ കോട്ടമതിലുകളുടെ വിടവുകളിൽനിന്നു്, ഉണ്ടായി, വലുതായ വള്ളികൾ പടർന്നു കോട്ടയിലും വൃക്ഷങ്ങളിലും കയറി, വെളിച്ചംകടപ്പാൻ പാടില്ലാത്തവിധം, ഇടതിങ്ങി, ഇരുണ്ടു കിടക്കുന്ന സ്ഥിതിയെ ആണു്. പ്രതാപഗിരിയുടെ പുറവും, പ്രകൃതിയുടെ വിവിധങ്ങളായ കാഴ്ചകൾ, കാണാമായിരുന്നു. മേഘമണ്ഡലത്തോളം ഉയർന്നു, ഹിമധൂമത്തിൽ മഗ്നമായിട്ടു മിക്കവാറും അസ്പഷ്ടങ്ങളായും, കാണപ്പെട്ട പാറയുടെ നിതംബങ്ങളിൽകൂടി, ഉറവുകൾ ഒലിച്ചിറങ്ങി അവ എല്ലാംകൂടി ഒന്നുചേർന്നു, ഗംഭീരാരവത്തോടെ പതനംചെയ്യുന്ന അരുവിയുടെ നിരന്തരമായ മുഴക്കം, ലോകോൽപത്തിക്കു മുമ്പു് ഉണ്ടായതായി പറയുന്ന പ്രണവശബ്ദത്തെ അനുകരിച്ചുകൊണ്ടിരുന്നു.

വേറൊരിടത്തു് എത്രയോ ശതവർഷങ്ങളായി ജലപ്രവാഹത്തിൽ കിടന്നുരുണ്ടു്, ക്രമേണ തേഞ്ഞു ശിഥിലങ്ങളും, ഗോളാകൃതികളുമായ, ചെറുപാറകളുടെ ഇടയിൽകൂടി കർണ്ണാനന്ദപ്രദമായ കളകളരവത്തോടെ ഒഴുകുന്ന നദി കാണാം. കുറച്ചപ്പുറം, സമഭൂമിയിൽ പച്ചപ്പുല്ലുകൾ തഴച്ചു വളർന്നിരിക്കുന്നതിനിടയിൽകൂടി, ഒഴുകുന്ന മലയാററിൽ, ജലജീവികളായ പക്ഷികൾ, കൂട്ടമായിരിക്കുന്നതു കാണാം. ഈ വിധങ്ങളായ മനോഹരകാഴ്ചകളെ ദർശിപ്പാൻ തരംവരാതെ ഞെട്ടിപ്പോകുന്നതായ വ്യാഘ്രാദിദുഷ്ടമൃഗങ്ങളുടെ ഭയങ്കരഗർജ്ജനങ്ങൾ മാത്രമായിട്ടു കേൾക്കാം.

ഇപ്രകാരം പ്രകൃതിയെ നാനാരൂപത്തിൽ കാണാവുന്ന ഈ വനപ്രദേശങ്ങളെ വർണ്ണിപ്പാൻ സുസാദ്ധ്യമല്ല. ഇതുകൾ ഒക്കെ മുഖമായിനിന്നു നോക്കിയാൽ, മനസ്സിൽ ഭയം, അത്ഭുതം, ഈശ്വരസ്മരണ മുതലായ വികാരങ്ങൾ സമ്മിശ്രമായി ഉദിച്ചുപോകും.

ഇനി പ്രതാപഗിരി പ്രാകാരത്തെപ്പററി കുറച്ചൊന്നു പറയട്ടെ. ഈ കോട്ടയുടെ ഭിത്തികൾ കല്ലുകൾ പടുത്തു വളരെ ബലമായി കെട്ടപ്പെട്ടിരുന്നു. ശത്രുപക്ഷക്കാരുടെ ആക്രമണങ്ങളെ തടുക്കുന്നതിനു തക്ക പ്രകൃതിസിദ്ധമായ ഒരു സൗകര്യവും ആ കോട്ടയ്ക്കുണ്ടായിരുന്നു. ഇതിന്റെ പശ്ചാൽഭാഗം വളരെ ദുർഘടമായും, താഴ്ചയുള്ളതായുമിരുന്നു. പൂർവ്വഭാഗത്തു പാറവെട്ടി താഴ്ത്തിയും ക്രമേണ ചരിവുള്ളതായുമിരുന്ന ഒരു വഴി ആ കുന്നിന്റെ താഴ്വരയിലേയ്ക്കുണ്ടായിരുന്നു. തോളോടുതോൾ ചേർന്നു രണ്ടുപേൾക്കു നടപ്പാൻ തക്ക വിസ്താരമെ ഈ വഴിക്കുണ്ടായിരുന്നുള്ളു. ഈ പ്രാകാരത്തിന്റെ മദ്ധ്യഭാഗത്തു വിശാലമായ ഒരു കൊട്ടാരം ഉണ്ടായിരുന്നു. ഇതിനെ നിർമ്മിച്ചിരുന്നതു കോട്ടയോടു യോജിപ്പുള്ള വിധം ചതുരാകാരത്തിലാണ്. കോട്ടയുടെ പുറത്തുനിന്നു നോക്കിയാൽ കാണത്തക്ക ഉയരം കൊട്ടാരത്തിനില്ലായിരുന്നുവെങ്കിലും, ആ കാലത്തു് ഉണ്ടായിരുന്ന വലുതായ കെട്ടിടങ്ങളെ അപേക്ഷിച്ചു്, അതു് ഒട്ടും അപ്രധാനമല്ലാത്തതായിരുന്നു. കാഴ്ചയിൽ ഭിത്തിയെന്നു് ഏവനും തോന്നിപ്പോകുന്നതിനുള്ളിൽ കൂടി ആ കൊട്ടാരത്തിന്റെ ഓരോ ഭാഗങ്ങളിലും സഞ്ചരിപ്പാൻ വഴികളും ഗോപ്യമായുള്ള ഇടനാഴികളും, അനേകം ഉള്ളറകളും, അവയിൽ ചില

തിന്റെ കീഴിൽ കല്ലറകളും, ഈ കല്ലറകളിൽ നിന്ന പ്രാകാരത്തിന്റെ ഉപരിഭാഗത്തു പോകുന്നതിന ഗൂഢമാൎഗ്ഗങ്ങളും, എന്നിങ്ങിനെ പലേ കൃത്രിമപണികളും, ഉണ്ടായിരുന്നതുകൊണ്ട് അപരിചിതന്മാൎക്ക് എളുപ്പത്തിൽ ആ കൊട്ടാരത്തിനുള്ളിൽ സഞ്ചരിപ്പാൻ സാധിക്കയില്ലായിരുന്നു. ജയസിംഹന്റെ ജ്യേഷ്ഠൻ മരിക്കുന്നതിന മുമ്പ് ആ കൊട്ടാരവും കോട്ടയും നല്ല സ്ഥിതിയിൽ രക്ഷിച്ചുവന്നിരുന്നു. ജയസിംഹന്റെ ആധിപത്യം മുതൽ ആ കെട്ടിടത്തിന ദുൎയ്യോഗം ആരംഭിച്ചു. ഇതിന്റെ മിക്ക ഭാഗങ്ങളും ആൾ സഞ്ചാരമില്ലാതെ പൊടി പററിയും, ജീൎണ്ണിച്ചുമിരുന്നു. പുരമുറികൾ ഇരുൾ ശുദ്ധവായു കൊള്ളിക്കാതെയും, കാലപ്പഴക്കത്താൽ പൂപ്പുപിടിച്ചു ദ്രവിച്ചും, ദുൎഗ്ഗന്ധമയമായും ഇരുന്നു. നാലുഭിൽ പൊളിഞ്ഞുകിടന്ന വാതലുകളിൽ കൂടി കടന്ന സുഖമായും, നിരുപദ്രവമായും, പാൎത്തുവന്നതു്, അനവധി നരിച്ചീറുകളും മൂങ്ങാ മുതലായ അശ്രീകരങ്ങളായ പക്ഷികളുമാണ്. അവിടെ ഒരു സ്ഥലം സ്വല്പം വേണ്ടില്ലെന്ന പറവാനുണ്ടായിരുന്നതു, പണ്ടു ഭജനാവായി ഉപയോഗിച്ചിരുന്നമുറിയും, അതിന പുറമുള്ള മുറികളും, വരാന്തകളും മാത്രമായിരുന്നു. മരസാമാനങ്ങൾ ചിലതൊക്കെയുള്ളതു് അപരിഷ്കൃതരീതിയിൽ പണിചെയ്യിച്ചിട്ടുള്ളവയാണ്. എന്നാൽ അവിടെ ഒരു കോണിൽ പാൎത്തിരുന്ന കൊട്ടാരംരക്ഷിപ്പുകാരനായ വൃദ്ധനും അഞ്ചെട്ടു ഭൃത്യരും അത്രയും സാമാനങ്ങളെപ്പോലും വൃത്തിയാക്കിയിടുവാൻ കഴിഞ്ഞില്ല. കാലം, തന്റെ ഗതിയിൽ സകല പദാൎത്ഥങ്ങളേയും നശിപ്പിക്കുന്ന ക്രമത്തിൽ, ആ സാമാനങ്ങളുടെ ആകൃതികൾക്ക വൈരൂപ്യം ജനിപ്പിച്ചു.

ഈ കെട്ടിടത്തിന്റെ സ്ഥിതി ഏറക്കുറെ മുൻ പ്രസ്താവിച്ച പ്രകാരം ഇരിക്കുമെന്നറിയാമായിരുന്നതുകൊണ്ടു, വിശാന്തൻ ഉടങ്ങിയുള്ളവർ അവരാവശ്യമുള്ള സാമാനങ്ങളെ കൊണ്ടുപോന്നിരുന്നു. ആളുകൊണ്ട് അവർ കൊട്ടാരത്തിൽ എത്തി അധികനേരം കഴിയുന്നതിനുമുമ്പ് അവിടെയുള്ള പ്രധാന സ്ഥലങ്ങൾക്ക് ഒരു മാററം ഭവിച്ചു. ചുവരുകൾ, തളങ്ങൾ, സാമാനങ്ങൾ, തോട്ടങ്ങൾ, അവയിലെ നടക്കാവുകൾ, കോട്ടയുടെ പുറമുള്ള

വഴികൾ, ഇവകൾ എല്ലാം കാണ്മാൻ രസികത്വമുള്ളവയായി തീൎന്നു.

കൊട്ടാരം സൂക്ഷിപ്പുകാരനായ വൃദ്ധൻ, റസ്സിരാമൻ, കാഴ്ചയിൽ ദുൎമ്മുഖനായിരുന്നു. വൎത്തമാനം പറയുമ്പോൾ മുഖത്തു നോക്കാതെ കീഴ്പോട്ടു നോക്കുന്നതു് അയാളുടെ പതിവായിരുന്നു. ഈ ദുല്ലക്ഷണം കാണുമ്പോൾതന്നെ അയാളുടെനേൎക്കു് ആൎക്കും അപ്രീതിതോന്നിപ്പോകും. എന്നാൽ ഈ ന്യൂനതയെ പരിഹരിപ്പാൻ തക്കതായി, ചമൽക്കാരമായും, സരസമായും, സംസാരിക്കുന്നതിനുള്ള വൈഭവം അയാൾക്കുണ്ടായിരുന്നു. ഇതിനു പുറമെ, കപടാചാരോപചാരത്തിൽ, അയാൾ ബഹു സമൎത്ഥനായിരുന്നു. മുഖത്തോടുചേൎന്നു, ചുരുണ്ടു, ഘനമായിപ്പറ്റി, നന്നെനരച്ചുമിരുന്ന മീശയുടെ സമഗതിയായ വളൎച്ചകൊണ്ടു് അയാളുടെ മുഖം വൃത്താകാരമായുള്ളതെന്നു ശങ്കിക്കും. എന്നാൽ വാസ്തവത്തിൽ മുഖം സ്വല്പം നീണ്ടും, പ്രായാധിക്യംകൊണ്ടുണ്ടായിരിക്കേണ്ടതായ കപോലങ്ങളുടെ ആക്രമം നന്നെ കുറഞ്ഞുമാണു കാണപ്പെട്ടതു്. വെള്ളിക്കമ്പികൾ കൂട്ടമായി കിടക്കുന്നതുപോലെ തോന്നുന്ന, നരച്ച തലമുടിയുടെ ഇടയിൽകൂടി അയാളുടെ നെററിയിലുള്ള ദീൎഘതരങ്ങളായ ചുളുക്കുകൾ കാണാമായിരുന്നു. നരച്ചു നീണ്ടിരുന്ന രോമങ്ങളോടുകൂടിയ പുരികങ്ങളിൽ മിക്കവാറും മറഞ്ഞുള്ളതായിരുന്ന ചെറിയ കണ്ണുകളുടെ ചലനം, നിൎദ്ദയത്വം, അല്പത്വം, നീചത്വം മുതലായ ദുൎഗ്ഗുണങ്ങളെല്ലാ, സൂചിപ്പിച്ചു. മൂക്കു, നീണ്ടുവളഞ്ഞു ചാടുകൂടിയതായിരുന്നു. അതിൻെറ ഇരുഭാഗങ്ങളിൽ ജരകൊണ്ടു ചെറിയ വരികൾ ഉണ്ടായിരുന്നതു മുഖത്തിനു ഒരു ക്രൂരസത്വത്തെ കൊടുത്തു. പുലി മുതലായ ദുഷ്ടമൃഗങ്ങൾക്കു, സാധാരണ, കോപാവേശത്തിൽ മുഖത്തു വലികൾ ഉണ്ടാകുന്നതുപോലെ, റസ്സിരാമനിൽ ആ രസം, എല്ലാസമയവും, സ്ഥായിയായി നിലനില്ക്കുന്നുണ്ടെന്നു തോന്നിപ്പോകും. ആകപ്പാടെ ആകൃതികൊണ്ടും പ്രകൃതികൊണ്ടും അയാൾ ആ സ്ഥലത്തിരിക്കേണ്ടവൻ തന്നെയായിരുന്നു.

• വിശ്വനാഥൻ തുടങ്ങിയുള്ളവർ പ്രതാപഗിരിയിൽ എത്തി രണ്ടാഴ്ചകഴിഞ്ഞശേഷം, ഒരുദിവസം അവർ അത്താഴംകഴിഞ്ഞിട്ടു

വെടിപറഞ്ഞുകൊണ്ടിരുന്നതിനിടയിൽ പുരുഷോത്തമനോടും ചന്ദ്രസേനനോടും വിശ്വനാഥൻ ഇങ്ങിനെ ചോദിച്ചു.

“നിങ്ങൾ രണ്ടുപേരും, ഇന്നും വേട്ടയ്ക്കു പോയിരുന്നു-ഇല്ലെ? എന്തുകിട്ടി?”

ചന്ദ്ര:—“ഈ കോട്ടയുടെനേരെ കാണുന്ന മലയിൽവെച്ചു പുരുഷോത്തമന് ഒരു വരയാടും, താഴ്‌വരയിൽവെച്ച് എനിക്ക് ഒരു കേഴയുംകിട്ടി”

വിശ്വ:—“ഇവറ്റെ വെടിവെപ്പാൻ വളരെ പ്രയാസമാണ്. ഇവ വളരെ ഭീരുക്കളും വേഗമേറുന്നവയുമാണ്. നല്ല കയ്യുറപ്പും ലാക്കിൽ കൊള്ളിക്കാനുള്ള സാമർത്ഥ്യവുമുണ്ടെങ്കിലെ അവയെ വെടിവെച്ചിടുവാൻ സാധിക്കയുള്ളു—ആട്ടെ, ആ വരയാടും മറ്റും എവിടെ.?”

പുരു:—“ഇവിടെ ഞങ്ങൾ ഒന്നിനെ മാത്രം കൊണ്ടുവന്നതേയുള്ളു. അതു ചന്ദ്രസേനന്റെ കേഴയെയാണ്. വളരെ പ്രയാസപ്പെട്ടു വെടിവെച്ച വരയാടിനെ ഞാൻ അവിടെ ഇട്ടേച്ചുപോരേണ്ടിവന്നു.”

വിശ്വ:—“വേട്ടയിൽ നിങ്ങൾക്കു വല്ല അപകടവും നേരിട്ടോ?”

പുരു:—“ചന്ദ്രസേനനും ഞാനും കാട്ടിനുള്ളിൽ കടന്നു വ്യഥാ അങ്ങുമിങ്ങും വെടിവെച്ചു രസിച്ചു നടക്കും മധ്യെ, അടുത്തുള്ള അരുവിയുടെമുകൾഭാഗത്തു് ഒരു പാറയിടുക്കിൽ കൂടെ ഒരു വരയാടു ചാടി പോകുന്നതുകണ്ടു. ഉടനെ ഞാൻ ലാക്കു നോക്കി അതിനെ വെടിവെച്ചു വീഴ്ത്തി. എന്നിട്ടു ഞങ്ങൾ രണ്ടാളും വരയാടു വീണേടം നോക്കി പ്രയാസപ്പെട്ടു കയറിചെന്നപ്പോൾ മുകൾഭാഗത്തു വേറൊരു പാറക്കൂട്ടത്തിന്റെ ഇടയിൽ നിന്ന്, വികൃതരൂപിയായ, ഒരു സ്ത്രീ ഞങ്ങളുടെ നേർക്കു കടന്നുവന്നു. ഇവളെ കണ്ടിട്ടു ഞങ്ങൾക്കു തൽക്കാലം, ഭയമുണ്ടായില്ലെന്നില്ല; എങ്കിലും അതൊരു മനുഷ്യാകൃതി തന്നെയെന്നു തോന്നുകയാൽ ധൈര്യം അവലംബിച്ചു. അവളുടെ നരച്ച തലമുടി ജടപിടിച്ച് അഴിഞ്ഞുലഞ്ഞ് മുഖത്തും മാറത്തും വീണുകിടന്നിരുന്നു. അവളുടെ കണ്ണുകൾ, ഗൃധ്രനേത്രങ്ങൾ പോലെ നിശ്ശേഷം കൃപകളില്ലാത്തതും

ന്നും, ജീവരാശികളെ കീഴടക്കുവാൻ തക്ക ശക്തിയുള്ളതുപോലെയും, തോന്നിച്ചു."

ചന്ദ്ര:—"വാസ്തവംതന്നെ. അവളുടെ ചടച്ചദേഹവും ആ ഉയരവും, കണ്ണുകളും:—കാണേണ്ടതായിരുന്നു. അവളുടെ നോട്ടത്തിൽ, ദുഷ്ടശക്തി തുലോം കൂടിയവളെന്നുതന്നെതോന്നും."

പുരു:—"ശകടംകണ്ണം!—അവർ ഒരു അസാമാന്യയാണെന്നുള്ളതിനു തർക്കമില്ല. അവളുടെ ദേഹത്തു പൊടിയും അഴുക്കുമൊക്കെപ്പിരണ്ടിരുന്നു. വസ്ത്രം, സൂക്ഷിക്കാതേയും പഴക്കംകൊണ്ടും, ജീൎണ്ണംഭവിച്ചിരുന്നു. ദേഹത്തിൽ പുതച്ചിരുന്ന വസ്ത്രത്തിന്റെ ഒററം നിലത്തു് ഇഴഞ്ഞുകിടന്നിരുന്നതിനെ വലിച്ചെടുത്തു മെലിഞ്ഞ രണ്ടു കൈകളിൽ ചുരുട്ടി ചേൎത്തു പിടിച്ചുംകൊണ്ടായിരുന്നു അവർ നിന്നിരുന്നതു്. ആ നിലയിൽ അവർ ഞങ്ങളെ പ്രത്യേകംപ്രത്യേകം കുറെ നേരം നോക്കിനിന്നു. ഞങ്ങളും കുറച്ചില്ല. അതുപോലെ അവരെയും നോക്കിക്കൊണ്ടുനിന്നു."

ചന്ദ്ര:—"ഞാൻ നോക്കിയതു് അവളുടെ ആകൃതിയും വേഷവും എനിക്കു ഹൃദ്യമായിരുന്നതിനാലാണു്. എന്നുതന്നെയല്ല—മനുഷ്യമാംസംതിന്നുന്ന കാട്ടാളന്മാരുടേയും രക്ഷസ്സുകളുടേയും കഥകളെപ്പററി വായിച്ചിട്ടുള്ളതിനാൽ അവരുടെ ആകൃതിയെ സംബന്ധിച്ചു മനസ്സിൽ ഒന്നു സങ്കല്പിക്കാനിടയായിട്ടുണ്ടു്. ആ സ്ത്രീയെ, ഞാൻ, നേരെ കണ്ടഉടൻ അവർ ആ കൂട്ടരിൽ ചേൎന്നവളായിരിക്കണമെന്നു ഞാൻ തീൎച്ചപ്പെടുത്തി.—അതുകിടക്കട്ടെ, പുരുഷോത്തമൻതന്നെ ശേഷം നടന്നതെല്ലാം പറയൂ. ഞാൻ പറഞ്ഞാൽ ഒക്കുകയില്ല"

പുരുഷോത്തമൻ ചിരിച്ചുംകൊണ്ടു "ഞാൻ എല്ലാംപറഞ്ഞു കേൾപ്പിക്കാം." എന്നുപറഞ്ഞു കഥ പറവാൻതുടങ്ങി.

"അവർ ഞങ്ങളെ അങ്ങിനെ നോക്കിക്കൊണ്ടുനിന്നശേഷം ഈ കോട്ടയുടെ ചെററിന ചൂണ്ടിക്കാണിച്ചുംകൊണ്ടു്, "ആ കൊട്ടാരത്തിൽ ഇടയ്ക്കിടെ വന്നുതാമസിക്കുന്ന കൂട്ടരിൽ ചേൎന്നവരല്ലേ നിങ്ങൾ!" എന്നു ചോദിച്ചു. ഈ ചോദ്യത്തിനു ഞങ്ങൾ രണ്ടുപേരും ഒരുമിച്ചു്-"അതെ"-എന്നു മറുപടിപറഞ്ഞു. എ

ന്നിട്ട് ആ സ്ത്രീ സ്വല്പനേരം എന്തോ ആലോചിച്ചുംകൊണ്ടുനിന്നു.—ഇടയ്ക്കിടെ ചിരിക്കും, പിന്നെ തന്നെത്താൻ മുറുമുറുക്കും; ഇങ്ങിനെ കുറച്ചുനേരം കഴിഞ്ഞിട്ട്, പെട്ടെന്ന് അവൾ തിരിഞ്ഞു ഞങ്ങളോട് "ഈ മൃഗത്തെ വെടിവെച്ചു വീഴ്ത്തിയതാരാണ്?" എന്നു പരുഷരസം കലൎന്ന സ്വരത്തിൽ ചോദിച്ചു. ഇങ്ങിനെ ചോദിച്ചത് എന്തുദ്ദേശത്തോടുകൂടിയാണെന്നറിവാനാഗ്രഹിച്ച് "ഞാൻ വെടിവെച്ചു" എന്ന് ആ സ്ത്രീയെ ധരിപ്പിച്ചു. ആ നിമിഷം അവളുടെ രൌദ്രരസപ്രധാനമായ മുഖത്തുണ്ടായ മാറ്റം കാണേണ്ടതായിരുന്നു. ഞങ്ങളുടെ മുമ്പിൽ രക്തധാരയിൽ പിരണ്ടുകിടന്ന വരയാടിനെ ദയയോടെ നോക്കീട്ട് ഉടനെ എന്നെയും കോപം, കരുണ ഈ രസസമ്മിശ്രമായ മുഖഭാവത്തോടെ നോക്കി. എന്നിട്ടു, ഞാനും ചന്ദ്രസേനനും അപരിചിതന്മാരായിരുന്നിട്ടും എന്റെനേൎക്ക് ഒരു പ്രത്യേകതാൽപര്യം ഉണ്ടെന്ന വ്യക്തപ്പെടുത്തക്കവിധം, ഇങ്ങിനെ പറഞ്ഞുതുടങ്ങി—"നിന്റെ ബുദ്ധിക്ഷുദ്രകൃത്യങ്ങളിൽ അനുസക്തിയുണ്ടാകേണ്ടതല്ല—അങ്ങിനെയിരിക്കെ നിനക്ക് എന്താ ഇതു ചെയ്വാൻ തോന്നിയത്?—ആ ആടിനെ നോക്ക്, എന്തൊരു നിരുപദ്രവിയായ ജന്തുവാണ്. ഈശ്വരൻ അതിന്റെ അവയവങ്ങളെ എത്ര കോമളമായിട്ടാണ സൃഷ്ടിച്ചിരിക്കുന്നത്?—മനുഷ്യരുടെ മനഃകാഠിന്യംകൊണ്ടു, കേവലം ഉദരംഭരികളായിമാത്രം തീൎന്ന്, ഈവിധം അവർ പ്രവൎത്തിക്കുന്നതിനെ തടുക്കുവാനോ, സഹിപ്പാനോ, അതിന്നുശേഷിയുണ്ടോ? ഈ മലകളിൽ ദുഷ്ടമൃഗങ്ങളും യഥേഷ്ടമുണ്ട്. അവയ്ക്കുപോലും വരയാടിനെ കിട്ടുവാൻ പ്രയാസം. മനുഷ്യനു ദുഷ്ടമൃഗത്തേക്കാളും ദൌഷ്ട്യം കൂടുതലായതുകൊണ്ട് അവരിൽനിന്നു രക്ഷപ്പെടുവാൻ ഈ സാധുമൃഗത്തിനു കഴിഞ്ഞില്ല.—കഷ്ടം!" ആ സ്ത്രീ ഈവിധം പറഞ്ഞതുകേട്ടിട്ടു, ചന്ദ്രസേനൻ "വേട്ടയാടുക രാജധൎമ്മമല്ലേ?—ഞങ്ങൾക്കും അതു പാടില്ലെന്നുണ്ടോ?" എന്നു മറുപടിപറഞ്ഞു. ഈ അഭിപ്രായം മിക്കവാറും മുരട്ടുപിടിയാണെന്നു തോന്നീട്ട് അവൾ ദേഷ്യത്തോടെ കണ്ണുയൎത്തി "നില്ക്കൂ" എന്നാജ്ഞാപിക്കുമ്പോലെ കാണിച്ചിട്ടു തുടൎന്നുപറഞ്ഞു. "ദുഷ്ടമൃഗങ്ങളെയും മറ്റ് ഇതുപോലെയുള്ള വരയാടും വേട്ടയാടി കൊല്ലുന്നതു സാധാര

ന്ന പ്രതിവാദം. കീഴ്പതിവനുസരിച്ചാണ് ചെയ്യുന്നതു് എന്നു പറയുന്ന സമാധാനം, സമാധാനമല്ല. ഞാൻ പറയുന്നതു് ദുഷ്ടമൃഗങ്ങളെ എപ്പോഴും കൊന്നിട്ടാവശ്യമില്ലെന്നാണ്. അവയ്ക്കു വിശേഷജ്ഞാനം ഇല്ല. വിശക്കുമ്പോൾ അവയ്ക്കു സഹജമായുള്ള ക്രൗര്യം മുന്നിടുന്നു. ആ സമയങ്ങളിൽ മറ്റു ജീവികൾ അവയുടെ വഴിയിലകപ്പെട്ടാൽ നിശ്ചയമായും എളുപ്പംകൊല്ലുവാൻ അവ ശ്രമിക്കും. അതു് അവയുടെ ദൌഷ്ട്യംകൊണ്ടാണെന്നു സങ്കല്പിച്ചു് അവയെ ഭൂമിയിൽനിന്നു് ഉന്മൂലനംചെയ്യാൻ തുടങ്ങുന്നതു ദൈവത്തിനു സമ്മതമാകുമോ?— അതിരിക്കട്ടെ—ഈ സാധുമൃഗം നിനക്കു് എന്തുപദ്രവംചെയ്തു?" ഈ ചോദ്യം ചന്ദ്രസേനനോടായിരുന്നതുകൊണ്ടു, ചന്ദ്രസേനൻ,—"ഒന്നും ചെയ്തില്ല—ഉപദ്രവിക്കുന്ന എല്ലാ മൃഗങ്ങളുടെയും മാംസം ഭക്ഷ്യമല്ലല്ലോ—പിന്നെ, നല്ല മാംസം ഇതിന്റെയാകയാൽ അതിനെ കൊല്ലുകയെന്നേ വെച്ചിട്ടുള്ളൂ" എന്നു് മറുപടി പറഞ്ഞു. ഇത്രയും പറഞ്ഞതിനിടയ്ക്കു് അവൾ വേറെന്തോ ആലോചിച്ചിരുന്നപോലെ സ്വല്പനേരം നിന്നിട്ടു് എന്റെ നേരെ തിരിഞ്ഞു് ഇങ്ങിനെ പറഞ്ഞു. "നീ എന്തിനാണു പ്രാണിഹിംസ ചെയ്യുന്നതു്? ഹിംസചെയ്താൽ ഈശ്വരകോപം ഉണ്ടാവില്ലെന്നാണോ നീ വിചാരിക്കുന്നതു്? ഈ സാധുമൃഗത്തിന്റെ ഇപ്പോഴത്തെ ദയനീയാവസ്ഥ നീ നോക്കു്!—നിന്റെ പ്രവൃത്തി നന്നെന്നാണോ കരുതുന്നതു്?" ആ സ്ത്രീയുടെ ആകപ്പാടെയുള്ള ആകൃതിയും, നോട്ടവും, നിലയും, ഞങ്ങളോടു സംസാരിച്ച ഗൌരവഭാവവും, ഒക്കപ്പാടെ കണ്ടിട്ടു് എനിക്കു് അവൾ പറഞ്ഞ വാക്കുകളിൽ വളരെ സത്യം അടങ്ങീട്ടുണ്ടെന്നു തോന്നിയെന്നു മാത്രമല്ല എന്റെ പ്രവൃത്തിയുടെ കാഠിന്യത്തെപ്പറ്റി ആലോചിക്കേണ്ടതായിട്ടും വന്നു. ഇങ്ങിനെയുള്ള വിചാരം മനസ്സിൽ ലഭിച്ച ക്ഷണത്തിൽ ആ സ്ത്രീയുടെ ചോദ്യത്തിനു, എനിക്കുണ്ടായ പശ്ചാത്താപം സൂചിപ്പിക്കത്തക്കവണ്ണം,—"ഞാൻ ചെയ്തതു കഷ്ടമായിപ്പോയി എന്നാണ് തോന്നുന്നതു്"—എന്നു് മറുപടി പറഞ്ഞു. ഇതുകേട്ടയുടൻ, ഇടതിങ്ങി ആകാശമെല്ലാം വ്യാപിച്ചുള്ള കാർമേഘത്തിനിടയിൽ കൂടി ചന്ദ്രന്റെ നില അറിയത്തക്ക പ്രകാശം കണ്ടിട്ടു് പെട്ടെന്നു് ആ

പറയുമ്പോഴെല്ലാ ചെറുതായൊരു മന്ദഹാസം ആ സ്ത്രീയുടെ മുഖത്തു പ്രകാശിച്ചു മറയുന്നതുകണ്ടു. എന്നിട്ട്, ചന്ദ്രസേനന്റെ നേരെ അവൾ തിരിഞ്ഞു്, "സാധ്യങ്ങളിൽ ദയയൊ ദ്വേഷമൊ തോന്നാറുണ്ടൊ?" എന്നു ചോദിച്ചു. ഇതിനു മറുപടിയായി "ദയയാണു" എന്നു ചന്ദ്രസേനൻ പറഞ്ഞു. ഉടൻ അവൾ "എന്നാൽ ഈ സാധുമൃഗത്തിന്റെ നേരെ ദയയില്ലാതായതു് എന്താ?" എന്നു ചോദിച്ചു. "ദയയെ പ്രധാനമായി കരുതിയില്ല. ആഹാരത്തിനുപയോഗമുള്ള സാധനമെന്നു മാത്രമെ ആലോചിച്ചുള്ളു." എന്നു ചന്ദ്രസേനൻ പറഞ്ഞു. ഈ മറുപടി കേട്ടയുടൻ അവളുടെ കണ്ണുകളിൽ നിന്നു തീപ്പൊരി ചിന്നുന്നപോലെ തോന്നി. എന്നിട്ട് ഒരക്ഷരവും പറയാതെ അവളുടെ നീണ്ട വിരലുകളെ ചുരുക്കി വസ്ത്രത്തെ പിടിക്കുന്നതു കണ്ടു. ആ സ്ഥിതിയിൽ അവൾ ചന്ദ്രസേനനെ നോക്കിക്കൊണ്ടു സ്വല്പനേരം നിന്നശേഷം അമാനുഷികമായ ഒരു ഹാസത്തോടെ ചന്ദ്രസേനനോടു് ഇങ്ങിനെ പറഞ്ഞു—"നിന്റെ പ്രവൃത്തികൾ നിന്റെ വാസനയ്ക്കൊത്തപോലെ ഇരിക്കയേയുള്ളു. നിന്റെ ഈ കൃത്യവും അതിന്നനുസരണം തന്നെ. നിന്റെ അഭിപ്രായം തെററാണെന്നു വേറൊരാൾ പറഞ്ഞാൽ നിന്റെ വാസനാബലം കൊണ്ടു നീ അതു കൈക്കൊള്ളുവാൻ പ്രയാസം. എന്നാൽ നിന്നോടു ഞാൻ ഒന്നു പറയുന്നു. മനുഷ്യർ മാത്രമല്ല. ലോകത്തുള്ള എല്ലാ ജീവരാശികൾക്കും മനുഷ്യരെപ്പോലെ സുഖദുഃഖമുണ്ടെന്നുവേണം കരുതുവാൻ. ആഹാരം സംബന്ധിച്ചുള്ള വിഷയത്തിൽ ഉത്തമമായ ഭേദങ്ങളെ ചെയ്യുന്നതു മൃഗപ്രായമായ ബുദ്ധിയുടെ മൗഢ്യമെന്നെ പറയാവുള്ളു. സ്ഥാവരജംഗമങ്ങളിൽ സാരമുള്ളതെന്നൊ നിസ്സാരമായുള്ളതെന്നൊ വലിപ്പമുള്ളതെന്നൊ ചെറുതായുള്ളതെന്നൊ ഉള്ള വ്യത്യാസമശേഷമില്ലാതെ സകലത്തിന്റെയും അകത്തും പുറത്തും വ്യാപിച്ചിരിക്കുന്ന ശക്തിയെ വിസ്മരിപ്പാൻ പാടുണ്ടൊ? ആ ചിച്ഛക്തിയുടെ അംശം നിന്നിലും എന്നിലും, എല്ലാ ജീവകോടികളിലും ഉണ്ടു. ഇങ്ങിനെ ചൈതന്യവത്തായ ആത്മാവുണ്ടെന്നു കാണുന്ന എല്ലാ സൃഷ്ടികളേയും നമ്മെപ്പോലെതന്നെ അവയും എന്നുള്ള സമഭാവന ഉണ്ടാകുന്നതാണു ഉത്തമമായ എന്നു പറ

യുന്നതിന്റെ അർത്ഥം. ഈ തത്വത്തെ വിസ്മരിച്ചുചെയ്യുന്ന കൃത്യങ്ങളെയാണ്, പാപകർമ്മങ്ങളെന്ന പറയുന്നത്. നിന്റെ ബുദ്ധിക്ക്, ഈ പാപകർമ്മത്തിൽ പ്രതിപത്തിയുണ്ടെന്ന തോന്നുന്നു. അതു നിന്റെ ജന്മാന്തരവാസനകൊണ്ടാണ്. ആ വാസന, നീങ്ങണമെങ്കിൽ, മുൻപറഞ്ഞ ശക്തിയെ ഭജിക്കണം. അങ്ങിനെ ഭജിച്ചാൽ ആത്മഗുണദോഷിക്കാതെ എല്ലാം സ്വയമായി നിന്റെ ഹൃദയത്തിൽ പ്രകാശിക്കും. ഈ തത്വോപദേശം കഴിഞ്ഞതുടനെ ആ സ്ത്രീയുടെ കണ്ണുകളിൽനിന്ന്, അശ്രുകണങ്ങൾ വീഴുന്നതുകണ്ടു. അവയെ അവൾ സാവധാനത്തിൽ തുടച്ചുകളഞ്ഞിട്ട് എന്റെ മുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ട് ഇങ്ങിനെ ചോദിച്ചു. "ഈ വരയാടിനെ നീ വെടിവെച്ചു എങ്കിലും, നീ ചെയ്തുപോയ പ്രവൃത്തിയെപ്പററി പശ്ചാത്താപപ്പെടുന്നുണ്ട്. —അല്ലേ?" ഇതിന്, ഞാൻ "ഉവ്വ്" എന്ന മറുപടിപറഞ്ഞു. എന്റെ വാക്കുകേട്ടിട്ട "സന്തോഷം!" എന്നുമാത്രം പറഞ്ഞശേഷം, അവൾ കുറച്ചുനേരംകൂടി മൌനം അവലംബിച്ചുനിന്നിട്ട, "നിനക്ക് ഈ വരയാട് ആവശ്യമില്ല! ഇത് ഇവിടെ കിടക്കട്ടെ" എന്ന പറഞ്ഞു ഞങ്ങളുടെ മുമ്പിൽനിന്ന്, അവൾ പാറകളുടെ ഇടയിൽപോയി മറഞ്ഞു".

വിശ്വ:—"ഞാൻ ഒന്നും പറയാതെ നിങ്ങൾ പറഞ്ഞ കഥകേട്ടുംകൊണ്ടിരുന്നത് എനിക്കുണ്ടായ ആശ്ചര്യംകൊണ്ടാണ്. ഈ സ്ത്രീ ആരാണ്?—കേട്ടിടത്തോളം, അവൾ അസാമാന്യയാണെന്ന ഗണിപ്പാനേ മാർഗ്ഗമുള്ളൂ. ഇവിടെ നിങ്ങൾ വേട്ടകഴിഞ്ഞു മടങ്ങി എത്തിയ ഉടൻ എന്നോട് ഈ കഥ എന്തുകൊണ്ടു പറഞ്ഞില്ല? പകലെ ഇക്കാര്യം അറിഞ്ഞിരുന്നെങ്കിൽ അവളെ അന്വേഷിച്ചു കണ്ടുപിടിക്കാമായിരുന്നല്ലോ."

പൃഥു:—"ഞങ്ങൾ വേട്ടകഴിഞ്ഞു വന്നപ്പോൾ താങ്കൾ ഉറങ്ങുകയായിരുന്നു. ഈ കഥ താങ്കൾ കേട്ടാൽ, പകലെ ഭയപ്പെട്ടേയ്ക്കുമെന്ന ശങ്കിച്ചിട്ടാണ് അപ്പോൾ പറയാതിരുന്നത്"

വിശ്വ:—"ശരിയാണ്. ഞാൻ അതാലോചിച്ചില്ല".

പുരു:—"എന്നാൽ, ആ സ്ത്രീ ഒന്നുകൂടി പറഞ്ഞു. അതു് ഈ കൊട്ടാരത്തെപ്പററിയായിരുന്നു. അവരുടെ വാക്കുകൾ കൊണ്ടു, ഞങ്ങൾ അർത്ഥമാക്കിയതു, നമ്മുടെ യോഗക്ഷേമത്തിൽ അവർക്കു് ഒരു പ്രത്യേകത ഉണ്ടെന്നാണു്."

വിശാ:—"എങ്ങിനെ—എങ്ങിനെ—കുട്ടികളെ! നിങ്ങൾ ചിലതൊക്കെ പറയാതെ ഒളിച്ചുവെച്ചിട്ടുണ്ടോ?—താരയെപ്പററി നിങ്ങൾക്കുണ്ടായ ശങ്കപോലെ എന്നെക്കുറിച്ചും തോന്നീട്ടുണ്ടോ?"

ചന്ദ്ര:—"അങ്ങിനെ ഞങ്ങൾ വിചാരിച്ചില്ല. എങ്കിലും കഥയില്ലാത്ത വർത്തമാനം പറഞ്ഞു, മനസ്സിന്നു് അസ്വാസ്ഥ്യം പക്ഷെ വന്നേക്കാമെന്നു പുരുഷോത്തമന്നു ഭയമുണ്ടായിരുന്നു; അതുകൊണ്ടു് ആരംഭത്തിന്ന അവർ പറഞ്ഞകാര്യം അറിവാനിടകൊടുക്കരുതെന്നായിരുന്നു ഞങ്ങളുടെ നിശ്ചയം. ഇപ്പോൾ അച്ഛനോടു് ഇത്രയും പറവാനിടവന്നതുകൊണ്ടു മററ കാര്യവും പറഞ്ഞേയ്ക്കാൻ പുരുഷോത്തമനോടു ഞാൻ കണ്ണുകാണിച്ചു. എന്നിട്ടാണു പറയാൻതുടങ്ങിയതു്.

വിശാ:—"നിങ്ങൾ തുറന്നു പറയാതെ പീഠികകൊണ്ടു സമയം കളയുന്നതെന്താണു്? അവർ പറഞ്ഞതു പുറത്തുപറയത്തക്കതല്ലയോ?"

പുരു:—"പരിഭ്രമിക്കാനൊന്നുമില്ല—ഞാൻ പറയാം. ഈ സ്ഥലം താമസിക്കാൻ സുഖമുള്ളതല്ലത്രെ. ഇപ്പോൾ ഈ സ്ഥലം കിടക്കുന്ന സ്ഥിതിയെപ്പററിയും, ഇവിടെ ദേവതാധിവാസം ഉണ്ടെന്നും, അതുകൊണ്ടു നമ്മുടെ താമസം സുഖമായിരിക്കയില്ലെന്നും മററുമാണു്, അവർ പറഞ്ഞതു്. ഇത്രയും ഞാൻ ചുരുക്കി പറഞ്ഞതാണു്. അവർ പറഞ്ഞപ്രകാരം എല്ലാം സ്വല്പം മുമ്പു ഞാൻ പറഞ്ഞതുപോലെ, വിസ്തരിച്ചു കേൾപ്പിക്കുന്നതായാൽ മനസ്സിന്നു നിശ്ചയമായി അസ്വാസ്ഥ്യമുണ്ടാകും. ആ വിധം അവർ ഞങ്ങളോടു പറഞ്ഞു."

വിശ്വ:—“ഇത്രയേ ഉള്ളൊ? —ഛെയി, സാരമില്ല!—ഞാൻ വെറെന്തൊ ഒക്കെ വിചാരിച്ച് അന്ധാളിച്ചു—നേരം ഒട്ടേറെ ആയി. നമുക്ക് ഇനി ഉറങ്ങാൻ പോകാം.”

---

# മൂന്നാം അദ്ധ്യായം.

വിശ്വനാഥൻ, താനുപയോഗിച്ചുവന്ന പുരമുറിയെ കഴിയുന്നതും, വൃത്തിയാക്കി വെച്ചിരുന്നിട്ടും, കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭാഷണം നടന്ന ആ രാത്രിയിൽ, അവിടെ എന്തൊ അശ്രീ ബാധിച്ച് ഒന്നുപോലെ അനുഭവത്തിൽ തോന്നി. വാതിലുകളിൽതൂക്കിയിരുന്ന യവനികകൾ, മേൽകെട്ടി, കട്ടിലുകളുടെ മൂടുപടങ്ങൾ, തറയിൽ വിരിച്ചിരുന്ന രത്നകമ്പളം, മുതലായവ നവീനങ്ങളും, വിലയേറിയവയും, കൌതുകമുള്ളവയുമായിരുന്നു. എന്നിട്ടും ആ പുരമുറി, ഒരു വികൃതയും വൃദ്ധയുമായ സ്ത്രീയെ രമ്യാലങ്കാരം ചെയ്യാൻ എങ്ങിനെ ഇരിക്കുമൊ അതുപോലെ കാണപ്പെട്ടതെയുള്ളു. കണ്ണിനാനന്ദകരമാകുംവിധം ഒരു മേശ അലങ്കരിച്ചുവെച്ചിരുന്നു. അതിനോടും നീരസമാണ് അദ്ദേഹത്തിനുണ്ടായത്. അവിടെകത്തിച്ചുവെച്ചിരുന്ന വിളക്കിന്റെ പ്രകാശത്തൊടുകൂടെ വ്യാപിച്ചിരിക്കുന്നതായിതോന്നിയ അന്ധകാരത്തെ, മാറുന്നതിന്, വിളക്കു തെളിച്ചിട്ടും, കഴിഞ്ഞില്ല. ഈ പുരമുറിക്ക രണ്ടു വാതിലുകൾ ഉണ്ടായിരുന്നു. ഒന്ന പുറത്തു മുററത്തിറങ്ങുവാനും, മറേറത്, മുൻകാലങ്ങളിൽ, അവിടെ പാൎത്തിരുന്ന പ്രഭുക്കന്മാർ ആഭരണം ഉടുപ്പ് മുതലായവ സൂക്ഷിപ്പാൻ ഉപയോഗിച്ചിരുന്ന ഒരു ചെറിയ മുറിയിലെക്ക കടപ്പാനും, ആയിരുന്നു. ഈ ചെറിയ മുറിയിൽ പണ്ടെങ്ങൊ ഒരു യോധാവായിരുന്ന പ്രഭുവിന്റെ ഒരു ഇരുമ്പുകവചവും, ഒരു തലമറയും, മാത്രമെ ഉണ്ടായിരുന്നുള്ളു. ആ കവചം കാലപ്പഴക്കത്താൽ തുരുമ്പും പൊടിയും നിറഞ്ഞു ചാറി അവിടെ ഒരു കോണിൽ തൂങ്ങിനിന്നിരുന്നു.

വിശ്വനാഥൻ, കിടക്കയിൽ ചെന്നിരുന്നിട്ട് തലയണയിൽ ഒന്ന ചാരിയതിനോടുകൂടി ആ പുരമുറിക്ക ചുറവും നോക്കി

അദ്ദേഹം അവിടെ കടന്നപ്പോൾതോന്നിയ അശ്രീകരം, അന്ധകാരത്തിനൊ, ഒരു ഭേദഗതിയും കണ്ടില്ല. അഥവാ ഉണ്ടായിരുന്നാൽ അത്ര സ്പഷ്ടം അധികപ്പെട്ടില്ലെ എന്നെ സംശയിച്ചുള്ളൂ. മേശമേൽ വെച്ചിരുന്ന നല്ല വിളക്കും, തട്ടിൽ തൂക്കിയിരുന്ന റാന്തലും കത്തിച്ചിരുന്നതിന് എന്തൊക്കെ ചെയ്തിട്ടും പ്രകാശം ഉണ്ടായില്ല. അവരണ്ടിന്റെയും നിഴൽ തട്ടുന്ന ദിക്കിൽ ക്രൂരതരം ബാധിച്ചതുപോലെ തോന്നി. പ്രതാപഗിരിയിൽ താമസം തുടങ്ങിയതിൽ പിന്നെ ഇതുവരെയും അറിഞ്ഞിട്ടില്ലാത്ത അസ്വാസ്ഥ്യം അദ്ദേഹത്തിന്റെ ഹൃദയത്തിൽ ക്രമേണ വർദ്ധിച്ചുതുടങ്ങി. ആ അസ്വാസ്ഥ്യം, അദ്ദേഹത്തിനു തന്നെ ക്ഷോഭം ഉണ്ടാക്കി. അപ്പുരുഷൻ പ്രകൃത്യാ ധീരനായിരുന്നു. അദ്ദേഹം പല അവസരങ്ങളിലും തന്റെ ഭടന്മാർ ഒരുമിച്ചു ഭയങ്കരമായി യുദ്ധം നടക്കുന്ന സൈന്യപംക്തികളിൽ കടന്നു പോരാടി, തന്റെ ഭാഗത്തേക്ക് ജയം വരുത്തീട്ടുണ്ട്. അത്ര ശൂരപുരുഷനായിരുന്നിട്ടും മനസ്സിനെ സമനിലയിൽ വരുത്താൻ അദ്ദേഹത്തിനു കഴിഞ്ഞില്ല. ഇതിനു കാരണം, ദേവതാവേഷ്ടിതം തന്നെയോ എന്നും സംശയം തുടങ്ങി. പുരുഷോത്തമന്റെ വാക്കുകൾ ക്രമത്തിലധികം അദ്ദേഹത്തിന്റെ മനസ്സിൽ പതിഞ്ഞു വശമായിരുന്നു. അതിനെ മറന്നുകളവാനൊ നിസ്സാരമാക്കി തള്ളുവാനൊ പല പ്രകാരം ശ്രമിച്ചിട്ടും ഒന്നിനൊന്നു സ്ഥിരമായി മനസ്സിൽ വേരൂന്നുന്നതുപോലെ തോന്നിയതേയുള്ളൂ. ഇതെല്ലാം അസംബന്ധമായ വിചാരത്തിന്റെ ഫലമെന്നുറച്ചെങ്കിലും, ഉറങ്ങുന്നതിനുമുമ്പ്, അവിടെ എല്ലായിടവും, ഒന്നു പരിശോധിക്കണമെന്നു നിശ്ചയിച്ച് അതിലേക്കൊരുമ്പെട്ടു. ഒരു വിളക്കെടുത്തി, അദ്ദേഹം അടുത്തുണ്ടായിരുന്ന പുരമുറി തുറന്നു. അവിടെ തന്റെ ഉടുപ്പുമുതലായവ തൂക്കിയിട്ടിരുന്നതുകണ്ടു. അവയുടെ പിൻഭാഗത്ത് വല്ലതും ഉണ്ടൊ എന്നു നോക്കി. എന്നിട്ട് അടുത്ത് ചേർത്തുവെച്ചിരുന്നതിനെ കണ്ടു. പക്ഷെ അതിനുള്ളിൽ വല്ലതുമുണ്ടായിരുന്നാലൊ എന്നു സംശയിച്ച്, അതു തുറന്നു. അതിൽ പഴയ റിക്കാർട്ടുകൾ, കീറിയ കടലാസുതുണ്ടുകൾ മുതലായവ, മാത്രമെ കണ്ടുള്ളൂ. മേശപ്പെട്ടി, വിരിപ്പ്, തലയണയും മുതലായവ ഇളക്കി തട്ടിനോക്കി. പടവാൾ എടുത്ത് കടന്നു. എന്തുവേണ്ടാ

അദ്ദേഹത്തിന്റെ മനസ്സിന്നുണ്ടായ കുഴപ്പത്തിന്ന സമാധാനം വരുത്തുവാൻ വേണ്ടി കുറെ പണികൾ കഴിച്ചിട്ട് ഒടുവിൽ ആ പ്രഭു തിരിയെ കട്ടിലിൽ വന്നിരുന്നു. ഇനി, ഉറങ്ങുകതന്നെ എന്നു സങ്കല്പിച്ചുറച്ചുംകൊണ്ട് അദ്ദേഹം കണ്ണുമടച്ച് കിടപ്പായി. ഉടനെ വിളക്കണെക്കേണ്ടുന്ന കാര്യം ഓർമ്മവന്നിട്ട്, എണീറ്റു മേശയുടെ സമീപം ചെന്നുനിന്നു. അപ്പോൾ തന്റെ മനസ്സിൽ ബാധിച്ചിരുന്ന അജ്ഞാനവിചാരം കൊണ്ട്, വിളക്ക് ഊതണമൊ?, എന്നു സംശയിച്ചു വിശ്വനാഥൻ വീണ്ടും കിടക്കയിൽ വന്നിരുന്നു. ഇങ്ങനെ ഭയം കൊണ്ടുണ്ടായ ചാപല്യം ലജ്ജാവഹമെന്നാലോചിച്ച്, ഒന്നുകൂടി മനസ്സിനെ ഉറപ്പിച്ചുകൊണ്ട്, വിശ്വനാഥൻ ഉറങ്ങുവാൻ കിടന്നു.

ഉറക്കം അശേഷം വന്നില്ല. എന്തെന്താ ചില സംശയങ്ങളും, വ്യസനവും, ഭയവും, അദ്ദേഹത്തിനെ പീഡിപ്പിച്ചു. താനൊന്നും മനസ്സാക്ഷിക്കു വിപരീതമായി പ്രവൃത്തിച്ചിട്ടില്ലാതിരിക്കെ ഈ ക്ലേശത്തിന്നും അസ്വാസ്ഥ്യത്തിന്നും കാരണമെന്തെന്നറിയാതെ വിശ്വനാഥൻ കുഴങ്ങി. തന്റെ മനസ്സിൽ ബാധിച്ച സംശയത്തെയും ഭയത്തെയും കളയുവാൻ, അദ്ദേഹം സ്വാന്തമായും രാജ്യസംബന്ധമായുമുള്ള കാര്യങ്ങളെപ്പറ്റി പര്യാലോചിപ്പാൻ തുടങ്ങി. എന്നാൽ ഓരോ വിഷയവും അതാതിന്റെ പ്രാരംഭഘട്ടത്തിൽ നിന്നുപോയതേയുള്ളു. കട്ടിലിന്റെ മുമ്പാകം സ്വല്പമകന്നു കിടന്നിരുന്നതിന് അഭിമുഖമായി ഒരു ജന്നൽ ഉണ്ടായിരുന്നു. അതു തുറന്നുകിടന്നിരുന്നതുകൊണ്ട് ആ വശത്തേക്കു നോക്കി. അപ്പോൾ ആ ജന്നലിന്റെ മറുവശത്തിൽക്കൂടി മനുഷ്യാകൃതിയിൽ ഒരു രൂപം, കടന്നുപോയതുപോലെ വിശ്വനാഥനു തോന്നി. അതു പക്ഷേ, മനോഭ്രാന്തികൊണ്ടു തോന്നിപ്പോയതാണെന്ന് ആലോചിച്ചിട്ട്, അപ്രകാരം വരാതിരിപ്പാൻ വേണ്ടി, അദ്ദേഹം കണ്ണുമടച്ചു മനസ്സിനെ, ബലപ്പെടുത്തുവാൻ തുനിഞ്ഞു. ഉടനെ തന്റെ മുമ്പിൽ ശോണമായ ഒരു പ്രകാശം, ക്രമേണ വർദ്ധിച്ചുവരുന്നതുപോലെയും, തന്റെ സമീപം ഒരാൾ വന്നു, തന്നെ, ശ്രദ്ധയോടുകൂടി നോക്കിനില്ക്കുന്നതായും, തോന്നുകയാൽ പെട്ടെന്ന കണ്ണുതുറന്നു. അവിടെ പൂർവ്വസ്ഥിതിയിൽ വിളക്കിന്റെ മന്ദമായ പ്രകാശ

മെകണ്ടുള്ളു. അകാരണമായ സംശയങ്ങളെക്കൊണ്ടു മനസ്സു് ആകപ്പാടെ ഇളകി ഒരു സ്ഥിരപന്ഥാവിൽ അതിനെ വിടുവാൻ കഴിയാതെയിരുന്ന ആ സന്ദർഭത്തിൽ, അദ്ദേഹത്തിനു് ഓർമ്മവന്നതു് അടുത്ത പുരമുറിയിൽ തൂക്കിയിട്ടിരുന്ന കവചമായിരുന്നു. ആ പാദചൂഡമുള്ള അതിന്റെ ഭാഗങ്ങളെല്ലാം ഒന്നിച്ചു ഘടിപ്പിച്ചിരുന്നതുകൊണ്ടു് ഒരു നോട്ടത്തിൽ ഒരാൾ നില്ക്കയാണെന്നു തോന്നിപ്പോകുമായിരുന്നു. ആ കവചത്തിനു പക്ഷെ ചൈതന്യംഭവിച്ചു, പുറത്തിറങ്ങിവരുന്നെങ്കിലോ—എന്നു വിചാരിച്ചു ഭയപ്പെട്ടു. ബുദ്ധിക്കു് ഈ വിധം ചാപല്യം ഉണ്ടായതും, അതിനെ ബാധിപ്പിച്ചു മനസ്സിനെ ഇത്രത്തോളം, കലക്കിയതും തന്റെ ആരോഗ്യക്കുറവാണെന്നു തന്നെത്താൻ ആവർത്തിച്ചു പഴിച്ചുംകൊണ്ടു്, ഇനി ആ വിധം ഒരിക്കലും വരുത്തുവാൻ പാടില്ലെന്നുള്ള ഉറപ്പോടുകൂടി, വീണ്ടും ഉറങ്ങുവാൻ കിടന്നു. മനസ്സിനു പററിയ അസാമാന്യമായ അസ്വാസ്ഥ്യംകൊണ്ടു ദേഹത്തിനും ക്ഷീണം ഭവിക്കയാൽ [illegible] ഏറെ ഉറങ്ങിയും പെട്ടെന്നുണർന്നും എത്രനേരം കിടന്നു എന്നു് അദ്ദേഹം തന്നെ അറിഞ്ഞില്ല. ആ ജാഗ്രത്സ്വപ്നസമ്മിശ്രാവസ്ഥയിൽനിന്നു് അദ്ദേഹം ഞെട്ടിയുണർന്നു. അപ്പോഴേയ്ക്കു് അദ്ദേഹത്തിന്റെ പുരമുറിയുടെ സമീപം എവിടെയോ ഒരുവൻ മരണവേദനയോടെ നിലവിളിച്ച ശബ്ദത്തിന്റെ അവസാനം കേൾപ്പാനിടയായി. ആ ശബ്ദം ആരു്, എന്തിനു പുറപ്പെടുവിച്ചു എന്നു് ഒരുകാതറിവാനാഗ്രഹമുണ്ടായിരുന്നിട്ടും, അദ്ദേഹത്തിനു, കിടന്നയിടത്തുനിന്നു് അനങ്ങുവാൻപോലും, പാരവശ്യംകൊണ്ടു, സാധിച്ചില്ല. ആപാദമസ്തകം വിയർപ്പുകൊണ്ടു കുളിച്ചു, ദേഹമെല്ലാം വിറച്ചു, ഒരു കുന്നിന്റെ മുകളിലെക്കു് ഓടി കയററിയാലുണ്ടാകുന്നപോലെ കിതച്ചു. തൊണ്ടയും ആശഷം ത്യജിച്ചു, നാക്കുവറണ്ടു, മൂകനായിത്തീർന്നു. അദ്ദേഹത്തിന്റെ ഹൃദയസ്പന്ദനം അദ്ദേഹത്തിനുതന്നെ കേൾക്കാമായിരുന്നു. ഭയംകൊണ്ടു നിശ്ചേഷ്ടനായും, ഭയങ്കരാകൃതിയോടുകൂടിയ ഒരു സത്വം വരുന്നുണ്ടെന്നു കരുതി കണ്ണുകളെ തുറിച്ചുനോക്കിയും, കിടന്നു,—ആ ശബ്ദം !—സ്വപ്നത്തിലായിരിക്കാം? പക്ഷെ മനശ്ചാഞ്ചല്യംകൊണ്ടു ശബ്ദംകേട്ടു എന്നു തോന്നിപ്പോയതായിരിക്കുമോ?—ഹാ!

ഈ സമയം പകലായിരുന്നെങ്കിൽ മനസ്സിന്റെ വികൃതിതന്നെ എന്നു തീൎച്ചപറയാമായിരുന്നു. നേരം പുലൎന്നാറായൊ എന്നു് അറിവാൻ പാടില്ലായിരുന്നു. ശബ്ദമോ—ചാരന്റെ മന്ദഗതിപോലും കേൾക്കത്തക്കവിധം ഇരുന്നു. ഇങ്ങിനെ ഇരിക്കെ അപ്പോഴും കേൾപ്പാനിടയായ ശബ്ദത്തെ അവിശ്വസിക്കുന്നതെങ്ങിനെ? ഈവിധം മനസ്സിൽ തിങ്ങികടന്നുകൂടിയ പലവിധത്തിലുള്ള ചാഞ്ചല്യത്തിന്നു ഒട്ടു ശമനമുണ്ടാകുവാൻ, ഒരുവൻ, സംസാരിക്കുന്ന ശബ്ദമോ സമീപമുള്ള വല്ലേടത്തും നടക്കുന്ന കാലൊച്ചയോ, കേൾപ്പാൻ വിശ്വന്തൻ വളരെ കൊതിച്ചു.

മനുഷ്യഹൃദയാവസ്ഥ അവൎണ്ണനീയമാകുന്നു. മനോനിൎവ്യങ്ങളായ സകല വ്യാപാരങ്ങളും സ്വാസ്ഥതയെ പ്രാപിച്ചു എന്നു വരുന്നതു്, ജീവാവസാനത്തിലല്ലാതെ, മറെറാരവസരങ്ങളിലും ഇല്ല. നിദ്രയിൽ പോലും, മനസ്സ് സ്വാസ്ഥമായിരിക്കുന്നില്ല. അതുചഞ്ചലമായ വസ്തുവിനെ നിലയ്ക്കുനിൎത്തി പ്രപഞ്ചാൎണ്ണവത്തിലുള്ള പല ഉപദ്രവങ്ങളിൽ നിന്നു, നമ്മെ, രക്ഷപ്പെടുത്തികൊണ്ടു പോകുന്നതിന്നു്, അമരക്കാരനായ ബുദ്ധിയുടെ വൈഭവം തന്നെ വേണ്ടിയിരിക്കുന്നു. ബുദ്ധിയും മനസ്സും തമ്മിൽ ഭേദമില്ല എങ്കിലും അതാതിന്റെ വൃത്തിഗുണം കൊണ്ടു് വ്യത്യാസപ്പെടുത്തി പറയുന്നു. സകല പ്രവൃത്തികളും ഞരമ്പുകളെ ആശ്രയിച്ചിരിക്കുന്നു. എത്ര നിസ്സാരമായ വിചാരമായിരുന്നാലും അതു് തലച്ചോറിന്റെ പ്രധാനാംശങ്ങളിൽ ഒരു വിധം അനക്കം കൊടുക്കാതിരിക്കുന്നില്ല. അതുകൊണ്ടു് മനസ്സിലുണ്ടാകുന്ന വിചാരങ്ങളുടെ ഭേദങ്ങൾക്ക് അനുകൂലമായി ദേഹം ചേഷ്ടിക്കുന്നതു് ആശ്ചര്യമല്ല.

വിശ്വന്തന്, തന്റെ മനസ്സിനെ നിലക്കുനിൎത്തി, യുക്ത്യനുസരണം, ആലോചിച്ചു സംഗതികളെ ഗ്രഹിപ്പാൻ ശേഷിപോരാതായ ആ സമയത്തു് ദേഹത്തിനും അവശതപാറിയതു സ്വാഭാവികമെന്നു വിചാരിപ്പാനെയുള്ളു. എന്നാൽ അദ്ദേഹത്തിനുണ്ടായ ഭയത്തിന്റെ കാരണത്തെയും, പിശാചു് ഈശ്വരസൃഷ്ടിയിൽ ഉണ്ടോ എന്നും, ഉണ്ടെങ്കിൽ അതിന്നു മനുഷ്യരെ ഉപദ്രവിപ്പാൻ കഴിയുമോ എന്നുമുള്ളതിനെയും, പററി പൎയ്യാലോചിക്കാതെയിരുന്നതു് അദ്ദേഹത്തിന്റെ മനസ്സുവിശ്വാസംകൊണ്ടായിരിക്ക

ണം. ഹിന്തുക്കൾക്ക്, അതിലും വിശേഷിച്ച് പൂർവകാലത്തുള്ള ഹിന്തുക്കൾക്ക്, പിശാചുക്കളിലുള്ള വിശ്വാസം അസാമാന്യമായുണ്ടായിരുന്നു. വാസ്തവം ആരാഞ്ഞറിയുന്നതിനുള്ള ഉത്സാഹം മനസ്സിനില്ലാതെ പോകുന്നതും, അവാസ്തവങ്ങളെപ്പററി അതിരുകവിഞ്ഞാലോചിച്ച്, വഴിതെറ്റിപ്പോകുന്ന ആശയത്തിനെ പിടിച്ചു തലയിൽ കേററുന്നതും, തന്നിമിത്തം അനേകദുരിതങ്ങൾ അനുഭവിക്കുന്നതും, അവരുടെ സ്വഭാവമായിരുന്നു.

മനസ്സിന്റെ പ്രവൃത്തിയും വിശ്വാസവും പരസ്പരാനുകൂലികളാണ്. ബലമായ വിശ്വാസം മനസ്സിനെ പ്രേരണം ചെയ്യുന്നതായും, പ്രവൃത്തിക്കുള്ള ആസക്തി വസ്തുവിന്റെ ഗുണദോഷവിവേചനം ചെയ്യാതെ മനസ്സുകൊണ്ട് ഒരു നിശ്ചയം വരുത്തുവാൻ കാരണമായും തീരുന്നു. മനസ്സുകൊണ്ടു സങ്കല്പിച്ചുറപ്പുവരുത്തിയ സംഗതിയിൽ വിശ്വാസം ജനിക്കുന്നുണ്ട്. എന്നാൽ അതു് എത്ര അസംബന്ധമായാലും, അനുഭവവിരുദ്ധമായാലും, വിശ്വാസം തോന്നിപ്പോകാതിരിക്കുന്നില്ല.

മനസ്സിന്റെ ചേഷ്ടിതം ഇതുവിധം ഇരിക്കെ, കേൾവിയെ ബലമായി വിശ്വസിച്ചും, നിത്യപരിചയസിദ്ധമായ വിചാരത്തെ ശാശ്വതമാക്കിയുറപ്പിച്ചുമിരുന്ന ആ പ്രഭുവിന്റെ അജ്ഞാനോൽഭൂതമായ ഭയംകൊണ്ട്, അദ്ദേഹത്തിന്നേരിട്ട കഷ്ടത അറിവ് ചന്ദീയമെന്നു പറഞ്ഞാൽ അതു് അതിശയോക്തിയായി വരാൻ കാരണമില്ലല്ലോ.

വിശ്രാന്തൻ തന്റെ മനസ്സിനെ വ്യഥാപൂർണ്ണമാക്കി, അതിഗാഢഭയംകൊണ്ടു സ്തംഭിച്ചുകിടന്നതിനിടയിൽ, അവിടെ അടുത്തുണ്ടായിരുന്ന പുരമുറിയുടെ വാതിൽ തുറന്ന ശബ്ദംകേട്ടിട്ട്, അദ്ദേഹം ആ വശത്തേയ്ക്കു നോക്കി. തുറന്നുകിടന്ന വാതലിന്നരികിൽ ഒരു സ്ത്രീയും ഒരു പുരുഷനും നില്ക്കുന്നതുകണ്ടു. സ്ത്രീയുടെ മുഖം മുഖപടംകൊണ്ടു മറച്ചിരുന്നു. പുരുഷൻ ദീർഘകായനും, ഗംഭീരനുമാണെന്നു തോന്നി. ഇവർ ഇരുവരെയും കണ്ട ക്ഷണത്തിൽ വിശ്രാന്തന്റെ സംശയം അശേഷം തീൎന്നിട്ട് അവിടെ സന്നിഹിതരായവർ പിശാചങ്ങൾതന്നെ എന്നു തീർച്ചയായി വിശ്വസിച്ചു. ഉള്ളിലുണ്ടായ ഭയത്താൽ തന്റെ കണ്ണുകളെ ആ ഭാഗങ്ങളിൽ

തന്നെ ഉറപ്പിച്ചു് അദ്ദേഹം നിശ്ചേഷ്ടനായി കിടന്നു. പിശാചങ്ങൾ, വിശാഖന്റെ പാദങ്ങളും മറ്റും കണ്ടു സ്വല്പനേരം നോക്കിനിന്നശേഷം ആ പുരമുറിയുടെ വാതിൽ അടച്ചു്, അപ്രത്യക്ഷരായി. ദേവതകളുടെ ആവിർഭാവവും, അന്തർധാനവും, വിശാഖനുണ്ടായ ഭയവും, സ്വപ്നമായിരിക്കാമെന്നു സംശയമുണ്ടായപ്പോൾ അദ്ദേഹത്തിന്റെ ആലോചനയ്ക്കു ധൈര്യവും ഉണ്ടായിത്തുടങ്ങി. അദ്ദേഹം ധീരനായിരുന്നതുകൊണ്ടു തന്റെ മനസ്സുസ്ഥിതിയെ കഴിയുന്നതും വിടാതെയും, കഴിഞ്ഞ സംഭവങ്ങളെ നിസ്സാരമായി തള്ളിയും, ഒരു കണക്കിൽ നിദ്രാവശനായിതീർന്നു.

വിശാഖൻ തിരിയെ ഉണർന്നുനോക്കിയപ്പോൾ, സൂര്യകിരണങ്ങൾ ആ പുരമുറിയുടെ ജനാൽ വഴി അകത്തു കടന്നിരിക്കുന്നതായി കണ്ടിട്ടു് കിടക്കയിൽ എഴുന്നേററിരുന്നു. ഉടനെ കഴിഞ്ഞ രാത്രിയിൽ തനിക്കു നേരിട്ട അസ്വാസ്ഥ്യത്തെപ്പററി ഓർമ്മിച്ചു. വല്ല ഉപദേവതകളോ, മനസ്സിന്റെ ചാപല്യം കൊണ്ടുണ്ടാകാവുന്ന ദുസ്സ്വപ്നമോ, തന്നെ പീഡിപ്പിച്ചു എന്നുള്ളതു്, നിസ്സംശയമായി തോന്നി. എന്നാൽ താൻ അനുഭവിച്ച ഭയതാപാദികളും തനിക്കു നേരെ കാണാനിടയായ സ്വരൂപങ്ങളും, എത്രയും വ്യക്തമായി മനസ്സിൽ പതിഞ്ഞിരുന്നതുകൊണ്ടു്, വാസ്തവമായി അതൊക്കെ സംഭവിച്ചതല്ലയോ എന്നും തോന്നാതിരുന്നില്ല.

ഇപ്രകാരം ആലോചിച്ചും, സംശയനിവൃത്തിവരാതെ കുഴങ്ങിയും, വിശാഖൻ കിടക്കയിൽ തന്നെ കുറെ നേരം ഇരുന്നു. ഒടുവിൽ, ഒരുവിധം മനസ്സിനെ സമാധാനപ്പെടുത്തി എഴുന്നേററു മുഖക്ഷാളനാദി കഴിച്ചു്, അദ്ദേഹം തന്റെ കുട്ടികൾ ഒരുമിച്ചു ഭക്ഷണം കഴിപ്പാനായി തിരിച്ചു. എന്നാൽ കഴിഞ്ഞ രാത്രിയിലുണ്ടായ സംഭവം കുട്ടികളോടു പറയരുതെന്നും, ആ കൊട്ടാരത്തെപ്പററി കേൾപ്പാനിടയായ കഥയെക്കുറിച്ചു് രുദ്രരാമനോടു് അടുത്തു് ഒരവസരം നോക്കി ചോദിച്ചറിയണമെന്നും, അദ്ദേഹം തീർച്ചപ്പെടുത്തിയിരുന്നു. ആ പള്ളിക്കൊട്ടാരത്തിന്റെ മുൻഭാഗത്തു തളത്തിൽ ചെന്നപ്പോൾ, അവിടെ താര മുതലായവർ ഉണ്ടായിരുന്നു. ആ കൂട്ടരിൽ വല്ലവർക്കും, തനിക്കു പററിയതുപോലെയുള്ള

മനോവേദനയുണ്ടായോ എന്നറിവാൻ, കുട്ടികൾ ഓരോരുത്തരുടെയും മുഖത്ത്, അല്പം സൂക്ഷിച്ചുനോക്കി. അവർ സുഖമായും, നിരുപദ്രവമായും, നിദ്രചെയ്തു എന്ന് മനസ്സിലാക്കിട്ട് വിശ്വനാഥൻ സന്തോഷിച്ചു.

ആകാശം നിർമ്മലമായും, സൂര്യകിരണങ്ങൾക്ക് ഉഷ്ണം ലേശമില്ലാതെയും, ഇരുന്നു. വന്യപുഷ്പങ്ങളിൽ തടവിവന്ന സുഗന്ധവാഹിയായ മന്ദപവനൻ ഏല്ക്കയാൽ ചന്ദ്രസേനൻ മുതലായവർക്ക് കാട്ടിൽപോയി, അവിടെയുള്ള ചില മനോഹരങ്ങളായ പ്രദേശങ്ങളെ, കാണണമെന്നാഗ്രഹം ജനിച്ചു. വിശ്വനാഥന്, യുവാക്കളുടെ ഉദ്യാനത്തിൽചെന്ന് വിനോദിപ്പാൻ, ഒട്ടു മനസ്സുണ്ടായില്ല.

## നാലാം അദ്ധ്യായം.

ചന്ദ്രസേനൻ വേട്ടയ്ക്കുള്ള സാമഗ്രികൾ തയ്യാറാക്കി. താരക്കുട്ടിയുണ്ടെന്ന പറഞ്ഞുകൊണ്ട് പുരുഷോത്തമൻ വേട്ടയ്ക്ക് ഒരുങ്ങിയില്ല. വേട്ടയ്ക്ക്, ഒരു സ്ത്രീകുട്ടിയുണ്ടായിരിക്കുന്നത്, അപായകരമാണെന്നുള്ളതു നിർവിവാദമാണല്ലോ. ചന്ദ്രസേനൻ വേട്ടയ്ക്കുപോയാൽ താരയുടെ രക്ഷയ്ക്ക് പുരുഷോത്തമൻ നില്ക്കാമെന്ന് നിശ്ചയിച്ചു. ഇവർ ഒരുമിച്ച്, ആയുധപാണികളായി രണ്ടു ഭടന്മാർ ഉണ്ടായിരുന്നവർ, വേട്ടനായ്ക്കളെ പിടിച്ചുകൊണ്ട്, അല്പം പുറകിൽ നടന്നു. വേട്ടനായ്ക്കൾ, നല്ലവർഗ്ഗത്തിലുള്ളവയായിരുന്നു. ചുവന്നനിറം, ഉയരം, ഉടൽനീട്ടക്കം, കനംകുറവ്, നല്ലൊതുക്കം, നീണ്ടു വളഞ്ഞ കഴുത്ത്, പിന്നോക്കം മടങ്ങിയ ചെറിയ ചെവികൾ, പ്രസരിപ്പുള്ള കണ്ണുകൾ, നീണ്ട് ഒതുങ്ങിയ മുഖം, മാംസളങ്ങളും ഉറപ്പോടുകൂടിയ അംഗപുഷ്ടി, മെലിഞ്ഞ നീണ്ടവാല്, ഇവയൊക്കെയായിരിക്കും, എന്നിങ്ങിനെയുള്ള ഗുണങ്ങൾ ആ പട്ടികൾക്കുണ്ടായിരുന്നു.

ചന്ദ്രസേനനും, താരയും, പുരുഷോത്തമനും, കാട്ടിന്റെ സമീപം എത്തിയപ്പോൾ, അവിടെ എല്ലായിടത്തും മോഹനങ്ങ

അഴകായ പ്രകൃതിയുടെ വിവിധങ്ങളായ വിലാസങ്ങൾ കണ്ടിട്ടു് അവയിൽ തന്റെ മനസ്സലിഞ്ഞിട്ടു് ഉത്സാഹത്തോടെ ചന്ദ്രസേനൻ ഇങ്ങിനെ പറഞ്ഞു.

"പുരുഷോത്തമാ—താരയുമൊരുമിച്ചുവരു. ഞാൻ ആ താഴ്വരയിൽ പോയി നോക്കട്ടെ. അവിടെ മാനോ, കേഴയോ പക്ഷിയോ കണ്ടെങ്കിൽ എന്റെ തോക്കിന്റെയും, പട്ടികളുടെയും, സാമർത്ഥ്യം ഇപ്പോൾ കാണിച്ചുതരാം. നിങ്ങൾ ഈ വഴിയിൽ കൂടിനടന്നു്, അതാ, അകലെകാണുന്ന ആ വളവു തിരിയുന്നതിനു മുമ്പു ഞാൻ എത്തിക്കൊള്ളാം." ഇത്രയും പറഞ്ഞിട്ടു, താര, ഭീതംകൊണ്ടു പറയാൻതുടങ്ങിയ തടസ്ഥത്തെ കേൾപ്പാൻ നില്ക്കാതെ വേഗം തിരിഞ്ഞു. ചന്ദ്രസേനൻ ഭടന്മാരോടും, നായ്ക്കളോടും കൂടി കാട്ടിനുള്ളിലേയ്ക്കു കടന്നു മറഞ്ഞു.

താര:—"ചന്ദ്രസേനൻ തനിച്ചല്ലയല്ലോ—അയ്യോ-വല്ല ആപത്തും നേരിട്ടെങ്കിലോ?—എനിക്കു വളരെ ഭയമുണ്ടു്—ഞാൻ കൂടിവരുന്നു എന്നു മുമ്പു ശഠിച്ചപ്പോൾ, ഞാൻ ഇത്രോളം ആലോചിച്ചില്ല! പുരുഷോത്തമൻകൂടിപ്പോക!

പുരു:—"ചന്ദ്രസേനനോടൊരുമിച്ചുപോയിട്ടുള്ള ഭടന്മാർ ഇവിടെ നിന്നിരുന്നാൽ പോലും, എനിക്കു താരയെ വിട്ടേച്ചുപോകാൻ പാടുള്ളതല്ല. പിന്നെ താരയെ ഈ വിജനസ്ഥലത്തു് തനിച്ചു വിട്ടിട്ടു ഞാൻ പോകയോ?—നന്നായി!"

താര:—"ശരിയാണു്—ഞാൻ വരരുതായിരുന്നില്ല!!—കഷ്ടം!—എന്റെ മനസ്സിനു്, വല്ലാത്ത, ഒരു വ്യഥ ബാധിച്ചപോലെ ഇരിക്കുന്നു."

പുരു:—"താരെ! ഭയപ്പെടാനൊന്നുമില്ല. ചന്ദ്രസേനൻ ഒരുമിച്ചു് ഭടന്മാരുണ്ടു്. ചന്ദ്രസേനൻ അശേഷം ഭീരുവല്ല. വൃഥാ അതുമിതും വിചാരിച്ചു്, മനസ്സിനെ, വല്ലായ്മപ്പെടുത്തേണ്ട; നമുക്കു നടക്കാം.—വരു."

താര:—"ഇപ്പോൾ നാം രണ്ടുപേരും തനിച്ചല്ലയുള്ളു. ഈ പ്രദേശം എന്നെ ക്രമത്തിലധികം ഭീരുവാക്കുന്നു."

പുരു:—"ഇന്നുച്ച ഞാൻ പോയാലോ കഷ്ണമെന്താ?—ഒരാഴ്ചയായാണെങ്കിൽ, കോട്ടാരം ഇവിടന്ന്, സകലെണ്ടല്ലല്ലോ?—താങ്ങളൊക്കെയും മടങ്ങിപ്പോകാം.—താരയെ അവിടെ വിട്ടേച്ച് ഞാൻ വേഗം ഇവിടെ എത്തിക്കൊള്ളാം.—എന്താ?"

പുരുഷോത്തമൻ പറഞ്ഞ ഈ വാക്കുകൾ കൊണ്ട്, താൻ പുരുഷോത്തമനെയും സംശയിക്കുന്ന പ്രകാരം തോന്നിപ്പോകുമെന്നു ഭയപ്പെട്ട്, താര ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമൻ അങ്ങിനെ പറഞ്ഞതെന്താ?—എന്റെ വാക്കു കേട്ടിട്ട് കുസ്തിതമുണ്ടെന്നു തോന്നുന്നു. വൃഥാ തെറ്റിദ്ധരിക്കരുത്. നാം ഒരുമിച്ചു കളിച്ചുവളർന്നവരല്ലെ? ഞങ്ങളും പുരുഷോത്തമനെ ഒരു സഹോദരനെപ്പോലെയല്ലെ വിചാരിച്ചിട്ടുള്ളത്? നാം ഒരുമിച്ചുനടപ്പാൻ പോയിട്ടുള്ളത് ഈയൊരവസരത്തിൽ മാത്രമാണൊ?"

പുരു:—"അല്ല. ഇത് ഒടുവിലത്തെതായി പറയുന്നതാണ ഞാൻ ആഗ്രഹിക്കുന്നതു" എന്നു തന്റെ മനസ്സിൽ തള്ളിക്കേറിയ വ്യഥയെ അടക്കിക്കൊണ്ട് ആ യുവാവു പറഞ്ഞു. ഈ വാക്കുകൾ താരയെയും വ്യാകുലപ്പെടുത്തിയെങ്കിലും, മറുപടി ഒന്നും പറയാതെ പരവശയായി പുരുഷോത്തമന്റെ മുഖത്തുനോക്കി. ഇതു കണ്ടിട്ടു പുരുഷോത്തമൻ വീണ്ടും ഇങ്ങിനെ പറഞ്ഞു:—

"നമ്മുടെ ഒരുമിച്ചുള്ള വളർച്ചയും, അതോടുകൂടി മനസ്സുകളിലുള്ള ഐക്യവും, വിചാരങ്ങളുടെ യോജിപ്പും, സ്നേഹബന്ധത്തെ ദൃഢമാക്കിയിട്ടുണ്ട്. അതുകൊണ്ടു മനോരഥങ്ങളുടെ സംഭാഷണങ്ങളിൽ, എന്നെ കരുണയോടെ സ്നേഹിക്കുന്നവളെ നാളെ എന്റെ സ്വപ്രിയമായ വിചാരത്തിനു ഭംഗം വരുത്തുമൊ എന്ന് എനിക്കു നന്നെ ഭയമുണ്ട്."

താര, സ്വല്പനേരം, മറുപടിയൊന്നും പറയാതെ കീഴ്പോട്ടുനോക്കി വിചാരമഗ്നയായിനിന്നിട്ടു, ശാന്തസ്വരത്തിൽ പറഞ്ഞു.

"എങ്ങിനെ സംഭവിക്കും?—എനിക്കു മനസ്സിലായില്ല."

പുരു:—"ഈ സംഭാഷണം രസകരമായിരിക്കയില്ല. ഇതിനുള്ള അവസരവും ഇതല്ല—താരെ—ആ വിചാരം കളയൂ!—അതാ

നോക്കൂ, ആ മലയിൽ പൂത്തിരിക്കുന്ന വള്ളികണ്ടോ?—അതിലുള്ള പൂങ്കൊത്തുകൾ എത്ര മനോഹരമായിരിക്കുന്നു? —ബീജപുരിയിൽ—" എന്നിത്രയും പറഞ്ഞപ്പോഴേയ്ക്കു താര തടുത്തു, തനിക്ക് ഉണ്ടായ അവാച്യമായ പരിതാപത്തെ മറയ്ക്കാൻകഴിയാതെ ഇപ്രകാരംപറഞ്ഞു:—

"നിറുത്തു—നിറുത്തു പുരുഷോത്തമാ!—എന്നോട് ഇതിനു മുമ്പിൽ വർത്തമാനം പറയാറുള്ളത് വിചാരങ്ങളെ മറയ്ക്കാതെയും, സ്വാതന്ത്ര്യമായുമായിരുന്നു. അപ്രകാരം പറയാമെങ്കിൽ പറഞ്ഞാൽ മതി! പുരുഷോത്തമ!,—ഈ കാലത്തിനിടയിൽ കേവലം അന്യസ്ത്രീയെപ്പോലെ എന്നെ വിചാരിച്ചു പെരുമാറീട്ടുണ്ടെങ്കിൽ, അത് ഈ അവസരത്തിലാണ്. ഇങ്ങിനെ പ്രവർത്തിപ്പാൻ ഞാൻ എന്തപരാധം ചെയ്തു. പറയണം!—അപരാധം ഉണ്ടെങ്കിൽ ഞാൻ മനഃപൂർവ്വം ചെയ്തിട്ടില്ലെന്നു ദൈവത്തെ സാക്ഷിനിറുത്തുന്നു."

ഈ വാക്കുകൾ പുരുഷോത്തമന്റെ ചെവികൾക്കു പീയൂഷധാരകളായും, താൻ വളരെക്കാലമായി ഹൃദയത്തിൽ സൂക്ഷിച്ചു വെച്ചിരുന്ന പ്രേമത്തെ സ്ഥിരീകരിക്കത്തക്കവയുമായിരുന്നതിനാൽ, ആ യുവാവ്, സന്തോഷവിവശനായി—"എന്റെ താരേ" എന്ന് മതിമറന്നു പറഞ്ഞുപോയി. എന്നാൽ താരയും, പുരുഷോത്തമന്റെ പരിതാപജനിതങ്ങളായ വാക്കുകൾ കേൾക്കയാൽ, അവളുടെ കണ്ണുകളിൽ അശ്രുകണങ്ങൾ അങ്കുരിച്ചിരുന്നു. ഇത് ആർദ്രതയുടെയോ, പ്രേമത്തിന്റെയോ, തെളിയിക്കുന്ന ലക്ഷണമായിരുന്നതിനാൽ പുരുഷോത്തമനുണ്ടായിരുന്ന ചില സംശയങ്ങൾ നിവൃത്താനിടയായി.

പുരു:—"താര അപരാധം ചെയ്തുപോയി എന്നിരുന്നാലും അത് എന്നെ വിരസനാക്കുകയില്ല—കഷ്ടം! ഞാൻ മുഷിയുകയോ?—ഈ സാധുവും, നിരാശ്രയനുമായ ഞാൻ!" ഇത്രയും പറഞ്ഞു കഴിയുന്നതിനുമുമ്പ് തന്നെ, തന്റെ സ്ഥിതിയേയും, തന്റെ ഉള്ളിലുണ്ടായ വികാരാധിക്യത്തേയും, പററി പെട്ടെന്നുണ്ടായ ആലോചന പുരുഷോത്തമന്റെ ഹൃദയത്തെ ഭേദനം ചെയ്തു.

താര:—"ഇപ്പോൾ പുരുഷോത്തമനെ ആരുകണ്ടാലും,—കഷ്ടമേ, ഈ യുവാവിന് എന്താപത്തുപററി, എന്നാലോചിച്ചുപോകം! അത്ര പാരവശ്യം പുരുഷോത്തമൻെറ മുഖത്തു കാണുന്നുണ്ട്.—ഹേയി! ഇതെന്തൊരു ചാപലതയാണ്? അനാവശ്യ വിചാരങ്ങളെക്കൊണ്ടു മനസ്സിനെ കുഴക്കാതിരിക്കു. പുരുഷോത്തമൻെറ മനസ്സിനെ ഇത്രത്തോളം പീഡിപ്പിക്കുന്ന കാൎയ്യം എന്തെന്ന് എന്നോടു പറയൂ! എന്നെ വിശ്വസിച്ച്, ഏതുകാൎയ്യവും പറയരുതേ? ഒരു സഹോദരിയെപ്പോലെ എന്നെ വിചാരിക്കുന്നുണ്ടെങ്കിൽ പുരുഷോത്തമനെ ദുഃഖിപ്പിക്കുന്ന വിഷയമെന്തെന്ന് എന്നോടു പറയണം!"

പുരു:—"സഹോദരിയെപ്പോലെ ഞാൻ വിചാരിച്ചിട്ടില്ല-താരേ! ഞാൻ അങ്ങിനെ വിചാരിച്ചിരുന്നുവെങ്കിൽ ഇത്ര ദുഃഖം എനിക്കുണ്ടാവില്ലായിരുന്നു.

പുരുഷോത്തമൻെറ വാക്കുകൾ കേട്ടപ്പോൾ ഇന്നവിധമെന്നു തിരിച്ചറിവാൻ വയ്യാത്തതായ ആനന്ദവും, ഭയവും, കലൎന്നിട്ടുള്ള ഒരു വിചാരം ആ കന്യകയുടെ മനസ്സിൽ ജനിച്ചതിനോടുകൂടി, ഒട്ട് അവളുടെ മുഖത്തും പ്രകാശിച്ചു. എന്നുതന്നെയല്ല ഇതിനുമുമ്പിൽ അറിഞ്ഞിട്ടില്ലാത്തതായ നവീനവികാരങ്ങളാൽ ആ യുവതി വലഞ്ഞു.

പുറവും നോക്കി, ആരും വരുന്നില്ലെന്നറിഞ്ഞിട്ടു പുരുഷോത്തമൻ വീണ്ടും സംഭാഷണമാരംഭിച്ചു:—

"ഞാൻ പറഞ്ഞുനിൎത്തിയതിനെ മുഴുവനാക്കട്ടെ,—ഞാനനുഭവിച്ചുവന്ന പരമാനന്ദകരങ്ങളായ ദിവസങ്ങൾ പൎയ്യവസാനിച്ചു എന്നു തോന്നിപ്പോകുന്നു. ഞാൻ അങ്ങിനെ മുമ്പു പറഞ്ഞതു് ആലോചിക്കാതെയല്ലായിരുന്നു. നാം രണ്ടാളും യൌവനദശയെപ്രാപിച്ചിരിക്കുന്നു. താര ഉൽകൃഷ്ടവംശത്തിലുള്ളവളാണ്; ഒരു രാജതുല്യനായ പ്രഭുവിൻെറ മകളുമാണ്. അതുകൊണ്ടു ബാല്യത്തിൽ കളിച്ചുനടക്കുമ്പോൾ ഉണ്ടായിരുന്ന സമത്വവും, സ്വാതന്ത്ര്യവും, ഇപ്പോഴും ഞാൻ വെച്ചുകൊണ്ടിരുന്നാൽ ശരിയായിരിക്കയില്ല. താര യുവതിയാണ്; സ്വഭവനത്തിൽ എല്ലാ

യെല്ലാം താമസിപ്പാൻ കഴിയുമെന്നു വിചാരിപ്പാൻ പാടില്ല. മനുഷ്യാവസ്ഥയ്ക്കു, താരയുടെ ഇപ്പോഴത്തെ നിലയിൽനിന്നു വേഗം ഒരു മാററംഭവിപ്പിക്കാൻ മതിയാകും. താര ഇപ്പോഠം, അച്ഛന്റെ സംരക്ഷണത്തിലാണ് ഇരിക്കുന്നത്. ഇനി ഒരു ഭർത്താവിന്റെ സംരക്ഷണയിൽ ആകുവാനുള്ള കാലം അടുത്തിരിക്കുന്നു.--ഹാ! ആ ദിവസംമുതൽ ഒന്നിനാലും ഉപശാന്തിവരാത്ത പരിതാപം എന്റെ ഹൃദയത്തിൽ ബാധിക്കയും ചെയ്യും!—എന്റെ ഈ വിചാരത്തെ ഒരിക്കലും ഞാൻ പുറത്തു പറയണമെന്നു വിചാരിച്ചിരുന്നില്ല. താരയുടെ നിർബന്ധവാക്കുകഠം കേട്ടതിൽപിന്നീടാണ് എല്ലാം പറകതന്നെയെന്നുറച്ചത്."

തന്റെ മനസ്സിൽ വളരെ കാലമായി സംഗ്രഹിച്ചുവെച്ചിരുന്ന ഈ രഹസ്യത്തെ താരയോടു പറയുന്നതിനിടയിൽ, ആ യുവതിയിൽ കണ്ട മൌനമുദ്രയും, നമ്രമുഖത്വവും, മററുഭാവഭേദങ്ങളും, പുരുഷോത്തമൻ ശ്രദ്ധിച്ചുകൊണ്ടിരുന്നു. താരയുടെ മുഖം ഒരിക്കൽ ചുവക്കും; പെട്ടെന്നു ആ നിമിഷം വിളറും; പിന്നീട് പുതച്ചിരുന്ന മേലാണിയുടെ അഗ്രം കയ്യിൽ ചുററിപ്പിടിച്ച് അധരങ്ങളെ മറയ്ക്കും; ഇതിനിടയിൽ എന്തോ പറവാൻ തുടങ്ങുന്നതുപോലെ മുഖം ഉയർത്തി, കണ്ണുകളോടെ പുരുഷോത്തമനെ നോക്കും; എന്നിട്ടു, പിന്നെയും മുഖം താഴ്ത്തി നില്ക്കും; ഈ വിധം താരയുടെ അസ്വാസ്ഥ്യം കാണാനിടയായതിൽ നിന്ന് ആ യുവതിയുടെ ഹൃദയം വേണ്ടുവോളം പുരുഷോത്തമൻ ഗ്രഹിച്ചു.

പുരു:—"കുറെത്തോന്നാളായി, എന്റെ വ്യസനത്തെ അടക്കി ഞാൻ ദിവസം കഴിച്ചുകൂട്ടുകയായിരുന്നു. ഇതുവരെ എന്തെന്നറിയാത്തദുഃഖവും മനോവേദനയും കൂട്ടേയുണ്ട്--ഞാൻ എന്തുവേണ്ടു---ഈശൈശവസങ്കല്പം എങ്ങിനെയെന്നാർക്കറിയാം?"

എന്നിത്രയും പറഞ്ഞുകഴിഞ്ഞപ്പോഠം പരിപൂർണ്ണയൌവനശ്രീയോടുകൂടിയ ആ യുവാവിന്റെ മുഖം അത്യന്തം ദയനീയമാകുന്നതും വാടിക്കണ്ടും, മനസ്സിനെ ദ്രവിപ്പിക്കത്തക്കതായ അയാളുടെ ദീനാക്ഷരങ്ങളെ കേട്ടും, താരയുടെ മനസ്സിൽ അളവററ കരുണയും പ്രേമവും ജനിച്ചു.

പുരു:—"എന്റെ വിചാരാധിക്യം അല്പം കുറയ്ക്കുന്നതിനൊ മനസ്സിനെ സമാധാനപ്പെടുത്തുന്നതിനൊ എനിക്കാരുമില്ലേ?—താരെ!—പരിതാപത്തെ അടക്കി, വിചാരങ്ങളെ ക്രമപ്പെടുത്തുവാൻ ഇത്ര നിദ്രാശൂന്യങ്ങളായ രാത്രികൾ കഴിച്ചുകൂട്ടേണ്ടിവന്നിട്ടുണ്ടെന്ന്, ഈശ്വരനെ അറിഞ്ഞുകൂട. ഞാൻ നിങ്ങളോടൊന്നിച്ചു താമസിക്കുന്നിടത്തോളം, എനിക്കുമനസ്സുഖം ഉണ്ടാവില്ല!—എനിക്കിപ്പോൾ ഇരുപത്തിരണ്ടുവയസ്സായി. ഇതിനൊത്തുമയോ മുമ്പുതന്നെ സ്വപ്രയത്നത്താൽ ഉപജീവനം കഴിപ്പാൻ വഴിനോക്കേണ്ടതായിരുന്നു. താരയുടെ അച്ഛനോടു, ഞാൻ പലപ്പോഴും, ഇക്കാര്യത്തെപ്പററി, പറവാൻ തുടങ്ങീട്ടുണ്ട്. അപ്പോഴൊക്കെ ഓരോ വിഘ്നങ്ങൾ കൊണ്ടോ, പറവാൻ മനസ്സുവരാഞ്ഞിട്ടോ, അതു സാധിച്ചില്ല. സ്വരാജ്യസംബന്ധമായുള്ള ഉദ്യോഗത്തിൽ പ്രവേശിച്ച് എന്റെ ശ്രമംകൊണ്ട്, രാജ്യത്തിനു ഗുണപ്രദങ്ങളായ കാര്യങ്ങളെ നിർവ്വഹിപ്പാൻ സന്ദർഭം കിട്ടണമെന്ന് ഞാൻ പലപ്പോഴും ആഗ്രഹിച്ചിരുന്നു. എനിക്ക് ശ്രീപാദം എന്റെ ഈ വാളല്ലാതെ വേറൊന്നുമുണ്ടെന്നു പറവാനില്ല. ആ സ്ഥിതിക്ക്, കാര്യസാദ്ധ്യം എങ്ങിനെയായിരുന്നാലും, എന്റെ ആത്മാശ ഇതാണെന്നു പറകയാണ്. ഇത്രത്തോളം എന്നെ വളർത്തിയ എന്റെ രക്ഷിതാവിനോട് എന്റെ ഈ വിചാരമെല്ലാം പറയണമെന്നു വിചാരിച്ചിരുന്നപ്പോഴായിരുന്നു അദ്ദേഹത്തിനു രാജ്യംവിട്ടുപോകുവാൻ കല്പനകിട്ടിയതു്. ഈ സന്ദർഭത്തിൽ അദ്ദേഹത്തെ വിട്ടുപോകുന്നതനുചിതവും, കൃതഘ്നതയുമാകകൊണ്ട് ഞാനും കൂടി പോരുന്നു. എന്നാൽ ഇവിടെ താമസിക്കുന്നേടത്തോളം, എന്റെ മനസ്സാക്ഷി, എന്നെ വേദനപ്പെടുത്തുകയേയുള്ളു."

താരാ:—"ഇങ്ങിനെയൊക്കെ തെററായ വിചാരമാണ്?—പുരുഷോത്തമന് ഞങ്ങളുടെ നേർക്ക് ഈ അതൃപ്തിതോന്നുവാൻ ഒരു കാരണവുമില്ല. തീർച്ചതന്നെ. അച്ഛൻ, പുരുഷോത്തമനെ, ഞങ്ങളിലൊന്നുപോലെ പുത്രനിർവ്വിശേഷമായിട്ടാണല്ലോ വിചാരിച്ചുപോരുന്നതു്?—പിന്നെ"—എന്നിട്ടും

പറഞ്ഞപ്പോഴേയ്ക്കു", ഉള്ളിലടക്കാൻ പാടില്ലാത്തവിധം, ദുഃഖത്താൽ, താരയുടെ മുഖം അശ്രുധാരകൊണ്ടു നനഞ്ഞു വശമായി.

പുരു:—"താര, വ്യസനിക്കരുതു്! എന്റെ വിചാരം താര തെററായിട്ടാണു മനസ്സിലാക്കിയതു്—മനസ്സിനെ സമാധാനപ്പെടുത്തികൊൾക. ഞാൻ പറഞ്ഞതു ശരിയായി മനസ്സിലാക്കിയില്ലെന്നു ബോദ്ധ്യപ്പെടുന്നു.—നാം ഒരുമിച്ചു വളൎന്നവരാകകൊണ്ടു, സ്നേഹമോ, എന്റെ നിസ്സഹായാവസ്ഥകൊണ്ടു ദയയോ, പിരിഞ്ഞുപോകുന്നു എന്നു കേൾക്കുമ്പോൾ മനസ്താപമോ, ഒക്കെ വരാവുന്നതാണ്—താരയുടെ അച്ഛൻ എന്നെ എടുത്തു വളൎത്തി. എന്റെ ബാല്യകാലത്തുതന്നെ,(അന്നു താരയുടെ അമ്മ ഉണ്ട്) എന്നെ വളൎത്തിയവർ, എന്റെ മാതാപിതാക്കന്മാരല്ലെന്നു ഞാൻ മനസ്സിലാക്കുവാനിടയായി. അന്നുമുതൽ, എന്റെ മാതാപിതാക്കന്മാർ ആരാണ് എന്നായിരുന്നു എന്റെ നിരന്തരമായ വിചാരം. ഇതു് അറിയാതിരിക്കുന്നിടത്തോളം, എന്റെ കഥ എന്തെന്നാലോചിക്കുകതന്നെ. ഒരു സംഘത്തിലും നിസ്സംശയമായിപ്പറയുവാൻ, എനിക്കു മനസ്സുണ്ടാകുമോ? അഥവാ പോയാൽ, എന്റെ കഥ മനസ്സിലാക്കീട്ടുള്ളവർ, എന്നെ സ്വീകരിക്കുമോ?—അതിരിക്കട്ടെ;–എന്റെ മാതാപിതാക്കന്മാർ ആരാണ്? അവർ എവിടെ? എന്നൊരാൾ ചോദിച്ചാൽ, എന്തുത്തരമാണ് എനിക്കു പറവാനുള്ളതു്?—എന്റെ അവസ്ഥയെപ്പററിപ്പൎയ്യാലോചിച്ചാൽ, ഞാൻ ഒരു ഭിക്ഷുവിന്റെയോ, അല്ലെങ്കിൽ ഒരു രാജാവിന്റെയോ, സന്താനമായിരുന്നേക്കാമെന്നേ അഭിപ്രായപ്പെടാനുള്ളൂ!"

ബദ്ധദീനസ്വരത്തിലും ഹൃദയം പൊട്ടിവരുന്നപോലെയുമുള്ള പുരുഷോത്തമന്റെ വാക്കുകൾ കേട്ടു, താരയുടെ മനസ്സുലിഞ്ഞു,– "അയ്യോ, പുരുഷോത്തമാ!" എന്നു് അവൾ അറിയാതെ ഒരു വീൎപ്പു പൊട്ടി. പുരുഷോത്തമൻ, തന്റെ ബുദ്ധിവിനയവിവേകാ

ഴികൾകൊണ്ട്, അവനവന്റെ നിലയെ നല്ലപോലെ മനസ്സിലാക്കീട്ടുണ്ടെന്നും അതു കാരണത്താലാണ് മനസ്സിന് ഈ അസ്വാസ്ഥ്യം ഭവിച്ചതെന്നും, താര ഗ്രഹിച്ചു; എന്നുതന്നേയല്ലാ, ആ യുവാവിനു നേരിടാവുന്ന താൽകാലികമായ പരുങ്ങലിനെക്കുറിച്ചു സഹതാപ വിവശയായും ഭവിച്ചു. ഇങ്ങിനെ ഗാഢമായ ആലോചനയിൽ മഗ്നയായി നിന്നിട്ട്, ഒടുവിൽ ഒരു ദീർഘനിശ്വാസത്തോടെ താര ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമാ— ഞാൻ എന്തു പറയേണ്ടു? വാസ്തവമായ പുരുഷോത്തമൻ പറഞ്ഞതു്. എന്നാൽ, പുരുഷോത്തമന്റെ ജനനത്തിൽ കളങ്കമില്ലെന്നും, പുരുഷോത്തമന്റെ ദേഹത്തിൽ നീചരക്തം കലർന്നിട്ടില്ലെന്നും, തീർച്ചതന്നെ. മാതാപിതാക്കന്മാർ ആരായിരുന്നാലും, അവർ ഉന്നതസ്ഥിതിയിലുള്ളവരായിരിക്കണമെന്ന പുരുഷോത്തമൻ തന്നെ പ്രത്യക്ഷപ്പെടുത്തുന്നുണ്ട്. എന്റെ ഈ അഭിപ്രായത്തെ എന്റെ മനസ്സാക്ഷി ഉറപ്പിക്കുന്നതാണും!—ഇതുകൊണ്ട്, പക്ഷെ, പുരുഷോത്തമനു സമാധാനം ഇല്ലായിരിക്കാം. എങ്കിലും, പുരുഷോത്തമന്റെ ഗുണകാംക്ഷികളിൽ ഒരാളാണു ഞാനും എന്നറിയുന്നുണ്ടോ?—അതുകൊണ്ടു ഞാൻ പറയുന്നതിനെ കേൾക്കു—അച്ഛന്റെ ആപൽകാലത്തു പുരുഷോത്തമൻ സ്നേഹം കരുതി അച്ഛനെ പിരിയാതെയിരിക്കുന്നല്ലോ?—അതുപോലെ അച്ഛന് ഒരു നല്ലകാലം വരുമ്പോൾ പുരുഷോത്തമനെ അച്ഛൻ വിട്ടുകളയുമോ?—ആ കാലത്തു്, എല്ലാപ്രകാരത്തിലും, പുരുഷോത്തമനെ സഹായിപ്പാൻ അച്ഛനു ശക്തിയില്ലാതെ പോകുമോ?"

പുരു:—"മഹാനുഭാവനായ അദ്ദേഹത്തിന്റെ നിർമ്മലമനസ്സ് എനിക്കറിയാം. ഒരു പിതാവിനെപ്പോലെ അദ്ദേഹം എനിക്ക് ഉപകാരം ചെയ്യുന്നുണ്ട്. അദ്ദേഹത്തിന്റെ ഉദ്ദേശം നിശ്ചയിക്കുന്നതുവരെ ഞാൻ ഒന്നും പ്രവർത്തിപ്പാൻ നിശ്ചയിച്ചിട്ടില്ല. അതു കഴിഞ്ഞിട്ട് അദ്ദേഹത്തിന്റെ അഭിപ്രായപ്രകാരം ഞാൻ പോയി, ഒന്നുകിൽ ക്ഷേമം, അല്ലെങ്കിൽ മരണം ഈ രണ്ടിൽ ഒന്നിനെ, സ്വയം വരിക്കും!"

"അങ്ങിനെ പറയരുതെ!" എന്നു പറഞ്ഞിട്ട് താനറിയാതെ, താര ദുഃഖാധിക്യത്താൽ വിങ്ങി കരഞ്ഞു തുടങ്ങി.

പുരു:—"കഷ്ടമെ! ഇതെന്തുകഥയാണ്? ഇത്ര വ്യസനത്തിനു കാരണം ഈ മഹാപാപിയായ ഞാനല്ലെ?—അയ്യൊ താരെ—പ്രിയെ—കരയാതിരിക്കു!"

താരയുടെ ഹൃദയം പൊട്ടിപ്പോകുംവിധം അവൾ ഏങ്ങിക്കരയുന്നതുകണ്ടിട്ടു പുരുഷോത്തമൻ പ്രിയാപദം ഉപയോഗിച്ചുപോയതായിരുന്നു. താരയുടെ ദുഃഖത്തിന്റെ കാരണം അറിഞ്ഞതിനോടുകൂടി തന്റെ നിശ്ചയങ്ങളശേഷം ദൂരെ കളഞ്ഞിട്ടു, പുരുഷോത്തമൻ വീണ്ടും പറഞ്ഞുതുടങ്ങി:—

"ഹാ—ദൈവമെ! എന്റെ പ്രിയയുടെ ഈ വ്യസനത്താൽ ഹൃദയം പൊട്ടിപ്പോകുംവണ്ണം തോന്നുന്നു. അയ്യൊ, ഇങ്ങിനെ കരയാതിരിക്കു, താരെ!—എന്തുവേണമെന്നു പറയൂ!—ഞാൻ എന്തുചെയ്യണമെന്നു പറയൂ!—താര എന്തുപറയുന്നുവൊ അതു ചെയ്‌വാൻ ഞാൻ സന്നദ്ധനാണ്."

ഈ വാക്കുകൾ കേട്ടു താര ഗദ്ഗദാക്ഷരങ്ങളായി ഇപ്രകാരം മറുപടി പറഞ്ഞു:—

"പുരുഷോത്തമനെ—വളർത്തിയ—അച്ഛനെയും, ഞങ്ങളേയും—വിട്ടുപിരിഞ്ഞു—പോകണ—മെന്ന്—ഉള്ള—വിചാരം—കളയണം!"

"ഞാൻ പോകരുത്, ഇവിടെത്തന്നെ താമസിക്കണമെന്നാണൊ താര ആഗ്രഹിക്കുന്നത്?" എന്ന് ഒരു ദീർഘനിശ്വാസത്തോടുകൂടി ആ യുവാവ് ചോദിച്ചു.

താര ഈ ചോദ്യം കേട്ടു തന്റെ മനസ്സിനെ സമാധാനപ്പെടുത്തി കണ്ണുകളെ തുടച്ചുകൊണ്ട്, "അതെ!—അപ്രകാരം തന്നെയാണ് എന്റെ അപേക്ഷ!" എന്നു പറഞ്ഞു. യാദൃച്ഛികമായി ഇങ്ങിനെ പറഞ്ഞുപോയ വാക്കുകളിൽ അന്തർഭവിച്ചിട്ടുള്ള അർത്ഥം, പുരുഷോത്തമൻ ഏതുവിധം മനസ്സിലാക്കുമെന്നു താര ആലോചിക്കാതിരുന്നില്ല. എന്നു തന്നെയല്ല, അവ തന്റെ ആത്മഗതത്തെ പ്രകാശപ്പെടുത്തുകയും ചെയ്തു. താൻ പുരുഷോത്തമനെ ഒരു സഹോദരന്റെ നിലയിലല്ല സ്നേഹിക്കുന്നതെന്നു

താരയ്ക്ക് ഇപ്പോഴത്രെ മനസ്സിലായത്. തന്റെ മേൽഗതിക്ക് ലോകത്തിൽ, ഒരു നിലപാടുറപ്പിക്കുന്നതിന് യത്നം ചെയ്യാൻ പോകുന്ന എന്ന ചന്ദ്രസേനൻ പരാക്രമശാലിയാണെങ്കിൽ താൻ സന്തോഷത്തോടുകൂടി അനുവദിക്കുമെന്ന് ആ യുവതിക്ക തോന്നി. നേരെ മറിച്ച്, പുരുഷോത്തമനെ സംബന്ധിച്ചിടത്തോളം, തന്റെ ഹൃദയം സമ്മതിക്കുന്നില്ലെന്നും, അറിയാറായി. ഇപ്രകാരം തന്റെ വിചാരത്തിന്റെ വ്യത്യാസം, പ്രകൃത്യാ, ബോധപ്പെട്ടയുടൻ ചന്ദ്രസേനനേയും, പുരുഷോത്തമനേയും, താൻ ഏതുവിധം സ്നേഹിക്കുന്നു എന്ന് വെളിപ്പെട്ടു.

ശീതതാപംകൊണ്ടു വിറച്ചും, ലജ്ജകൊണ്ടു നമ്രമുഖിയായും, അത്ഭുതപൂർവങ്ങളായ വികാരങ്ങളാൽ പരവശയായും, താര, പുരുഷോത്തമന്റെ സമീപംചേർന്നു സാവധാനത്തിൽ നടന്നുതുടങ്ങി. വളരെനേരം അവർ തമ്മിൽ ഒരു വാക്കുപോലും പറയുകയുണ്ടായില്ല. അത്, ആ യുവഹൃദയങ്ങൾക്ക്, ഉള്ളിൽ തിങ്ങി കവിഞ്ഞിരുന്ന പരമാഹ്ലാദത്തെ, വാക്കുകളായി പുറപ്പെടുവിപ്പാനുള്ള വിസ്മരതംകൊണ്ടായിരിക്കണം. വളരെക്കാലമായി താനാഗ്രഹിച്ചിരുന്ന സൌഭാഗ്യപരിപൂർത്തി ഇപ്പോൾ വന്നു എന്നുള്ള സംതൃപ്തി പുരുഷോത്തമനും; ഇതുവരെയും, പരിചിതങ്ങളല്ലാത്ത സ്നേഹങ്ങൾക്കു താൻ, ഈ അവസരത്തിൽ, അധീനമായിരിക്കുന്നു എന്നുള്ള ചാരിതാർത്ഥ്യം താരയ്ക്കും; ഒരുപോലെയുണ്ടായി. പ്രേമത്തിന്റെ പ്രാരംഭത്തിൽ തന്നെ, അതിന്റെ ഗുണദോഷവിവേചനം ചെയ്യാനോ, അച്ഛൻ, സഹോദരൻ, ഇവരുടെ പ്രാബല്യത്തിന് ഇതു ചേരാത്തതായേക്കുമെന്ന് അറിയാമായിരുന്നിട്ടും, ആ സംഗതിയെപ്പററി ആലോചിപ്പാനോ, താര ഒരുങ്ങിയില്ല. ഈ വിധം, താരയും, പുരുഷോത്തമനും, തങ്ങൾക്കു പ്രിയമായ സ്വരൂപത്തെ നിശ്ചലമായി ഹൃദയത്തിൽ ഉറപ്പിച്ച് ഇതരപ്രാപഞ്ചികവിഷയങ്ങളിൽ ബുദ്ധി വ്യാപരിക്കാതെ നടന്ന ആ സന്ദർഭത്തിൽ, അവരെ കാണുന്ന ഏവനും, സൂക്ഷ്മം ഗ്രഹിപ്പാൻ കഴിയുന്നതായിരുന്നു. എന്നാൽ, ഈ അവസ്ഥയെ ആരും കണ്ടില്ലെന്നു പറവാനും പാടില്ല. കാട്ടിനുള്ളിൽ സഞ്ചരിച്ച്, നല്ലതായ ചില പക്ഷികളെ വെടിവച്ച് അവയെ എടുത്തുംകൊണ്ട് അവിടെയുണ്ടായിരുന്ന

ഒരു ചെറിയ വഴിയിൽകൂടി ചന്ദ്രസേനൻ ഇറങ്ങിവരും മുമ്പെ, തിങ്ങി നിന്നിരുന്ന വൃക്ഷങ്ങളുടെ ഇടയിൽകൂടി ആ യുവാവ് തന്റെ സഹോദരിയേയും, പുരുഷോത്തമനേയും, അകലെ കണ്ടു. അവരുടെ നില, നോട്ടം, വർത്തമാനം പറയുന്നവിധം, ഇതുകളെല്ലാം സംശയജനകങ്ങളായിരുന്നതിനാൽ, ഒന്നുസൂക്ഷിച്ചുനോക്കി അറിയാമെന്നു കരുതി അവിടെത്തന്നെ ഒരു വൃക്ഷത്തിന്റെ പുറകിൽ മറഞ്ഞുനിന്നു. ഉടനെ ചന്ദ്രസേനന്റെ അരികിൽ ഉണ്ടായിരുന്ന ഒരു പട്ടി ഉറക്കെ കുരച്ച ശബ്ദംകേട്ട്, താരയും, പുരുഷോത്തമനും ഞെട്ടി ഉണർന്നപോലെ അവരുടെ പുറവും നോക്കി കാര്യങ്ങൾ മനസ്സിലാക്കി. ചന്ദ്രസേനനെ സ്വല്പം അകലെ കണ്ടു. ഭൃത്യന്മാർ നായ്ക്കളോടുകൂടി അയാളുടെ പിന്നിൽ ഉണ്ടായിരുന്നു. വിചാരിച്ചിരിക്കാതെയുള്ള ചന്ദ്രസേനന്റെ ആഗമനംകൊണ്ടുണ്ടായ വികാരത്താൽ പുരുഷോത്തമന്റെ മുഖം താമ്രവർണ്ണമായി. താര, തന്റെ സഹോദരദർശനത്താൽ, ലജ്ജകൊണ്ടു പരുങ്ങിവശമായി. യൌവനാവസ്ഥയിൽ, സ്ത്രീപുമാന്മാർ, തമ്മിലുണ്ടാകുന്ന പ്രേമത്തെ വളരെ രഹസ്യമായിവെച്ചു താന്താങ്ങൾ അല്ലാതെ, മറ്റൊരുത്തരും അറിഞ്ഞുകൂടെന്നുള്ള നിശ്ചയം അനുവർത്തിച്ചിരിക്കുമ്പോൾ, വല്ലവരും അതിന്റെവാസ്തവം അറിഞ്ഞുവന്നുവെന്നാലുണ്ടാകുന്ന ലജ്ജ ആരെയാണു കുഴക്കാത്തതു്?

മതിമറന്ന്, പ്രേമാബ്ധിയിൽ മഗ്നരായി ലയിച്ച ആ യുവതീയുവാക്കന്മാരുടെ ആനന്ദത്തിനു, ഭംഗംവരുത്തിയ ചന്ദ്രസേനൻ, അവരുടെ മുമ്പിൽ വന്നപ്പോൾ, തങ്ങൾക്കു നേരിട്ട ഇച്ഛാഭംഗം കൊണ്ടു മുഖങ്ങളിൽ പ്രകാശിച്ചിരുന്ന പരിഭവവും, ഈർഷ്യയും, മാറീട്ടില്ലായിരുന്നുവെങ്കിലും, അവരെ കണ്ടതായി നടിക്കാതെ ചന്ദ്രസേനൻ ഇങ്ങിനെ പറഞ്ഞു:—

"ഇന്നത്തെ വേട്ട തീരെ പന്തിയായില്ല. തോക്കുകളുടെ നിറ ഒഴിച്ചശേഷത്തിൽ കിട്ടിയ പക്ഷികളാണ് ഇവ. നാം നടപ്പാനിറങ്ങീട്ടു മൂന്നുമണിക്കൂറോളം ആയിരിക്കണം. ഇനി കൊട്ടാരത്തിലേക്ക് മടങ്ങുകതന്നെ."

പുരു:—"എന്ത്! മൂന്നുമണിക്കൂറൊ! ചന്ദ്രസേനൻ ഇപ്പോഴല്ലേ, ആ വഴിയിൽകൂടി കാട്ടിനുള്ളിലേക്കു കടന്നതു്?"

താര:—"ചന്ദ്രസേനൻ വൃഥാ പറകയാണ്!"

ചന്ദ്ര:—"നിങ്ങൾ, സമയം പോയതറിയാഞ്ഞതു്, ആശ്ചൎയ്യം തന്നെ!—പക്ഷെ, നിങ്ങളുടെ സംഭാഷണം രസകരമായ വിഷയത്തെ സംബന്ധിച്ചായിരുന്നിരിക്കാം— ഈ സ്ഥലത്തെ പ്രകൃതിവിശേഷവും, നിങ്ങളുടെ സംഭാഷണത്തിന്നു യഥേഷ്ടം വഴിയുണ്ടാക്കിതന്നിരിക്കണം!"

ഇതു് വാസ്തവം മറച്ചും, മുള്ളു വാക്കായും, ചന്ദ്രസേനൻ പറഞ്ഞതായിരുന്നു എന്നു പുരുഷോത്തമന്നു മനസ്സിലായി. താര—സാധു, അതു ഗ്രഹിച്ചില്ലതാനും. ചന്ദ്രസേനൻ സാവധാനത്തിൽ പറഞ്ഞുതുടങ്ങിയപ്പോൾ ഇവർ അവശന്മാരായിരുന്ന പങ്കങ്ങളിൽനിന്നു രക്ഷപ്പെടുവാൻ ശ്രമിച്ചിട്ടു്, അതു് ഒടുവിൽ അവൾ പറഞ്ഞു് അവസാനിപ്പിച്ചതിനകം, സ്വാഭാവികസ്ഥിതിയിൽ ഒരു വിധം ആയി എന്നേ വേണ്ടു. തന്റെ പരിശുദ്ധമായ ഹൃദയത്തിന്റെ ഉൽകൎഷത്താലും, ഒരു സംഗതിയും ഒരിക്കലും രഹസ്യമായിവെച്ചുംവൻ പരിചയിച്ചിട്ടില്ലാത്തതിനാലും, താരയുടെ ഉള്ളിലുണ്ടായ നവീനവികാരത്തെ ചന്ദ്രസേനനെ ധരിപ്പിക്കരുതെന്നുണ്ടായ കരുതൽ, ആ യുവതിയെ ഏററവും വ്യസനപ്പെടുത്തി. പുരുഷോത്തമൻ, വേറൊരു പ്രകാരത്തിൽ, വ്യാകുലചിത്തനായി ഭവിച്ചു. താര, പുരുഷോത്തമനെ, ഹൃദയപൂൎവ്വം സ്നേഹിച്ചിരുന്നുവെങ്കിലും, അതു് ഏതു വിധമായ സ്നേഹമായിരുന്നു എന്നു് വെളിപ്പെടുത്തി ആ യുവതിയെ തന്നെ അതു മനസ്സിലാക്കുവാൻ പ്രകൃതി ഉദ്യമിച്ചതു്, തന്റെ രക്ഷകനായ വിശാഖന്റെ നേൎക്കു കൃതഘ്നത കാട്ടിയതുപോലെ ആയില്ലേ എന്നു് ആ യുവാവിന്നു തോന്നി. താൻ നിസ്സാരനും, പക്ഷെ നീചകുടുംബത്തിൽ ജനിച്ചവനും ആയേക്കാം. അങ്ങിനെയുള്ളവനാണെന്നോ, വംശമഹിമാവുകൊണ്ടു് ഉൽകൃഷ്ടനായ വിശാഖന്റെ പുത്രിയെ പ്രണയാൎദ്രങ്ങളായ വാക്കുകളെക്കൊണ്ടു തന്റെ വശത്താക്കുവാൻ ശ്രമിച്ചതു്?—ഹാ കഷ്ടം! എന്നിപ്രകാരമുള്ള വിചാരങ്ങൾകൊണ്ടു പുരുഷോത്തമൻ ഭഗ്നോത്സാഹനായി തീൎന്നു.

പുരുഷോത്തമന്നും താരയ്ക്കും ഉണ്ടായ വിചാരാധിക്യംകൊണ്ടു്, അവരുടെ മുഖഭാവങ്ങൾക്കു മാററം ഭവിച്ചിരുന്നാലും, താ

ഒന്നും താൻ കണ്ടില്ലെന്നുള്ള നാട്യത്തോടെ ചന്ദ്രസേനൻ സാധാരണസ്ഥിതിയിൽ വർത്തമാനം പറഞ്ഞു തുടങ്ങി.

ചന്ദ്ര:--"പുരുഷോത്തമാ—ഇന്നലെ നാം വേട്ടയ്ക്കു വന്നപ്പോൾ ഈ കാണുന്ന മലയുടെ ചുവട്ടിൽവെച്ചായിരുന്നല്ലൊ ഞാൻ കേഴമാൻ വെടിവെച്ചതു്?—ഞാൻ ഇപ്പോൾ പോയതു്, ഇന്നലെ നാം പോയ വഴിയിൽ കൂടിയല്ല. ഞാൻ, കുറെ അകലെ, കാട്ടിനുള്ളിൽ ചെന്നപ്പോൾ പുല്ലുപോലും ഇല്ലാതെ മൈതാനമായിരിക്കുന്ന ഒരു സ്ഥലം കാണ്മാനിടയായി. അവിടെ മദ്ധ്യഭാഗത്തു, ചതുരശ്രാകൃതിയിൽ, കരിങ്കല്ലുകൈകൊണ്ടു പൊക്കി മുകളിൽ തൊടുവാൻ തക്ക ഉയരമുള്ള ഒരു കൽക്കെട്ടു കണ്ടു. അതു്, എന്തെന്നറിവാൻ അടുത്തു ചെന്നപ്പോൾ, മഹാരാഷ്ട്രഭാഷയിൽ അതിന്റെ ഒരു വശത്തു് എഴുതിയിരിക്കുന്നതു ഞാൻ വായിച്ചുനോക്കി. ഏറെക്കുറെ ഇരുപത്തിമൂന്നു സംവത്സരങ്ങൾക്കുമുമ്പു്, അവിടെ വെച്ചുണ്ടായ ഒരു ഭയങ്കരകൃത്യത്തിന്റെ സ്മാരകമായിട്ടാണ് അതു കെട്ടപ്പെട്ടിട്ടുള്ളതു്"

പുരു:--"നമ്മെ ഇവിടേയ്ക്കു ക്ഷണിച്ച ജയസിംഹൻ പ്രഭുവിന്റെ ജ്യേഷ്ഠനേയും, അദ്ദേഹത്തിന്റെ ഭാര്യയേയും, ഇവിടെ എങ്ങാനോ വെച്ചായിരുന്നുവല്ലൊ കൊലചെയ്തതു്."

ചന്ദ്ര:—അതെ—അവർ, കുറെ അകലെ താമസിച്ചിരുന്ന, അവരുടെ ബന്ധുവായ ഒരു പ്രഭുവിന്റെ ഭവനത്തിൽ പോയി മടങ്ങിവരും വഴിക്കു് ആ സ്ഥലത്തുവെച്ചായിരുന്നു അവരെ കള്ളന്മാർ എതിർത്തു കൊന്നതു്."

ഇത്രയും പറഞ്ഞു് അവസാനിപ്പിച്ചതിനൊടു കൂടി, ഇതിനുള്ള മറുപടിയെന്നപോലെ—"അവർ സ്ഥൂലദേഹികളെങ്കിലും സൂക്ഷ്മശരീരികളെപ്പോലെ അദൃശ്യരായി തീർന്നിരിക്കുന്നു." എന്നു് ഒരു വിധം അടച്ച ശബ്ദത്തിൽ ഉറക്കെ പറഞ്ഞുകൊണ്ടു്, ഒരു സ്ത്രീരൂപം വൃക്ഷങ്ങളുടെ ഇടയിൽ നിന്നു് പെട്ടെന്നിറങ്ങിവന്നു് ഈ യുവാക്കളുടെ മുമ്പിൽ നിന്നു.

ആ പ്രാകൃതവേഷവും, ആകൃതിയും, കണ്ടു ഭയന്നു, താര, പുരുഷോത്തമന്റെ പുറകിൽ പോയൊളിച്ചു. ആ സ്ത്രീയുടെ രൂപം

വധ്യജനങ്ങൾക്കു്, ഭയം ജനിപ്പിക്കത്തക്കതുമായിരുന്നു. അവർ ധരിച്ചിരുന്ന വസ്ത്രം ജീൎണ്ണം ഭവിച്ചതായിരുന്നാലും, അതിനെ അവളുടെ ദീൎഘകായത്തിൽ കൂടി, അലക്ഷ്യമായി, ചുററിയിട്ടിരുന്നതു്, അവൾക്കു സ്വാഭാവികമായിട്ടുണ്ടായിരുന്ന ഗാംഭീൎയ്യത്തിനു പ്രാബല്യം കൂട്ടിയതേയുള്ളു. ഒട്ടുതാനും ഭാഗം നരച്ച അവളുടെ തലമുടി, അഴിഞ്ഞു്, കാററിന്റെ ഗതിയെ ആശ്രയിച്ചു് കിടന്നു. ദൃഷ്ടികളിൽ അസ്ഥിരതയും, നോട്ടം വല്ല സാധനത്തിൽ ഉറയ്ക്കുന്ന സന്ദൎഭത്തിൽ രൂക്ഷതയും, ഇടകലൎന്നു സ്ഫുരിച്ചു. ഈ സ്ത്രീയെ കണ്ടുഭയന്നു് ഒളിച്ചുനിന്നിരുന്ന താരയോടു്—"ഭയപ്പെടാനൊന്നുമില്ല!—ഇവരെ ഞങ്ങൾ ഇന്നലെ കണ്ടു. അപ്പോഴുണ്ടായ സംഭാഷണം കൊണ്ടു് ഇവർ ജീവകാരുണ്യമുള്ള ഒരു സ്ത്രീയാണെന്നു് ഞാൻ മനസ്സിലാക്കി. പക്ഷെ, അവരുടെ വേഷം കണ്ടു ഭയന്നേക്കും. അതു് ദിനചൎയ്യകളിൽ അവൎക്കുള്ള അലംഭാവം കൊണ്ടു് ഉണ്ടായിട്ടുള്ള മാററമാണു്." എന്നു പുരുഷോത്തമൻ പറഞ്ഞു. സമാധാനപ്പെടുത്തി.

പുരു:--"അല്ല--അമ്മെ, നിങ്ങൾ ഈ കാട്ടിലും വന്നോ?--ഇന്നലെ നിങ്ങൾ ഇരുന്ന സ്ഥലം ഇതു അന്നല്ല.--ആഹാരത്തിന്നു് ഈ പ്രാവുകളെ തരാം--വേണോ?"

സ്ത്രീ:--"ആ സമ്മാനം നീ തന്നെ വെച്ചോ! നിനക്കു് നിന്റെ കൎമ്മവാസനകൊണ്ടു് സൽക്കൎമ്മങ്ങളിൽ മനസ്സു പോകയില്ലായിരിക്കാം--നിന്റെ കാൎയ്യം നിനക്കു്--മററുള്ളവരേയും നിന്റെ വഴിക്കു വലിച്ചിടുന്നതെന്തിന്നു്?"

"ഇവരെന്താ ഇങ്ങിനെ പറഞ്ഞതു്?" എന്നു താര പുരുഷോത്തമനോടു ചോദിച്ചു.

പുരു:--"അവർ ഇന്നലെ ഞങ്ങളോടു പ്രാണിഹിംസ ചെയ്യരുതെന്നു് ഉപദേശിച്ചു. അതിന്നു വിപരീതം കാണിച്ചതുകൊണ്ടു് ഇങ്ങനെ പറഞ്ഞതാണു്."

താര:--"ശരിതന്നെ!- നല്ലതു പറഞ്ഞാൽക്കേൾപ്പാനുള്ളതല്ലെ?"

സ്ത്രീ:--"കുഞ്ഞേ!--ആ യുവാവിന്റെ പ്രവൃത്തികൊണ്ടു് അവന്റെ കൎമ്മസഞ്ചയഫലമായി അവനിൽ താമസഗുണം പ്ര

ധാനമായി കാണുന്നു. അതുകൊണ്ടു്, അതു്, അതിന്റെ പ്രവൃത്തി ചെയ്യും. എന്നാൽ സൽസംസൎഗ്ഗം കൊണ്ടും, സദ്വാക്യം കേട്ടും, മനുഷ്യൎക്കു കൎമ്മസഞ്ചയത്തെ ക്രമേണ കുറച്ചുകൊണ്ടുവരാം."

ഈ വാക്കുകളുടെ താൽപൎയ്യം, പുരുഷോത്തമൻ ഒഴികെ മററ രണ്ടുപേൎക്കും, മനസ്സിലാകാത്തതുകൊണ്ടു്, ചന്ദ്രസേനൻ ഇങ്ങിനെ പറഞ്ഞു:---

"കൎമ്മസഞ്ചിയമോ---വല്ല സഞ്ചിതമോ---എന്റെ ആഹാരത്തിനുപയോഗിക്കാവുന്ന ജന്തുക്കളെ ഞാൻ കൊല്ലുന്നു. അങ്ങിനെ എല്ലാവരും ചെയ്യുന്നുണ്ടു്. അതുപോലെ ഞാനും ചെയ്യും. അത്രെയുള്ളു. ഈ പ്രവൃത്തി എന്റെ മനസ്സാക്ഷിക്കു വിപരീതമായി തോന്നുന്നതുമില്ല---പിന്നെന്താണു് ദോഷം?"

സ്ത്രീ:---"മനസ്സാക്ഷിയെ ഇതിൽ സംബന്ധപ്പെടുത്തീട്ടാവശ്യമെന്തു്?---മനസ്സാക്ഷി ദോഷം ചെയ്വാൻ പ്രേരിപ്പിക്കയൊ, ആ വിഷയത്തിൽ തടസ്ഥം പിടിക്കയൊ ചെയ്യുകയില്ല!---അതു് എല്ലാത്തിനേക്കാറം അതീതമായി നില്ക്കുന്ന വസ്തുവാണു്. അതാണു് എല്ലാററിലും ഒരുപോലെ വിളങ്ങുന്ന ചൈതന്യശക്തി. ആ ശക്തി നിന്റെ ദോഷപ്രവൃത്തികൾക്കനുകൂലം ചെയ്യുന്നു എന്നു പറയുന്നതു മൌഢ്യമാണു്. അതിനെ നിൎഗ്ഗണ്യമാക്കണ്ടില്ലെന്നു വേണം പറവാൻ! നീ, നിന്റെ പൂൎവ്വവാസനയ്ക്കനുകൂലിയായി തീൎന്നിട്ടാണു ദുഷ്പ്രവൃത്തികളിൽ ആസക്തി വന്നതു്. (ഇത്രയും പറഞ്ഞശേഷം ആ സ്ത്രീ ഭാഗം തിരിഞ്ഞു് പുരുഷോത്തമന്റെ സമീപം നിന്നിരുന്ന താരയെ നോക്കിക്കൊണ്ടു ചന്ദ്രസേനനോടു വീണ്ടും ചോദിച്ചു. "ഈ പെൺകുട്ടി ഏതാണു്?---നിന്റെ സഹോദരിയാണോ?"

ചന്ദ്ര:---"അതേ--- എന്താ, ലൌകിക വിഷയങ്ങളറിഞ്ഞിട്ടാവശ്യം?"

സ്ത്രീ:---"എന്റെ ആവശ്യങ്ങൾ വ്യൎത്ഥമാകയില്ല!---വ്യൎത്ഥമായ ചോദിക്കയെന്നതും ഞാൻ ചെയ്യുകയില്ല!" എന്നിപ്രകാരം

പറഞ്ഞിട്ട്, പുരുഷോത്തമനോട് "ഇവൾ നിന്റെയും സഹോദരിയല്ലല്ലൊ?" എന്നു ചോദിച്ചു.

പുരു:—"ധവലത്ത്പുരാധീശനായ വിശാഖൻപുളപിന്റെ പുത്രിയാണ്" എന്ന് ലജ്ജയോടു മറുപടിപറഞ്ഞു. ഇത്ര വരസം ചിലുങ്ങീരിച്ചു താരയുടെ മുഖത്തും പ്രകാശിച്ചു. പുരുഷോത്തമന്റെ വാക്കുകൾ കേട്ടിട്ട് ആ സ്ത്രീ എന്തോ ആലോചിച്ചു നിന്നശേഷം ഇങ്ങിനെ പറഞ്ഞു:—

"യൌവനസാദൃശ്യംകൊണ്ടും, സൌന്ദൎയ്യമേച്ചംകൊണ്ടും, മറെറല്ലാ പ്രകാരത്തിലും, ദമ്പതിമാരാകുവാൻ തക്ക യോഗ്യതയുള്ളവരാണ നിങ്ങൾ ഇരുവരും. ദൈവാനുഗ്രഹത്താൽ അങ്ങിനെ ഭവിക്കട്ടെ". എന്നിത്രയും പറഞ്ഞിട്ട് ആ സ്ത്രീ വേഗം നടന്ന് കാട്ടിനുള്ളിൽ പോയി മറഞ്ഞു.

താരയും, പുരുഷോത്തമനും, ലജ്ജാഭരാക്രാന്തരായി വരണരെന്നനുഗ്രഹിച്ചതു് കേട്ട് ചന്ദ്രസേനന്റെ കോപം ജ്വലിച്ചു; "ഈ വിധം കഥയില്ലാതെ പുലമ്പുന്ന ഈ സ്ത്രീയെ ഇനിമേൽ കാണാനിടവന്നാൽ ഞാൻ തക്കതായ ശിക്ഷ കൊടുക്കുന്നുണ്ട്" എന്നൊരു ശപഥവും ആ യുവാവു ചെയ്തു.

താരയും പുരുഷോത്തമനും സ്ത്രീയുടെ ആശീസ്സ് കേട്ടിട്ട് ഒന്നുകൂടി ലജ്ജിക്കയും, ചന്ദ്രസേനന്റെ കോപം കണ്ടു വ്യസനിക്കയും ചെയ്തു. ഈ സ്ഥിതിയിൽ, ഓരോരുത്തരും അവരവരുടെ ഹൃദയത്തിൽ കടന്ന വശമായ വിചാരത്താൽ മൌനം അവലംബിച്ച്, കൊട്ടാരത്തിൽ എത്തി. ചന്ദ്രസേനൻ, പഴയ സ്ഥിതിയിൽ, സഹോദരഭാവം നടിച്ചു വെങ്കിലും, അതു് അവാസ്തവമായിരുന്നു എന്നും മുമ്പു കഴിഞ്ഞതുവന്നപ്രകാരം ആത്മാൎത്ഥസ്നേഹം ആ യുവാക്കന്മാർ ഇരുവരുടേയും മനസ്സിൽ നിന്നു വേർപെട്ടുപോയെന്നും തോന്നി. താരയ്ക്കു സ്വാഭാവികമായുണ്ടായിരുന്ന ആഹ്ലാദം അസ്തമിച്ചിട്ട് അവൾ വിചാരമഗ്നയായി തീൎന്നു. പുരുഷോത്തമന്റെ കഥയൊ പറയേണ്ടതില്ല. കഴിഞ്ഞകാൎയ്യങ്ങളെ അപേക്ഷിച്ച് ഇനി അവരുടെ ഭാവികാലം, സുഖകരമൊ ദുഃഖകരമൊ എന്നായി വിചാരം.

ചന്ദ്രസേനൻ കൊട്ടാരത്തിൽ എത്തിയ ഉടൻ തോക്ക മുതലായ സാമഗ്രികൾ ഭൃത്യരെ ഏല്പിച്ചിട്ട്, വേഗം തന്റെ പിതാവിന്റെ അടുക്കലേക്കപോയി.

——

# ആറാം അദ്ധ്യായം.

ചന്ദ്രസേനൻമുതലായവർ നടപ്പാൻ പോയപ്പോൾ, അവർ ഒരുമിച്ചുപോകാതെ, വിശാന്തൻ കൊട്ടാരത്തിൽ താമസിച്ചത് അവിടത്തെ വിചാരിപ്പുകാരനായ റസ്സിരാമനോട്, ചില സംഗതികളെക്കുറിച്ച ചോദിപ്പാനുണ്ടായിരുന്നതിനാലായിരുന്നു. തന്റെ കുട്ടികൾ പുറത്തുപോയി അരമണിക്കൂറു കഴിയുന്നതിന്ന മുമ്പ വിശാന്തന്, അദ്ദേഹം വിചാരിച്ചതുപോലുള്ള അവസരംകിട്ടി. ദിവസം പ്രതി ഉച്ചക്കുമുമ്പ്, റസ്സിരാമൻ, വിശാന്തന്റെ അടുക്കൽ ചെന്ന്, അദ്ദേഹത്തിന്നാവശ്യമുള്ള കാര്യങ്ങൾ ചോദിച്ചറിഞ്ഞു പോകാനായി വാതിലുകളിൽ ഒന്നിന്റെ പുറകിൽ ചെന്നുമറഞ്ഞുനിന്ന ചുമക്കുക ഒന്ന ചുമക്കാറു പതിവുണ്ടായിരുന്നു.

റസ്സിരാമൻ വയോധികനും, ദരിദ്രനുമായിരുന്നാലും, അയാൾക്ക് പ്രത്യേകമനോജ്ഞമായി ഉണ്ടായിരുന്ന ബുദ്ധികൌശലത്തെ ചിരകാലംകൊണ്ട്, അവരോട്, ഏതുവിധം താൻ പെരുമാറണമെന്ന നല്ലപോലെ അറിയാം.

ചുമ കേട്ടപ്പോൾ വിശാന്തൻ സാവധാനത്തിൽ—"ആരാണ്?" എന്ന ചോദിച്ചു.

റസ്സി:—"റസ്സിരാമൻ; അവിടുത്തെ കല്പനയറിവാൻവന്നു."

വിശാ:—"ഇപ്പോൾ പ്രത്യേക ആവശ്യമൊന്നുമില്ല.---കുട്ടികൾ സവാരിപോയിരുന്നു. മടങ്ങിവന്നോ?"

റസ്സി:—"അവർ വേട്ടയും കൂടി ഉദ്ദേശിച്ചാണ പോയത്. പട്ടികളും തോക്കും മറ്റും കൂടി കൊണ്ടുപോയിട്ടുണ്ട്."

വിശാ:—"ഓ--ശരി!--ആകട്ടെ, എനിക്ക് രണ്ടുരണ്ടു സംഗതികളെപ്പറ്റി ചോദിച്ചറിയേണ്ടതുണ്ട്.---താൻ അകത്തു വരു."

റസ്സി:—"കല്പന" എന്നു പറഞ്ഞു് അകത്തു കടന്നു, വിനീതനായി നിന്നുകൊണ്ടു് "എനിക്കറിയാവുന്നിടത്തോളം എല്ലാം അറിയിക്കാം" എന്നു പറഞ്ഞു.

വിശാ:—"ഒന്നാമതായി ഞാൻ അറിവാനാഗ്രഹിക്കുന്നതു്, ഈ കൊട്ടാരത്തിനടുത്തു്, വല്ലവരേയും പ്രഭുക്കന്മാർ താമസം ഉണ്ടോ?—ഉണ്ടെങ്കിൽ അവർ എങ്ങിനെയുള്ളവർ? എന്നാണു്."

റസ്സി:—"ഇതിനു സമീപം അധികം പേരില്ല. ഉണ്ടെന്നു പറവാൻ, എട്ടുപത്തു നാഴിക അകലെ, വില്ലപാദ്രിയിൽ മോഹനസിംഹൻ എന്നൊരു പ്രഭു ഉണ്ടു്."

വിശാ:—"അദ്ദേഹത്തെ ഞാൻ അറിയും. മുഗൾരാജാക്കന്മാരോടു കുറെക്കാലം നേരിട്ടു യുദ്ധം ചെയ്തു് അവരെ തടുത്തുനിറുത്തിയ ധീരനാണു്."

റസ്സി:—"നവരാത്രി, ശിവരാത്രി, ഈ വ്രതങ്ങൾ വില്ലപാദ്രിയിൽ വെച്ചാണു് ആ പ്രഭു അനുഷ്ഠിക്കാറുള്ളതു്. അവ സംബന്ധിച്ചു മാത്രം അദ്ദേഹം അവിടെ ചെന്നു താമസിക്കും; മറ്റുള്ള സമയമെല്ലാം, പുനായ്ക്കു സമീപമുള്ള അദ്ദേഹത്തിന്റെ കൊട്ടാരത്തിൽ താമസിക്കയേയുള്ളു.— പിന്നീടു്, ഇവിടെ നിന്നു് ഏകദേശം എട്ടുനാഴിക കിഴക്കുമാറി പാർണസിംഹൻ എന്നൊരു പ്രഭുവുണ്ടു്. അദ്ദേഹം കീർത്തിമാനും, ഒരു ചെറിയ മഹാരാഷ്ട്രാശ്വസൈന്യത്തിനു് അധിപനുമാണു്. അവിടെ നിന്നും വടക്കുപടിഞ്ഞാറു പർവ്വതാഗ്രത്തിൽ ഒരു കോട്ടയുണ്ടു്. അതിന്റെ പേർ ദേവഗിരിയെന്നാണു്. ആ കോട്ടയിൽ അമരസിംഹൻ എന്ന പ്രഭുവാണു് ഇപ്പോൾ താമസിക്കുന്നതു്. അദ്ദേഹം ഒരു ഭോഗാവതരണങ്ങളിലും, മദ്യപാനം, ചൂതുകളി, ഇതുകളിൽ ആസക്തനാണു്. ഇവിടെ നിന്നു് അഞ്ചുനാഴിക അകലെ, തെക്കുമാറിയാണു, ഭഗവന്തസേനൻ എന്ന പ്രഭുവിന്റെ കോട്ട. ഇദ്ദേഹത്തെ സദാ സംഗീതജ്ഞന്മാരുടെ ഇടയിൽ കാണാം. നല്ല യോദ്ധാവും ശൂരനുമാണു്."

വിശ:—"പണ്ടുള്ള രാക്ഷസന്മാരുടെ വാസസ്ഥലമെന്ന് തോന്നും വിധം ഒരു കോട്ട ഒരുന്നത പർവ്വതത്തിന്റെ അഗ്രത്തു കണ്ടു. അത് ഇന്നാറും അതിന്റെ സമീപം കൂടി ഞാൻ കടന്നുവന്നപ്പോഴായിരുന്നു. ആ കോട്ട ആരുടേതാണ്?"

റസ്കി:—"അറിയിക്കാം—അത് ഇവിടെ നിന്നു പന്ത്രണ്ടുനാഴിക ദൂരെയാണ്. അതിനെ കണ്ടാൽ ഒരു കഴുകൻ പക്ഷിയുടെ കൂട്ടുപോലെ തോന്നും"

വിശ:—"അതെ-ശരിതന്നെ—അതാരുടേതാണ്?"

റസ്കി:—"ഹിമവാന്റെ താഴ്‌വരയിൽ കിഴക്കേറത്തു മണിപുരം എന്നൊരു രാജ്യമുണ്ട്. അവിടെയുള്ള ഒരു പ്രഭുവംശത്തിൽ ചേർന്നവരാണ് അതിൽ താമസിക്കുന്നത്. അറങ്സിബ് ചക്രവർത്തിയുടെ അച്ഛന്റെ കാലത്തൊ മറ്റൊ ഇപ്പുറം അവിടെ താമസിക്കുന്ന പ്രഭുക്കന്മാരുടെ അച്ഛനെ കൊണ്ടുവന്നു. ഇവർ നാഗവംശത്തിലുള്ളവരാണ്. ജ്യേഷ്ഠാനുജന്മാരായി രണ്ടുപേരെ ഇപ്പോഴുള്ളു. ജ്യേഷ്ഠന്റെ പേർ ജീംജി എന്നും, അനുജന്റേതു താന്ത്യാജീ എന്നുമാണ്."

വിശ:—"ഇതിനു മുമ്പ്, അവരുടെ പേർ, ഞാൻ കേട്ടിട്ടുണ്ട്. ആ പ്രദേശങ്ങളിലുള്ളവർക്ക്, അവരെ വളരെ ഭയമാണെന്നുപോലും. അങ്ങിനെയാണൊ?"

റസ്കി:—"ആ പ്രദേശങ്ങളിലെന്നു മാത്രമല്ലാ ഒട്ടു അകലെയുള്ള പട്ടണങ്ങളിലുള്ളവർക്കും അങ്ങിനെ തന്നെ. കൃഷി ചെയ്തിട്ടുള്ള നിലങ്ങളിൽകൂടി അവർ കുതിരകളെ ഓടിച്ച് വിളവഴിക്കും. നാട്ടിലുള്ള ഇടപ്രഭുക്കന്മാരുടെ നാല്ക്കാലികളെ അവരോതാക്കളുടെ സ്വന്തമെന്ന മട്ടിൽ കൊണ്ടുപോകും. ധനികന്മാരായ വഴിയാത്രക്കാരെ തടുത്തുപിടിച്ച് അശേഷം ധനവും നിർബ്ബന്ധിച്ചു വാങ്ങിക്കും. അതിനു വിസമ്മതമൊ, വണക്കക്കുറവൊ, ആ സാധുക്കൾ സങ്കടംകൊണ്ടു കാണിച്ചുപോയാൽ അവർ പിന്നീടു ജീവനും കൊണ്ടു നടക്കയില്ല. ആ പ്രഭുക്കന്മാർ ഈ വിധം ചെയ്യുന്നു എന്നു വെച്ച് അവരെ പഴിച്ചു

പറകയല്ലാ—അവരുടെ മടന്മാർ അവരെ സ്തുതിച്ചു പറയുന്നുണ്ട്—അതുപോരെ? ഇവർ കല്യാണം കഴിച്ചിട്ടില്ല. സ്ത്രീവർഗ്ഗത്തിൽ ആരും കല്യാണത്തിന്ന സമ്മതിക്കുന്നില്ല എന്നാണ് പരക്കെയുള്ള ബോദ്ധ്യം.''

വിശാ:—''ഞാൻ ഇവിടെ താമസിപ്പാൻ പുറപ്പെട്ടുന്നതിന്ന മുമ്പ് ഒരു സ്നേഹിതൻ ഇവരെപ്പററി എന്നോട പറഞ്ഞു. അതും കേൾവിയെ അടിസ്ഥാനമാക്കി പറഞ്ഞതായിരുന്നു. കേൾവിയെല്ലാം സത്യമായിവരില്ല. അതിന്ന ദൃഷ്ടാന്തം' ഒന്ന പറയാം. കേൾക്ക. നമ്മുടെ ഈ കൊട്ടാരത്തെ സംബന്ധിച്ച് പലെ കഥകൾ ഉണ്ടാക്കി പറയുന്നുണ്ട്. തന്റെ യജമാനൻ പോലും ആ കഥകളെ കേട്ടിട്ടുണ്ടെന്ന് ഇന്നാൾ അദ്ദേഹം എന്നോട പറകയുണ്ടായി.''

റസ്സി:—''അവിടുന്ന് ഇവിടെ വന്നിട്ട രണ്ടാഴ്ചവട്ടമായല്ലൊ? ഇതിന്നിടയ്ക്ക്, അവിടുത്തേയ്ക്ക് വിശ്വാസം ജനിക്കത്തക്കവിധം വല്ലതും കാണ്മാനോ കേൾപ്പാനോ ഇടയായിട്ടുണ്ടൊ?'' എന്നു, ആ വൃദ്ധൻ തന്ത്രത്തിൽ ചോദിച്ചു.

വിശാ:—''വിശ്വാസയോഗ്യമായി വല്ലതും അറിവാനിടയായെങ്കിലല്ലാതെ, ഞാൻ ഒന്നും പറവാൻ തയ്യാറില്ല.--അതിരിക്കട്ടെ, താൻവളരെ കാലമായി ഇവിടെ താമസിക്കുന്നുണ്ടെന്ന് എനിക്കറിയാം. എത്രകാലമായി?''

റസ്സി:—''എന്റെ ബാല്യകാലം മുതൽ ഇവിടെത്തന്നെയാണ്. ഈ വനങ്ങളിലുള്ള ഇത്തുമാററങ്ങൾ, അറുപതഞ്ചു സംവത്സരക്കാലമായി ഏററു, ഇപ്പോൾ എന്റെ തലയിലെ രോമം നിശ്ശേഷം നരച്ചിരിക്കുന്നു. ബാല്യംമുതൽ ഇതുപര്യന്തം, എന്റെ ഉപജീവനം കഴിച്ചുപോരുവാൻ, പ്രതാപഗിരി കൊട്ടാരം കൊണ്ടു വേണമെന്നാണ് ഈശ്വര വിധി. എനിക്ക് ബന്ധുക്കൾ ബീജപുരിയിലുണ്ട്. ഈ വയസ്സുകാലത്ത് അവരൊരുമിച്ച് താമസിച്ചാൽ കൊള്ളാമെന്ന്, പലപ്പോഴും, ഞാനാലോചിക്കാറുണ്ട്. എന്നാൽ, എന്തൊരു മായമൊ, എനിക്ക് ഈ കൊട്ടാരം വിട്ടുപോകുവാൻ മനസ്സുവരുന്നില്ല.''

വിശ:—"അങ്ങിനെ ഇവിടെ ഇത്ര വളരെക്കാലം താമസിച്ചിരിക്കുന്ന സ്ഥിതിക്ക്, താനറിയാനിടയുണ്ടല്ലൊ? ഈ കൊട്ടാരത്തെപ്പററിയുള്ള കേൾവി വാസ്തവമാണോ?"

റസ്റ്റി:—"അവിടത്തേക്ക സംശയനിവൃത്തി വരാതെ പറവാൻ പാടില്ലെന്ന കുറെ മുമ്പു കല്പിച്ചതുപോലെ തന്നെയാണ് എനിക്കും."

ആ വൃദ്ധൻ ഇപ്രകാരം പറഞ്ഞതു വാസ്തവമാണെന്നു തോന്നത്തക്ക വിധത്തിലായിരുന്നുവെങ്കിലും അയാളുടെ മുഖത്തു ഭയരസം കലൎന്നു കാണാതിരുന്നില്ല.

വിശ: "താൻ പറഞ്ഞതുകൊണ്ട് ആകാശസഞ്ചാരികളായ ആകാശ രക്ഷസ്സുകളുടെ അധിവാസം ഇവിടെയില്ലെന്ന് അൎത്ഥമാക്കണം ഞാൻ—അല്ലേ?"

ഈ ചോദ്യത്തിന് 'അതെ' എന്ന മറുപടി പറവാൻ കഴിയാതെ റസ്റ്റിമാൻ തലതാഴ്ത്തി.

വിശ:—'രാത്രികാലങ്ങളിൽ ചിലപ്പോൾ ഭയങ്കരമായ ശബ്ദങ്ങൾ കേൾക്കാറുണ്ടെന്നു പറഞ്ഞുകേട്ടുവല്ലൊ അതെന്തൊ?"

റസ്റ്റി:—അല്ലാ—അവിടുന്ന് അതിനെപ്പററിയും കേട്ടുവൊ? എന്റെ യജമാനൻ പറഞ്ഞതായിരിക്കാം. അല്ലാതെ മററാരും പറഞ്ഞറിവാനിടയില്ല. അങ്ങിനെയാണെങ്കിൽ അദ്ദേഹം എല്ലാം പറഞ്ഞിരിക്കുമല്ലൊ?" എന്നു പറഞ്ഞു് വിശപാലന്റെ മുഖത്തു സൂക്ഷിച്ചുനോക്കി.

വിശ:—"ഏതുവിധമായിരുന്നാലും ഞാൻ വാസ്തവം എല്ലാം അറിയാതെ ചോദിച്ചതാണെന്നു കരുതി എന്നെ ശങ്കിക്കേണ്ടാ. എനിക്ക് ഈ കാൎയ്യങ്ങളെപ്പററി അറിഞ്ഞിട്ടാവശ്യമില്ല; എങ്കിലും, ഞാൻ എന്തൊ ചോദിച്ചു അത്രെയുള്ളു.

റസ്റ്റി:—"ബുദ്ധിമാന്മാരും വലിയ ആളുകളുമൊക്കെ ഏതുകാൎയ്യമാണ് അറിയാതിരിക്കുന്നതു്? കൊള്ളാം! അവിടുന്നു, വൃഥാ ചോദിച്ചതായിരുന്നാലും എനിക്കറിയാവുന്നിടത്തോളം വിവരങ്ങൾ അറിയിക്കാം. എന്നിട്ട്, കേൾവി ശരിയൊ അല്ലയൊ, എന്നു, യുക്ത്യനുസരണം ആലോചിച്ചു തീൎച്ച

പ്പെട്ടത്താനം. ഞാൻ, ആദ്യം പറവാൻ മടിച്ചതു്, യജമാനൻെറയും, അദ്ദേഹത്തെ സംബന്ധിച്ചിട്ടുള്ളവരുടെയും, കഥകളെപ്പററി പറയരുതെന്നു വിചാരിച്ചായിരുന്നു. അതു് എൻെറ നിശ്ചയവും കൂടിയാണു്. ഈ വക വർത്തമാനങ്ങൾ പുറത്തറിഞ്ഞാൽ, അവയെ വ്യാജമായ പല പ്രകാരത്തിൽ ആളുകൾ പെരുക്കി പറഞ്ഞുതുടങ്ങും. അതുകൊണ്ടു്, ഈ കൊട്ടാരത്തെപ്പററി, ഒരുവക ദുരഭിപ്രായം, ജനങ്ങൾക്കുണ്ടാവാനെളുപ്പമുണ്ടു്. ഇതിനെല്ലാററിനും പുറമെ, അവിടുന്നു ചക്രവർത്തിയുടെ കല്പനകൊണ്ടു വ്യാകുലചിത്തനായിട്ടിരിക്കെ അവിടത്തെ മനസ്സിനു്, ഇങ്ങിനെയുംകൂടെ അസ്വാസ്ഥതയുണ്ടാക്കീട്ടാവശ്യമില്ലെന്നും കരുതി.”

റസ്സിരാമൻെറ വാക്കുകൾ ആർക്കും നേരെന്നു തോന്നിപ്പോകും. അയാൾ ആ ആളുടെ ആശയത്തെ ഒളിച്ചു് മുഖഭാവത്തിൽ ലേശവും കളവില്ലെന്നു അത്രത്തോളം കാണിച്ചുകൊണ്ടാണു പറഞ്ഞതു്. ഈ വൃദ്ധൻെറ അതിസാമർത്ഥ്യം കണ്ടു, വിശാഖൻ, മനസ്സുകൊണ്ടു് അയാളെ അഭിനന്ദിച്ചു.

വിശാ:—റസ്സിരാമൻ പറഞ്ഞതു ശരിയാണു്. സൂക്ഷിച്ചു പ്രവർത്തിച്ചാൽ തരക്കേടൊന്നുമില്ല. ആർക്കും അതിൽ കുററം പറവാനുമില്ല. ആ കഥ പറയാമെങ്കിൽ പറയു.”

കഴിഞ്ഞ കഥയെ ഓർത്തു രഹസ്യമായ വ്യസനം ഉണ്ടെന്നുള്ള വിധം നടിച്ചുംകൊണ്ടു റസ്സിരാമൻ പറഞ്ഞുതുടങ്ങി:—

“ഞാൻ അറിയിക്കാൻ പോകുന്ന സംഗതി ഇരുപത്തിമൂന്നു സംവത്സരങ്ങൾക്കുമുമ്പു നടന്നതാണു്. ഈ വ്യസനകരമായ കഥയെപ്പററി അവിടുന്നു കേട്ടിട്ടുണ്ടോ?”

വിശാ:—“ഏയി! ഒന്നും വിശദമായി കേട്ടിട്ടില്ല. കഥാപ്രസംഗത്തിനുവേണ്ടി, പക്ഷെ ഞാൻ കേട്ടിട്ടുള്ള വല്ല ഭാഗങ്ങളെയും പറയേണ്ടിവന്നാൽ പോലും, അതുകൊണ്ടു സംശയം വരില്ല.”

‘ആ കഥയെപ്പററി വിചാരിക്കപോലും ചെയ്യാൻ ഞാൻ ശക്തനല്ല. ചിലപ്പോഴൊക്കെ സ്വാസ്ഥ്യമായിരിക്കുമ്പോൾ,

എന്റെ മരിച്ചുപോയ യജമാനനെപ്പററി"—എന്നിത്രയും പറഞ്ഞിട്ട് റസ്സിരാമൻ പിന്നീട്ടുള്ള വാക്കുകൾ ഗൽഗദം കൊണ്ടു പറവാൻ വയ്യാതെപോയി! കുറച്ചുനേരം കണ്ണുകളെ പൊത്തികൊണ്ടു നിന്നു. വീണ്ടും പറഞ്ഞുതുടങ്ങി:—

"യജമാനനെപ്പററി ഓർത്താൽ പോകും. അയ്യോ—എന്തൊരു പുരുഷനായിരുന്നു! ആ കഥയെ പറകയെന്നുവെച്ചാൽ വലിയ സങ്കടമാണ്. എന്നാലും, അവിടത്തെ ആജ്ഞയെ അനുസരിക്കയെ നിവൃത്തിയുള്ളല്ലോ. ഈ രാജകുടുംബത്തിൽ ഈയാപത്തുസംഭവത്തിന്നുമുമ്പ് നടന്ന കാര്യങ്ങളെപ്പററി ആദ്യം അറിയിക്കാം.—ജയസിംഹൻ പ്രഭുവിന്റെ ജ്യേഷ്ഠനാണ് പ്രതാപസിംഹൻ പ്രഭു. ഇവർ രണ്ടുപേരും അവരുടെ അച്ഛന്റെ മരണകാലത്ത്, അദ്ദേഹത്തിന്റെ അടുത്തുണ്ടായിരുന്നു. ഇവരുടെ മാതാവ്, ഇതിന്നു ആറുകൊല്ലത്തിനു മുമ്പ്, മരിച്ചുപോയി. ഇവർ രണ്ടുപേരും, തങ്ങളുടെ പിതാവിന്റെ, ജീവിതകാലാവസാനം സമീപിച്ചിരുന്നതുകൊണ്ട്, വ്യസനാക്രാന്തന്മാരായി നില്പുമായിരുന്നു. ഒരു പിതാവിന്റെ കടമ മുഴുവൻ ചെയ്യുന്ന ആളായിരുന്നു അവരുടെ അച്ഛൻ എന്നുതന്നെയല്ല, അദ്ദേഹം അവരെ നന്നെ ലാളിച്ചു വളർത്തുകയും ചെയ്തു. അതുകൊണ്ട് ആ രണ്ടു സഹോദരന്മാർക്കും വളരെ സ്നേഹവും, ഭക്തിയും അച്ഛന്റെ നേർക്കുണ്ടായിരുന്നു. മരണം സമീപിക്കുന്നു എന്നറിഞ്ഞപ്പോൾ അദ്ദേഹം തന്റെ രണ്ടു പുത്രന്മാരെയും അടുത്തുവിളിച്ച്, അവരുടെ ദുഃഖം ശമനപ്പെടുത്തി, താൻ പറയാൻ തുടങ്ങുന്ന ചില മുഖ്യകാര്യങ്ങളെ ശ്രദ്ധിച്ചു കേൾപ്പാനാജ്ഞാപിച്ചു. അദ്ദേഹം, തന്റെ അവസാനമായ മാളവപുരിയിലുള്ള ദേശവഴികളും, പ്രതാപഗിരി കോട്ടയും അവിടെയുള്ള ദേശവഴികളും, അവയിലെ ഭണ്ഡാരങ്ങളും, സീമന്തപുത്രനായ പ്രതാപസിംഹൻ പ്രഭുവിന്നും, ബീജപുരിയിലുള്ള കൊട്ടാരവും, വസ്തുക്കളുടെ ആദായം കൊണ്ട് അദ്ദേഹം സമ്പാദിച്ചിട്ടുള്ള അളവററധനവും ഇപ്പോഴത്തെ എന്റെ യജമാനന്നും, കൊടുത്തിരിക്കുന്നു എന്നു പറഞ്ഞു. ആ ധനത്തിലധികം ഭാഗവും, ബീജപുരിയിൽ ഒരു കച്ചവടക്കാരനെ ഏല്പിച്ചിരുന്നതുകൊണ്ട്, അതു സംബന്ധിച്ചും വസ്തുക്കളെ ഭാഗിച്ചുകൊടുത്ത വകയ്ക്കും, പ്രമാ

ങ്ങളും അദ്ദേഹത്തിന്റെ കൈവശമുണ്ടായിരുന്നതു് അവരവരെ ഏല്പിച്ചു. ഇപ്രകാരം തന്റെ കടമയെ യഥായോഗ്യം നിറവേറ്റിയ ആ പിതാവു, തന്റെ പ്രിയപുത്രന്മാരായ രണ്ടു യുവാക്കളുടെയും ശുശ്രൂഷയാൽ പരിതുഷ്ടനായി പരലോകം പ്രാപിച്ചു. ശവദാഹം, ഉദകക്രിയ തുടങ്ങിയുള്ള അപരക്രിയകളെ, യഥാവിധി ചെയ്തു്, മുന്നാലു് ആഴ്ചവട്ടം കഴിഞ്ഞിട്ടു, സഹോദരന്മാർ ഇരുവരും പരിവാരസമേതം, ബീജപുരിയിലേക്കു തിരിച്ചു. അവിടെ, പ്രമാണങ്ങൾ പ്രകാരമുള്ള വേണ്ട നടപടികൾ എല്ലാം നടത്തി. ധനപുഷ്ടികൊണ്ടു ജ്യേഷ്ഠസഹോദരനൊപ്പം പ്രാബല്യം ജയസിംഹൻ പ്രഭുവിനും ഉണ്ടായിരുന്നു. അഥവാ ഇല്ലാതിരുന്നുവെങ്കിലും, ആ സഹോദരന്മാർ തമ്മിലുണ്ടായിരുന്ന ഐകമത്യം കൊണ്ടു, സാധാരണയുണ്ടായേക്കാവുന്ന അസൂയയും സ്പർദ്ധയും അവർ തമ്മിൽ വരാൻ പ്രയാസമായിരുന്നു. സ്നേഹബന്ധത്താൽ, അവരുടെ ഹൃദയങ്ങൾ, അത്രത്തോളം ചേർന്നിരുന്നു. ഇവർ, അങ്ങിനെ ബീജപുരിയിൽ താമസിച്ച കാലത്തായിരുന്നു ഉദയപുരിയിലെ കനകസിംഹൻ എന്ന മഹാപ്രഭുവിന്റെ ഏകപുത്രിയായ മായാബായിയെ പ്രതാപസിംഹൻ വിവാഹം കഴിച്ചതു്. - വിവാഹാനന്തരം, പ്രതാപഗിരിയിൽ, അഭ്യുദയവും - ഭാഗ്യവും വരുന്നു എന്നറിഞ്ഞിട്ടു്, ദമ്പതിമാരെ എതിരേല്പാൻ വേണ്ട ഒരുക്കങ്ങളും ഇവിടെ ചെയ്തു. എന്നിട്ടു്, ഒരു വസന്തകാലത്തായിരുന്നു അവർ വന്നതു്. ദമ്പതിമാരുടെ ഈ കൊട്ടാരത്തിലേക്കുള്ള ഘോഷയാത്ര കാണേണ്ടതായിരുന്നു. പരിവാരങ്ങളും, ഭടന്മാരും, വാഹനങ്ങളും, കാഴ്ചക്കാരും എന്നുവേണ്ട ഇവിടെ അന്നൊരു തിരക്കുമായിരുന്നു. ഇവർ എല്ലാവരും കൊട്ടാരത്തിന്റെ കിഴക്കേ വാതിലിൽ എത്തിയ ക്ഷണത്തിൽ, അപശകുനം എന്നു വിചാരിക്കത്തക്കവിധം, ഒന്നുരണ്ടു സംഭവങ്ങളും ഉണ്ടായി. പ്രതാപസിംഹന്റെ കുതിര കാലുതെറ്റി പിരണ്ടുവീണു; ആ നിമിഷം തന്നെ ഇവിടെ ആ മുറിയിൽ തൂക്കിയിട്ടിരുന്ന ഇരുമ്പുകൂട്ടം, ആണിയിൽ നിന്നിളകി, താഴത്തു വീണു രണ്ടും തകർന്നു, പുറത്തുനിന്നല്ലായിരുന്നുവെങ്കിലും, കേട്ടു—അതു മാത്രമല്ല—ഇന്നയിടത്തുനിന്നുവന്നു എന്നറിവാൻ പാടില്ലാത്ത ഒരു ഭയങ്കരമായ വിളിയും കേട്ടു.”

വിശ്വ:—"ഹാ—കണ്ടോ— ഞാൻ പറഞ്ഞ നിലവിളി അന്നും ഉണ്ടായി!—ഇല്ലേ? അന്ന കണ്ടവിധം ദുർല്ലക്ഷണങ്ങൾ ചില പുരാതന കെട്ടിടങ്ങളിലും, ക്ഷേത്രങ്ങളിലും, ആപൽകാല സൂചകമായി ഉണ്ടാകുന്നുണ്ടെന്നു ഞാൻ കേട്ടിട്ടുണ്ട്—അങ്ങിനെ പ്രത്യക്ഷത്തിൽ ഉണ്ടായാൽ വല്ലായ്മതന്നെ."

റസ്സി:—"അതെല്ലാ!—ആ സംഭവങ്ങൾ യാദൃച്ഛികമായും, ദൈവികമായും, ഉണ്ടായേക്കാമെന്നുള്ളതു കൊണ്ടു, ഏതിനെ ആസ്പദമാക്കിയാണു വിശ്വസിക്കേണ്ടതെന്ന് അറിയുന്നില്ല. എന്നാൽ പിൻതുടരുന്ന ഫലം ഈ സംശയനിവൃത്തി വരുത്തുന്നുണ്ട്. പ്രതാപസിംഹൻ ധീരപുരുഷനായിരുന്നതുകൊണ്ട് ആ ദുശ്ശകുനത്തെ അദ്ദേഹം അശേഷം വകവെച്ചില്ല. അദ്ദേഹത്തിൻറ ഭാര്യ, എൻറ സ്വാമിനി, ഒരടിപോലും മുമ്പോട്ടു വയ്ക്കാതെ, കൊട്ടാരത്തിൻറ പുറത്തു നിന്നതേയുള്ളു. സ്വാമിനിയുടെ മുഖം വിളറിക്കണ്ടു. ഗൃഹത്തിൽ വന്നയുടൻ കണ്ടതു ദുശ്ശകുനമാണെന്നു ഭയപ്പെട്ടു, ഇനി ബീജപുരിയിലേക്കു തന്നെ മടങ്ങിപ്പൊയ്ക്കളയാമെന്ന് സ്വാമിനി നിശ്ചയിച്ചു. എന്നാൽ പ്രഭു തൻറ ഭാര്യയുടെ വ്യാകുലതയും, ഉദ്ദേശവും മനസ്സിലാക്കീട്ട്, സാന്ത്വനവാക്കുകളാൽ സമാധാനപ്പെടുത്തി, അവരെ ഒരു വിധത്തിൽ കൊട്ടാരത്തിനുള്ളിൽ കൂട്ടിക്കൊണ്ടുപോയി. അപ്പോൾ അവിടെ കൂടിയിരുന്ന സ്ത്രീകളും, വയോധികന്മാരും, എന്താപത്താണ് ആസന്നമായിരിക്കുന്നതെന്നറിയാതെ ദുശ്ശകുനങ്ങളെപ്പറ്റി ഓരോന്നു പറഞ്ഞു:—എന്തായാലും ആ ദമ്പതിമാർ കൊട്ടാരത്തിൽ എത്തിയ ദിവസം മുതൽ, അയൽക്കാരായ പ്രഭുക്കന്മാർ ഒന്നും രണ്ടും പേർ ദിവസംപ്രതി ദമ്പതിമാൎക്ക് ആശിസ്സു കൊടുപ്പാൻ വന്നുകൊണ്ടിരുന്നതിനാൽ ഒരു മാസത്തോളം വിവാഹോത്സവംപോലെ തന്നെ കഴിഞ്ഞു. ഈ ആഘോഷങ്ങൾ ഏകദേശം, അവസാനിച്ചശേഷം ജയസിംഹൻ പ്രഭു ദില്ലി രാജധാനിയിലേക്കു തിരിച്ചു. ഇങ്ങിനെ പ്രതാപസിംഹൻ പ്രഭുവും, ഭാര്യയും ഇവിടെ താമസിച്ച് ഒരു സംവത്സരം ക

ഴിഞ്ഞു. പ്രതാപസിംഹൻ പ്രഭുവിൻെറ സൌന്ദൎയ്യസമ്പന്നയായ ഭാൎയ്യ, എൻെറ സ്വാമിനി, തനിക്കുള്ള ഭൎത്തൃസ്നേഹബന്ധത്തെ പ്രദൎശിപ്പിക്കുവാനൊ എന്നു തോന്നുമാറു, തങ്ങളുടെ പ്രതിബിംബമായ ഒരു പ്രേമഭാജനത്തെ പ്രഭുവിന്നു സമ്മാനിപ്പാനുള്ള കാലം സമീപിച്ചുതുടങ്ങി. ബന്ധുമിത്രജനങ്ങൾ വീണ്ടും കൊട്ടാരത്തിൽ വരാനാരംഭിച്ചു. അവരെ സൽക്കരിപ്പാനുള്ള ഒരുക്കങ്ങൾ ഇവിടെ എങ്ങും കാണാമായിരുന്നു. ബീജപുരിയിൽ നിന്നും വിശിഷ്ടന്മാരായ വൈദ്യന്മാരെ വരുത്തി താമസിപ്പിച്ചു. ശിശുവിനെ നോക്കുവാനും മററും, അതിലേക്കു ശീലമുള്ള റസിയാ എന്നൊരു സ്ത്രീയെ, സൂതികാലയത്തിൽ ഇരിപ്പാൻ ഏൎപ്പാടു ചെയ്തു. അവൾ ഗൎഭിണിയും, ഭൎത്താവിനാൽ ഉപേക്ഷിക്കപ്പെട്ടവളുമായിരുന്നതുകൊണ്ടു്, പ്രതാപസിംഹൻപ്രഭുവിൻെറ ഭാൎയ്യയായ കല്പനപ്രകാരം, അവളെ നിയമിച്ചതായിരുന്നു. റസിയാ ആദ്യം പ്രസവിച്ചു. അതിനടുത്തനാൾ സ്വാമിനിയും പ്രസവിച്ചു. റസിയ സാമാന്യം ദൃഢഗാത്രയായിരുന്നതുകൊണ്ടു അവൾ രണ്ടു ശിശുക്കൾക്കും, സ്തന്യം കൊടുക്കുന്ന വിഷയത്തിൽ വൈദ്യന്മാർ വിരോധംപറഞ്ഞില്ല. പ്രഭുവിൻെറ പിൻവാഴ്ചക്കാരനായിരിപ്പാൻ അതികോമളരൂപനായ ഒരു പുത്രൻ ജനിച്ചതുകൊണ്ടുണ്ടായ ആനന്ദത്താൽ, ക്ഷേത്രങ്ങളിലേക്കു വഴിപാടുകൾ, സാധുക്കൾക്കു ധൎമ്മം, ബന്ധുക്കൾക്കു സമ്മാനങ്ങൾ, എന്നിവകൾ യഥേഷ്ടം പ്രഭു കൊടുത്തു".

റസ്റ്റിമാൻ കഥ പറഞ്ഞു് ഇതു ഘട്ടംവരെ എത്തിച്ചപ്പോഴേക്കു, വ്യസനംകൊണ്ടു്, അയാൾക്കു ഒരക്ഷരംപോലും പറവാൻ കഴിയാതെ നെഞ്ഞത്തു കൈ വച്ചുകൊണ്ടു്, ഒന്നുരണ്ടാവൎത്തി ദീൎഘനിശ്വാസം ചെയ്തു സ്വല്പനേരം വിശ്രമിച്ചു. റസ്റ്റിമാൻെറ സ്വാമിഭക്തിയും, അയാൾ ആശ്രയിച്ചുപോരുന്ന കുടുംബത്തോടുള്ള കൂറും, പ്രകാശിപ്പിക്കത്തക്കവിധമുള്ള അയാളുടെ വാക്കുകൾ കേട്ടിട്ടു്, വിശ്വനാഥന് ആദ്യമവൻെറ നേൎക്കു തോന്നിയിരുന്ന വിശ്വാസത്തിന്നു് അല്പം ഒരു കുറവുണ്ടായി; എങ്കിലും, അയാൾ പറയു

ന്നതിൽ കളവും ധാരാളം ചേൎത്തിട്ടുണ്ടെന്ന് അദ്ദേഹം സംശയിക്കാതിരുന്നില്ല. ആകപ്പാടെ മാളവരാജകുടുംബസംബന്ധമായ ഈ കഥ കേൾപ്പാൻ അദ്ദേഹത്തിന് ആഗ്രഹം വൎദ്ധിച്ചു. ഈ വിധം മനോരാജ്യത്തിൽ വിശ്രാന്തൻ ഇരിക്കുമ്പോൾ, റസ്സിയാമൻ സാവധാനത്തിൽ കഥ തുടൎന്നു.

"ഇനി അറിയിക്കാൻ പോകുന്നത്,—പ്രഭോ— അത്യാനന്ദജനകമായ ഏതൊരു സംഘത്തിൽ ചെന്ന് രസിക്കുമ്പോഴും, വല്ല ഉപായത്താലും മനസ്സിനെ സ്വാസ്ഥമാക്കി വയ്ക്കുമ്പോഴും, ലോകവ്യാപാരങ്ങളെ വിസ്മരിക്കാനെന്നു കരുതിയുറങ്ങുമ്പോഴും — എന്തിന് — ഒരു കാലവും എന്റെ മനസ്സിൽ നിന്ന് മാഞ്ഞുപോകാത്ത ഒരു സംഭവത്തെപ്പറ്റിയാണ്. ഈ ഏകവിഷയമാണ് എന്നെ ഈ വിധം, മൌനിയും, ദുഃഖിതനുമാക്കി തീൎത്തത്.—അതുമിതും പറഞ്ഞ് അവിടുത്തെ മുഷിപ്പിക്കാതെ കഥയാരംഭിക്കട്ടെ. സ്വാമിനി പ്രസവിച്ച് ഏഴുമാസം ആയപ്പോൾ ശങ്കരാനന്ദനേയും, സ്വാമിനിയേയും, എട്ടുനാഴിക അകലെ താമസിച്ചിരുന്ന അവരുടെ ഒരു സ്നേഹിതൻ ക്ഷണിച്ചു. അതു നവരാത്രിമഹോത്സവപ്രമാണിച്ചായിരുന്നതുകൊണ്ടു പരിവാരസമേതരായിട്ടാണ് അവർ പുറപ്പെട്ടത്. എല്ലാവരും യാത്രതിരിച്ച് കോട്ടയുടെ ഗോപുരദ്വാരത്തിൽ എത്തിയ ഉടനെ, പ്രഭു ആരോഹണം ചെയ്തിരുന്ന കുതിരയുടെ മുൻകൈ മടങ്ങി, നിലത്തു വീഴാൻ ഭാവിച്ചു. ഇതു കണ്ടു സ്വാമിനി ഭയംകൊണ്ടു വിറച്ചു. പ്രഭുവിനും അന്ധാളിപ്പുണ്ടാകാതിരുന്നില്ല. എങ്കിലും, തന്റെ പ്രിയതമയുടെ ഭയം കളവാനായി അദ്ദേഹം ഉത്സാഹം നടിച്ച്—"കഷ്ടം! ഇതൊക്കെ സാരമായി കരുതാനുണ്ടോ?—വൃഥാ ഭയന്നു കുട്ടികളെപ്പോലെ തുടങ്ങരുത്!" എന്നും മറ്റും പറഞ്ഞാശ്വസിപ്പിച്ചു. എന്നിട്ടും ആ സ്ത്രീരത്നത്തിന് അസാമാന്യമായ സംശയവും ഭീതിയും ഉണ്ടായതേയുള്ളൂ. വിവാഹാനന്തരം അവർ കൊട്ടാരത്തിൽ വന്നപ്പോഴും, അവിടെനിന്ന് അതിൽ പിന്നീടു പുറത്തു യാത്രയായിട്ടിറങ്ങിയപ്പോഴും, ദുൎന്നിമിത്തങ്ങൾ കണ്ടതു് ഒന്നും ആ പ്രഭു സ്വപ്നത്തിലെന്നപോലെ അവിടെ ഉണ്ടായിരുന്നതായി തോന്നിയതു്. എന്തായാലും അവർ യാത്രതിരിച്ചു. ഞങ്ങളിൽ ചിലർ കോട്ടവാ

തിൽപൂട്ടി കൊട്ടാരത്തിൽവെച്ച് ഈ ദുർന്നിമിത്തങ്ങളെ പററിയും, അതുകളുടെ ഫലമെന്തെന്നറിയാഞ്ഞും വിചാരമഗ്നന്മാരായി അ ദിവസം കഴിച്ചുകൂട്ടി. ഒരു നാൾ ഞങ്ങളുടെ ഭയം അടിസ്ഥാനമില്ലാത്തതായിരുന്നില്ലെന്ന് അധികതാമസം കൂടാതെ അറിയാറായി. മാളവരാജകുടുംബത്തിന്നവകാശിയായി വരാനുള്ള ആ ശിശുവിന് അകാരണമായി സന്നി പിടിപെട്ടു. ഞങ്ങൾ ഇതുകണ്ടു ഭ്രമിച്ചു വ്യസനിച്ച്, എന്തുചെയ്യേണ്ടു എന്നറിയാതെകുഴങ്ങി. എന്നിട്ട വല്ല പ്രകാരവും, ഒരു വൈദ്യനെ കൊണ്ടുവന്നു. അയാൾ കുട്ടിയെ കണ്ടയുടൻ—"കഷ്ടമെ!" എന്നു പറഞ്ഞു ചില ഔഷധങ്ങളും കൊടുത്തു. വൈദ്യൻ പറഞ്ഞതു കേട്ടിട്ട്, ഞങ്ങൾക്കു ണ്ടുകൂടി ഭീതിമുഴുത്തു. ഏതായാലും ഈ വിവരം ഉടൻ യജമാനനേയും മററും തെര്യപ്പെടുത്തണമെന്നു നിശ്ചയിച്ച്, വേഗം, ഒരാളെ ഓട്ടിച്ചു. ഉത്സവാഘോഷം കണ്ടു രസിച്ചിരുന്ന സമയമായിരുന്നു ദൂതൻ എത്തിയത്. വർത്തമാനം പറഞ്ഞുകേട്ട മാത്രയിൽ, കണ്ടെത്തിയ പരിവാരസമേതം ഇങ്ങോട്ടേക്കു തിരിച്ചു. യജമാനനോടൊപ്പം ഇവിടെ എത്തണമെന്നാഗ്രഹിച്ചു, സ്വാമിനിയും, കുതിരയിൽ കയറി പുറപ്പെട്ടു. ഇവരുടെ കുതിരകൾ വേഗം ഏറിയവ ആയിരുന്നതുകൊണ്ടു, ഭൃത്യരെപിന്നിട്ട്, വളരെ അകലെയായി. ഈ പ്രകാരം വേഗത്തിൽ കുതിരകളെ പായിച്ച് ഈ ദിക്കിൽ എട്ടുകൊറോത്തപ്പോൾ സന്ധ്യകഴിഞ്ഞ് ഇരുട്ടാരംഭിച്ചു. ഇവിടെ നിന്ന് ഒന്നരനാഴിക ദൂരെ വൃക്ഷം ഇടതിങ്ങി ഇരുട്ടടഞ്ഞിരുന്ന ഒരു സ്ഥലത്ത് ഇവർ എത്തിയപ്പോഴേക്കു, പുറകിൽ വന്ന ഭൃത്യർക്ക് മരണവേദനയോടെ നിലവിളിച്ച ഒരു സ്ത്രീ ശബ്ദവും, അതോടുകൂടി നിർദ്ദയന്മാരായ ഘാതകന്മാരുടെ നിഷ്ഠുരശബ്ദങ്ങളും, കേൾപ്പാറായി. ഭൃത്യർ അമ്പു പായും വിധം വേഗത്തിൽ കുതിരകളെ ഓടിച്ച്, ശബ്ദം കേട്ട സ്ഥലത്തെത്തി.—അവിടെ, അവർ കണ്ട കാഴ്ചയെപ്പററി ഞാൻ എന്തു പറയേണ്ടു?—അതു വിചാരിക്കുമ്പോൾ നെഞ്ചുപൊട്ടുന്നു! വഴിയരികെ പള്ളിയുടെ പുറത്ത് കുട്ടത്തായ വെട്ടുകൾ ഏററു യജമാനനും ഭാര്യയും, മരിച്ചുകിടന്നിരുന്നു. അവരെ എതിർത്തുനിന്ന യുദ്ധം ചെയ്ത് ജീവധാരണത്തിന്ന വഴിയൊന്നുമില്ലാതിരിക്കുന്നതിനെ കാണാറായിരുന്നു. പ്രതി

ന്റെകയ്യിൽ പിടിയുടെ അടുത്തുവെച്ചു മുറിഞ്ഞ ഒരു വാളും, സൗദാമിനിയുടെ കയ്യിൽ രക്തം പിരണ്ട ഒരു കഠാരിയും ഉണ്ടായിരുന്നു. മോഷ്ടാക്കളും മനഃപൂർവ്വം കരുതലോടുകൂടി എത്തുന്നു എന്നു വിചാരിപ്പാൻ പാടില്ല. അങ്ങിനെ ആയിരുന്നെങ്കിൽ അവരും ശേഖരവുണ്ടായിരിക്കേണ്ടതായിരുന്നു. ഭൃത്യർ എത്തിയപ്പോഴേക്ക് പറിച്ചെടുക്കത്തക്ക ആഭരണങ്ങളെ എടുത്തുകൊണ്ട് മോഷ്ടാക്കളും ഓടിപ്പോയ്ക്കഴിഞ്ഞു. ഈ വിവരം പ്രതാപഗിരിയിൽ കേട്ടയുടൻ ഞങ്ങളും ഭടന്മാരോടുകൂടി വേഗം പോയി; ആ പ്രദേശമെല്ലാം തിരക്കി; മഹാപാപികളായ ഘാതകന്മാരെ അവിടെ എങ്ങും കണ്ടി

ഒടുവിൽ പരിതാപ വിവശന്മാരായ ഞങ്ങൾ ആ മൃതശരീരങ്ങ

ഇവിടെ കൊണ്ടുവന്നു. ഇതിനിടയ്ക്ക് സന്നി പിടിപെട്ടുകിടന്ന ആ ഓമനക്കുട്ടിയും മരിച്ചു. ഇങ്ങിനെയുള്ള വിപത്ത് ആർക്കും ഉണ്ടാകരുതേ—ദൈവമേ." എന്നിത്രയും പറഞ്ഞിട്ട്, ആ വൃദ്ധൻ, മേൽകഥ തുടർന്നു പറവാൻ കഴിയാതെ, കണ്ണുകളെ വസ്ത്രാഞ്ചലം കൊണ്ടു മറച്ചു, സ്വല്പനേരം നിന്നു. പിന്നെയും അയാൾ പറഞ്ഞുതുടങ്ങി:—

"അവിടുന്നു എന്റെ ദുഃഖിതവചനത്തെ ക്ഷമിക്കണം. എന്റെ രക്ഷകർത്താക്കന്മാരോടുള്ള ഭക്തിയും, സ്നേഹവുമാണ്, എന്നെ ഇത്ര വ്യസനിപ്പിക്കുന്നത്. അവർ മരിച്ചിട്ട് വളരെക്കാലം കഴിഞ്ഞിരിക്കുന്നു. എങ്കിലും, എന്റെ ദുഃഖത്തിന്ന് പഴക്കം വന്നിട്ടില്ല.—കൊട്ടാരത്തിൽ അപ്പോഴുണ്ടായിരുന്നവരിൽ പലർ മനക്കരുത്തുള്ളവരായിരുന്നതുകൊണ്ട്, ഈ ദുഃഖവാർത്തമാനത്തെ താമസംകൂടാതെ ജയസിംഹൻപ്രഭുവിനെ തെര്യപ്പെടുത്തുവാൻ ദില്ലിയിലേക്കും, സൗദാമിനിയുടെ അച്ഛനോടു പറവാൻ പൂനായിലേക്കും, ആളയച്ചു. ഉദയപുരിയിലെ പ്രഭു അമരസിംഹന്റെ കീഴ്പ്പെട്ടു, പൂനായിൽ വന്ന് താമസിക്കയായിരുന്നു. ദുഃഖവാർത്തമാനം കാട്ടുതീപോലെ എത്രയും വേഗത്തിൽ ഇവിടങ്ങളിലും അയൽപ്രദേശങ്ങളിലും പരന്നതുകൊണ്ട്, പ്രഭുക്കന്മാരും, മററുള്ള മാന്യരായ കുടിയാനവന്മാരും, ഇവിടെ എത്തി. ജയസിംഹൻപ്രഭുവും, രഘുവീർസിംഹൻപ്രഭുവും എത്തുവാൻ താമസം വരുമെന്ന് എല്ലാവർക്കും അറിയാമായിരുന്നതുകൊണ്ടു

ശവസംസ്കാരം കഴിച്ചു അവർ പോയി. ഡില്ലിയിൽ നിന്നു ജയസിംഹൻപ്രഭു എത്തുന്നതിന് രണ്ടുമാസത്തിനുമേൽ വേണ്ടിവന്നു. അദ്ദേഹം തന്റെ ഭ്രാതാവിന്റെയും, ഭ്രാതൃപത്നിയുടേയും ഉദകക്രിയ തുടങ്ങിയുള്ളവയെല്ലാം ചെയ്യുന്നതിനോടുകൂടി, അവരെ കൊലചെയ്തവരാരെന്നറിവാൻ വേണ്ട അന്വേഷണം നടത്തുകയും ചെയ്തു. പ്രതാപസിംഹൻപ്രഭുവിന്റെ ശിശുവിനെ വളർത്തിയ സ്ത്രീക്ക്, അവളുടെ കൈകർത്താക്കന്മാരുടേയും കുട്ടിയുടേയും അകാല മരണം കൊണ്ടുണ്ടായ വ്യസനം ഹേതുവാൽ ബുദ്ധിമറിച്ചു് ഒടുവിൽ ഭ്രാന്തു പിടിപെട്ടു. എന്നിട്ട്, അവളെ ഇവിടെനിന്ന് അയക്കുന്നതിനു മുമ്പ് അവൾക്കും അവളുടെ കുട്ടിക്കും നിത്യവൃത്തി കഴിപ്പാനാവശ്യമുള്ള ധനം വേറൊരാളെ ഏല്പിച്ച് അവളെ അയച്ചു—എന്റെ മരിച്ചുപോയ യജമാനന്റെ കഥ ഇപ്രകാരമെല്ലാമാണ്. ഇപ്പോഴത്തെ യജമാനൻ, സത്യം, ദയ, ഔദാര്യം മുതലായ ഗുണങ്ങളിൽ അദ്ദേഹത്തിന്റെ ജ്യേഷ്ഠനെ അതിശയിക്കുന്നു—"

വിശേ:—"ഹാ!—ജയസിംഹനെപ്പററി പറയേണ്ടതുണ്ടോ!—അദ്ദേഹത്തിന്റെ ജ്യേഷ്ഠന്റെയും മററും മരണാനന്തരംവളരെ വ്യസനം അനുഭവിച്ചിരിക്കണം. അദ്ദേഹത്തിന് ഇവിടെ വരാൻ പോലും ഇഷ്ടമില്ലെന്നാണ് പറഞ്ഞത്."

വൃദ്ധ:—"അതെയതെ!—അതിൽ പിന്നീട് ഒരിക്കൽ മാത്രമെ ഇവിടെ വന്നിട്ടുള്ളൂ. അത് ഒരു പന്ത്രണ്ടുസംവത്സരത്തിനു മുമ്പാണ്. അന്ന് നവരാത്രിയായിരുന്നു. ജയസിംഹൻപ്രഭു ചില പ്രഭുക്കന്മാരേയും ബന്ധുക്കളേയും ഇവിടെ ക്ഷണിച്ചു വരുത്തിയിരുന്നു. രാത്രിയിൽ പൂജകഴിഞ്ഞതിൽ പിന്നീട് ഈ വലിയ തളത്തിൽ വന്ന് എല്ലാവരും ഭക്ഷണത്തിനിരുന്നു. മടിപ്പുകാരന്റെയും കൊട്ടാരം വിചാരിപ്പുകാരന്റെയും നിലയിൽ ഞാൻ ഭക്ഷണസാധനങ്ങളെല്ലാ ക്രമം പോലെ വരുത്തി വിളമ്പിച്ചുകൊടുത്തുകൊണ്ടു നിന്നു. ഏകദേശം ഭക്ഷണം അവസാനിച്ചപ്പോൾ ഞാൻ എന്റെ പുരമുറിയിൽ പോയിരുന്ന് ചെറികം പറഞ്ഞുണ്ടിച്ചു. അതിനിടയിൽ അകത്ത് എവിടെയോ ഉറക്കെ കരകയുന്ന

ഷ്ഠ ശബ്ദവും, അതിനെ തുടൎന്ന് ഞാൻ ഇരുന്ന പുരമുറിയുടെ നേൎക്ക ബദ്ധപ്പെട്ട് ഓടിവരുന്ന കാൽ ഒച്ചകളും, കേട്ടു. ഈ കലശൽ എന്തുകൊണ്ടായിരുന്നു എന്നറിയാതെ ഭയന്നു ഞങ്ങളും ശബ്ദം കേട്ടവശത്തേക്കു നോക്കിയപ്പോഴും, എന്തു പറയേണ്ടു!—എന്റെ പുരമുറിക്കുള്ളിലേക്ക്, ഭയം കൊണ്ട് കണ്ണുകൾ തുറിച്ചും, വീൎപ്പുമുട്ടി നെഞ്ചു പിടിച്ചും, വസ്ത്രങ്ങളെ എടുപ്പാൻ മറന്നും, ഇരുട്ടിൽ ഓടിയതുകൊണ്ടു തൂണിലും മററും മുട്ടി അവയവങ്ങളിൽ നിന്നു ചോര ഒലിപ്പിച്ചും കൊണ്ട്, അടിയന്തിരം പ്രമാണിച്ചു വരുത്തിയിരുന്ന ഭാഗവതന്മാർ, ചാടിക്കടന്നു വാതിൽ അടച്ചു. അവരോട്, ആ ബദ്ധപ്പാടിന്റെ കാരണം ചോദിച്ചിട്ട്, താടികൊട്ടി വിറച്ചുയാൽ അവൎക്കു മറുപടിപറവാൻ കഴിഞ്ഞില്ല. വേഗത്തിൽ, ഞാനും വേറെ രണ്ടുപേരും, തളത്തിൽ ചെന്നു നോക്കി. അവിടെ, യോദ്ധാവിന്റെ ഉടുപ്പും ആയുധങ്ങളും ധരിച്ച് ദീൎഘകായനായ ഒരുപുരുഷനും, അയാളുടെ സമീപം സൎവ്വാംഗഭൂഷിതയായ ഒരു സ്ത്രീയും നില്ക്കുന്നതു കണ്ടു. അവർ ഇരുവരെയും മുഖം മൂടുപടംകൊണ്ട് മറച്ചിരുന്നു. അവർ നിന്നിരുന്നത് ആ ചെറിയ മുറിയുടെ വാതിലിൽ തന്നെയായിരുന്നു. അതുകൊണ്ട് അവർ അതിനുള്ളിൽ നിന്നാണു വന്നതെന്ന്, ഊഹിക്കാവുന്നതാണല്ലോ. ഈ സ്വരൂപങ്ങളെ കണ്ടിട്ട് നിശ്ചേഷ്ടന്മാരായിരുന്നുപോയ അതിഥികളും, യജമാനനും, അവരുടെ ദൃഷ്ടികളെ, ആകൎഷണശക്തികൊണ്ടെന്നപോലെ, ആ രണ്ടു രൂപങ്ങളിൽ ഉറപ്പിച്ചു വശമായി. അശേഷം അനക്കംകൂടാതെയുള്ള ആ സ്വരൂപങ്ങളുടെ നിലകൊണ്ട്, അവർ മനുഷ്യരല്ലെന്ന് എനിക്കു തോന്നുമായിരുന്നു. എന്നിട്ട്, ആ സ്വരൂപങ്ങളും സാവധാനത്തിൽ അവരുടെ മുഖപടങ്ങളെ വലിച്ചു മാററി.—പ്രഭോ! പറവാൻ കൂടി ഭയം തോന്നുന്നു:—അവിടെ കണ്ടത്, ഒരു പ്രതാപസിംഹപ്രഭുവും, മററൊന്ന് അദ്ദേഹത്തിന്റെ ഭാൎയ്യയും ആയിരുന്നു. ഞാൻ നന്നു സൂക്ഷിച്ചുനോക്കി—അവർ

തന്നെ!—അശേഷം വ്യത്യാസമില്ല!—പ്രേതതുല്യങ്ങളായ മുഖങ്ങളും, അവരുടെ നിലയും, ഒക്കെപ്പാടെ കണ്ട് അവർ ഇനി സാവധാനത്തിൽ മുഴുവാട്ട നടന്നുവരുന്നതാണെന്നു കരുതി ഭയന്നിട്ട് ഈ തളത്തിൽ ഉണ്ടായിരുന്നവരിൽ മിക്കവരും ലക്കില്ലാതെ പാഞ്ഞോടി പുറത്തു കടപ്പാൻ ശ്രമിച്ചു. ശേഷിച്ചവർ, അവർ ഇരുന്നേടം വിട്ടനങ്ങുവാൻ പോലും കഴിയാതെ ആയി.—അങ്ങിനെ ആ രാത്രിയിൽ ഇവിടെ കൂടിയിരുന്നവരെല്ലാവരെയും ഭയം കൊണ്ടു പരവശരാക്കുകയും, ആ രൂപങ്ങൾ, ഒരു ഭാഗത്തൊന്ന്, അവരെ മനസ്സിലാക്കുകയും ചെയ്തിട്ട്, അവർ ഇരുവരും പുറമുറികടന്നുതന്നെ മറന്നു കണ്ടു. ആ രൂപങ്ങൾ അതിൽ പിന്നീട് ഇവിടെ അധിവസിക്കുന്നവരെന്നു ബോദ്ധ്യപ്പെടത്തക്കവിധം ഒന്നും ഉണ്ടായിട്ടില്ല. ഒരിക്കൽ അങ്ങിനെ കണ്ടു എന്നുവിചാരിച്ച് ഈ കൊട്ടാരത്തെപ്പറ്റി ഇത്രത്തോളം ദുഷ്കീർത്തി വരുത്താമല്ലോ?—ഈ കഥ ഞാൻ തന്നെ പുറത്തു പറയുമ്പോൾ, ഭഗിനി, ബദ്ധപ്പെടുവാൻ എളുപ്പമുണ്ട്. അതുകൊണ്ടാണ് അവിടുത്തെ അടുക്കൽ പറവാൻ മടിച്ചത്."

വിശോ:—"ഞാൻ ചോദിച്ചപ്പോൾ പറയാതിരുന്നതുകൊണ്ടു ഫ
ലമില്ല—കഥയുടെ ഗൗരവം കൊണ്ട് സമയം പോയതറി
ഞ്ഞതില്ല. നില്ക്കട്ടെ—എന്നാൽ പോക."

ഈ സംഭാഷണം നടന്ന് സ്വല്പം കഴിഞ്ഞതിന്നുടനെയാണ് അവിടെ ചന്ദ്രസേനൻ പ്രവേശിച്ചത്.

---

## ആറാം അദ്ധ്യായം.

ക്ഷീണിതാശയനായ ചന്ദ്രസേനന്റെ ബദ്ധപ്പാട്ടിലുള്ള വരവു കണ്ടിട്ട്—"എന്താ ഭാരോട്ട കഴിഞ്ഞു വന്നിട്ടുള്ള ബദ്ധപ്പാടാണോ?—താരയും മറ്റും എവിടെ?" എന്ന് വിശോകൻ ചോദിച്ചു.

ചന്ദ്ര:—"താരയോ?— താരയുടെ മുറിയിലേക്കു പോയി. പുരുഷോത്തമൻ ഇങ്ങോട്ടു വന്നില്ല."

വിശ്വ:—"ഇതു പതിവില്ലാത്തതല്ലേ? എല്ലാവർക്കും ഉത്സാഹം കുറഞ്ഞു കാണുന്നു. നിന്റെ കണ്ണുകൾ കലങ്ങിയിരിക്കുന്നു. കുട്ടികൾ തമ്മിൽ കലഹിച്ചുവോ?"

ചന്ദ്ര:—"കലഹിച്ചില്ല. കലഹിക്കേണ്ടി വന്നിരിക്കുന്നു."

വിശ്വ:—"എന്തു വാക്കുകളാണ്?—ഇതുപര്യന്തം, ചന്ദ്രസേനാ, നീ ഇങ്ങനെ പറയുന്നതു കേട്ടിട്ടില്ല. കാരണം പറയൂ" എന്ന് അദ്ദേഹം പറഞ്ഞുവെങ്കിലും, താരയെപ്പററി എന്തോ പറവാനാണു ചന്ദ്രസേനൻ വന്നതെന്ന് അദ്ദേഹത്തിനു തോന്നിയതുകൊണ്ട്—"നിനക്കു പറവാനുള്ളത് താരയെപ്പററിയാണോ?" എന്നു വീണ്ടും ചോദിച്ചു.

ചന്ദ്ര:—"പുരുഷോത്തമനെയും പററിയാണ്"

ഈ മറുപടികൊണ്ട് വിശ്വനാഥന് കഥയാസകലം മനസ്സിലായി. എങ്കിലും ആ ഉപഹാരത്തെ സംബന്ധിച്ചിടത്തു ചന്ദ്രസേനൻ തന്റെ പിതാവിനെ എല്ലാം പറഞ്ഞറിയിച്ചു. എന്നാൽ ആ യുവാവ് അവകളെ നിന്നു കണ്ടവിധം സ്പഷ്ടമായി ഗ്രഹിപ്പിക്കയാൽ അതുകൊണ്ടു മാത്രം വിശ്വനാഥന് സംശയനിവൃത്തി വരാതെ ഇങ്ങനെ ചോദിച്ചു:—

"അവർ തമ്മിലുണ്ടായ് പെരുമാററം ഭ്രാതൃസ്നേഹജന്യങ്ങൾ പോലെ ആയിരുന്നില്ലെന്നാണോ നീ പറയുന്നത്?"

ചന്ദ്ര:—"അപ്പാ!—ഇതിനു മുമ്പിൽ ഞാൻ കണ്ടിട്ടില്ലാത്തവിധം അവർ തമ്മിൽ ആചരിച്ചതായി കാണ്മാനിടയായതുകൊണ്ടാണ്, ഞാൻ അങ്ങിനെ പറഞ്ഞത്. എനിക്കു തോന്നിയതിനെ ഒന്നു കൂടി തെളിവായി പറയാം. യൌവനയുക്തനായ ഒരു പുരുഷന്റെയും ഒരു യുവതിയുടെയും സ്നേഹം, അവർ തമ്മിൽ രക്തസംബന്ധം ഇല്ലാതിരുന്നാൽ, ഏതുവിധമാകാമൊ, അപ്രകാരമിരുന്നു എന്നാണ്, എനിക്കു തോന്നിയത്."

ഇതു കേട്ടിട്ട് വിശ്വനാഥൻ താമ്രമുഖനായിട്ട്—"എന്ത്!—അങ്ങിനെ വരാമൊ?" എന്നു ഭർത്സിച്ചു.

ചന്ദ്ര:—"ഞാനും അപ്രകാരം തന്നെയാണു വിചാരിച്ചതു്! — ഇങ്ങിനെയൊക്കെ കാര്യം കലാശിക്കുമെന്നു ഞാൻ കരുതിയില്ല; എന്നാൽ, ആ അടുപ്പം കണ്ടപ്പോൾ ഞാൻ സംശയിച്ചതു്, അച്ഛന്റെ മനസ്സിലും ഉണ്ടായിരിക്കാമെന്നായിരുന്നു. ഇപ്പോൾ എന്റെ വാക്കുകൾ കേട്ടിട്ടുണ്ടായ അച്ഛന്റെ കോപം, എന്റെ സംശയം അടിസ്ഥാനമില്ലാത്തതാക്കി"

വിശ്വ:—"എന്തു പറഞ്ഞു?" (എന്നു ഉദ്ധതനായി നിന്നുകൊണ്ടലറി) "നിന്റെ അച്ഛന്റെ സ്ഥിതിയെ അറിഞ്ഞിരിപ്പാനുള്ളതാണു്. അയാൾക്കു, തന്റെ ഏകപുത്രിയെ ബാല്യമായി അർപ്പിക്കുന്നതിനു, മനസ്സുണ്ടാകയില്ലെന്നു ഓൎക്കണം. നിന്റെ അഭിപ്രായം തെറ്റാണു്. അങ്ങിനെ തോന്നിയതുകൊണ്ടു നീ ഒരു അപരാധിയായിത്തീർന്നിരിക്കുന്നു".

ഇത്രയും പറഞ്ഞിട്ടു, ആ പ്രഭുവിനു സാമാന്യത്തിലധികം വ്യസനവും, കോപവും ഇടതിങ്ങി അദ്ദേഹം കൂട്ടിലിട്ട സിംഹത്തെപ്പോലെ അങ്ങോട്ടുമിങ്ങോട്ടും കുറേനേരം നടന്നു. പിന്നെ തന്റെ പുത്രന്റെ അടുക്കൽ വന്നു സ്വല്പമൊന്നു ആലോചിച്ചു നിന്നിട്ടു ഇങ്ങിനെ പറഞ്ഞു:—

"ഇതു് എന്നെ മുമ്പത്തിലധികം വ്യസനിപ്പിക്കയാണു ചെയ്യുന്നതു് ധർമ്മത്തെ സാക്ഷിയായി വെച്ചിട്ടാണു് ഈ ദുഷ്ടാത്മനെ ഞാൻ എടുത്തു വളർത്തിയതു്. അവന്റെ ബുദ്ധിയും, പ്രസരിപ്പും കുട്ടിക്കാലത്തുതന്നെ, പ്രത്യക്ഷപ്പെടുകകൊണ്ടു്, അവനെ, വാത്സല്യത്തിൽ, ഒരു മകനെപ്പോലെ വിചാരിച്ചു ഞാൻ വളർത്തി. ഇതിനു് എന്നോടു കൃതജ്ഞനായിരിപ്പാനുള്ളതിനു പകരം, ഈ നന്ദികേടാണു് അവൻ കാണിപ്പാൻ തുനിഞ്ഞതു്. ഹാ! കഷ്ടം! — ഞാൻ, എത്രയോ ലാളിച്ചു വളർത്തിയ താമരയുടെ ബുദ്ധി ഇത്ര ഹീനതരമായുള്ളതെന്നു ഞാൻ സ്വപ്നേപി വിചാരിച്ചില്ല. അവൻ "ഇന്നലെ പെയ്ത മഴയ്ക്കു് ഇന്നു കുരുത്ത തകര" എന്നേ വരുത്താവൂ. — ഇവന്റെ ഉത്ഭവം ഏതു പ്രകാരമുള്ളതോ? — ആർക്കറിയാം — എന്തിരുന്നാലും, അവനെ വളർത്തിയതിനാണോ ഈ പ്രായശ്ചിത്തം? ഇവനാരു്, എന്റെ മകൾ ആരു്! — സാമ്യപ്പെ

ട്ടത്താൻപോലും ഞാനൊന്നും കാണുന്നില്ല. ഇങ്ങിനെയുള്ള നിസ്സാരന്നാണൊ എന്റെ മകളെ വിവാഹം ചെയ്തുകൊടുക്കേണമെന്നുദ്ദേശിച്ചത്? — അന്ധൻ തന്നെ! താര അവളുടെ ഉൽകൃഷ്ടജനനത്തെയോ ലോകരെയോ അൽപംപോലും ഗണ്യമാക്കാതെ ഈവിധം തുടങ്ങിയതാലോചിച്ചിട്ടു സഹിക്കുന്നില്ല — ചന്ദ്രസേനാ — ഇതിന് ഒരു പ്രതിശാന്തി ഇപ്പോൾ ചെയ്യണം. ഭാഗ്യവശാൽ, നമുക്കുവേണ്ട ഏൎപ്പാടുകൾ ചെയ്വാൻ തക്കതായ അവസരവും കിട്ടീട്ടുണ്ട്."

ചന്ദ്ര:— "അങ്ങിനെയാണെങ്കിൽ പുരുഷോത്തമനെ നമുക്ക് ഈ ക്ഷണത്തിൽ ഇവിടെനിന്നു കളയുകയല്ലേ നല്ലത്?"

വിശ:— ഹേയി! — അതിപ്പോൾ ചെയ്യുന്നതു അബദ്ധം — പുരുഷോത്തമനെ ഇവിടെനിന്നു കളയുന്നതു എളുപ്പമാണ്. — എന്നാൽ താരയുടെ ഹൃദയത്തിൽ പതിഞ്ഞിരിക്കുന്ന പുരുഷോത്തമന്റെ രൂപത്തെ കളയുവാൻ കഴിയുമോ? — ഇല്ല! — അതുകൊണ്ട്, ആ വഴിയല്ല നോക്കേണ്ടത്. പുരുഷോത്തമൻ നിസ്സഹായനാണ്. അവന്റെ നടപടികളെ പ്രത്യേകം നാം സൂക്ഷിക്കത്തക്കവിധത്തിൽ അവനെ നമ്മുടെ ഇടയിൽ നിന്ന് അകററി നിൎത്തണം. എന്നിട്ടുണ്ടാകുന്ന ഫലം എന്തെന്നറിഞ്ഞിട്ടാവാം മററു പ്രവൃത്തികൾ."

ചന്ദ്ര:— "അച്ഛന്റെ യുക്തംപോലെ —"

വിശ:— "നാം ബീജപുരിയിൽനിന്നു തിരിക്കുന്നതിനു മുമ്പ്, ജയസിംഹൻ, സ്വകാൎയ്യമായി താരയുടെ വിവാഹകാൎയ്യത്തെപ്പററി എന്നോടു ചോദിക്കയുണ്ടായി."

ചന്ദ്ര:— "ആര്? — ജയസിംഹനോ? — കൊള്ളാം — അദ്ദേഹം പ്രായം ഏറെച്ചെന്നയാളല്ലേ?"

തന്റെ പുത്രന്റെ അഭിപ്രായം കേട്ടു വിശപാലൻ ഗൌരവത്തോടെ ഇങ്ങിനെ പറഞ്ഞു:—

"ഒന്നാമതായി കാൎയ്യത്തിന്റെ നില ഓൎക്കണം. പിന്നീടാവാം വിവാഹം ചെയ്യാൻപോകുന്ന ആളിന്റെ വയസ്സിനെപ്പററി ഗൌനിപ്പാൻ. മകനെ — നിന്റെ സഹോദരി സ്വതന്ത്രയായി പ്രവൎത്തിപ്പാൻ സന്നദ്ധയാണെന്നു നീതന്നെ ഇപ്പോൾ എന്നെ മനസ്സിലാക്കി. വിവാഹവിഷയത്തിൽ പ്രത്യേകം ആലോചിച്ചു

തീച്ചപ്പെടുത്തണം. നാം താമസിക്കുന്നിടത്തോളം വല്യ കഴപ്പത്തിന്നിടയാകം!—ആതിരിക്കട്ടെ—ഉൽകൃഷ്ടനായ പുരുഷനേയും, അദ്ദേഹത്തിന്റെ പൂജ്യാവസ്ഥയേയും കുറിച്ചല്ലാതെ വയസ്സിനെയൊ, രൂപത്തെയൊ, ആരെങ്കിലും ഇക്കാലത്തുവകവയ്ക്കാറുണ്ടോ? ജയസിംഹൻ ആഭിജാത്യവും സ്ഥാനവലിപ്പവും ഉള്ള ആളാണ്. അദ്ദേഹത്തിന്റെ ധനത്തിനു കണക്കില്ല. പരമ്പരയാ എല്ലാ പ്രകാരത്തിലും, നമ്മോടു തുല്യനാണ്. എന്റെ അറിവിൽപെട്ടിടത്തോളം അദ്ദേഹം ലുബ്ധനല്ല. പുരുഷത്വം, മഹാമനസ്കത, ദയ, ഈ ഗുണങ്ങൾ അദ്ദേഹത്തിന്നുണ്ടെന്നു നമുക്കുതന്നെ അറിയാറായിട്ടുണ്ട്. ഇന്നു കാലത്തുപോലും, ആ റസ്തിരാമൻ, അദ്ദേഹത്തിന്റെ ഗുണങ്ങളെപ്പററി വളരെ സ്തുതിച്ചുപറഞ്ഞു. ഇതെല്ലാംകൊണ്ടു, ജയസിംഹൻ എന്നോടു പറഞ്ഞിട്ടുള്ള വിവാഹസംഗതിക്കു, നമ്മുടെ സമ്മതമുണ്ടെന്നും, വിവാഹം നിശ്ചയിപ്പാൻ വേണ്ടി ഇവിടെ വരണമെന്നും കാണിച്ച്. ആൾമുഖേന അദ്ദേഹത്തിന് എഴുത്തയയ്ക്കണം."

മന്ദ്ര:—"അച്ഛന്റെ മനസ്സ് അപ്രകാരമാണെങ്കിൽ ഞാൻ വിരോധമൊന്നും പറയുന്നില്ല. എന്നാൽ ഇതിൽ പ്രധാന കക്ഷി താരയാണ്. താരയ്ക്ക് അഹിതമാണെങ്കിൽ ജീവനാന്തം ദുഃഖത്തിനല്ലെ താരയെ വഴികാട്ടുന്നതു്?"

വിശ്വ:—"അങ്ങിനെ ആണെങ്കിലും, എന്റെ നിശ്ചയത്തിന് ഇനി ഇളക്കമില്ല. എന്റെ ആജ്ഞയെ താര ലംഘിക്കയില്ലെന്നാണ് എന്റെ ബോധം. നേരെമറിച്ച്, അവൾ വിരോധം പറകയാണെങ്കിൽ, അപ്പുറം നോക്കിക്കൊള്ളാം. താരയെപ്പററി സകല ഗുണദോഷങ്ങളും ആലോചിച്ചറിഞ്ഞു പ്രവർത്തിപ്പാനുള്ള കർത്തൃത്വം അവളുടെ പിതാവിനാണ്."

മന്ദ്ര:—"പുരുഷോത്തമനെപ്പററി എന്തുചെയ്യാനാണ് അച്ഛൻ നിശ്ചയിച്ചിരിക്കുന്നതു്? എനിക്ക് അയാളോടുണ്ടായിരുന്ന സ്നേഹത്തോടൊപ്പം ഇപ്പോൾ വെറുപ്പും വിരോധവും തോന്നിപ്പോയി."—

വിശ്വ:—"എന്തുചെയ്യാനാണ്? —അവനെ ഞാൻ വൃഥാ വളർത്തിപ്പോയി. ഇതു പശ്ചാത്താപം, അവനെ എന്റെ ഒരു

ൎക്കനെപ്പോലെ, സ്നേഹിക്കയും ചെയ്യു. അവനെ ഇവിടെ നിന്നും കളഞ്ഞാൽ മററാശ്രയം അവനില്ല. എന്തായാലും കള്ളയാണെന്നു വെച്ചാൽ, എന്റെ ശത്രുപക്ഷക്കാൎക്ക് ഒരു വള്ളംവയ്ക്കുമ്പോലെയാകും. എന്നുതന്നെയല്ല, മാതാപിതാക്കന്മാരില്ലാത്ത ഈ നിസ്സഹായനായവന്റെ നേൎക്ക ഈ വിധം കഠിനത നാം പ്രവൎത്തിച്ചാൽ, മനസ്സാക്ഷി സദാകാലം പഴിക്കും; പരജനഹാസ്യത്തിനും ഞാൻ പാത്രീഭവിക്കും! ഗുണദോഷവിവേചനം ചെയ്യാതെയും, കലത്തിനെപ്പററി യാതൊരറിവുമില്ലാതെയും, ഒരു ശിശുവിനെ ഉൽകൃഷ്ടകുടുംബത്തിലുള്ള കുട്ടികളോടൊപ്പം വളൎത്തി, അവനാവശ്യമായ വിദ്യയും അഭ്യസിപ്പിച്ചതാണു വലിയതെററായത്. "പയഃപാനം ഭുജംഗസ്യ കേവലം വിഷവൎദ്ധനം" എന്നു പറഞ്ഞിട്ടുള്ളതു വാസ്തവം തന്നെ. അവന്റെ രക്തഗുണം അവൻ കാണിച്ചു. അങ്ങിനെ അവൻ ചെയ്തിരുന്നാലും അവന്റെ നേൎക്ക് നിൎദ്ദയത കാണിക്കാതെയിരിക്കുന്നതു നമ്മുടെ ധൎമ്മമാണ്. അതുംകൊണ്ട് ഒരു ഉപായം ചെയ്യാം. അവനെ ക്രമേണ അവന്റെ സ്ഥിതിക്കൊത്ത നിലയിൽ കൊണ്ടുവന്നുകൊള്ളാം. അതിലേക്ക്, ഒന്നാമതായി, ചെറുപ്പങ്ങളു നാം ഒരുമിച്ച് അവൻ ഭക്ഷണം കഴിച്ചു വരുന്ന പതിവു നിൎത്തണം. അവൻ, അവന്റെ പുരമുറിയിലൊ മററോ വെച്ച് ആഹാരം കഴിച്ചുകൊള്ളട്ടെ. പിന്നീട്, നാം ഇരിക്കുന്നിടത്ത്, അവൻ വരാൻ പാടില്ലെന്ന് ചട്ടം കെട്ടണം. ഈ വിധം നമ്മുടെ സഹവാസം വിടുമ്പോൾ ഏകാന്തമായി സമയം കഴിച്ചു കൂട്ടുവാൻ അവനു പ്രയാസമെന്നു വരും. അപ്പോൾ അവൻ ഭൃത്യന്മാരുടെയോ, ഭടന്മാരുടെയോ, സ്നേഹം ആഗ്രഹിച്ച് അവരുടെ കൂട്ടത്തിൽ ചേരും.—ഇതൊരു നല്ല വഴിയല്ലേ?

ചന്ദ്ര:—"അച്ഛാ!—ഇനിമേൽ പുരുഷോത്തമനോടു ഞാൻ സംസാരിക്കയില്ല. അഥവാ സംസാരിപ്പാനിടയായാൽ അത് ഒരു യജമാനന്റെ നിലയിലായിരിക്കും."

വിശ:—"താരയെ ഞാൻ അന്വേഷിച്ചു എന്നു പറയൂ"

ചന്ദ്രസേനൻ ഈ നിയോഗം കേട്ടയുടൻ തന്നെ പോയി. അധികം താമസിക്കാതെ താര അവിടെ ചെന്നു.

ആ യുവതി തന്റെ പിതാവിന്റെ സമീപം ചെന്നപ്പോൾ തനിക്കുണ്ടായ മനഃക്ലേശം മറയ്ക്കാനോ സഹിക്കാനോ ശക്തയായില്ല. താര ഇങ്ങോട്ടു പോന്നപ്പോൾ ചന്ദ്രസേനനും ഒന്നിച്ചുണ്ടായിരുന്നു. വിശാഖന്റെ പൂമുറിയുടെ സമീപമായപ്പോൾ, താരയോടു രഹസ്യമായി, കാട്ടിൽവെച്ച് താൻ കണ്ടതെല്ലാം പിതാവിനെ ധരിപ്പിച്ചുവെന്ന് ചന്ദ്രസേനൻ പറഞ്ഞു. ഇതാണ് ആ യുവതിയെ ഏററവും പരവശയാക്കിത്തീർത്തത്.

വിശാഖനെ കണ്ടപ്പോൾ നേത്രങ്ങളിൽ അശ്രുകണങ്ങൾ നിറഞ്ഞു. കവിൾത്തടങ്ങൾ ലജ്ജകൊണ്ടു ചുവന്നു, വ്യസനം വെളിക്കു പൊട്ടുവാൻ തുടങ്ങിയതിനെ സഹിപ്പാനുണ്ടായ ശ്രമം കൊണ്ടു വിറച്ചും, വേഗം പിതൃപാദങ്ങളിൽ പതിച്ച്, താര തന്റെ മുഖത്തെ അദ്ദേഹത്തിന്റെ ഉത്സംഗത്തിൽ ഒളിച്ചു വിങ്ങിക്കരഞ്ഞു തുടങ്ങി. ഈ സ്ഥിതിയിൽ ശോഭിക്കുന്ന താരയുടെ ദിവ്യവിഗ്രഹത്തെ കണ്ടാൽ ഏതോ താനറിയാതെ ഒരു കുററം ചെയ്തുപോയതിന് ക്ഷമായാചനം ചെയ്യുകയാണെന്നു തോന്നും.

തന്റെ പുത്രിയുടെ ഭാവം കണ്ട്—"ശ്ശീ എന്തിന് കരയുന്നു മകളേ—നിന്നോട് ദേഷ്യപ്പെടാനല്ലാ ഞാൻ നിന്നെ വിളിച്ചത്—ആ—ചന്ദ്രസേനൻ, പക്ഷേ, പറഞ്ഞിരിക്കാം, അല്ലേ?—അസത്തുക്കട്ടയാണവൻ!—അതിരിക്കട്ടെ, ഒരു വണക്കമുള്ള പുത്രിയെപ്പോലെ ഞാൻ പറയുന്നതിനെ ശ്രദ്ധിച്ചു കേൾക്കണം."

"അച്ഛാ! അച്ഛന്റെ കല്പനപോലെ ചെയ്യാം." എന്നു പറഞ്ഞു മനോഹരമായ മുഖത്തെ തിരിച്ച് ദീനഭാവത്തോടും, പറയുന്നതു കേൾക്കാനെന്ന എന്തുനിവൃത്തിയെന്ന തന്നെത്താൻ പഴിക്കുമ്പോലെയുള്ള കീഴ്വണക്കത്തോടും, താര തന്റെ പിതാവിന്റെ മുഖത്തു നോക്കി. വിശാഖൻ ഇതുകണ്ടു പിതൃഹൃദയത്തിനു സ്വാഭാവികമായി തോന്നുന്ന ആർദ്രതയോടുകൂടെ പ്രിയപുത്രിയുടെ തലയിൽ മെല്ലെ തലോടി. "അച്ഛന്റെ ആജ്ഞയ്ക്കു വിപരീതമായി ഒന്നും ഞാൻ ചെയ്കയില്ല. അഥവാ, മനസാ

ച്ഛാ! അച്ഛന്നോ ഞാനറിയാതെ വല്ല തെററും ചെയ്തുപോയിട്ടുണ്ടെങ്കിൽ" എന്നിങ്ങിനെ താര പറവാനാരംഭിച്ചു ഉടൻ വിശ്വനാഥൻ തടുത്തു്—"എനിക്ക നിന്നോട് ഈൎഷ്യ തോന്നുമോ?—എന്റെ മകൾ നിഷ്കപടയല്ലേ?—ആകട്ടെ, മനഃസ്വസ്ഥതയോടെ ഇരുന്ന കുറെ സംസാരിക്കതന്നെ". എന്ന പറഞ്ഞു വിശ്വനാഥൻ താരയെ ഒരു കസേരമേൽ പിടിച്ചിരുത്തി. വേറൊരു കസേര വലിച്ചിട്ട അദ്ദേഹം ഇരുന്നു, വീണ്ടും ഇങ്ങിനെ പറഞ്ഞു:—

"മകളെ!—നീ പുരുഷോത്തമന്ന വല്ല വാക്കോ, സത്യമൊ, പ്രേമസൂചകമായ എഴുത്തോ, കൊടുപ്പാനിടയായിട്ടുണ്ടോ?"

"അച്ഛാ—ഇല്ലായില്ല! പുരുഷോത്തമൻ എന്നോടു യാതൊന്നിനും ആവശ്യപ്പെട്ടിട്ടില്ല." എന്ന് താര തന്റെ പിതാവിന്ന തോന്നിയ അസംഭാവ്യമായ സംശയത്തെപ്പററി മനസ്സിൽ തള്ളിക്കയറിയ കണ്ണീരോടുകൂടി പറഞ്ഞുതുടങ്ങി:—"പുരുഷോത്തമൻ, എന്റെ ഒരു സമ്മതവാക്കുപോലും വരുത്തുവാൻ ശ്രമിച്ചിട്ടില്ല. ഇളപ്പത്തം, പുരുഷോത്തമനെക്കുറിച്ച്, എനിക്കുണ്ടായിരുന്ന വിചാരം ഇന്നപ്രകാരമുള്ളതായിരുന്നു എന്ന് എനിക്കറിവാൻ പാടില്ലായിരുന്നു. എന്നുതന്നെയല്ല, ഈ ദിവസംവരെ പുരുഷോത്തമനെപ്പററി ഒരു പ്രത്യേക താല്പൎയ്യം എനിക്ക തോന്നിയിരുന്നില്ലതാനും—അച്ഛാ, തെററിദ്ധരിക്കരുതെ ക്ഷമിക്കണെ—ഞാൻ ഒരു തെററു ചെയ്തുപോയിട്ടുണ്ട്. പുരുഷോത്തമൻ അച്ഛന്റെ സംരക്ഷണയിൽ ഇരുന്ന കാലം കഴിക്കുന്നതിനേക്കാൾ, സ്വപ്രയത്നംകൊണ്ടു കാലക്ഷേപത്തിന്ന വഴിനോക്കണമെന്ന പറഞ്ഞു. ഇതിലേയ്ക്കു, വല്ലടത്തും പോകണമെന്ന നിശ്ചയിച്ചിരിക്കയാണെന്ന കേട്ടപ്പോൾ, അങ്ങിനെ ചെയ്യരുതെന്ന ഞാൻ ബലമായി വിരോധിച്ചു. ഇത്രയെ ചെയ്തുപോയിട്ടുള്ളു."

ലജ്ജകൊണ്ടു നമ്രമുഖിയായ ആ യുവതിയുടെ മുഖം, മൃദുവായി രണ്ടുകൈകൊണ്ടും പിടിച്ചു മലൎത്തി അവളുടെ ഹൃദയത്തിലുള്ള വികാരങ്ങളെ അറിവാനെന്നപോലെ നിൎന്നിമേഷദൃഷ്ടിയോടെ സൂക്ഷിച്ചുനോക്കിക്കൊണ്ടു വിശ്വനാഥൻ ചോദിച്ചു. "നീ അവനെ

സ്നേഹിക്കുന്നുണ്ട്—അല്ലെ?—കാൎയ്യങ്ങളുടെ ഗുണദോഷങ്ങളെ തിരിച്ചറിയത്തക്ക പ്രായമായില്ല നിനക്ക്!—ഇപ്പോൾ ഒന്നു വിചാരിക്കു, പെട്ടെന്നാട്ടത്തുനിമിഷം അറ്റു മാറും, ഒരു പെൺകിടാവിന്റെ വിവേചനശക്തി?–മകളെ! നിന്റെ സുഖത്തിനും, സൌഭാഗ്യത്തിനും, വേണ്ടപ്രകാരം ആലോചിച്ചു നിന്നെ എല്ലാവിഷയത്തിലും ശരിയായ വഴിയെ നടത്തിക്കുന്നതിനുള്ള ഭാരം നിന്റെ അച്ഛനിൽ ഇരിക്കുന്നു എന്ന് നിനക്കറിയാമൊ?”

താര ആ ഭാഗം സമ്മതിച്ചു എന്ന് അൎത്ഥമാകുംവിധം ഈഷന്നതശിര:കമ്പനം ചെയ്ത് മൌനം ഭജിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ, തന്റെ പിതാവിന്റെ ഓരോ വാക്കും ആ യുവതിക്ക് ആദ്യമായിട്ടുണ്ടായ പ്രേമത്തിനും, ലോകത്തിൽ തനിക്കുള്ള സകല അഭിലാഷങ്ങൾക്കും, ഇരിപ്പിടമാക്കി വെച്ചിരുന്ന താഴികക്കുടത്തിനെ പൊടിയാക്കത്തക്ക ഓരോ അടിയായിരുന്നു.

വിശാ:—“ഞാൻ ഈ പറഞ്ഞതുകൊണ്ടു പുരുഷോത്തമനെ ഉപേക്ഷിപ്പാൻ നിശ്ചയിച്ചിരിക്കുന്നു എന്നു മനസ്സിലാകരുത്.”

ഈ വാക്കുകൾ കേട്ട് താര പരിഭ്രമിച്ച്, അദ്ദേഹത്തിന്റെ മുഖത്ത്, ഇങ്ങിനെ പറവാനുള്ള ആവശ്യമെന്തെന്നു അൎത്ഥമാകും വിധം, സ്വല്പനേരം നോക്കിയിരുന്നിട്ട്, ഒരു ദീൎഘനിശ്വാസം ചെയ്തു കുനിഞ്ഞിരുന്നു.

വിശാ:—“നിനക്കു പരിഭവം തോന്നുമായിരിക്കാം—എന്നാൽ, സംഗതിയുടെ ഗൌരവം നിന്റെ ബാല്യാവസ്ഥകൊണ്ടു നിനക്കറിവാൻ പാടില്ല! പുരുഷോത്തമന്റെ മേൽ, വലുതായ ഒരു കുറ്റം ഞാൻ ആരോപിക്കുന്നു. അവൻ തന്റെ രക്ഷാകൎത്താവിന്റെ പുത്രിയുടെ നേൎക്ക്, കാണിപ്പാനുള്ള ഭക്തിയേയും, വിനയത്തേയും മറന്നിരിക്കുന്നു!”

ഇതു കേട്ടിട്ട് ഒട്ടും സഹിക്കാതെ താര ഇങ്ങിനെ തടുത്തു പറഞ്ഞു!—

“എന്റെ അച്ഛാ!—ഈ വിധം പറയരുതെ—ചന്ദ്രസേനൻ അച്ഛനെ തെറ്റി ധരിപ്പിച്ചിരിക്കുന്നു—അല്ലെങ്കിൽ മറ്റു

സേനൻ തന്നെ തെററിദ്ധരിച്ചതായിരിക്കണം ! — രണ്ടിലൊന്നാണ്! എന്റെ നേർക്ക് പുരുഷോത്തമൻ ബഹുമാനക്കുറവായിട്ടു ഭാവിക്കയോ, പറകയോ, ചെയ്തിട്ടില്ല. സ്വല്പം മുമ്പുപോലും കാട്ടിൽവെച്ചു, ഞങ്ങൾ തമ്മിലുണ്ടായ സംഭാഷണത്തിൽ അപമര്യാദയെന്നു തോന്നത്തക്ക ഒരു വാക്കുപോലുംപുരുഷോത്തമൻ പറഞ്ഞില്ല!"

പുത്രിയുടെ നിസ്സഹായത്വം കണ്ടു പുഞ്ചിരിയോടെ വിശാന്തൻ ഇങ്ങിനെ പറഞ്ഞു:—

"ഈ കാര്യത്തെപ്പററി അധികം പറഞ്ഞിട്ടാവശ്യമില്ല. നീ ഇനിമേൽ, പുരുഷോത്തമനെ കാണാനും, മുൻ കഴിഞ്ഞവിധം അവനുമായി സംസാരിപ്പാനും, പാടില്ല. അവന്റെ നേർക്ക് എന്തു പ്രകാരത്തിലുള്ള സ്നേഹം തോന്നിയിരുന്നാലും, അതിനെ മറന്നുകളവാൻ ശ്രമിക്കണം. അഥവാ പുരുഷോത്തമനെ കാണാനിടയായാൽ, നീ ഒരു വാക്കുപോലും സംസാരിച്ചു പോകരുത്. ഇന്നു മുതൽ അവൻ ഭക്ഷണം കഴിക്കുന്നതു്, അവന്റെ മുറിയിൽ വെച്ചായിരിക്കും. നീ വിചാരിക്കുംപോലെ അവൻ മര്യാദയുള്ളവനാണെങ്കിൽ നിന്നെ കാണ്മാൻ അവൻ ശ്രമിക്കയില്ല. ഇത്രയും പുരുഷോത്തമനെപ്പററി ഞാൻ പറയുന്നു. ഒരു കാര്യംകൂടി നിന്നെ തെര്യപ്പെടുത്തുവാനുണ്ട്. അതു സംബന്ധമായി ഞാൻ വാഗ്ദാനം ചെയ്കയും ചെയ്തു. ഒരുവേള വയസ്സുകൊണ്ടു ചേർച്ചയില്ലെന്നു വരികിലും ബാധകമില്ല. അദ്ദേഹം—" എന്നിത്രയും കേട്ടതിനോടുകൂടി തന്റെ പിതാവിന്റെ ആലോചനകളും, അവയെ തുടർന്നുള്ള അദ്ദേഹത്തിന്റെ നിശ്ചയങ്ങളും, മനസ്സിലാക്കീട്ട്, താര, വിഷണ്ണയായും, പരിഭ്രമം കൊണ്ടു വലഞ്ഞും— "അയ്യോ-ഇതു് വാസ്തവമാണൊ — അച്ഛൻ ഇങ്ങിനെ ചെയ്യുമൊ" എന്ന് ഉറക്കെ നിലവിളിച്ചുപോയി.

താരയുടെ വാക്കുകൾ കേട്ടിട്ടുണ്ടായ രോഷത്തോടെ —"വാസ്തവംതന്നെ ! — താരെ, പിതാവിന്റെ ആജ്ഞയനുസരിച്ച് നടക്കുന്ന വണക്കമുള്ള കുട്ടിയെപോലെ, എന്റെ അഭിപ്രായത്തോടു യോജിച്ചു, വിരോധം പറയാതെ നീ, ജയസിംഹനെ വിവാഹം ചെയ്യണം !" എന്ന് വിശാന്തൻ പറഞ്ഞു—

കൎണ്ണാന്തുദമായ ആ വാക്കുകൾ കേട്ടമാത്രയിൽ, താര ഒന്നു ഞെട്ടിവിറച്ചു. തൽക്ഷണം ആ യുവതിയുടെ മുഖം വിളറി വശമായി. എന്നിട്ടു എന്തെന്തോ പറവാൻ ഭാവിച്ചു. അതു് വെളിക്കു പുറപ്പെടാതെ ചുണ്ടുകളിൽ തന്നെ ലയിച്ചു. ഹൃദയത്തിൽ പോലും രക്തത്തിന്റെ ചൂടുകുറഞ്ഞതു പോലെ തോന്നി. മനസ്സിൽ സംഭരിച്ചു വെച്ചിരുന്ന അനേകം അഭിലാഷങ്ങൾക്കു ശൈഥില്യം ഭവിച്ചു. തനിക്കാദ്യമായിട്ടുണ്ടായ പ്രേമവല്ലിയിൽ വിടൎന്നും മൊട്ടായും നിന്നിരുന്ന ആകാംക്ഷാപുഷ്പങ്ങൾ തന്നെ വാടിത്തുടങ്ങി. വിശ്വനാഥന്റെ തീക്ഷ്ണവാക്കുകളാലുണ്ടായ ആഘാതംകൊണ്ടു, താര സ്തംഭിച്ചിരുന്നുപോയി. എന്നിട്ടും താരയുടെ ഹൃദയത്തിൽ വേരോടിയുറച്ചിരുന്ന പ്രേമവല്ലിക്കു ലേശവും വാട്ടം പററിയില്ല.

വ്യസനാധിക്യത്താൽ ഈ വിധം താര, മറുപടിയൊന്നും പറയാതെ ഇരുന്നതു കണ്ടിട്ടു്, അതു മൌനാനുവാദമാണെന്നു തെററിദ്ധരിച്ചു്, വിശ്വനാഥൻ ഇങ്ങിനെ പറഞ്ഞു:—

“മകളെ—നിന്റെ ഗുണത്തിനെ ആഗ്രഹിക്കുന്ന നിന്റെ അച്ഛന്റെ വാക്കുകളെ കേൾക്കുമോ?”

താര:— “കേൾക്കാം.” എന്നുമാത്രം മറുപടിപറഞ്ഞു. എന്നാൽ ഒരു പ്രതിമയുടെ ചുണ്ടനങ്ങിയെന്നു ചിലപ്പോൾ തോന്നിപ്പോകുമ്പോലെ മാത്രമേ വാക്കുകൾ പുറപ്പെട്ടുള്ളു.

വിശ്വ:—“എനിക്കു വളരെ സന്തോഷമായി. എന്റെ ഓമനക്കുഞ്ഞല്ലെ നീ? നിന്നെ എത്ര വാത്സല്യമായിട്ടാണ ഞാൻ വളൎത്തിയതു്? ആ കൃതജ്ഞത നീ കാണിക്കുമെന്നറിയുന്നതിനാൽ കൃതാൎത്ഥനായി ഞാൻ!”

എന്നു പറഞ്ഞു താരയെ ആശ്ലേഷം ചെയ്തിട്ടു് അദ്ദേഹം പറഞ്ഞതിനെപ്പററി ആലോചിച്ചുറപ്പാനായി താരയെ പോകാൻ അനുവദിച്ചു.

ആ കന്യക അധോമുഖിയായും, വ്യസനാക്രാന്തയായി ബുദ്ധി ക്ഷയിച്ചു് സ്വേച്ഛപ്രകാരം കാലടിവെയ്ക്കാൻ പോലും ശക്തിയില്ലാതെയും, പാരവശ്യം പൂണ്ടു തന്റെ പുരമുറിയിലേയ്ക്കു പോയി.

യൌവനാരംഭത്തിലെ മനോരഥങ്ങൾക്കു ഉടവുപറ്റിയതുകൊണ്ടുണ്ടായ ക്ലേശാധിക്യത്താൽ താൻ ലോകത്തെ വിസ്മരിച്ചു. ചൈതന്യം ഭവിച്ച പ്രതിമയെപ്പോലെ തന്റെ പുരമുറിക്കുള്ളിൽ കടന്നു വാതിലടച്ചയുടൻ, ആ യുവതിയുടെ ദുസ്സഹമായ ദുഃഖം അത്യുഗ്രരൂപമായി നിൎമ്മിച്ചു.

വിശാന്തന്റെ അടുക്കൽനിന്നു താരകേ പോയി അധികം സമയം കഴിയുന്നതിനുമുമ്പ് അദ്ദേഹത്തിന്റെ കല്പനയെ തെര്യപ്പെടുത്തുവാൻ ഒരാൾ പുരുഷോത്തമന്റെ അടുക്കലും, ജയസിംഹനുള്ള എഴുത്തുംകൊണ്ടു വേറൊരാൾ ബീജപുരിയിലേക്കും പോയി.

---

# ഏഴാം അദ്ധ്യായം.

വേട്ടകഴിഞ്ഞു പുരുഷോത്തമൻ കൊട്ടാരത്തിൽ മടങ്ങിയെത്തിയഉടൻ വിശ്രമിക്കാമെന്നുകരുതി തന്റെ മുറിയിലെയ്ക്കുപോയി. എന്നാൽ, കഴിഞ്ഞകാൎയ്യങ്ങളെ സംബന്ധിച്ചു വിചാരിച്ചിട്ടെന്തോളം പുരുഷോത്തമന്റെ മനസ്സിനു സ്വാസ്ഥത അശേഷം ഉണ്ടായില്ല. വളരെനാളായി ഉള്ളിൽ ഒളിച്ചുവെച്ചിരുന്ന വിചാരങ്ങളെ സഹനശക്തിയില്ലാതെ കരളുപ്പൊന്തി പുറത്തുചാടിച്ചിട്ടുണ്ട്, ഇനി എന്തെല്ലാം തരക്കേടുകളാണു വരുവാനുള്ളതെന്നറിയാതെ കഴിഞ്ഞു. തന്റെ സഖികളെപ്പറ്റി കേട്ടിട്ടു, താരയ്ക്കു ശ്രമത്തിലധികമായുണ്ടായ അന്തഃതാപത്തെ, ആ യുവതിക്കു തന്നോടുള്ള പ്രേമത്തിന്റെ സൂചകമായി അയാൾ വ്യാഖ്യാനിച്ചു. എന്നാൽ അതിനെ ബലപ്പെടുത്തുവാനും, വിചാരങ്ങളെ പരസ്പരം പറവാനും, ഇനിമേൽ തരമുണ്ടാകുമൊ എന്നു സംശയിച്ചു പരിതപിച്ചു. ഈവിധമുള്ള വിചാരങ്ങൾകൊണ്ടു, ആശയുടെയും നിരാശയുടെയും മദ്ധ്യേ ഉണ്ടാകുന്ന അസ്വാസ്ഥ്യത്താൽ അയാൾക്കു ഒരു പ്രകാരത്തിലും മനസ്സിനു സമാധാനം ഉണ്ടായില്ല.

ചന്ദ്രസേനൻ താനുദ്ദേശിച്ചതിനെ മനസ്സിലാക്കിയെന്ന് അയാളുടെ നോട്ടത്തിലും, വാക്കിലും, ഭാവത്തിലുംനിന്നു ആ വൃദ്ധ ...

ഞ്ഞതിനെ കേട്ടപ്പോൾ അയാൾക്കുണ്ടായ കോപത്തിലും വെളി പ്പെട്ടതുകൊണ്ട് ആ രഹസ്യം വിശ്വനാഥനേയും ധരിപ്പിക്കണമെന്നു പുരുഷോത്തമൻ തീർച്ചപ്പെടുത്തി.

വിശ്വനാഥൻ, തന്റെ വംശപാരമ്പര്യത്തെ വളരെ ശ്ലാഘിച്ചും അതിന്റെ ഉൽകൃഷ്ടമാഹാത്മ്യങ്ങൾക്കടുത്ത ഗൌരവം എല്ലാ നടപടികളിലും എള്ളോളവു തെററാതെ അനുഷ്ഠിച്ചും പോരുന്ന ഒരാളായിരുന്നു. ആ നിശ്ചയത്തിൽനിന്നു വ്യത്യാസം അദ്ദേഹത്തിനുവന്നു എന്നു പറയാവുന്നതു പുരുഷോത്തമന്റെനേർക്കുണ്ടായ ശാസനയിൽ മാത്രമാണ്. ഇതു് ആ പ്രഭുവിന്റെ മററു പലെ ഗുണങ്ങളിലൊന്നു എന്നേ വയ്യാൻപാടുള്ളൂ. അദ്ദേഹത്തിന്റെ സ്വാതന്ത്ര്യങ്ങളിൽ മർക്കടമുഷ്ടിപിടിക്കുന്ന പതിവുണ്ടായിരുന്നതുകൂടി പുരുഷോത്തമന്റെനേർക്കു പ്രയോഗിച്ചതായിരുന്നു.

താര ജനിച്ചതു് ഒരു ഉൽകൃഷ്ടവംശത്തിൽ. പുരുഷോത്തമവംശം നിശ്ചയമില്ല. ഈ രണ്ടുപേരേയും യോജിപ്പിക്കാമെന്നു വിശ്വനാഥൻ ഒരിക്കലും വിചാരിക്കയില്ലെന്നു പുരുഷോത്തമനറിയാമായിരുന്നു.

മനസ്സിന് അസാമാന്യമായ ദുഃഖവും പീഡയും അനുഭവിച്ചുകൊണ്ടിരുന്ന ആ അവസരത്തിലും പുരുഷോത്തമന്റെ അന്തഃകരണം താരയുടെ രൂപധ്യാനത്തിൽ ലയിച്ചിരുന്നു. വനത്തിൽ വെച്ചു പുരുഷോത്തമന്റെ പരിതാപവാക്കുകൾ കേട്ടപ്പോൾ, കരുണാരസം തുളുമ്പുന്ന താരയുടെ ആയതനയനങ്ങളെ ഉയർത്തി അയാളുടെ മുഖത്തു് ആർദ്രതയോടെ നോക്കിയതും, തന്നെ രക്ഷിച്ചു വളർത്തിയ കുടുംബത്തെ ദോഷപ്പെട്ടുപോകുന്നതു ഉചിതമല്ലെന്നു താര സിദ്ധാന്തിച്ചതും, ഇങ്ങിനെ പ്രത്യേകം പ്രത്യേകം ഓർത്തു പുരുഷോത്തമൻ സമയം കഴിച്ചുകൂട്ടി. എന്നാൽ താര തന്റെ പ്രേമത്തിന്നനുകൂലയായിരിക്കുമെന്നുള്ള വിശ്വാസം ആ യുവാവിനുണ്ടായപ്പോൾ, ഹാ! —എന്തു പറയാം! സൂര്യാതപമേററു തപിക്കുന്ന ഒരു വഴിപോക്കന് ഒരു നല്ല വൃക്ഷച്ഛായ സിദ്ധിച്ചതുപോലുള്ള ആനന്ദം അയാൾക്കു് ഉണ്ടായി.

ഈ പ്രകാരം ഒരു സമയത്തു് അളവററ ദുഃഖവും, മററൊരിക്കൽ അത്യാനന്ദവും, സമ്മിശ്രമായി മനസ്സിലുദിച്ചുകൊണ്ടു പുരു

ഷോത്തമൻ കിടക്കുമ്പോൾ വിശ്രാന്തന്റെ ഭൃത്യരിൽ ഒരുവനായ ലക്ഷ്മണൻ കതകുതുറന്ന് ആ പൂമുറിയിലേക്ക് കടന്നു.

ലക്ഷ്മ:—"യജമാനനെ—പ്രഭുവിന്റെ കല്പനപ്രകാരം ഞാൻ വന്നതാണ്. ഒരു—ഒരു കല്പന ഇവിടെ ധരിപ്പിക്കേണ്ടതുണ്ട്. അതിലേക്കായി, എന്നെ പറഞ്ഞയപ്പാനിടയായതു് എന്റെ ഭാഗ്യദോഷം!"

ഇതുകേട്ടപ്പോൾ ദുസ്സഹമായ വ്യഥയുണ്ടായെങ്കിലും അതു പുറത്തു കാണിക്കാതെ പുരുഷോത്തമൻ ഇങ്ങിനെ പറഞ്ഞു:—

"പ്രഭുവിന്റെ കല്പന പറയാൻ മടിയെന്തിനാ? അദ്ദേഹത്തിന്റെ കല്പന എന്തായിരുന്നാലും പറയാം വിരോധമില്ല.

ലക്ഷ്മ:—"ഇനിയൊരു കല്പനയുണ്ടാകുന്നതുവരെ അവിടുന്ന് ഈ മുറിയിൽ വെച്ചു ഭക്ഷണം കഴിച്ചുകൊള്ളണമത്രെ. പ്രഭുവോ, മറ്റുള്ളവരോ, ഇരിക്കുന്നസ്ഥലത്തു വരുതിക്കൂടാതെ പോകുവാൻ പാടില്ലെന്നും അവിടത്തെ തെര്യപ്പെടുത്തുവാൻ എന്നെ കല്പിച്ചയച്ചു."

'ഇതെന്തൊരു കല്പന!—എന്താണ്? പ്രഭു എന്നെ ഒരു ഭൃത്യന്റെ നിലയിലോ കരുതുന്നതു്?" എന്നു പൊട്ടുന്നതായ കോപത്താൽ ആ യുവാവു് ചോദിച്ചു. എങ്കിലും ആ വിധം തന്റെ. രക്ഷാകർത്താവിന്റെ ആജ്ഞയെയധിക്കരിക്കരുതെന്നുള്ള വിചാരംകൊണ്ടു കോപം മറച്ച് അയാൾ വീണ്ടും പറഞ്ഞു:—

"ശരി—പ്രഭുവിന്ന് എന്നോട് എന്തും കല്പിക്കാൻ, സ്വാതന്ത്ര്യവും അധികാരവും ഉണ്ട്. എന്റെ ദേഹം അദ്ദേഹത്തിന്റെ അന്നമല്ലെ? അതുകൊണ്ട്, ലക്ഷ്മണാ, കല്പനയെ ഞാൻ ശിരസാ വഹിച്ചിരിക്കുന്നു എന്ന് പോയി അറിയിക്കുതന്നെ."

ലക്ഷ്മ:—"അവിടത്തേക്ക് എന്നോടു പരിഭവം തോന്നരുതെ—വാസ്തവം പറകയാണെങ്കിൽ ഇതു വന്നു പറവാൻ എനിക്ക് അശേഷം മനസ്സില്ലായിരുന്നു അവിടുന്ന് ഏതോ സംഗതിവശാൽ പ്രഭുവിന്റെ അപ്രീതി സമ്പാദിപ്പാനിടയായിട്ടുണ്ട്. എന്നാൽ ഇക്കാര്യത്തെപ്പററി ഇവി

ടെയുള്ളവർക്കെല്ലാം വല്ല്യ--" എന്നിത്രയും പറഞ്ഞപ്പോഴേക്ക് അവരെക്കൊണ്ടു മുഴുവനും പറവാൻ സമ്മതിക്കാതെ പുരുഷോത്തമൻ ഇങ്ങിനെ തട്ടിപ്പറഞ്ഞു:-

"അതെ! മനസ്സിലായി! നിങ്ങൾക്കെല്ലാവർക്കും മനസ്താപമുണ്ട്. നിങ്ങൾ എന്നെ സ്നേഹിക്കുന്നുണ്ടെന്നും എനിക്കറിയാം! നീ ചെറുപ്പമാണെങ്കിലും നിന്റെ ബുദ്ധിക്കു കുറെ സ്ഥായിയായിട്ടുണ്ടെന്നു മുമ്പേതന്നെ എനിക്കു തോന്നീട്ടുണ്ട്." എന്നിങ്ങനെ പറഞ്ഞിട്ടു പുരുഷോത്തമൻ എഴുനേറ്റ് ആ ഭൃത്യന്റെ പുറത്തു തലോടിക്കൊണ്ടു തുടർന്നു പറഞ്ഞു.--

"നീ പോയി, കല്പനപ്രകാരം ഞാൻ നടക്കാമെന്നു പറഞ്ഞ വിവരം, പ്രഭുവിനെ ധരിപ്പിക്കു."

പ്രഭുവിന്റെ അപ്രീതിക്കുള്ള കാരണം അറിവാൻ ലക്ഷ്മണനാഗ്രഹമുണ്ടായിരുന്നു. എന്നാൽ പുരുഷോത്തമൻ തന്റെ ഭാവവും വാക്കുകളും കൊണ്ടു, തനിക്കു നിരുപദ്രവമായിട്ടിരിക്കണമെന്നാഗ്രഹമുള്ള പ്രകാരം ലക്ഷ്മണനെ മനസ്സിലാക്കുകയാൽ അവൻ, പിന്നീട്, അവിടെ ഒട്ടും താമസിച്ചില്ല.

ലക്ഷ്മണൻ ആ പുരമുറിയിൽ നിന്ന് പോകുന്നതുവരെ അടക്കിവെച്ചിരുന്ന അശ്രു, ഇരുകരയും മുട്ടിക്കവിഞ്ഞു പായുന്ന ജലപ്രവാഹംപോലെ, പുരുഷോത്തമന്റെ കവിൾത്തടങ്ങളിൽക്കൂടി ധാരധാരയായി ഒഴുകിത്തുടങ്ങി. ഇതു പൗരുഷമല്ലെന്നു തോന്നീട്ടു വേഗം കണ്ണുകളെത്തുടച്ച് അവിടെ ത്വരിതഗതിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ട് ഇങ്ങിനെ തന്നെത്താൻ പഴിച്ചു.

"എനിക്കിതു വരാനുള്ളതുതന്നെ!—എന്റെ തലയിൽ ഞാൻതന്നെ തീക്കോരിയിട്ടു—ദൈവമേ! ഇങ്ങിനെ എനിക്കു തോന്നുവാൻ കാരണമെന്ത്?"

താൻ ഒരാളെ ആശ്രയിച്ചുപജീവനം കഴിക്കുന്നു എന്നുള്ള വിചാരം, പുരുഷോത്തമന് ഈ സന്ദർഭത്തിൽ, ദുസ്സഹമായിഭവിച്ചു. തനിക്കു നേരിട്ട അപമാനത്തിനു കാരണം ഈ ആശ്രയാവസ്ഥയാണെന്നു തീർച്ചയാക്കി. താൻ വിശാഖന്റെ പുത്ര

നൊ ബന്ധുവൊ ആയിരുന്നെങ്കിൽ ആലോചിക്കാതെ ചെയ്തുപോയ തെററിന് അദ്ദേഹത്തോടു ക്ഷമായാചനം ചെയ്യാമായിരുന്നു. സ്വതന്ത്രനായിരുന്നുവെങ്കിൽ, ആ തെററിന്നു ഇവിടം വിട്ടു വേറെ എവിടെയെങ്കിലും പോകാമായിരുന്നു. ഇതെല്ലാമിരിക്കട്ടെ,—നേരെപോയി വിശ്വനാഥനോട് "എല്ലാം ക്ഷമിക്കണെ" എന്നു പറയാമെന്നുവെച്ചാൽ അതു തന്റെ രക്ഷാകർത്താവിന്റെ പ്രീതി വീണ്ടും സമ്പാദിപ്പാനുള്ള സ്വാർത്ഥവിചാരംകൊണ്ടാണെന്നു വരില്ലെ, എന്നും ഭയപ്പെട്ടു. കൊട്ടാരത്തിൽനിന്നു പോയേക്കാമെന്നു വച്ചതാണെങ്കിൽ, അതു് ആ ശോകസംഭവങ്ങളും തനിക്കു നേരിട്ട ഉപദ്രവംകൊണ്ടുമാണെന്നു, ജനങ്ങൾ പറയുമെന്നു ശങ്കിച്ചു. എന്നുതന്നെയല്ല, പ്രഭുവിന്റെ കല്പന താൻ തന്റെ പുരമുറിയിൽ താമസിച്ചുകൊള്ളണമെന്നും, അവിടെ വെച്ചു ഭക്ഷണം കഴിച്ചുകൊള്ളണമെന്നുമായിരിക്കെ, ആ കല്പനയെ ലംഘിച്ചു താൻ വല്ലതും പ്രവർത്തിച്ചാൽ അതു കൃതഘ്നതയുടെമേൽ ഉഗ്രമായ കൃതഘ്നതയെന്നു വന്നേയ്ക്കുമെന്നും വിചാരിച്ചു. ഈ വിധം സന്ദേഹങ്ങൾകൊണ്ടു സ്വാതന്ത്ര്യമായി ഒന്നും ചെയ്വാൻ തുനിയാതെ പുരുഷോത്തമൻ പകൽ കഴിച്ചുകൂട്ടി അത്താഴത്തിനു പതിവുപോലെയുള്ള വിഭവങ്ങളുംകൊണ്ടു, ശരിയായ സമയത്തു, ലക്ഷ്മണൻ പുരുഷോത്തമന്റെ പുരമുറിയിലെത്തി.

ലക്ഷ്മ:—"യജമാനന് എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ എന്നോടുപറഞ്ഞയച്ചുകൊള്ളണമെന്നു പ്രഭു കല്പിച്ചിരിക്കുന്നു."

"ആജ്ഞപോലെ ചെയ്യാം. തൽക്കാലം എനിക്ക് ഒന്നും ആവശ്യമില്ല." എന്നിങ്ങിനെ പ്രഭുവിന്റെ കല്പനകേട്ടിട്ടുണ്ടായ കോപത്തെ മറച്ചുകൊണ്ടു പുരുഷോത്തമൻ മറുപടിപറഞ്ഞു. എന്നാൽ തനിക്ക് ഇത്രത്തോളം അവമാനം നേരിട്ടതു തന്റെ ആലോചനക്കുറവുകൊണ്ടാണല്ലൊ എന്നാലോചിച്ചപ്പോൾ അയാളുടെ കണ്ണുകളിൽ അശ്രു നിറഞ്ഞതിനെ മറയ്ക്കുവാൻ അയാൾ തന്റെ മുഖംതിരിച്ചു.

ലക്ഷ്മണൻ ഉടനിടയ്ക്കു ഭക്ഷണസാധനങ്ങളെ വിളമ്പുക

നായിരുന്നു. എന്നിട്ടും പുരുഷോത്തമൻ കിടന്നിരുന്ന ചാരുകസേരയിൽനിന്ന് എണീററില്ലെന്നു കണ്ടു് ആ ഭൃത്യൻ ഇങ്ങിനെ പറഞ്ഞു:—

"എല്ലാം വിളമ്പിക്കഴിഞ്ഞു. യജമാനൻ ഉണ്ണാൻവരാതെ ഇന്നു പകലും ആരും ഉണ്ടായില്ല. ഇങ്ങിനെ ഉണ്ണാതെകിടന്നാലോ? അവിടെ അത്താഴത്തിന്നു പ്രഭുവും കൊച്ചെജമാനനും മാത്രമെ ഉണ്ടായിരുന്നുള്ളു."

പുരു:—"എന്താ—താരയ്ക്കു സുഖമില്ലേ?"

ലക്ഷ്മ:—"കൊച്ചമ്മയ്ക്കു സുഖമില്ലാതെന്താണോ സുഖക്കേടുണ്ടപോലും. കാട്ടിൽവെച്ചു് ഇന്നു രാവിലെ ഒരു ഭ്രാന്തിയെകണ്ടു പേടിച്ചുവത്രേ. വേലുനായിയാണു് എന്നോട് ഈ കഥ പറഞ്ഞതു്. യജമാനനും അവിടെ ഉണ്ടായിരുന്നല്ലോ?"

പുരു:—"അതെ—വാസ്തവംതന്നെ. താര ഭയപ്പെട്ടിരിക്കാം." (ഇത്രയും പറഞ്ഞതിന്നുശേഷം ആ വിഷയം മാററുവാനായിട്ടു,) "ഞാൻ നിന്നോടു പറഞ്ഞതു പ്രഭുവിനോടു പറഞ്ഞോ?"

ലക്ഷ്മ:—"ഉവ്വ്. പ്രഭു എന്നിട്ടു് ഒന്നും മറുപടിപറഞ്ഞില്ല. അദ്ദേഹത്തിന്റെ മുഖം വളരെ വാടിയിരിക്കുന്നു. കൊച്ചുജമാനനും ഒരക്ഷരംപോലും മിണ്ടാതാണു് ഊണുകഴിച്ചുപോയതു്. ഇങ്ങിനെ ഞാൻ ഒരിക്കലും കണ്ടിട്ടില്ല."

പുരു:—"ആകട്ടെ,—ലക്ഷ്മണാ—നീയിനി പൊയ്ക്കോ. ഞാൻ ഊണുകഴിച്ചുകൊള്ളാം. നീ വന്നിട്ടും കുറെനേരമായല്ലോ?"

ഈ ആജ്ഞകേട്ടിട്ടു ലക്ഷ്മണൻ, പിന്നെയവിടെനില്ക്കാതെ പോയി. പുരുഷോത്തമൻ, ഭക്ഷണം കഴിക്കാതെ ആ പുരമുറിയിൽ വിചാരമഗ്നനായി നടന്നുകൊണ്ടിരുന്നു.

താരയും, അവളുടെ പുരമുറിയിൽനിന്നു പുറത്തുവന്നില്ലെന്നു സ്പഷ്ടമായി. അതു വല്ല സുഖക്കേടുകൊണ്ടോ, അല്ല, ആ യുവതിയുടെ അച്ഛന്റെ ആജ്ഞപ്രകാരമൊ ആയിരിക്കണം. ഏതായാലും, എല്ലാ അസ്വാസ്ഥ്യവും തന്റെ കാരണമാണെന്നുള്ളിടത്തോളം തീർച്ചപ്പെട്ടതാവുന്നതാണ്. ഈ സംഗതിയും പുരുഷോത്തമനെ വളരെ വ്യസനിപ്പിച്ചു. ഇപ്രകാരമുള്ള ആലോച

നസ്സൂടയിൽ,—"ഹാ! ഈ അവസരത്തിൽ താരയെ സമാധാനപ്പെടുത്തുവാൻ അവിടെ എത്തിയെങ്കിലൊ!—ഛെ! കഥയില്ലാത്തവിചാരം!" എന്നു അയാൾ തന്നത്താൻ പറഞ്ഞിട്ട് ആ ആശയെ ഉടൻതന്നെ അടക്കി.

പുരുഷോത്തമനേയും, താരയേയും, ഒരു സ്ഥലത്തു താമസിപ്പാൻ ഇടകൊടുക്കയില്ലെന്നു പ്രഭു നിശ്ചയിച്ചിട്ടുള്ളതിനെ ഉടന്നായിരിക്കും ഇപ്രകാരം കല്പന കൊടുത്തതെന്ന്, ആ യുവാവ് തന്റെ വിചാരാധിക്യത്താൽ ഊഹിച്ചു. അപ്രകാരമായിരുന്നാൽ, വീണ്ടുകണ്ടക്ഷണത്തിൽ ഇവനെ ഇവിടെനിന്നു പോകുവാനാജ്ഞാപിക്കയില്ലയൊ?—പക്ഷെ, താരയെ മാററിത്താമസിപ്പിക്കാനാണു ഭാവമെങ്കിലൊ?—ഹേയി!—അങ്ങിനെ ഒരു പിതാവു ചെയ്യുമൊ?—അഥവാ, ഇവൻ തന്നത്താൻ പോകുന്നെങ്കിൽ പോകട്ടെ, എന്നായിരിക്കുമൊ?—അങ്ങിനെയാണെങ്കിൽ ഭൃത്യൻവന്നു പറഞ്ഞതോ?.

ഇപ്രകാരം അനുകൂലപ്രതികൂലങ്ങളായ വിചാരങ്ങൾകൊണ്ടു കുഴങ്ങിയും, തന്റെ പ്രഥമാവസ്ഥയ്ക്കു തൃപ്തികരമായ ഒരു മാററംവരുത്തുവാൻ വഴികാണാതെ സംഭ്രമിച്ചും, പുരുഷോത്തമൻ സമയംപോയതറിഞ്ഞില്ല. നേരം ഒട്ടു പാതിരകഴിഞ്ഞു. എന്നിട്ടും, വിളമ്പിയിരുന്ന ആഹാരത്തെ അയാൾ തൊട്ടുപോലുമില്ല. ആ ദിവസംമുഴുവനും, മിക്കവാറും, അയാൾ നിരാഹാരനായിരുന്നതുകൊണ്ടു കലശലായ ക്ഷീണവും, തനിക്കു നേരിട്ട ആപൽക്കരങ്ങളെക്കുറിച്ചു പര്യാലോചിച്ചിട്ടു ബുദ്ധിക്ഷയവും, ഉണ്ടായിരുന്നതുകൊണ്ടു പ്രകൃതിയാൽ പുരുഷോത്തമൻ കീഴടക്കപ്പെടുകയും, അനന്തരം നിദ്രയെ പ്രാപിക്കയുംചെയ്തു. എന്നാൽ അതു സുഖകരമായ നിദ്രയായിരുന്നില്ല. വിളക്ക് അവിടെ കത്തിച്ചുവെച്ചിരുന്നതിന്റെ പ്രകാശം കാണാമായിരുന്നു. അടുത്തു വല്ല ശബ്ദവും കേട്ടുവെങ്കിൽ അതറിയുമായിരുന്നു. എങ്കിലും അവബോധംതന്നെ വ്യക്തമായിരുന്നില്ലതാനും. അതുകൊണ്ട് അയാൾ ജാഗ്രത്സ്വപ്നാവസ്ഥകളുടെ മദ്ധ്യദശയിൽ എത്തിയതേയുള്ളൂ. ഇങ്ങിനെ മയങ്ങിക്കിടക്കുമ്പോൾ, പുരമുറിയുടെ

പുറത്തു്, ആരോ ക്ഷീണംകൊണ്ടെന്നപോലെ മൂളുന്നതും അ
തോടുകൂടി അസ്ഥിരമായിവെച്ച കാലടികളുടെ ശബ്ദവുംകേട്ടു.
പുരുഷോത്തമൻ വേഗം എഴുന്നേറ്റു കതകുതുറന്നുനോക്കിയ
പ്പോൾ, കറുത്തകരയുള്ള വസ്ത്രംകൊണ്ടു പുതച്ചിട്ടുള്ള ഒരാൾ, തേവാ
രപ്പുരയിലേയ്ക്കു പോകാനുള്ള കോലായിൽകൂടെ, സാവധാന
ത്തിൽ നടന്നുപോകുന്നതു കണ്ടു. അതാരാണെന്നും, അയാൾ
എവിടെ പോകയാണെന്നും, അറിയണമെന്ന് ആഗ്രഹം ജനിച്ചു.
ഉടൻ വേറൊന്നും ചിന്തിക്കാതെ ആ യുവാവു മുമ്പിൽപോയ
ആളിന്റെ പുറകിൽകൂടി നടന്നുതുടങ്ങി. മുമ്പിൽ പോയവൻ
തേവാരപ്പുരയുടെ പുരോഭാഗത്തുചെന്നു സാഷ്ടാംഗം നമസ്കരിച്ചു.
ആ സ്ഥിതിയിൽ സ്വല്പനേരം കിടന്നിട്ടു അയാൾ പെട്ടെന്നു ചാ
ടിയെഴുന്നേറ്റു് ഉറക്കെ അഞ്ചാറുപ്രാവശ്യം മാറത്തടിച്ചു. പിന്നീ
ട് എന്താണ്ടൊക്കെ മുറുമുറുത്തു.

ഇതാരാണ്?— ഈ പാതിരായ്ക്കു് ഉറക്കമുപേക്ഷിച്ച്
ഈശ്വരസന്നിധിയിൽ വന്ന് ഈവിധം പ്രവർത്തിക്കുന്നവനാരാ
ണ്? എന്തോ മഹാപാതകം ചെയ്തതിനാലുണ്ടായ പശ്ചാത്താ
പംകൊണ്ട് അങ്ങിനെ ചെയ്യുന്നതായിരിക്കാം!

ആയാൾ അങ്ങിനെ നമസ്കരിച്ചും, എണീറ്റു നിന്നു മാറ
ത്തു് ഉറക്കെയടിച്ചും, ഇടക്കിടെ വിമ്മിക്കരഞ്ഞും, അതിനിടയിൽ
മുറുമുറുത്തും, ആ ക്ഷേത്രത്തിന്റെ പുരോഭാഗത്തു കുറെനിന്നശേ
ഷം അവിടെ കത്തിച്ചുവെച്ചിരുന്ന രണ്ടു വിളക്കുകളെ കെടുത്തി
ട്ട് മടങ്ങി നടന്നു തുടങ്ങി. പുരുഷോത്തമൻ അവിടെനിന്നു പു
റത്തു വന്ന്, മറ്റെയാൾ കോലായിൽകൂടെ വരുമ്പോൾ ആളെ
മനസ്സിലാക്കാമെന്നുദ്ദേശിച്ച്, തൂണുകളിൽ ഒന്നിന്റെ പുറകിൽ
ഒതുങ്ങി നിന്നു. ചന്ദ്രിക നിർമ്മലമായി പ്രകാശിച്ചിരുന്നതുകൊ
ണ്ട്, അഥവാ അയാളും പുരുഷോത്തമനെ കണ്ടുകളയുമോ എന്നു സം
ശയമുണ്ടായിരുന്നു. എന്നാൽ, അയാൾ അധോമുഖനായി ഇ
രുവശങ്ങളിലും കൂടക്കൂടെ ഒന്നു നോക്കിയതല്ലാതെ, തലയുയർത്തിനോ
ക്കി നടക്കയായിരുന്നില്ല.

അയാൾ ആരായിരിക്കും? — പാചകശാലയിലെ
വൈദികനെന്നോ പറവാനില്ല— അയാളുടെ പ്രവൃത്തി എന്തെ

ല്ലാരെന്നറിയണമെന്നുള്ള കലശലോടുകൂടി പുരുഷോത്തമനും പിന്നാലെകൂടി. മറേറയാൾ കോലായിൽ നിന്നു മുററത്തിറങ്ങി. ചന്ദ്രികയിൽ നടന്നയാളിന്റെ ഗതി പുരുഷോത്തമനു മനസ്സിലാക്കുവാൻ വിഷമമുണ്ടായില്ല.

രാത്രിയിൽ, അസമയത്തു്, ആരെന്നു തിരിച്ചറിവാൻ കഴിയാത്ത ഒരു മനുഷ്യാകൃതിയുടെ പിമ്പെ പോകുന്നതു മനസ്സിനെ ചലിപ്പിക്കത്തക്കതായിരുന്നിട്ടും, പുരുഷോത്തമനു ലേശവും കലക്കമുണ്ടായില്ല. ആ മനുഷ്യൻ കോട്ടവാതിൽ തുറന്നു കാട്ടിലേക്കു പോകാനുള്ള വഴിയിലേയ്ക്കു തിരിച്ചു.

നിബിഡമായി നിന്നിരുന്ന വൃക്ഷങ്ങളുടെ ഇടയിൽ, ചന്ദ്രിക കടക്കാത്ത സ്ഥലങ്ങളിൽ ഇരുട്ടു സാന്ദ്രമായിരുന്നു. എങ്കിലും ഇലകളുടെ ഇടകളിൽകൂടി കടപ്പാൻ മാർഗ്ഗമുള്ള സ്ഥലങ്ങളിൽ ചന്ദ്രരശ്മി വെളുത്ത പുള്ളികൾപോലെ ഭൂമിയിൽ പതിച്ചുകാണപ്പെട്ടതുകൊണ്ടു്, അവയുടെ മന്ദമായ പ്രകാശം, വഴി കണ്ടു നടപ്പാൻ മതിയായിരുന്നു. ഈ അവസരത്തിൽ പ്രകൃതി സന്ദർഭോചിതമാകുംവിധം നിശ്ശബ്ദയായി ഭവിച്ചു.

മനുഷ്യരുടെ സാമീപ്യം കൊണ്ടു് മൃഗങ്ങൾ കാട്ടിനിടയിൽകൂടി ഓടിപ്പോകുന്ന ശബ്ദം അടുത്തു കേൾക്കാമായിരുന്നു. എന്നിട്ടും പുരുഷോത്തമൻ നിർഭയനായി അവിടെ അസ്പഷ്ടമായികണ്ട വഴിയെ തുടർന്നു മറേറയാളുടെ ഒട്ടു പുറകിൽ നടന്നു. അങ്ങിനെ കുറെ ദൂരം പോയപ്പോൾ, സ്വല്പം അകലെ വൃക്ഷശൂന്യമായ ഒരു സ്ഥലത്തു്, വെളുത്തസ്തംഭംപോലുള്ള ഒരു സാധനം, നില്ക്കുന്നതു പുരുഷോത്തമൻ നല്ലപോലെ കണ്ടു. മറേറ മനുഷ്യൻ അതിന്നഭിമുഖമായിട്ടായിരുന്നു പോയതു്. ചന്ദ്രികയുടെ ധാവള്യം കൊണ്ടു, ചുററുമുള്ള വൃക്ഷച്ഛായയാലുണ്ടായ അന്ധകാരത്തിൽ നിന്നു് ആ സ്ഥലവും, അതിന്റെ മദ്ധ്യേയുണ്ടായിരുന്ന സ്തംഭവും വളരെ വ്യക്തമായി കാണാമായിരുന്നു.

ആ മനുഷ്യൻ സ്തംഭത്തിനടുത്തു ചെന്നു. പുരുഷോത്തമൻ വൃക്ഷച്ഛായയിൽ മറഞ്ഞു നിന്നു നോക്കി. അനന്തരം ചന്ദ്രസേനൻ പറഞ്ഞ സ്തംഭമായിരിക്കാം അതു് എന്നു പുരുഷോത്തമൻ ഊഹിച്ചു.

അ മനുഷ്യൻ സ്തംഭത്തിന്റെ പുരോഭാഗത്തുചെന്നു സാഷ്ടാംഗം നമസ്കരിച്ചു വീണു. എന്നിട്ട്, അയാൾ രോദനം ചെയ്തു ഗൽഗദാക്ഷരങ്ങളായി ചില വാക്കുകൾ പുറപ്പെടുവിച്ചതുകേട്ടു. അതിന്റെശേഷം, എണീറ്റുനിന്നു കൊട്ടാരത്തിൽ വെച്ചു മാറത്തടിച്ചതിലും ഉറക്കെക്കൂടി അടിച്ചു. അയാൾ ഈ വിധം പ്രവൎത്തിച്ചതുകണ്ടിട്ട്, ഏതോ മഹാപാതകം ചെയ്തുപോകയാൽ അ പാപവിമോചനാൎത്ഥമായിട്ടോ—അല്ല, പശ്ചാത്താപം കൊണ്ടോ, സ്വാപരാധം ക്ഷമിക്കുവാൻ ഈശ്വരനോടു പ്രാൎത്ഥിക്കയാണെന്നായിരുന്നു പുരുഷോത്തമൻ ആലോചിച്ചത്. അ മനുഷ്യൻ, അവിടെ നമസ്കരിച്ചും, കരഞ്ഞും, മാറത്തടിച്ചും രണ്ടു നാഴികയോളം താമസിച്ചതിൽ പിന്നെ, സാവധാനത്തിൽ അയാൾ വന്നവഴിയിൽ കൂടി തിരിച്ചു നടന്നു. പുരുഷോത്തമൻ ഒളിച്ചുനിന്നിരുന്ന സ്ഥലത്തിനടുത്തു കൂടിയായിരുന്നു അയാൾ പോയത്. ആപാദചൂഡം വസ്ത്രം കൊണ്ടു മൂടിയും, തല താഴ്ത്തിയുമിരുന്നതിനാൽ, ആരാൾ ആരെന്നറിവാൻ ആ യുവാവിനു സാധിച്ചില്ല. പുറകിൽ കൂടിച്ചെന്ന് അയാളെ പിടിച്ചുനിൎത്തി നോക്കിയാലെന്തെന്നാലോചിച്ചു. അങ്ങിനെ ചെയ്തിട്ട്, അഥവാ, കൂടുതൽ വിപത്ത് നേരിട്ടെങ്കിലോ എന്നു ഭയന്ന്, യുവാവ് അതു ചെയ്വാൻ തുനിഞ്ഞില്ല. ഏതെങ്കിലും, അ മനുഷ്യൻ, കൊട്ടാരവാതുക്കൽ എത്തിയയുടൻ, അകത്തു കടന്നു വാതിൽ അടച്ചു. പുരുഷോത്തമൻ മറെറാരുവഴിയിൽ കൂടി ചാടിക്കടന്നു തന്റെ മുറിയിലേക്കു പോയി. മാനസികമായും കായികമായും പററിയ ക്ഷീണം കൊണ്ട് ആ യുവാവ് കിടന്നമാത്രയിൽ നിദ്രാധീനനായി തീൎന്നു.

പിറെറന്നാൾ നേരം വെളിച്ചമായി ഉറക്കമുണൎന്നപ്പോൾ കഴിഞ്ഞ കാൎയ്യങ്ങളെപ്പററി പുരുഷോത്തമനു് ഓൎമ്മവന്നു. അവയെല്ലാം ചിത്തഭ്രമമായിരുന്നു എന്നു അയാൾ സംശയിച്ചു. കഴിഞ്ഞ സംഗതികളെപ്പററി ആലോചിക്കുന്തോറും അവ അസംഭാവ്യങ്ങളാണെന്നു തോന്നി. എന്നിട്ട് യഥാൎത്ഥമറിവാൻ ഒരു മാൎഗ്ഗം കണ്ടുപിടിച്ച്, അതു പരീക്ഷിക്കുവാൻ ഉദ്യമിച്ചു.

ആഹാരമില്ലാതെ ഒരഹം തള്ളിനിന്നിട്ടും അതിനെ വകവെയ്ക്കാതെ എണീറ്റ്, താൻ തലേദിവസം രാത്രിയിലുപയോഗിച്ച

ചെരിപ്പ്, ഉടുപ്പ് ഇതുകളെ പരിശോധിച്ചു. ചെരിപ്പിൽ ചെറും പൊടിയും പിരണ്ടിരുന്നു. ഉടുപ്പിൽ, കാട്ടിൽ നിന്നു പാറിയ ഇലകളുടെ അവശിഷ്ടങ്ങൾ, രക്തത്തിന്റെ തുള്ളികൾ വീണിട്ടുള്ള നനവ്, ഈവകകളെ കണ്ടു. ഇവയെല്ലാം കൊണ്ട്, തനിക്കുണ്ടായ ദൎശനം വാസ്തവത്തിൽ നടന്ന സംഗതിയെപ്പററിയാണെന്നു പുരുഷോത്തമൻ തീൎച്ചപ്പെടുത്തിയപ്പോൾ അയാൾക്ക ഇങ്ങിനെ അന്തൎഗ്ഗതം ഉണ്ടായി:—

"ഇന്നലെ രാത്രിയിൽ ഞാൻകണ്ടതെല്ലാം സ്വപ്നമെന്നാണല്ലോ ഞാൻസംശയിച്ചതു്?—അപ്രകാരമല്ല!— ആ മനുഷ്യൻ ആരു്?- സമസൃഷ്ടികളെ കൊലചെയ്തിട്ട്, മഹാപാപംപിടികൂടി, മനസ്സിന്നു സ്വൈരമില്ലാതെ ഭ്രമിക്കയാൽ, സദാ പശ്ചാത്താപമാകുന്ന ചെന്തീയിൽ വരണ്ടും, കാണുന്നവയൊക്കെ താൻ കൊലചെയ്തവരുടെ രൂപങ്ങളാണെന്നു തോന്നി ഭയന്നും, കേൾക്കുന്ന ശബ്ദമെല്ലാം മരണവേദനയോടെ അവർ നിലവിളിച്ചതാണെന്നു തോന്നി ചെവി പൊത്തിയും, കൈകളിൽ നിന്നു കൊലരക്തധാര പോയിട്ടില്ലെന്നു ശങ്കിച്ചു കൂടക്കൂടെ നോക്കിയും, എന്നുവേണ്ട ഈ വിധം മഹാപാപം പിൻതുടൎന്നു് നിരന്തരം ഉപദ്രവിപ്പാനിടയാകിയവൻ ലോകത്തു് ആരെങ്കിലുമുണ്ടെന്നു പറയണമെങ്കിൽ, അതു ഇന്നലെ രാത്രിയിൽ ഞാൻ കണ്ടവൻ തന്നെ!—എന്നാൽ, ഇനി അയാൾ ആരാണെന്നു് അറിവാൻ എന്തുപായം?"

ഈവിധമുള്ള ആലോചനകൊണ്ടു ചിന്താഗ്രസ്തനായിട്ടിരുന്നശേഷം, പ്രതാപഗിരിയിലുള്ള ഓരോരുത്തരുടെ ആകൃതി, ഗതി മുതലായവയെ ഓൎത്തിട്ടു, രാത്രിയിൽകണ്ട മനുഷ്യനോടു സാമ്യപ്പെടുത്തിനോക്കി. ഒന്നും ഫലമുണ്ടായില്ല.

---

## എട്ടാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഗതികൾ നടന്നിട്ട് ഒരു മാസത്തിന്നുമേലായി. പ്രതാപഗിരിയിൽ ഇതിനിടയ്ക്കു പ്രസ്താവയോഗ്യമായി ഒന്നും സംഭവിച്ചില്ല. അഥവാ ഉണ്ടെ

ഇട്ടുതട്ടി, കാററിന്റെഗതിയെ അവലംബിച്ചുകൊണ്ടിരിക്കുന്ന ഒരു കപ്പലിലുള്ളവരോട് അവരുടെ വരവിനെയും നോക്കി കാത്തിരിക്കുന്ന കളത്രപുത്രാദികളെ ഓർമ്മിക്കുന്നോ എന്നു ചോദിക്കതന്നെ; അതുമല്ലെങ്കിൽ, ഒട്ടേറെനാൾ ഏകാന്തതടവിൽകിടന്നു സ്വഭാര്യയെയും സമസ്തേഷ്ടങ്ങളെയും കാണ്മാൻ കഴിയാതെയും, ഭക്ഷണം കിട്ടാതെ ക്ഷീണിച്ചു, വലയുന്ന ഒരുത്തനോടു ലോകത്തെ കാണ്മാനാഗ്രഹിക്കുന്നോ എന്നു ചോദിക്കതന്നെ;—ഈ അവസ്ഥകളിൽ പെട്ടിട്ടുള്ള ഒരുത്തനും നിഷേധിച്ചുമറുപടി പറവാൻ തുനിയുമോ?—അപ്രകാരമായിരുന്നു പുരുഷോത്തമന്റെ ഹൃദയാവസ്ഥയും. ആ യുവാവിന് എന്താപത്തുവന്നാലും അയാൾ താരയെ വിസ്മരിച്ചുവെന്നു വരുമോ?—അയാളുടെ ഹൃദയത്തിൽ ആ യുവതിയുടെ രൂപം പതിഞ്ഞിട്ട്, അതിന്റെധ്യാനത്തിൽതന്നെ അയാൾ [illegible] താ ശാ സംകഴിച്ചുകൂട്ടുകയായിരുന്നു.

ബുദ്ധിക്കു പരിപാകത വരിക്കുക, സംഗതികളുടെ സൂക്ഷ്മം ഗ്രഹിക്കുക, സാരസ്യങ്ങളെയും ദോഷാംശങ്ങളെയും ഒരു കച്ചവടക്കാരനെപ്പോലെ വിവേചനം ചെയ്യുക, ഇതുകളെല്ലാം സംഭവങ്ങളെ പ്രാപിക്കുന്ന ഒരുവനുണ്ടാകുമോ?—ഇല്ല. ചാപല്യം, ആലോചനക്കുറവ്, പ്രസരിപ്പ്, അസാദ്ധ്യങ്ങളെ ജയിക്കണമെന്നുള്ള ആസക്തി, ഔദ്ധത്യം, ആവേശം ഇത്യാദിഗുണങ്ങൾ യൌവനത്തിന്റെ ലക്ഷണങ്ങളാണ്. പുരുഷോത്തമന്റെ പ്രായത്തിന് ഈ ഗുണങ്ങൾ ഉണ്ടായിരിക്കേണ്ടതായിരുന്നെങ്കിലും നേരെമറിച്ച്, ആ യുവാവിന്റെ സഹവാസം, ബുദ്ധിവൈശിഷ്ട്യം, ധൈര്യം, ക്ഷമ, വിവേകം, ഇതുകളെക്കൊണ്ട് മനഃക്ലേശം വരുത്തത്തക്ക പലവക കാര്യങ്ങൾക്കിടയില്ല, അയാൾ എല്ലാം ഈശ്വരാർപ്പണംചെയ്ത് മനസ്സിനെ സമാധാനപ്പെടുത്തിവെച്ചു.

ജയസിംഹൻ പ്രതാപഗിരിയിൽ വരുന്നുണ്ടെന്ന് പുരുഷോത്തമൻ അറിഞ്ഞു. എന്നാൽ, ആ വർത്തമാനം കേട്ടിട്ട്, അയാൾക്ക് ഒരു ഉൽക്കണ്ഠക്കും വഴിയില്ലായിരുന്നു. ജയസിംഹൻ ആ കൊട്ടാരത്തിന്റെയും മററും ഉടമസ്ഥനായിരുന്നതുകൊണ്ട്, അദ്ദേഹം തന്റെ വസ്തുക്കളെ നോക്കുന്നതിനും, വിശേഷിച്ചുതന്നെ കാ

മൊന്നും, ഭവിച്ചു വരുന്നു എന്നു മാത്രമേ അയാൾ വിചാരിച്ചുള്ളു.

ഇനി താരയുടെ അവസ്ഥ എന്തായിരുന്നു എന്നു നോക്കുന്നു. ആ യുവതി, സാധ്വി, ദുസ്സഹമായ ദുഃഖം അനുഭവിച്ചു. താൻ പിതാവിന്റെ ആജ്ഞയെ ലംഘിക്കുന്നവളെന്നു വെളിക്കാരും വിചാരിക്കാതിരിപ്പാൻ സന്തോഷം നടിച്ചു; അട്ടത്താരും ഇല്ലാതിരിക്കുമ്പോൾ പൊട്ടിക്കരഞ്ഞു. അവൾ ഈ വിധം ദിവസങ്ങൾ കഴിച്ചുകൂട്ടുകയാണു ചെയ്തതു്. ഈ ശ്രമവും, ദിനംപ്രതി കൂടിവരുന്ന ഉപേക്ഷയും കൊണ്ടു താരയുടെ മുഖം വിളറിത്തായി. ദേഹം ശോഷിച്ചുതുടങ്ങി. ക്ഷീണം വർദ്ധിച്ചു. സംസാരം ചുരുക്കമായി. ആഹ്ലാദം നശിച്ചു. സൌന്ദര്യത്തിനു കോട്ടം ഭവിച്ചു. എന്തെങ്കിലും ചോദിച്ചാൽ, തന്നെ അസഹ്യപ്പെടുത്തരുതെന്നുള്ള ഭാവത്തിൽ നോക്കി മൌനം ദീക്ഷിച്ചു.

അച്ഛൻ പറയുന്നതു വേദവാക്യം. അതു നീതി ആയാലും അനീതി ആയാലും അതിനെപ്പറ്റിയുള്ള ഗുണദോഷവിചാരണം ചെയ്യേണ്ടതു മക്കളല്ല. അവർ ന്യായം പറവാനധികൃതരല്ല. അഥവാ പറഞ്ഞുപോയെന്നാൽ, അതു നിന്ദയെന്നോ വിനയക്കുറവെന്നോ ആകും. ആ കാലാവസ്ഥ അപ്രകാരമായിരിക്കെ താരയെ വളർത്തിയക്രമം അതനുസരിച്ചു പുതിയ വിവാഹനിശ്ചയത്തിനു വിപരീതാഭിപ്രായം തനിക്കുണ്ടായിരുന്നാലും പിതാവിന്റെ ഇഷ്ടത്തിനു എതിരായി ഒന്നും പ്രവർത്തിക്കരുതെന്നുള്ള നിശ്ചയത്തെ ആ യുവതി അനുവർത്തിച്ചതേയുള്ളു.

താര, മനസ്സുകൊണ്ടു പുരുഷോത്തമനെ ഭർത്താവായി സ്വീകരിച്ചു കഴിഞ്ഞു — പിതാവിന്റെയും സഹോദരന്റെയും ഉദ്ദേശങ്ങൾ അതിനു നേരെ വിരോധമായിട്ടുമിരുന്നു. ഇനി തന്റെ അഭിലാഷസാദ്ധ്യത്തിനു വഴി എന്തെന്നുള്ള ആലോചനയ്ക്കു ഒരു നിലയും കിട്ടാതെ താര കുഴങ്ങി.

ഓരോ ദിവസവും താരയുടെ മോഹനിരാശയും (?) മറ്റു കാര്യങ്ങളെയും പറ്റി പുരുഷോത്തമൻ, ലക്ഷ്മണനോടു ചോദിച്ചറിയാറുണ്ടായിരുന്നു. താരയ്ക്കു ദിവസം പ്രതി ഉൾപ്പതി (?) പാരവശ്യം വർദ്ധിച്ചുവരുന്ന വിവരം കേൾക്കുമ്പോൾ ആ യുവാവിനു

വല്ല വ്യസനത്തിനിടയാകയെങ്കിലും, താരയുടെ അസ്വാതന്ത്ര്യവും, പാരവശ്യവും, തന്റെ നേൎക്കുള്ള പ്രേമത്തിന് ഒന്നുകൊണ്ടും ഇളക്കമില്ലെന്ന ബോദ്ധ്യം വരുത്തുക പൂൎണ്ണതെളിവുകളാണെന്ന് അയാൾ മനസ്സിലാക്കി സന്തോഷിച്ചു.

കന്നിമാസം പിറന്നു. കാററും മഞ്ഞുംകലശൽകൂട്ടിത്തുടങ്ങി. വൃക്ഷങ്ങളുടെ ഇലകളിൽ മഞ്ഞുതുള്ളികൾ വീണിട്ട് അവയ്ക്ക് മാൎദ്ദവം കുറകയാൽ കാററു തട്ടി കലകലശബ്ദമുണ്ടാക്കി. നദികളിലും, തോടുകളിലും, ജലം കുറഞ്ഞുതുടങ്ങി. ഇങ്ങിനെ കാലസ്വഭാവം ആകപ്പാടെ പകൎന്നിരുന്ന ആ സമയത്ത്, ഒരു ദിവസം ഉച്ചതിരിഞ്ഞു് പ്രതാപഗിരിയിൽ ഒരു സവാർ മുൻകൂട്ടിവന്ന് ജയസിംഹൻപ്രഭു വരുന്നുണ്ടെന്ന തെരിയപ്പെടുത്തി. ഈ വിവരം താരയോടു പറവാൻ ഒരാളെ അയച്ചുംവെച്ചു, പരിവാരസമേതം, വിശ്വനാഥൻ എതിരേല്പാൻ പുറപ്പെട്ടു. അദ്ദേഹം കാട്ടിന്റെ സമീപം എത്തിയപ്പോൾ, അകലെ നിന്ന് ഒരു സംഘം അശ്വാരൂഢന്മാരായ ആളുകൾ വരുന്നതുകണ്ടു്, വേഗം അവരുടെ നേൎക്ക് അദ്ദേഹവും മററുള്ള ഭടന്മാരും കുതിരകളെ വിട്ടു. ഇരു ഭാഗക്കാരും വേഗമുള്ള കുതിരകളിൽ ആരോഹണം ചെയ്തിരുന്നതുകൊണ്ട് ഒട്ടും താമസിക്കാതെ വിശ്വനാഥൻ, ജയസിംഹനെ സന്ദൎശിപ്പാനിടയായി. പ്രഭുക്കന്മാർ കുശലപ്രശ്നങ്ങൾ കഴിച്ചിട്ട് ഓരോ കാൎയ്യങ്ങളെപ്പററി സംസാരിച്ചുകൊണ്ടു മുമ്പിലും, ഒട്ട് അകലെ ഇരുസംഘത്തിലെ ഭടന്മാർ കുതിരകളെ നടത്തിച്ചു പുറകിലും, പോകുമ്പോൾ, കാട്ടിനുള്ളിൽ നിന്നു വികൃതയായ ഒരു സ്ത്രീസ്വരൂപം ഇറങ്ങി അവരുടെ മുമ്പിൽ വന്നുനിന്നു. ഈ ആവിർഭാവം വിചാരിച്ചിരിക്കാതെ ആയിരുന്നതുകൊണ്ട്, ജയസിംഹന്റെ കുതിര ഭയപ്പെട്ട് [illegible] ന്നോക്കം ചാടുകയും, അതു [illegible] സിംഹൻ നിലത്തു പതിക്കയും ചെയ്തു. ഇതുകണ്ട് [illegible] ചന്ദ്രസേനൻ മുതലായി നാലഞ്ചുപേർ കുതിരകളിൽ [illegible] ടിയിറങ്ങി. എന്നാൽ, ഇവരുടെ സഹായം ആവശ്യപ്പെടുന്നതിനുമുമ്പ് ആ പ്രഭു വീണസ്ഥലത്തിൽ നിന്ന് വേഗം പിടഞ്ഞെണീ

റവു ചിരിച്ചുംകൊണ്ട്-"ഛേയ്!-സാരമില്ല !—പരിഭ്രമിക്കണ്ട !" എന്നു പറഞ്ഞു് പിന്നെയും കുതിരയിൽ കയറി.

ഇത്രയും കഴിഞ്ഞയുടൻ, ജയസിംഹൻ വീഴുന്നതിന്നിടയാക്കിയ സ്വരൂപത്തെ എല്ലാവരും നോക്കി. വഴിയരികിൽ, ഒരു വൃക്ഷത്തിൽ ചാരി, തന്റെ കയ്യിലുണ്ടായിരുന്ന വടിയുടെ അഗ്രം താടിയോടു ചേർത്തുപിടിച്ചുകൊണ്ടു് ഒരു വൃദ്ധ നിന്നിരുന്നതു കണ്ടു. ഇവളുടെ ശുഷ്കങ്ങളായ അവയവങ്ങളും, ജരബാധിച്ചുള്ള ദീർഘകായവും, ജീർണ്ണവസ്ത്രവും, ജടപിടിച്ച് അഴിഞ്ഞുലഞ്ഞുകിടന്ന തലമുടിയും, ക്രൂരത കൂടാത്ത നോട്ടവും കണ്ടാൽ ആരും ഒന്നു ശങ്കിക്കാതിരിക്കയില്ല. ചന്ദ്രസേനൻ അവളെ കണ്ട ക്ഷണത്തിൽ ആൾ മനസ്സിലാക്കിയതുകൊണ്ട്—"ഹാ ! ഈ സ്ത്രീയോ ?—ഇവൾ ഒരു ക്ഷുദ്രവതിയാണ് !" എന്നുറക്കെ പറഞ്ഞു. പുരുഷോത്തമനും ചന്ദ്രസേനനും മുമ്പ് ഇവളെ കാട്ടിൽ വെച്ചു കണ്ട കഥ പറഞ്ഞറിഞ്ഞിരുന്നതുകൊണ്ട് വിശാഖനും ആ സ്ത്രീ ഏതെന്നു മനസ്സിലാക്കി.

ഇതിനിടയിൽ അവൾ ഗാംഭീര്യത്തോടെ ഉദ്ധതയായി നിന്ന് ഇങ്ങനെ പറഞ്ഞു:-

"അവനവന്റെ സൂക്ഷ്മക്കുറവുകൊണ്ട് തന്നത്താൻ വരുത്തിവെയ്ക്കുന്ന ആപത്തിനു വൃഥായുള്ളവരെ പഴിച്ചു പറയുന്നതു ലോകസ്വഭാവമാണ് ! അതിരിക്കട്ടെ, ആ കുതിരയിൽ നിന്നു വീണയാൾ ആരാണ് ?"

ചന്ദ്ര:—"നീയൊരു ആഭിചാരികയാണല്ലോ?--ഇദ്ദേഹം ആരാണെന്നു നിനക്കറിവാൻ പാടില്ലാത്തതാകുമോ?—എന്നാലും പറയാം.—ഇദ്ദേഹം ഈ പ്രതാപഗിരിക്കോട്ടയുടെ ഉടമസ്ഥൻ ജയസിംഹൻപ്രഭുവാണ്. ഈ സന്ദർഭത്തിൽ ഇതിൽ കൂടുതലായ അപകടമൊന്നും വരാതെയിരുന്നതു് നിന്റെ കാരുണ്യംതന്നെ !"

ഈ വാക്കുകൾ കേട്ടമാത്രയിൽ ഉറക്കെ നിലവിളിച്ചു കരയുന്നശബ്ദത്തിൽ ആ സ്ത്രീ—"ജയസിംഹനോ!—ജയസിംഹനോ!" എന്നുപറഞ്ഞുംകൊണ്ട് തന്റെ തീക്ഷ്ണങ്ങളായ നേത്രങ്ങളെ ജയസിംഹന്റെ മുഖത്തു പതിപ്പിച്ചു. ആ പ്രഭുവും അവളു

ഗാംഭീൎയ്യതരങ്ങളായ വാക്കുകളും, ഭാവവും, നിലയും കണ്ടാശ്ചൎയ്യപ്പെട്ടു നിന്നുപോയി. ആ സ്ത്രീ, "ജയസിംഹനോ !—ജയസിംഹനോ!-" എന്ന് ആവൎത്തിച്ചാവൎത്തിച്ച് ഉച്ചത്തിൽ നിലവിളിച്ചു പറഞ്ഞുകൊണ്ട് അവിടെ നിന്നു പാഞ്ഞു പോകയും ചെയ്തു. അങ്ങിനെവിളിച്ചു പറയുന്ന ശബ്ദം അവൾ കാട്ടിനുള്ളിൽ കടന്നു വളരെദ്ദൂരെ ആയതുവരെ കേൾക്കാമായിരുന്നു.

ജയ:—"നിങ്ങൾ ഈ സ്ത്രീയെ അറിയുമെന്നു തോന്നുന്നു. ഇവൾ ആരാണ്?" എന്നു ചന്ദ്രസേനനോടു ചോദിച്ചു.

ചന്ദ്ര:—"എനിക്കറിവാൻ പാടില്ല. ഇതിനുമുമ്പിൽ ഇവളെ ഒന്നു രണ്ടു പ്രാവശ്യം കാണ്മാനിടയായിട്ടുണ്ട്. ആകപ്പാടെ ഇവൾ ഒരു അസത്താണെന്നറിയാം. ഒന്നുകിൽ ഇവൾ ഭ്രാന്തി, അല്ലെങ്കിൽ എല്ലാവരെയും ആക്ഷേപിക്കാൻ തുനിഞ്ഞു നടക്കുന്നവൾ—ഇതിൽ ഒന്നായിരിക്കണം."

ജയ:—"ഇങ്ങിനെയുള്ളവരെ ഈ പ്രദേശങ്ങളിൽ സഞ്ചരിപ്പാൻ അനുവദിച്ചുകൂടാ.— ആകട്ടെ ഈ കാൎയ്യത്തെപ്പററി രഘുരാമനോടു പറഞ്ഞു ജാഗ്രത ചെയ്യിക്കാം."

ചന്ദ്ര:—"വീണതുകൊണ്ടു അവിടത്തേയ്ക്കു വല്ല സുഖക്കേടുമുണ്ടോ?"

ജയ:—"വിശേഷിച്ച് ഒന്നുമില്ല — ഇവിടെ കുറെ വേദനയുണ്ട് അത്രെ പററിയുള്ളു" എന്ന് ഇടത്തുഭുജത്തിൽ തലോടിക്കൊണ്ടു പറഞ്ഞു.

പ്രഭുക്കന്മാരും ഭടന്മാരും, അവിടെ പിന്നീടു താമസിച്ചു നില്ക്കാതെ കോട്ടയിലേക്ക് കുതിരകളെ വിട്ടു. അവിടെ ജയസിംഹന്റെ ഉഴവന്മാരായും അടിമകളായുമുള്ളവർ തങ്ങളുടെ യജമാനനെ കാണ്മാൻ വന്നിട്ടുണ്ടായിരുന്നു. ഇവരെ രണ്ടുവരിയായി നിരത്തി നിൎത്തി ഒരു നേതാവിനെപ്പോലെ തന്റെ ഉദ്യോഗാങ്കമായ നെടിയ ദണ്ഡും വഹിച്ച്, രഘുരാമൻ അവരുടെ മുമ്പിൽ നിന്നിരുന്നു. ജയസിംഹൻ തന്റെ പഴയ ഭൃത്യനെ കണ്ടു വളരെ അഭിനന്ദിച്ചു.

ജയസിംഹനെ യഥായോഗ്യം സൽക്കരിക്കുവാൻ പലേ

ഒരുക്കങ്ങൾ ചെയ്തിരുന്ന കൂട്ടത്തിൽ ഒന്നു സമർത്ഥന്മാരായ ഗായകന്മാരെ വരുത്തിയിരുന്നതായിരുന്നു. അവരിൽ പ്രധാനി ഒരു വയസ്സനായിരുന്നു. അയാൾക്ക് എഴുപതുവയസ്സുണ്ടെന്നുതോന്നും. വെള്ളിപോലെ നരച്ച തലമുടിയും, നീണ്ട മീശയും, പ്രായത്തിനൊത്ത കായസൌഷ്ഠവവും, കണ്ടാൽ അയാളുടെനേർക്ക് ആർക്കും ബഹുമാനം തോന്നിപ്പോകും. ആ വൃദ്ധനും അയാളോടുകൂടിയുണ്ടായിരുന്ന ഗായകന്മാരും ആ നാട്ടുകാരായിരുന്നില്ലെന്ന് അവരുടെ തലപ്പാവും ഉടുപ്പുംകൊണ്ട് ഊഹിക്കാമായിരുന്നു. അവർ ഒരു സ്ഥലത്തും സ്ഥിരതാമസക്കാരായിരുന്നില്ല. ഓരോ സ്ഥലങ്ങളിൽ ഉത്സവാദിഅടിയന്തിരങ്ങൾ ഉണ്ടെന്നറിഞ്ഞാൽ അവർ അവിടെ എത്തി, കിട്ടുന്ന ആദായംകൊണ്ടു നിത്യവൃത്തി കഴിച്ചുപോരുന്നവരായിരുന്നു.

കൊട്ടാരത്തിന്റെ അകത്തെ മുററത്തു പ്രഭുക്കന്മാർ കുതിരകളെ നയിച്ചയുടൻ കുതിരക്കാർ ശേവുകക്കാർ മുതലായവർ പ്രഭുക്കന്മാരെയും മററുള്ളവരെയും കുതിരകളിൽ നിന്നിറങ്ങുവാൻ സഹായിക്കുന്നതിന് ഓടിയെത്തി. ഇവരിൽ ജയസിംഹന്റെ സമീപം ചെന്നവർക്ക് അദ്ദേഹത്തിന്റെ ഭാവപ്പകർച്ചയും ചാപല്യവും കാണാമായിരുന്നു. ഇദ്ദേഹം വേഗം കുതിരയിൽനിന്നിറങ്ങി കൊട്ടാരത്തിനുള്ളിൽചെന്ന്, അവിടെ, പ്രധാനതളത്തിൽ, ഇടനേരത്തേക്ക് ഒരുക്കിവെച്ചിരുന്ന ഭക്ഷണസാധനങ്ങളിൽനിന്നു, തന്നെത്താൻ, വേഗം കുറെ സർബത്തു് ഒഴിച്ചു കുടിച്ചു. വിലോനൻ ആ പ്രഭുവിന്റെ അസ്വാസ്ഥ്യം കാണാതിരുന്നില്ല. അദ്ദേഹവും, മന്ത്രസേനനും എന്തെന്നറിയാതെ പരിഭ്രമിച്ച് അവിടെ ചെന്നതു കണ്ടപ്പോൾ അവരോടു ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

“കുറെകാലം കൂടീട്ട് ഇപ്പോൾ ഞാൻ ഇവിടെ വന്നതല്ലേ? എന്റെ ജ്യേഷ്ഠനേയും അദ്ദേഹത്തിനു നേരിട്ട വിപത്തിനേയും ഞാൻ ഓർത്തുപോയതുകൊണ്ട് എനിക്കു തടുക്കാൻവയ്യാത്ത ദുഃഖവും ക്ഷീണവും ഉണ്ടായി. നിങ്ങൾ തെറ്റിദ്ധരിച്ചു ഭ്രമിക്കുന്നു. കുറച്ചുനേരത്തേയ്ക്ക് ഈ അസ്വാസ്ഥ്യം ഇരിക്കും.—അത്രയുള്ളൂ—ഹാ കഷ്ടം! ഞാൻ ഇവിടെ കാലടിവെച്ചുവന്ന ഓരോ

സ്ഥലവും എന്റെ ജ്യേഷ്ഠനും ഞാനും ഞങ്ങളുടെ ബാല്യകാലത്തു കളിച്ചുനടന്നതിനെ ഓൎമ്മിപ്പിക്കുന്നു.—ഓ! അദ്ദേഹവും ഇഹലോകവ്യാപാരങ്ങളെ കഴിച്ചുകൂട്ടി പോയിട്ട് നാൾ ഒട്ടേറെ ആയി"

വിശാ:—"നിങ്ങളുടെ വ്യസനം കണ്ടിട്ട ഞാനും ഹൃദയപൂൎവ്വം സഹതാപിക്കുന്നു. എല്ലാവൎക്കും ഇങ്ങിനെയുള്ള സന്ദൎഭങ്ങളിൽ വ്യസനം ഉണ്ടാകും!—എന്നാൽ, ആവക വിചാരങ്ങൾ അധികപ്പെടുന്നതു വഴിയാത്രയിലുള്ള ക്ഷീണംകൊണ്ടാണ്. ഇനി ദേഹശുദ്ധിചെയ്തു കുറെ ഭക്ഷണംകഴിക്കുതന്നെ."

ജയ:—"ശരിയാണ്—ഈ കൊട്ടാരത്തിൽ ഞാൻ വന്നതുള്ള മസ്ഥന്റെ നിലയിലല്ല—അവിടത്തെ അതിഥിയായിട്ടാണല്ലോ. കുളിക്കാൻപോകാം—വിശക്കുന്നുണ്ട്"

"നേരം ഒട്ടേറെ ആയല്ലോ!" എന്നു പറഞ്ഞു ചുററും നോക്കീട്ട് ഒരു ഭൃത്യനോട് "താര എവിടെ?" എന്നു വിശാലൻ ചോദിച്ചു. ഉടനെ ഭക്ഷണത്തിനു തയ്യാറാക്കീട്ടുള്ള പ്രധാന തളത്തിന്റെ ഒരററത്തുള്ള പുരമുറിയുടെ വാതിൽതുറന്നു താരയും രണ്ടു പരിചാരികകളും ഇറങ്ങിവരുന്നതുകണ്ടിട്ട—"താരെ—മകളെ, നില്ക്കൂ! ഞങ്ങളും വരുന്നു" എന്ന് അദ്ദേഹം ഉറക്കെ വിളിച്ചുപറഞ്ഞു.

താര സ്വച്ഛമായ വസ്ത്രാഭരണങ്ങൾ ഉപയോഗിച്ചിരുന്നു ആ യുവതിയുടെ മനസ്സിൽ ഉദിച്ച അളവററ വ്യഥയും പരിഭ്രമവുംകൊണ്ടു, കവിൾത്തടങ്ങൾ ചുവന്നും, നേത്രങ്ങൾ ചലിച്ചുമിരുന്നു. ഈ ഭാവപ്പകൎച്ച ലജ്ജകൊണ്ടാണെന്നു തെററിദ്ധരിച്ചു ജയസിംഹൻ മോഹാന്ധനായി ഭവിച്ചു.

വിവാഹം ചെയ്വാൻ നിശ്ചയിച്ചിരിക്കുന്ന പുരുഷനും മററു സ്വജനങ്ങളും നില്ക്കുമ്പോൾ മൂടുപടം കൂടാതെയും സാധാരണ സ്ഥിതിയിലും രജപുത്രവംശത്തിലുള്ള യുവതികൾ വരുന്ന പതിവു ആ കാലങ്ങളിൽ നടപ്പുണ്ടായിരുന്നതുകൊണ്ടു താരയും പരിചാരികമാരും നിന്നിരുന്ന സ്ഥലത്തു്, വിശാലൻ, ജയസിംഹൻ ഒരുമിച്ചു ചെന്നു. എന്നാൽ ജയസിംഹന്റെ അതിരുകവിഞ്ഞുള്ള കുശലങ്ങളും, ഉപചാരവാക്കുകളും കേട്ടിട്ടു താരയുടെ മുഖം ഒരി

കൺ താമ്രവർണ്ണമായും, പെട്ടെന്ന് അതുമാറി വിളറിയും, കോപം കൊണ്ടു നേത്രങ്ങൾ ചുവന്നും, ഉടനെ പുരികക്കൊടികൾ ചുളുങ്ങിയും,—മാറി മാറി ലജ്ജ, വ്യസനം, അനുരാഗം, വെറുപ്പ്, കോപം ഇവ വികാരങ്ങളെ പ്രകാശിപ്പിച്ചു. സൌന്ദര്യക്കാതലായ ആ കന്യകയുടെ രൂപലാവണ്യം കണ്ടയാൽ ജയസിംഹൻ അയാളുടെ മനസ്സിൽ ബാധിച്ചിരുന്ന ഭയം, ശ്രമം, വ്യഥ മുതലായവയെ മറന്ന് എല്ലാ വിചാരങ്ങളെയും താരയുടെ രൂപത്തിൽ കേന്ദ്രിപ്പിച്ചു.

---

## ഒൻപതാം അദ്ധ്യായം.

കൊട്ടാരത്തിലെ പ്രധാന തളത്തിൽ വിശപതൻ, ജയസിംഹൻ മുതലായവർ സംഭാഷണം ചെയ്തു രസിച്ചിരിക്കയായിരുന്നു. ഗായകന്മാരും നൃത്യപ്രവൃത്തിക്കരും, ഉഴവന്മാരും അടുത്തുള്ള വേറൊരു തളത്തിൽ ഭക്ഷണത്തിനൊരുക്കം ചെയ്തിരുന്നതുകൊണ്ട് അവിടെ ഇവരെ ക്ഷണിച്ചിരുന്നില്ല. അവർക്ക് വേണ്ടുന്നതു കൊടുപ്പാനും മറ്റുമായി ചുമതലപ്പെട്ടിരുന്നത് ലക്ഷ്മണനെ ആയിരുന്നു. ലക്ഷ്മണൻ്റെ വണക്കവും ശ്രദ്ധയും കൊണ്ട് ആ കൂട്ടർക്ക് അവൻ്റെ നേരെ വളരെ തൃപ്തിയുണ്ടായി. എന്നിട്ട് ഗായകന്മാരുടെ പ്രധാനിയായ വൃദ്ധൻ ലക്ഷ്മണനോട് ഇങ്ങിനെ പറഞ്ഞു:—

“ബാലകൻ സമർത്ഥൻ തന്നെ—ഇനിയും ആക്ഷേപം പറവാനില്ല. ഇവനെ വേണം വിവാഹസംബന്ധമായുള്ള സകലത്തിനും ഏർപ്പെടുത്തുവാൻ.”

ലക്ഷ്മ:—“വിവാഹമോ?—ഇവിടെ ഏതു വിവാഹം?—ജയസിംഹൻ്റെ പ്രയാണംകൊണ്ട് ഇവിടെ ഈ വിരുന്നുസൽക്കാരം നടത്തിയതല്ലാതെ വേറെ ഉദ്ദേശമൊന്നുമില്ലെന്നാണു തോന്നുന്നത്.”

ലക്ഷ്മണൻ്റെ മറുപടി വാസ്തവം മറച്ചുപറഞ്ഞതായിരുന്നു എന്നു വിചാരിച്ചു “ലോകത്തു നടപ്പുള്ള കാര്യമല്ലെ ഇതു? ഇതു

ഗോപ്യമായിവയ്ക്കാനെന്തുള്ളൂ? നിനക്ക് ഒന്നും അറിവാൻ പാടില്ലെന്നുള്ള മട്ടിൽ പറഞ്ഞാൽ ഞാൻ വിശ്വസിക്കുമോ?—നിനക്കു പറവാൻ മനസ്സില്ലെങ്കിൽ വേണ്ടാ—"കയ്യിൽ പുണ്ണിന്നു കണ്ണാടി വേണമോ?"—എന്ന് ആ വയോധികൻ സ്വല്പം പരിഭവത്തോടുകൂടി പറഞ്ഞു.

ലക്ഷ്മ:—"ഞാൻ കളവല്ല പറഞ്ഞതു്. ഞാനൊരു ഭൃത്യനാണ്; എന്റെ ഈ നിലയിൽ ആവക സ്വകാര്യങ്ങളും അറിഞ്ഞിരിക്കും എന്നു വിചാരിച്ചു പരിഭവം പറകയാണ്. നേരെ മറിച്ചു, വിവാഹകാര്യം ഞാനെന്നല്ല, എന്നെപ്പോലെയുള്ളവരാരുംതന്നെ അറിഞ്ഞിട്ടില്ല. അവിടുന്നു പറഞ്ഞ വിവാഹകാര്യം എന്നേയും മനസ്സിലാക്കണം."

ഇത്രയും പറഞ്ഞപ്പോഴേയ്ക്കു് ആ തളത്തിന്റെ മറെറത്തു നിന്നു "ചോറുകൊണ്ടുവരു" എന്നൊരു വിളികേട്ട ക്ഷണത്തിൽ ലക്ഷ്മണൻ ചോറുംകൊണ്ട് അവിടേയ്ക്കു വേഗം എത്തി. പിന്നീട് ഇതുപോലെ പലേ ആളുകൾക്കും ഓരോ ഭക്ഷണസാധനം അവരവരുടെ ആവശ്യപ്രകാരം കൊടുത്തശേഷം അവൻ വീണ്ടും വൃദ്ധനായ ഗായകന്റെ സമീപം എത്തി, അയാൾ പറയുന്നതു കേൾപ്പാൻ സന്നദ്ധനായിനിന്നു.

ഗായകൻ:—"നിന്നെ ഞാൻ സംശയിച്ചു. അതു തെററിപ്പോയതാണ് ഇപ്പോൾ തോന്നുന്നതു്. എന്നാൽ ഞാനൊന്നു പറയുന്നതു കേൾക്ക്. നിനക്കു ലോകവ്യാപാരം അറിഞ്ഞുകൂടാ. ചെറുപ്പക്കാർ മിക്കവാറും വാസ്തവം മറയ്ക്കുന്ന പ്രകൃതക്കാരാണ്. നിനക്ക് എന്നോളമല്ല എന്നിൽ പകുതിയോ വയസ്സാകുമ്പോൾ ലോകസ്വഭാവം ഏറക്കുറെ അറിയാറാകും. ജയസിംഹൻ ഇവിടെ വന്നതു വിവാഹകാര്യത്തെ ഉദ്ദേശിച്ചുമാത്രമാണ്."

ലക്ഷ്മ:—"ഇവിടെ ഇപ്പോൾ വിവാഹത്തെപ്പററി വല്ല ആലോചനയും നടക്കുന്നുണ്ടെങ്കിൽ അതു് എന്റെ യജമാനന്റെ മകളെ സംബന്ധിച്ചായിരിപ്പാനേ എളുപ്പമുള്ളൂ. അപ്രകാരം ഇരിക്കാമെന്നുതന്നെ നാം ഊഹിച്ചാലും അതിനു സ്ത്രീപുരു

ഷന്മാരുടെ പ്രായച്ചേൎച്ചകൂടെ ആലോചിക്കണ്ടേ?—ഹേയി! അങ്ങിനെ വരില്ല।"

ഗാ:—"നിന്റെ ബാല്യബുദ്ധിക്ക് അങ്ങിനെ തോന്നുന്നു.—ഇക്കാലത്തു ധനപുഷ്ടിയുണ്ടെങ്കിൽ വയസ്സനും ചെറുപ്പമാകും!—"വരാഹൻ കയ്യിലുണ്ടെങ്കിൽ ജരാനരവിഭൂഷണം.""

ലക്ഷ്മ:—"എന്തൊരു സംബന്ധമാണ് അവിടുന്നു പറയുന്നതു്?—എന്റെ യജമാനനു സന്താനമെന്നുപറവാൻ താരക്കൊച്ചമ്മമാത്രമെയുള്ളൂ. ആ കൊച്ചമ്മയെ, യജമാൻ, എത്ര വാത്സല്യമായിട്ടാണു വളൎത്തുന്നതെന്നറിയാമൊ?— ജയസിംഹൻപ്രഭു കുബേരനായിരുന്നാലും കൊച്ചമ്മയെ അദ്ദേഹത്തിനു കൊടുക്കയില്ല—എന്നുതന്നെയല്ല, കല്യാണത്തിനു മുമ്പായി നിശ്ചയതാംബൂലം എന്നൊരു ചടങ്ങുണ്ടല്ലോ? അതു കഴിഞ്ഞോ?"

ഗാ:—"ഹേയി!—വിവാഹത്തിന്റെ മുഖ്യാംഗമായി അതിനെ ചിലപ്പോൾ ഗണിക്കാറില്ല—അതൊരാചാരം; ഒരു ചടങ്ങ്—അത്രെയുള്ളൂ. കന്യകയുടെ അച്ഛനും, ജയസിംഹനും തമ്മിൽ പറഞ്ഞുതീൎന്നിരിക്കുന്നു. പിന്നെ എന്തുവേണം?"

ലക്ഷ്മ:—"കൊട്ടാരത്തിലുള്ളവർ ആരും തന്നെ അറിയാത്തകാൎയ്യം അവിടുന്നു് എങ്ങിനെ അറിഞ്ഞു?"

ഗാ:—"ആരും എന്നോടു പറഞ്ഞിട്ടില്ല ഞാനറിഞ്ഞതു്. എന്റെ കണ്ണുകൾ എന്നെ ഗ്രഹിപ്പിച്ചതാണ്."

ലക്ഷ്മണൻ ഇതുകേട്ടിട്ട് ആശ്ചൎയ്യത്തോടെ ഇങ്ങിനെ ചോദിച്ചു:—"അതുകൊണ്ടു, എന്റെ കൊച്ചമ്മയ്ക്കു സമ്മതമാണൊ?"

ഗാ:—'അല്ലല്ല!— സാധാരണ, രക്ഷാകൎത്താക്കന്മാർ കന്യകയുടെ മനസ്സറിഞ്ഞിട്ടാണൊ വിവാഹം നിശ്ചയിക്കുന്നതു്? ആ പ്രകാരം ഇതും നിശ്ചയിച്ചതായിരിക്കണം. 'എന്തായാലും വിവാഹം നിശ്ചയിച്ചുകഴിഞ്ഞു. വിവാഹം നിശ്ചയിക്കാതെ ജയസിംഹൻ താരയെ കാണുമോ? അഥവാ കണ്ടാൽ അദ്ദേഹം പറഞ്ഞവിധം വാക്കുകൾ ഒരു കന്യകയോടു പറയുമോ? അതെല്ലാം ഇരിക്കട്ടെ. സാധാരണ ഒരാൾ നിരുദ്ദേശത്തോടെ ഒരു യുവതിയെ കാണുന്നതും, ഉദ്ദേ

ശത്തോട്ടുകൂടെ കാണുന്നതും തമ്മിൽ, അയാളുടെ ഭാവംകൊണ്ടു ഗ്രഹിക്കാവുന്നതല്ലെ? ആ സന്ദർഭത്തിൽ, കാമുകന്റെ അഭിലാഷാനുകൂലമായൊ അല്ലയൊ എന്നു യുവതിയുടെ വാക്കും, ഭാവവും, നിലയും കൊണ്ടു മനസ്സിലാക്കാവുന്നതല്ലെ? —ശാരദയുടെ മുഖത്തു പ്രകാശിച്ചുകണ്ടതു് ഇച്ഛാഭംഗം, ദുഃഖം, ഇവയ്ക്കുപുറമെ ദ്വേഷം, ഇത്രയുമായിരുന്നു. ഞാൻ കുറെ അകലെ ഇരിക്കയായിരുന്നു; കട്ടായം പറകയില്ല; എങ്കിലും ഇതെല്ലാം മനസ്സിലാക്കി.

ഗാ–ഒരുവൻ:—“ഈ രാമദാസൻ പറയുന്നതിനെ വിശ്വസിക്ക. ലോകപരിചയം നമ്മിൽ ഏറ്റവും കൂടിയ ആളല്ലെ ഇദ്ദേഹം? എന്നുതന്നെയല്ല, ഇദ്ദേഹത്തിന്റെ അഭിപ്രായം തെറ്റാറില്ലെന്നു വളരെ കാലത്തെ പഴക്കം കൊണ്ടു ഞാൻ ഉറപ്പായി പറയുന്നു.”

ആ ഗായകന്റെ അഭിപ്രായം കേട്ടപ്പോൾ ലക്ഷ്മണന്റെ മുഖത്തു ഹാസ്യരസം സ്ഫുരിച്ചു.

“ഹാ! ബഹുരസം!—ഇദ്ദേഹം, ഈ രാമദാസൻ, പറഞ്ഞതു വാസ്തവമെന്നു തന്നെയാകട്ടെ—എന്നാലും, ജയസിംഹന്റെ ഉദ്ദേശം ഫലിക്കയില്ലെന്നു ഞാൻ തെളിയിച്ചുതരാം” എന്നു പറഞ്ഞിട്ടു വേറെ വല്ലവരും ഈ സംഭാഷണം കേൾക്കുന്നുണ്ടോ എന്നറിവാൻ പുറവും നോക്കിയശേഷം, കുനിഞ്ഞു്, ലക്ഷ്മണൻ ഇങ്ങിനെ വീണ്ടും പറഞ്ഞു:—

“ഒരു രഹസ്യമാണു ഞാൻ പറയാൻപോകുന്നതു്. മനസ്സിലിരിക്കട്ടെ—ഈ കൊട്ടാരത്തിനുള്ളിൽ വേറൊരാളുണ്ടു്. അദ്ദേഹമാണു കൊച്ചമ്മയെ വിവാഹംചെയ്യണമെന്നുദ്ദേശിച്ചിരിക്കുന്നതു്. കൊച്ചമ്മയ്ക്കും അതാണു മനസ്സ്!—പിന്നെ ആരുവന്നാലും കഷ്ടമാകുന്നുമാണോ?”

ഇതു കേട്ടപ്പോൾ രാമദാസന്റെ അടുത്തിരുന്ന വേറൊരു ഗായകൻ ഇങ്ങിനെ ലക്ഷ്മണനോടു ചോദിച്ചു:—

“നീ പറഞ്ഞതു് ആരെ ഉദ്ദേശിച്ചാണു്? നീ ഇത്രയും പറഞ്ഞസ്ഥിതിക്കു് ആരാണു് ആളെന്നു പറയരുതോ?”

ലക്ഷ്മണൻ വേറെ ആരും കേൾക്കാതെ രഹസ്യമായി ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമൻ എന്നൊരാളെ നിങ്ങൾ കേട്ടിട്ടുണ്ടോ"

രാമ:—"ഉണ്ട്.—ഇന്ന രാവിലെ ഭൃത്യന്മാരിൽ ചിലർ കൂടിയിരുന്ന്, ആ പുരുഷോത്തമനെ പ്രഭു അവമാനിച്ചതു് ഒട്ടും ശരിയായില്ലെന്നും മറ്റും പറഞ്ഞതുകേട്ടു. അതും എനിക്കു മനസ്സിലാകായ്കയാൽ ഞാൻ ഒന്നും വിസ്തരിച്ചു ചോദിച്ചില്ല. ആ പുരുഷോത്തമൻ ആരാണ്?"

ലക്ഷ്മ:—"അദ്ദേഹത്തെ വിശേഷാൽ പ്രഭു എടുത്തുവളർത്തി. ഇന്നാൾവരെ വളരെ വാത്സല്യമായിട്ടായിരുന്നു പുരുഷോത്തമൻ യജമാനനോടു പ്രഭു പെരുമാറിയതു്. ഈ ജയസിംഹൻ പ്രഭു വരുന്നതിനു കുറേ ദിവസത്തിനുമുമ്പ് ആകപ്പാടെ അദ്ദേഹത്തെ എല്ലാവരുംകൂടി പുറത്തു തള്ളിയിരിക്കയാണ് — അന്യായം!"

രാമ.—"പുരുഷോത്തമൻ നല്ലയൊരാളാണോ?"

ലക്ഷ്മ:—"നല്ലയാളാണെന്നോ?—കൊള്ളാം! അതു പറയാൻ ആയിരം നാക്കുവേണം. ഇങ്ങിനെ ഒരാളുണ്ടോ?—എന്തൊരു ബുദ്ധി, എന്തു ദയ, എന്തു വിനയം!—ഇതിനെല്ലാറ്റിനും പുറമെ, മഹാസുന്ദരനും കോമളനുമാണ്. ഇനി ആയുധാഭ്യാസത്തിൽ അദ്ദേഹത്തിനു തുല്യൻ മഹാരാഷ്ട്രരാജ്യത്ത് ഒരുവനുണ്ടെന്നു തോന്നുന്നില്ല."

രാമ:—"ആകട്ടെ, താരയും പുരുഷോത്തമനും വാസ്തവത്തിൽ അന്യോന്യം സ്നേഹിക്കുന്നുണ്ടോ?"

ലക്ഷ്മ.—"വളരെ!—ആ രഹസ്യം, നിങ്ങൾ, ജയസിംഹൻപ്രഭുവിന്റെ കഥ മനസ്സിലാക്കിയ സൂത്രംകൊണ്ടാണു ഞാനും മനസ്സിലാക്കിയതു്. കൊച്ചമ്മയുടെ ചെവികേൾക്കെ പുരുഷോത്തമൻ എന്നു പറഞ്ഞുപോയെങ്കിൽ മുഖം ചുവന്നു് ആകപ്പാടെ ഭാവംപകരും." ഇത്രയും പറഞ്ഞു സ്വല്പനേരം ആലോചിച്ചു നിന്നിട്ട് അവൻ വീണ്ടും പറഞ്ഞുതുടങ്ങി:—

"ആകട്ടെ—പുരുഷോത്തമൻ യജമാനനു നേരിട്ട [illegible] എന്തുകൊണ്ടായിരിക്കാം? കൊച്ചമ്മയെ വിവാഹം ചെയ്യണമെന്ന് അദ്ദേഹത്തിന് ഉദ്ദേശമുണ്ടെന്നു പ്രഭു മുതലായവർ മനസ്സിലാക്കിയതുകൊണ്ടല്ലേ?"

രാമ:—അതിനു രണ്ടുപക്ഷമില്ല. എന്നുതന്നെയല്ല, പുരുഷോത്തമനും താരയും സ്നേഹബന്ധത്താൽ മുറുകി ചേൎന്നിരിക്കാമെന്നാണു തോന്നുന്നതു. ജയസിംഹൻ താരയോടു് എന്തോ കുശലങ്ങൾ പറഞ്ഞപ്പോൾ ആ യുവതിയുടെ മുഖത്തുണ്ടായ ഭാവപകൎച്ച ഞാൻ കണ്ടു. അതുതന്നെ ഒരു തെളിവാണു്. ഈ കാൎയ്യത്തിൽ വൈമനസ്യവും മററു വിഷാദത്തെ സംബന്ധിച്ച താൽപൎയ്യവും കണ്ടുവല്ലോ. തന്നിഷ്ടം രസിക്കാത്ത ഒരാളിനെ വിവാഹംചെയ്യണമെന്നു പിതാവു നിൎബ്ബന്ധിക്കുന്നതുകൊണ്ടുള്ള ദുഃഖം താരയെ നന്നെ വലയ്ക്കുന്നുണ്ടെന്നാണു തോന്നുന്നതു്."

ലക്ഷ്മ:—"ഈ കൊട്ടാരത്തിൽ വന്നതാണു വല്യഗ്രഹപ്പിഴ. ഒരുത്തനല്ലെങ്കിൽ ഒരുത്തനു, മനസ്സിനു സുഖമുണ്ടോ എന്നു ചോദിക്കുന്നതു തന്നെ. എല്ലാം ഭ്രാന്തന്മാരെപ്പോലെ കണ്ണുമിഴിച്ചു നോക്കിയിരിക്കുന്നതേ കാണുന്നുള്ളു. ഇനി ഒന്നുകൂടി പറയാം—കൊട്ടാരത്തെപ്പററി ഇവിടങ്ങളിൽ ചിലർ എന്തോ ഒക്കെ പറയുന്നുണ്ടു്. ഇതിനടുത്തു് എങ്ങാണ്ടോ ഒരു കാലത്തിങ്കൽ, ഒരു വല്യ കൊലപാതകം നടന്നതായി"—എന്നിത്രയും പറഞ്ഞപ്പോഴേയ്ക്കു്—"അതെ—അതെ—ഉള്ളതാണു്" എന്നു രാമദാസൻ തടുത്തുപറഞ്ഞശേഷം അയാൾ പറയാൻഭാവിച്ചതു മുഴുവൻ പറയാതെ—"എന്താ ലക്ഷ്മണാ കേൾക്കട്ടെ, പറയൂ" എന്നു പറഞ്ഞു.

ലക്ഷ്മ:—"കൊലകൊണ്ടു ചത്തതു് ഈ ജയസിംഹന്റെ ജ്യേഷ്ഠനും, അദ്ദേഹത്തിന്റെ ഭാൎയ്യയും ആയിരുന്നുപോലും. അവർ ദുൎദ്ദേവതകളായിട്ടു് ഈ കൊട്ടാരത്തിൽ ഇപ്പോഴും അധിവാസമുണ്ടെന്നാണു ഞാൻ കേട്ടതു്—ഇന്നുച്ചയ്ക്കു നാം കണ്ടില്ലേ?—അതെല്ലാം അകാരണമായി ഭവിച്ചു എന്നു വിചാരിപ്പാൻ പാടില്ല.—ഈവക—മനസ്സിൽ—പിന്നെ—ഒരു വിധം ദുരാലോചനകളെ ഉണ്ടാക്കുന്നു."

ഗോ—മേനവൻ:—"ശരിയാണെടോ!—ഇന്നു നാം കണ്ടതും അതിന്റെ ഗോഷ്ഠിതന്നെ!—സംശയമുണ്ടോ?" എന്നു പറഞ്ഞു ഭയത്തോടെ ചുററുംനോക്കി.

ലക്ഷ്മ:—"ഹേയി!—നിങ്ങൾ എന്നെ ഭീരുവാക്കുന്നു. ഇന്നു രാത്രിപേടിച്ച് ഉറക്കവും വരില്ല.—ഹേ, കേട്ടോ" എന്നു രാമദാസനോടു ചോദിച്ചിട്ടു, തുടന്നു പറവാൻ സ്വല്പമൊന്നു മടിച്ചുവെങ്കിലും വീണ്ടും അവൻ ധൈര്യം നടിച്ചുകൊണ്ട് ഇങ്ങിനെ ചോദിച്ചു.—"ആകട്ടെ, പരിശുദ്ധന്മാർ പിശാചിനെ ഭയപ്പെടണോ?"

രാമ:—"മതി-മതി! ഇതിനെപ്പററി അധികം വിസ്തരിക്കേണ്ട. ഇനി വല്ലതും കേട്ടിട്ടു നമുക്ക് അപകടമൊന്നും പിണയേണ്ട. നമ്മുടെ വർത്തമാനം ചിലപ്പോൾ കുറെ ഉറക്കെ ആകുന്നുണ്ട്. നാം പറഞ്ഞുകൊണ്ടിരുന്നതിനിടയിൽ വേറെ ആരെങ്കിലും കേട്ടോ എന്തോ—ഇതാ എല്ലാവരും ഉണരാൻകഴിഞ്ഞു എണീററുതുടങ്ങി. ഞങ്ങളും എണീററു പോകട്ടെ."

ലക്ഷ്മണനെ ചുമതലപ്പെടുത്തിയ ജോലി നിറവേററീട്ട് അവൻ പുരുഷോത്തമന്റെ അടുക്കലേയ്ക്കു തിരിച്ചു. തനിക്ക് ആ ദിവസം ഒരു വിവരവും അറിവാനിടയാകാത്തതുകൊണ്ടു ദുഃഖിച്ചും, ചിന്താഗ്രസ്തനായും ആ യുവാവ് അവിടെ ഒരു കിടക്കയിൽ ഇരിക്കയായിരുന്നു. ഇതു കണ്ടിട്ട് ആർദ്രതയോടെ ലക്ഷ്മണൻ ഇങ്ങിനെ പറഞ്ഞു:—

"യജമാനൻ ആഹാരമൊന്നും കഴിക്കാതെ വെള്ളംമാത്രം കുടിച്ചു കഴിച്ചുകൂട്ടാമെന്നാണോ വിചാരിക്കുന്നതു? ദേഹത്തിന് എത്രത്തോളം ക്ഷീണം ബാധിച്ചിട്ടുണ്ടെന്ന് അവിടത്തേയ്ക്കറിഞ്ഞുകൂടാ. എല്ലാം ഈ ദുഃഖംകൊണ്ടാണ്. ഇതിന്റെ ഉപശാന്തിക്കു ഞാൻ എന്തു ചെയ്യണമെന്നു ഉത്തരവുണ്ടായാൽ അപ്രകാരം നിവൃത്തിക്കാം."

പുരു:—"ലക്ഷ്മണാ—നിനക്ക് ഇതു ദയ തോന്നിയല്ലോ? എന്റെ ഭാഗ്യം തന്നെ. ലോകമെല്ലാം എന്നെ വെറുത്തു എന്നാണു തോന്നിപ്പോയതു.—നീ എനിക്ക് എങ്ങിനെ ഉപകരിക്കാനാണ്?—ഞാൻ നോക്കീട്ട് ഒന്നും കാണുന്നില്ല."

ഇതു കേട്ടിട്ട് ഇച്ഛാഭംഗംപോലെയുള്ള ഒരു ഭാവത്തോടെ ലക്ഷ്മണൻ പറഞ്ഞു:—"എന്നെ അവിശ്വസിക്കുന്നുവെങ്കിൽ സ്വ

ടമാ. ഷ. ഞാൻ ആജ്ഞയനുസരിച്ചു ചെയ്യാമെന്നു വൃഥാ പറഞ്ഞതാണെന്നു കരുതി അതിനെ തള്ളിക്കളയരുത്.

പുരു:—"നീ മനഃപൂർവ്വം എന്നെ സഹായിപ്പാൻ തയ്യാറുണ്ടെങ്കിൽ സന്തോഷംതന്നെ. എനിക്ക് ഉപകാരമാകത്തക്ക മാറ്റം നീ എന്തോ ആലോചിച്ചിട്ടുണ്ട്.—അങ്ങിനെയല്ലേ? —ലക്ഷ്മണാ, എന്റെ ബുദ്ധി മന്ദിച്ചുപോയി. ഒന്നും തോന്നുന്നില്ല."

ലക്ഷ്മ:—"ഞാൻ അനാവശ്യത്തിനൊക്കെ ചാടിപ്പുറപ്പെടുന്നു എന്നു യജമാനൻ വിചാരിക്കരുത്."

പുരു:—"ഒരിക്കലുമില്ല. സ്നേഹംകൊണ്ട് ഉപകാരം ചെയ്യാൻ ഇച്ഛിക്കുന്നതും അപകടത്തിന് ഒരുങ്ങുന്നതും തമ്മിലുള്ള വ്യത്യാസം എനിക്കു നല്ലവണ്ണം അറിയാം. ഒരുവന്റെ വാക്കിനെയോ കൃത്യത്തെയോ ഒരു നോക്കിൽ വിപരീതമായി കരുതുവാൻ എന്റെ ഹൃദയം ചീത്തയായിട്ടില്ല. അതുകൊണ്ടു നിന്നെ ഞാൻ അവിശ്വസിക്കുന്നില്ല.—എന്നാൽ"

ലക്ഷ്മ:—"എന്നാൽ—വിശേഷാൽപ്രഭുവിന് യജമാനന്റെ നേർക്കുണ്ടായ കോപത്തിനുള്ള കാരണവും, അതു നിമിത്തം അവിടത്തേക്കു നേരിട്ട ഈ അപമാനവും, ഇന്നതുകൊണ്ടാണെന്നു ഞാൻ ആലോചിച്ചുവെച്ചിട്ടുണ്ട്.—പക്ഷെ, അതു ശരിയോ തെറ്റോ എന്ന് എനിക്കറിഞ്ഞുകൂട." എന്നു സംശയത്തിലും സാവധാനത്തിലും അവൻ പറഞ്ഞു:—

പുരു:—"എനിക്ക് അവമാനം നേരിട്ടതായി നീ മനസ്സിലാക്കിയത് എങ്ങിനെ? പ്രഭു എന്റെ രക്ഷാകർത്താവല്ലേ? അദ്ദേഹത്തിന് എന്നെ ശാസിപ്പാൻ അധികാരം ഉണ്ടല്ലോ?"

ലക്ഷ്മ:—"അതെല്ലാം ശരിതന്നെ—അവിടത്തേക്ക് ഇങ്ങിനെ വന്നതിനെപ്പറ്റി എനിക്കു മനസ്താപം വളരെയുണ്ട്.—ആ കൊച്ചമ്മ—അതല്ലോ കഷ്ടം!"

ആ ഭൃത്യൻ ഇത്രയും പറഞ്ഞയുടനെ, അടങ്ങി; പുരുഷോത്തമൻ ഇങ്ങിനെ പറഞ്ഞു:—

"മനഃപൂർവ്വമായി സ്നേഹിക്കുന്ന നിന്നെ ഒളിച്ചിട്ട് ആവശ്യമില്ല.—ഹാ കഷ്ടം! താരയെ ഞാൻ സ്നേഹിച്ചുപോയതു വലുതാ

യവിഷ്ടതന്നെ !—എന്നാൽ, താരയുടെ സൌന്ദൎയ്യമാണ് എന്റെ ഹൃദയത്തെ ആകൎഷിച്ചത് എന്ന നീ വിചാരിക്കേണ്ട. ആ വിധത്തിലുള്ള ഭ്രമം എനിക്കശേഷം ഇല്ല. താരയും, ചന്ദ്രസേനനും, ഞാനും ഒരുമിച്ചു കളിച്ചുവളൎന്നവരല്ലേ?—താരയുടെ അളവററ സൌശീല്യമാണ് എന്നെ ആകൎഷിച്ചത്. ഇങ്ങിനെയിരുന്നാലും, എന്റെ കൃത്യം സമുദായ ഏൎപ്പാടിന് വിപരീതം തന്നെ ! —ഉൽകൃഷ്ടനായ വിശപാലൻ പ്രഭുവിന്റെ പുത്രിയോട പ്രേമവാഗ്ദാനം പറവാൻ ഞാൻ തുനിഞ്ഞതും അതിസാഹസമാണ്. ഞങ്ങൾ തമ്മിൽ സ്നേഹിച്ചുപോയെങ്കിലും ഞങ്ങൾ രണ്ടുപേരുടെയും സ്ഥിതിഭേദം കൊണ്ട്, ഇതുവരെയും ഒരിക്കലും നടക്കാത്ത നിലയിൽ കലാശിച്ചിരിക്കുന്നു.—എന്നെ പ്രഭു എടുത്തുവളൎത്തി. എന്റെ മാതാപിതാക്കന്മാർ ആരാണെന്ന അറിഞ്ഞുകൂട. അതുകൊണ്ട്, പറയത്തക്ക, എന്റെ കുടുംബം, ഏതിനത്തിലുള്ളതെന്നുവന്നേക്കാം. ഇങ്ങിനെയിരിക്കെ ഉൽകൃഷ്ടവംശ്യയായ ഒരു കന്യകയെ ഇച്ഛിപ്പാൻ ഞാൻ അൎഹനാകുമോ?—ആകട്ടെ,—നാളെ പെട്ടെന്ന് എന്റെ സ്ഥിതിക്ക് ഒരു മാററം ഭവിക്കാമെന്നോ, അല്ലെങ്കിൽ, ദൈവേച്ഛയാൽ ഒരു രാജാവിന്റെ കാരുണ്യം കൊണ്ട സ്ഥാനവും ധനവും എനിക്ക ലഭിക്കാമെന്നോ,—അതും പോകട്ടെ—ഞാൻ ഒരു വലിയ കുടുംബത്തിൽ ചേൎന്നവനെന്ന വെളിവാകാമെന്നോ ആയത് ഭവിക്കുമെങ്കിൽ, ഹാ ! ഇപ്പോഴുള്ള ഈ തടസ്ഥങ്ങൾ വല്ലതും നിലനില്ക്കുമോ?" പുരുഷോത്തമൻ ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോൾ, ആ യുവാവിന്റെ ഹൃദയം, ഇച്ഛാഭംഗം കൊണ്ടും, തന്റെ നിസ്സഹായാവസ്ഥ ഓൎത്തും, മനസ്സിൽ കൊള്ളാത്ത ദുഃഖം ബാധിച്ചു പൊട്ടുന്നതുപോലെ തോന്നുകയാൽ ആയാൾ എണീററ് ആ പൂന്തൊടിയിൽ ചുററിനടന്നു. ഇങ്ങിനെ സ്വല്പനേരം നടന്നശേഷം ലക്ഷ്മണന്റെ സമീപത്തുചെന്ന് വീണ്ടും പറഞ്ഞുതുടങ്ങി:—

"എന്റെ ആഗ്രഹനിവൃത്തിക്ക് എന്നെയും താരയെയും അടുപ്പിക്കാതെ, ഇടയ്ക്ക് അത്യഗാധവും, നികത്തുവാനസാദ്ധ്യവുമായ പടുകുഴിയുണ്ടാക്കി തീൎത്തത് ഇന്നതുകൊണ്ടാണെന്ന നിന്നോട പറഞ്ഞുവല്ലോ?—എന്നാൽ, ഇനി പറവാൻ തുടങ്ങുന്നതു കേട്ടാൽ എനിക്ക ചിത്തഭ്രമമുണ്ടെന്ന് നിനക്ക തോന്നിപ്പോകും !—

എങ്കിലും, എന്റെ ഹൃദയത്തിലുള്ള ഒരു ഭ്രാന്താശയത്തെ പറയുന്നതാണ്. എന്നെ സംബന്ധിച്ച് ഇവർക്കുള്ള അഭിപ്രായം ശരിപ്പെട്ട് ഒടുവിൽ താമസിയാതെ ഞാൻ വിവാഹം ചെയ്യാനിടവരുമെന്നു തോന്നിപ്പോകുന്നു. ഇതുകേട്ടിട്ട് എന്റെ തലച്ചോറിനു മാലിന്യം ഭവിച്ചോ എന്നു സംശയിച്ച് നീ എന്നെ നോക്കുന്നു. അങ്ങിനെ തോന്നിപ്പോകും! അതു് നിന്റെ കുറ്റമല്ല!—ലക്ഷ്മീ, നിനക്കു സംശയമൊന്നും വേണ്ട. എങ്ങും നിറഞ്ഞിരിക്കുന്ന ആ മഹാശക്തി എന്നെ നേർവഴി കാട്ടും! ദുഃഖമാകുന്ന അന്ധകാരക്കൂപത്തിൽ എന്നെ തള്ളിവിടാതെ അതു് രക്ഷിക്കും!"

ലക്ഷ്മി:—"ആ നിശ്ചയമുണ്ടെങ്കിൽ പിന്നെന്തിന് ഇങ്ങിനെ ദുഃഖിക്കുന്നു?"

പുത്ര:—"മനുഷ്യസ്വഭാവം നിനക്കറിവാൻ പാടില്ല. പ്രാപഞ്ചികന്മാരായ മനുഷ്യർ, മായാശക്തികൊണ്ട്, സത്യം തന്നെ അവരുടെ മുമ്പിൽ രൂപീകരിച്ചു പ്രത്യക്ഷമായാലും, അവിടെയും സന്ദേഹം എന്നൊരു തിരശ്ശീലകൊണ്ട് അതിനെ മറയ്ക്കുന്നു. അതുകൊണ്ടു, പ്രപഞ്ചവിഷയത്തിൽ സന്ദേഹം സഹജമാണെന്നു വേണം വിചാരിപ്പാൻ. നമ്മുടെ ദിനചര്യകളിൽ പല സംഭവങ്ങളും ഉണ്ടായിട്ടല്ലാതെ അവയുടെ ഗുണദോഷങ്ങളെ തിരിച്ചറിവാൻ കഴിയുന്നില്ല. അനുഭവസിദ്ധങ്ങളായുള്ളവയെ വിശ്വസിക്കുന്നു. ഭാവിയായുള്ളവയെ സംശയിക്കയേ നിവൃത്തിയുള്ളു. എങ്കിലും, മനുഷ്യസ്വഭാവത്തിനു ഒരു ഗുണമുള്ളത് സങ്കല്പശക്തിയാണ്. മനുഷ്യരിൽ ഈ ശക്തി വളരെ അപൂർവമായിട്ടു കാണുന്നുള്ളൂ. സങ്കല്പശക്തി എന്നാല്, നാം വിചാരിക്കുന്ന കാര്യത്തെയോ രൂപത്തെയോ ഫലവത്താക്കിത്തീർക്കാനുള്ള ശക്തിയാണ്. ഈ ശക്തിയെ പ്രയോഗിക്കാൻ സാധകബലം ആവശ്യമാണ്. ഇതിന്, ശമം, ക്ഷമ, ധൈര്യം വിശ്വാസം, ഇവ ഉണ്ടായിരിക്കണം. എങ്കിലും ദുസ്സാദ്ധ്യമായിരിക്കുന്ന വിഷയങ്ങളിൽ ഫലവത്താകുമൊ ഇല്ലയോ എന്നുള്ള സന്ദേഹം ഇല്ലാതിരിക്കയില്ല. ഈ വിധമുള്ള സ

ദേഹമാണ് എന്നെ അസ്വാസ്ഥ്യനാക്കി തീൎക്കുന്നതു്. എന്നുതന്നെയല്ല, ഗുരുവിന് എന്റെ മേൽ തോന്നീട്ടുള്ള ദ്വേഷം, എന്റെ സ്ഥിതിയെപ്പററി ആലോചിച്ചാൽ, ന്യായമായതാണെന്ന് എനിക്കു ബോധമുണ്ട്—എങ്കിലും, എന്നെ ശിക്ഷിച്ചവിധം ആകപ്പാടെ നോക്കിയാൽ അവമാനകരമായിട്ടുള്ളതെന്നു തോന്നാതിരിക്കുന്നില്ലതാനും. എന്റെ ഈ വിചാരം വ്യസനത്തിനു കാരണമല്ലേ?—താരയ്ക്കു് ഇത്ര ദുഃഖം ഉണ്ടാക്കിയതു ഞാനല്ലേ?—ലക്ഷ്മണ ഈവിധം പല പ്രകാരത്തിലുള്ള സന്താപങ്ങൾ ഒന്നിനു പുറകിൽ മറെറാന്നായിട്ട് എന്റെ ഹൃദയത്തെ വലയ്ക്കുന്നു. അഭിമാനംകൊണ്ട് ഇവിടെ നിന്നു പോയി, സ്വപ്രയത്നത്താൽ കാലക്ഷേപം ചെയ്യാമെന്നു കരുതുമ്പോൾ എന്റെ ഹൃദയത്തെ കവൎന്ന പ്രേമം എന്നെ അടിമയാക്കി, ചങ്ങലവെച്ച് പുറകോട്ടു വലിച്ചുകളയുന്നു. ഒരു തൊഴിലുമില്ലാതെ പരാശ്രയത്തിൽ ദിവസം കഴിച്ചുകൂട്ടുന്നതു പുരുഷധൎമ്മമല്ലെന്നു ഞാൻ വിചാരിക്കുമ്പോൾ എന്റെ രക്ഷകൎത്താവിന്റെ കല്പന ലംഘിക്കുകയാണെന്നുള്ള ഗുരുതരവിചാരം എന്നെ തടുക്കുന്നു. എനിക്കു നേരിട്ട ദുസ്സഹമായ അപമാനം ഓൎത്ത് മനസ്സുഴിക്കുമ്പോൾ എന്റെ ഹൃദയത്തിൽ സന്നിവാസം ചെയ്യുന്ന താരയുടെ രൂപം അതിനെ തണുപ്പിക്കുന്നു. ലക്ഷ്മണ, ഈപ്രകാരമുള്ള വിചാരങ്ങളാൽ ഞാൻ ഒന്നും ചെയ്യാൻ പ്രാപ്തനാകാതെ കുഴങ്ങി ചപലനായിത്തീൎന്നിരിക്കുന്നു.

പുരുഷോത്തമൻ അവരുടെ അപരാധങ്ങളെപ്പററി പറഞ്ഞതെല്ലാംകേട്ടുകൊണ്ടു നിന്നിരുന്ന ലക്ഷ്മണൻ, പുരുഷോത്തമൻ കേൾക്കുമെന്നുള്ള സംഗതിയെ മറന്ന് ഇങ്ങിനെ തന്നത്താൻ പുലമ്പി.—"എന്തൊരു കഷ്ടമേ!—ഇദ്ദേഹത്തിന്റെ ഈ ദുഃഖത്തിനിടയിൽ ഞാൻ വല്ലതുമൊക്കെ പറഞ്ഞു്, ഇനിയും വ്യസനിപ്പാനിടയുണ്ടാക്കുന്നതെങ്ങിനെ?—എന്നാലും, പറയേണ്ടതു പറകയല്ലേ നിവൃത്തിയുള്ളൂ." എന്നിത്രയും പറഞ്ഞിട്ട് അവൻ ഒരു ദീൎഘനിശ്വാസം ചെയ്തു.

ലക്ഷ്മണൻ പറഞ്ഞ ആത്മഗതവാക്കുകളും, അവന്റെ ദീൎഘ

പ്രകൎഷ്യവും കൊണ്ടു് അവന് ഏതോ ഗൌരവമായ കാൎയ്യം തന്നോടു പറവാനുണ്ടെന്നു വിചാരിച്ചു പുരുഷോത്തമൻ അക്ഷമനായിട്ടു് ഇങ്ങിനെ പറഞ്ഞു:—

"എന്താണു്, ലക്ഷ്മണാ? പറയു. കേൾപ്പാൻ വൈകന്നു!"

ലക്ഷ്മ.—"ജയസിംഹൻ വന്നിട്ടുണ്ടു്."

പുരു:—"അതെ—എനിക്കറിയാം."

ലക്ഷ്മ:—"അദ്ദേഹം വന്നതു് വസ്തുക്കളെ നോക്കാൻ മാത്രമായിട്ടല്ല." എന്നു് സംശയിച്ചും വ്യസനഭാവത്തോടും പറഞ്ഞു.

പുരു:—"കഥ മനസ്സിലായി!—അങ്ങിനെ സംഭവിക്കുമോ?"

ലക്ഷ്മ:—"എന്താണു സംശയം?—നമ്മുടെ പ്രഭുവിനു് മനസ്സാണു്. കൊച്ചുജമാനനും വിസമ്മതമില്ല. പിന്നെ അവിടെ തടസ്ഥമെന്തുള്ളു?—അതു സംബന്ധമായ സകല ഏൎപ്പാടുകളും അവർ തമ്മിൽ പറഞ്ഞു തീൎന്നു എന്നാണു് ഞാൻ കേട്ടതു്."

അഭൃത്യന്റെ വാക്കുകൾ കേട്ടമാത്രയിൽ പുരുഷോത്തമൻ എഴുനീറ്റു് പുരമുറിയിൽ കുറെനേരം ദ്രുതഗതിയിൽ ചുറ്റിനടന്നശേഷം, ലക്ഷ്മണന്റെ മുമ്പിൽ വന്നു നിന്നുകൊണ്ടു് ഇങ്ങിനെ ചോദിച്ചു:—"ഇതിനാണല്ലെ, ജയസിംഹൻ വന്നതു്? ഇതെല്ലാം നീ അറിഞ്ഞതു് എങ്ങിനെ?"

ലക്ഷ്മ:—"ഞാനറിഞ്ഞിടത്തോളം യഥാൎത്ഥമാണു്. ജയസിംഹൻ വന്നപ്പോൾ ഞാൻ ഇതിനാണെന്നൊന്നും കരുതീല്ല. എന്നാൽ, കാൎയ്യകാരണസഹിതം വയസ്സനായ ഒരു പാട്ടുകാരൻ,—രാമദാസൻ എന്നാണു പേരു്—എന്നോടു പറഞ്ഞതിൽ പിന്നീടാണു് ഞാൻ എല്ലാം അറിഞ്ഞതു്. ഇതാ ഇപ്പോൾ, ഞാനിങ്ങോട്ടു പോരുംവഴി കോലായിൽ വിചാരിപ്പുകാരന്റെ പുരമുറിയുടെ വാതിലിനു് സമീപമായപ്പോൾ ചിലർ അവിടെ കൂടിയിരുന്നു വിവാഹകാൎയ്യത്തെപ്പറ്റി പറയുന്നതു കേട്ടു. ഇതൊക്കെ കേട്ടിട്ടു

സംശയം അശേഷം നീങ്ങിയതുകൊണ്ടാണ് ഞാൻ എന്തെങ്കിലും ചെയ്യുന്നുണ്ടോ എന്നു യജമാനനോടു ചോദിച്ചത്."

ലക്ഷ്മണന്റെ ആത്മാദരവോടും, യഥാർത്ഥമായ സ്നേഹത്തോടും കൂടിയ വാക്കുകൾ കേട്ടിട്ട് അവന്റെ കൈകളെ പുരുഷോത്തമൻ പിടിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"ഞാൻ അല്പം നിന്നെ അവിശ്വസിച്ചു എന്നു തോന്നുവാൻ, എന്റെ വാക്കുകൾ കൊണ്ട്, ഇടയായിട്ടുണ്ടെങ്കിൽ, നീ ക്ഷമിക്കണം.—എന്റെ സ്നേഹിതാ—എനിക്ക് നീ എന്തു ചെയ്യേണ്ടതായുണ്ടെന്ന് ഒരു രൂപവുമില്ല."

ലക്ഷ്മ;—"ഞാൻ ചെന്നു പറയേണ്ടതായി വല്ലതുമുണ്ടോ?—അല്ലെങ്കിൽ കൊച്ചമ്മയുടെ വ്യസനം ശമിപ്പിക്കത്തക്കവിധം പറഞ്ഞയപ്പാൻ വല്ല വർത്തമാനവും ഉണ്ടോ?—അയ്യോ—ആ കൊച്ചമ്മ—സാധു—എന്തു ദുഃഖം അനുഭവിക്കുന്നു!"

ഇതു കേട്ടിട്ട് സ്വല്പം മുഖപ്രസന്നതയോടുകൂടി "ഒരെഴുത്തയച്ചാൽ എന്താ?" എന്നു പുരുഷോത്തമൻ പറഞ്ഞു. അടുത്ത നിമിഷം പിന്നെയും പരിതാപഭരിതനായി—"അതു ശരിയല്ല!" എന്നു നിശ്ചയിച്ചു.

ലക്ഷ്മ:—"ശരിയല്ലയെന്നോ? യജമാനനെ—ഇവിടത്തെപ്പോലെ ഞാൻ ഒരു യുവതിയെ സ്നേഹിച്ചിരുന്നുവെങ്കിൽ ഈവിധമുള്ള സന്ദർഭങ്ങളിൽ എന്തുതന്നെ ഞാൻ ചെയ്യുകയില്ല?"

പുരു:—"വാസ്തവം തന്നെ, ലക്ഷ്മണാ,—ഞാൻ ഒരു അന്യന്റെ നിലയിലല്ല—എന്റെ രക്ഷാകർത്താവിനെ വിചാരിപ്പാനുണ്ട്—പിന്നീട് താരയുണ്ട്. താരയുടെ സ്വഭാവം നിനക്ക് അശേഷം അറിഞ്ഞുകൂടാ. മൂഢാത്മാക്കളെപ്പോലെ അവിവേകമൊന്നും പ്രവർത്തിക്കാതെ കാര്യഭാഗം മാത്രം നോക്കേണ്ടതാണ് ഇപ്പോൾ ആവശ്യം: അതിലേക്ക താരയെ കണ്ടു ഞാനൊന്നു ചോദിച്ചാലെന്താ?—ഞാൻ ആശയെ വെച്ചു വളർത്തീട്ടാവശ്യമില്ല. രണ്ടിലൊന്നറിയണം. അഥവാ അച്ഛന്റെ അനുജ്ഞയെ ലഭിക്കയില്ലെന്നുള്ള നിശ്ച

ണ്ടയ താര അനുവർത്തിക്കയാണെങ്കിൽ പിന്നെ ഒരു വിനാഴികപോലും ഞാൻ ഇവിടെ താമസിച്ചിട്ടാവശ്യമില്ല. നേരെ മറിച്ച് എനിക്ക് ആശ തരാനാണു ഭാവമെങ്കിൽ അതു് ആജ്ഞാലംഘനം കൂടാതെ കഴികയില്ലതാനും." എന്നിത്രയും പറഞ്ഞശേഷം ആ യുവാവിന്റെ ഉള്ളിൽ കടന്നുകൂടിയ പല വിചാരങ്ങളുടെ തള്ളൽകൊണ്ടു പിന്നീടൊന്നും പറയാതെ, തന്നെ താൻ മറന്നു നിന്നുപോയി. കുറെ ഏറെ നേരമായിട്ടും പുരുഷോത്തമൻ ഒന്നും സംസാരിക്കാതെ നില്ക്കുന്നതുകണ്ടിട്ട്, ലക്ഷ്മണൻ സാവധാനത്തിൽ അടുത്തുചെന്ന്, അയാളുടെ കയ്യിൽ തൊട്ടു. ലക്ഷ്മണൻ അടുത്തുണ്ടെന്നുള്ള ഓർമ്മയുണ്ടായപ്പോൾ പുരുഷോത്തമൻ ഉണർന്നപോലെ തലപൊക്കിനോക്കി.

ലക്ഷ്മ:—"നമ്മുടെ മഹാറാണി നല്ല കൂട്ടത്തിലാണ്. കൊച്ചമ്മയെക്കുറിച്ചു വളരെ കൂറും സ്നേഹവുമുള്ളവളാണ്. വിജയപുരിയിൽവെച്ചും ഇവിടെ വന്നതിൽ പിന്നീടും അവർക്ക് എന്തെങ്കിലും ആവശ്യപ്പെട്ടാൽ മറ്റാരോടും ചോദിക്കാതെ എന്നെ വിളിച്ചുപറയും. എന്നെ അവർക്ക് അത്ര വാത്സല്യമാണ്. അതുകൊണ്ട് അവർ മുഖാന്തിരം കൊച്ചമ്മയുടെ അന്തഃകരണം അറിവാൻ ശ്രമിക്കാമെന്നാണു ഞാനോർത്തതു്.

പുരു:—"നിന്റെ അഭിപ്രായപ്രകാരം ആകട്ടെ. എനിക്ക് അഹിതമില്ല."

"പക്ഷെ ഇന്നുതന്നെ മഹാറാണിയെ കണ്ട് എല്ലാം അവരെ ഗ്രഹിപ്പിക്കാൻ ശ്രമിക്കാം". എന്നു പറഞ്ഞു് അവിടെ വിളമ്പിയിരുന്നതുപോലെ ഇരുന്നിരുന്ന ഭക്ഷണസാധനങ്ങളെ എടുത്തുകൊണ്ട് ആ ഭൃത്യൻ പോയി.

---

## ൧൬-ാം അദ്ധ്യായം.

വിശ്വ:—"മാർഗ്ഗശ്രമം അശേഷം മാറുന്നതിന് ഒന്നുരണ്ടുനാൾ വിശ്രമിക്കേണ്ടിയിരിക്കുന്നു. കുളിയും, ആഹാരവും അതതുസമയത്തു കഴിച്ച് അന്യവിചാരങ്ങളൊന്നും കൂടാതെ സ്വസ്ഥനായിരിക്കണം. ദില്ലിരാജധാനിയിൽ ഒട്ടേറെനാൾ താമസിച്ചിട്ട് ഇവിടെ വരുമ്പോൾ സമയംപോകുന്നില്ലെന്നു തോന്നും. അങ്ങിനെ മുഷിയുന്ന സന്ദർഭങ്ങളറിഞ്ഞാൽ നേരംപോകുവാൻ മാർഗ്ഗം ഉണ്ടാക്കാം."

ജയ:—"ദില്ലിയിലോ!—ഒന്നിനും സമയം കിട്ടുന്നില്ലെന്നല്ലേ പരാധിയുള്ളൂ. വിശേഷിച്ച് ഇപ്പോൾ ചക്രവർത്തിയുടെ കൂടെ ഒരു വിഷയത്തിൽ കടന്നുകൂടിയിരിക്കയാണ്."

വിശ്വ:—"അങ്ങിനെയോ?—ഞാൻ ബീജപുരിയിൽനിന്ന് ഇവിടെ വന്നതിൽപിന്നെ രാജ്യകാര്യസംബന്ധമായി ചില നൂതനവിഷയങ്ങളുണ്ടായെന്നു തോന്നുന്നു. ഞാനൊ, രാജ്യഭ്രഷ്ടനായി. എന്റെ താമസവും ആൾസഞ്ചാരമില്ലാത്ത മലയുടെ മുകളിലായി! ലോകത്തു നടക്കുന്നകാര്യങ്ങൾ അറിവാൻ മാർഗ്ഗവുമില്ല."

"അങ്ങിനെ അധൈര്യപ്പെടേണ്ട. അവിടത്തെ കാര്യത്തെപ്പറ്റി ചക്രവർത്തി ദയവായി ആലോചിച്ചു കല്പന ഉണ്ടാകാതിരിക്കയില്ല. ചക്രവർത്തിക്ക് അവിടത്തെനേരെക്ക് എങ്ങിനെയോ അപ്രീതി തോന്നുവാനിടയായി—ഇപ്പോൾ അങ്ങിനെ കഠിനകല്പന കൊടുത്തതിനെപ്പറ്റി ചക്രവർത്തിക്കു പശ്ചാത്താപമുണ്ടെന്നാണ് എന്റെ അറിവ്. ഈവിധം ചക്രവർത്തിക്കു തോന്നുന്നതു വളരെ അപൂർവമാണ്. എല്ലാം അവിടത്തെ ഭാഗ്യമെന്നേ പറവാനുള്ളൂ."

എന്നിങ്ങനെ തനിക്ക് എല്ലാകാര്യങ്ങളും അറിയാമെന്നുള്ള നാട്യത്തോടെ ജയസിംഹൻ പറഞ്ഞതുകേട്ടിട്ട്, ആ വനപ്രദേശത്തു താമസിച്ചു മുഷിഞ്ഞിരുന്ന ചന്ദ്രസേനനും, വിശ്വംഭരനും ആനന്ദപരവശരായി ഭവിച്ചു.

ചന്ദ്ര:—"ദില്ലിയിൽ ചക്രവത്തിയുടെ ശ്രദ്ധെക്കു വിഷയമായിട്ടു് ഏതോ ഒരു കാൎയ്യമുണ്ടെന്നു് അവിടന്നു പറഞ്ഞുവല്ലൊ. അതു് എന്താണെന്നറിവാനാഗ്രഹമുണ്ടു്."

ജയ:—"ചക്രവത്തിക്കു വിരോധമായി, അവിടുത്തെ അധീനത്തിലിരിക്കുന്ന, ഓരോ രാജ്യങ്ങളിൽചെന്നു കൊള്ളയിട്ടു ചില കോട്ടകളെയും കൈവശപ്പെടുത്തി, മഹാരാഷ്ട്രനായകനെന്നു പേരും സമ്പാദിച്ചിരിക്കുന്ന ശിവാജിയെ സംബന്ധിച്ചാണു് അധികവും എനിക്കു പറവാനുള്ളതു്. ഈ ശിവാജിയുടെ ധീരപ്രവൃത്തികളെ ആലോചിച്ചാൽ ആൎക്കും അത്ഭുതം തോന്നിപ്പോകും. ഇന്നാൾ അഫ്സൽഖാനെ കൊന്നതുകേട്ടിട്ടു്, ചക്രവത്തി, എങ്ങിനെയെങ്കിലും, ശിവാജിയെ കുടുക്കിലാക്കണമെന്നു ശപഥംചെയ്തു. ഇതിനിടെ ശിവാജിയുടെ അമാനുഷികങ്ങളായ ചില പ്രവൃത്തികൾ കേട്ടും, ഏതാനും രാജാക്കന്മാർ അവിടുത്തെ മുമ്പാകെ അറിയിച്ച പരാധികൊണ്ടും ഉണ്ടായ കോപം വൎദ്ധിക്കയാൽ, ചക്രവത്തിയുടെ മാതുലനായ ഷെയിസ്താഖാനെ ഒരു വലിയ സൈന്യസമേതം അയച്ചു. അയാൾ പൂനായിൽ എത്തിയവിവരം ശിവാജി അറിഞ്ഞഉടൻ, തന്റെ അശ്വസൈന്യത്തെ ഈ പൎവ്വതത്തിന്റെ ഒരുഭാഗത്തു് ഒളിച്ചു താമസിപ്പിച്ചുംവെച്ചു, വേഗം താനും ഇരുപതു യോദ്ധാക്കളും ഭിക്ഷുവേഷധാരികളായി, ഒരു ദിവസം രാത്രിയിൽ, ഷെയിസ്താഖാൻ താമസിച്ചിരുന്ന ഭവനത്തിന്റെ മുൻഭാഗത്തുചെന്നു പാട്ടുപാടിത്തുടങ്ങി. ഇവരുടെ കൎണ്ണാനന്ദപ്രദമായ സംഗീതംകേട്ടു ഷെയിസ്താഖാനും ഏതാനും സൈന്യാധിപന്മാരും, അവിടെ കാവൽ നിന്നിരുന്ന ഭടന്മാരും, രസിച്ചു നിന്നിരുന്നതിനിടയിൽ, തരംനോക്കി ശിവാജിയും കൂട്ടരും അവരുടെ മടിസ്സഞ്ചികളിൽ വെച്ചിരുന്ന വാളുകളെ എടുത്തുകൊണ്ടു് എല്ലാരും ഒരുമിച്ചു് ആ ഭവനത്തിലേക്കു പാഞ്ഞുകേറി. അവിടെ ആ സമയത്തുണ്ടായിരുന്ന മുഗൾ ഭടന്മാരെ ഒരു നിമിഷത്തിനുള്ളിൽ അവർ പരാജിതരാക്കിയശേഷം, ഷെയിസ്താഖാനെ ശിവാജി തിരക്കിക്കണ്ടു പിടിച്ചു. വാളുമായി,

കാലനെപ്പോലെ പാഞ്ഞടുക്കുന്ന ഭിക്ഷുവേഷധാരിയെ കണ്ടുഭയന്നിട്ടു് ഷെയിസ്ഥാഖാൻ പിൻതിരിഞ്ഞു് ഓടി. ശിവാജിയും പിന്നാലെ എത്തി അയാളെ വെട്ടി. ദൈവഗത്യാ ആ വെട്ടു കതകിൽ തടഞ്ഞു. തെററിപ്പോയതുകൊണ്ടു ഷെയിസ്ഥാഖാൻ അടുത്തുണ്ടായിരുന്ന ജനൽവഴി പുറത്തുചാടി രക്ഷപ്പെടുവാൻ ശ്രമിച്ചു. ഇതിനിടയ്ക്കു വീണ്ടും ശിവാജി വാളോങ്ങി വെട്ടിയതു് അയാളുടെ കൈവിരലുകളിൽ ഏല്ക്കയാൽ അവ അററു നിലത്തുപതിച്ചു. ഇങ്ങിനെ ഷെയിസ്ഥാഖാൻ തപ്പിപ്പിഴച്ചു എന്നു അറിഞ്ഞയുടനെ ശിവാജിയും കൂട്ടരും അവിടെനിന്നു് ഓടിപ്പൊയ്ക്കളഞ്ഞു. ആശ്ചര്യം അത്ഭുതം തോന്നുന്നതായ ഈ ധീരകൃത്യത്തെയോർത്തു ഭയാകുലനായ ഷെയിസ്ഥാഖാൻ പിന്നീടു് അവിടെ താമസിക്കാതെ തന്റെ സൈന്യത്തെ പിൻവലിച്ചു. ഈ പരാജയത്തെപ്പററി ചക്രവർത്തിക്കുണ്ടായ അപാരമായ മനസ്താപംകൊണ്ടു വളരെനാൾ ആൎക്കും അദ്ദേഹത്തിന്റെ അടുക്കൽ പോകാൻകൂടി പാടില്ലാതെ നിലയിലായിരുന്നു. എന്നിട്ടു് ഇന്നാറം ചക്രവർത്തി ഒരു വലിയ സൈന്യവിഭാഗത്തെ ഇവിടെ അയച്ചു. ശിവാജി, തന്റെ സൈന്യത്തെക്കൊണ്ടു് ആ വലുതായ മുഗൾസൈന്യത്തോടു് എതിരിട്ടു യുദ്ധംചെയ്വാൻ സാധിക്കയില്ലെന്നു വിചാരിച്ചു്, താൻ പിടിച്ചിട്ടുള്ള കോട്ടകളെ വിട്ടുകൊടുക്കാമെന്നും മുഗൾസൈന്യത്തിൽ ഒരു പ്രധാന ഉദ്യോഗം തനിക്കു കിട്ടുമെങ്കിൽ മേലാൽ ചക്രവർത്തിയോടു യുദ്ധത്തിനു പുറപ്പെടുകയില്ലെന്നും സന്ധിപറഞ്ഞു. ഈ വിവരം ചക്രവർത്തിയെ ധരിപ്പിച്ചപ്പോൾ ഉണ്ടായ കല്പന, ശിവാജി ഡില്ലിരാജധാനിയിൽ ചെന്നു വേണ്ട കാൎയ്യങ്ങളെപ്പററി ചക്രവർത്തിയുടെ സമക്ഷം അറിയിച്ചാൽ ആലോചിക്കുന്നതാണെന്നായിരുന്നു. അതനുസരിച്ചു, ശിവാജി കൂസൽകൂടാതെ, ഏതാനും ഭടന്മാരോടൊന്നിച്ചു ഡില്ലിയിൽ ചെന്നു. ചക്രവർത്തി, ശിവാജിയെ നേരെ കണ്ടപ്പോൾ അനാദരിച്ചു എന്നുതന്നെയല്ല, വളരെ അവമാനകരമായ വാക്കുകളും ഉപയോഗിച്ചു.—ശിവാജിയുടെ

ബുദ്ധിവിശേഷം നോക്കുക—ചക്രവർത്തിയുടെ വാക്കുകൾ കേട്ടഉടൻ തന്നെ ശിവാജി പ്രവർത്തിക്കേണ്ട മാർഗ്ഗങ്ങൾ കണ്ടുപിടിക്കയും, അവയെ തന്റെ കൂടെ ഉണ്ടായിരുന്ന ഭടന്മാരെ തെരിയപ്പെടുത്തുകയും ചെയ്തു. എന്നിട്ട്, ശിവാജി തന്റെ താമസത്തിന് ഒഴിച്ചിട്ടിരുന്ന സ്ഥലത്തുപോയി, വാതിലുമടച്ചു, സുഖക്കേടു നടിച്ചു, കിടപ്പായി. ചക്രവർത്തിയുടെ കല്പനപ്രകാരം ആ സ്ഥലം മുഗൾഭടന്മാർ വളഞ്ഞു സൂക്ഷിച്ചു. ഇങ്ങിനെ കുറേനാൾ കഴിഞ്ഞിട്ട് ഒരു ദിവസം ശിവാജിയുടെ ഭടന്മാരിൽ ഒരുവൻ വലുതായ ഒരു വട്ടിയിൽ ശിവാജിയെക്കിടത്തി അതിന്റെ മീതെ ഭക്ഷണം പൊതിഞ്ഞു, മിനുസ്സമായ ഭക്ഷണപാത്രങ്ങൾ അടുക്കി, ആ വട്ടിയെ വഹിച്ചുകൊണ്ടു പുറപ്പെട്ടു. ഈ മുഗൾഭടന്മാർ കണ്ടിട്ടു, പലഹാരങ്ങൾ വില്ക്കാൻ കൊണ്ടുനടക്കുന്ന കൂട്ടത്തിൽ ഒരുത്തനാണെന്നു വിചാരിച്ച് ആ ഭടനെ യാതൊരു സംശയിച്ചില്ല. ശിവാജി—സമർത്ഥൻ—കോട്ടയുടെ പുറത്തു കുറേ അകലെ ചെന്നിട്ട് ആ പാത്രത്തെ താഴത്തിറക്കുവാൻ പറഞ്ഞു. ശിവാജി, സന്യാസിയെപ്പോലെ ക്ഷൗരം ചെയ്തു, കാഷായവസ്ത്രവും ധരിച്ച് വേഷപ്രച്ഛന്നനായി, ഏകാകിയായി പൊയ്ക്കളഞ്ഞു. ഈ കഥ ചക്രവർത്തിയും മറ്റും അറിഞ്ഞതു കുറേനാൾ കഴിഞ്ഞതിൽ പിന്നീടായിരുന്നു. ശിവാജിയെ പിടിച്ചുകൊണ്ടുവരാൻ ഭടന്മാരെ ചക്രവർത്തി അയച്ചിട്ടുള്ളതുകൂടാതെ ഓരോ രാജ്യങ്ങളിലെ മേലാധികാരികളെ ഈ വിവരം തെരിയപ്പെടുത്തുകയും ചെയ്തു. സൈന്യത്തെ പിരിച്ചയച്ചു പോയതുകൊണ്ട് ഇനി ഒരു സൈന്യം ചേർക്കുന്നതിനു ശിവാജിക്കു സൗകര്യം കൊടുക്കുമോ എന്നു സംശയമാണ്. ഈയ്യിടെ എനിക്കു കിട്ടിയ വർത്തമാനം, അദ്ദേഹം ഈ പ്രദേശങ്ങളിൽ എവിടെയോ വന്നിട്ടുണ്ടെന്നാണ്."

വിശ്വേ:—"ഡില്ലിയിൽ നിന്നു രക്ഷപ്പെടുവാൻ സാമർത്ഥ്യമുണ്ടെങ്കിൽ സൈന്യശേഖരം ചെയ്യുവാനും അദ്ദേഹത്തിന് അ

സാദ്ധ്യമല്ല. ഭരണാധികാരികൾ എത്രതന്നെ സൂക്ഷിച്ചാലും ഫലിക്കുമെന്നു തോന്നുന്നില്ല."

ചന്ദ്ര:—"അവിടുത്തേക്കു നന്നേ ക്ഷീണമുണ്ടെന്നു തോന്നുന്നു. ഉറക്കത്തിന്നു വിഘ്നം വരുത്തി വൃഥാ വർത്തമാനം പറഞ്ഞിരിക്കണ്ടാ."

"ശരിയാണ്--ഞാൻ കിടക്കട്ടെ" എന്നു പറഞ്ഞു ജയസിംഹൻ അതിലേക്ക് വട്ടം കൂട്ടി.

---

# പതിനൊന്നാം അദ്ധ്യായം

ലക്ഷ്മണൻ പറഞ്ഞ വർത്തമാനത്തെപ്പററി ഗാഢമായി ആലോചിച്ചുകൊണ്ടു പുരുഷോത്തമൻ ഒരു ചാരുകസേരയിൽ കിടന്നിരുന്നു. ആ മുറിയുടെ പുറത്ത് ആളുകൾ നടക്കുന്ന കാലൊച്ചയും യാത്രപറഞ്ഞു പിരിയുന്ന വാക്കുകളും വാതിൽ അടയ്ക്കുന്നതുമെല്ലാം ആ യുവാവിനു കേൾക്കാമായിരുന്നു. ഈ ധ്വനി, ജയസിംഹനെ കാണ്മാൻ വന്നിട്ടുണ്ടായിരുന്ന ചില ഇടപ്രഭുക്കന്മാരുടെയും, മററു കീഴ്യോദ്ധാക്കന്മാരുടെയും, യാത്ര ചൊല്ലലായിരുന്നു എന്നു അയാൾക്കു മനസ്സിലായി. ജയസിംഹൻ പ്രതാപഗിരിയിൽ വന്ന ഉദ്ദേശം ആ യുവാവ് അറിഞ്ഞപ്പോൾ, മനുഷ്യഹൃദയത്തിന് ആ ഘട്ടങ്ങളിൽ സ്വാഭാവികമായിട്ടുണ്ടാകാവുന്ന വിചാരത്തിന്റെ ആധിക്യംകൊണ്ടു പരവശനായി ഭവിച്ചു. അന്ന് ആഹാരം ജലപാനംപോലും കഴിക്കയുണ്ടായില്ല. ഇങ്ങിനെ മനസ്സിനും, ദേഹത്തിനും, ഒരുപോലെ ക്ഷീണമുണ്ടായിരുന്നതുകൊണ്ട്, യുവാവു താനറിയാതെ മയങ്ങി നിദ്രചെയ്തു തുടങ്ങി. എന്നാൽ ആ നിദ്ര സുഖകരമായിരുന്നു എന്നു പറവാൻ പാടില്ലായിരുന്നു.

ഇതിനിടയ്ക്കു പുരുഷോത്തമൻ പറഞ്ഞപ്രകാരം ദേവ്യബായിയെ കണ്ട് ലക്ഷ്മണൻ എല്ലാം വിവരമായി പറഞ്ഞു. എന്നിട്ട് ആ പരിചാരിക താരയുടെ പ്രാത്ഥനയെ ലക്ഷ്മണനോടു പറഞ്ഞതു കൂടാതെ, താരയുടെ അനുകൂലമായ മറുപടി

പുരുഷോത്തമനെ ധരിപ്പിക്കണമെന്നു താൽപൎയ്യപ്പെടുകയും ചെയ്തു. ഈ കാൎയ്യം പറവാൻ ലക്ഷ്മണൻ പുരുഷോത്തമന്റെ മുറിയിൽ ചെന്നു. അവിടെ ആ യുവാവ് ഉറങ്ങുന്നതു കണ്ടിട്ടു പക്ഷെ അയാൾ ഉടൻ ഉണൎന്നേക്കുമെന്നു വിചാരിച്ചു ലക്ഷ്മണൻ അടുത്തു നിന്നു. ഇങ്ങിനെ സ്വല്പനേരം കഴിഞ്ഞപ്പോൾ പുരുഷോത്തമൻ ചാടി എണീററു വാളിൽ പിടിക്കുന്ന വിധത്തിൽ അരവാറിൽ പിടിച്ചിട്ട് വീണ്ടും കസേരയിൽ വീണതുകണ്ട് ഇതെന്തുകഥയാണെന്നറിയാതെ അന്ധാളിച്ച് ആ ഭൃത്യൻ നോക്കി നിൽക്കുമ്പോൾ ഇന്നതെന്നു തിരിച്ചറിവാൻ പാടില്ലാത്തവിധം കോപത്തോടെ അയാൾ പുലമ്പുന്നതു കേട്ടു. ഇത്രയും കഴിഞ്ഞ ഉടൻ അവന് ചില സംശയങ്ങൾ തോന്നിയതിനാൽ പുരുഷോത്തമനെ വേഗം ഉണൎത്തണമെന്നു കരുതി അവൻ ആ യുവാവിന്റെ ഭുജത്തിൽ സാവധാനത്തിൽ തലോടി. അയാൾ ഉണൎന്നുനോക്കിയപ്പോൾ ലക്ഷ്മണനെ സമീപത്തുകണ്ടിട്ട് യുവാവ് ഇങ്ങിനെ പറഞ്ഞു.

"ലക്ഷ്മണാ, ഞാൻ സ്വപ്നം കാണുകയായിരുന്നു. അത് ഏററവും അനുഭവസിദ്ധമെന്നപോലെയാണു തോന്നുന്നത്. ദൈവകാരുണ്യം എനിക്കുണ്ടെന്നുതന്നെ ഞാൻ ഉറയ്ക്കുന്നു"

ലക്ഷ്മ:—"ഞാൻ ഇവിടെവന്നിട്ടു കുറെനേരമായി. യജമാനൻ ഉണരട്ടെ എന്നു വിചാരിച്ചു നില്ക്കുകയായിരുന്നു. അപ്പോൾ അവിടുന്ന് ചാടി എണീക്കയും അരവാറിൽ കൈകൊണ്ടു പിടിക്കയും കോപം നടിച്ച് എന്തോ പുലമ്പുകയും ഒക്കെ ചെയ്യുന്നതുകണ്ട ഉടനായിരുന്നു ഞാൻ അവിടുത്തെ ഉണൎത്തിയത്. എന്തെന്നറിയാതെ ഞാനൊന്നന്ധാളിച്ചു. അവിടുന്ന് സ്വപ്നം കാണുകയായിരുന്നു എന്ന് ഇപ്പോഴത്രെ മനസ്സിലായുള്ളു."

പുരു:—"ഞാൻ കണ്ട സ്വപ്നം എന്താണെന്നു പറയാം. ഒരു ശ്രീകാരം വൎദ്ധിച്ചുവന്നതായി തോന്നി. ചുറ്റുമുള്ള ഈ ചുവരുകളും കാഴ്ചയെ മറയ്ക്കുന്ന മററു സാധനങ്ങളും സ്ഫടികംപോലെ മറുവശം കാണത്തക്കവിധം നിൎമ്മലമായി തീൎന്നു. അടുത്ത മുറികളും തളങ്ങളും ഞാൻ കണ്ടു. ഇതുക

ളികളൊന്നിലും എന്റെ ദൃഷ്ടി പതിയാതെ താരയുടെ മുറിയിൽ എത്തി.—അവിടെ താര, കഷ്ടം!—ഞാൻ എന്തു പറയേണ്ടു, പരവശയായി രഘുബായിയുടെ കഴുത്തിൽ കൈകളെ കോൎത്തുപിടിച്ചു്, ദയനീയമായ സ്ഥിതിയിൽ അവരുടെ മാറത്തു് കിടക്കുന്നതുകണ്ടു. ഇങ്ങിനെ കുറെ നേരം കിടന്നിട്ടു താര പതുക്കെ തലപൊക്കി. ഉടനെ രഘുബായി അവരുടെ പുടവയുടെ അഗ്രം കൊണ്ടു് താരയുടെ കണ്ണുകളെയും കവിൾത്തടങ്ങളെയും തുടയ്ക്കുന്നതുകണ്ടു. താര എന്നിട്ടു്, ക്ഷീണം കൊണ്ടു സാവധാനത്തിൽ എണീറ്റുനിന്നു്, മേവണിയുടെ അഗ്രം പൊക്കിയെടുത്തു കണ്ണുകളെ മറച്ചു നമ്രമുഖിയായി നിന്നു. ഒരു മാസത്തിനു മുമ്പു പരിപൂൎണ്ണമായിരുന്ന യൌവനശ്രീ ആ മുഖത്തെ വിട്ടുമാറിയിരുന്നു. ഹാ! കഷ്ടമേ! കരഞ്ഞിട്ടു്, താരയുടെ കണ്ണുകൾക്കു്, പ്രസരിപ്പു കുറഞ്ഞും, ഭയങ്കരമായി വീങ്ങിയിരുന്നു. മുഖത്തിനു് വിളൎച്ചയുണ്ടായിരുന്നു. താര കുറെ നേരം അങ്ങിനെ നിന്നിട്ടു് രഘുബായിയോടു് ഇപ്രകാരം പറഞ്ഞു:—

"അയ്യോ—എനിക്കു് ഈ വ്യസനം സഹിപ്പാൻ ശക്തിയില്ല. അച്ഛനും ജ്യേഷ്ഠനും കൂടക്കൂടെ എന്നെ വന്നു നോക്കുന്നു. ആ സമയം എന്റെ കണ്ണിൽ കണ്ണുനീരോ വൎത്തമാനത്തിൽ വല്ല ഇടർച്ചയോ കണ്ടാൽ അവർ കോപിച്ചേക്കുമെന്നു ഭയപ്പെട്ടു് ഈ അപാരദുഃഖത്തെ ഒളിപ്പാൻ—അയ്യോ ദൈവമേ—എന്തു ശ്രമം!—എന്തു മനോവേദന!"

"ഹൃദയം പൊട്ടിവരുന്നതുപോലെ താര പറഞ്ഞ ഈ വാക്കുകൾ കേട്ടിട്ടു രഘുബായി സാന്ത്വനവാക്കുകൾ കൊണ്ടു അവളെ സമാശ്വസിപ്പിക്കുവാൻ ശ്രമിച്ചു. എന്നിട്ടും, വെള്ളം കെട്ടിനിന്നു കരകവിഞ്ഞു പ്രവഹിക്കുന്നതുപോലെ ഒന്നുകൊണ്ടും തടുപ്പാൻ നിവൃത്തിയില്ലാത്ത വിധം താര ദുഃഖിക്കുന്നതു കണ്ടിട്ടു് രഘുബായി ഇങ്ങിനെ പുലമ്പിത്തുടങ്ങി:—

"ഇതെന്തു കഷ്ടം! ഇങ്ങിനെ വ്യസനിച്ചാൽ ഇതിനു് അവസാനമെന്തു്?-വല്ല സുഖക്കേടും പിടിപെട്ടെങ്കിൽ എന്തുചെയ്യും? ദൈവമെ—എന്തുപറഞ്ഞിട്ടും കേൾക്കുന്നില്ല!—ദൈവം തന്നെ

ഇതിനൊരുപശാന്തി വരുത്തണം—മഹാപാപികൾ!—ഈ കുട്ടിയെ എന്തിന വൃഥാ ദുഃഖിപ്പിക്കുന്നു?—അവൎക്ക് കണ്ണില്ലയൊ?—അവരുടെ ഹൃദയം കല്ലൊ?—എന്റെ കുഞ്ഞു കരയരുതെ—ഇങ്ങിനെ കരഞ്ഞു് എന്റെ തങ്കത്തിന വല്ല അപകടവും പിണഞ്ഞാൽ, പിന്നെ ഈ പാവപ്പെട്ട രഘുബായിയുടെ കഥ എന്തായിരിക്കും?—അതും പോകട്ടെ, എന്റെ കുഞ്ഞു ചവിട്ടിയ മണ്ണിനെപ്പോലും പൂജ്യമായി വിചാരിക്കുന്ന ആ സുന്ദരനായ യുവാവിന്റെ ഗതി എന്തു്."

"രഘുബായിയുടെ ഈ വാക്കുകൾ കേട്ടിട്ടു് എനിക്കുണ്ടായ സന്തോഷസന്താപങ്ങളെ പറഞ്ഞുബോധിപ്പിക്കുവാൻ പ്രയാസം. എന്റെ കണ്ണുകളിൽ നിന്നു ധാരാളം കണ്ണുനീർ ചൊരിഞ്ഞൊഴുകി. രോമാഞ്ചം കൊണ്ടു ദേഹം തരിച്ചു. രഘുബായി പറഞ്ഞ വാക്കുകൾ ഒന്നുകൂടി കേൾക്കണമെന്നൊരാശ ഉണ്ടായി. ഇത്രയും കഴിഞ്ഞപ്പോഴേക്കു് എന്റെ കണ്ണിൽ നിന്നു് താരയുടെ മുറി മറഞ്ഞു. പിന്നെ കണ്ടതു് വിശാലൻ പുത്രിയുടെ മുറിയായിരുന്നു."

"പ്രഭു, അദ്ദേഹം സാധാരണ ഉപയോഗിക്കുന്ന മേശയുടെ മുമ്പിൽ ഇരുന്നിരുന്നു. ചന്ദ്രസേനൻ മേശയുടെമേൽ കൈകുത്തി അതിനോടു ചാരി നില്ക്കയായിരുന്നു. ചന്ദ്രസേനൻ എന്തോ പറകയായിരുന്നു എന്നു തോന്നി. ഉടനെ അവർ പറഞ്ഞ വാക്കുകളും എനിക്കു കേൾക്കാറായി."

ചന്ദ്ര:—"ഇന്നു നാം കണ്ടതു ദുർനിമിത്തങ്ങൾ തന്നെ. അതു ജയസിംഹന്റെ സ്വപ്നങ്ങളെപ്പോലെയല്ലെന്നാണു് എനിക്കു തോന്നുന്നതു്."

വിശാ:—"ആ ദുർനിമിത്തങ്ങൾക്കും വിവാഹത്തിനും തമ്മിൽ ഒരു സംബന്ധവും ഇല്ല. ആ സമയങ്ങളിൽ ദുർനിമിത്തങ്ങളെന്നു പറവാനെന്തുള്ളു. കുതിര മുട്ടുകുത്തി വീഴാൻ ഭാവിക്കുന്നതും, അതു ഭയപ്പെട്ടു പിടിച്ചാൽ നില്ക്കാതെയാകുന്നതും മറ്റും ദുർനിമിത്തമെന്നു വിചാരിക്കുന്നതു് അസംബന്ധമാണു്. എങ്കിലും ഒരുപക്ഷെ എങ്ങിനെയോ—ആൎക്കറിയാം?"

“പ്രിയ പറഞ്ഞ അഭിപ്രായത്തിന്ന വിപരീതമായൊന്നും പറയേണ്ടെന്ന കരുതി ചന്ദ്രസേനൻ ഇങ്ങിനെ പറഞ്ഞു:—

“ഇതിനെ[illegible] നാമിപ്പോൾ തർക്കിച്ചിട്ടാവശ്യമില്ല. ഏതായാലും [illegible]ിന്ന് അവ ബാധകമായി വരില്ലല്ലോ?”

വിശാ:—“അതെ[illegible]ന്തിരിക്കട്ടെ— നിന്റെ സഹോദരിയുടെ മനസ്സ് എങ്ങിനെയാണ്?—ഞാൻ ഇന്നാൾ അവളോട ഇക്കാര്യത്തെപ്പററി നിർബന്ധിച്ചു പറഞ്ഞു. അപ്പോൾ അവളുടെ മുഖഭാവം കണ്ടിട്ട് എന്റെ ഹൃദയം തകൎന്ന പോയി. എന്നിട്ട് ഞാനൊന്നും മിണ്ടാതെ ഇങ്ങ പോന്നു. എന്നിരുന്നാലും കുലത്തെപ്പററി ഒരു അറിവുമില്ലാത്ത പുരുഷോത്തമന്റെ നേൎക്കുള്ള അവളുടെ പ്രേമം വളൎന്നിടക്കൊടുക്കുന്നതു നമ്മുടെ കുടുംബത്തിന്ന് ഒരു കളങ്കമായി തീരും.”

ചന്ദ്ര:—“അതെ അപ്പാ! അവൻ നീചകുടുംബത്തിലുള്ളവനാണ്- അല്ലെങ്കിൽ ഈ നന്ദിയില്ലായ്മ കാണിപ്പാനുള്ള ഉന്നിവ് അവന്നുണ്ടാകുമോ?- ഇതിൽ താരയുടെ സന്തോഷം നോക്കീട്ട് ഒരു കാൎയ്യവുമില്ല!”

“ഈ വാക്കുകൾ കേട്ടപ്പോൾ ലക്ഷ്മണാ— എനിക്കുണ്ടായ ദുസ്സഹമായ കോപം കൊണ്ടു ഞാൻ വാളൂരി എടുത്തു.”

ലക്ഷ്മ:—“ആ കോപ്പായിരുന്നു ഞാൻ കണ്ടത്.

പുരു:—“സ്വപ്നമായിരുന്നാലും, അനാദരവു പോലെ തോന്നിപ്പോയി. ആ വിധമുള്ള വിചാരങ്ങളിൽ നിന്ന ദൈവം എന്നെ രക്ഷിക്കട്ടെ!”

“പിന്നീട് ഞാൻ കണ്ടതു ജയസിംഹനെ ആയിരുന്നു. അദ്ദേഹം ഉറങ്ങുകയായിരുന്നു. അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്ന വിചാരങ്ങളുടെ സ്വഭാവത്തിന്നനുസരണമായി മുഖം വിളറിയും, പുരികങ്ങൾ ചുളുക്കി തമ്മിൽ ചേൎത്തും, കവിൾത്തടങ്ങളിൽ വലികൾ ബാധിച്ചും, ഇരുന്നു. ഇദ്ദേഹം പൂൎണ്ണനിദ്രയെ പ്രാപിച്ചിരുന്നിട്ടും കണ്ണുകൾ കൂടക്കൂടെ ചിമ്മിത്തുറന്ന് അമ്പരന്ന നോക്കുകയും പല്ലുകൾ കൂട്ടിക്കടിച്ചു ഞെരുക്കുകയും ചെയ്തു.

അദ്ദേഹത്തിന്റെ മെത്തയുടെ പുറത്തു കിടന്ന കൈകകളെ അദ്ദേഹം ചിലപ്പോൾ മുറുകെ ചുരുട്ടി ദേഹത്തോട്ട് അമൎത്തും; ഉടനെ അവയെ വീണ്ടും നീട്ടും; ഇങ്ങിനെ ഓരോ അവയവങ്ങളെ പ്രാണവേദനകൊണ്ടെന്നപോലെ വികൃതങ്ങളാക്കിക്കൊണ്ടു കിടന്ന ആ പ്രഭുവിനെ കണ്ടപ്പോൾ എന്റെ മനസ്സിൽ ആൎദ്രതയാണ് തോന്നിയതു്. എന്നിട്ട് അദ്ദേഹത്തെ ഉണൎത്താമെന്നു കരുതി ഞാൻ അടുത്തയുടനെ ആയിരുന്നു നീ എന്നെ ഉണൎത്തിയതു്."

ലക്ഷ്മി:—"യജമാനൻ കണ്ടതു സ്വപ്നമായിരുന്നാലും അതു് അസംഭാവ്യമെന്നു തോന്നുന്നില്ല."

പുരു:—"മനസ്സിന് അങ്ങിനെയൊരു വലിയ ശക്തിയുണ്ടെന്നു എന്റെ ഗുരുനാഥൻ പറഞ്ഞുകേട്ടിട്ടുണ്ട്. നമ്മുടെ മനസ്സിനേയും ദേഹത്തേയും രണ്ടായി ഭാഗിച്ചു ചിന്തിക്കാം. ദേഹം സ്ഥൂലവും മനസ്സു സൂക്ഷ്മവുമാണ്. സ്ഥൂലത്തിനു സ്ഥൂലസംബന്ധമായുള്ളവയെ അറിവാൻ മാത്രമെ കഴിയു. സൂക്ഷ്മത്തിന് അങ്ങിനെയല്ല; സ്ഥൂലത്തേയും സൂക്ഷ്മത്തേയും അറിവാൻ കഴിയും. സിദ്ധന്മാൎക്ക മൂന്നുലോകത്തും സഞ്ചരിപ്പാനും അവിടങ്ങളിൽ നടക്കുന്ന കാൎയ്യങ്ങളെ അറിവാനും കഴിയുമെന്നു നീ കേട്ടിട്ടില്ലേ?—അതു് അവരുടെ തപശ്ശക്തി—എന്നു വെച്ചാൽ മനസ്സംപൂരണം ചെയ്തിട്ടുള്ള ശക്തികൊണ്ട് അവർ സൂക്ഷ്മശരീരികളായി തീൎന്നിട്ടാണ് അവൎക്ക് ആ വിധം സാധിക്കുന്നതു്. ദൈവാനുകൂലംകൊണ്ട് എനിക്കും ഈ സന്ദൎഭത്തിൽ അങ്ങിനെ ഒരു ശക്തി മനസ്സിനുണ്ടായി എന്നു വരാൻ പാടില്ലെന്നുണ്ടോ! ദൈവത്തിന്റെ കളി ആൎക്കറിയാം?"

ലക്ഷ്മി:—"വാസ്തവമാണ്!—ഇനി ഞാൻ വന്ന കാൎയ്യം പറയട്ടെ. രംഗുബായിയെ കണ്ട് എല്ലാം ഞാൻ പറഞ്ഞു. അവർ അതെല്ലാം കൊച്ചമ്മയേയും ധരിപ്പിച്ചു. കൊച്ചമ്മ വിസ്തരമൊന്നും പറഞ്ഞില്ലെങ്കിലും വിവരമായി എല്ലാം രംഗുബായിയോടു പറവാൻ കൊച്ചമ്മയ്ക്കു കഴിഞ്ഞില്ല. അപ്പോഴേക്ക് പ്രഭു അവിടെ ചെന്നുപോയി. എന്നാലും അവർ നാളെ പറയാമെന്നാണ് പറഞ്ഞതു്."

# പന്ത്രണ്ടാം അദ്ധ്യായം.

ജയസിംഹൻ പ്രതാപഗിരിയിൽ വരാറില്ലെന്ന് ആ ദിഗ്വാസികൾക്കറിയാമായിരുന്നു. ആ പതിവിന് വിരോധമായി അദ്ദേഹം അവിടെ വന്നിട്ടുണ്ടെന്നവർ അറിഞ്ഞയുടൻ, ഓരോരുത്തരായി അദ്ദേഹത്തെ കാണ്മാൻ വന്നുതുടങ്ങി. ആദ്യദിവസം ഇടപ്രഭുക്കന്മാരിൽ മിക്കവരും, ഉഴവന്മാരും വന്നു. ജയസിംഹൻ അവരെ യഥായോഗ്യം സൽക്കരിച്ചു സമ്മാനിച്ചയച്ചു. രണ്ടാം ദിവസം ദേവദത്തസേനൻ വന്നു. അദ്ദേഹമൊരുമിച്ച് വേണ്ട സാമഗ്രികളോടുകൂടെ രണ്ടു ഭാഗവതന്മാരുമുണ്ടായിരുന്നു. ദേവദത്തസേനൻ തന്നോടുകൂടെയുണ്ടായിരുന്ന ഗായകന്മാരുടെ ഗാനവൈശിഷ്ട്യത്തെപ്പററി പ്രശംസിച്ചു ജയസിംഹനോടുപറകയും അവരുടെ സംഗീതം കേൾപ്പാൻ അവസരം കൊടുക്കണമെന്നപേക്ഷിക്കയും ചെയ്തു. എന്നിട്ട്, ജയസിംഹന് അപ്പോൾ ഉണ്ടായിരുന്ന വിചാരത്തിന്റെ ഗതിയനുസരിച്ച്, ശൃംഗാരശോകരസപ്രധാനങ്ങളായ പാട്ടുകൾ കേൾപ്പാൻ ആഗ്രഹമുണ്ടെന്ന് അദ്ദേഹം പറഞ്ഞു. സംഗീതസാഹിത്യങ്ങളിൽ പാണ്ഡിത്യമേറുന്ന ആ ഗായകന്മാർ അവരുടെ സാമർത്ഥ്യം മുഴുവൻ പ്രകടിപ്പിക്കണമെന്നു വിചാരിച്ച് കർണ്ണാനന്ദപ്രദങ്ങളായ പാട്ടുകൾ പാടുവാനാരംഭിച്ചു. അവയുടെ കവിതാചാതുര്യവും അർത്ഥപുഷ്ടിയും ഗായകന്മാരുടെ ശാരീരസൗഖ്യവും കൊണ്ട് എല്ലാവരും പാട്ടിൽ ലയിച്ചു വശരായി. താരയും അവിടെ ഒരു കതകിന്റെ പുറകിൽ മറഞ്ഞിരിക്കുന്നുണ്ടായിരുന്നു. ആ യുവതി പ്രകൃത്യാ സാധുശീലയായിരുന്നതുകൊണ്ട് ആ ഗായകന്മാരുടെ മധുരഗാനം അവളുടെഹൃദയത്തെ ദ്രവിപ്പിച്ചു എന്നുതന്നെയല്ലാ, ആ കന്യകയുടെ നേത്രങ്ങളിൽ നിന്ന് അശ്രുധാര ഒഴുകിത്തുടങ്ങി. ഈ വികാരം അധികമായി പൊട്ടിക്കരയത്തക്കവിധം, മനോരഞ്ജകമായ രാഗത്തിൽ ഷഡ്ജ പഞ്ചമ ശ്രുതികളോടുചേർന്ന്, ഗായകന്മാർ ഒരു പാട്ടുകൂടി പാടി. ഗാനവിശേഷവും അതിനൊത്ത അർത്ഥചാതുര്യവും കൊണ്ടു, താരയ്ക്കുണ്ടായ ചാപല്യം അന്യന്മാരായിട്ടുള്ളവർ അവിടെ സന്നിഹിത

മായിരുന്നു എന്ന് ഓൎമ്മിക്കാൻ പോലും, അവളെ അശക്തയാക്കി. അവൾ തന്റെ വസ്ത്രപുഷ്പങ്ങൾകൊണ്ട് കണ്ണുകൾ പൊത്തി എണീററുപോയി. താരയുടെ ഈ ചാപല്യം ഗായകന്മാരുടെ ഗാനവൈശിഷ്ട്യത്തെപ്പററി അഭിനന്ദിച്ചു പറഞ്ഞാലുണ്ടാകാവുന്ന ആനന്ദത്തെയും, സംതൃപ്തിയെയും, അതിശയിച്ചു. ജയസിംഹൻ ഗായകന്മാൎക്ക് വേണ്ടപോലെ സമ്മാനങ്ങൾ കൊടുത്ത് അവരെ അയച്ചു.

താര പ്രത്യക്ഷമായി കാണിച്ച വ്യഥകണ്ടിട്ട്, വിശ്വനാഥനും, ചന്ദ്രസേനനും വളരെ ഈൎഷ്യയുള്ളവരായി. താര മുഖം പൊത്തിക്കൊണ്ട് എണീററുപോയതു ജയസിംഹൻ കാണാതിരുന്നില്ല. എന്നിട്ട്, അദ്ദേഹം, തന്നെ കാണ്മാൻ വന്നിരുന്നവരെ അയച്ചുകഴിഞ്ഞുടൻ, വിശ്വനാഥന്റെയടുക്കൽവന്ന്, ഇങ്ങിനെ ചോദിച്ചു:—

"താര സന്തോഷമായിട്ടിരിപ്പാനുള്ളതിന്നു പകരം സന്താപമായിട്ടിരിക്കുന്നതാണു കാണുന്നതു്—എന്നാൽ, വിവാഹനിശ്ചയത്തിൽ വൈമുഖ്യം താരക്കുണ്ടോ?"

"താര, അവളുടെ പിതാവിന്റെ ആജ്ഞയെ, ലംഘിക്കുന്ന കുട്ടിയല്ല" എന്നു മാത്രം വിശ്വനാഥൻ മറുപടി പറഞ്ഞു. അദ്ദേഹം ഇങ്ങിനെ പറഞ്ഞതു താരയുടെ വ്യസനം കണ്ടിട്ട്, ജയസിംഹൻ, അതു വൈമനസ്യംകൊണ്ടാണെന്നു തെററിദ്ധരിച്ചു, വിവാഹനിശ്ചയത്തിൽനിന്നു പിൻവലിച്ചേക്കുമോ എന്നു ഭയപ്പെട്ടിട്ടായിരുന്നു. "പെൺകിടാങ്ങൾ യൌവനദശയെ പ്രാപിക്കുമ്പോൾ ചപലകളായിരിക്കും. വിവാഹം കഴിഞ്ഞു കുറെ കാലം ചെല്ലുമ്പോൾ, അവരുടെ ആഗ്രഹപൂൎത്തിക്കു തങ്ങളുടെ ഭൎത്താക്കന്മാർ സന്നദ്ധരാണെന്നറിഞ്ഞു ക്രമേണ ആ ചാപല്യം മാറിപ്പോകും" എന്നു അദ്ദേഹം തുടൎന്നുപറഞ്ഞു.

ജയ:—"അവിടുത്തെ അഭിപ്രായം ശരിയാണു്.—ഞാൻ ഒന്നു ചോദിക്കട്ടെ; വേറെ പ്രകാരത്തിൽ ഒന്നും വിചാരിക്കരുതു്; അവിടുത്തെ പുത്രിയുടെ സ്നേഹം മററുവല്ല ഉദ്ദേശത്തിലും

കടന്നുകൂടീട്ടുള്ളതായി അറിവുണ്ടോ?—എനിക്ക് ആ വൈമനസ്യം കണ്ടിട്ട സന്ദേഹനിവൃത്തി വരുന്നില്ല."

വിശ്വ:—"ഇല്ല ! താര എന്റെവരുതി നിഷേധിച്ചുനടക്കുന്നവളല്ലെന്നു പറഞ്ഞുവല്ലോ?"

ജയ:—"വളരെലാളിച്ചുവളൎത്തിയ പിതാവിന്റെ നേൎക്ക് അവൾ കൃതഘ്നത കാണിക്കയില്ല. അതു് എനിക്കറിയാം—എങ്കിലും ഇപ്പോൾ ഞാൻ കണ്ടതു വൈമനസ്യംകൊണ്ടല്ലയോ എന്നു ശങ്കിച്ചാണു ചോദിച്ചതു്—ആകട്ടെ, താരയുടെമനസ്സു വേറെ ആളിൽ പതിഞ്ഞതായി അറിവുണ്ടോ?—ഇങ്ങിനെ ഞാൻ ചോദിച്ചതു് അപമര്യാദയാണു്—അതിനു ക്ഷമായാചനം ചെയ്യുന്നു."

വിശ്വ:—"പറയത്തക്കതായൊന്നുമില്ല.—എന്നാൽ പുരുഷോത്തമനും, താരയും, ബാല്യംമുതൽ കളിച്ചുവളൎന്നവരാണു്. ഇങ്ങിനെ ഒരു സ്നേഹബന്ധമുണ്ടായിട്ടുണ്ടു്—അത്രേ എനിക്കറിവുള്ളു."

ഇത്രയും വിശ്വനാഥൻ പറഞ്ഞയുടൻ പുരുഷോത്തമനെ പററിയ അപകടത്തെക്കുറിച്ചു ജയസിംഹൻ മനസ്സിലാക്കിക്കഴിഞ്ഞു.

ജയ:—"ഓ—അങ്ങിനെയോ?—ഹ-ഹ-ഹാ—ശരി ! പുരുഷോത്തമൻ അവിടത്തെ കോപത്തിനു പാത്രീഭവിച്ചതു് അവന്റെ ഏതോ അപമര്യാദകൊണ്ടായിരിക്കാം—അല്ലേ?"

വിശ്വ:—"അതേ !—അതിനെപ്പററി പറഞ്ഞിട്ടാവശ്യമില്ലെന്നു കരുതിയാണു ഞാൻ ഒന്നും പറയാഞ്ഞതു്." എന്നിത്രയും പറഞ്ഞപ്പോൾ പുരുഷോത്തമന്റെ കൃതഘ്നതയെ ഓൎത്തുണ്ടായ കോപത്താൽ അദ്ദേഹം എഴുന്നേററുനിന്നുകൊണ്ടു വീണ്ടുംഇങ്ങിനെ പറഞ്ഞു. "ആ പുരുഷോത്തമൻ എന്റെ മകളെ വിവാഹംചെയ്യാനോ?—നന്നായി !—അവന്റെ സ്ഥിതിയെന്തു്?—എന്റെ മകളാര്?—ഈ ഉദ്ദേശം അവനുണ്ടെന്നു് എങ്ങിനെയോ ഞങ്ങൾക്കു് അറിവുകിട്ടിയതുകൊണ്ടായിരുന്നു അവനെ ഞങ്ങളുടെ ഇടയിൽനിന്നു മാററി നിൎത്തിയതു്."

ജയ:—"ഇതു് എന്നെയും ധരിപ്പിച്ചതു നന്നായി. അവന്നു് അവിടുന്നു കൊടുത്ത ശിക്ഷയിലും കൂടുതൽ ആവശ്യമില്ല." എന്നിത്രയും പറഞ്ഞശേഷം ഗൌരവം നടിച്ചുകൊണ്ടു് അദ്ദേഹം പിന്നെയും ഇങ്ങിനെ പറഞ്ഞു:—"മാളവദേശത്തിന്നു സ്വാമിനിയായി താര വരുമ്പോൾ പുരുഷത്വം ഇല്ലാത്ത ആ ബാലനെ അവൾ മറന്നുപോകും!—അത്രേ വിചാരിപ്പാനുള്ളൂ."

ഈ സംഭാഷണം ഇങ്ങിനെ അവസാനിച്ചശേഷം, പ്രഭുക്കന്മാർ അവരവരുടെ മുറിയിലേക്കുപോയി. പിറേറന്നാൾ വെളിച്ചമായപ്പോൾ അശ്വാരൂഢന്മാരായ ഏതാനും ആളുകൾ കൊട്ടാരത്തിന്നഭിമുഖമായി വരുന്നതുകണ്ടു. ആ സംഘത്തിൽ നിന്നു ഒരു ഭടൻ മുൻകൂട്ടി കൊട്ടാരത്തിൽ വന്നു് മണിപുരാധീശന്മാർ വരുന്നുണ്ടെന്നു പറഞ്ഞു. ആ നാമധേയം, അവിടെ സമീപത്തു നിന്നിരുന്ന ചന്ദ്രസേനൻ കേട്ടമാത്രയിൽ ചൊടിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—"മണിപുരന്മാരാണോ വരുന്നതു്?—ഭീംജി എന്നും ദാമ്ജി എന്നുമല്ലേ അവരുടെ പേർ?"

ഭടൻ:—"അതെ!—അവർ വരുന്നുണ്ടെന്നു പറവാൻ കല്പിച്ചു്, എന്നെ മുൻകൂട്ടി അയച്ചതാണു്."

ചന്ദ്ര:—"എടാ!—നിന്റെ യജമാനന്മാർ വെറും കൊള്ളക്കാരാണു്. അവരെ ഇവിടെ കേററാൻ പോലും കൊള്ളത്തക്കവരല്ല."

കോപം കൊണ്ടു് ഇവ്വിധം ഉറക്കെ ചന്ദ്രസേനൻ പറയുന്നതുകേട്ടു കൊണ്ടു്, ജയസിംഹനും വിശാഖനും പുറത്തുവന്നു് എന്തുകാര്യമെന്നു ചോദിച്ചു.

ചന്ദ്ര:—"ആ കൊള്ളക്കാരായ മണിപുരന്മാർ വരുന്നുണ്ടെന്നു് ഇതാ ഒരുത്തൻ വന്നു പറയുന്നു. അവർ ഇവിടെ വന്നിട്ടു കാര്യമൊന്നുമില്ലെന്നു പറകയായിരുന്നു."

വിശാ:—"അവർ ജയസിംഹനെ കാണ്മാൻ വരികയാണു്. അദ്ദേഹത്തിന്റെ അഭിപ്രായം അറിയുന്നതിനു മുമ്പു് നീ ഇതു നിശ്ചയിക്കാൻ എന്താവശ്യം?"

ഭീം:—"നീ വയസ്സനാണെങ്കിലും മര്യാദ പഠിച്ചിട്ടില്ല. നിനക്ക പുത്തൻപാഠം ഒന്നു പഠിക്കണമോ?—അല്ല, ഞാൻ പറഞ്ഞു കേൾക്കണമോ?"

റസ്റ്റി:—"അതു ഞാൻ അവിടെ വരുമ്പോൾ ആകാം. ഇപ്പോൾ ഞാൻ പാഠം പഠിപ്പിക്കയേയുള്ളൂ!"

ഈ വാക്കുകൾ കേട്ട താന്ത്യാജിതന്റെ നെടിയവാളിന്റെ പിടിയിൽ മുറുകെ പിടിച്ചതു കണ്ടിട്ട ജ്യേഷ്ഠസഹോദരനായ ഭീംജി—"നില്ക്കൂ അനുജാ, വരട്ടെ—" എന്നു വിലക്കി, റസ്റ്റിരാമന്റെ കൈക്കുപിടിച്ചുംകൊണ്ട് ഇങ്ങിനെ പറഞ്ഞു:—എടാ കിഴവാ, നീയൊരു കാലത്ത് മര്യാദക്കാരനായിരുന്നിരിക്കാം. വയസ്സാകുന്തോറും തെമ്മാടിയായിട്ടാണ വരവ്!"

താന്ത്യ:—"ജ്യേഷ്ഠാ—അതാ കണ്ടോ—അവിടെ ഒരു സംഘം ഗായകന്മാരെ കാണുന്നില്ലേ? ഇവർ നമ്മെ മംഗളവാദ്യം കൊണ്ടു സൽക്കരിക്കാത്തത് എന്തു?"

തന്റെ അനുജന്റെ വാക്കുകൾ കേട്ടയുടൻ ഭീംജി റസ്റ്റിരാമന്റെ കൈക്ക് ഒന്നുകൂടി മുറുകെ പിടിച്ച്, വാളിന്മേൽ തട്ടിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു—

"നിന്റെ യജമാനന് ഞങ്ങളോട് അഗണ്യമായും നിന്ദ്യമായും പെരുമാറുകയാണെങ്കിൽ അയാളെയും മര്യാദ പഠിപ്പിക്കും ഞങ്ങൾ!"

റസ്റ്റി:—"നിങ്ങളുടെ സൽക്കരണവിഷയത്തിൽ എന്തെങ്കിലും കുറവു പറയുന്നതായാൽ ഞാൻ ഉത്തരവാദിയാകയില്ല. കുറെ മുമ്പ് എന്നോ ഒരു ഭൃത്യന്റെ നിലയിൽ വിചാരിച്ചുള്ള വർത്തമാനം പറഞ്ഞതു?—ഞാൻ കേവലം ഭൃത്യൻ തന്നെ. ഭൃത്യൻ യജമാനൻ ചെയ്യുന്ന വിഴ്ചക്ക് ഉത്തരവാദിയാകുമോ?" എന്ന് ആയാളുടെ കൈ വേദനപ്പെടുകയാൽ പറഞ്ഞുപോയി.

ഭീം:—"ശരി തന്നെ!" എന്നു പറഞ്ഞു റസ്റ്റിരാമനെ വിട്ടു. താന്ത്യാജി ഊരിയ വാളിനെ ഉറയിൽ ഇട്ടുംവെച്ച് ഇങ്ങിനെ പറഞ്ഞു:—

"ഞങ്ങളോടു പൂജ്യമായോ അവമാനകരമായോ പ്രവർത്തിക്കുന്നവർ പറയുന്ന അപകടം എന്തെന്നുകണ്ടാലെ അറിഞ്ഞുകൂടു." ഇതിന്നു റസ്സിരാമൻ ഒരക്ഷരവും മറുപടിപറയാതെ ജയസിംഹനുംമററും ഇരുന്ന പ്രധാനതളത്തിലേക്ക് അവരെ കൂട്ടിക്കൊണ്ടു പോയി. മണിപുരാധിശന്മാർ ഗംഭീരഭാവത്തോടും, തെളിഞ്ഞു് ഉദ്ധതന്മാരായും, കാലടികൾ സാവധാനത്തിൽ വെച്ചും അവിടെചെന്നു. അപ്പോൾ അവിടെ വിശോകൻ, ചന്ദ്രസേനൻ, ജയസിംഹൻ മുതലായവർ നില്ക്കുകയായിരുന്നു. ജയസിംഹൻ ഇവർ വരുന്നതു കണ്ടിട്ട് സ്വല്പം മുമ്പോട്ടുചെന്ന് ഇങ്ങനെപറഞ്ഞു.—

"ഭ്രാതാക്കളായ നിങ്ങൾ ഇരുവരും എന്നെ കാണ്മാൻ വന്നതു സന്തോഷം തന്നെ."

ഭീ.—"പഴയ ദേശാചാരം അനുസരിച്ചു ഞങ്ങൾ കാണ്മാൻ വന്നതാണ്. അവിടുന്നു വളരെക്കാലം കൂടി ഇവിടെ വന്നതല്ലേ?—എന്നാൽ ഒന്നു കണക്കാക്കാമെന്നു കരുതി വന്നുവെന്നേയുള്ളു. ഞങ്ങൾ വന്ന ഉദ്ദേശത്തെ വകവയ്ക്കാതെ മനഃപൂർവ്വം ഞങ്ങളെ അവമാനിക്കാനാണു ഭാവമെങ്കിൽ അതുകൊണ്ടും തരക്കേടില്ല. കാലിലെ പൊടി തട്ടീട്ടു ഞങ്ങൾപോകും!"

ഈ സംഭാഷണം ഇവിടെ നിർത്തി മണിപുരന്മാരെപ്പററിക്കുറച്ചൊന്നു പറയട്ടെ.

ഈ ഭ്രാതാക്കൾക്കു നാല്പത്തിയേഴും നാല്പത്തിയഞ്ചും വയസ്സു പ്രായമിരിക്കും. ആറടിയിൽ കൂടിയ കായദൈർഘ്യവും അതിനൊത്തവണ്ണം അംഗപുഷ്ടിയും ശൗര്യം സ്ഫുരിക്കുന്നതായി വിളങ്ങുന്ന ആകൃതിയുമുള്ളവരായിരുന്നു. ഉഗ്രപ്രകൃതന്മാരായ അവരുടെ ക്രൂരത കൂടാത്ത നോട്ടം; ചകിരിപോലെ കട്ടിയായുള്ള കറുത്ത മേൽമീശ; കുറുങ്കഴുത്തു്; വിരിഞ്ഞ മാർവിടം; ഒതുങ്ങിയ അര; മാംസം മുഴുകി വടംപോലെ അസ്ഥിയിൽ പിടിച്ചുചേർന്നിട്ടുള്ള നീണ്ട കൈകൾ; ഉറച്ച കാലുകൾ; ഇങ്ങിനെ പ്രത്യംഗമായി നോക്കിയാൽ അവരോടു എതിർപ്പാൻ ആർക്കും ഭയം തോന്നും. അംഗപുഷ്ടി വ്യക്തമായി കാണത്തക്കവിധം ദേഹത്തോടു ചേർന്നുള്ള

കസവു തുന്നൽ പണി ചെയ്തിട്ടുള്ളതുമായ ഉടുപ്പുകൾ അവർ ധരിച്ചിരുന്നു. സ്വർണ്ണക്കസവുകൊണ്ടു പണിചെയ്തിട്ടുള്ള പട്ടുനാട കടിബന്ധത്തിൽ, അവരുടെ ആകൃതിക്കൊത്ത ഓരോ നീണ്ട ഖഡ്ഗം ഉറയോടുകൂടി തൂക്കിയിട്ടിരുന്നു. ഇവരോടു ഒരുമിച്ച് ഇരുപത്തു ഭടന്മാർ ഉണ്ടായിരുന്നു. ഇവർ തങ്ങളുടെ യജമാനന്മാരെപ്പോലെ ക്രൂരന്മാരും ശൂരന്മാരുമായിരുന്നു

ഈവിധം ആകൃതികൊണ്ടും പ്രകൃതികൊണ്ടും ഭയാനകപ്പുരുഷന്മാരും ശക്തിമാന്മാരുമായ മണിപുരന്മാരുടെ അലക്ഷ്യമായ വാക്കുകേട്ടയുടൻ ചന്ദ്രസേനൻ കോപാന്ധനായി തന്റെ വാളൂരി എടുത്തുകൊണ്ടു ഭീംജിയുടെനേരെ ചെന്ന് ഇങ്ങിനെ പറഞ്ഞു:—

“എന്തുപറഞ്ഞു?—ഇവിടെവെച്ച് ഇത്ര നിസ്സാരമായി പറയാറായോ?”

എന്നിങ്ങിനെ പറഞ്ഞവസാനിപ്പിക്കുംമുമ്പ് ഭീംജി ഇപ്രകാരം തടുത്തുപറഞ്ഞു:—

“ഛെ! ഛെ!—പിച്ചുപിടിച്ചോ നിനക്ക്?—നീ എത്രതന്നെ ചാടിയാലും ഞങ്ങളോട് ഒന്നും ഫലിക്കയില്ലെന്നു മനസ്സിലായിട്ടില്ലേ?”

താന്ത്യാ:—“അവിടെ പകിടകളായ കുട്ടികളുടെ കയ്യിൽ മൂർച്ചയുള്ള പിശ്ശാങ്കത്തി കൊടുക്കാറുണ്ടോ?—

“തന്റെ നെടിയവാളിന് എന്റെ ഈ പിശ്ശാങ്കത്തി എതിരല്ലയോ എന്നു കാണുക” എന്നു ചന്ദ്രസേനൻ പറഞ്ഞുകൊണ്ടു താന്ത്യാജിയുടെ നേരെ വാളോങ്ങിക്കൊണ്ടടുത്തു. താന്ത്യാജി നിന്നിരുന്നയിടംവിട്ടിളകുകയോ കോപം നടിക്കുകയോ, ചെയ്യാതെ; അയാൾ തന്റെനേരെ ചാടുന്ന വാളും കൈയും ഒരുമിച്ച് ഒരു കൈകൊണ്ട് അലക്ഷ്യമായി പിടിച്ചുനിർത്തി ചന്ദ്രസേനന്റെ വാളിനെ പിടിച്ചുപറിച്ചെടുത്തു തളത്തിന്റെ ഒരു കോണിൽ വലിച്ചെറിഞ്ഞശേഷം ഇങ്ങിനെപറഞ്ഞു:—

“എടാ കള്ളാ—നിന്റെ ആ പിശ്ശാങ്കത്തിയെ ഇനിയും പോയെടുത്തുകൊള്ളുക” ഈ വചനം പൂർത്തിയാക്കുന്നതിൽ തന്നെയായിക്കൊണ്ട് ഒരുക്കം ചന്ദ്രസേനന്റെ കൂട്ടരെ ഓരോ

മണിപുരന്മാർ ഇതിന്ന മറുപടി ഒന്നും പറയാതെ ഗോപുരദ്വാരത്തിൽ ചെന്നു. ഇതിനിടയ്ക്കു ചന്ദ്രസേനൻ, തനിക്ക പററിയ തോൽവികൊണ്ടുണ്ടായ ലജ്ജയും കോപവും ഉൽസാഹമായി ഭവിച്ചിട്ട്, ജയസിംഹനോട്ട് പറഞ്ഞു:

“ഈ കള്ളന്മാരെ ശിക്ഷിക്കുന്നതിന്ന് അച്ഛൻെറ അനുവാദം വാങ്ങിത്തരണം!-ഈ കോട്ടവാതിൽ അടച്ച് ആ ദ്രോഹികളെ പിടിച്ച് ഇവിടെയുള്ള കാരാഗൃഹത്തിൻെറ രുചി അറിയിച്ചുവിടണം!- അവർ, അതാ, ഗോപുരവാതുക്കൽ എത്തിക്കഴിഞ്ഞു!”

ജയ:—“അവരോട്ട നാം ഇപ്പോൾ ഒന്നും പ്രവർത്തിക്കേണ്ട. എന്നാൽ അവർ വല്ല അക്രമവും ചെയ്യുന്നവെങ്കിൽ അവരുടെ നേരെ യുദ്ധത്തിന്ന പുറപ്പെടാമെന്നതന്നെയല്ലാ, ആ സമയത്തിൽ നിങ്ങളുടെ കോപശാന്തിവരുത്തുവാൻ വേണ്ട തരം ഉണ്ടാക്കിത്തരികയും ചെയ്യാം — അതു പോരെ?”

ഈ വാഗ്ദാനംകേട്ട സന്തുഷ്ടനായ ചന്ദ്രസേനൻ, അവിടെ ഒരു കോണിൽകിടന്ന തൻെറ വാളിനെ എടുത്ത് ഉറയിലിട്ടും വെച്ച് അടുത്തുണ്ടായിരുന്ന ജനലിൽകൂടി പുറത്തെയ്ക്കുനോക്കി. ആ സമയത്തായിരുന്നു മണിപുരാധീശന്മാരും കൂട്ടരും കുതിരകളിൽകയറി യാത്രയ്ക്ക് ഒരുങ്ങിയതു്. അപ്പോൾ അവിടെ നടന്ന വേറൊരു സംഭവത്തെപ്പററി പ്രസ്താവിക്കട്ടെ.

താര, ദേവബാലിയുമൊരുമിച്ച് അടുത്തുള്ള മൈതാനത്തു നടപ്പാൻ പോയിരുന്നു. അവർ തിരിച്ചുവന്നപ്പോൾ, ഗോപുരവാതുക്കൽ ആളുകളും കുതിരകളും നില്ക്കുന്നതുകണ്ടിട്ട്, അന്യരുടെ ദൃഷ്ടിയിൽ പെടാതെ വേറൊരു വഴിയിൽകൂടി കോട്ടയ്ക്കുള്ളിൽ കടപ്പാൻ, അവിടെയുണ്ടായിരുന്ന കല്പടികളിൽ കയറി.

സുഗന്ധവാഹിയായ മന്ദപവനൻെറ സഞ്ചാരംകൊണ്ടു താരയ്ക്കുണ്ടായിരുന്ന ക്ഷീണത്തിന്ന കുറവുതോന്നി. പ്രകൃതിയുടെ നിസ്തുല്യങ്ങളായ വിവിധരമണീയാകൃതികൾ കണ്ടും ശുദ്ധവായു ഏററും താരയുടെ വാടിയിരുന്ന മുഖത്തിന്ന സ്വല്പം പ്രകാശമുണ്ടായി. ആ കന്യകയുടെ സ്വാഭാവികമായ ശുഭലാവണ്യം അപ്പോൾ പുതിയതായി കാണപ്പെട്ടു. താര ദ്വാരത്തിന്ന അടുത്തു

മണിപുരാധീശന്മാർ കണ്ടു. ലജ്ജാസമ്മിശ്രമായ പ്രാഭവവും, മനോഹരത്വവും, ഇവരെ നന്നേ ആകർഷിച്ചു. കേരളീക്ക് ഉത്തലക്ഷണങ്ങൾ ആ കന്യകയിൽ കണ്ടതുകൊണ്ട് അവൾ വിശോനന്റെ പുത്രിതന്നെ എന്ന് അവർ തീർച്ചപ്പെടുത്തി.

ഭീംജീയും താന്ത്യാജീയും വീരന്മാരെന്നു പറഞ്ഞതുകൊണ്ടു മാത്രം അവരുടെ സ്വഭാവനിർണ്ണയം വരുകയില്ല. വാസ്തവത്തിൽ അവർ നിർദ്ദയന്മാരും, ഭീമപരാക്രമശാലികളുമായിരുന്നു. ഏതൊരകൃത്യമെങ്കിലും പ്രവർത്തിക്കണമെന്നു നിശ്ചയിച്ചാൽ, അതിന്റെ ഗുണദോഷങ്ങളെപ്പററി ചിന്തിക്കാതെയും, എന്താപത്തു നേരിട്ടാലും അതു തൃണതുല്യമാക്കി കരുതിയും, ഉടൻ അതു നിറവേറുവാൻ അവർ ഉദ്യമിക്കുന്നതുകൊണ്ടു പലപ്പോഴും അവരുടെ കൃത്യങ്ങൾ അത്ഭുതകരമായും, അമാനുഷികമായും, വരാറുണ്ടു്. ഈ സന്ദർഭത്തിലും അവരുടെ ആലോചനയുടെ ഗതി മേൽപ്പറഞ്ഞ വിധത്തിലായിരുന്നു.

താരയുടെ സൌന്ദര്യം കണ്ടു് ആനന്ദിച്ചുനിന്നിരുന്ന ആ സഹോദരന്മാർ ഇരുവരും, പരസ്പരം ഒന്നുനോക്കി. ആ നോട്ടത്തിൽ വളരെ അർത്ഥം അന്തർഭവിച്ചിരുന്നു. എന്തു ചെയ്യണമെന്ന രണ്ടുപേരുടേയും മനോഗതം അവർ നോട്ടം കൊണ്ടു് നിശ്ചയിച്ചുറച്ചു കഴിഞ്ഞയുടൻ ഭീംജീ തന്റെ സഹോദരനോടു് ഇങ്ങിനെ പറഞ്ഞു:—

"അനുജൻ ആ വാതുക്കൽ പോയി നില്ക്കു! ഒരുത്തരെയും പുറത്തേക്കു ജീവനോടു കടത്തിവിടരുതു്!" എന്നിത്രയും പറഞ്ഞ ശേഷം അയാൾ തിരിഞ്ഞു ഭടന്മാരോടു് "വാളൂരി സന്നദ്ധരാകുവിൻ!" എന്നാജ്ഞാപിച്ചു.

ഈ കല്പന കേട്ടയുടൻ താന്ത്യാജീ കുതിരയെ ഓടിച്ചു ഗോപുരദ്വാരത്തിലെത്തി. ഭടന്മാർ ഖഡ്ഗപാണികളായി നിന്നു. ഇതിനിടയിൽ ഭീംജീ കുതിരയെ അതിവേഗം ഓടിച്ചു് താരയുടെ സമീപം എത്തിയതും, അയാൾ ആ യുവതിയെ പിടികൂടിയെടുത്തു കുതിരപ്പുറത്തിരുത്തി ഭടന്മാർ സമേതം മിന്നൽപോലെ അവിടെ നിന്നു മറഞ്ഞതും ഒരുമിച്ചു കഴിഞ്ഞു. താന്ത്യാജീയും അവരുടെ പിന്നിൽ കൂടി അതിവേഗം കുതിരയെ ഓടിച്ചുപോയി.

ഈ ധൈൎയ്യം ഇവർ പ്രവൃത്തിക്കുമെന്നു കോട്ടാരത്തിലുള്ളവൎക്കു ലേശവും വിചാരമില്ലാതിരുന്നതുകൊണ്ട്, താരയെ അപഹരിച്ചതു കണ്ടിട്ടുണ്ടായ ഭയത്താൽ എല്ലാവരും ഭ്രമിച്ചു നിശ്ചേഷ്ടന്മാരായി നോക്കിക്കൊണ്ടു നിന്നുപോയി. അവിടെ അപ്പോൾ മുപ്പതിൽപരം ഭടന്മാർ മാത്രമെ ഉണ്ടായിരുന്നുള്ളു. പക്ഷെ പിൻതുടൎന്നാലെന്നു താരയെ രക്ഷപ്പെടുത്താമെന്ന് അവർ വിചാരിച്ചിരുന്നാലും ഭയങ്കരന്മാരായ മണിപൂരകിരാതന്മാരോട് എതിരിടുവാൻ സാധിക്കുന്നതല്ലെന്ന് അവൎക്ക് അറിയാമായിരുന്നതാനും!

---

# പതിമൂന്നാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞ വൃത്താന്തം നിമിഷമാത്രത്തിനിടയിൽ നടന്നതെല്ലാം ചന്ദ്രസേനൻ ജനാലയിൽക്കൂടി കണ്ടുനില്പുണ്ടായിരുന്നു. ഭീംജീ താരയെ എടുത്ത് അയാളുടെ കുതിരപ്പുറത്തുവെച്ച് അയാളും ചാടി പിൻവശത്തു കയറുന്നതുകണ്ടിട്ടുണ്ടായ പരിഭ്രമവും, കോപവുംകൊണ്ടു ചന്ദ്രസേനൻ ഉറക്കെ ഒരു ഗംഭീരനാദം പുറപ്പെടുവിച്ച്, അവിടെനിന്നു പുറത്തേയ്ക്കു പാഞ്ഞോടുന്നതു കണ്ടിട്ട് എന്തെന്നറിയാതെ അന്ധാളിച്ചു, ജയസിംഹനും വിശാലനും ആ യുവാവിന്റെ പിമ്പെ ചാടി പുറത്തുവന്നു. അപ്പോൾ ഭീംജീയുടെ കയ്യിൽ നിസ്സഹായയായിട്ടു കിടന്ന താരയേയുംകൊണ്ട് അതിവേഗം ഓടുന്ന കുതിരയുടെ ഗതിയാൽ ആ യുവതിയുടെ ചുരുണ്ട തലമുടി അഴിഞ്ഞു കാററത്തു പറക്കുന്നതുമാത്രം അവർ അകലെ കണ്ടു.

“അയ്യോ മകളെ-താരേ-എന്റെ ഓമനക്കുഞ്ഞേ—നിനക്ക് ഈ വിപത്തുപററിയോ?—അയ്യോ! എന്റെ മകളെ രക്ഷിക്കണേ—ഭടന്മാരില്ലയോ?” എന്ന് വിശാലൻ ഉറക്കെ നിലവിളിച്ചുകൊണ്ടു നെഞ്ചത്തു കൈവെച്ചു.

ജയ:—“ആ ദ്രോഹികളുടെ തലയിൽ വെള്ളിടിവീഴട്ടെ! അവരെ ഞാൻ ഇനി എന്തു ചെയ്യുമെന്നു നോക്കിക്കൊള്ളട്ടെ!—ആരവിടെ!—ഭടന്മാർ എല്ലാവരും ആ ചോരന്മാരെ

പാപികളെ പിന്തുടരുവിൻ!—യുവരാജ്ഞി താരയെ രക്ഷിപ്പിൻ!—ഞങ്ങൾക്കും വേഗം കുതിരകളെ കൊണ്ടുവരട്ടെ!"

കൊട്ടാരത്തിൽ ആളുകളുടെ പരിഭ്രമംകൊണ്ടും, പരിതാപംകൊണ്ടും, ഭീതികൊണ്ടും എല്ലാവരും കുഴങ്ങി. ഏതാനും ആളുകൾ ഭവ്യബായി മോഹാലസ്യമായി കിടക്കുന്നതു കണ്ടിട്ട് അവരെ കൊട്ടാരത്തിനകത്ത് എടുത്തുകൊണ്ടുപോയി. ചിലർ കുതിരകളെ കോപ്പിട്ടിറക്കി. വേറെ ചിലർ ആയുധങ്ങളെടുപ്പാനായി ആയുധപ്പുരയിലേയ്ക്കു പോയി. എന്തിനേറെപ്പറയുന്നു; ഒരു വിനാഴികയ്ക്കുള്ളിൽ വിശ്വനാഥൻ, ജയസിംഹൻ മുതലായവർ നാല്പതു ഭടന്മാർ സഹിതം അശ്വാരൂഢന്മാരായി അതിവേഗത്തിൽ മണിപുരന്മാരെ പിന്തുടർന്നു.

ഈ സമയം കൊണ്ടു മണിപുരന്മാർ വനത്തിൻ്റെ ഒരറ്റത്തു കൂടി തിരിഞ്ഞു് അവരുടെ പ്രാകാരത്തിലേക്കുള്ള നേർവഴിയിൽ എത്തി. ഇവിടെ എത്തിയപ്പോഴേയ്ക്കു് താര മോഹാലസ്യത്തിൽ നിന്നുണർന്നു്, തൻ്റെ നിസ്സഹായാവസ്ഥയറിഞ്ഞിട്ട് അപാരദുഃഖത്തിൽ മഗ്നയായി. ഭീംജി ഇതുകണ്ടിട്ട്, തൻ്റെ ഘനത്ത ശബ്ദത്തെ കഴിയുന്നതും മാർദ്ദവപ്പെടുത്തി ആ കന്യകയുടെ ചെവിയിൽ സാന്ത്വനവാക്കുകൾ പറഞ്ഞു:—

“അല്ലേ, സുന്ദരി! വ്യസനം ഇനി എന്തിന്?—ദുഃഖിച്ചിട്ട് ഫലമില്ല!—ഞാൻ മണിപുരാധീശനാണ്. ഈ വരുന്നത് ധീരനും പരാക്രമിയുമായ എൻ്റെ അനുജൻ താന്ത്യാജിയാണ്. ഞങ്ങൾ രണ്ടുപേരും ധനംകൊണ്ട് കുബേരസമന്മാരാണ്. നീതിയെ സംബന്ധിച്ച് ഞങ്ങൾക്കെതിരാളില്ല. ഞങ്ങളുടെ പ്രാകാരമൊ സ്വാതന്ത്ര്യമാണ്. പ്രതാപത്തിൽ ഇന്ദ്രതുല്യനെങ്കിൽ താങ്കളുടെ ഒരു വാക്കുമതി; കനകാഭിഷേകം ഞാൻ ചെയ്യും!—ഹാ, യുവതി! എൻ്റെ പല്ലക്കുകൾക്കും ഐശ്വര്യത്തിനും സാക്ഷിയായിരിപ്പാൻ ഇതുവരെ ഒരു സ്ത്രീക്കും ഭാഗ്യമുണ്ടായിട്ടില്ല. ഇങ്ങിനെ ഒരവസരം കിട്ടിയതു ദൈവകാരുണ്യം എന്നു വിചാരിച്ച് യുവതിയെ ഞങ്ങളിൽ ഒരുവൻ വിവാഹം ചെയ്യണമെന്നുള്ള ആഗ്രഹത്തിന് അനുകൂലയായിരിക്കണം!—എൻ്റെ കൊട്ടാരത്തിൽ [illegible]

മന്ത്രിമാരും ഭടന്മാരും യുവതിയുടെ ആജ്ഞാലംഘനം ചെയ്കയില്ല. യുവതിയുടെ ഇഷ്ടാനുസരണം ഞങ്ങളിൽ ഒരാളെ സ്വീകരിച്ചു വിവാഹം ചെയ്യണമെന്നാണ് അപേക്ഷ."

ഈ വാക്കുകൾ കേട്ടിട്ടു താരയ്ക്കുണ്ടായ വെറുപ്പും, ഭീതിയും നിമിത്തം കുതിരപ്പുറത്തു് അവൾ കഴിയുന്നതും അയാളുടെ ആശ്ലേഷത്തിൽ നിന്നു വിട്ടിരിക്കാമെന്നു കരുതി, നിവർന്നിരിപ്പാൻ ശ്രമിച്ചു. ഈ അരസികനായ പുരുഷൻ, പറഞ്ഞ വാക്കുകൾ ഏറക്കുറെ മോഹാവഹങ്ങളായിരുന്നാലും, അവ താരയുടെ നിർമ്മല മനസ്സിൽ ദ്വേഷവും ഭയവും, നിരാശയും ഉണ്ടാക്കിയതേയുള്ളു. രക്ഷപ്പെടുവാൻ ഒരു മാർഗ്ഗവും കാണാതെ പിമ്പേ എത്തുന്ന മണിപുരഭടന്മാരെ താര നോക്കി.—ഹാ—അവരും മഹാശയന്മാർ!—മണിപുരാധീശന്മാർ എന്നു മുമ്പും താര കേട്ടിട്ടുണ്ട്. ആ മനസ്സിനു വിശ്വാസവും, ഉറപ്പും, സമാധാനവും വരുത്തുക വിധത്തിലായിരുന്നില്ല. യാചിച്ചു പറഞ്ഞാൽ അവരുടെ മനസ്സിന് അലിവു തോന്നുമോ എന്നു വിചാരിച്ച് ആ യുവതി, ഭടന്മാരെയും പിന്നീടു ഭീംജിയേയും നോക്കി മൃദുത്വലവലേശം കലർന്നിട്ടില്ലാത്ത അവരുടെ ഭാവങ്ങൾ കണ്ടിട്ടു, ആ കന്യക പറവാൻ തുടങ്ങിയ വാക്കുകൾ ഒന്നുപോലും വെളിക്കുവന്നില്ല. സഹായിപ്പാനോ, വല്ലപ്രകാരവും രക്ഷപ്പെടുത്തുവാനോ, ഒരുവനുമില്ലെന്നു തീർച്ചപ്പെടുത്തിയതിനോടുകൂടിയുണ്ടായ അപാരദുഃഖം കൊണ്ടു താര പ്രതാപഗിരിയുടെ ചൊവ്വിനു നോക്കി. ഉടനെ വളരെ അകലെ നിന്നു ഒരു സംഘം അശ്വാരൂഢന്മാരായ ആളുകൾ അതിവേഗത്തിൽ പിൻതുടർന്നു എത്തുന്നതു കണ്ടപ്പോൾ താരയുടെ മനസ്സിനു സമാധാനം ഉണ്ടായി. ഭീംജി, താരയുടെ ഈ ഭാവപ്പകർച്ച കാണാതിരുന്നില്ല. അയാൾ ഉടൻതന്നെ പിൻതിരിഞ്ഞു നോക്കിയപ്പോൾ സംഗതി ഗ്രഹിക്കയും, ഹാസ്യമായ ഒരു പുഞ്ചിരിയോടുകൂടെ താന്ത്യാജിയെ വിളിച്ച് ഇങ്ങിനെ പറകയും ചെയ്തു.

"താന്ത്യാ!—അവർ വിടാൻ ഭാവമില്ല. കണ്ടോ?-അതാ വരുന്നു!"

താന്ത്യാജി തന്റെ ഭ്രാതാവിന്റെ വാക്കുകൾ കേട്ടുടനെ വേഗം വാളൂരി എടുത്തുകൊണ്ട്—"വരട്ടെ അവർ! 'കേട്ടു

വേണ്ടപോലെ സൽക്കരിച്ചയപ്പാനുള്ള മാൎഗ്ഗം നമുക്കറിവാൻ പാടില്ലേ?" എന്നു പറഞ്ഞു. മണിപുരകിങ്കരന്മാരും വാളൂരി എടുത്തുംകൊണ്ട് പോരിനു സന്നദ്ധരായി. പിൻതുടരുന്നവരെ ശത്രുക്കളാക്കാതെ അവർ യഥാസ്ഥിതിയിൽ കുതിരകളെ പായിച്ചുവിട്ടു.

ഇതിനിടയിൽ, തന്റെ പിതാവും സഹോദരനും പിൻതുടൎന്നുവരുന്ന സംഘത്തിൽ ഉണ്ടെന്നറിയാമായിരുന്നതുകൊണ്ട് ഈ ഭയങ്കരന്മാരായ പരിഷകളോടേററിട്ട് വല്ല അപായവും അവൎക്ക് പററിയെങ്കിലോ എന്നു വിചാരിച്ച്, ആ യുവതി പരിതപിച്ചു.

പിൻതുടരുന്ന സംഘം ഏറക്കുറെ അടുത്തു എന്നു കണ്ടിട്ട്, താറുജി തന്റെ ജ്യേഷ്ഠനോട് വീണ്ടും ഇങ്ങിനെ പറഞ്ഞു:—

"ഈ വരുന്നവർ നമ്മെ എതിൎക്കുന്നതിനു മുമ്പ്, ജ്യേഷ്ഠൻ ഈ യുവതിയെയുംകൊണ്ടു കോട്ടയിലേയ്ക്കു പൊയ്ക്കൊള്ളണം. ഞാനും നമ്മുടെ ഭടന്മാരും ഇവിടെനിന്ന് ഒരാളെയും അപ്പുറം കടന്നുവിടാതെ നിന്നുകൊള്ളാം!"

"ഞാൻ യുദ്ധത്തിൽ പിൻതിരിഞ്ഞു എന്നു വരാൻ പാടില്ല. അതുകൊണ്ട് ഈ സംഘത്തിൽനിന്നു വിശ്വസ്തരായ രണ്ടുപേരെ വിളിച്ച്, ഈ നിധി അവരെ ഏല്പിച്ചു, നമ്മുടെ കോട്ടയിലേയ്ക്ക് അയച്ചേയ്ക്കാം" എന്നു പറഞ്ഞിട്ട്, വേഗം ഗംഗാറാം എന്നും ഗോപാൽറാം എന്നും രണ്ടു ഭടന്മാരെവിളിച്ചു താരയെ ഏല്പിച്ചുവെച്ച് അവരോട് ഭിംജി ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ വഴിക്കു താമസിക്കരുത്. കഴിയുന്നതും വേഗത്തിൽ നമ്മുടെ കോട്ടയിൽ എത്തണം. അവിടെ ചെന്നാൽ ഈ യുവതിക്കു വേണ്ട സൌകൎയ്യങ്ങൾ ഏൎപ്പാടുചെയ്തുകൊടുക്കണം. അതുകൂടാതെ നമ്മുടെ ഭടന്മാർ എല്ലാവരേയും, ഒരുമിച്ചു യുദ്ധത്തിനൊരുങ്ങിക്കൊള്ളുവാൻ ഞാൻ പറഞ്ഞയച്ചതായും അറിയപ്പെടുത്തണം.—ഞങ്ങൾ, ഇതാ പുറകെ എത്തുന്നുണ്ട്"

ഇവരുടെ നിശ്ചയങ്ങളെല്ലാം, അതിലേയ്ക്ക് അവർ പ്രവൃത്തിച്ച തത്രപ്പാടുംകൊണ്ട്, ആ യുവതി തനിക്കു രക്ഷപ്പെടുവാൻ ഇനി മാൎഗ്ഗമില്ലെന്നു വിചാരിച്ച് ഉറക്കെ നിലവിളിച്ചുകരഞ്ഞു. [illegible] [illegible] താരയെ അവന്റെ കുതിര

ത്തു് എടുത്തിളക്കി ക്ഷണവേഗം കുതിരകളെ ഓടിച്ചു, കാട്ടിലുണ്ടായിരുന്ന ഒരു ഊടുവഴിയിൽക്കൂടി തിരിഞ്ഞു രണ്ടു പേരും അവിടെനിന്നു മറഞ്ഞു.

പിൻതുടർന്നു വന്നവരെ ആ വഴിയിൽ വിലങ്ങത്തനമായി മണിപ്പുരന്മാർ നിരന്നുനിന്നു. വിശാഖനും സംഘവും ഒട്ടുമേ അടുത്തു. അവർ അധികംപേർ ഉണ്ടെന്നു മണിപ്പുരന്മാർ കണ്ടു; എന്നിട്ടും ആ കൂട്ടർക്കു് കൂസൽ തീരെ ഉണ്ടായില്ല. തങ്ങളുടെ ശൌര്യപരാക്രമങ്ങളെ പ്രകടിപ്പിക്കുവാൻ തക്ക അവസരങ്ങൾ ഉണ്ടാകുമ്പോൾ, അതിസാഹസങ്ങൾ പ്രവർത്തിപ്പാൻ മുതിരുന്നതു മണിപ്പുരന്മാരുടെ പതിവായിരുന്നു. അതുകൊണ്ടു മറുഭാഗത്തു് ഇരട്ടിബലം കണ്ടിട്ടും അവർ ഭയപ്പെടാതിരുന്നതു് അത്ഭുതമല്ല. ഈ ഭ്രാതാക്കളെ അവമാനിച്ചതിന് അവർക്ക് ഒരു പക തീർക്കാനമുണ്ടായിരുന്നു.

വിശാഖൻ തുടങ്ങിയുള്ളവർ താമസിയാതെ ദുഷ്പ്രകാരവും കണ്ടെപ്പട്ടതെന്തെന്നുള്ള സ്തുകവിചാരത്തോടെ നിരാശപ്പെട്ട് മാറി, മണിപ്പുരന്മാർ തടഞ്ഞുനിന്നിരുന്ന സ്ഥലത്തിന്റെ സമീപം, എത്തിയപ്പോഴേക്കും തന്റെ മകൾ ആ സംഘത്തിൽ ഇല്ലെന്ന് ഒരു നോക്കിൽ വിശാഖൻ മനസ്സിലാക്കി. എന്നിട്ട് അന്തർഗ്ഗതത്തിലുണ്ടായ അപാരവ്യസനത്തോടെ ഇങ്ങിനെ വിളിച്ചുപറഞ്ഞു:—

“അയ്യോ, എന്റെ മകളെ ആ ദുർബ്ബുദ്ധന്മാർ അവരുടെ കോട്ടയിലേയ്ക്കു കടത്തിവെച്ചു നമ്മെ തടുത്തുനിർത്തി യുദ്ധംചെയ്യാനൊരുങ്ങി നില്ക്കുകയാണ്! ഇനി ഇവരുടെ ഇടയിൽക്കൂടി ഒരു വഴി, വാൾപ്രയോഗം കൊണ്ടു വെട്ടിത്തെളിച്ചാലല്ലാതെ എന്റെ മകളെ അന്വേഷിച്ചുപോകാൻ നിവൃത്തിയില്ല!”

ദുഃഖപാരവശ്യംകൊണ്ടു വിശാഖൻ ഇത്രയും പറഞ്ഞതിനിടയ്ക്ക് ഇരുപക്ഷക്കാരും അടുത്തു യുദ്ധംതുടങ്ങി. ഉടനെ— “നിനക്കു തോൽക്കണോ?” എന്നുപറഞ്ഞു താന്ത്യാജിയുടെനേർക്ക് ഉഗ്രസേനൻ അടുത്തു. മണിപ്പുരഭടന്മാർ ശൌര്യസമേതം കുതിരകളെ മറുപക്ഷക്കാരുടെ ഇടയിൽ ചാടിച്ചു പോരാട്ടംതുടങ്ങി. പിന്നീടുണ്ടായ യുദ്ധഘോഷം വനത്തിൽ മാറ്റൊലിയിട്ടു കേട്ടു.

ഖഡ്ഗങ്ങൾ തമ്മിൽ കൂട്ടിമുട്ടുന്ന ശബ്ദവും, മുറിവേററ കുതിരകളുടേയും ഭടന്മാരുടേയും നിലവിളിയും, പോരാളികൾതമ്മിൽ പറയുന്ന വീരവാദങ്ങളും, ആളില്ലാതെ പാഞ്ഞോടുന്ന കുതിരകളുടെ കുളമ്പൊച്ചയും, എന്നുവേണ്ട യുദ്ധകോലാഹലം ഗംഭീരതരമായിരുന്നു എന്നേ പറയേണ്ടു. ഇങ്ങിനെ യുദ്ധംചെയ്തു നില്ക്കും മദ്ധ്യേ ചന്ദ്രസേനന്റെ വാളിനെ വെട്ടിമുറിച്ചിട്ടുവെച്ചു, താന്ത്യാജി നിഷ്പ്രയാസേന ആ യുവാവിന്റെ കഴുത്തിൽ പിടിച്ചെടുത്ത് അടുത്തുണ്ടായിരുന്ന കുററിക്കാട്ടിലെയ്ക്കു വലിച്ചെറിഞ്ഞു.

ഈ വിപത്തുകണ്ടിട്ടു വിശ്വന്തൻ ദുഃഖവിവശനായി തന്റെ കുതിരയെ വേഗത്തിലോടിച്ചു ചെന്നു താന്ത്യാജിയോടേററു. വിശ്വന്തൻ ആയുധാഭ്യാസത്തിൽ നിപുണനായിരുന്നാലും, അനന്യസാധാരണശക്തിയും ധൈര്യവുമുള്ള താന്ത്യാജിയോട് എതിരിട്ടുപൊരുവാൻ അദ്ദേഹത്തിന് അസാദ്ധ്യമായിരുന്നു. ഇവർ തമ്മിലേററു അധികനേരം കഴിയുന്നതിനുമുമ്പ് ആകപ്പാടെ വിശ്വന്തന്റെ കഥ കഴിപ്പാനുള്ള ഒടുവിലത്തെ വെട്ടിനു താന്ത്യാജി വാളോങ്ങിയ ക്ഷണത്തിൽ അയാളുടെ കുതിരയുടെ മുൻകൈ ഒരു കുഴിയിലകപ്പെട്ട് ആളു മറിഞ്ഞുവീണു. ഈ യാദൃച്ഛികസംഭവംകണ്ടു ചന്ദ്രസേനൻ ഒരു കഠാരിയുമായി താന്ത്യാജി വീണുകിടന്നയിടത്തെത്തി. നേരെവരുന്ന ഭടന്മാരെയെല്ലാം കാലനെപ്പോലെ പരലോകപ്രാപ്തരാക്കിക്കൊണ്ടു നിന്ന ഭീംജി തന്റെ അനുജനു നേരിട്ട വിപത്തിനെ കണ്ടമാത്രയിൽ മിന്നൽപോലെ വേഗത്തിൽ അവിടെ എത്തി കൈമുറുക്കി ചന്ദ്രസേനന്റെ മൂർദ്ധാവിൽ ഒരു ഇടികൊടുത്തു. താഡനത്തിന്റെ ഊക്കുകൊണ്ട് ആ യുവാവു നിലത്തുപതിച്ചു. ഇതിനുശേഷം ഭീംജി ക്രുദ്ധനായിട്ട് ഇങ്ങിനെ പറഞ്ഞു:—"ഭീരുവായ ഒരു കുട്ടിയുടെ കൃത്യം യോദ്ധാക്കളായ ഞങ്ങളോടാണോ ചെയ്യുന്നത്?—നിസ്സാരനായ ഇവൻ കുതിരകളുടെ വാറു മോഷ്ടിച്ചു കൊണ്ടുപോകുവാൻ ഒളിച്ചുവരുന്ന ചില നീചന്മാരായ ബാലന്മാർക്കു തുല്യനാണ്. ഇവനെ ശിക്ഷിപ്പാനുള്ളതു മുഷ്ടിപ്രയോഗമല്ലാതെ മററായുധംകൊണ്ടായാൽ അതിന്റെ മാനക്കേടുകൂടി ഭവിക്കും!"

ഭീംജിയുടെ ശകാരം മതിയാക്കുന്നതിന്നുമുമ്പു വിശ്വനാഥൻ കോപാന്ധനായി അയാളോടു നേരിട്ടു യുദ്ധംതുടങ്ങി. അവർതമ്മിൽ പൊരുതുന്നതിനിടയ്ക്കു ഒരാവൃത്തി തന്റെ കുതിരയുടെ വാറും മററും നന്നാക്കി ഉറപ്പിച്ചുകെട്ടി. ഭീംജിയുമായുണ്ടായ പോരിൽ വിശ്വനാഥൻ തോററ് ആയുധംവെച്ചു. ഇതുകൊണ്ടും, തന്റെ ഭടന്മാരിൽ വളരെപ്പേർ മരിച്ചും, മുറിവേററും, കിടന്നതുകണ്ടിട്ടും, യുദ്ധം നിർത്തണമെന്നു ജയസിംഹൻ മന്ത്രിപുത്രന്മാരോട് അപേക്ഷിച്ചു.

ഭീം:—"ഇപ്പോഴും യുദ്ധം നിർത്തണമെന്നില്ല. മുഴുവനുമാകട്ടെ!"

ജയ:—"ഒരു വിഷയത്തിൽ വന്നിടത്തോളം വിപത്തുമതി. വിശ്വനാഥൻ പ്രഭുവിന്റെ മകളെ നിങ്ങൾ വിട്ടയയ്ക്കണം. അതിലേയ്ക്കു നിങ്ങൾ നിശ്ചയിക്കുന്ന ധനം തരാം."

ഇതിനു മറുപടിപറവാൻ ഭീംജി തുടങ്ങുന്നതിനുമുമ്പു കാട്ടിനിടയിൽനിന്നു വികൃതരൂപിണിയായ ഒരു സ്ത്രീ ഇവരുടെമുമ്പിൽ വന്നുനിന്നു. ആ സ്ത്രീ, ഒന്നുംപറയാതെ യുദ്ധത്തിൽ മരിച്ചും മുറിവേററും കിടന്ന ഭടന്മാരെയും, ഇരുഭാഗത്തെ നേതാക്കന്മാരെയും, നോക്കി.

ചന്ദ്രസേനൻ രണ്ടാം പ്രാവശ്യം വിജനസ്ഥലത്തു നിന്നും വന്നിരുന്ന വയോവൃദ്ധയായ ആ സ്ത്രീയെ കണ്ടിട്ട്—"കൂടക്കൂടെ ഇങ്ങനെ ശത്രുക്കളുടെ മുമ്പിൽ വന്നു ചാടുന്നതെന്തിന്?" എന്നു പറഞ്ഞു സാവധാനത്തിൽ തന്റെ കുതിരപ്പുറത്തു കയറി.

ആ സ്ത്രീ ചന്ദ്രസേനന്റെ വാക്കുകളെ കേട്ടു ഒന്നും മറുപടി പോലും പറയാതെ ഇങ്ങിനെ പറഞ്ഞു:—

"അഹങ്കാരം സമ്പാദിപ്പിക്കുന്നതിൽ കരുണയില്ലാത്ത ഭയങ്കരന്മാരായ ഹേ! മനുഷ്യരേ! തിരിച്ചുവരുത്തുവാൻ പാടില്ലാത്ത വിലയേറിയ ജീവനെ നിങ്ങൾ നിസ്സാരമാക്കി കളയുന്നുവോ?—നിങ്ങളുടെ എന്നല്ലാ സ്വപക്ഷത്തിനു ചേർന്ന ഈ ഭടന്മാരുടെയും രക്തം നിറഞ്ഞു. ചിന്തിക്കേണ്ടുന്ന മടിക്കുന്നില്ലല്ലോ?—ഹാ കഷ്ടം!—യുദ്ധം വീണ്ടും തുടങ്ങിയിട്ടും നിർത്തീട്ടും ഇനി ആവശ്യമില്ല. ഒരു യുവതിയെ സംബന്ധിച്ചല്ലെ നിങ്ങൾ യുദ്ധം ചെയ്യുന്നത്? മന്ത്രിപുത്രന്മാരുടെ കയ്യിൽ നിന്ന് അവളെ രക്ഷിച്ചുകൊണ്ടുപോയിരിക്കുന്നു."

ഇതുകേട്ടയുടൻ ഇന്ദുപ്രകാശകുമാരൻ അത്യാശയോടെ—"രക്ഷപ്പെട്ടതിരിയോ?—ആര് രക്ഷപ്പെട്ടതു്?." എന്നൊക്കെ ചോദ്യം തുടങ്ങി.

"താരക! രക്ഷപ്പെട്ടതിരിയെന്നതാണോ ഞാൻ പറഞ്ഞതു്!—എന്നാൽ, അവരെ രക്ഷപ്പെടുത്തിയതു് അവളെ വിവാഹം ചെയ്യാൻ പോകുന്ന യുവാവാണ്.! മാളവാധീശനായ ഈ ജയസിംഹനു് ആ യുവതിയെ കൊടുപ്പാൻ നിശ്ചയിച്ചവർ ഇന്നുമുണ്ടാകയില്ല!" എന്നു സാവേഗം പറഞ്ഞുകൊണ്ടു് ആ സ്ത്രീ തിരിഞ്ഞു ജയസിംഹനെ ക്ഷണനേരം നോക്കിനിന്നിട്ട—"ജയസിംഹനോ ഇതു്? മാളവാധീശനായ ജയസിംഹനോ" എന്നാവർത്തിച്ചു് ഉറക്കെ ചിരിച്ചുകൊണ്ടു് കാട്ടിനുള്ളിലേക്കു് ഓടിപ്പോയി. അവർ ഈ കൂട്ടരുടെ മുമ്പിൽ നിന്നു മറഞ്ഞിട്ടും അവളുടെ ശബ്ദം, ദൂരതകൊണ്ടു് അസ്പഷ്ടമാകുന്നതുവരെ, കേൾക്കാമായിരുന്നു.

ആ സ്ത്രീ പോയ ഉടൻ ഭീംജി തന്റെ ഭടന്മാരോടു് ഇച്ഛാഭംഗത്തോടെ ഇപ്രകാരം പറഞ്ഞു:—

"അവൾ പറഞ്ഞ വർത്തമാനത്തെപ്പറ്റി അന്വേഷിച്ചറിയാതെ ഇവിടെ നിന്നിട്ട് ആവശ്യമില്ല. വരിൻ! നമ്മുടെ സംഘത്തിൽ മരിച്ചവരെ നോക്കി കഴിച്ചിടുവാൻ ഒരുവൻ നില്ക്കട്ടെ—" എന്നിത്രയും പറഞ്ഞതും അയാളും മറ്റുള്ളവരും കുതിരകളെ അതിവേഗത്തിൽ ഓടിച്ചുവിട്ടതും ഒരുമിച്ചുകഴിഞ്ഞു.

ഭീംജിയും ഭടന്മാരും പോയെന്നുകണ്ടപ്പോൾ ചന്ദ്രസേനൻ ഇങ്ങിനെ പറഞ്ഞു:—"ആ പിച്ചുപിടിച്ച സ്ത്രീ പറഞ്ഞതാരോ പുരുഷോത്തമനായിരിക്കണം".

ചന്ദ്രസേനൻ പറഞ്ഞതു കേട്ടിട്ടോ കേൾക്കാതെയോ അതിനു മറുപടി ഒന്നും പറയാതെ ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:-

"ആ സ്ത്രീ പറഞ്ഞതു കേട്ടിട്ട് താര രക്ഷപ്പെട്ടു എന്നാണു തോന്നുന്നതു്. ഇനി നാം ഇവിടെ താമസിച്ചുനില്ക്കണ്ട. ഒന്നുരണ്ടു ഭടന്മാർ ഇവിടെനിന്നു മരിച്ചവരുടെ ദേഹം അവരുടെ ബന്ധുക്കളെ ഏല്പിക്കട്ടെ. മുറിവേറ്റവരെ കൊട്ടാരത്തിലേയ്ക്കും കൊണ്ടുവരട്ടെ".

"ചന്ദ്രസേനാ—നിനക്ക് അപായമൊന്നും പററാതെ ഈ ശൂരൻ നിന്നെ രക്ഷിച്ചു. ഇത്രയും വരുത്തിവെച്ചതു നിന്റെ ആലോചനകൂടാത്ത വാക്കാണ്. മേലാൽ എങ്കിലും ഗുണദോഷങ്ങളെപ്പററി ആലോചിക്കാതെ ഉള്ളിൽ തോന്നിയതൊക്കെ പുറത്തു പറഞ്ഞേക്കരുതു". എന്നിത്രയും പറഞ്ഞശേഷം വിശാന്തൻ ജയസിംഹനെ നോക്കിയപ്പോൾ ആ പ്രഭുവിന്റെ മുഖത്തു വല്ലാതെ ഭാവം പകർന്നുകണ്ടിട്ട് ഇങ്ങിനെ ചോദിച്ചു:—

"അല്ലാ—മുറിവുപററിയോ?-മുഖം വിളറികാണുന്നല്ലോ"

ജയ:—"മുറിവുപററീട്ടില്ല. ആ സ്ത്രീയുടെ വാക്കുകേട്ടോ?—അവളുടെ ശാപം പററുമോ?"

വിശാ:—"ഹേയി! ഇതെന്തു ഭ്രമഗതിയാണ്?—പെ. പറയുന്നതു കേട്ടിട്ടു, ബുദ്ധി ചലിക്കാറുണ്ടോ?"

ജയ:—"ശരിതന്നെ! അവൾ പിച്ചുപറഞ്ഞതായിരിക്കണം. അല്ലാതെ, അസംബന്ധം ഇങ്ങിനെ പറവാനിടയില്ല."

ഇങ്ങിനെ പറഞ്ഞു പ്രതാപഗിരിയിലേയ്ക്കു അദ്ദേഹം കുതിരയെ തിരിച്ചുവിട്ടു. അതു കണ്ടു മററുള്ളവരും അവിടേയ്ക്കു തിരിച്ചു.

---

## പതിനാലാം അദ്ധ്യായം.

ഗംഗാറാം ഗോപാൽറാം ഇങ്ങിനെ രണ്ടു ഭടന്മാരെ ആയിരുന്നുവല്ലോ താരയെ കൊണ്ടുപോകുവാൻ ഭീംജി ചുമതലപ്പെടുത്തിയതു്. അവർ താരയേയുംകൊണ്ടു കാട്ടിലുള്ള ഒരു ഊടുവഴിയിൽകൂടി കുതിരകളെ അതിവേഗം ഓടിച്ചുകൊണ്ടു പോകയായിരുന്നു.

പിൻതുടർന്നുവന്ന താന്റെ അച്ഛനും സഹോദരനും എത്തുന്നതിന്നുമുമ്പു ദുഷ്ടന്മാരായ ഭീംപുരാധീശന്മാർ ചെയ്ത അപായംകൊണ്ടു തന്നെ ഒരുവിധത്തിലും രക്ഷപ്പെടുത്തുവാൻ വഴിയില്ലാതെയായിത്തീർന്നതു കണ്ടിട്ടുണ്ടായ അതിയായ ഭീതിയാൽ ആ യുവതി തന്നെ നശിപ്പിക്കുന്ന ഗോപാൽറാമന്റെ ദേഹത്തെ

ളിൽ മോഹാലസ്യമായി പതിച്ചു. ആ അവസ്ഥയിൽനിന്നുണർന്നു നോക്കിയതു തന്നെ വഹിച്ചിരുന്ന ഭടൻെറ മുഖത്തായിരുന്നു. പ്രായംചെന്നവനായിരുന്നിട്ടും അവൻെറ മുഖം ക്രൌര്യം നിർദ്ദയത്വാദികളുടെ സമ്മേളനംകൊണ്ടു ഭയങ്കരമായിരുന്നു. എന്നിട്ടു, താര ഗംഗാറാമിനെ നോക്കി. ആ ഭടനും ഗംഗാറാമിനെപ്പോലെ കഠിനഹൃദയൻതന്നെയെന്നു അവൾ മനസ്സിലാക്കി. ഇങ്ങിനെ തൻെറ രക്ഷയ്ക്കു ഒരുവിധത്തിലും മാർഗ്ഗമില്ലെന്നു കണ്ടിട്ടു താര ദുഃഖപാരവശയായിത്തീർന്നു. താരയുടെ ദുഃഖം സ്വരക്ഷയെ ഓർത്തു മാത്രമായിരുന്നില്ല. തന്നെ രക്ഷപ്പെടുത്തുവാൻ പിൻതുടർന്നുവന്ന സംഘക്കാരനും മണിപുരന്മാരും തമ്മിൽ യുദ്ധം നടക്കുമെന്നു താര തീർച്ചയാക്കി. ആ യുദ്ധത്തിൽ തൻെറ അച്ഛനും സഹോദരനും എന്താപത്താണു സംഭവിച്ചുവോ എന്നറിയാത്തതായിരുന്നു അധികവും ആ യുവതി പരിതപിച്ചതു്.

നിർഭാഗ്യകൊടുങ്കാറ്റിൻെറ ചുഴിയിൽ അകപ്പെട്ടു വലഞ്ഞ ആ സന്ദർഭത്തിലും പ്രേമപൂർവം പുരുഷോത്തമനെ താര സ്മരിക്കാതിരുന്നില്ല. ഈ ഘട്ടത്തിൽ എങ്ങും തൻെറ പ്രിയപുരുഷനെ കാണാഞ്ഞു താര പലതും ആലോചിച്ചു വ്യസനിച്ചു. ഇച്ഛാഭംഗംകൊണ്ടു്, പക്ഷേ, പുരുഷോത്തമൻ കൊട്ടാരംവിട്ടു പോയിരിക്കാമെന്നു സംശയിച്ചു. അല്ലെങ്കിൽ തൻെറ അച്ഛൻെറ കോപം ഹേതുവായി ന്യായമല്ലാ ബന്ധനത്തിൽ ഇട്ടിരിക്കാമെന്നും വിചാരിച്ചു. അതുമല്ലെങ്കിൽ, കൊട്ടാരത്തിൻെറ വല്ല കോണിലും ഈ കാര്യങ്ങളൊന്നും അറിയാതെ ചിന്താവിവശനായി പുരുഷോത്തമൻ കിടന്നുറങ്ങുന്നും വരാമെന്നു തോന്നി.

ഇപ്രകാരമുള്ള ഓരോ വിചാരങ്ങളാൽ കുഴങ്ങി താര, ഗോപാൽറാമൻെറ കയ്യിൽ ചാരികിടന്നിരുന്നു. കുതിരകളും കാട്ടിൻെറ അവസാനത്തിലുണ്ടായിരുന്ന സമഭൂമിയിൽ എത്തിയ ഉടൻ അത്യന്തം സ്വച്ഛന്ദം വേഗം ഓടിത്തുടങ്ങി. മണിപുരമതിലത്തിൽ എത്തണമെന്നുള്ള അത്യാഗ്രഹത്തോടെ ഭടന്മാർ കുതിരകളുടെ ഗതിക്കു വേഗത കൂട്ടുന്തോറും താരയ്ക്കു രക്ഷപ്പെടാനുള്ള അവസരവും ഇല്ലാതായി. ഈ സന്ദർഭത്തിൽ കോപാവേശങ്ങളാൽ സമ്മിശ്രമായി പുറപ്പെടുവിച്ച ഒരു ശബ്ദവും അതോടുകൂടി ഒരു

വെടിയും കേട്ടു. ഇത്രയും നടന്ന ക്ഷണത്തിൽ തന്നെ, സ്വല്പം മുമ്പായിട്ട് ഓടിച്ചുപോയ ഗംഗാറാമന്റെ കുതിര ഒന്നു വട്ടം തിരിഞ്ഞു് ആ ഭടനോടുകൂടി മറിഞ്ഞു നിലത്തുപതിച്ചു. ഇതു് അയാൾ വിചാരിച്ചിരിക്കാത്ത സംഭവമായിരുന്നതുകൊണ്ടു കുതിരയിൽനിന്നു ചാടുവാനോ, വീഴ്ചയിൽനിന്ന് ഒഴിയുവാനോ, തരംകിട്ടാതെ അയാളും വീണു; എന്നുതന്നെയല്ല, ഊക്കോടുകൂടി അയാളുടെ തല ഒരു കല്ലിലടിച്ചു മോഹാലസ്യമായി കിടന്നുപോകയും ചെയ്തു. ഇങ്ങിനെ വഴി മറച്ചുകിടന്ന കുതിരയേയും വിപത്തിൽ കുടുങ്ങിയ തന്റെ സ്നേഹിതനേയും കടന്നുപോകുന്നതു് ഉചിതമല്ലെന്നു വിചാരിച്ച്, ഗോപാൽറാം പെട്ടെന്നു കുതിരയെ നിർത്തി, എന്തു കഥയെന്നറിയാതെ അന്ധാളിച്ചു ചുറ്റും നോക്കിയപ്പോൾ, അടുത്തു ഒരു മലഞ്ചരിവിൽ കൂടി ഓടിവരുന്ന സുന്ദരനായ ഒരു യുവാവിനെ ആ ഭടൻ കണ്ടു. ഉടനെ താൻ, ആൾ മനസ്സിലാക്കിയതുകൊണ്ട്—"പുരുഷോത്തമാ" എന്നു വിളിച്ചു. ആ ഒരു വിളിയിൽ, എത്രത്തോളം, ആനന്ദം, കൃതജ്ഞത, പ്രേമം മുതലായ വികാരങ്ങൾ അന്തർഭവിച്ചിരുന്നു എന്നു് കണക്കില്ല.

പുരുഷോത്തമൻ ഒരു തോക്കുമായി ഓടിഎത്തുന്നതുകണ്ടിട്ട് ആ യുവാവിന്റെ വെടി ഏറ്റതാണു തന്റെ കൂട്ടുകാരനു് ഈ വിപത്തുപിണഞ്ഞതെന്നു മനസ്സിലാക്കുകയാൽ ഗോപാൽറാം താരയെ മുറുകെപിടിച്ച് വാളൂരി എടുത്ത് പുരുഷോത്തമന്റെ മൂർദ്ധാവിനെ ലക്ഷ്യമാക്കി വെട്ടി. ആ വെട്ട് ഏല്ക്കാതെ അയാൾ ഒഴിഞ്ഞുംവെച്ച് അതിവേഗം ചാടി വാളും കയ്യും കൂട്ടിപിടിച്ചു വാളിനെ ആ ഭടന്റെ കയ്യിൽനിന്നും പറിച്ചെടുത്തുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"നിനക്ക ജീവനിൽ ആശയുണ്ടെങ്കിൽ ഉടൻ അഭയം പ്രാർത്ഥിച്ചുകൊള്ളണം! ഇല്ലെങ്കിൽ നിന്റെ ദുരാചാരത്തിന്നു പിന്നെ നിന്റെ ഈ വാളിനുതന്നെ ഇരയാകും!"

"വേറൊരു പ്രകാരത്തിലും അഭയം പ്രാർത്ഥിപ്പാൻ ഞാൻ വഴികാണുന്നില്ല—ഇതാ, ഈ കന്യകയെ വിട്ടേക്കാം—ഇതല്ലേ മുഖ്യ ആവശ്യം?" എന്നുപറഞ്ഞു് ആ ഭടൻ തന്റെ കുതിരപ്പുറത്തുനിന്നു താരയെ താഴത്തിറക്കിവിട്ടു.

പുരു:—"ഇതും ആവശ്യംതന്നെ. എന്നാൽ നിന്നെ പോകുവാനനുവദിക്കുന്നതിനുമുമ്പ്, ആ കുതിരയെ എന്റെ തല്ക്കാല ആവശ്യത്തിനു വിട്ടുതരണം!"

പുരുഷോത്തമൻ പറഞ്ഞപ്രകാരം ആ ഭടൻ കുതിരയെ നടത്തിച്ച് ആ യുവാവിന്റെ അടുത്തുകൊണ്ടുചെല്ലുന്നതു കണ്ടിട്ടു വീണ്ടും അയാൾ ഇങ്ങിനെ പറഞ്ഞു:—

"ഭീരു നിന്നില്ലെങ്കിൽ നിന്റെ ജീവനു രക്ഷയുണ്ടെന്നു വിചാരിക്കുന്നില്ല. നിന്റെ ചതിപ്രയോഗമൊന്നും എന്നോടെടുക്കണ്ട!"

"ഞാൻ ചതിക്കുമെന്നു സംശയിക്കണ്ട!—ഞാൻ ഒരു ഭീരുവല്ല. ധൈര്യവും പരാക്രമവും ഉള്ളവനിലുണ്ടെന്നു കണ്ടാൽ ഞാൻ അറിഞ്ഞിരിക്കും!—എന്റെ കുതിര ഇതാ. ഇവൻ എനിക്ക് ഏറ്റവും പ്രിയമുള്ളവനാണ്. എന്റെ കുട്ടിക്കാലപ്പോഴേയാണ് ഇവനെ പോറ്റിവന്നിട്ടുള്ളത്. ഇവൻ എനിക്കു വളരെ ഉപകരിച്ചിട്ടുണ്ട്. ഇവന്റെ പേർ മേഘവർണനായിരിക്കുന്നു." എന്നു പറഞ്ഞു കുതിരയിൽനിന്നിറങ്ങി ആ ഭടൻ അതിന്റെ കഴുത്തിൽ വാത്സല്യപൂർവം കെട്ടിപ്പിടിച്ചു.

പുരു:—"താൻ ഒരു കുതിരയെ ഇത്രത്തോളം സ്നേഹിക്കുന്നവനോ?—ആകട്ടെ, ഞാൻ ഒരു കുതിരയെ തിരിച്ചുതരാം. നാളെ രാവിലെ പ്രതാപഗിരിയുടെ താഴ്വരയിലുള്ള വഴിവക്കിൽ നില്ക്കുന്ന ഒരു വൃക്ഷത്തിൽ ഇതിനെ കെട്ടിയിരിക്കും. അവിടെവന്നു കൊണ്ടുപൊയ്ക്കൊള്ളണം."

"നാം ശത്രുക്കളാണെങ്കിലും ഈ ഉപകാരത്തിനു ഞാൻ നന്ദിയുള്ളവനായിരിക്കും." എന്നു പറഞ്ഞിട്ട് ആ ഭടൻ അയാളുടെ കൂട്ടുകാരൻ ബോധശൂന്യനായി കിടന്ന സ്ഥലത്തേയ്ക്കു നടന്നു. ഉടനെ പുരുഷോത്തമൻ താരയോട് ഇങ്ങിനെ പറഞ്ഞു:—

"താരേ—വരൂ! നമുക്ക് ഇനി പ്രതാപഗിരിയിലേയ്ക്കു പോകാം. ഇവിടെനിന്നു കഴിയുന്നതും വേഗം പോയില്ലെങ്കിൽ ശത്രുബാധ ഇനിയും ഉണ്ടാവാനെളുപ്പമുണ്ട്."

താര:—"ഒരു വലുതായ വിപത്തിൽനിന്നു പുരുഷോത്തമൻ എന്നെ രക്ഷിച്ചുവല്ലോ—ഞാൻ ആജീവനാന്തം കൃതജ്ഞതയുള്ളവളായിരിക്കും."

ഈ യുവതീയുവാക്കന്മാർ തമ്മിൽ കണ്ടിട്ട് ഒരു മാസത്തിന്നു മേലായി. യാദൃച്ഛികമായി പുരുഷോത്തമൻ വനത്തിൽ നടപ്പാൻ ആ സമയത്തു പോകുവാനും, താരയെ അപഹരിച്ചുകൊണ്ടു പോയ മണിപുരന്മാരുടെ ഉദ്ദേശനിർവ്വഹണത്തിനു വിഘ്നംവരുത്തുവാൻ പുരുഷോത്തമന് ഇടയാവാനുമുണ്ടായ കാരണം ദൈവകാരുണ്യമെന്നു കരുതി ഭക്തി മുഖത്തു സ്ഫുരിച്ചുകൊണ്ട് ആ യുവാവ് ഇങ്ങിനെ പറഞ്ഞു:—

"താരേ, സാധുവായ എന്നോടു കൃതജ്ഞത വേണ്ട. താര രക്ഷപ്പെട്ടതു് ഈശ്വരകാരുണ്യംകൊണ്ടാണ്. അതുകൊണ്ട് ഈശ്വരനിൽ ഭക്തിയുള്ളവളായിരിക്ക. എന്നാൽ താരയെ സകലവിപത്തിൽനിന്നും ഈശ്വരൻ രക്ഷിക്കും".

താര:—"ആ ബോധം എനിക്കു നന്നേയുണ്ട്. എന്നാലും പുരുഷോത്തമനെക്കൊണ്ടാണല്ലൊ ദൈവം എന്നെ രക്ഷിച്ചതു്. അതുകൊണ്ടു പുരുഷോത്തമനോടും ഞാൻ കടപ്പെട്ടവളല്ലേ?"

താരയുടെ വാക്കുകൾ പുരുഷോത്തമനെ പരമാനന്ദഭരിതനാക്കി. മനസ്സിൽ തിങ്ങിക്കവിഞ്ഞ പ്രേമവായ്പുകൊണ്ട്, താര സ്വല്പനിമിഷങ്ങൾക്കു മുമ്പു നേരിട്ട വിപത്തിനെപ്പോലും വിസ്മരിച്ചിട്ട, നിശ്ചലയായി ഭവിച്ചു. ഇങ്ങനെ ഇരുവരും, ഒന്നും പറയുവാൻ തോന്നാതെ പരസ്പരം നോക്കി നിന്നുപോയി. ഇതിനിടയിൽ അടുത്തുണ്ടായിരുന്ന കാട്ടിൽ ഒരു ഇളകിയ ശബ്ദം കേട്ടിട്ട് അവർ ആ വഴിക്കു തിരിഞ്ഞുനോക്കിയപ്പോൾ മുമ്പ് അവർ കാണാനിടയായ ആ വൃദ്ധസ്ത്രീ ഇറങ്ങി അവരുടെ സമീപം വന്ന് ഇങ്ങിനെ പറഞ്ഞു:—

"ഇങ്ങിനെതന്നെ വരേണ്ടതുള്ളു! സൗഭാഗ്യവാൻ പോകുന്ന യുവതിയെ ദുർമ്മതികൾ അപഹരിച്ചു കൊണ്ടുപോകുമ്പോൾ അവളെ ത്രാണനം ചെയ്യുന്നതു് ആ പുരുഷന്റെ കടമയാണ്".

ആ സ്ത്രീയുടെ അഭിനന്ദനം കേട്ടുടൻ താര മറന്നുപോയ ഒരു പ്രധാനസംഗതിയെ ഓർമ്മിച്ചിട്ട് വേഗം പുരുഷോത്തമന്റെ അരികിൽ ചെന്ന് ഇങ്ങിനെ പറഞ്ഞു:

ഒരു സ്ത്രീ നമ്മുടെ ക്ഷേമത്തെപ്പററി താല്പൎയ്യപ്പെട്ടുന്നവളെന്നിൽ കുറേ അകലെ ആ വഴിയിൽ അസ്ത്രനാം ചന്ദ്രസേനനും രണ്ടിപുരനാഥനുമായി യുദ്ധം ചെയ്യുന്നായിരുന്നു വേഗം പോയി ഞാൻ രക്ഷപ്പെട്ടുവെന്ന് അവരോടു പറയണം. ഇല്ലെങ്കിൽ ഭാവിയായ വിപത്തുകൾ എന്തെല്ലാമുണ്ടാകുമെന്നറിവാൻ പാടില്ല. ഒരു ഭഗവാൻ രക്ഷിക്കട്ടെ."

താര, വ്യസനംകൊണ്ടു പലതും പറഞ്ഞുവെങ്കിലും ആ സ്ത്രീയുടെ ചെവിക്കു ശ്രവണശക്തി പോയിട്ടില്ലെന്ന് അവളുടെ മറുപടികൊണ്ടു സ്പഷ്ടമായി.

സ്ത്രീ:—"കുഞ്ഞേ, നീ വ്യസനിക്കണ്ടാ. നിന്റെ ആഗ്രഹം ഇപ്പോൾ നിവൃത്തിക്കാം!—നീ പറഞ്ഞ സ്ഥലം ഏതാണ്?"

താര.—"ഒരു വഴിയിൽക്കൂടി പടിഞ്ഞാറു നോക്കിപ്പോയാൽ ഒരു വലിയ വഴിയിൽ ഇറങ്ങും. അവിടെനിന്നു കുറേ തെക്കു മാറിയാണു യുദ്ധം നടക്കുന്നതു്. "താര രക്ഷപ്പെട്ടു" എന്ന് എല്ലാവരും കേൾക്കത്തക്കവിധം ഉറക്കെ പറയണം. നിങ്ങൾ ഈ ഉപകാരം ചെയ്യണം!"

സ്ത്രീ.—"സ്ഥലം മനസ്സിലായി!—ഞാൻ യാത്ര പറയുന്നു!" എന്നു പറഞ്ഞിട്ട് അവൾ കാട്ടിനുള്ളിലേയ്ക്കു ഓടിപ്പോയി.

ആ വൃദ്ധ പോയഉടൻതന്നെ താരയെ കുതിരയിൽ കയററി ഷിരഃതി കടിഞ്ഞാൺ പിടിച്ചുംകൊണ്ടു പുരുഷോത്തമൻ പ്രതാപഗിരിയിലേക്കു തിരിച്ചു. ആ യുവാവിന്റെ മര്യാദകൊണ്ടു താരയുമൊന്നിച്ചു കുതിരയിൽ കയറി പോകുവാൻ അയാൾ വിചാരിച്ചില്ല. താരയെ കൊണ്ടുപോകുംവഴിക്കു ഒരാപത്തും വരാതെ സൂക്ഷിപ്പാൻ പുരുഷോത്തമൻ തോക്കുനിറച്ചു കയ്യിൽ വെച്ചിരുന്നു. ആ യുവാവു കൂടക്കൂടെ പിൻതിരിഞ്ഞു നോക്കുമ്പോഴൊക്കെ ഗോപാലൻ അയാളുടെ കൂട്ടുകാരനെ മോഹാലസ്യത്തിൽനിന്നു ഉണൎത്തുവാൻ യത്നിച്ചുകൊണ്ടിരുന്നതു കണ്ടതല്ലാതെ ആ ഭടന് ഇവരെ ഉപദ്രവിപ്പാൻ ഉദ്ദേശമുള്ളവിധം കണ്ടില്ല.

ആപൽഭയം അശേഷം നീങ്ങിയപ്പോൾ പുരുഷോത്തമന്റെയോടു് താരയ്ക്കുമുണ്ടായിരുന്ന സ്നേഹാധിക്യംകൊണ്ടു് അവർ തമ്മിൽകണ്ടു പിരിഞ്ഞതിൽപിന്നിട്ടുണ്ടായ കാൎയ്യങ്ങളും എല്ലാം

ഇങ്ങിനെ പുരുഷോത്തമൻ വർത്തമാനങ്ങൾകൊണ്ടു താരയെ രസിപ്പിച്ചു ആ അവസരത്തിൽ എല്ലാ വിഷയങ്ങളെക്കാൾ ഉപരിയായി മനസ്സിനെ തപിപ്പിച്ചുകൊണ്ടിരുന്ന ഒരു കാൎയ്യം അയാൾക്കു തന്നോടു പറവാനുണ്ടായിരുന്നുവെന്നു് ആ യുവതി അറിയാതിരുന്നില്ല. എന്നാൽ പുരുഷോത്തമൻെറ മഹാമനസ്കതയെപ്പററി ബോദ്ധ്യമുണ്ടായിരുന്നതുകൊണ്ടു, തന്നെ ഒരു അത്യാപത്തിൽനിന്നു രക്ഷിച്ചതിനു പ്രതിഫലമായി പ്രേമാസ്പദങ്ങളായ വാഗ്ദാനങ്ങളെ ആവശ്യപ്പെടാതിരിക്കയാണെന്നു് ആ യുവതി മനസ്സിലാക്കി.

ഈ വിധം സംഭാഷണംചെയ്തു് അവർ പരസ്പരം സന്തോഷിച്ചും ഓരോന്നു വിചാരിച്ചു പരമാനന്ദചിത്തരായും ഏകദേശം രണ്ടുനാഴിക കഴിഞ്ഞതു തീരെ അറിഞ്ഞില്ല. ഒടുവിൽ പ്രതാപഗിരിയുടെ ചുവട്ടിൽ എത്തിയപ്പോൾ മാത്രമേ ഇനി തമ്മിൽ പിരിയാനുള്ള സമയം അടുത്തു എന്നു് അവർ ഓൎമ്മിച്ചുള്ളു. രസകരമായ സംഭാഷണാവസാനം വന്നു എന്നുകണ്ടിട്ടു്, അവർ ഇരുവരും മനസ്താപപ്പെടുകയാണു ചെയ്തതു്. പുരുഷോത്തമൻ, കുതിരയെ പിടിച്ചു നടത്തിക്കുന്നതിനിടയ്ക്കു താരയുടെ മുഖത്തു് ഇഷ്ടാതിരേകംകൊണ്ടുണ്ടായ പാരവശ്യത്തോടെ, നോക്കി. ആ നോട്ടത്തിൻെറ അൎത്ഥം താര മനസ്സിലാക്കീട്ടു് ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമന്നു വളരെ മനസ്താപമുണ്ടെന്നു് എനിക്കു നല്ലപോലെ അറിയാം. ചന്ദ്രസേനനും അച്ഛനും എന്നെ പലപ്രകാരത്തിൽ നിൎബ്ബന്ധിക്കുന്നുണ്ടു്. ആ പ്രഭുവിന്നു് അവർ വാഗ്ദാനവും ചെയ്തുകഴിഞ്ഞുപോലും. ഇതൊക്കെ ആയാലും, എൻെറ മനസ്സാക്ഷി എതിരാകാതെ അവർ ഒന്നും നടത്തിക്കയില്ല. എനിക്കു് ഒരു കാൎയ്യം അറിയാം; ദൈവം നമ്മെ വ്യസനിപ്പിക്കയില്ല. ഇതു പുരുഷോത്തമൻ ഉറപ്പായി വിശ്വസിക്കു."

പുരു:—"എനിക്കും അങ്ങിനെ തോന്നുന്നുണ്ടു്. ദൈവത്തെ ആശ്രയിക്കുന്നവൎക്കു ദൈവം സഹായംകൊടുക്കും."

"ദൈവം നമ്മെ സഹായിക്കട്ടെ!" എന്നു് ആ യുവതി ഭക്തിപൂൎവ്വം പറഞ്ഞു.

അപ്പോഴേയ്ക്കു് അവർ ഗോപുരദ്വാരത്തിൽ എത്തി. അവിടെ വിശ്വസ്തന്മാർ തുടങ്ങിയുള്ളവരെല്ലാം താരയുടെ വരവിനെ

കാണ്ണു നിശ്ശബ്ദരായിരുന്നു. പുരുഷോത്തമൻ കുതിരയെ നടത്തിച്ചു ഭൃത്യന്മാർ നിന്നിരുന്നയിടത്തു കൊണ്ടുവന്നു, ഭടന്മാരിൽ ഒരുവന്റെ കയ്യിൽ കടിഞ്ഞാൺ കൊടുത്തുംവെച്ച്, അയാളുടെ കൈനാട്ടിച്ചായവിശ്രാന്തനെ താങ്ങാതെ തഴേയ്ക്കു പിൻവാങ്ങി, കൊട്ടാരത്തിന്റെ വാതായനങ്ങളുംകൂടി കടന്നു, തന്റെ സംസ്ഥാനത്തിലേയ്ക്കു പോകുകയും ചെയ്തു.

യുദ്ധത്തിൽ ഒരു പ്രകാരം ഒന്നും പററാതെ വിശ്രാന്തനും ചന്ദ്രസേനനും താരയെ കാണ്മാൻ ഗോപുരദ്വാരത്തിൽ നിന്നിരുന്നു; കണ്ടമാത്രയിൽ, ആ യുവതിക്കുണ്ടായ സന്തോഷം അവർണ്ണനീയമായിരുന്നു.

മകൾക്കു നേരിട്ട വിപത്തിൽ നിന്നു രക്ഷപ്പെട്ട് ഉടനെ തിരിച്ചു കിട്ടിയ സന്തോഷം കൊണ്ട് താരയെ ഗാഢാശ്ലേഷം ചെയ്തശേഷം, വിശ്രാന്തൻ ആ യുവതിയോടു നടന്ന സംഭവങ്ങളെപ്പററി ചോദിച്ചു.

തന്നെ അപഹരിച്ചുകൊണ്ടു പോയതുമുതൽ രക്ഷപ്പെട്ടതു വരെയുള്ള സകല വിവരവും താര സവിസ്തരം അവിടെയുണ്ടായിരുന്നവരോടു പറഞ്ഞു. ഈ സന്ദർഭത്തിൽ ജയസിംഹൻ മൌനം ഭജിച്ചു നിന്നതല്ലാതെ ഒന്നും പറകയുണ്ടായില്ല. എന്നാൽ പുരുഷോത്തമന്റെ പരാക്രമത്തെപ്പററി താര വർണ്ണിച്ചപ്പോൾ ആ പ്രഭുവിന്റെ മുഖത്ത് കോപവും അസൂയയും സ്ഫുരിച്ചു.

താര പറഞ്ഞതെല്ലാം കേട്ടിട്ട് ചന്ദ്രസേനൻ, പുരുഷോത്തമനെപ്പററി ലാഘവമായിട്ടായിരുന്നു പറഞ്ഞതു്. ഇതു് താരയ്ക്കു അശേഷം രസിച്ചില്ലെന്നുമാത്രമല്ല ആ യുവതി ചന്ദ്രസേനനോടു പറഞ്ഞ മറുപടി കൊണ്ടു് വിഷമപ്പെടുത്തി.

താരയുടെ കണ്ണീരോടുകൂടിയ വാക്കുകൾ കേട്ടിട്ട് വിശ്രാന്തൻ ഇങ്ങിനെ തുടർന്നു പറഞ്ഞു:—

“മകളേ, നീ പരിഭവിക്കണ്ട. ചന്ദ്രസേനന്റെ ആലോചനകളെപ്പററി നീ അറിഞ്ഞുകൂടേ? ഈ വിധം പറയരുതെന്ന് അവനോട് ഞാൻ പലപ്പോഴും ഉപദേശിച്ചിട്ടുണ്ട്. അതൊന്നും അവനോട് ഫലിക്കുന്നില്ല.—താരേ, നീ ബുദ്ധിയുള്ള കുട്ടിയാണ്; നീ പറഞ്ഞവിധംകൊണ്ട് അവൻ ഇനിമേലെങ്കിലും സൂക്ഷിച്ചു വർത്തമാനം പറയട്ടെ.”

പ്പോൾ വല്ല കാര്യത്തെപ്പററി സംസാരിക്കുന്നതിനിടയിൽ താരയോട് അഭിപ്രായം ചോദിക്കാറുണ്ടായിരുന്നു. താര, ഒന്നും മറുപടി പറയാതെ അധോമുഖിയായിരുന്നു ദീർഘനിശ്വാസം ചെയ്തു സമയം കഴിച്ചുകൂട്ടും. എന്നാൽ ഈ മൗനവും ഔദാസീന്യവും കണ്ടിട്ടും ജയസിംഹന്റെ അനുരാഗത്തിനോ ആ യുവതിയുടെ പ്രീതി സമ്പാദിപ്പാനുള്ള ശ്രമത്തിനോ, കുറവുണ്ടായില്ല.

നവരാത്രിമഹോത്സവമാരംഭിച്ചു. ആ ദിവസങ്ങളെ, സാധാരണ, ഉത്തരദേശികൾ വിവാഹത്തിനും, മററു ശുഭകർമ്മങ്ങൾക്കും, കൊള്ളിക്കാറു പതിവുണ്ടായിരുന്നു. അതനുസരിച്ചു താരയുടെ വിവാഹമുഹൂർത്തവും നിശ്ചയിച്ചു. അന്നു മുതൽ വിവാഹാവസാനം വരെ വരുന്ന അതിഥികൾക്കു ഭക്ഷണം കൊടുപ്പാനും കൊട്ടാരം അലങ്കരിപ്പാനും, മററു ഏർപ്പാടുകൾ വേണ്ടതുപോലെ ചെയ്തു. മഹാനവമിക്കു മൂന്നു ദിവസത്തിനു മുമ്പു മുതൽ ക്ഷണിച്ചിട്ടുള്ള പ്രഭുക്കന്മാരുടേയും, ഇടപ്രഭുക്കന്മാരുടെയും മററും വരവു തുടങ്ങി. വിവാഹത്തിന്റെ തലേദിവസമായപ്പോഴേയ്ക്കു ബന്ധുമിത്രജനങ്ങൾ എല്ലാവരും വന്നു കഴിഞ്ഞു. ഇവരിൽ, രാവണസിംഹൻ, ദേവനന്ദസേനൻ മുതലായി ചിലർ ക്ഷണിച്ച് ഗായകന്മാർ, വിനോദകർ, ഇന്ദ്രജാലക്കാർ, ഇങ്ങിനെ പലതരം വിദ്വാന്മാർ വന്നിട്ടുണ്ടായിരുന്നു.

മഹാനവമിദിനം പുലർന്നു. അതിഥികൾക്കു മൃഷ്ടാന്നഭോജനത്തിനു വേണ്ട ഭക്ഷണങ്ങൾ കലവറപ്പുരയിലും പാചകശാലയിലും സമൃദ്ധിയായി കണ്ടു. പട്ടാംബര തോരണാദികളെ കൊണ്ട് ആ കൊട്ടാരത്തിൽ മിക്കഭാഗവും ഭംഗിയായി അലങ്കരിച്ചിരുന്നു.

അവിടെ ഇങ്ങിനെ വിവാഹോത്സവകോലാഹലം നടന്നുകൊണ്ടിരുന്നതിനിടയിൽ കൊട്ടാരത്തിന്റെ ഒരു ഭാഗത്തു് ഒരു ചെറിയ മുറിയിൽ പുരുഷോത്തമൻ ചിന്താക്രാന്തനായി ഇരിക്കുകയായിരുന്നു. രാവിലത്തെ ഭക്ഷണവുംകൊണ്ടു ലക്ഷ്മണൻ അവിടെ കടന്നുചെന്നു. ആ ഭൃത്യൻ തന്റെ സമീപം വന്നുവെന്നാകട്ടെ, രാവിലത്തെ ഭക്ഷണത്തിനു വൈകിയെന്നാകട്ടെ അശേഷം അറിയാതെ മനോരാജ്യത്തിൽ കടന്നുകൂടി സ്വപ്നാവസ്ഥയിലിരുന്ന പുരുഷോത്തമനെ കണ്ടിട്ട്, ലക്ഷ്മണൻ ഇങ്ങിനെ പറഞ്ഞു:—

യാണ്. അവിടെ നിന്നൊരുവൻ നോക്കിയാൽ ആ കൂട്ടർ കാണിക്കുന്ന ചാപല്യങ്ങളെല്ലാമെന്നറിയാം. ചുരുക്കത്തിൽ രണ്ടു ദിവസം കഴിച്ചുകൂട്ടിയെങ്കിൽ ജയിച്ചു എന്ന മട്ടിലാണ് എല്ലാവരും!—ഞാനും അപ്രകാരംതന്നെ!"

പുത്ര:—"ഒരു താർക്കികനെപ്പോലെ, നീ അനുമാനങ്ങളെ കൂട്ടിച്ചേർത്തു യഥാർത്ഥത്തെ നിർണ്ണയിച്ചുവല്ലൊ?—അവരുടെ ഭാവംകൊണ്ട് അന്തരംഗം ഗ്രഹിച്ചു ബുദ്ധിപാടവും ശ്ലാഘനീയംതന്നെ!—ആകട്ടെ നീ ഇതെല്ലാം പറഞ്ഞകൂട്ടത്തിൽ താരയെപ്പററി ഒന്നും പറയാഞ്ഞതെന്താ?"

ലക്ഷ്മി:—"കുഞ്ഞിച്ചുവന്നാർ ആഹാരം കഴിച്ചുകൊണ്ടിരുന്നപ്പോൾ കൊച്ചമ്മ അവിടെ മറഞ്ഞുനില്ക്കുന്നതുകണ്ടു. കൊച്ചമ്മയുടെ കഥ ആലോചിച്ചാൽ കഷ്ടംതന്നെ! ഒരു യന്ത്രപ്പാവപോലെ—നില്ക്കാൻ പറഞ്ഞാൽ നില്ക്കും—പോകാൻപറഞ്ഞാൽ പോകും!—ഇങ്ങിനെയാണു കാണുന്നതു്."

പുത്ര:—"ലക്ഷ്മീ—ഇന്നത്തെ മഹാനവമി പൂജസമയം ഞാൻ താരയുടെ ശ്രേയസ്സിനായിക്കൊണ്ടു പ്രത്യേകം പ്രാർത്ഥിക്കുമെന്നു ചെന്നു പറയണം."

"ഇതാ-ഇപ്പോൾ തന്നെ പറയാം." എന്നു പറഞ്ഞിട്ട് അവൾപോയി.

സൂര്യൻ അസ്തമിച്ചു. മണി ഏഴുകഴിഞ്ഞു. നവരാത്രിപൂജ സംബന്ധിച്ചു വിശിഷ്ടന്മാരായ ബ്രാഹ്മണരുടെ വേദഘോഷവും ഹോമധൂമവും തേവാരപ്പുരയുടെ പുറവുംനിറഞ്ഞു. ചുററത്തിലുള്ള ദീപങ്ങൾ ഭംഗിയായി നിരത്തിവെച്ചിരുന്നതിന്റെ പ്രകാശവും, നേത്രാനന്ദകരമാകുംവിധം തൂക്കിയിരുന്ന പുഷ്പമാലകളുടെ സൌരഭ്യത്തോട് ഇടകലർന്നതായിരുന്ന മററു വാസനദ്രവ്യങ്ങളുടെ ലളിതസുഗന്ധവുംകൊണ്ടു, നാസ്തികന്മാർക്കുപോലും ഭക്തിരസം ജനിപ്പിക്കത്തക്കതായിരുന്നു. പ്രസന്നപൂജയും ദീപാരാധനയും കഴിഞ്ഞു. എല്ലാവരും പ്രസാദം സ്വീകരിച്ചു. അതിഥികൾ പ്രധാനതളത്തിൽ ആസനസ്ഥന്മാരായി. അവരുടെ ഭക്ഷണത്തിനു വേണ്ട വിഭവങ്ങൾ വഹിച്ചുംകൊണ്ടു ഭൃത്യന്മാർ

ഭക്ഷണശാലയിലേയ്ക്കു് ഓട്ടംതുടങ്ങി. വിശ്വനാഥൻ തുടങ്ങിയുള്ള പ്രമുഖന്മാരും, മററു് അതിഥികളും, ഭക്ഷണശാലയിലേയ്ക്കു പോകുന്നതിനുമുമ്പു വിവാഹസംബന്ധമായുള്ള ഒരു ചെറിയ ചടങ്ങിന്നു പ്രധാന തളത്തിൽ വട്ടംകൂട്ടി. അവിടെ ഒരു വശത്തു രാമദാസൻ മുതലായ ഗായകന്മാർ ഇരുന്നു. വയോധികനായ രാമദാസന്റെ മുഖത്തു് അസാധാരണമായ ഭാവഭേദം സ്ഫുരിച്ചിരുന്നതു മററുള്ള ഗായകന്മാൎക്കും ഗോചരമായിഭവിച്ചു. ആ സമയം,രാമദാസനു് എതിരായി പാടുവാനോ, വീണ മുതലായ വാദ്യങ്ങൾ വായിപ്പാനോ, അവരിൽ ഒരുവനും കഴിഞ്ഞില്ല.

മണി ഏഴരയ്ക്കുമേലായി. എല്ലാവരും മാംഗല്യപ്രാൎത്ഥനയ്ക്കു് ആരംഭിച്ചു. ആ കാലങ്ങളിൽ വിവാഹമുഹൂൎത്തത്തിനുമുമ്പു ബന്ധുക്കളും അതിഥികളുംകൂടിയിരുന്നു മാംഗല്യപ്രാൎത്ഥന കഴിക്ക പതിവുണ്ടായിരുന്നു. ഇതു മംഗലസൂത്രധാരണത്തിന്റെ പ്രാരംഭവിധിയിൽ ഒന്നാണു്. ആ പതിവനുസരിച്ചു് ആചാൎയ്യർ, സുഗന്ധദ്രവ്യങ്ങൾ, പുഷ്പം, മുതലായവ ഒരു തട്ടത്തിൽവെച്ചു കൊണ്ടുവന്നു. ഇതു കഴിഞ്ഞാൽ പിന്നെ മംഗലസൂത്രപൂജയായി. അതിന്റെ അവസാനത്തിലാണു മാംഗല്യധാരണ അടിയന്തിരം. ആചാൎയ്യർ, താൻ കൊണ്ടുവന്ന തട്ടത്തെ പള്ളിയാറിട്ടിരുന്ന ബന്ധുമിത്രങ്ങളുടെ മദ്ധ്യത്തിൽവെച്ചിട്ടു്, അതിൽനിന്നു് എല്ലാവരുടേയും കയ്യിൽ കുറേശ്ശെപുഷ്പം എടുത്തുകൊടുത്തു. പിന്നെ അദ്ദേഹം വടക്കോട്ടുമുഖമായി തട്ടത്തിന്റെമുമ്പിലിരുന്നു കണ്ണടച്ചു്, ഇഷ്ടദേവതാവാഹനത്തിനുള്ള ആദ്യക്ഷരം ഉച്ചരിച്ചു. അപ്പോൾ മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുള്ള ചെറിയ മുറിയുടെ കതകു പെട്ടെന്നു തുറന്ന ശബ്ദംകേട്ടു് എല്ലാവരും ആ വശത്തേയ്ക്കുനോക്കി. ഉടനെ ഓരോരുത്തരുടേയുംകയ്യിലുണ്ടായിരുന്ന പുഷ്പങ്ങൾ തന്നത്താനറിയാതെ താഴത്തിട്ടുവെച്ചു്, അവർ ഭയംകൊണ്ടുസ്തംഭിച്ചു ശിലാപ്രതിമകൾപോലെ ഇരുന്നുപോയി. ഭാവഭേദം പുറപ്പെടുവിപ്പാൻ അറിഞ്ഞുകൂടാത്ത ചിത്രമെഴുത്തുകാരാൽ ശില്പിക്കപ്പെട്ട നല്ല പാവമാതൃകകളിലെപ്പോലെ അവർ സ്ഥിതിചെയ്തു.

# പതിനാറാം അദ്ധ്യായം.

ആ ചാൎച്ചിൽ മാംഗല്യപ്രാൎത്ഥനയ്ക്കു തട്ടവുമായി വന്നപ്പോൾ, രാമദാസൻ വിശ്രമിക്കാനായിട്ട് അയാളുടെ കൂട്ടുകാരുടെ അനുവാദപ്രകാരം ആ പ്രധാന തളത്തിൽനിന്നു പുറത്തുപോയി. ആ ഗായകൻ, അതിഥികളുടെ ആധിക്യംകൊണ്ടുള്ള പാരവശ്യം കാണ്മാൻ ഉണ്ടായിരുന്നില്ല. അവിടെ സന്നിഹിതരായിരുന്നവരെ എല്ലാം നിശ്ചേഷ്ടകാഷ്ഠതുല്യന്മാരാക്കിയതെന്നോൎക്കുമ്പോൾ മനുഷ്യഹൃദയത്തിന്റെ യഥാൎത്ഥാവസ്ഥ അറിവാൻ കഴിയും. എത്രയോ മഹാധീരന്മാർ വെടിയുണ്ടയെ തൃണപ്രായമാക്കി കരുതി യോദ്ധാക്കളുടെ മുമ്പിൽ നില്ക്കുന്നവരെങ്കിലും പിശാച് എന്നുകേട്ടാൽ ഭയംകൊണ്ടു വിറച്ചുപോകുന്നു.

മാംഗല്യപ്രാൎത്ഥന തുടങ്ങിയപ്പോൾ മുറിതുറന്ന് ആവിൎഭവിച്ചതു് അപൂൎവ്വമായ ശുഭ്രമായ വസ്ത്രംകൊണ്ടു മൂടിയ ദീൎഘകായനായ ഒരു പുരുഷനും, സൎവ്വാംഗഭൂഷിതയായ ഒരു സ്ത്രീയുമായിരുന്നു. അവർ ഇരുവരും മുഖംപടങ്ങൾകൊണ്ടു മുഖം മറച്ചിരുന്നു. അവർ, സാവധാനത്തിൽ ആ പൂമുറിയിൽനിന്നു പുറത്തിറങ്ങി നിന്നു. അവരുടെ നിശ്ചലമായ നിലകൊണ്ടും, ഭൂസ്പൎശമില്ലെന്നു തോന്നുമാറുള്ള വിധമുള്ള ഗതികൊണ്ടും അവിടെ ഇരുന്നവൎക്കെല്ലാം ആ പുരുഷനും സ്ത്രീയും, ഇഹലോകവാസികളല്ലെന്നു നിശ്ചയംവന്നു. ആ മൂടുപടങ്ങളാൽ മറയ്ക്കപ്പെട്ടിരുന്ന ആ സ്വരൂപങ്ങളുടെ മുഖങ്ങൾ, അപൂൎവ്വസൌന്ദൎയ്യംകൊണ്ടു ഗാംഭീൎയ്യസൌന്ദൎയ്യങ്ങളോടുകൂടിയവയായിരിക്കുമെന്നു തോന്നിക്കാമെങ്കിലും, അവയെ തുറന്നു കാണിക്കാതിരുന്നെങ്കിൽ മതി എന്നായിരുന്നു എല്ലാവരുടെയും പ്രാൎത്ഥന.

ആ സ്വരൂപങ്ങളും മുറിയുടെ പുറത്തിറങ്ങി നിന്നതുകണ്ടിട്ട്, പ്രേക്ഷകന്മാരും സദസ്യന്മാരും ഭയാധിക്യത്താൽ നിലവിളിച്ചുപോകുമായിരുന്നു. എന്നാൽ അവൎക്കാൎക്കും ശബ്ദം പുറപ്പെടുവിക്കുവാനോ, ഇരുന്നയിടത്തുനിന്ന് അനങ്ങുവാനോ കഴിയാതെ, ആകസ്മികതകൊണ്ടെന്നപോലെ ആ സ്വരൂപങ്ങളിൽ തന്നെ ദൃഷ്ടികളെ ഉറപ്പിച്ചുകൊണ്ടു സ്തബ്ധരായി ഇരുന്നുപോയി.

വിശാഖൻ പ്രതാപഗിരിയിൽ എത്തി അധികം നാൾ കഴിയുന്നതിനു മുമ്പ്, ഈ സ്വരൂപങ്ങളെ നേരെ കാണ്മാനിടയായതുകൊണ്ട്, അന്നു കണ്ട സ്വരൂപങ്ങൾ തന്നെയാണ് ഇവർ എന്നു വിചാരിച്ചു. എന്നാൽ സ്ത്രീയുടെ വേഷത്തിനുമാത്രം വ്യത്യാസം ഉള്ളതായി തോന്നി. ആദ്യം കണ്ടപ്പോൾ ആ സ്ത്രീരൂപം വെളുത്തവസ്ത്രവും ഇപ്പോൾ ചുവന്ന വസ്ത്രവുമായിരുന്നു ധരിച്ചിരുന്നതു്.

ഈ സ്വരൂപങ്ങളെ കണ്ടിട്ടു താര ഭയപ്പെട്ടില്ലെങ്കിലും, അത്ഭുതപ്പെട്ടു. ആ യുവതിക്കു പുരുഷന്മാരെക്കാൾ തുല്യം ധൈര്യം ഉണ്ടായി എന്നു പറയുന്നതു് അതിശയോക്തിയെന്നു തോന്നിയേക്കാം. അങ്ങിനെ ആയിരുന്നില്ല. നമ്മുടെ കഥാനായിക അനുഭവിച്ചുവന്ന മനഃക്ലേശത്തിനെക്കാൾ കൂടുതലൊന്നും വരാനില്ലെന്നുള്ള നിശ്ചയം കൊണ്ടു തൽക്കാലം ധൈര്യമെന്നു വിചാരിക്കാവുന്ന നിശ്ചലതയെ പ്രകടിപ്പിച്ചു എന്നേയുള്ളു. ഇതിനു നേരെ വിപരീതമായിരുന്നു ചന്ദ്രസേനന്റെ അവസ്ഥ. ബീജപുരിയിൽ നിന്നു പുറപ്പെടുന്നതിനു മുമ്പു ജയസിംഹൻ പ്രതാപഗിരിയെപ്പററി വിശാഖനോടു പറഞ്ഞ വിവരം അദ്ദേഹം ചന്ദ്രസേനനോടു പറഞ്ഞപ്പോൾ, ധീരന്മാരായുള്ളവർക്ക് ഒന്നിനേയും ഭയപ്പെടുവാനില്ലെന്നു മറുവടിയായിരുന്നു ആ യുവാവു വീരവാദം പറഞ്ഞതു്. എന്നാൽ, അതു പരീക്ഷിപ്പാനുള്ള അവസരം ഇതായിരുന്നു. ധൈര്യാവലംബനം ആവശ്യപ്പെട്ട ആ സമയത്തു് ചന്ദ്രസേനനുണ്ടായതു് അതിരില്ലാത്ത ഭയവും പരിഭ്രമവും മാത്രമായിരുന്നു. അവിടെയുണ്ടായിരുന്നവരിൽ ഒന്നുരണ്ടാളുകൾ ഒഴികെ ആരും തന്നെ ഈ യുവാവിനോളം ഭീരുത്വം കാണിച്ചില്ല.

ചന്ദ്രസേനനെ നാം കേവലം ഭീരുവെന്നു പറയുന്നതിൽ സ്വല്പം വല്ലായ്മ തോന്നുന്നു. ഭീതി വേറൊരാളിൽ കൂടുതൽ കണ്ടെങ്കിൽ, അയാളിലും ഭേദം മറെറാരാൾ എന്നു സമാധാനപ്പെടാമല്ലോ. ജയസിംഹന്റെ കഥ വിചാരിച്ചാൽ മററുള്ളവരുടെ ഭയം എല്ലാം നിസ്സാരമായിരുന്നുവെന്നേ പറയാനുള്ളു. കാന്തം ഇരുമ്പിനെ ആകർഷിക്കുമ്പോലെ ആ രണ്ടു സ്വരൂപങ്ങളിലും

പതിഞ്ഞു വശമായ അദ്ദേഹത്തിന്റെ നേത്രങ്ങളെ ഇളക്കുവാൻ കഴിയാത്ത കണ്ണുകൾ തുറിച്ചും, ചുണ്ടിന്റെ ഇരുവശങ്ങളിലും വലികൾ വീണു അവ കീഴ്പ്പോട്ടുതാണും, മുഖം വിളറിയും, കൈകളെ നീട്ടി ഇരുഭാഗത്തും ഇരുന്നവരുടെ വസ്ത്രങ്ങളിൽ മുറുകെപിടിച്ചും, പുറകിൽ ഇരുന്ന ഒരുവന്റെ മേൽ ചാരിക്കിടന്നു.— ആ പ്രഭുവിന്റെ അപ്പോഴത്തെ സ്ഥിതി കാണേണ്ടതായിരുന്നു.

വിശാഖനും റസ്സിരാമനും തമ്മിലുണ്ടായ സംഭാഷണം കൊണ്ട്, ജയസിംഹന് അദ്ദേഹത്തിന്റെ മരിച്ചുപോയ സഹോദരനോടുണ്ടായിരുന്ന സ്നേഹം കൊണ്ടാണ് അദ്ദേഹം പ്രതാപഗിരിയിൽ വരാറില്ലാത്തത് എന്ന് നാം അറിഞ്ഞിട്ടുണ്ടല്ലോ. ആ വൃദ്ധൻ വിശാഖനോട് പറഞ്ഞതു വാസ്തവമായിരുന്നാൽ, ജയസിംഹൻ ഭയംകൊണ്ട് ഇത്രത്തോളം പരവശനാകുമോ? — സംശയം തന്നെ! — അദ്ദേഹത്തിന്റെ ജ്യേഷ്ഠന്റെയും ജ്യേഷ്ഠപത്നിയുടെയും ആത്മാക്കൾ പൈശാചരൂപം ധരിച്ച് അലഞ്ഞുനടക്കാൻ ഇടയായതോർത്ത് അദ്ദേഹം ദുഃഖിക്കയല്ലാതെ ഇങ്ങിനെ ഭയപ്പെടാൻ കാരണമില്ല.

ദേവതകളുടെ ആവിർഭാവവും, അവർ മുറിയുടെ പുറത്തു കടന്നതും കണ്ടിട്ട്, പക്ഷെ, അവർ നേരെ വന്നേക്കുമെന്നു വിചാരിച്ച്, ജയസിംഹൻ എണീറ്റ് ഓടുവാൻ ശ്രമിച്ചു. എന്നാൽ ഭയംകൊണ്ട് അവയവങ്ങൾക്കുണ്ടായിരുന്ന ശക്തി ക്ഷയിക്കയാൽ അദ്ദേഹം പിരണ്ടുവീണു. അവിടെനിന്ന് ഒരുപ്രകാരത്തിൽ ഉരുണ്ട് ആ തളത്തിന്റെ ഒരു കോണിൽ ചെന്നു പററിയതോടുകൂടി, അദ്ദേഹം, മോഹാലസ്യമാകുന്ന സുഷുപ്ത്യവസ്ഥയിൽ പെട്ടു, ലോകവ്യാപാരങ്ങളെ അശേഷം വിസ്മരിച്ചു. മററിടെയിരുന്നവർ ജയസിംഹന്റെ താൽക്കാലികസ്ഥിതിയിൽ എത്തിയില്ലെങ്കിലും അവർ പ്രതിമകളെപ്പോലെ ഇരുന്നുപോയതേയുള്ളൂ. ഇങ്ങിനെ ഭയംകൊണ്ട് ഓരോരുത്തരും കുഴങ്ങിയിരുന്നതിനിടയിൽ, ആ സ്വരൂപങ്ങൾ രണ്ടും അവരുടെ മുഖങ്ങളിൽ നിന്നു മൂടുപടങ്ങളെ മാററി. ഇവരിൽ പുരുഷൻ ലക്ഷണസംയുക്തനും, യൌവനം ക്ഷയോന്മുഖമായിരുന്നുവെങ്കിലും പ്രത്യംഗസൌഷ്ഠവത്തിനൊത്ത സൌന്ദര്യത്തിനു കുറവില്ലാത്തവനും; അതുപോലെ ആ സ്ത്രീ

യൌവനകൊഴുപ്പ് കഴിഞ്ഞതല്ലെങ്കിലും, പ്രൌഢതയും സൌന്ദര്യസമ്പൂർണ്ണതയും ആയിരുന്നുവെന്നു തോന്നി.

ആ സ്വരൂപങ്ങളുടെ ഛായാസാദൃശ്യങ്ങൾകൊണ്ട്, അവിടെയുണ്ടായിരുന്നവരിൽ സാമാന്യം പ്രായംകൂടിയ ആളുകൾക്ക്, അവർ പരേതരായ പ്രതാപസിംഹനും, അദ്ദേഹത്തിന്റെ ഭാര്യയും തന്നെ എന്നു തീർച്ചയായി മനസ്സിലായി. മരിച്ചവർ ദൃശ്യരൂപികളായി അടുത്തുവരുന്നതു മനുഷ്യഹൃദയത്തിനു ഭയജനകമാകയാൽ, ആ സ്വരൂപങ്ങൾ പുരമുറിയുടെ പുറത്തു കടന്നയുടനെ, അവിടെ ഇരുന്നവരിൽ മിക്കവരും ഓടിപ്പോയ്ക്കളഞ്ഞു. ആചാര്യൻ, ഇഷ്ടദേവതാവാഹനത്തിനായുള്ള കൃത്യത്തെ വിസ്മരിച്ചും വെച്ച്, പ്രാണരക്ഷയ്ക്കു മറവുള്ളവർ വഴിനോക്കിയവിധം, അനുധാവനം ചെയ്തു. ഇങ്ങിനെ അവിടെ നടന്ന മാംഗല്യകർമ്മത്തിന്നു മുടക്കംവന്നു എന്നുള്ളിടത്തോളം ആ സ്വരൂപങ്ങൾക്കു തോന്നിയതുകൊണ്ടോ, അല്ലാ, മഹാനവമിദിവസം പ്രത്യക്ഷമാകുക എന്നുള്ള പതിവിനെ നിറവേറ്റിയതുകൊണ്ടോ, അവർ പിന്നീട് അവിടെ നില്ക്കാതെ തിരിഞ്ഞു, ഗംഭീരമായും സാവധാനത്തിലും നടന്നു, പുരമുറിയിൽ കടന്നിട്ടു വാതിൽ അടച്ചു. ദേവതകൾ അപ്രത്യക്ഷരായി എന്നറിഞ്ഞപ്പോൾ എല്ലാവരെയും ബാധിച്ചിരുന്ന ഭയം ഏറക്കുറെ വിട്ടുമാറി. ഭർത്താക്കന്മാർ ഭാര്യമാരെ തിരയുകയും, കുട്ടികൾ തങ്ങളുടെ മാതാപിതാക്കന്മാരെ നോക്കി നടക്കുകയും, പ്രായംകൂടിയവർ താടിതടവിക്കൊണ്ട് ഒരിടത്ത് അധോമുഖന്മാരായിട്ടിരുന്നു ഗൌരവമായി ആലോചിക്കുകയും, ചെറുപ്പക്കാരായവർ ഓടിനടന്നു കുശലങ്ങൾ ചോദിക്കുകയും, ചെയ്യുന്നതു കണ്ടാൽ, ഒരു വലുതായ ആപത്തിൽനിന്നു രക്ഷപ്പെട്ടാലുണ്ടാകുന്ന മനസ്സമാധാനം അവർക്ക് സിദ്ധിച്ചിരിക്കുന്ന പ്രകാരം തോന്നും.

ഈ കുഴപ്പത്തിനിടയിൽ വിശ്വനാഥൻ മുമ്പിലത്തെപ്പോലെ അസഹ്യമായ മോഹാലസ്യത്തിൽ നിന്നുണർന്നെഴുന്നേറ്റിരുന്നു. എന്നിട്ട് ഒരു കണക്കിൽ അദ്ദേഹം ഉണർന്നു കഴിഞ്ഞപ്പോൾ എന്തെന്നറിയുന്നതുകൊണ്ട് ഇങ്ങിനെ ചോദിച്ചു:—

"ഞാൻ ഇവിടെ എങ്ങിനെവന്നു?—എന്റെ ജ്യേഷ്ഠന്റെയും മററും സ്വപ്നങ്ങൾ കണ്ടിട്ട് എനിക്കുണ്ടായ ദുഃഖത്തിന് അതിരില്ല. ഹാ—എന്റെ ജ്യേഷ്ഠനും ജ്യേഷ്ഠത്തിയും യഥാർത്ഥത്തിൽ മനുഷ്യശരീരികളായിരുന്നെങ്കിൽ എനിക്ക് എത്ര സന്തോഷമുണ്ടായിരുന്നേനെ?—അതുകൊണ്ട്, ഇവിടെ എന്തൊക്കെയുണ്ടായി?"

വിശ്വ:—"ആ സ്വപ്നങ്ങളെ കണ്ടിട്ട് എല്ലാവരും ഭയംകൊണ്ട് ഞെട്ടിപ്പോയിരുന്നു. ആ സമയത്ത് ആരെങ്കിലും ഉണ്ടായിരുന്നു എന്നു പറയണമെങ്കിൽ അവൾ താര മാത്രമായിരുന്നു."

ജയ:—"കഷ്ടമേ?—അതു ജ്യേഷ്ഠന്റെ മായാതന്ത്രങ്ങളാണ്. നാം പുരുഷന്മാരാകയാൽ നമ്മെ ഭയപ്പെടുത്തി. താര യുവതിയാണ—വിശേഷിച്ച്, ഞാൻ അവളെ വിവാഹം ചെയ്യാൻ പോകുന്നു—അതുകൊണ്ട് അവിടുന്ന് താരയെ മാത്രം ഭയപ്പെടുത്തിയില്ല!—ഹാ ആശ്ചര്യം!"

വിശ്വനാഥൻ, ആ അഭിപ്രായത്തിന് മറുപടി ഒന്നും പറഞ്ഞില്ല.

അല്പനേരം, ഒരു കഴിപ്പതിനിടയിൽ വിവാഹമുഹൂർത്തത്തിന്റെ വിഘ്നം ഭയന്നാൽ ഇനി വേറൊരു മുഹൂർത്തം നിശ്ചയിച്ചിട്ട വിവാഹം നടത്തേണ്ടതാണെന്ന് ആ ചാർത്തുനാഥൻ അതിനെ സമ്മതിച്ചു വിശ്വനാഥനും അഭിപ്രായപ്പെട്ടു.

മുഹൂർത്തം തെററിയാലും, ആ മുഹൂർത്തത്തിനു നിശ്ചയിച്ച ക്രിയകൾ തുടങ്ങിയിരിപ്പുകൊണ്ട് വിവാഹം ചെയ്യുന്നതിനു് ബാധകമില്ലെന്നായിരുന്നു ജയസിംഹന്റെ സിദ്ധാന്തം. വിശ്വനാഥനും ബന്ധുമിത്രങ്ങളും ഭിന്നാഭിപ്രായക്കാരായിരുന്നതുകൊണ്ട്, ഇച്ഛാഭംഗത്തോടെ "എന്നാൽ അങ്ങിനെയാകട്ടെ" എന്ന് ജയസിംഹൻ പറഞ്ഞു.

പാതിരാ കഴിഞ്ഞു. അവിടെയുള്ളവരെല്ലാം ഉറങ്ങിത്തുടങ്ങി. ഈ സന്ദർഭം നോക്കി ലക്ഷ്മണൻ പുരുഷോത്തമന്റെ മുറിയിൽ എത്തി, ഉണ്ടായ വിശേഷങ്ങളെപ്പററി ആ യുവാവിനെ ധരിപ്പിച്ചു

പുരു:—"ലക്ഷ്മണാ—നീ പറഞ്ഞ അഭിപ്രായം ശരിയായല്ലോ."

ലക്ഷ്മ:—"അതെ—അവിടുത്തേയ്ക്കു ദൈവാധീനമുണ്ട്. അല്ലെങ്കിൽ ഞങ്ങളാണ് ഈ വൃത്താന്തം തെററിയല്ലു്. ആകട്ടെ, ഇനിയെന്തു?"

പുരു:—"ഇനിമേൽ എന്തെല്ലാം സംഭവിക്കുമെന്നു ഞാൻ എങ്ങിനെ പറയും? എല്ലാം ഈശ്വരേച്ഛപോലെയാകട്ടെ എന്നേ വയ്ക്കുന്നുള്ളൂ. നീ തല്പ്രകാരം ചെയ്യണം."

ലക്ഷ്മ:—"അവിടുന്നു പറയുന്നതാമസമേയുള്ളൂ."

പുരു:—"നീ നാളെ മാല്യവതിയെ കണ്ട്, മററന്നാൾ വെളുപ്പിന് കാട്ടിനു സമീപമുള്ള വഴിയിൽ താര വരണമെന്നു ഞാനപേക്ഷിച്ചിരിക്കുന്നു എന്നു പറയണം."

"അങ്ങിനെ ചെയ്യാം." എന്നു പറഞ്ഞിട്ട് ലക്ഷ്മണൻ പോയി.

## പതിനേഴാം അദ്ധ്യായം.

അരുണോദയമായി. ഹിമാർദ്രസ്പർശം ചെയ്തുവന്ന കാററിനു തണുപ്പു സ്വല്പം കുറഞ്ഞു. മിഹിരകിരണങ്ങൾ കൂടൽമഞ്ഞുകൊണ്ടു മറഞ്ഞിരുന്നതു ക്രമേണ മാറിത്തുടങ്ങി. പുല്ലുകളിലും ഇലകളിലും ഉറിയോട്ടു ചേർന്നുകിടന്ന ചിലന്തിവലകളിലും തങ്ങിനിന്ന ഹിമകണങ്ങൾ, മുത്തുവെയിലേല്ക്കുമ്പോൾ നവരത്നങ്ങൾ പോലെ ശോഭായമാനങ്ങളായി. ആ സമയത്ത്, താര മാല്യവതിയുമൊരുമിച്ച്, കൊട്ടാരത്തിലുള്ളവർ അറിയാതെ, കോട്ടയുടെ പിൻഭാഗത്തുള്ള വാതിലിൽകൂടി പുറത്തു കടന്ന്, സാവധാനത്തിൽ കാട്ടിനു സമീപം ചെന്നപ്പോൾ അകലെ, തങ്ങളുടെ വരവിനെ നോക്കിനിന്നിരുന്ന പുരുഷോത്തമനെ കണ്ടു. ആ യുവാവ് അവരുടെ അരികിൽ ഓടിയെത്തി, ആനന്ദപരവശനായിട്ട്, ഇങ്ങിനെ പറഞ്ഞു:—

"എന്റെ താരയെ കാണാതെ ഇത്രനാളും ഞാൻ വീർപ്പുമുട്ടി. മാല്യവതിക്ക് എന്റെ നേർക്ക് ദയതോന്നിയല്ലോ. ഭാഗ്യം തന്നെ—നിങ്ങളോടു ഞാൻ കൃതജ്ഞനായിരിക്കും."

"എന്റെ കണ്ണിനെ നിങ്ങളെ ഏല്പിച്ചിട്ടു ഞാൻ മാറി

നിന്നാൽ കുറെ കൂടി കൃതജ്ഞനായിരിക്കും.—അല്ലേ ?" എന്നു ചിരിച്ചുകൊണ്ടു് ആ പരിചാരിക പറഞ്ഞതശേഷം അടുത്തുണ്ടായിരുന്ന വഴിയിൽകൂടി തിരിഞ്ഞു്, ലവംഗിയായി മുമ്പിലും, പുറകിൽ സ്വല്പം മാറി താരയും പുരുഷോത്തമനും നടന്നുതുടങ്ങി. ആ യുവതീയുവാക്കന്മാർ ഇരുവർക്കും സന്ദർശനമാത്രയിൽ ഉണ്ടായ പരമാനന്ദംകൊണ്ടു് ഒന്നും പറയാൻ കഴിയാതെ കുറെ നടന്നതിൽ പിന്നെ പുരുഷോത്തമൻ ഇങ്ങിനെ പറഞ്ഞു:—

"താരയെ കാണണമെന്നാഗ്രഹിച്ചതു് എന്തിനായിട്ടാണെന്നു ഞാൻ പറഞ്ഞേക്കാം."

താര:—"മനസ്സിലായി !—ജയസിംഹന്റെ വിവാഹനിശ്ചയത്തിന്നു ഒരു സന്ദർഭത്തിൽ വിഘ്നം ഭവിച്ചു; അദ്ദേഹം വേറൊരു അവസരം നോക്കി ഇനിയും വിവാഹത്തിനു് ഒരുമ്പെടും; അതുകൊണ്ടു എന്റെ നില എന്തെന്നറിയണം—ഇതല്ലേ?

പുരു:—"അതേ."

താര:—"ഞാൻ എന്താണു പറയേണ്ടതു്? എന്റെ മനസ്സു പുരുഷോത്തമൻ അറിയാത്തതോ?—അച്ഛനും ചന്ദ്രസേനനും അവർ നിശ്ചയിച്ചിട്ടുള്ള പ്രകാരം തന്നെ നടത്തണമെന്നു മുറുകെപിടിക്കുന്നു. എന്തായാലും ഇന്നലെ രാത്രി മുഹൂർത്തം തെറ്റി—അതൊരു ദൈവാധീനം തന്നെ. വിവാഹനിശ്ചയത്തിനു വിഘ്നംഭവിച്ചതുകൊണ്ടു പക്ഷെ അച്ഛൻ ആ നിശ്ചയത്തിൽ നിന്നു പിൻവലിച്ചേയ്ക്കാനിടയുണ്ടെങ്കിലും, ആ നിർദ്ദയനായ പ്രഭു അശേഷം പിൻമാറുകയില്ല."

പുരു:—"മനസ്സാക്ഷി ചതിക്കയില്ല. ജയസിംഹന്റെ ശ്രമം ഫലിക്കയില്ലെന്നു മുമ്പുതന്നെ എനിക്കു് ഊഹം ജനിക്കയുണ്ടായിട്ടുണ്ടു്.—ദൈവം നമ്മെ സഹായിക്കും !"

പരിതാപഭരിതനായും, തനിക്കു നേരിട്ട അപമാനംകൊണ്ടു ക്ഷോഭപാരവശ്യവും, ഇരുന്ന പുരുഷോത്തമൻ സങ്കടയുക്തം അങ്ങിനെ പറഞ്ഞതുപ്രകാരം, ആത്മവിശ്വാസംകൊണ്ടു് അയാളുടെ മുഖം പ്രസന്നമായിരുന്നു. ഇതു താരയുടെ മനസ്സിനെയും തണുപ്പിച്ചു.

താര.—"പുരുഷോത്തമൻ ഇങ്ങിനെ സന്തോഷമായും സമാധാനമായും പറയുന്നതുകേട്ടിട്ട് എന്റെ മനസ്സിന് ഉറപ്പുതോന്നുന്നു. അത്ര തീൎച്ചയായി പറവാൻ പുരുഷോത്തമനു തോന്നിയതെന്താ?"

പുരു:—"എന്റെ ഈ സ്ഥിതിയിൽനിന്നു ഗുണപ്രദമായ മാറ്റം വരുമെന്ന് ഒരു ബോധം മനസ്സിലുദിക്കുന്നു. അതു സംബന്ധിച്ച ചില സ്വപ്നങ്ങളും, ശുഭശകുനങ്ങളും, എനിക്കുണ്ടായിട്ടുണ്ട്. അവ മിത്ഥ്യകളെന്നു ഞാൻ വിചാരിക്കുന്നില്ല. ഈശ്വരാനുഗ്രഹമില്ലാതെ അങ്ങിനെ ഉണ്ടാകയില്ലെന്നാണ് എന്റെ നിശ്ചയം."

താര:—"സ്വപ്നം എന്തായിരുന്നു, കേൾക്കട്ടെ."

സ്വപ്നവൃത്താന്തങ്ങൾ താരയോടു പറഞ്ഞശേഷം പുരുഷോത്തമൻ ഇങ്ങിനെ പറഞ്ഞു:—

"ഞാൻ താരയെ കേൾപ്പിച്ചതു വാസ്തവസംഭവങ്ങളൊന്നുമല്ലല്ലോ എന്നു തീൎച്ചപ്പെടുത്തുന്നതിനുമുമ്പ്, ഈ വിധം അനുഭവസാദൃശ്യമെന്നു വരാവുന്ന സ്വപ്നങ്ങൾകൊണ്ടു, മനസ്സിനു സമാധാനവും ധൈൎയ്യവും ഉണ്ടാകുന്നു എന്നു പറയേണ്ടിയിരിക്കുന്നു. ഭാവി, ഗുണകരമായിട്ടിരിക്കുമെന്ന് ഉറപ്പുംവരുന്നു."

താര:—"സ്വപ്നവൃത്താന്തം കേട്ടിട്ടു വാസ്തവത്തിൽ ഞാൻ അത്ഭുതപ്പെടുന്നു. എന്നെ സംബന്ധിച്ചിടത്തോളം പുരുഷോത്തമൻ കണ്ടതു യഥാൎത്ഥംതന്നെ!—ഇതിനെപ്പറ്റി ആലോചിക്കുന്തോറും രോമാഞ്ചം ഉണ്ടാകുന്നു. ദൈവത്തിന്റെ മാഹാത്മ്യം പറഞ്ഞാലൊടുങ്ങുമോ?—പുരുഷോത്തമൻ സ്വപ്നംകണ്ട അന്നു രാത്രിയിൽ ശാറുബായി എന്നോടു വളരെ സമാധാനം പറകയുണ്ടായി."

പുരു:—"ഇരിക്കട്ടെ—താരയുടെ അച്ഛനും ചന്ദ്രസേനനും വിവാഹവിഷയത്തിൽ താരയെ ക്രമത്തിലധികം നിൎബ്ബന്ധിക്കുന്നതനുസരിക്കു, താരയും ഉൾപ്പെട്ടുപോയെങ്കിൽ പിന്നെ നമ്മുടെ ആഗ്രഹമെല്ലാം നിഷ്ഫലമാകുമല്ലോ?"

താര:—"ഞാനെന്തുവേണ്ടു? — അച്ഛൻ ഇനിയെങ്കിലും എന്റെ മനസ്സു ചോദിപ്പാൻ ഭാവമുണ്ടെങ്കിൽ ഞാൻ എന്തു മറുപടി പറയുമെന്നു പുരുഷോത്തമന് അറിയാമെന്നുള്ളതാണ്. അങ്ങിനെ ചെയ്യാതെ കഴിഞ്ഞ മുഹൂർത്തത്തിന് അച്ഛൻ, തന്റെ ആജ്ഞയ്ക്കുമാത്രം ഞാൻ വശപ്പെട്ടു നടക്കണമെന്നുള്ള നിർബ്ബന്ധം കാണിച്ചതുപോലെ, ഇനിമേലും തുടങ്ങുന്നപക്ഷം ഞാൻ നിഷേധിക്കയില്ല. ഞാൻ ഗത്യന്തരമില്ലാത്തവളെന്നു വന്നേയ്ക്കും!"

പുരു:—"വിവാഹവിഷയത്തിൽ താരയുടെ മനസ്സു പ്രധാനമായി അറിയേണ്ടതു കടമ ആവശ്യമായിരുന്നു. അങ്ങിനെ അവർ ചെയ്തില്ല. അതുകൊണ്ട് ആജ്ഞാലംഘനം കൂടാതെ ഈ നിർബ്ബന്ധത്തിൽ നിന്നു രക്ഷപ്പെടാൻ വഴിയുണ്ടെന്നു തോന്നുന്നില്ല. ഇതു താര ചെയ്യേണ്ടില്ലെന്നു തീർച്ചപ്പെടുത്തുന്നതായാൽ, പിന്നെ ഞാനിവിടെ താമസിച്ച് ഈ വ്യസനം അനുഭവിച്ചിട്ടാവശ്യമില്ല. അതുകൊണ്ട് ഇപ്പോൾ തന്നെ യാത്ര പറഞ്ഞേയ്ക്കാമെന്നാണ് ഞാൻ കരുതുന്നത്."

"എന്താ പുരുഷോത്തമാ — അങ്ങനെ ചെയ്യപ്പെടാതിരിക്ക!" എന്നിത്രയും ഉറപ്പായി പറഞ്ഞുവെങ്കിലും പുരുഷോത്തമന്റെ വേർപാടോർത്ത് ആ യുവതി ദുഃഖപാരവശ്യംകൊണ്ടു പൊട്ടിക്കരഞ്ഞുപോയി. ഒരു പ്രകാരത്തിൽ തന്നെത്താൻ സമാശ്വസിച്ചിട്ട് അവൾ വീണ്ടും ഇങ്ങിനെ പറഞ്ഞു."

"പുരുഷോത്തമൻ കുറെ മുമ്പു പറഞ്ഞതും ഇപ്പോൾ പറയുന്നതും തമ്മിൽ വളരെ വ്യത്യാസം ഉണ്ട്. ഈ ചാപല്യം വരാനെന്താ? പുരുഷോത്തമന്റെ ഭാവികാലം ശ്രേയസ്കരമെന്നു നിശ്ചയമുണ്ടെങ്കിൽ ഇങ്ങിനെ പറയാനിടയില്ല. അഥവാ പുരുഷോത്തമന്റെ ശ്രേയസ്സു മുഴുവൻ എന്നിൽ സമർപ്പിച്ചിരിക്കയാണെന്നു ഞാൻ ആശങ്കിക്കയാൽ, അതിന്റെ പരിണാമം എങ്ങിനെയെന്നു കണ്ടാലേ അറിഞ്ഞുകൂടൂ."

പുരു:—"എന്റെ ശ്രേയസ്സിൽ പങ്കുകൊള്ളുവാൻ താര കൂടിയില്ലെങ്കിൽ ആ ശ്രേയസ്സിനെ ഞാൻ തള്ളിക്കളകയേ ഉള്ളൂ.

താരയെക്കൂടാതെ എന്റെ ഹൃദയം ഒന്നിലും ഗാഢമായി പതിയുമെന്നു തോന്നുന്നില്ല. നേരെ മറിച്ച്, ഇപ്പോൾ താര എനിക്ക് ആശ്വാസകരമായവിധം വാഗ്ദാനം ചെയ്യുമെങ്കിൽ, ക്ലിഷ്ടസാദ്ധ്യമായ ഏതൊരു കാര്യമായിരുന്നാലും ഞാൻ ജയിക്കും! അതുകൊണ്ട്, താര എനിക്കു വാഗ്ദാനം ചെയ്യണമെന്നാണ് എന്റെ അപേക്ഷ.”

താര:—“എന്റെ വാഗ്ദാനംകൂടാതെ, എന്റെ യഥാർത്ഥവിചാരം പുരുഷോത്തമന് അറിയാമല്ലൊ? ഇങ്ങിനെ പുരുഷോത്തമൻ പറയുന്നതു് എന്നെ പരീക്ഷിപ്പാൻ വേണ്ടി ആയിരിക്കാമെന്നാണു തോന്നുന്നതു്!-- ഇരിക്കട്ടെ, എന്റെ വാഗ്ദാനം കിട്ടാഞ്ഞതുകൊണ്ടു പുരുഷോത്തമൻ ശ്രേയോന്മുഖമായ കാര്യങ്ങളിൽ യത്നം ചെയ്യാതിരുന്നുവെന്നു വരാൻ പാടില്ല.—ഞാൻ ഇപ്പോഴും ഇനിമേലും പുരുഷോത്തമന്റെ സ്വന്തം തന്നെ!”

ഈ മറുപടി കേട്ടപ്പോൾ പുരുഷോത്തമൻ ആനന്ദവിവശനായി താരയെ ആലിംഗനം ചെയ്തുകൊണ്ടു ഇങ്ങിനെ പറഞ്ഞു:—

താരെ, ഞാൻ കൃതാർത്ഥനായി!—എന്റെ പരമാനന്ദത്തെ പറഞ്ഞറിയിപ്പാൻ പ്രയാസം!”

ഇത്രയും പുരുഷോത്തമൻ പറഞ്ഞുകഴിഞ്ഞ ഉടൻ, "കാട്ടിന്റെ വേറൊരുവശത്തു നിന്ന്—“സർവ്വശക്തനായ ജഗദീശ്വരന്റെ കാരുണ്യപൂരം നിങ്ങൾ ഇരുവരിലും വർഷിക്കുമാറാകട്ടെ—” എന്ന് മംഗളപ്രദാനങ്ങളായ ആശിസ്സുകൾ പുറപ്പെട്ടതു് കേട്ടപ്പോൾ അവർ ഞെട്ടി ആ വശത്തേയ്ക്കു തിരിഞ്ഞു നോക്കി. കറുത്തിട്ടു്, ഒരു പാറയിൽ കയറി, നീണ്ട ഒരു വടി ഊന്നിപ്പിടിച്ചുംകൊണ്ട്, ഒരു വൃദ്ധ നില്ക്കുന്നതു കണ്ടു. സംഭാഷണത്തിനു വിഘ്നം വന്നപ്പോൾ ഇവർ വല്ലാതായി എവിടെ എന്നന്വേഷിച്ചു. താരയും പുരുഷോത്തമനും നിർവിഘ്നമായി അവർക്ക് പരസ്പരം പറയാനുള്ളതു പറഞ്ഞുകൊള്ളട്ടെ എന്നു കരുതി ആ പരിചാരിക മുമ്പിൽ നടന്നു പോയതായി അറിഞ്ഞു.

ആ വൃദ്ധയുടെ ആശീസ്സുകേട്ട്, പുരുഷോത്തമൻ അവരുടെ അടുത്തുചെന്നു സാവധാനം ഇങ്ങിനെ പറഞ്ഞു:—

"ഈ യുവതിയോടും എന്നോടും നിങ്ങൾക്ക് ഇത്ര ദയതോന്നിയതു് എന്താ?—നിങ്ങൾ ഇതിനു മുമ്പും ഞങ്ങളോടു കരുണയോടുകൂടി സംസാരിച്ചുവല്ലൊ?—ഇന്നാൾ ഈ യുവതിക്കു നിങ്ങൾ ഒരു വലിയ സഹായവും ചെയ്തു. എന്നാൽ ഈ കൃത്യങ്ങൾക്കു നിങ്ങളുടെ താൽക്കാലികങ്ങളായ ആവശ്യങ്ങൾ നിർവഹിക്കുന്നതിനുവേണ്ടി ഞാൻ ഏതാനും ധനത്തിനെ ദയയോടെ സ്വീകരിക്കണം"

"ഹാ—കൊള്ളാം!—സമ്മാനമൊ?" എന്നു് ഹാസ്യഭാവത്തോടെ ആ സ്ത്രീ പറഞ്ഞുകൊണ്ടു്, നിവർന്നുനിന്നു, പുരുഷോത്തമനോടു വീണ്ടും ഇങ്ങനെ പറഞ്ഞു:—

"നന്മചെയ്താൽ ഈ ലോകത്തു പ്രതിഫലം കൊടുക്കാറുണ്ടൊ?—സാധാരണ തിന്മയല്ലെ കൊടുക്കാറുള്ളതു്?—കുഞ്ഞേ—നീ ഉപദ്രവം കൂടാതെ എനിക്കു സമ്മാനം തരാമെന്നു വെച്ചതുകൊണ്ടു പരിഭവമില്ല. എനിക്കു നിന്റെ സമ്മാനം ആവശ്യമില്ല. ധനത്തെ ഞാൻ തൊടുകപോലും ചെയ്യുകയില്ല. അതിരിക്കട്ടെ—നവരാത്രിനാൾ കോട്ടയത്തിൽ ചില ഭയങ്കരമായ കാഴ്ച കണ്ടുവെന്നുകേട്ടു. വാസ്തവം തന്നെയൊ?—"

പുരു: "അതെ ഇക്കാര്യത്തെപ്പറ്റി നിങ്ങൾ തന്നെ പറഞ്ഞിട്ടുള്ളതു് ഓർക്കുന്നില്ലേ? അവിടെ ഒരു വിശേഷമുണ്ടായപ്പോൾ ഞാനില്ലായിരുന്നു."

"അതെയൊ?—പുരുഷോത്തമൻ എന്നൊരു യുവാവിനെപ്പറ്റി ചിലർ ശ്ലാഘിച്ചു പറഞ്ഞുകേട്ടിട്ടുണ്ടു്. അതു് ആരാണു്?" എന്നു പറഞ്ഞു് ആ വൃദ്ധ പുരുഷോത്തമന്റെ മുഖത്തു് സൂക്ഷിച്ചുനോക്കി.

പുരു:—"എന്റെപേർ പുരുഷോത്തമൻ എന്നാണു്. പ്രത്യേകിച്ചു ചോദിക്കാൻ കാരണമെന്താ?"

സ്ത്രീ:—"നിന്റെ ക്ഷേമത്തെപ്പറ്റി എനിക്കു പ്രത്യേക താല്പര്യം ഉള്ളതുകൊണ്ടു തന്നെ."

പുരു:—"എന്നെ നിങ്ങൾ അകപ്പാടെ രണ്ടോ മൂന്നോ പ്രാവശ്യം കണ്ടിട്ടേയുള്ളൂ. അതിനിടയ്ക്ക് എന്റെ നേർക്ക് ഒരു പ്രത്യേക താൽപ്പര്യത്തിനു വഴി എന്താ? വൃഥാ പറഞ്ഞു എന്നേയുള്ളൂ--അല്ലേ?"

"അങ്ങിനെ വിചാരിക്കണ്ടാ! നിന്നെ കണ്ടതുമുതൽ എനിക്ക് ഒരു വലിയ വാത്സല്യം നിന്റെ നേർക്ക് തോന്നുന്നു." എന്നു പറഞ്ഞിട്ട്, പുരുഷോത്തമനെ കുറച്ചു നേരം സൂക്ഷിച്ചുനോക്കികൊണ്ടു നിന്നതിൽ പിന്നെ ആ സ്ത്രീ ഇങ്ങിനെ തുടർന്നു പറഞ്ഞു:—

"കുട്ടികളെ! നിങ്ങൾ ഇരുവരും സകല സൌഭാഗ്യങ്ങളോടുകൂടി സുഖമായി വാഴുവാൻ പരമേശ്വരൻ പ്രസാദിക്കട്ടെ!" എന്നിത്രയും പറഞ്ഞശേഷം ആ സ്ത്രീ തിരിഞ്ഞു, കാട്ടിനുള്ളിലേക്കു പോയി.

"പുരുഷോത്തമാ ആ സ്ത്രീയുടെ ബുദ്ധിക്കു സ്വല്പം അസ്ഥിരതയുണ്ടോ?" എന്നിത്രയും ആ യുവതി പറഞ്ഞവസാനിപ്പിക്കും മുമ്പ്, ക്രോധാതുരത രസങ്ങൾ ഇടകലർന്നുള്ള ഒരു ശബ്ദം ആ യുവതിയുവാക്കന്മാർ കേട്ടിട്ട് പരിഭ്രമത്തോടെ ആ സ്ഥലത്തേക്കു നോക്കിയപ്പോൾ ചന്ദ്രസേനൻ അവരുടെ നേർക്കു വേഗം നടന്നു വരുന്നതു കണ്ടു.

ചന്ദ്രസേനന്റെ നേത്രങ്ങളിൽ കോപാഗ്നി ജ്വലിച്ചിരുന്നു. പുരുഷോത്തമൻ കൂസൽ കൂടാതെ ശാന്തതയോടും ഗൌരവത്തോടും നിന്നിരുന്നു.

"താരേ!" എന്നു കോപാന്ധനായി ഉറക്കെ വിളിച്ചുകൊണ്ട് അടുക്കുന്ന ചന്ദ്രസേനനെക്കണ്ടു ഭയപ്പെട്ടിട്ട്, ഇനി അവൻ എന്തു പ്രവർത്തിക്കുമെന്ന് അറിയാതെ താര പരവശയായി ഭവിച്ചു. ചന്ദ്രസേനൻ കോപംകൊണ്ടു മതിമറന്നു തന്റെ സഹോദരിയോട് ഇങ്ങിനെ പറഞ്ഞു:—

"നീ നിന്റെ കുടുംബത്തിന്റേയും നിന്റേയും സ്ഥിതിയെ മറന്ന് ഇങ്ങിനെ ചെയ്യാൻ തുനിഞ്ഞുവോ? ഒരു നിസ്സാരനായ ഇവന്റെ വാക്കുകേട്ട്, ലജ്ജയും മാനവും ഇല്ലാതായോ? ഇവനെ നീ അറിയില്ല!-ഇവനെ പ്രസവിച്ചു കഴിഞ്ഞയുടൻ ഇവന്റെ

അമ്മ ഇവനെ വഴിയിലിട്ടേച്ചു പൊയ്ക്കളഞ്ഞു. എന്നിട്ട് അച്ഛനാണ് ഇവനെ എടുത്തു വളർത്തിയതു്. ഇവൻ വെറും ഇരപ്പാളിയല്ലേ?—ഈ സംഗതികളെ മറന്നും അച്ഛന്റെ ആജ്ഞയെ ലംഘിച്ചും നീ ഇങ്ങിനെ തുനിയുന്നതു വിചാരിക്കുമ്പോഴും ധവലത്പുര രാജവംശത്തിന്റെ പേരിനെ കെടുക്കുവാൻ നീ ഇടങ്ങിയിരിക്കുന്നു എന്നേ ഞാൻ വിചാരിക്കുന്നുള്ളൂ."

പുരുഷോത്തമനെക്കുറിച്ചു നിന്ദ്യമായ ഈ സംസാരം കേട്ടിട്ടുണ്ടായ സന്താപംകൊണ്ടു താര കരഞ്ഞുതുടങ്ങി. ആ വാക്കുകൾ ക്രമത്തിലധികം മനസ്സിനെ വേദനപ്പെടുത്തുകയാൽ പുരുഷോത്തമനുണ്ടായ തീക്ഷ്ണകോപംകൊണ്ടു് ആ യുവാവു തന്റെ അരവേറിൽ തൂക്കിയിട്ടിരുന്ന വാൾ ഊരി എടുപ്പാൻ ഖഡ്ഗമുഷ്ടിയിൽ കൈവെച്ചു. എന്നാൽ ആ നിമിഷംതന്നെ കൈ എടുത്തിട്ട് അയാൾ ഇങ്ങിനെ പറഞ്ഞു:—

"ചന്ദ്രസേനാ—മനസ്സിനെ ഉല്ലംഘിപ്പിക്കുന്നതായ വാക്കുകൾ പറയരുതു്! ചന്ദ്രസേനൻ എന്തുപറഞ്ഞാലും എന്നെ അവിവേകിയാക്കിത്തീർക്കയില്ല. ഞാൻ എന്നെ മറന്നു് ഒന്നും പ്രവർത്തിക്കയില്ല!"

ചന്ദ്ര:—"എന്തുപെട്ടെന്നു്, തന്നെത്താൻ മറന്നു് എന്നോടു ശണ്ഠകൂടുകയില്ലെന്നാണോ പറഞ്ഞതു്?—നന്നായി! ഞാൻ എന്റെ സമന്മാരായുള്ളവരോടു് എതിർത്തിട്ടും! വഴിയിൽ അലഞ്ഞുതിരിയുന്ന എച്ചിൽനക്കികളോടു ശണ്ഠകൂടുകയില്ല. അതറിയാമോ?"

താര:—"അയ്യോ, ചന്ദ്രസേനാ ഇതെന്തൊരു വാക്കുകളാണു്? ഇന്നോളം വരെ സഹോദരനെപ്പോലെ സ്നേഹിച്ചുപോന്ന ഈ പുരുഷോത്തമന്റെ മുഖത്തുനോക്കി ഈ വിധം പറയാൻ തോന്നിയോ? ഹാ, കഷ്ടം!"

"എന്തു്! എന്റെ മുമ്പിൽ വെച്ചും അവനുവേണ്ടി തന്റെ പക്ഷം പിടിക്കാറായോ?" എന്നു് കോപവിവശനായി ഭൂമിയിൽ ഉറക്കെ ചവിട്ടിക്കൊണ്ടു ചോദിച്ചതിനോടുകൂടി, ഭയവുമായി അകലെ നിന്നു വരുന്നതു കണ്ടിട്ടു്, ചന്ദ്രസേനൻ ആ പരിചാരികയെ വേഗം വരുവാൻ ഉറക്കെ വിളിച്ചു. ചന്ദ്രസേനൻ വിളിച്ചു

ഇടക്കൊട്ടക്കരതന്നെ യാചിച്ചു പറയുന്നതിനേക്കാറം കൂടുതൽ അൎത്ഥം അന്തർഭവിച്ചിരുന്നു. ഇതു കണ്ടിട്ടു് പുരുഷോത്തമൻ താരയുടെ ഭയം കളവാൻ വേണ്ടി.

“താരയ്ക്കു് അശേഷം സംശയം വേണ്ട. എന്റെ രക്ഷാകർത്താവിന്റെ വംശത്തിലുള്ള എല്ലാവരോടും ഞാൻ സ്നേഹമുള്ളവനായിരിക്കും! വിശേഷിച്ചു താരയുടെ സഹോദരനെ സംബന്ധിച്ചു പ്രത്യേകം പറയണമെന്നുണ്ടോ?” എന്നു പറഞ്ഞു.

ഇതിനു മറുപടിയായി അശ്രു നിറഞ്ഞൊഴുകുന്ന താരയുടെ നയനങ്ങളെ പുരുഷോത്തമന്റെ മുഖത്തു കൃതജ്ഞതയോടെ പതിപ്പിച്ചിട്ടു്, അവൾ വേഗം തിരിഞ്ഞു് രേവുബായിയോടൊരുമിച്ചു കൊട്ടാരത്തിലേക്കു പോയി.

ഈ സംഭവം കഴിഞ്ഞു രണ്ടു മണിക്കൂറു കഴിയുന്നതിനുള്ളിൽ പുരുഷോത്തമൻ പ്രതാപഗിരി കോട്ടയിൽ ഗോപുരദ്വാരം സൂക്ഷിപ്പുകാരനോടു് “ചന്ദ്രസേനൻ വന്നുവോ?” എന്നു ബദ്ധപ്പെട്ടു ചോദിച്ചു.

“കൊച്ചുയജമാനൻ മടങ്ങി വന്നില്ല” എന്നു കാവൽക്കാരൻ പറഞ്ഞു. ഉടൻ പുരുഷോത്തമന്റെ മുഖഭാവം ഒന്നു പകൎന്നു. അതു കണ്ടിട്ടു്, “എന്താ യജമാനനെ അവിടത്തേക്കു സുഖമില്ലയോ? മുഖത്തിനു വല്ലാത്ത വിളർച്ചയും ക്ഷീണവും കാണുന്നല്ലോ?” എന്നു അവൻ ചോദിച്ചു.

പുരു:—“ഒന്നുമില്ലാ. കാട്ടിൽ വെച്ചു് എന്തോ ഒരു കേടു പററിട്ടുണ്ടു്. ചന്ദ്രസേനൻ വന്നില്ലെന്നാണൊ പറഞ്ഞതു്?—നിശ്ചയം തന്നെയോ?”

കാവൽ:—“കൊച്ചുയജമാനൻ ഇതുവരെ വന്നില്ല—തീർച്ചതന്നെ. കൊച്ചമ്മ നേരത്തെ എത്തി.”

എന്നിത്രയും ഉടൻ പറഞ്ഞിട്ടു് അവൻ പുരുഷോത്തമന്റെ വസ്ത്രത്തിൽ സൂക്ഷിച്ചു നോക്കി.

ഉടൻ:—“ഇതു് എന്തുകൊണ്ടാണു്?-യജമാനന്റെ വസ്ത്രത്തിലുംകയ്യിലും രക്തം പിരണ്ടിരിക്കുന്നു! ഇതാ ഉത്തരീയത്തിലും രക്തത്തുള്ളികൾ ധാരാളം കാണുന്നുണ്ടു്! യജമാനന്റെ വാളു മാത്രമേയുള്ളു.

എന്നും മററും ഉറക്കെ നിങ്ങൾ തമ്മിൽ പറഞ്ഞതു കേട്ടിട്ടു ഞങ്ങൾ വന്നതാണ്. കാര്യം എന്ത്?"

"വാളിന്റെ പിടിയെന്നു പറഞ്ഞതു് ഇതാ, ഇതുതന്നെ." എന്നു പറഞ്ഞിട്ട് ആ ഭടൻ അതിനെ വിശ്വാന്തന്റെ കയ്യിൽ കൊടുത്തു; പിന്നെ അവനും വനസൂക്ഷിപ്പുകാരനും അറിയാവുന്നേടത്തോളം വിവരങ്ങൾ ആ പ്രഭുക്കന്മാരെ ധരിപ്പിച്ചു. വിശ്വാന്തനു തോന്നിയ ബലമായ സംശയത്താൽ അദ്ദേഹം തന്റെ മാറത്തു കൈകളെ ചേർത്തു പിടിച്ചുകൊണ്ട്—"അയ്യോ—ഞാൻ എങ്ങിനെ സഹിക്കും, എന്റെ മകനെ കൊന്നു! ദൈവമേ, എന്നെ ചതിച്ചോ!—" എന്ന് ക്ലേശപാരവശ്യത്തോടെ ഉറക്കെ പറഞ്ഞുപോയി.

---

## പതിനെട്ടാം അദ്ധ്യായം.

ചന്ദ്രസേനനെ കാണ്മാനില്ലെന്നും, ആ യുവാവ് അന്നു രാവിലെ പുരുഷോത്തമനുമായി കാട്ടിൽവെച്ചു വഴക്കുകൂടിയെന്നും, കൊട്ടാരത്തിലുള്ളവരെല്ലാം അറിഞ്ഞതിനോടുകൂടി, പുരുഷോത്തമന്റെ വാളിന്റെ പിടിയും കണ്ടുകിട്ടിയപ്പോൾ, ചന്ദ്രസേനനെ കാണാതെ ആയ കാരണവും എല്ലാവരും ഊഹിച്ചുകഴിഞ്ഞു. ഉടനെ "പുരുഷോത്തമൻ എവിടെ! പുരുഷോത്തമൻ എവിടെ!" എന്നുള്ള ശബ്ദം കൊട്ടാരത്തിൽ സർവ്വത്ര കേട്ടു. ആ യുവാവിനെ തിരക്കി അവിടെ ആൾസഞ്ചാരം ഇല്ലാതെ ഒഴിഞ്ഞുകിടപ്പുള്ള എല്ലാ പുരമുറികളിലും അന്വേഷിച്ച് ആളുകൾ പാഞ്ഞോടി. പുരുഷോത്തമനെ അവിടെ എങ്ങും കാണാഴികയാൽ പക്ഷെ, അയാൾ പുറത്തു ചെന്നൊളിച്ചിരിക്കാമെന്നു ശങ്കിച്ചു ഗോപുരവാതിൽ സൂക്ഷിപ്പുകാരനോട് ഓരോരുത്തരും ബദ്ധപ്പെട്ടു ചെന്നു ചോദിച്ചു, അവൻ, "ഇല്ല" "ഇല്ല" എന്നു പറഞ്ഞു മുഷിഞ്ഞു. എന്നാൽ ഇങ്ങിനെ ബദ്ധപ്പെട്ടു ഓടിനടന്നവരിൽ ഒരുവനെങ്കിലും ആ യുവാവിന്റെ മുറിയിൽപോയി നോക്കണമെന്നു വിചാരമുണ്ടായില്ല. ചന്ദ്രസേനനെ ക

ണമൊന്നില്ലെന്നായപ്പോഴ്, എല്ലാവരുടേയും പൂൎണ്ണവിശ്വാസം, പുരുഷോത്തമൻ ആ യുവാവിനെ കൊന്നു എന്നായിരുന്നു. കുററം ചെയ്താൽ പിന്നെ ഒളിച്ചുനടക്കുകയേയുള്ളു എന്ന പതിവിനെ ആസ്പദമാക്കി പുരുഷോത്തമൻ അയാളുടെ മുറിയിലിരിക്കുമെന്നാരും വിചാരിച്ചില്ല.

ഇങ്ങിനെ കൊട്ടാരത്തിലുള്ളവരെല്ലാം പരിഭ്രമംകൊണ്ടു കുഴങ്ങിയിരുന്നതിനിടയിൽ വിശ്വനാഥൻ, തന്റെ ഹൃദയത്തിലടക്കുവാൻ പാടില്ലാത്ത വ്യാകുലഭാരത്താൽ പരവശനായി ചന്ദ്രസേനനെപ്പററി കൂടുതൽ വിവരം പക്ഷെ കിട്ടിയെങ്കിലോ എന്നു വിചാരിച്ച് വീണ്ടും കാവൽക്കാരന്റെ സമീപം ചെന്നു ചോദിച്ചു:—

"താരയും രഘുബായിയും രാവിലെ കാട്ടിൽ നടപ്പാൻപോയിരുന്നു എന്നു നീ പറഞ്ഞില്ലേ?

കാവൽ:—"ഉവ്വ്"

വിശ്വ:—"അവർ ഒരുമിച്ചു പുരുഷോത്തമനും ഉണ്ടായിരുന്നോ?"

കാവൽ:—"അറിവാൻ പാടില്ല. എന്നാൽ, പുരുഷോത്തമൻ യജമാനൻ മടങ്ങിവന്നയുടൻ കൊച്ചമ്മയും രഘുബായിയും വന്നോ എന്നു എന്നോടു ചോദിച്ചു."

ആ കാവൽക്കാരനോടു കൂടുതൽ വിവരങ്ങൾ ചോദിപ്പാനിടകൊടുക്കാതെ, ജയസിംഹൻ വന്നു വിശ്വനാഥന്റെ കൈക്കു പിടിച്ച് പുറകോട്ടു മാററിക്കൊണ്ട് ഇങ്ങിനെ രഹസ്യമായി പറഞ്ഞു:—

"ഇതൊരു ഗൌരവമായ സംഗതിയാണ്. ഇതിനെപ്പററി അന്വേഷണം നടത്തുവാനുള്ള ക്രമം ഇങ്ങിനെയല്ല. നമ്മുടെ അന്വേഷണം, തെളിവു പൂൎത്തിയായി ശേഖരിക്കുന്നതിനു സഹായമാകത്തക്കവിധത്തിലായിരിക്കണം. അവിടുത്തെ വ്യസനം കൊണ്ടു വല്ലതുമൊക്കെ ചോദിച്ച് ആ ഭടന്റെ മനസ്സിനെ ചലിപ്പിച്ചാൽ കുഴപ്പത്തിലാകും. അതുചെല്ലുവന്നതിനെ സഹിക്കയല്ലെനിവൃത്തിയുള്ളൂ?"

വിശാ:—"ചന്ദ്രസേനൻ എവിടെ പോയെന്നറിയണ്ടെ? എന്റെ മകന്റെ കഥ മനസ്സിലാക്കാൻ മാർഗ്ഗം വേറെയുണ്ടോ?"

വ്യസനാധിക്യം കൊണ്ടു ചപലബുദ്ധിയായി ഭവിച്ച ആ പ്രഭുവിന്റെ വാക്കുകൾ കേട്ടിട്ട്, ഇനി ഇദ്ദേഹത്തെക്കൊണ്ട് ഈ വിഷയത്തിൽ പ്രവർത്തിപ്പിക്കുന്നത് അബദ്ധമായേക്കുമെന്ന വിചാരിച്ച്, ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"തൽക്കാലം, അവിടുന്ന്, അന്വേഷണം നടത്തേണ്ടുന്ന ഭാരം എന്നിൽ ചുമത്തുക തന്നെ. അവിടുന്ന കൂടിയിരുന്ന്, വല്ല ഭാഗവും എനിക്കു തെറ്റുകയോ, ആവശ്യമില്ലെന്നു കരുതി ഞാൻ വിട്ടുകളകയോ ചെയ്താൽ അതിനെപ്പറ്റി എന്നോടു പറഞ്ഞു ശരിപ്പെടുത്തിക്കൊള്ളാമല്ലോ."

വിശാ:—"എനിക്ക് അതുകൊണ്ട് അഹിതമില്ല."

ഈ അനുവാദം കിട്ടിയ ഉടൻ ജയസിംഹൻ കാവൽക്കാരനേയും വനം സൂക്ഷിപ്പുകാരനേയും പ്രധാന തളത്തിൽ പോയി നില്പാൻ ആജ്ഞാപിച്ചശേഷം ഒരു ഭൃത്യനെ വിളിച്ചു രാഘവബായിയെയും അവിടെ വേഗം കൂട്ടിക്കൊണ്ടുവരാൻ ചട്ടം കെട്ടി അയച്ചു. രാഘവബായിയെ വിളിക്കാൻ പോയവൻ താരയുടെ മുറിക്കു സമീപം കോലായിൽ ആ പരിചാരിക വിചാരമഗ്നയായി നില്ക്കുന്നതു കണ്ടിട്ട് അവളോടു കല്പനയുടെ വിവരം തെരിയപ്പെടുത്തി. വനത്തിൽവെച്ചു താരയും പുരുഷോത്തമനും ഒരുമിച്ചു നിന്നിരുന്നതു ചന്ദ്രസേനൻ കണ്ട് കലശൽ കൂട്ടിയ സ്ഥിതിക്ക്, വിശാഖനും ആ വിവരം അറിയുമെന്നും, അതിനെക്കുറിച്ചു തന്നോട് അദ്ദേഹം നിശ്ചയമായി ചോദിക്കുമെന്നും, ആ പരിചാരിക തീർച്ചപ്പെടുത്തിയിരുന്നതുകൊണ്ട് ആ ഭൃത്യൻ തെരിയപ്പെടുത്തിയ കല്പനപ്രകാരം പ്രഭുവിന്റെ സന്നിധാനത്തിൽ പോകുവാൻ ആരംഭിച്ചതിനോടുകൂടി സമാധാനം പറയേണ്ടുന്ന വിധവും അവൾ കണ്ടുവെച്ചു. നമ്മുടെ യുവതീയുവാക്കന്മാർ പറ്റിയ അപകടം കഴിയുന്നതും ലഘുപ്പെടുത്തണമെന്ന് ഉദ്ദേശിച്ചു രാഘവബായി പ്രധാനത്തളത്തിന്റെ വാതുക്കൽ ചെന്നപ്പോൾ അവിടെ വിശാഖൻപ്രഭുവും, ജയസിംഹനും അതിഥികളായ ഗുപ്താനും പ്രഭുക്കന്മാരും കൂടിയിരുന്ന ഗൌരവമായി

സംസാരിക്കുന്നതുകണ്ടിട്ട് അവരം തളത്തിന്നുള്ളിൽ കടക്കാതെ കതകിന്റെ പിൻവശത്തു മറഞ്ഞുനിന്നു.

രഘുബായി നില്ക്കുന്നതുകണ്ട ഉടൻ വിശ്രാന്തൻ, വ്യസനം ഹേതുവാൽ തൊണ്ടവിറച്ചുംകൊണ്ട് പറഞ്ഞു:

“രഘുബായി! ഇവിടെവാ!—അമ്മയില്ലാത്ത എന്റെ മകളെ നിന്നെ ഭരമേല്പിച്ചിട്ടു വളരെ കാലമായി. അന്നു മുതൽ ഇക്കാലപര്യന്തം നിന്നെ വിശ്വസിച്ചതുകൊണ്ടു പശ്ചാത്താപപ്പെടുവാനിടയായിട്ടില്ല. ഞാൻ ഇപ്പോൾ ചോദിക്കുന്നതിനു സത്യമായ മറുപടി പറയണം. ഈ കാര്യത്തിൽ നീ വല്ല വീഴ്ചയും ചെയ്തുപോയിട്ടുണ്ടെങ്കിൽ നിന്നെ കുറ്റപ്പെടുത്തുകയില്ല. പുരുഷോത്തമൻ ഇന്നുകാലത്തു കാട്ടിൽ വെച്ച്, താരയെ കണ്ടുവോ?—ഞാൻ പറഞ്ഞിട്ടുള്ളതിനു വിപരീതമായി നിങ്ങൾ രണ്ടുപേരും തനിച്ചു കാട്ടിൽപോകുവാൻ കാരണമെന്തു?”

രഘു:—“സത്യം അറിയിക്കാം. അവിടത്തെ കല്പനയെ ഞങ്ങൾ നിഷേധിക്കയില്ലെന്നറിയാമല്ലോ. താരയ്ക്കു ഇന്നലെ ഉറക്കം ശരിയായിട്ടില്ലായിരുന്നു. എന്നതിനാലല്ലാ താരയുടെ ദേഹസ്ഥിതിയും വല്ലാതെയാണിരിക്കുന്നതു്. ഇന്നു രാവിലെ താരയുണർന്നയുടൻ തലവേദനയുണ്ടെന്നും തണുത്ത കാറ്റുകൊണ്ടാൽ കൊള്ളാമെന്നും പറഞ്ഞു. മഞ്ഞു കുറവായിരുന്നതുകൊണ്ട്, താരയുടെ ആഗ്രഹം സാധിപ്പിക്കാമെന്നു നിശ്ചയിച്ചു. കല്പന നിഷേധം ചെയ്കയാണെന്നുള്ളതുകൊണ്ടു വിസമ്മതത്തോടുകൂടിയാണു നടപ്പാനിറങ്ങിയതു്. എന്തായാലും, താരയെ രസിപ്പിക്കുന്നതിനു നല്ല ചില കഥകളും പറഞ്ഞ് സ്വല്പം അകലെ ചെന്നു. അങ്ങിനെ ചെയ്തതു മനഃപൂർവമായിരുന്നില്ല; എങ്കിലും കല്പനയെ നിഷേധിച്ചതു വീഴ്ചതന്നെ!”

ജയ:—“ആ സമാധാനത്തെപ്പറ്റി പിന്നീടാലോചിക്കാം. പുരുഷോത്തമൻ നിങ്ങൾ രണ്ടുപേരെയും എവിടെവെച്ചാണു കണ്ടതു്?”

രഘു:—“ഇവിടെനിന്ന് ഒരു വിളിപ്പാടു ദൂരെ ഞങ്ങൾ പോയി. അവിടെ സ്വല്പനേരം നിന്നു. എന്നിട്ടു, ഞങ്ങൾ മടങ്ങി വരുംവഴി പുരുഷോത്തമനെ കണ്ടു.”

ജയ:—"പുരുഷോത്തമനെ കണ്ടിട്ട നിങ്ങൾ രണ്ടുപേരും അയാളോട്ട സംസാരിച്ചോ?"

രഘു:—"പുരുഷോത്തമൻ ക്ഷീണിച്ചിരുന്നതു കണ്ടിട്ട് എന്താ ദേഹസുഖമില്ലേ?—എന്ന ഞാൻ ചോദിച്ചു. അതിന് അർത്ഥമില്ലാത്ത ഓരോ സമാധാനങ്ങളും പറഞ്ഞ് അയാൾ സ്വല്പനേരം അവിടെ നിന്നു."

ജയ:—"നിങ്ങൾ തമ്മിൽ വർത്തമാനം പറഞ്ഞുകൊണ്ടു നില്ക്കുമ്പോൾ ചന്ദ്രസേനൻ അവിടെ വന്നുവോ?"

രഘു:—"വന്നു."

ഈ മറുപടി കേട്ടയുടൻ "കണ്ടോ, കാര്യം തെളിയുന്നു്" അർത്ഥം തോന്നത്തക്കവിധം ജയസിംഹൻ, പ്രഭുക്കളെ നോക്കി.

ജയ:—"പിന്നെ അവിടെ എന്തുണ്ടായി? വാസ്തവം പറയൂ."

രഘു:—"അറിയിക്കാം—എന്നാൽ അതു് അവിടുത്തേയ്ക്കു രസിക്കുമോ എന്നറിഞ്ഞില്ല." എന്ന വിഷണ്ണൻ പ്രഭുവിനോട പറഞ്ഞു.

ജയ:—"ഭയവും നിരസവും ആലോചിക്കേണ്ട. നിനക്കറിയാവുന്നിടത്തോളം വാസ്തവം പറകയാണ വേണ്ടതു്."

രഘു:—"ചന്ദ്രസേനൻ വളരെ ദേഷ്യത്തോടുകൂടിയാണ വന്നതു്. പുരുഷോത്തമനെ ചന്ദ്രസേനൻ ചീത്തപറഞ്ഞു. ഈ ശകാരങ്ങൾക്ക പുരുഷോത്തമൻ ഒന്നും മറുപടി പറഞ്ഞില്ല."

ജയ:—"എന്തു്?—അവന്റെ മുഖത്തു് ഭാവഭേദംപോലും കണ്ടില്ലേ? ഓർമ്മിച്ചു പറയണം!"

രഘു:—"പുരുഷോത്തമൻ, ഒന്നും പറയാതെ നിന്നിരുന്നു"

ജയ:—"നിലയ്ക്കു വ്യത്യാസം ഉണ്ടായോ?"

രഘു:—"ശകാരം ദുസ്സഹമായി തോന്നിയ അവസരത്തിൽ പുരുഷോത്തമൻ വാളിന്റെ പിടിയിൽ മുറുകെ പിടിച്ചു. വാൾ ഊരിയെടുത്തില്ല"

("നമ്മുടെ സംശയത്തെ ബലപ്പെടുത്തുന്നു" എന്ന നാട്യത്തോടെ)

ജയ:—"പുരുഷോത്തമനു ദ്വേഷ്യം തോന്നിയപ്പോഴല്ലേ വാളിന്റെ പിടിയിൽ പിടിച്ചതു്?"

മല്ലു:—"ചന്ദ്രസേനൻ വന്നതുമുതൽ പുരുഷോത്തമനെ ശകാരിക്കയായിരുന്നു. ശകാരം ഒട്ടും സഹിക്കത്തക്കതായിരുന്നില്ല. ആ ശകാരത്തിന്റെ ഇടയിൽ എപ്പോഴാണു് അധികം ദ്വേഷ്യം തോന്നിയതെന്നു് എനിക്കറിഞ്ഞുകൂടാ. പുരുഷോത്തമൻ ആ ശകാരമദ്ധ്യേ വാളിന്റെ പിടിയിൽ പിടിച്ചു. ഇതേ ഞാൻ കണ്ടുള്ളു."

പുരുഷോത്തമനും ചന്ദ്രസേനനും നിങ്ങളൊരുമിച്ചു് ഇങ്ങോട്ടല്ലേ പോന്നതു്?"

മല്ലു:—"ഇല്ല. ചന്ദ്രസേനനോടു ഞങ്ങളും വളരെ നിർബ്ബന്ധമായി പറഞ്ഞിട്ടും വന്നില്ല! പുരുഷോത്തമനോടു് എന്തോ പറയാനുണ്ടെന്നു പറഞ്ഞു ചന്ദ്രസേനൻ അവിടെ നിന്നു". ഇത്രയും മല്ലുബായി പറഞ്ഞപ്പോഴേക്കു് "ഇനി സംശയിക്കാനെന്തുള്ളു" എന്നമട്ടിൽ ഒരു ചെറു പുഞ്ചിരിയോടുകൂടി.

"കാട്ടിൽ ആ യുവാക്കൾ ഇരുവരും ആയുധപാണികളായി നിന്നിരുന്നു എന്നു് മല്ലുബായി പറയുന്നു. അവർ തമ്മിൽ ശത്രുതയുണ്ടെന്നു മുൻനടന്ന സംഗതികൾകൊണ്ടു് തീർച്ചപ്പെടുത്താം. ഈ സ്ഥിതിക്കു ചുറ്റുമുള്ള ഇതരകാര്യങ്ങളെ ഒത്തിച്ചുചേർത്തു നോക്കിയാൽ സ്വാഭാവികമായി നമുക്കു് ഊഹിക്കാവുന്നതു് എന്തെന്നു ഇനി പ്രത്യേകം പറയണമോ?" എന്നു ജയസിംഹൻ പറഞ്ഞശേഷം അദ്ദേഹം, തന്റെ ബുദ്ധിസാമർത്ഥ്യത്തെ പ്രകടിപ്പിച്ചു, തെളിയാത്ത കാര്യത്തെ തെളിയിച്ചു കഴിഞ്ഞു എന്നു് അവിടെ ഇരുന്നവരെ എല്ലാം മനസ്സിലാക്കുവാനെന്നപോലെ മനം തെളിഞ്ഞിരുന്നിട്ടു്, എല്ലാവരേയും നോക്കി സ്വയം പ്രസാദിച്ചുകൊണ്ടിരുന്നു.

മല്ലുബായിയുടെവാക്കുകൾകൊണ്ടു ചിരപ്രതാപന്റെ പുത്രവിയോഗത്തെപ്പറ്റിയുണ്ടായിരുന്നസംശയം നീങ്ങുകയാൽ, അദ്ദേഹം വ്യസനാധിക്യംകൊണ്ടു സ്തബ്ധനായിരുന്നുപോയി. ഒടുവിൽ ഗദ്ഗദാക്ഷരം സംസാരിക്കാമെന്നായി. ഉടൻ

വിശാ:—"രഘുബായി! എന്റെ മകളെ ധരിപ്പിക്കുവാൻ വ്യസനകരമായ ഒരു വർത്തമാനമുണ്ട്. ചന്ദ്രസേനനെ കാണ്മാനില്ല. കാട്ടിൽ ചന്ദ്രസേനനും പുരുഷോത്തമനും നിന്നിരുന്ന സ്ഥലത്തു കാൽ ചുവടുകളും, വളരെ രക്തവും കണ്ടിട്ടുണ്ട്. അതുകൊണ്ട്, ചന്ദ്രസേനനെ കൊന്നു എന്നാണു തോന്നുന്നത്. കൊന്നതു പുരുഷോത്തമൻ—".

ഇത്രയും കേട്ടപ്പോഴേക്കു രഘുബായിക്കുണ്ടായ കഠിന താപത്താൽ "അയ്യോ! ചന്ദ്രസേനനെ കൊന്നോ!– അയ്യോ! അതു പുരുഷോത്തമനെന്നോ പറഞ്ഞതു? അങ്ങിനെ ഒരിക്കലും ഉണ്ടാവില്ല! നിശ്ചയം തന്നെ!— നിങ്ങളുടെ സംശയംകൊണ്ടു തോന്നിപ്പോയതാണ്! ചന്ദ്രസേനൻ മരിച്ചിട്ടില്ല! വൃഥാ സംശയിച്ചു സാധുക്കളെ ദ്രോഹിക്കരുതു!" എന്നിങ്ങിനെ ഗൽഗദത്തോടു പറഞ്ഞു് അവൾ പൊട്ടിക്കരഞ്ഞു.

വിശാ.—"നീ ഇവിടെ നില്ക്കു രഘുബായി; പുരുഷോത്തമനെ വരുത്തി അവനോടു ചോദിക്കണമെന്നു വിചാരിക്കുന്നു.

രഘു:—"പ്രഭോ! പുരുഷോത്തമൻ കൊലചെയ്യുവാൻ വിചാരിച്ചു് ആ ബാലനെ ഉപദ്രവിക്കരുതു്! പുരുഷോത്തമന്റെ ബാല്യംമുതൽ അവനെ എനിക്കറിയാം. ഒരിക്കലെങ്കിലും അവിവേകം അവൻ പ്രവർത്തിച്ചതായിട്ടു ഞാനറിഞ്ഞിട്ടില്ല. അവിടേക്കു് പുരുഷോത്തമനെ അറിയുന്നതല്ല. ചതി, കള്ളം, എന്നൊന്നും ഇല്ല. പ്രഭോ– അധർമ്മം പ്രവർത്തിക്കരുതേ."

രഘുബായി ഇങ്ങിനെ പറഞ്ഞുകൊണ്ടു നിന്നതിനിടയിൽ വിശാലൻ പുരുഷോത്തമനെ വരുവാൻ ഒരു ഭൃത്യനെ പറഞ്ഞയച്ചു. പുരുഷോത്തമൻ അവനുടെ മുറിയിൽ തന്നെയുണ്ടെന്നു് ആ ഭൃത്യൻ എങ്ങിനെയോ മനസ്സിലാക്കിയിരുന്നതുകൊണ്ടു അവൻ വേഗം അവിടെ ചെന്നു വിവരം തെരിയപ്പെടുത്തി. പുരുഷോത്തമൻ വിശാലന്റെ കല്പന അറിഞ്ഞ ഉടൻതന്നെ പ്രഭുക്കന്മാരുടെ മുമ്പിൽ വന്നു നിന്നു.

തന്റെ മേൽ സംശയം തോന്നുവാനിടയാകുന്നതായ

രക്തം പുരണ്ട വസ്ത്രങ്ങൾ മാററി വേറെ വസ്ത്രം പുരുഷോത്തമൻ ധരിച്ചിരുന്നു. വിചാരാധിക്യം കൊണ്ടു ആ യുവാവിന്റെ കണ്ണുകൾ അസ്വാസ്ഥങ്ങളായും, മുഖം വിളറിയും, ഇരുന്നുവെങ്കിലും; നിഷ്കാപട്യം, മഹാമനസ്കത, ധൈര്യം മുതലായ ഗുണങ്ങൾ സ്ഫുരിക്കുന്നതായ അയാളുടെ മുഖഭാവത്തെയും, നിലയെയും കണ്ടിട്ടു അവിടെ ഉണ്ടായിരുന്നവരിൽ ജയസിംഹനെ ഒഴികെ മററാരും അയാളെ ഘാതകി എന്നുവിചാരിപ്പാൻ ധൈര്യപ്പെട്ടില്ല. പുരുഷോത്തമൻ ആ സമയത്തു ചെന്നപ്പോൾ രൂപബായി നില്ക്കുന്നതു കണ്ടിട്ടു, താൻ രാവിലെ താരയെ വനത്തിൽവെച്ചു കണ്ടതിനെപ്പററി ചോദിപ്പാൻ ആ സ്ത്രീയെ വരുത്തിനിർത്തിയിരിക്കയാണെന്നു വിചാരിച്ചു് അയാളുടെ മുഖം പെട്ടെന്നു് ചുവക്കുകയും, അടുത്തനിമിഷം പണ്ടത്തിലും കൂടുതലായി വിളറുകയും ചെയ്തു. ഒടുവിൽ പ്രസ്താവിച്ച സന്ദേഹം പുരുഷോത്തമനുണ്ടായെങ്കിലും "ധൈര്യാവലംബനം ചെയ്യു" എന്നു തുറന്നുപറയുംവണ്ണമുള്ള രൂപബായിയുടെ ഒരു നോട്ടംകൊണ്ടു പുരുഷോത്തമനുണ്ടായ അസ്വാസ്ഥ്യം ഒട്ടേറെ മാറി.

പുരുഷോത്തമൻ പ്രധാന തളത്തിൽ പ്രവേശിച്ച ഉടൻ പ്രത്യേകിച്ചു വിശാന്തനേയും, പിന്നെ അവിടെയുണ്ടായിരുന്ന പ്രഭുക്കന്മാരേയും വന്ദിച്ചു സ്വസ്ഥനായി തലതാഴ്ത്തിനിന്നു.

പുരുഷോത്തമനെ നേരെകണ്ടപ്പോൾ ആ യുവാവിന്റെ മേൽ, തെളിവുകൾകൊണ്ടു കൊലക്കുററം ചുമത്തിയിരിക്കുന്നു. എന്നു് അയാളോടു പറവാൻ വിശാന്തനു ധൈര്യംവരാതെ പൃഥ്വ്യാഗ്രനേത്രനായി അദ്ദേഹം മൌനം ദീക്ഷിച്ചിരുന്നതേയുള്ളൂ.

ജയസിംഹൻ പ്രഥമദർശനം മുതൽ പുരുഷോത്തമനോടു സ്പർദ്ധിച്ചുവായിരുന്നതുകൊണ്ടു് ആ യുവാവിനെ കണ്ടു വിശാന്തൻ പതറുന്നതെന്തെന്നു് അത്ഭുതം മനസ്സിലാക്കി — ഉടനെ

ജയ:—"പുരുഷോത്തമൻ ഇന്നു രാവിലെ കാട്ടിൽ പോയിരുന്നപ്പോൾ ചന്ദ്രസേനനെ അവിടെവെച്ചുകാണുകയുണ്ടായോ?"

പുരു:—"കണ്ടു"

ജയ:—"നിങ്ങൾ തമ്മിൽ വല്ല കാരണവശാലും വാക്കുതർക്കത്തിനിടയായോ?"

"ഞാൻ ഇങ്ങിനെ ചെയ്യുമെന്ന് അവിടുന്ന് വിചാരിച്ചുവോ?"

ഇത്രയും പുരുഷോത്തമൻ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പു ജയസിംഹൻ:—

"ദുഷ്ടാ—നിന്റെ രക്ഷാകർത്താവായ ഇദ്ദേഹത്തിന്റെ സന്നിധാനത്തിൽ നീ നിസ്സഹായനാണ്!—ദൈവം കഴിഞ്ഞാൽ നിനക്കു വലുതായുള്ളത് ഇദ്ദേഹമല്ലേ?— നിന്റെ ഇഹലോകവാസം പര്യവസാനമാകുന്നതിനു മുമ്പു നീ പ്രവർത്തിച്ച പാതകത്തെപ്പറ്റി വാസ്തവം പറയണം!"

അന്യനായ ഒരാൾ ഇപ്രകാരം തന്നെ നിസ്സാരനാക്കി പറഞ്ഞു കേട്ടപ്പോൾ പുരുഷോത്തമന് സ്വാഭാവികമായുണ്ടായിരുന്ന അഭിമാനവും ശൌര്യവും ഹൃദയത്തിൽ താണുകിടന്നതു പെട്ടെന്നിളകി മുഖത്തു പ്രകാശിച്ചു. തന്നിമിത്തമായ കോപത്തെ ഒന്നടക്കിക്കൊണ്ട് ആ യുവാവ്:—

"ഞാൻ പാതകം ചെയ്തു എന്നു പറഞ്ഞതാരാണ്?—എന്തു പാതകമാണു ഞാൻ ചെയ്തതു?"

ജയസിംഹൻ പറഞ്ഞതു കേട്ടിട്ടുണ്ടായ കോപംകൊണ്ടു മതിമറന്നു ഇത്രയും പറഞ്ഞതിൽ പിന്നെ, ശാന്തസ്വരത്തിൽ ആ യുവാവു ഇങ്ങിനെ തുടർന്നു പറഞ്ഞു:—

"ചന്ദ്രസേനനെ ഞാൻ അപായപ്പെടുത്തിയിട്ടില്ല. അയാൾ കാട്ടിൽ ചുറ്റിനടക്കുകയായിരിക്കണം. ഇപ്പോൾ [illegible]. അതിനിടയ്ക്കു, ചന്ദ്രസേനനെ ഞാൻ കൊന്നു എന്നു പറഞ്ഞുണ്ടാക്കിത്തീർത്തിട്ടു ഒരു പ്രയോജനവുമില്ല—ഇപ്പോൾ ഇവിടെ കൂടിയിരിക്കുന്ന മഹാന്മാരായ നിങ്ങൾ, ഞാൻ ചെയ്യാത്ത കൃത്യം ഞാൻ ചെയ്തതായി പറയുന്നതു ധർമ്മമോ?—ഇന്നേ ചന്ദ്രസേനൻ മടങ്ങി എത്തുകയാണെങ്കിൽ എത്ര വ്യഥാ സംശയിച്ചതിനെപ്പറ്റി നിങ്ങൾ പശ്ചാത്താപപ്പെടുകയില്ലേ?"

ജയസിംഹൻ പ്രതിവാദത്തിന്നു മറ്റും മറന്നു് അദ്ദേഹത്തോടു പുരുഷോത്തമൻ പറഞ്ഞവിധം കേട്ടിട്ടു വിശേഷിച്ചു ദേഷ്യം തോന്നിയതോടുകൂടി പുരുഷോത്തമൻ ഒടുവിൽ പറഞ്ഞ സമാധാനവും കേട്ടപ്പോൾ പുത്രശോകാർത്തനായ അദ്ദേഹം തന്റെ വ്യാപാരാവസ്ഥയെ മറന്നിട്ടു്.

"എടാ-നോക്ക്! നിനക്കു വിരോധമായി തെളിവുകളും വാചാസാക്ഷ്യങ്ങളും ഉള്ളപ്പോഴും, നീ ഇങ്ങിനെ പറയാൻ തുനിഞ്ഞതു് ആശ്ചര്യംതന്നെ! നിൻെറ ഉപായവും അധികപ്രസംഗവും കണ്ടിട്ടു് എൻെറ മകൻെറ ഓൎമ്മ വിട്ടു സാമാന്യത്തിലധികം ദ്വേഷ്യം ഉണ്ടാകുന്നു."

ഇങ്ങിനെ വിശാഖൻ പറഞ്ഞുകഴിഞ്ഞ ഉടൻ വേറൊരു വനംകാവൽക്കാരൻ നനഞ്ഞ ഒരു ഉത്തരീയവും തൊപ്പിയും കൊണ്ടു് അവിടെ ഓടിവന്നു് പറഞ്ഞു:

"ഇതുകൾ രണ്ടും ഒരു മുൾച്ചെടിയിൽ തടഞ്ഞു് ആററിൽ കിടന്നിരുന്ന ഇവയെ കണ്ടമാത്രയിൽ ആരുടേതെന്നു ഞാൻ അറിഞ്ഞിട്ടായിരുന്നു ഇവിടേയ്ക്കു കൊണ്ടുപോന്നതു്."

വിശാഖൻ പരിഭ്രമിച്ചു, ചാടി എണീററു് ആ തൊപ്പിയും ഉത്തരീയവും വാങ്ങി നോക്കിട്ടു്, അദ്ദേഹത്തിനുണ്ടായ ദുഃഖപാരവശ്യത്താൽ--"അയ്യോ-ഇതു ചന്ദ്രസേനൻെറ ഉത്തരീയമാണു്. തൊപ്പിയും അതേ" എന്നിത്രയും പറഞ്ഞശേഷം, ആ സാധുപ്രഭു നില്പാൻ കഴിയാതെ തളൎന്നു കസേരയിൽ തന്നെ തിരിച്ചു വീണു. എന്നിട്ടു, ഹൃദയം തകൎന്നുപോകുംവിധമുള്ള മനോവേദനയോടെ, പറഞ്ഞു:--

"എൻെറ-മകനെ--കൊന്നു-നീ-ആ-ആററിലിട്ടു!- ഇനി-ഇല്ലെന്നു-പറയുമോ?—ദ്രോഹി!"

പ്രാണവേദനയോടെ പറയുന്ന ആ പ്രഭുവിൻെറ വാക്കുകൾ കേട്ടിട്ടു, നമ്മുടെ നിൎഭാഗ്യവാനായ കഥാനായകൻ പ്രവഹിച്ചൊഴുകുന്ന കണ്ണുനീരോടുകൂടി ഉറക്കെ നിലവിളിച്ചുകരഞ്ഞുംകൊണ്ടു:—

"ഹാ-ചന്ദ്രസേനാ-ചന്ദ്രസേനനേ എൻെറ സഹോദരനെപ്പോലെ ഞാൻ സ്നേഹിച്ചിരുന്നില്ലേ?-ചന്ദ്രസേനനു് ഈവിധത്തിലോ അവസാനം?-ദൈവമേ—ഹാ ഹരിനാ! ഇതിനിടയാക്കിയോ?-" എന്നിത്രയും പറഞ്ഞു; പിന്നീട്ടു് ഒന്നും പറവാൻ ശക്തനായില്ല. ദേഹം തളൎന്നു; താഴത്തു വീഴുമെന്നു തോന്നുകയാൽ മേശയോടു ചേൎന്നുനിന്നു് അതിൽ മുറുകെ പിടിച്ചു; എന്തോ പറവാൻതുടങ്ങി; എന്നാൽ വാക്കുകൾ പുറത്തുവന്നില്ല. അയാളുടെ മുമ്പിലിരുന്ന

വരും ആ തളവും എല്ലാം വട്ടം തിരിയുന്നതുപോലെ തോന്നി ചെവികൾക്കു മുഴക്കമുണ്ടായി. കാഴ്ചയ്ക്കു മന്ദതവരിച്ചു. തൊണ്ടവിറച്ച് എന്തോ അസ്പഷ്ടമായി പറഞ്ഞതിനോടു കൂടി മോഹാലസ്യമായി ആ യുവാവു നിലത്തു പതിക്കയും ചെയ്തു.

*  *  *  *  *  *  *

*  *  *  *  *  *

ഭാഗ്യഹീനനായ പുരുഷോത്തമൻ മോഹാലസ്യത്തിൽ നിന്നുണൎന്നു നോക്കിയപ്പോൾ സാന്ദ്രമായ ഇരുട്ടിൽ താൻ മഗ്നനായിരിക്കുന്നു എന്നു തോന്നുകയാൽ കണ്ണടച്ചിരിക്കുന്നോ തുറന്നിരിക്കുന്നോ എന്നറിവാൻ പാടില്ലാതെ പലപ്രാവശ്യം കണ്ണു ചിമ്മി നോക്കി. കഴിഞ്ഞ ഓരോ സംഗതികളെക്കുറിച്ച് ആലോചിച്ചു ഒടുവിൽ തനിക്കു നേരിട്ടിരിക്കുന്ന ആപത്തിനെപ്പററി ഓൎമ്മിച്ചപ്പോൾ അയാൾക്കുണ്ടായ കഠിനതാപം കൊണ്ടു ഭ്രാന്തനെപ്പോലെ കൈകളെ നീട്ടി. ആവികൊണ്ടു നനവുപററി, കാലപ്പഴക്കത്താൽ പൂപ്പുപിടിച്ചിട്ടുള്ള കൽച്ചുവരിലാണ അയാൾ സ്പൎശിച്ചതു്. ശുദ്ധവായു കടക്കുവാൻ പഴുതില്ലാതെ ദുൎഗ്ഗന്ധത്തോടുകൂടിയ ആ സ്ഥലം വിസ്താരം കുറഞ്ഞതാണെന്നറിഞ്ഞു. തന്റെ അവയവങ്ങളെ സ്വേച്ഛമായി അനക്കുവാൻ പാടില്ലാത്ത വിധത്തിൽ കാഠിന്യവും ഘനവുമുള്ള സാധനം കൊണ്ടു ബന്ധിച്ചിരിക്കുന്നു എന്നു മനസ്സിലായി. കൈകൾകൊണ്ടു സ്പൎശിക്കാവുന്നിടത്തോളം അവയവങ്ങളെ പരിശോധിച്ചപ്പോൾ, കൈകളിലും കാലുകളിലും, പോരാഞ്ഞിട്ട് അരയിലും ഘനമുള്ള ശൃംഖലകൊണ്ടു പൂട്ടിയിട്ടിരിക്കയാണെന്നറിഞ്ഞു.

---

## പത്തൊൻപതാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഗതികളെപ്പററി സവിസ്തരം താൻ കേട്ടപ്പോൾ ആ യുവതിക്കുണ്ടായ ദുഃഖം അന്യന്മാരുടെ മനസ്സിനെപ്പോലും ദ്രവിപ്പിക്കത്തക്കതായിരുന്നു. പുരുഷോത്തമൻ മോഹാലസ്യമായി വീണതുവരെ [illegible] പറഞ്ഞുകഴിഞ്ഞ

പ്പോൾ, ദുസ്സഹമായ വ്യസനത്താൽ ഹൃദയംഭേദിക്കമാറു് താര പൊട്ടിക്കരഞ്ഞുകൊണ്ടു് ദേവുബായിയുടെ മാറത്തു പതിച്ചു. തന്നത്താൻ ആശ്വാസപ്പെട്ടും, ഇടക്കിടെ ഉള്ളിൽ തള്ളിക്കേറിയ ദുഃഖത്താൽ നിലവിട്ടു കരഞ്ഞും, ഓരോന്നു പുലമ്പിയും, ആ കന്യക സമയംകഴിച്ചുകൂട്ടിയവിധം ഈശ്വരനേ അറിഞ്ഞുകൂടൂ. ഇവിധം ഒട്ടുവളരെ നേരം കഴിഞ്ഞതിൽ പിന്നെ, ഒരു കണക്കിൽ മനസ്സിന്നു സമാധാനം വന്നപ്പോൾ താര ആ പരിചാരികയോടു്:—

“നിങ്ങൾ പറഞ്ഞില്ലേ പുരുഷോത്തമൻ നിരപരാധിയാണെന്നു്?—അതു് എന്നെ സമാധാനപ്പെടുത്തുവാൻ പറഞ്ഞതാണോ? ഇനിയെങ്കിലും യഥാർത്ഥം പറയരുതോ?”

ദേവു:—“എന്റെ തങ്കമേ—ഞാൻ പറഞ്ഞതു് എന്റെ പൂർണ്ണമായ വിശ്വാസം കൊണ്ടാണു്. താരയെപ്പററി വല്ലാത്തതും ദുഷ്യം പറഞ്ഞാൽ, പക്ഷെ, ഞാൻ, അതു വിശ്വസിച്ചുവെന്നു വരാം.— അതുപോലും ഇല്ല പുരുഷോത്തമനെപ്പററി പറഞ്ഞാൽ. ഹാ—എന്തൊരാളാണു്! ആ മുഖത്തു നോക്കിയാൽ ആർക്കെങ്കിലും ദുരഭിപ്രായം തോന്നുമോ?—സത്യം രൂപീകരിച്ചുവന്നപോലെയല്ലയോ ഇരുന്നതു്?—ഇങ്ങിനെയുള്ള ഒരാളെയാണു് അവർ കൊലക്കററം ചുമത്താൻ കണ്ടതു്!—അന്യായം! ചന്ദ്രസേനനു് അപകടം വല്ലതും പിണഞ്ഞുവെന്നു വന്നാലും പുരുഷോത്തമനെ സംശയിക്കുന്നതു കഷ്ടം തന്നെ!”

താര:“—അതെ! പുരുഷോത്തമൻ നിരപരാധിയാണെന്നു ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു!— അപ്പൻ ആദ്യം ചോദിച്ചപ്പോൾ പുരുഷോത്തമൻ പറഞ്ഞതു ചന്ദ്രസേനൻ എവിടെപോയെന്നു ഒരറിവുമില്ലെന്നല്ലേ? ഇതു വ്യർത്ഥമായി പുരുഷോത്തമൻ പറഞ്ഞതായിരിക്കയില്ല! സർവ്വസാക്ഷിയായിരിക്കുന്ന ദൈവം ആ കുററകൃത്യത്തെ വെളിപ്പെടുത്തും! അയ്യോ, ചന്ദ്രസേനനെ ഞാൻ ഇനിയെന്നുകാണുന്നു? എന്നോടു പറഞ്ഞ അവസാനവാക്കു് കോപിച്ചായിരുന്നല്ലോ?—ഇങ്ങിനെ വരാൻ ദൈവം ഇടയാക്കി

ളെ വിശദപ്പെടുത്തുന്നവിധം, തട്ടിയിരുന്നതു കണ്ടാൽ മനോധർമ്മം മുഴുവനും പ്രയോഗിച്ച് എഴുതിത്തീർന്ന ഒരു രമണീയമായ ചിത്രമോ എന്നു തോന്നും.

ലേശം വ്യസനം ബാധിക്കാനിടകൊടുക്കാതെയും, വളരെ ലാളിച്ചും, എന്നാൽ സന്മാർഗ്ഗത്തിലും, വളർത്തിയ തന്റെ പുത്രിയെ ആ സ്ഥിതിയിൽ വിശാഖൻ കണ്ടക്ഷണത്തിൽ അദ്ദേഹത്തിന്റെ എല്ലാ മുൻനിശ്ചയങ്ങൾക്കും ഒരു ഇളക്കംതട്ടി. ഇങ്ങിനെ താരയുടെ ദുഃഖം കണ്ടിട്ട് ആർദ്രചിത്തനായ വിശാഖൻ തന്റെ കാൽശബ്ദം കേൾപ്പിക്കാതെ അവളുടെ സമീപം ചെന്നു നിന്നതു കണ്ടിട്ട്, ഒറുവായി പരിഭ്രമിച്ചെഴുന്നേൽക്കാൻ ഭാവിച്ചപ്പോൾ പ്രള കൈകൊണ്ട് അവളെ അനങ്ങാതെ ഇരിപ്പാനാജ്ഞാപിച്ചു. ദുഃഖപാരവശ്യത്താൽ നിശ്ചേഷ്ടയായിട്ടിരുന്ന തന്റെ പുത്രി താൻസമീപം നില്ക്കുന്നു എന്ന് അറിയാതിരുന്നതു കണ്ട് ഇങ്ങിനെ അദ്ദേഹം ആലോചിച്ചു.

"കഷ്ടം! ഇവളെ ഞാൻ ഇത്ര ദുഃഖിപ്പിച്ചല്ലോ?— ഈ ദുഃഖം കാണ്മാൻ ഞാൻ ശക്തനാകുന്നില്ല! എത്ര ലാളിച്ചുവളർത്തിയ കുഞ്ഞാണ് ഇവൾ?— ഇത്ര ചെറുപ്പത്തിൽ മനസ്സുഴിപ്പാനിടകൊടുക്കുന്നതു മഹാപാപമാണ്! എന്തുതന്നെ വന്നാലും ഇവളെ ഇങ്ങിനെ ഞാൻ ദുഃഖിപ്പിക്കയില്ല!" എന്നിങ്ങിനെ അദ്ദേഹം മനസ്സുകൊണ്ടു തീർച്ചപ്പെടുത്തി താര ഇരുന്ന രത്നകമ്പളത്തിൽ കൂടി ഇരുന്ന് ആ യുവതിയുടെ മുഖത്തും ഭുജങ്ങളിലും മററും ചിതറിക്കിടന്ന തലമുടിയെ മാററീട്ട്, മൃദുവായി പുറത്തു തലോടിക്കൊണ്ടു, പറഞ്ഞു:—

"മകളേ നീ എല്ലാത്തുകൊണ്ടും വ്യസനിച്ചു ശരീരത്തെ ക്ഷയിപ്പിക്കരുതേ—ഞാനും നിന്നെ കുറെയേറെ മനസ്താപപ്പെടുത്തീട്ടുണ്ട്. ആകട്ടെ-നിന്റെ മനസ്സിനു വിപരീതമായി ഒരു കാര്യത്തിലും നിന്നെ ഞാൻ ഇനിമേൽ നിർബ്ബന്ധിക്കയില്ല!"

തന്റെ സമീപം ഒരാൾ വന്ന് ഇരുന്നു എന്ന് അറിഞ്ഞ ഉടൻ ആ യുവതി അസാമാന്യമായി ഞെട്ടി തിരിഞ്ഞുനോക്കിയപ്പോൾ പിതാവിനെ കാണുകയാൽ തന്റെ മനസ്സിൽ തിങ്ങിനി

ന്നിരുന്ന വ്യസനത്തിന്നു കുറച്ചൊരു ശമനം വന്നതുപോലെ അവൾക്കു തോന്നി. പിന്നീട് അദ്ദേഹത്തിന്റെ വാഗ്ദാനംകൂടി കേട്ടപ്പോൾ ദുഃഖഭാരംകൊണ്ടു് അമൎന്നുകിടന്ന ഹൃദയത്തിന്നു ലാഘവം കൊടുപ്പാനായിട്ടെന്നപോലെ വിശ്രാന്തന്റെ തോളിൽ മുഖത്തെ ഒളിച്ചു് അദ്ദേഹത്തിന്റെ താപാഗ്നിയെ ശമിപ്പിക്കാനോ എന്നു തോന്നുമാറു, താര അശ്രുധാരകൊണ്ടു് അഭിഷേകം ചെയ്തു. ആരുടെയും ഹൃദയത്തെ ദ്രവിപ്പിക്കത്തക്കതായ ഈ കാഴ്ച കണ്ടപ്പോൾ രാഘുബായിയും കരഞ്ഞുപോയി.

താരയുടെ ദുഃഖം കുറെ ശമിച്ചു എന്നു കണ്ടപ്പോൾ വിശ്രാന്തൻ:—

"ചന്ദ്രസേനനെ കാണ്മാനില്ല. പക്ഷെ അവൻ മരിച്ചു എന്നു വരികയാണെങ്കിൽ എനിക്ക് ഒരു പുത്രനും, നിനക്ക് ഒരു സഹോദരനും ഇല്ലാതായി!— അങ്ങിനെ വരുന്നതിൽ അതു ദൈവേച്ഛയാണ. ദൈവം വരുത്തുന്നതെല്ലാം അനുഭവിക്കയേ നിവൃത്തിയുള്ളു. അതുകൊണ്ടു നമ്മുടെ ഈ വ്യസനത്തെ ഈശ്വരനിൽ സമൎപ്പണംചെയ്തു സമാശ്വസിക്കാം."

ഈ വാക്കുകൾ കേട്ടിട്ടു താര മറുപടിയൊന്നും പറയാതെ ഒരു ദീൎഘനിശ്വാസത്തോടെ തന്റെ അച്ഛന്റെ മുഖത്തു നോക്കി. അതു പുരുഷോത്തമനെപ്പറ്റി വല്ലതും പറയുമോ എന്ന് അറിവാനായിരുന്നു. വിശ്രാന്തൻ, മനഃപൂൎവ്വമായൊ വ്യസനത്തിന്നിടയിൽ ആ വിഷയം ഓൎമ്മിക്കാഞ്ഞിട്ടൊ, പുരുഷോത്തമനെപ്പറ്റി ഒന്നും പറഞ്ഞില്ല. ആ വൃദ്ധൻ ഇതരവൎത്തമാനങ്ങൾ പറഞ്ഞു തന്റെ പുത്രിയുടെ ശോകത്തെ സമാശ്വസിപ്പിച്ചുംകൊണ്ടു രണ്ടു മണിക്കൂർനേരം അവിടെ ഇരുന്നിട്ടു് ഒടുവിൽ തന്റെ മുറിയിലേയ്ക്കു് അദ്ദേഹം തിരിച്ചു.

വൃദ്ധൻ തന്റെ മുറിയുടെ വാതിൽ തുറക്കുവാൻ ഭാവിച്ചു ഉടനെ, അതിന്നടുത്തുണ്ടായിരുന്ന അങ്കിപ്പുരയിൽ എന്തോ വീണതുപോലെ ഒരു ശബ്ദം കേട്ടിട്ടു് ഒന്നു ഞെട്ടി. അദ്ദേഹം പ്രകൃത്യാ ധീരനായിരുന്നതുകൊണ്ടു, ശബ്ദം കേട്ടതു് എന്തെന്നറിയേണമെന്നു നിശ്ചയിച്ചിട്ടു്, വേഗം ആ മുറിയിൽ ചെന്നു. അവിടെ

മുമ്പു വെറും ഭിത്തിയെന്നു വിചാരിച്ചിരുന്ന സ്ഥലത്തു ചെറുതായൊരു വാതിൽ തുറന്നു കിടക്കുന്നതു കണ്ടിട്ടു വിശ്രാന്തൻ അത്ഭുതംകൊണ്ടുണ്ടായ കുഴപ്പത്തിൽനിന്നു ബുദ്ധി സമഗതിയെ പ്രാപിക്കുന്നതിനുമുമ്പ് ആ വാതിലിൽനിന്നു നമ്മുടെ വയോധികനായ ഗായകൻ രാമദാസൻ ഇറങ്ങി വന്നതുകണ്ടു. ഇതെല്ലാം ഒരു നിമിഷനേരംകൊണ്ടു നടന്നതുകൊണ്ട്, ആ ഗായകനെ വിശ്രാന്തൻ കാണാതെയിരിപ്പാൻ തരമില്ലാതായി. അങ്ങിനെ ദുർഘടാവസ്ഥയിൽ അകപ്പെട്ട ആ വയോധികൻ വിഷണ്ണനായും വിശ്രാന്തൻ ഇതെല്ലാം കണ്ടിട്ട് അത്യാശ്ചര്യപ്പെട്ടും പരസ്പരം നോക്കിനിന്നിട്ട് ഒടുവിൽ ആ പ്രഭു രാമദാസനോട്:—

"ഇതെന്തു കഥയാണ്?—ഇന്ദ്രജാലമൊ? ഇതിലേ കൂടി എവിടേക്കുപോകാനുള്ള വഴിയാണ്? ഒരുത്തക്കും അറിവാൻ പാടില്ലാത്ത ഈ വഴി നിങ്ങൾക്ക് എങ്ങിനെ മനസ്സിലായി? ഞാൻ ഈ സ്ഥലം പലപ്പോഴും കണ്ടിട്ടുണ്ട്. ഇവിടെ ഇങ്ങിനെ ഒരു വഴി ഉണ്ടെന്നു സംശയം പോലും എനിക്കുണ്ടായിട്ടില്ല! ഈ സമയത്തു നിങ്ങൾ ഇവിടെ വരുവാൻ കാരണംഎന്തു?—വാസ്തവം പറയണം!"

വിചാരിച്ചിരിക്കാതെ നേരിട്ട ആ പരുങ്ങലിൽ നിന്നു നിവൃത്തനാകുവാൻ ഗായകന്ന് ഒട്ടേറെ ശ്രമം വേണ്ടിവന്നു. എന്നാൽ ആ കുഴപ്പത്തിനിടയിൽ ഗായകന്റെ മുഖത്തു ഭീതിയൊ വ്യാകുലതയൊ കണ്ടില്ല. വിശ്രാന്തന്റെ ഹൃദയം തുരന്നു നോക്കുമ്പോലെയിരുന്ന നോട്ടവും, ഗാംഭീര്യവും രാമദാസന്റെ വയസ്സിന്നും സ്ഥിതിക്കും അടുത്തതല്ലാത്ത ധൈര്യവും കണ്ടിട്ട് വിശ്രാന്തൻ കുഴങ്ങി. രാമദാസൻ, വിശ്രാന്തന്റെ ചോദ്യങ്ങൾക്കു മറുപടി ഒന്നുംപറയാതെ ആ പ്രഭുവിന്റെ കൈക്കുപിടിച്ചുകൊണ്ടുഇങ്ങിനെ പറഞ്ഞു:—

"അങ്ങ് മഹാമനസ്കനാണ്. അതു് എനിക്കു നന്നെ അറിയാം. എന്നോടു ചോദിച്ചതിനു മറുപടി വഴിയെപറയാം. ആദ്യമായി എന്റെ കാലദോഷത്തെപ്പററി പറയട്ടെ. ഇപ്പോൾ അങ്ങ് എന്നെ ഇവിടെ വെച്ചു കാണാനിടയായതു് എനിക്കു നേരിട്ട പല ദുർഘടങ്ങളിൽ ഒന്നാണ്. ഇനി അതങ്ങു ഒളിച്ചു

ട്ടാവശ്യമില്ല — വരിക ! — നാം ഇവിടെ നിന്ന വൎത്തമാനം പറയുന്നതു്, പക്ഷെ, കൂട്ടരുടെ ആപൽകരത്തിന്നു കാരണമായേക്കും." എന്നിത്രയും പറഞ്ഞിട്ടു്, രാമദാസൻ ആ വൃദ്ധനെ അവിടെകണ്ട ചെറിയ വാതിലിൽകൂടി അകത്തേക്കു കൂട്ടിക്കൊണ്ടുപോയി കതകു് അടച്ചു. ആ ഗായകൻ അവിടെ വെച്ചിരുന്ന രണ്ടു മരക്കഷണങ്ങൾ തമ്മിലുരച്ചു് വേഗം തീയുണ്ടാക്കി ഒരു വിളക്കു കത്തിച്ചെടുത്തുംകൊണ്ടു മുമ്പിലും, വിശാലൻ പിന്നിലും, ഒരു ചെറിയ വീതികുറഞ്ഞ വഴിയിൽ കൂടി നടന്നു് അല്പം ദൂരെ ചെന്നപ്പോൾ അവിടെ ഭിത്തികൊണ്ടു വഴിയടഞ്ഞു കണ്ടു. ഗായകൻ ഉടൻ ഭിത്തിയിൽ ഒരു സ്ഥലത്തു കൈകൊണ്ടു് അമൎത്തി. അവിടെയും, അകിപ്പുരയിൽ കണ്ടവിധം, ഒരു ചെറിയ വാതിൽ, ശബ്ദം കൂടാതെ തുറന്നതുകണ്ടിട്ടു വിശാലൻ അത്ഭുതപ്പെട്ടു. എന്നിട്ടു് അവർ വളരെ വിസ്താരം കുറഞ്ഞ ഒരു ഇടനാഴിയിൽ കൂടി നടന്നു ചെന്നപ്പോൾ കൽപ്പടികൾ കീഴ്പോട്ടു കെട്ടിയിറക്കിയിരിക്കുന്നതുകണ്ടു. ഇതിൽ കൂടി, അവർ ഇറങ്ങി ഒട്ടേറെ കല്പടികൾ കഴിഞ്ഞപ്പോൾ, കല്ലു് വൃത്തിയായി കൊത്തിച്ചേൎത്തു പടുത്തിട്ടുള്ള ഒരു ചെറിയ തളത്തിൽ എത്തി.

ആ ഗായകൻ അകിപ്പുരയിലെ ഭിത്തിയിൽ കണ്ട വാതിൽ കടന്നുവന്നതു മുതൽ, വിശാലൻ, ആ വയോധികന്റെ ഭാവപ്പകൎച്ചയെയും നിലയെയും പററി, അപാരസ്തോഭമായ ചില സംശയത്തോടും, അത്ഭുതത്തോടും, പൎയ്യാലോചിക്കയായിരുന്നു. അതിനാൽ അദ്ദേഹം ആ ഗുഢമാൎഗ്ഗത്തിൽ കൂടി പോയതിനിടക്കു് രാമദാസനോടു ഒന്നും, ചോദിച്ചില്ല! പ്രുഭ ആ തളത്തിൽ ഇറങ്ങിയ ഉടൻ സുഗന്ധവായുവിന്റെ സഞ്ചാരംകൊണ്ടു് ആനന്ദവിവശനായിട്ടു്, രാമദാസനോടു് ഇങ്ങിനെ ചോദിച്ചു:—

"എന്റെ മകൻ മരിച്ചു എന്നു കേട്ടിട്ടു് അത്യന്ത സന്താപത്തിൽ മുഴുകിയിരിക്കുന്ന എന്നെ പാതാളരഹസ്യങ്ങൾ അറിയിക്കാൻ കൊണ്ടുപോകയാണൊ? — ഇവിടന്നും ഇനി എങ്ങോട്ടേക്കാണു യാത്ര?"

ആ പ്രഭു ഇങ്ങിനെ പറഞ്ഞതു തന്നെ സംശയിച്ചോ, അവർ ഇറങ്ങിവന്ന വഴികളുടെ ഗോപ്യാവസ്ഥ കണ്ടു് ഭയന്നിട്ടോ ആണെന്നു രാമദാസൻ വിചാരിച്ചിട്ടു്:—

"അങ്ങയുടെ മനസ്സിൻെറ നിൎണ്ണയം ഞാൻ വരുത്തീട്ടുള്ളതു കൊണ്ടാണു് അങ്ങയെ വിശ്വസിക്കുന്ന വിഷയത്തിൽ എനിക്കു സംശയം തോന്നാതിരുന്നതു്. അങ്ങു പ്രതാപഗിരിയിലെ രഹസ്യങ്ങളിൽ ഒന്നു്, അറിവാനിടയായിപ്പോയതുകൊണ്ടു്, ഇനി മററുള്ളവയും അവിടത്തെ അറിയിക്കുന്നതു് ഗുണപ്രദമായി വരുമെന്നു കരുതി അവിടത്തെ ഇങ്ങോട്ടു ഞാൻ കൂട്ടിക്കൊണ്ടു പോന്നതാണു്. ഒരു പ്രാകാരത്തെ സംബന്ധിച്ചുള്ള രഹസ്യങ്ങൾ മാളവ രാജ്യാധിപസ്ഥാനാൎഹന്മാരായി തീരുന്ന അനന്തരാവകാശികൾക്കു മാത്രമെ അറിഞ്ഞുകൂടു. അങ്ങിനെയുള്ള രഹസ്യത്തെയാണു ഇപ്പോൾ ഞാൻ അവിടത്തെ ഗ്രഹിപ്പിക്കുവാൻ തുടങ്ങുന്നതു്?—ദൈവേച്ഛ അങ്ങിനെ വന്നു കൂടി- അതുകൊണ്ടു് ഇപ്പോൾ അവിടന്നു കണ്ടതു് ഇനിമേൽ കാണ്മാനും കേൾപ്പാനും തുടങ്ങുന്നതുമായ രഹസ്യങ്ങളെല്ലാം ഭദ്രമായി സൂക്ഷിച്ചു വെപ്പാൻ തക്കതായ വിശാലഹൃദയം അവിടത്തേക്കുണ്ടെന്നു് എനിക്കു നല്ലപോലെ അറിയാം. ഇനി ഈ വിഷയത്തിൽ അശേഷം സംശയം എനിക്കില്ല."

എന്നിത്രയും പറഞ്ഞശേഷം രാമദാസൻ, അവിടെ കൃഷ്ണശിലകൊണ്ടു മിനുസമായി പണിചെയ്തിട്ടിരുന്ന ഒരു പീഠത്തിന്മേൽ ആ പ്രഭുവിനെ ഇരിപ്പാൻ പറഞ്ഞിട്ടു് അടുത്തുണ്ടായിരുന്ന ഒരു ചെറിയ കതകു തുറന്നു് അകത്തു കടന്നു. ആ തുറന്ന വാതിലിൽ കൂടി നോക്കിയപ്പോൾ, വിളക്കിൻെറ പ്രകാശം കൊണ്ടു് ആ സ്ഥലം വിസ്താരമുള്ള ഒരു മുറിയാണെന്നു വിശ്വാസം തോന്നി. അവിടെ മദ്ധ്യഭാഗത്തു ഒരു വിളക്കു കത്തിച്ചു വെച്ചിരുന്നു. അദ്ദേഹം ഇവിടത്തോളം വന്ന വഴിയും തളങ്ങളും എല്ലാം വളരെ സ്വച്ഛതയുള്ളവയെന്നു വിചാരിച്ചതിനോടൊരുമിച്ചു് അദ്ദേഹത്തെ ഇവിടയ്ക്കു് കൂട്ടിക്കൊണ്ടു വന്ന രാമദാസനെപ്പററിയും ഇപ്രകാരം ആലോചിച്ചു:— "ഈ ഗായകൻ, ഗായകനല്ല!—ആ തൊഴിൽകൊണ്ടു കാലക്ഷേപം ചെയ്യുന്ന

ഒരുവന്് ഒരു വിധം പ്രകൃതിസിദ്ധമായ ഗാംഭീര്യവും, വാഗ്ധാടിയും വരുവാൻ പ്രയാസം! മരിച്ചുപോയെന്നു വിചാരിച്ചിരിക്കുന്ന പ്രതാപസിംഹനാണോ ഈ ഗായകൻ എന്നു സന്ദേഹപ്പെടുവാൻ വഴിയും കാണുന്നില്ല. ആദ്ദേഹത്തെ മാന്ത്യാസഹിതം, പൈശാചവേഷത്തിൽ സ്വപ്നത്തിലെന്നപോലെ, ഞാൻ കാണുകയും ചെയ്തുവല്ലോ?— പക്ഷേ, ഞാൻ കണ്ടതു ദുർദ്ദേവതകളല്ലെന്നു വരുമോ?— അങ്ങിനെയാണെങ്കിൽ ലക്ഷണങ്ങൾ മാറിക്കാണണമല്ലോ?" എന്നിങ്ങിനെ ഓരോന്നു ആലോചിച്ചു, ഒന്നിനെയും ഒന്നും യുക്ത്യനുസരണമായിട്ടിരിക്കാത്തതുകൊണ്ടു നിഷേധിച്ചും, വിശാഖൻ കുഴങ്ങിയിരിക്കുമ്പോൾ ഒരാൾ വന്നു് അദ്ദേഹത്തെ അകത്തേക്കു ചെല്ലുവാൻ ക്ഷണിച്ചു. അദ്ദേഹം ഇരുന്ന സ്ഥലത്തിൽ നിന്നും അടുത്തുണ്ടായിരുന്ന വലിയ തളത്തിൽ കടന്നു് ഒരു വശത്തു കണ്ട വാതിലിൽ കൂടി വേറൊരു വിശാലമായ തളത്തിൽ ചെന്നു ഉടനെ ക്ഷണിക്കാൻ ചെന്നയാൾ സ്വല്പം മാറിനിന്നു് വണക്കത്തോടെ കുനിഞ്ഞു് അവന്റെ രണ്ടു കൈകളെയും നീട്ടി "അകത്തേക്കു കടന്നുപോകാം" എന്ന അർത്ഥമാകുംവിധം വഴി കാണിച്ചു. വിശാഖൻ ആ ഭൃത്യൻ നിന്നിരുന്നതിനടുത്തുള്ള ഭിത്തിയുടെ ഒരു വളവു തിരിഞ്ഞു ചെന്നപ്പോൾ അവിടെനിന്നു് ഗംഭീരനും സുഭഗനുമായ ഒരാൾ വന്നു് അദ്ദേഹത്തെ എതിരേറ്റു കൊണ്ടുപോയി ഒരു സിംഹാസനത്തിന്മേൽ ഇരുത്തി, ആയാളും സവിനയം അടുത്തൊരു പീഠത്തിന്മേൽ ഇരുന്നു. അവിടെ സാമാനങ്ങൾ അധികമൊന്നും ഇല്ലായിരുന്നു. ഉള്ളവ സ്വല്പങ്ങളായിരുന്നു. ശുദ്ധവായുസഞ്ചാരം അവിടെ എങ്ങും യഥേഷ്ടം ഉണ്ടായിരുന്നതുകൊണ്ട്, താൻ താമസിച്ചിരുന്ന കൊട്ടാരത്തിന്റെ നിരപ്പിൽ നിന്നു് ഒട്ടേറെ താഴെ ഇരിക്കയാണെന്നോ സ്ഥലത്തിന്റെ സ്വല്പതകൊണ്ടും മററു് അസൌകര്യമുണ്ടെന്നോ വിശാഖന്് തോന്നിയില്ല.

വിശാഖനെ സൽക്കരിച്ച മഹാന്് ഏറെക്കുറെ അമ്പതുവയസ്സു പ്രായമിരിക്കും. എന്നാൽ ദാർഢ്യക്കുറവോ ശരീരത്തിനു ജരയോ ഉണ്ടായിരുന്നില്ല. ഇദ്ദേഹത്തിന്റെ ആകൃതി, ഭാവം, ഗതി

സംഭാഷണം, ഇവയിലൊക്കെ സൌന്ദൎയ്യം, ഗാംഭീൎയ്യം, ഔന്നത്യം, ബുദ്ധിശക്തി, എന്നീ ഗുണങ്ങൾ സ്ഫുരിച്ചു കൊണ്ടിരുന്നു.

വിശോകൻ സൽക്കാരം സ്വീകരിച്ചു സിംഹാസനത്തിന്മേൽ ഇരുന്നുകഴിഞ്ഞതിന്നപ്പുറം അദ്ദേഹത്തിന്റെ മനസ്സിൽ ബാധിച്ചിരുന്ന പലപ്രകാരത്തിലുള്ള വിചാരങ്ങളുടെ ഫലമായി തന്റെ അടുത്തിരുന്ന ആളിനെയും ആ സ്ഥലത്തെയും ചുററിനോക്കി. ഇങ്ങിനെ ചെയ്യുന്നതു് അസാമൎത്ഥ്യമെന്ന് അറിവുള്ളതായിരുന്നിട്ടും അദ്ദേഹം ഐശ്വൎയ്യംകണ്ടു മതിമറന്നു നോക്കിപ്പോയതാണെന്നേ പറയേണ്ടൂ. അദ്ദേഹം മനസ്സിനെ ഒരുവിധം സമാധാനപ്പെടുത്തിക്കൊണ്ട്:—

"എന്നെ ഇവിടെക്കൂട്ടിക്കൊണ്ടുവന്ന വയസ്സൻ രാമദാസൻ എവിടെ?—ഇതിനു മുമ്പു നാം തമ്മിൽ കണ്ടിട്ടില്ലെങ്കിലും നിങ്ങൾ വെറും അപരിചിതനാണെന്നു തോന്നുന്നില്ല. നിങ്ങൾ ആരായിരിക്കാമെന്നു ഞാൻ ഊഹിക്കുന്നുവെങ്കിലും, ദയ ഉണ്ടായി എന്റെ സംശയനിവൃത്തി വരുത്തിത്തരണം."

ഈ ചോദ്യത്തിനു മറുപടിയായി മറേറയാൾ:—

"ആ വയോധികൻ രാമദാസൻ ഞാൻതന്നെ! എന്റെ സ്ഥിതിഭേദംകൊണ്ട് ആ വേഷത്തിൽ എന്നെ അറിയേണ്ടിവന്നു—എന്റെ പേർ പ്രതാപസിംഹൻ എന്നാണ്."

വിശോ:—"ഞാൻ ഊഹിച്ചു എന്നു പറഞ്ഞതു തെററില്ല. എന്നാൽ, മാളവരാജ്യാധിപനായ പ്രതാപസിംഹൻ വളരെ മുമ്പു മരിച്ചുപോയി എന്നാണു പൊതുജനാഭിപ്രായം. ആ പുരന്ദരനാം മരിച്ചില്ലെങ്കിലും മരണതുല്യമായ വേഷപ്രച്ഛന്നതകൊണ്ടു ബന്ധുമിത്രങ്ങൾപോലും ഈ ഘോരാവസ്ഥ അറിയാതെ കഴിച്ചുകൂട്ടിയതോർക്കുമ്പോൾ അത്യാശ്ചൎയ്യമായിരിക്കുന്നു."

എന്നു പറഞ്ഞു, ആ മഹാനുഭാവനെ ഒന്നു കാണുവാനിടയായതുകൊണ്ടു വിശോകനുണ്ടായ സന്തോഷാശ്ചൎയ്യപ്രവാഹത്തിന്റെ കൂലങ്കഷതയാൽ അടുക്കൽ ചെന്നു് അദ്ദേഹം.

"അവിടത്തെപ്പററി ഞാൻ പലതും പറഞ്ഞു കേട്ടിട്ടുണ്ട്. എന്നോട് അങ്ങിനെ പറഞ്ഞിട്ടുള്ളവരിൽ ഒരുവനെങ്കിലും അവി

ടത്തെ ഗുണാതിശയങ്ങളെപ്പററി വർണ്ണിച്ചു പറഞ്ഞിട്ടുള്ളതല്ലാതെ വിപരീതാഭിപ്രായം പറഞ്ഞിട്ടില്ല. അതിലും വിശേഷിച്ച് അവിടത്തെ അനുജൻ കഥകളെല്ലാം എന്നെ ധരിപ്പിച്ചിട്ടുണ്ട്. ആ അവസരത്തിൽ ജയസിംഹൻെറ വ്യസനം കണ്ടിട്ട്, ഞാനും ഏററവും സന്തപിച്ചു. ഇപ്പോൾ അവിടത്തെ നേരെ കാണ്മാൻ എനിക്കു ഭാഗ്യമുണ്ടായതുകൊണ്ടുള്ള സന്തോഷത്തോടുകൂടി ആശ്ചര്യവും തോന്നിപ്പോകുന്നതു് അവിടത്തെ ഈ വേഷപ്രച്ഛന്നതയെ ഓർത്താണ്. അവിടത്തെയും പത്നിയേയും മോഷ്ടാക്കൾ എതിർത്ത് അപായപ്പെടുത്തുവാൻ യത്നിച്ചതിൽ നിന്നു രക്ഷപ്പെട്ടിട്ടും അവിടന്നു വേഷപ്രച്ഛന്നനായി ഇത്ര കാലം നടന്നുവല്ലോ?—കഷ്ടം തന്നെ!"

പ്രതാ:—"അതെ—അങ്ങിനെ തോന്നിപ്പോകും! സ്വന്ത സഹോദരനേയും ഒളിച്ചു ഞാൻ വേഷപ്രച്ഛന്നനായി നടന്നതു് ഓർത്തിട്ടായിരിക്കാം അങ്ങിനെ പറഞ്ഞതു്."

വിശാ:—"അതെ!—നേരെ അതു പറഞ്ഞില്ല എന്നേയുള്ളു."

വിശാഖൻ പറഞ്ഞതുകേട്ടിട്ട് ഒരു ദീർഘനിശ്വാസം ചെയ്തശേഷം പ്രതാപസിംഹൻ:—

"ഹാ-കഷ്ടം! ഞാനിങ്ങിനെ വേഷപ്രച്ഛന്നനായി ഇത്ര വളരെ കാലം നടപ്പാനുള്ള കാരണങ്ങൾ വളരെയുണ്ട്. എങ്കിലും അങ്ങ് നമസ്ഥിയായി അവയെപ്പററി അറിഞ്ഞിരിപ്പാനുള്ളതുകൊണ്ട് ഏതാനും മുഖ്യസംഗതികളെ ധരിപ്പിക്കാം — അച്ഛൻെറ പുത്രന്മാരായി ഞങ്ങൾ രണ്ടാളെ ഉണ്ടായിരുന്നുള്ളു. അനുജൻ ജയസിംഹനും എനിക്കും തമ്മിൽ അഞ്ചുവയസ്സിനു വ്യത്യാസമുണ്ട്. അയാൾ ചെറുപ്പത്തിൽ തന്നെ കുബുദ്ധിയും ദുഷ്ടനുമായിരുന്നതിനാൽ അച്ഛൻ അയാളെ ദില്ലിയിലേക്കയച്ചു. അവിടെയും അയാൾ ചക്രവർത്തിയുടേയും കൊട്ടാരത്തിലുള്ള പ്രധാന ഉദ്യോഗസ്ഥന്മാരുടേയും അപ്രീതിക്കു പാത്രമായി ഭവിച്ചു. ഇങ്ങിനെ കുറെക്കാലം കഴിഞ്ഞപ്പോൾ അച്ഛൻെറ ചരമകാലം ആസന്നമായിരിക്കുന്നു എന്നു കണ്ടിട്ട് അനുജനെ ദില്ലിയിൽനിന്നു വരുത്തി. പിന്നെ മൂപ്പനുസരിച്ചു സ്ഥാനമാനങ്ങളും രാജ്യവും ധനത്തിൽ

പ്രകൃതിയും എനിക്കും; ശിഷ്ടം ധനവും എന്നുവേണ്ട ഐശ്വര്യങ്ങളും അനുജനും; അച്ഛൻ ഭാഗിച്ചുതന്നു. ഇതുകഴിഞ്ഞു രണ്ടാഴ്ചക്കകം അച്ഛൻ മരിച്ചു. അതു സംബന്ധിച്ചുള്ള അടിയന്തിരങ്ങൾ നടത്തിയതിനുശേഷം ഞങ്ങൾ ബീജാപുരിയിൽ പോയിതാമസിച്ചു. അവിടെ വെച്ചായിരുന്നു ഉദയപുരിരാണാ രാജകേസരിസിംഹന്റെ പുത്രി രാധാബായിയെ ഞാൻ വിവാഹം ചെയ്തതു. വിവാഹാനന്തരം ഞാനും ഭാര്യയും ഇവിടെയ്ക്കു പോന്നു. അനുജൻ ഡില്ലിയിലേയ്ക്കും പോയി. ഇങ്ങിനെ രണ്ടുസംവത്സരം കഴിഞ്ഞപ്പോൾ രാധാബായിക്ക ഗർഭചിഹ്നങ്ങൾ കണ്ടുതുടങ്ങി. പ്രസവകാലം അടുത്തപ്പോൾ രണ്ടു വൈദ്യന്മാരെയും ശുശ്രൂഷിപ്പാൻ മനോക്കബാൻ അയൽവാസിനിയായ ഒരു സ്ത്രീയെയും വരുത്തി. അവളും പൂർണ്ണഗർഭിണിയായിരുന്നു എന്നു് അവൾ ഇവിടെ എത്തി രാത്രികഴിഞ്ഞയുടൻ പ്രസവിച്ചപ്പോൾ മാത്രമേ അറിഞ്ഞുള്ളൂ. ആ പ്രസവം കഴിഞ്ഞു് അധികം താമസിക്കാതെ തേജോമയനായ ഒരു ബാലനെ രാധാബായിയും പ്രസവിച്ചു.'' ഇത്രയും പറഞ്ഞപ്പോഴേയ്ക്കും, കഴിഞ്ഞ സംഭവങ്ങളെപ്പററി ഓർമ്മിച്ചതുകൊണ്ടു് അദ്ദേഹത്തിന്റെ കണ്ണുകളിൽ നിറഞ്ഞൊഴുകിയ അശ്രുധാരയെ വസ്ത്രാഗ്രംകൊണ്ടു തുടച്ചിട്ടു് ഒരു ദീർഘനിശ്വാസത്തോടുകൂടി വീണ്ടും പറഞ്ഞുതുടങ്ങി:—

ആ ബാലനെ — അയ്യോ ഞാൻ എങ്ങിനെ പറയേണ്ടു — ആ ബാലനെപ്പററി വിചാരിക്കുന്തോറും എന്റെ ഹൃദയത്തിലെ കറവുമാറുന്നില്ല. ആ ബാലനെ പ്രസവിച്ചു രണ്ടുമാസം കഴിഞ്ഞ ഉടൻ ഒരുനാൾ ഞങ്ങൾക്കു് ഒരു ബന്ധുവിന്റെ ക്ഷണപത്രം കിട്ടി. ഞങ്ങൾക്കു പോകുവാൻ മനസ്സില്ലായിരുന്നുവെങ്കിലും ഒടുവിൽ പോകതന്നെ എന്നു് ഉറച്ചു.—''വിധിവിഹിതം ബുദ്ധിരനുസരതി'' എന്നു പറഞ്ഞിട്ടുള്ളതു വ്യത്യാസമാകയില്ല — ഞങ്ങൾ യാത്രയ്ക്കു വട്ടംകൂട്ടി. കുഞ്ഞിനെ രക്ഷിച്ചുകൊള്ളുന്നതിന്നു റസ്സിയയോടു ചട്ടംകെട്ടിട്ടു് എന്താനും ഭൃത്യന്മാരോടുകൂടി ഞങ്ങൾ പുറപ്പെട്ടു എന്തിനധികം പറയുന്നു—ഞങ്ങൾ അവിടെ എത്തി സൽക്കാരം സ്വീകരിച്ചു കഴിഞ്ഞ ഉടൻ, ഇവിടെ നിന്നു വേ

റൊരു ഭടൻ വന്നു, കുട്ടിക്കു സന്നി പിടിപെട്ടിരിക്കുന്നു എന്നു ഞങ്ങളോടു പറഞ്ഞു. ഇതിൽ പരം പരിഭ്രമിക്കത്തക്ക വർത്തമാനം വെറെന്തുള്ളു? വേഗം രണ്ടു കുതിരകളെക്കൊണ്ടു വരുവാൻ പറഞ്ഞു; ഭടന്മാരെ പുറകിൽ എത്തിക്കൊള്ളുവാൻ ചട്ടം കെട്ടി. ഞങ്ങളുടെ കുതിരകൾ വേഗമേറിയവ ആയിരുന്നതുകൊണ്ടു്, ഭടന്മാരെക്കാൾ വളരെ മുമ്പിൽ ഞങ്ങൾ കാട്ടിൽ ആ സ്തംഭം കെട്ടിട്ടുള്ള സ്ഥലത്തെത്തി. ആ നിമിഷത്തിൽ എന്റെ കുതിര ഒരു വെടികൊണ്ടുവീണു. ഉടനെ മുഖം, കറുത്ത തുണി കൊണ്ടു മറച്ചുകെട്ടിയവരായ അഞ്ചാളുകൾ കാട്ടിനിടയിൽ നിന്നു ഞങ്ങളുടെ നേരെ അടുത്തു. കുതിര വീണതിനോടുകൂടി എന്റെ ഒരു കാൽ കുതിരയുടെ താഴെ അകപ്പെട്ടുപോയതിനെ വലിച്ചെടുക്കുന്നതിനു മുമ്പു് എന്റെ പുറത്തു വളരെ മുറിവുകൾ ഏല്പിച്ചു. എന്നാൽ ഇപ്രകാരം ഞാൻ വീറോടെ ഇരിപ്പാൻ ഇടയാക്കിയതു് എന്റെ ഉടുപ്പിനുള്ളിൽ യാദൃച്ഛികമായി ഇട്ടിരുന്ന ഇരുമ്പു കവചമായിരുന്നു. ഞാൻ ഒരു കണക്കിൽ എണീറ്റുനിന്നു് എന്റെ മുമ്പിൽ നിന്നിരുന്ന ഘാതകരെ ഒക്കെ തള്ളിവിട്ടു. ഉടൻ തന്നെ എന്റെ പിൻവശത്തു രാധാബായി നിലവിളിച്ചതു കേട്ടു്, ഞാൻ തിരിഞ്ഞുനോക്കിയപ്പോൾ ആ സാധ്വി വേറൊരു ഘാതകന്റെ വെട്ടേറ്റു കുതിരമേൽ നിന്നു ഉരുണ്ടുവീണതു കണ്ടു് അവിടെ ഒരു ചാട്ടത്തിൽ ഞാനും എത്തി. അത്രത്തോളമെ എനിക്കു ഓർമ്മയുള്ളു. പിന്നെ ഞാൻ ഉണർന്നുനോക്കിയതു രാധാബായിയുടെ മുഖത്തായിരുന്നു. ഹാ— ആ സമയം എന്റെ മനസ്സിനുണ്ടായ ആശ്വാസവും ആനന്ദവും കൊണ്ടു് എന്റെ സുഖക്കേടു പകുതിയും ഭേദമായി. ഞാൻ ഉണർന്നു എന്നു കണ്ടപ്പോൾ രാധാബായി "എന്താ വേദനയുണ്ടോ, ഭേദമുണ്ടോ" എന്നു ചോദിച്ചു. ഇതിനു മറുപടി പറയാതെ—"നന്നെ കൊല്ലുവാൻ വന്നവരെവിടെ?" എന്നായിരുന്നു എന്റെ ചോദ്യം. ഇതുകേട്ടിട്ടു് ആനന്ദാശ്രു തൂകിക്കൊണ്ടു രാധാബായി പറഞ്ഞു:—"പ്രാണനാഥാ!—ആ സംഭവം നടന്നിട്ടു നാൾ വളരെ കഴിഞ്ഞു. അവിടുത്തെ ജീവൻ രക്ഷിപ്പാൻ സന്ദേഹമായിരിക്കയായിരുന്നു. മുറിവുകളുടെ സ്വഭാവംകൊണ്ടു, വൈദ്യന്മാ

ത്രു നിശ്ചയമുണ്ടായിരുന്നില്ലെന്ന് അയാളുടെ വാക്കിൽനിന്നും ഞാൻ മനസ്സിലാക്കി. ദൈവം എനിക്കു മംഗല്യഹാനി വരുത്തിയില്ലല്ലോ—അതുമതി. ഇനി ഭയപ്പെടാനില്ല. അവിടത്തെ ജീവനെ രക്ഷിച്ചതു് ഒരു ഇടയനാണ്. അയാൾ ഇപ്പോൾ ഇവിടെയില്ല. ഒരൗഷധം കൊണ്ടുവരുവാൻ പോയിരിക്കയാണ്. നമ്മുടെ താമസം പ്രതാപഗിരിയിൽനിന്നും നാലഞ്ചുനാഴികയകലെ പർവതങ്ങളുടെ ഇടയിലാണ്. ഈ ഭവനം ഒരു ഇടയന്റേതാണ്. ഇവിടത്തെ ഇടയനും വേറൊരിടയനും കൂടിയായിരുന്നു നമ്മെ രക്ഷപ്പെടുത്തിയതു്. നാം മരിച്ചു എന്നു വിചാരിച്ചു് ആ നീചന്മാർ നമ്മുടെ ദേഹത്തിൽ കിടന്ന ആഭരണങ്ങളെല്ലാ പറിച്ചെടുത്തുംകൊണ്ടു പോയ സമയംതന്നെ ഇടയന്മാർ ഒരു പറ്റം ആടുകളെ മേച്ചുംകൊണ്ട് അവിടെ ചെന്നു. നമ്മെ കൊല്ലുവാൻ വന്ന കൂട്ടരിൽ ചിലരെ അവർ കാണുകയുംചെയ്തു. ഈ ഇടയന്മാർ തങ്ങളിൽ ഓരോരുത്തർ ഓരോ ദിവസം പോയി ആടുമേച്ചും കൂലിവേലചെയ്തും കിട്ടിയ ആദായം നമ്മുടെ ദിനചര്യയ്ക്കു് ഉപയോഗപ്പെടുത്തുന്നു. നമ്മെ ചികിത്സിക്കുന്നതിനു സമർത്ഥനായ ഒരു വൈദ്യനെയും അവർ കൊണ്ടുവന്നു മുറയ്ക്കു ചികിത്സയും ചെയ്യിക്കുന്നുണ്ട്. എന്റെ സ്വബോധംകെട്ട് എട്ടാംദിവസം ഭേദമായി. അവിടുന്ന് നാല്പതാംദിവസമായ ഇന്നേദിവസം കണ്ണുതുറന്നു"—ഈ വർത്തമാനം കേട്ടിട്ട് എനിക്കുണ്ടായ ആശ്ചര്യത്തോടുകൂടി—"നമ്മുടെ കുട്ടിയോ?—എനിക്ക് അവനെ ലാളിച്ചു തൃപ്തിയായില്ല—അവനെ ഒന്നു കാണിക്കണേ"—എന്നിങ്ങനെ എന്റെ ഹൃദയത്തിൽ കൊള്ളാത്ത ആശയോടെ ഞാൻ പറഞ്ഞതു കേട്ടിട്ട് രാധാബായി തൊണ്ട വിറയലോടുകൂടി—"പിന്നീട്ടുപറയാം—കുട്ടിയുണ്ട്" എന്നുമാത്രം പറഞ്ഞു. അതിന്റെശേഷം ഭാഗ്യവശാൽ ഞാനൊന്നും അങ്ങോട്ടു ചോദിപ്പാൻ തുടങ്ങിയില്ല. അങ്ങിനെ കുറേനാൾ കഴിഞ്ഞിട്ട് എന്റെ ദേഹത്തിനു ആരോഗ്യം തോന്നിത്തുടങ്ങിയെന്നു കണ്ടപ്പോൾ എന്റെ പഴയ ആശ വീണ്ടും ഉണ്ടായിട്ട് "കൊട്ടാരത്തിലേയ്ക്കു പോകയല്ലേ നല്ലതു്?" എന്നു ഞാൻ ഒരു ദിവസം രാധാബായിയോടു ചോദിച്ചു. ഇതു് കേട്ടിട്ട് രാധാബായി കണ്ണുനീർ വാർത്തുകൊണ്ട്:—"ന

മ്മുടെ കൊട്ടാരവും ധനവും നാടും എല്ലാം പോയി. നമ്മുടെ നിത്യവൃത്തിക്കുപോലും ഒന്നും ഇല്ലാത്ത മട്ടിലായിട്ടിരിക്കയാണ്. ഇതെല്ലാം സഹിക്കാം—നമ്മുടെ കുട്ടി സന്നിപിടിപെട്ടു മരിച്ചുപോയെന്നു കേട്ടു. നമ്മെക്കൊന്നു എന്നു കേട്ടയുടൻതന്നെ റസ്സിയാ അവളുടെ കുട്ടിയെ എടുത്തുകൊണ്ടു പൊയ്ക്കളഞ്ഞുപോലും. —ഈ വിപത്തുകൾക്കെല്ലാറ്റിനും പുറമേ നമ്മെ ശത്രുക്കൾ എതിർത്തു് അപായപ്പെടുത്തുവാൻ ശ്രമിച്ചതിനു മുമ്പു്, അവിടത്തെ ജീവനോടുകൂടിയോ കൊന്നിട്ടോ കൊണ്ടുചെല്ലുന്നവർക്കു ആയിരം മോഹർ ഇനാം കൊടുക്കാമെന്നു ചക്രവർത്തി ഒരു വിളംബരം പ്രസിദ്ധപ്പെടുത്തീട്ടുമുണ്ട്" എന്നായിരുന്നു പറഞ്ഞത്. ഇത്രയും കേട്ട ക്ഷണത്തിൽ വ്യസനാധിക്യത്താൽ ദേഹത്തിന്ന് ഒരു ചൂടു തോന്നി—പിന്നീടു ഞാൻ ഒന്നും അറിഞ്ഞില്ല. മോഹാലസ്യത്തിൽ നിന്നുണർന്നിട്ടുണ്ടായ പരിതാപം പറഞ്ഞറിയിപ്പാൻ പ്രയാസം. അധികവ്യസനവും എന്റെ പുത്രന്റെ മരണത്തെപ്പറ്റി കേട്ടതുകൊണ്ടായിരുന്നു. മനസ്സിനെ ഒരു പ്രകാരത്തിൽ സമാധാനപ്പെടുത്തിയതിൽ പിന്നീടു, കൊട്ടാരവും ധനവുമെല്ലാം ആരുടെ അധീനത്തിലായെന്നു ചോദിച്ചപ്പോൾ ജയസിംഹനാണു കൈവശപ്പെടുത്തിയത് എന്നറിഞ്ഞിട്ട് എനിക്ക് അത്ഭുതവും വ്യസനവും തോന്നി. വിളംബരവും, ജയസിംഹന്റെ ഉത്സാഹത്തിന്മേൽ ചക്രവർത്തിയുടെ മന്ത്രിമാർ എഴുതിക്കൂട്ടിയതുകൊണ്ടുണ്ടായതാണെന്ന്, അന്വേഷണംകൊണ്ടു ക്രമേണ ഞാൻ അറിഞ്ഞു.

"പൂർവ്വികന്മാർ അത്യാപൽക്കാലങ്ങളിൽ ഉപകാരപ്പെടുത്തണമെന്നു ഉണ്ടാക്കിട്ടുള്ള ഈ സ്ഥലത്തു ദ്രവ്യം യഥേഷ്ടം ശേഖരിച്ചു വെച്ചിട്ടുള്ളതുകൊണ്ട്, ഇപ്പോൾ ഞങ്ങളുടെ കാലക്ഷേപം പരാശ്രയംകൂടാതെ നടക്കുന്നു. ഞങ്ങളെ രക്ഷിച്ച ഇടയന്മാർക്ക് വളരെ ധനം ഞാൻ കൊടുത്തതുകൂടാതെ അവരിൽ ഒരുവനെ ഭൃത്യനായും നിയമിച്ചു. അവനാണ് അവിടത്തെ ഇവിടെ കൂട്ടിക്കൊണ്ടുവന്നതു്."

ഈ കഥ കേട്ടിട്ടു വിശാഖൻ ചിന്താഗ്രസ്തനായി സ്വല്പനേരം ഇരുന്നശേഷം:—

"പ്രഭോ—അവിടുത്തെ അനുജൻ ഇങ്ങിനെ ചതിപ്രയോഗം ചെയ്യുന്ന ഒരാളാണെന്നു ഞാൻ അറിഞ്ഞിട്ടില്ല. ഈ കഥ കേട്ടിട്ട് അത്ഭുതം തോന്നുന്നു. ജയസിംഹന് അവിടുത്തെ അച്ഛൻ വേണ്ട ധനം കൊടുത്തിട്ടുണ്ടല്ലോ. പിന്നെ അവിടുത്തെ നേർക്ക് ഇത്ര ദ്രോഹം പ്രവർത്തിപ്പാനൊരുമ്പെടുമെന്നു തോന്നുന്നില്ല."

പ്രതാ:—"മനുഷ്യർക്ക് അത്യാഗ്രഹം എന്ന ബാധ കൂടിയെങ്കിൽ അവർ ഏതു ഹീനകൃത്യം ചെയ്വാനാണ് മടിക്കാത്തതു്?—സ്വന്തമെന്നോ അന്യമെന്നോ അവർക്കു തിരിവുണ്ടാകുമോ?—എല്ലാ മഹാപാതകകർമ്മത്തേയും ആരാഞ്ഞുനോക്കിയാൽ സ്വാർത്ഥപരത എന്ന ഭൂമിക അതുകളെ അധിഷ്ഠാനം ചെയ്തിരിക്കുന്നതായി നമുക്കറിയാറാകും. ജയസിംഹന്റെ സ്വഭാവത്തെപ്പറ്റി അല്പം തന്നെ ഞാൻ സൂചിപ്പിച്ചിട്ടുണ്ടല്ലോ—ആയാൾ കുബുദ്ധിയാണ്!—നേരെ പറയണമെങ്കിൽ എന്റെ മരണകല്പനയുംകൊണ്ടു ഡില്ലിയിൽ നിന്നു വന്നതു ജയസിംഹനായിരുന്നു എന്നാണ് എനിക്കു കിട്ടിയ അറിവ്. ഒരു ചെറിയ യുക്തി പറയാം. എന്റെമേൽ വൃഥാ ആരോപിച്ച കുറ്റം രാജദ്രോഹമാണ്. ഈ കുറ്റത്തിന് എന്റെ സ്ഥാനമാനങ്ങളും രാജ്യവും ധനവും എല്ലാം സർക്കാരിൽ ചേർപ്പാനുള്ളതാണ്. അങ്ങിനെ ചെയ്യാതെ അവയെ ജയസിംഹനെ ഏല്പിച്ചതു് ആയാൾ പ്രയോഗിച്ച തന്ത്രംകൊണ്ടല്ലേ?—ആലോചിച്ചു നോക്കുക."

വിക്ര:—"ശരിയാണ്!—ജയസിംഹൻ ഇത്ര ചണ്ഡാളനോ?—അയാളുടെ വർത്തമാനം കേട്ടാൽ അധർമ്മം ആയാൾ ഉന്നവാനാണെന്നു തോന്നിപ്പോകും.—അതിരിക്കട്ടെ, അവിടുന്നു ജയസിംഹന്റെയും അയാളുടെ ഭടന്മാരുടെയും ദൃഷ്ടിയിൽ പെടാതെ ഇവിടെ വരുന്നതും പോകുന്നതും എങ്ങിനെ?—"

പ്രതാ:—"ഞാൻ പറഞ്ഞില്ലേ?—പൂർവ്വികന്മാർ തന്നെ ആലോചിച്ചു പണിയിച്ചിട്ടുള്ള സ്ഥലമാണിതു്. ഇവിടെ വരുന്നതിനു നാം വന്നവഴി മാത്രമല്ല. കാട്ടിൽനിന്നു വരുന്നതും മൂ

ശ്ശുമുണ്ട്. ശുദ്ധവായുസഞ്ചാരത്തിന് ഈ പർവ്വതത്തിന്റെ ചരിവുകളിൽ അനേക ദ്വാരങ്ങൾ ഇട്ടിട്ടുണ്ട്.''

വിശാ:—''ഈ സ്ഥലത്തെ ആദ്യം നിർമ്മിച്ചു അവിടത്തെ പൂർവ്വികൻ മഹാബുദ്ധിമാൻ തന്നെ!—പണ്ടുള്ളവരുടെ ബുദ്ധിവികാസം പോലെ നമ്മുടെ കാലത്തുള്ളവൎക്കില്ല. ഇനി ഉണ്ടാകുമൊ എന്നു സംശയവുമാണ്.''

പ്രതാ:—''അങ്ങിനെ വിചാരിക്കേണ്ട. ഒരു കാലത്തുണ്ടായിരുന്നില്ലേ? അതുപോലെ പിന്നെയും വരാമെന്നുള്ളതാണ്. എന്നാൽ എല്ലാക്കാലത്തും ഉണ്ടാകയില്ല. വളരെ അപൂർവ്വമായിട്ടെ അങ്ങിനെയുള്ള ജീവികൾ ഭൂലോകജാതന്മാരാകയുള്ളൂ.''

വിശാ:—''ആകട്ടെ, അവിടുന്നു ജയസിംഹനെ ഭയംകൊണ്ട് ഇവിടെ വരാതാക്കിയതെന്നോർത്താൽ ആശ്ചര്യം തോന്നിപ്പോകുന്നു.''

പ്രതാ:—''അതെ, അങ്ങിനെ തോന്നാം. വാസ്തവത്തിൽ, അതു ഭയപ്പെടേണ്ടതൊന്നുമില്ല. ആ ജയസിംഹന്റെ ഹീനകൃത്യം അയാളുടെ ഹൃദയത്തിൽ സദാ കുത്തികൊള്ളുന്നു. അതുകൊണ്ട് അയാളുടെ മനസ്സാക്ഷി അയാളെ ഭീരുവാക്കുകയാണു ചെയ്യുന്നത്. ഭീരുത്വം നിഴലിനെ കണ്ടും ഭയപ്പെടും!''

വിശാ:—''അവിടത്തെ സമയോചിതമായ സഹായം ആ ജീവനാന്തം നിലനില്ക്കുമായിരുന്ന വ്യസനങ്ങളിൽ നിന്ന് എന്നെ രക്ഷിച്ചു. എന്റെയും അമ്മയുടെയും മനസ്സിന്നു വിപരീതമായി അച്ഛനെന്നെ ജയസിംഹന്നു കൊടുപ്പാൻ തുടങ്ങുകയായിരുന്നു.''

പ്രതാ:—''ഞാൻ എല്ലാ രഹസ്യങ്ങളും അറിയാതിരുന്നില്ല. ഈ വിവാഹസംബന്ധമായ എല്ലാറ്റിനെ നിഷ്ഫലപ്പെടുത്തുവാൻ വേറെ പ്രകാരത്തിൽ ശ്രമിച്ചു. അതു ഫലിക്കാത്തതിനാൽ ഒടുവിൽ ആ വിദ്യ എടുത്തതായിരുന്നു—എന്നാൽ, അവിടന്ന് അശേഷം ആലോചിക്കാതെ ഈ വിവാഹവിഷയ

നം കേട്ടും തീൎച്ചപ്പെടുത്തണം.—അവൻ നിരാശ്രയനാണെ—"

വിശ്വ:—"സമാധാനം പറവാൻ അവനു വേണ്ട സമയം കൊടുക്കാം.—അതുകിടക്കട്ടെ, അവിടുത്തെ മാൎഗ്ഗ യാത്രാബാധയിരുന്ന സുഖമല്ലേ?"

പ്രതാ:—"സുഖക്കേടു വിശേഷിച്ചൊന്നുമില്ല. എങ്കിലും പുത്രശോകം തീരാത്തതായിരിക്കുന്നു. ഈ കാലമൊക്കെ ആയിട്ടും അതിനു പഴക്കം വന്നിട്ടില്ല. ഞാൻ ഇങ്ങിനെ പ്രഭുക്കന്മാരെയും മററും പാട്ടുപാടി രസിപ്പിച്ചു കൂട്ടമായി അലഞ്ഞുനടക്കാറായല്ലോ എന്നും ആലോചിച്ചു വ്യസനമുണ്ട്—പോകട്ടെ, ദൈവം വിധിച്ചിടത്തോളം കാലം ഇങ്ങിനെ നടക്കട്ടെ."

വിശ്വ:—"ഈ വിധം അധികം നാൾ കഴിച്ചുകൂട്ടണമെന്നില്ലെന്നാണ് എന്റെ പക്ഷം. കാൎയ്യാവസ്ഥയെപ്പററി ഞാൻ പ്രത്യേകം പറയണമെന്നില്ലല്ലോ?—അവിടുത്തേക്കു സ്ഥാനഭ്രംശം വന്നാലും ഇപ്പോഴത്തെ എല്ലായിടത്തും നടന്ന വൎത്തമാനങ്ങൾ അറിയാമല്ലോ. അത്രയെങ്കിലും സ്വാതന്ത്ര്യം കിട്ടിയല്ലൊ വലിയ കാൎയ്യം തന്നെ. എന്റെ അറിവിൽ പെട്ടിടത്തോളം, പ്രമാണികൾ, സിക്കുകാർ, മഹാരാഷ്ട്രന്മാർ, നമ്മുടെ പക്ഷക്കാരായ രജപുത്രന്മാർ ഇങ്ങിനെയുള്ള ജനങ്ങളുടെ ഹൃദയം ചാരക്കൂമ്പലിനകത്തുള്ള കനൽപോലെ എരിഞ്ഞുകൊണ്ടിരിക്കുന്നു. ഏതെങ്കിലും ഒരു കാരണം മതി ജ്വലിച്ചു പൊങ്ങുവാൻ. ഇനി അവിടുത്തേക്ക് ഈ അജ്ഞാതവാസം നിൎത്താറായി. അവിടുത്തെ ഞാൻ കണ്ടറിഞ്ഞിട്ടില്ലെങ്കിലും കേട്ടറിവു നന്നായുണ്ട്. ഗുണവാന്മാൎക്ക് ഈശ്വരൻ അവസാനത്തിൽ ഗുണമേ വരുത്തുകയുള്ളൂ. നമുക്ക സംസാരിപ്പാൻ ഇനി ധാരാളം സൌകൎയ്യവും ദിവസംപ്രതി കിട്ടുമല്ലോ?—നേരം കുറെ ഏറെ ആയി. അവിടുത്തെ ഉറക്കത്തിനു വിഘ്നം വരുന്നുണ്ട്."

പ്രതാ:—"എന്നാൽ പോകാം—ഗായകനായിട്ട്, അവിടുന്ന് എന്നെ ഇനിയും കാണും. ആ അവസരങ്ങളിൽ കൂടുതൽ

കം ശിഥിലങ്ങളാകുന്നുവൊ എന്നു തോന്നി. മിന്നൽ പ്രകാശിക്കാതെയും, ഇടി മുഴങ്ങാതെയും ഉള്ള മദ്ധ്യമാത്രകളിൽ ആ രാത്രിയിലെ നിശ്ശബ്ദതയ്ക്കു ഭയങ്കരമായും, ഞെട്ടിപ്പോകുന്നതുമായ ചില നിലവിളികളാൽ വിഘ്നംഭവിച്ചു. തരുക്കൂട്ടങ്ങളുടെ ലതാപരിവേഷ്ടിതങ്ങളായ ശാഖകളിൽ കാററുനിറഞ്ഞായ ഹുങ്കാരനാദം പൈശാചികമെന്നപോലെ ഇരുന്നു. ഉന്നതങ്ങളായ വൃക്ഷങ്ങളുടെ കൊമ്പുകൾ ഞെരിയുന്നതും അവയുടെ പൊത്തുകളിൽ കാററു ചീറിക്കടക്കുന്നതുംകൊണ്ടുണ്ടായ ശബ്ദപൂരം പ്രാണവേദനയോടെ കൈകാലുകൾ അടിച്ചു മനുഷ്യർ നിലവിളിക്കുംപോലെ കേട്ടു. ഇടിനാദം കേട്ടും മിന്നൽകണ്ടും ഭയപ്പെട്ടു കാട്ടുമൃഗങ്ങൾ അങ്ങുമിങ്ങും പാഞ്ഞോടുന്ന ഒച്ചകേട്ടാൽ ഉഗ്രഭൂതസമൂഹം പ്രീതിപ്പെട്ടുകൊണ്ടു ഉത്സാഹത്തോടെ കൂത്താടുന്നുവോ എന്നു സംശയിക്കും. ഈ ഘോരനിനാദങ്ങളുടെ ഇടയ്ക്കു ചിലപ്പോൾ മൃഗങ്ങളുടെ മൂളൽ കേൾക്കാം. അതു ദൂരെ ദുഷ്ടന്മാരോ കൊലപാതകം ചെയ്യുന്നവന്റെ കയ്യിൽനിന്നു രക്ഷപ്പെടുവാൻ കഴിയാതെ മരണഭീതിയോടുകൂടിയ ഒരുവന്റെ അവസാനത്തെ ഞരക്കമാണൊ എന്നു തോന്നിപ്പോകും.

പാറക്കൂട്ടങ്ങളുടെ ഇടകളിലും, അത്യുന്നതങ്ങളായ പർവതശിഖരങ്ങളുടെ ചരിവുകളിലും, മലഞ്ചരിവുകളിലും, ഇരുണ്ടുള്ള മലയിടുക്കുകളിലുംകൂടി ഗംഭീരാരവത്തോടെ ഒഴുകി തെറിച്ചുവരുന്ന മഴവെള്ളം, അതിന്റെ ഊക്കോടുകൂടിയ ഗതിയെ നിരോധം ചെയ്യുന്ന കല്ലുകളുടെ തടസ്ഥംകൊണ്ടു് തിളച്ചും പതഞ്ഞും, അവിടെ നിന്നു് ചീറി വെളിയിൽ ചാടി കീഴ്പോട്ടുള്ള പാറകളിൽ പതിച്ചു് ഇടവിടാതെ ഉണ്ടാക്കിക്കൊണ്ടിരുന്ന ഇടിനാദംപോലെയുള്ള ശബ്ദപൂരവും ജലകണസമൂഹങ്ങളും കാടെങ്ങും പരന്നു. പ്രകൃതിയുടെ കോപാഗ്നിയാകുന്ന മിന്നൽ ഈ ഭയങ്കരമായ കാഴ്ചയെ ഇടയ്ക്കിടെ പ്രകാശിപ്പിച്ചു.

ഈ രാത്രിയിലെ ഭയങ്കരാവസ്ഥയെ ധിക്കരിച്ചു് ഒരു മനുഷ്യരൂപം പ്രാണഭയരഹിതമായി ആ വനപ്രദേശങ്ങളിൽ സഞ്ചരിക്കയായിരുന്നു. പാറക്കൂട്ടങ്ങളും, പകൽപോലും അടുത്തുചെല്ലുവാൻ ഭയംതോന്നുന്ന ഉന്നതങ്ങളായ മലഞ്ചരിവുകളും, രണ്ടു

പൎവ്വതശിഖരങ്ങളെ സംബന്ധപ്പെടുത്തുന്നതും അവയുടെ ഇരുവശങ്ങളിൽ അത്യഗാധങ്ങളായ കുഴികളോടുകൂടിയവയും, കാലടി കഷ്ടിച്ചു വെച്ചുപോകുവാൻമാത്രം വീതിയുള്ളവയുമായ മലമുകളുകളും; ഒരടി തെററിവെച്ചാൽ വലിച്ചുകൊണ്ടുപോയി പിണ്ഡാകാരമാക്കി താഴ്വരയിൽ തള്ളത്തക്കതായ മലയുറവുകളും; എന്നുവേണ്ട അത്യാപൽകരങ്ങളും ദുൎഗ്ഗമങ്ങളുമായുള്ള സ്ഥലങ്ങളും ആ സ്വരൂപത്തിന്നു മാൎഗ്ഗനിരോധങ്ങളായി ഭവിച്ചില്ല. വിശേഷിച്ചു് ഈ കണ്ണുരൂപം ഒരു സ്ത്രീരൂപമായിരുന്നു. ഇവൾ ഒന്നുകിൽ മഹാധീരയോ അല്ലെങ്കിൽ ഭ്രാന്തിയോ ആയിരിക്കണം. അല്ലാതെ ആ പൎവ്വതത്തിലുള്ള വിവിധങ്ങളായ ആപത്തുകളെ അലക്ഷ്യമാക്കി ഈ അസമയത്തു സഞ്ചരിപ്പാൻ തുനിയുകയില്ല. അവൾ തന്റെ ജീൎണ്ണവസ്ത്രത്തെ ദേഹത്തോടുചേൎത്തു മുറുകെ പിടിച്ചിരുന്നു. ഇതു് അവളുടെ സ്വഭാവഗതിയിൽ ഒന്നെന്നല്ലാതെ ശീതവായു ഏല്ക്കുന്നതിൽ നിന്നു, ശുഷ്കിച്ചിരുന്ന അവളുടെ ദേഹത്തെ, രക്ഷിക്കണമെന്നുള്ള ആവശ്യത്തെ പ്രമാണിച്ചല്ലായിരുന്നു.

പാറകളിൽ വെള്ളം അടിച്ചുപൊങ്ങുന്ന വെളുത്ത പതപോലും കാണ്മാൻ വഹിയാതെയിരുന്ന ആ കൂരിരുട്ടിൽ ആ സ്ത്രീയുടെ കണ്ണുകൾക്കു്, കുററിക്കാടുകളിൽ പതുങ്ങിക്കിടക്കുന്ന പാമ്പിനെപ്പോലെയോ, ആ വനങ്ങളിൽ ഇരതേടിപ്പതുങ്ങിക്കിടക്കുന്ന വ്യാഘ്രത്തെപ്പോലെയോ ഈ ദുർഘടപ്രദേശങ്ങളെ കാണ്മാൻ കഴിഞ്ഞു എന്നു വന്നതു് ആശ്ചൎയ്യം തന്നെ.

ആകാശമെല്ലാം ഒരഗ്നിപ്രളയമെന്നു തോന്നിപ്പോകുംവിധം പെട്ടെന്നൊരു മിന്നൽ നിമിഷനേരം പ്രകാശിച്ചു. അപ്പോൾ ആ സ്ത്രീയുടെ ആപൽകരമായ നിലയെ കാണാമായിരുന്നു. ഇരുവശത്തേക്കും വിണ്ടുപൊളിഞ്ഞു മാറിനില്ക്കുന്ന ഒരു വലുതായ പാറയുടെ മദ്ധ്യേ കാലടിവെപ്പാൻ മാത്രം വഴിയുള്ള സ്ഥലത്തുകൂടി അവൾ പോകുമായിരുന്നു. അന്ധകാരംകൊണ്ടു് ഒന്നും കാണ്മാൻ പാടില്ലാതിരുന്ന ആ സമയത്തു പിന്നെയും ഒരു മിന്നലുണ്ടായി. അപ്പോൾ അവൾ ഒരു അരുവിയുടെ മേൽ ചാഞ്ഞുകിടന്നിരുന്ന പാറയിൽക്കൂടി നിൎഭയം നടക്കുന്നതു കാണാം. ചുവടു് തെററിവെ

ച്ചാൽ ഉണ്ടാകാവുന്ന ഭയങ്കരാവസ്ഥയെ അവൾ വിചാരിച്ചിരുന്നുവെങ്കിൽ അവിടെത്തന്നെ സ്തംഭിച്ചുനിന്നുപോകുമായിരുന്നു. അങ്ങിനെ ചെയ്യാതെ ചുണ്ടുകളെ മുറുക്കെ അമൎത്തിപ്പിടിച്ചുകൊണ്ടു മലയുടെ താഴ്‌വരയിലുള്ള വനപ്രദേശങ്ങളിലേക്ക അവൾ നടന്നു.

ഇപ്രകാരം കൊടുങ്കാററും, മിന്നലും, ഇടിയും, മഴയുംകൊണ്ടു് ആ വനപ്രദേശത്തെ കലക്കി കല്പാന്തകാലം ആക്രമിക്കുംപോലെ തോന്നിപ്പിച്ചു രൂക്ഷയായ പ്രകൃതിദേവതയുടെ നടനവേളയിൽ സഞ്ചരിപ്പാൻ ഇറങ്ങിയ ആ സ്ത്രീക്ക് ഒരു പ്രത്യേക ഉദ്ദേശമുണ്ടായിരുന്നിരിക്കണം.

ഈ ഉദ്ദേശസിദ്ധിക്കായി മലയുടെ താഴ്വരയിലുള്ള കൊടുങ്കാട്ടിനെ ലക്ഷ്യമാക്കിക്കൊണ്ടു മേൽ വിവരിച്ച ഉൽപാതങ്ങളും ദുൎഗ്ഗമങ്ങളുമായ പ്രദേശങ്ങളിൽക്കൂടി ആ സ്ത്രീ ദ്രുതതരം കാലടികൾ വെച്ചു നടന്നു. രാത്രികാലം വലിയ അടവികളിൽ പല കാരണങ്ങളാലും ഓരോവിധ ഭയങ്കരശബ്ദങ്ങൾ കേട്ടേയ്ക്കാം. അവയിലൊന്നിലും അവളുടെ ശ്രദ്ധ പതിയാതെ പൎവ്വതാഗ്രത്തിൽവെച്ചു പ്രകടിപ്പിച്ച നിശ്ചലധൈൎയ്യത്തോടുകൂടി ആ വനപ്രദേശത്തു ചെന്നുനിന്നുകൊണ്ടു് അവൾ തന്നത്താൻ ഇങ്ങിനെ പുലമ്പി:—

"ഇരുട്ടിൽ വഴിതെററിയിരിക്കാം — ഇവിടെ എങ്ങാണ്ടാണെന്നു തോന്നുന്നു".

ഇതിനിടയിൽ ഒരു മിന്നലുണ്ടായ ഉടൻ അവൾക്കഭിമുഖമായി കുറെ അകലെ വെളുത്ത നിറത്തിൽ സ്തംഭാകൃതിയിൽ ഒന്നു കണ്ടതുപോലെ തോന്നിട്ട് അവൾ വീണ്ടും—"ഹാ!—വഴി തെററില്ല!—" എന്നൊക്കെ പറഞ്ഞുകൊണ്ടു് ആ സ്ഥലത്തേയ്ക്കു പോയി. അന്നു പൂൎവ്വാദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുള്ള സ്തംഭം തന്നെ എന്നു് ഓൎക്കുന്നുണ്ടല്ലോ? അവിടെ എത്തി അതിവൎഷംകൊണ്ടു ജലം പ്രവഹിക്കുന്ന തറയിൽ ആ സ്ത്രീ ഇരുന്നു.

കൊടുങ്കാററും മഴയും അവയുടെ ശക്തിമുഴുവൻ പ്രകടിപ്പിച്ചു. ഇടിനാദംകൊണ്ടു് ആ വനം കലുങ്ങി. ഇങ്ങിനെ പ്രകൃതിയുടെ കഠോരചേഷ്ടകൾ ആ സ്ത്രീയുടെ ധൈൎയ്യം പ്രകടിപ്പിച്ചുകൊണ്ടി

അന്ന സന്ദർഭത്തിൽ അവിടെ വേറൊരുവൻ വന്നതു് അവൾ കണ്ടു. ആയാൾ സ്തംഭത്തിന്റെ പുരോഭാഗത്തു ചെന്നു നമസ്കരിച്ചു.

അവിടെ അഞ്ജലിചെയ്ത ആളിനെ, മുമ്പൊരവസരത്തിൽ, ആ സ്ഥലത്തുവെച്ചു് ആ സ്ത്രീ കാണമാനിടയായപ്പോൾ അവൾക്ക് ആരും മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. അതുപോലെ ഇപ്പോഴും ഇദ്ദ്വാരംഗം വന്നതല്ലെന്നു വിചാരിച്ചു് അവൾ ആ മനുഷ്യന്റെ അടുത്തുചെന്നു നോക്കി. ആയാൾ അപ്പോൾ തല കുനിഞ്ഞു നില്ക്കയായിരുന്നു. വേറൊരാൾ അടുത്തുണ്ടെന്ന് ആയാൾ അറിഞ്ഞപ്രകാരം തോന്നിയില്ല. എന്നിട്ട് ആ സ്ത്രീ ആയാളുടെ ഭുജത്തിൽ പിടിച്ചുറക്കെക്കുലുക്കിക്കൊണ്ടു് ചോദിച്ചു:—

"കൊടിയ പാതകംചെയ്തു മഹാപാപം പിടിപെട്ട നീ ഇവിടെ വരാൻ കാരണമെന്തു്?"

ആ മനുഷ്യന്റെ ദേഹത്തു ആ സ്ത്രീ മുറുകെപിടിച്ചു കുലുക്കിയതിനോടുകൂടി, ആയാൾ ഉറക്കത്തിൽനിന്നു ഞെട്ടിയുണരുന്നതുപോലെ ഉണർന്നു. എന്നിട്ടു, മദ്യപാനിയായ ഒരുവൻ നിലത്തുവീഴാതെ തന്റെ നിലയെ ഉറപ്പിക്കുന്നതിനു ചെയ്യുന്ന ശ്രമം എന്തുവിധമോ, അതുപോലെ ആ മനുഷ്യനും താഴെ വീഴാതെയിരിപ്പാൻ വളരെ ശ്രമപ്പെട്ടു. ഒടുവിൽ ഒരു കണക്കിൽ ആയാൾ നേരെനിന്നുകൊണ്ടു് ചുററും നോക്കി. പ്രളയകാലം അടുക്കുന്നുവോ എന്നു സംശയിക്കത്തക്കവിധം ധാരമുറിയാതെ, കാററിന്റെ ഗതിയെ അവലംബിച്ചു് ഉഗ്രതയോടുകൂടി വീഴുന്ന മഴയും, അണ്ഡകടാഹങ്ങൾ തമ്മിൽ കൂട്ടിമുട്ടി ശിഥിലങ്ങളാകുന്നതുപോലെ പ്രഘോഷിതങ്ങളായി കേൾക്കപ്പെട്ടിരുന്ന ഇടിനാദവും, കണ്ണുകളെ മഞ്ഞളിപ്പിക്കുന്ന മിന്നലും ഒരു നേരത്തുമെന്നോണം ഭയങ്കരമായ കൃത്യങ്ങളുംകൊണ്ടു് ആ മനുഷ്യന്റെയോ ഭീതിയാൽ വിറച്ചുകൊണ്ടു ആയാൾ:—

"ആരാണതു് സംസാരിച്ചതു്?—അയ്യോ, എന്നെ ഇവിടെ എന്തിനു കൊണ്ടുവന്നു?—എന്നെ രക്ഷിക്കണേ!"

സ്ത്രീ:—"നിന്റെ പാപപ്രവൃത്തികളാണ് നിന്നെ ഇവിടെ ഇപ്പോൾ വരാൻ കാരണമാക്കിയതു്!"

മനുഷ്യൻ:—"ഞാൻ ഒന്നും ചെയ്തിട്ടില്ല!—എന്നെ ഈ ഇരുട്ടത്തും മഴയിലും ഇവിടെ കൊണ്ടുവന്നതു് എന്തിനു്?—രക്ഷിക്കണെ!—ഞാൻ വയസ്സനാണെ!—എന്നെ കൊല്ലരുതെ!"

സ്ത്രീ:—"ഇരുട്ടത്തും മഴയത്തും വന്നതു നീ തന്നെയാണു്. നീ ചെയ്ത പാപകൃത്യങ്ങൾക്കു് ഈ അനുഭവം മാത്രമല്ല—അതെല്ലാം അനുഭവിച്ചല്ലാതെ നീ മരിക്കയില്ലാ—നിന്നെ ശിക്ഷിക്കാനും രക്ഷിക്കാനും മനുഷ്യനാൽ സാധ്യമല്ല."

മനുഷ്യൻ:—"എന്റെ മുമ്പിൽ നില്ക്കുന്നതു ദേവതയാണു്. മായാപ്രയോഗം കൊണ്ടു സ്ത്രീരൂപത്തിൽ വന്നു് എന്നോടു സംസാരിക്കയാണു്!" എന്നിങ്ങനെ പറഞ്ഞുകൊണ്ടു് അയാൾ തിരിഞ്ഞു് ഓടുവാൻ ഭാവിച്ചപ്പോൾ ആ സ്ത്രീ അയാളുടെ കഴുത്തിൽ മുറുകെ പിടിച്ചു നിർത്തികൊണ്ടു:—

"എടാ നീ മഹാപാപിയാണു്!—എന്നെ നീ കണ്ടിട്ടു് അങ്ങിനെ വിചാരിച്ചതു കുററമല്ല. നിന്നെപ്പോലെ മാംസാസ്ഥികൾകൊണ്ടു സൃഷ്ടിച്ചിട്ടുള്ള ദേഹമാണു് എന്റേതും!—" എന്നിത്രയും ആ സ്ത്രീ പറഞ്ഞതിനിടയ്ക്കു് ഒരു പ്രേതമൊ പിശാചൊ വന്നു കൈക്കു പിടിച്ചാലുണ്ടാകാവുന്നതുപോലുള്ള ഭയത്താൽ ആ മനുഷ്യൻ വിറച്ചു നിലവിളിക്കാൻ ഭാവിച്ചു. എന്നാൽ ശബ്ദം വെളിക്കുവന്നില്ല. എന്നിട്ടു കുറച്ചു വർത്തമാനം പറയാറായപ്പോൾ അയാൾ ചോദിച്ചു:—"നീ മനുഷ്യവർഗ്ഗത്തിലുള്ള ആളാണെങ്കിൽ പേരെന്താണു്?"

സ്ത്രീ:—"എന്റെ പേർ ഇപ്പോൾ ഞാൻ പറയുന്നില്ല. എന്നെ അറിവാനുള്ള അവസരം നിനക്കുണ്ടാകും!—നിന്നെയും നിന്റെ കൃത്യങ്ങളെയും പററി എനിക്കറിയാം." എന്നു പറഞ്ഞു് ആ മനുഷ്യന്റെ ചെവിയിൽ അവൾ എന്തൊ മന്ത്രിച്ചു.

ഇതു കേട്ടിട്ടു്, ഭയംകൊണ്ടു് അയാൾക്കു ശബ്ദവും മറുപടി പറയാൻ നാക്കു പൊങ്ങാതെ നിന്നു. അപ്പോൾ ആകാശവും ഭൂമിയും ഒരുപോലെ പ്രകാശിക്കുന്ന ഒരു മിന്നലും, അതോടൊന്നിച്ചു്, ഭയങ്കരമായ ഒരു ഇടിയും ഉണ്ടായി. ഇത്രയും കഴിഞ്ഞപ്പോഴെയ്ക്കു് ആ മനുഷ്യൻ തന്റെ രണ്ടു കൈകളും ഉയർത്തിക്കൊ

ഹായനായി ഞാൻ കിടന്നുപോയെങ്കിൽ എന്റെ കഥ എന്താ യിരുന്നേനെ?—നിങ്ങളെ കണ്ടിട്ടു് ഒരു സ്ത്രീയെന്നാണു തോന്നുന്ന തു്. ജീവജാലങ്ങൾ പുറത്തിറങ്ങാത്ത ഈ മഴയിലും ഇരുട്ടത്തും നിങ്ങൾ ഇവിടെ വന്നതെന്തിനു്?"

സ്ത്രീ:—"ഞാൻ ഈ കാട്ടിൽകൂടി വഴിനടക്കയായിരുന്നു. അ പ്പോൾ ഈ അപകടം പററിയതു കണ്ടു് ഇങ്ങോട്ടു വന്ന താണു്."

ഭീം:—"നിങ്ങൾ ആരാണു്?"

സ്ത്രീ:—"എന്നെ അറിവാനിടയുണ്ടു്. ഇന്നാൾ പ്രതാപഗിരി യിലുള്ളവരും നിങ്ങളുമായി യുദ്ധം നടന്നുകൊണ്ടിരുന്ന പ്പോൾ ഒരു യുവതി രക്ഷപ്പെട്ടു എന്നു ഞാൻവന്നു പറഞ്ഞ തോർക്കുന്നുണ്ടോ?"

ഭീം:—"നല്ലപോലെ!—ഹാ, നിങ്ങളുടെ ആകൃതി മിന്നലിന്റെ പ്രകാശംകൊണ്ടു കണ്ടിട്ടു, ഞാൻ അങ്ങിനെ സംശയിച്ചു. ഇപ്പോൾ ഇതു കഠിനമായി വർഷിക്കുന്നസമയം നിങ്ങൾക്കു പുറത്തിറങ്ങി സഞ്ചരിക്കാമെന്നു തോന്നിയതു നിങ്ങളുടെ വല്ല ഉദ്ദേശ സാദ്ധ്യത്തിനായിരിക്കണം—അല്ലേ?"

സ്ത്രീ:—"ഇതു് എന്നെമാത്രം സംബന്ധിക്കുന്ന ചോദ്യമല്ല. ഈ വിധം അങ്ങോട്ടും ചോദിക്കാൻ എനിക്കു് അവകാശ മുണ്ടു്."

ഭീം:—"അങ്ങനെയോ?—എന്നാൽ പറയാം! ഈ കൊടുങ്കാററും മഴയും തുടങ്ങുന്നതിനുമുമ്പു് ഒരു സ്നേഹിതനെ കാണ്മാൻ ഞാൻ പുറപ്പെട്ടു. കുറെദൂരം വന്നപ്പോഴായിരുന്നു മഴയാ രംഭിച്ചതു്. ഭയങ്കരമായ യുദ്ധത്തിൽ പിൻതിരിയാതെ നി ന്നു പോർചെയ്യുന്ന എനിക്കു് ഈ ഇടിയും മഴയും വലിയ കാര്യമല്ല. മിക്കവാറും അവ എന്നെ ബാധിക്കാറുമില്ല. എന്റെ കുതിര പററിച്ച ചതികൊണ്ടാണു് എനിക്കു് ഈ വിപത്തു നേരിട്ടതു്. അതു വളരെ ഇണക്കമുള്ള ജന്തുവാ ണു്. ഞാൻ പുറപ്പെട്ടപ്പോൾ വലിയ തോക്കിലെ വെടി

സമ്പ്രദായവും അയാളുടെ ശബ്ദകാഠിന്യവും കൊണ്ട്, അവർ ഭീംജി ക്ഷണിച്ച പ്രകാരം സ്വീകരിപ്പാൻ ആദ്യം വിചാരിച്ചില്ല. എന്നാൽതന്റെ മനസ്സിനേയും ദേഹത്തേയും ക്രമത്തിലധികം പ്രകൃതിവികൃതിയായി ക്ലേശിപ്പിച്ചിരുന്നതു് ക്രമേണ അവരുടെ സ്വഭാവസ്ഥിതിയെ പ്രാപിക്കുവാൻ തുടങ്ങിയതുകൊണ്ടു ക്ഷീണവും ബുദ്ധിക്ഷയവും തന്നെ ആക്രമിച്ചുതുടങ്ങുന്നു എന്നു കണ്ടിട്ട്, ഭീംജിയുടെ അപേക്ഷയെ നിഷേധിക്കണമെന്നു തോന്നിയതിനെ ഉടൻ ഭേദപ്പെടുത്തി അവൾ പറഞ്ഞു:—

"എനിക്കു വല്ലിടത്തും ഒന്നു കിടന്നാൽ കൊള്ളാമായിരുന്നു. ക്ഷീണവും കലശലായിട്ടുണ്ട്. ഒരടിപോലും വെപ്പാൻ ശക്തിയില്ല. നിങ്ങളുടെ കൊട്ടാരമോ വളരെ ദൂരെയുമാണ്!—ഞാൻ എന്തുവേണ്ടു?—ഈ മരങ്ങളിൽ ഒന്നിന്റെ ചുവട്ടിൽ കിടക്കട്ടെ!—"

ഭീം:—"എന്റെ ജീവഹാനിക്ക് എളുപ്പമായിരുന്ന കാലത്ത് എന്നെ കാട്ടുമൃഗങ്ങൾക്ക് ഇരയാകുവാൻ വിട്ടിട്ടുപോയോ നിങ്ങൾ?—ഇല്ലല്ലോ? അതുപോലെ ഭയങ്കരമായ ഈ രാത്രിയിൽ നിങ്ങളെ നിസ്സഹായയായി ഇവിടെ വിട്ടേച്ചുപോകുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല. മഴ ഇനിയും മാറീട്ടില്ല. തറയെല്ലാം ഈറനായിരിക്കുന്നു. എന്റെ കുതിരയെ കണ്ടുകിട്ടിയെങ്കിൽ അതിലൊ, അല്ലാത്തപക്ഷം എന്റെ ചുമലിൽ വഹിച്ചോ നിങ്ങളെ കൊണ്ടുപോകാം."

എന്നിത്രയും പറഞ്ഞശേഷം ഭീംജി തന്റെ അരവാറിൽ തൂക്കിയിട്ടിരുന്ന ഒരു കൊമ്പെടുത്തു കാടെങ്ങും കേൾക്കുമാറുച്ചത്തിൽ ഒരു കാഹളധ്വനി മുഴക്കി. അതിന്റെ പ്രതിധ്വനി അവസാനിക്കും മുമ്പ്, ദൂരെ നിന്ന് ഓടിവരുന്ന കുതിരക്കുളമ്പിന്റെ ഒച്ച കേട്ടിട്ട് അതു തന്റെ കുതിരയുടേതായിരിക്കുമെന്നു കരുതി അയാൾ അതിന്റെ പേർ പറഞ്ഞു ഉറക്കെ വിളിച്ചു. കുതിര വേഗം ഭീംജിയുടെ സമീപം ഓടി എത്തിയപ്പോൾ അതിന്റെ കഴുത്തിലും മുഖത്തിലും തട്ടിത്തലോടിക്കൊണ്ട് അയാൾ:—"എന്റെ, നീ എന്നെ സ്നേഹിക്കുന്നുണ്ട്. നീ എന്നെ താഴത്തു തള്ളിയിട്ടിട്ട് ഓടിക്കളഞ്ഞില്ലല്ലോ?— നിന്റെ ഭാഗ്യംകൊ

കാൻ വിഘ്നമിടയാകയില്ലെങ്കിലും മാപ്പു തന്നിരിക്കുന്നു.'' എന്നിങ്ങനെ കുതിരയോടു പറഞ്ഞശേഷം സ്ത്രീയോടു പറഞ്ഞു:—

"നിങ്ങൾക്ക് എന്റെ പുറകിൽ ഇരിക്കരുതോ? എന്നെ മുറുകെപിടിച്ചുകൊള്ളണം. ഇതുകൊണ്ടു ഭയപ്പെടാനില്ല. നമുക്ക് അതിവേഗത്തിൽ പോകാം.''

ഈ സംഭാഷണംകഴിഞ്ഞു സ്വല്പ നിമിഷങ്ങൾക്കുള്ളിൽ, രണ്ടാം പുറത്തുണ്ടെന്നുള്ളതിനെ വകവയ്ക്കാതെ ആ കുതിര വേഗത്തിൽ ഓടിപ്പോയി.

* * * * * *
* * * * *

രാത്രി മണി രണ്ടുകഴിഞ്ഞു. കൊടുങ്കാറ്റും മഴയും കലശൽ കൂട്ടി. ഇതും മറ്റു കാരണങ്ങളുംകൊണ്ടു വിശ്രാന്തനിദ്രയുണ്ടായില്ല. അദ്ദേഹം തന്റെ പുത്രിയെ സമാശ്വസിപ്പിച്ചിട്ടു മടങ്ങിവന്നപ്പോൾ യാദൃച്ഛികമായി രാമദാസനെ കണ്ടതും, ആ ഗായകനെ ഗമിച്ചു കൊട്ടാരത്തിന്റെ അധോഭാഗങ്ങളിൽ സഞ്ചരിച്ചതും, ഗായകന്റെ യഥാർത്ഥാവസ്ഥ അറിഞ്ഞതും, ആ ഗായകൻ കഥകൾ പറഞ്ഞതും, എല്ലാം ആലോചിച്ചിട്ട്, ഹൃദയത്തെ കൊടുങ്കാറ്റിൽ അകപ്പെട്ട കപ്പലെന്നപോലെ, വികാരങ്ങളാകുന്ന തിരമാലകളിൽ ഇട്ടുതട്ടി സൈര്യമോ നിലപാടോ ഇല്ലാതെ കഴിച്ചു. ചന്ദ്രസേനനെ കൊലചെയ്യു എന്ന് അദ്ദേഹം തീർച്ചയായി വിചാരിച്ചു. എന്നാൽ ആ യുവാവിനെക്കൊണ്ടു പുരുഷോത്തമനായിരിക്കുമെന്നു സംശയിച്ചുവെങ്കിലും അങ്ങിനെ ബലമായി ഉറയ്ക്കുവാൻ അദ്ദേഹത്തിന്റെ മനസ്സാക്ഷി അനുവദിച്ചില്ല. താൻ എത്രയോ ലാളിച്ചുവളർത്തിയ പുത്രിയെ ബലാൽ ഒരുവനു വിവാഹംചെയ്തുകൊടുപ്പാൻ ഒരുമിച്ചതിൽവെച്ച് ആ യുവതിക്ക് സംഭവിച്ച ദുഃഖത്തിനിടയാക്കിയതുകൊണ്ടു പശ്ചാത്താപം അദ്ദേഹത്തിന്റെ ഹൃദയത്തെ വേദനപ്പെടുത്തി. തന്റെ പുത്രിയുടെ ഭർത്താവായിരിക്കുവാൻ യോഗ്യനായ പുരുഷനെന്നു താൻ കുറെ മുമ്പുവരെ പൂർണ്ണമായി വിശ്വസിച്ചിരുന്നയാൾ മഹാ പാതകനാണെന്നു മനസ്സിലായപ്പോൾ വ്യസനവും അത്ഭുതവും ലജ്ജയുംകൊണ്ടു ഹൃദയം ഉഴന്നു. ഈ വിധങ്ങളായ വികാരങ്ങളുടെ മദ്ധ്യത്തിൽ അ

ന്നു അതിഥികൾ മിക്കവരും യാത്രപറഞ്ഞു പിരിഞ്ഞു. ആ ക്കൂട്ടങ്ങളെ ഭവനത്തിൽ, രാമദാസനും അയാളോടൊന്നിച്ചുണ്ടായിരുന്ന മൂന്നു ഗായകന്മാരും യാത്രചോദിപ്പാൻ പ്രധാന തളത്തിൽ ചെന്നു. അവിടെ വിശ്രാന്തനും ജയസിംഹനും ഇരിക്കയായിരുന്നു.

വിശ്രാ:—"രാമദാസൻ യാത്ര ചോദിപ്പാൻ വന്നതാണ്—അല്ലേ?—"

രാമ:—"മഹാനുഭാവന്മാരായ പ്രഭുക്കന്മാരുടെ സന്നിധാനത്തിൽ ഞങ്ങൾക്കറിയാവുന്നിടത്തോളം വിദ്യകൾ കാണിപ്പാൻ ദൈവം ഇടതന്നില്ല. അവിടത്തേയ്ക്കു വലുതായ ദുഃഖം ഉണ്ടായിട്ടുള്ളതുകൊണ്ട് ഇനി ഞങ്ങൾ വേറൊരവസരത്തിൽ വരാമെന്നാണു കരുതുന്നതു്. വിടകൊള്ളുവാൻ കല്പനയുണ്ടാകണം!"

വിശ്രാ:—"എന്റെ മകന്റെ കാര്യത്തെപ്പററി മനസ്താപം വളരെയുണ്ട്. ദൈവേച്ഛ ഇങ്ങനെയല്ലാതെ മററൊന്നും പറയാൻ കാണുന്നില്ല—നിങ്ങൾ വന്നിട്ട് അധികം ദിവസം ആയിട്ടില്ലല്ലോ. എന്റെ മകനെ കാണാതായ കാര്യത്തെപ്പററി വേണ്ട വിചാരണ നടത്തുവാൻ നിശ്ചയിച്ചിട്ടുണ്ട്. അതിന്റെ പര്യവസാനം അറിഞ്ഞിട്ടുപോകണം."

"കല്പനപോലെ." എന്നു പറഞ്ഞു സമ്മതിച്ചു രാമദാസനും കൂട്ടരും അവരുടെ മുറിയിലേക്കു പോയി.

പ്രഭുക്കന്മാർ പിരിച്ചുപോയ ഉടൻ, വിശ്രാന്തൻ, തനിക്കു കേൾപ്പാനിടയായ കഥയേയും തന്റെ ശപഥത്തെയും ഓർത്തു് ജയസിംഹനോടു പറഞ്ഞു:—

"ഒരു മുഖ്യസംഗതിയെപ്പററി നിങ്ങളോടു പറയാനുണ്ട്. അങ്ങിനെ ഞാൻ പറയുന്നതുകൊണ്ടു പരിഭവം തോന്നരുത്.

ഇതുകേട്ടു ജയസിംഹൻ പരിഭ്രമത്തോടെ—" പറയാമല്ലോ—ഒന്നുകൊണ്ടും പരിഭവമില്ല!" എന്നു പറഞ്ഞെങ്കിലും വിശ്രാന്തൻ എന്തു പറയാനാണു ഭാവമെന്നറിവാൻ ആഗ്രഹിച്ചു് ഉൽക്കണ്ഠനായി നിന്നു.

വാൻ പാടില്ല. എന്നതന്നെയല്ല പുരുഷോത്തമന്റെ കഥയോൎക്കുമ്പോൾ ഞങ്ങളുടെ ഹൃദയം തകൎന്നുപോകുന്നു. അവനെ ഞാൻ എന്റെ കുട്ടിയെപ്പോലെ ലാളിച്ചുവളൎത്തി. ചന്ദ്രസേനനെ കൊന്നതു് അവൻ എന്നാണു് ഇപ്പോൾ നാം ഊഹിക്കുന്നതു്. വാസ്തവം ഇനി എങ്ങിനെ എല്ലാം കലാശിക്കുമെന്നു് അതു സംബന്ധമായുണ്ടാകുന്ന വിചാരണയുടെ അവസാനത്തിലെ അറിഞ്ഞുകൂടൂ. നമ്മുടെ ഊഹം സ്ഥിരപ്പെടുവാനാണു സംഗതിയെങ്കിൽ ഇതിൽപരം വ്യസനം മനസ്സിനെ ബാധിക്കാനുണ്ടോ?—ഇതെല്ലാം ആലോചിച്ചാണു വിചാരം ഒരു സംവത്സരം കഴിഞ്ഞാവാമെന്നു ഞാൻ പറഞ്ഞതു്."

"കൊലചെയ്താലുള്ള ശിക്ഷ തൂക്കിയിട്ടു കൊല്ലുകയാണു്. അങ്ങിനെ ഒരു ശിക്ഷ പുരുഷോത്തമനു സിദ്ധിക്കുന്നതിൽ വെച്ചു വ്യസനിക്കാനെന്തുള്ളു?—" എന്നു പറഞ്ഞു് ജയസിംഹൻ ജനലിൽക്കൂടി പുറത്തേക്കു നോക്കിയതുകൊണ്ടു് അദ്ദേഹത്തിന്റെ മുഖഭാവം കാണ്മാൻ കഴിഞ്ഞില്ല.

വിശ്വ:—"അവൻ, അഥവാ, നിരപരാധി ആയിരുന്നാലോ?—അവൻ കൊലചെയ്തുവെന്നു നാം ഇപ്പോൾ ഊഹിക്കുന്നു. ഈ ഊഹം തെറ്റിപ്പോയെന്നു വന്നുകൂടയോ?—ഒരു നീതിന്യായ കോടതിയിൽ ശരിയായ വിചാരണനടന്നു തെളിവിന്റെ സ്വഭാവംനോക്കി ഉണ്ടായിട്ടുള്ള വിധികൾ അബദ്ധമായി പരിണമിച്ചതു നമ്മുടെ അറിവിൽ അനേകമില്ലേ?—"

വിശ്വനാഥന്റെ വാക്കുകൾകൊണ്ടു് അദ്ദേഹത്തിന്റെ ആലോചനയുടെ ഗതി ജയസിംഹന്റെ മനസ്സിലാകയാൽ അതിനെപ്പറ്റി ചിന്തിച്ചുകൊണ്ടു് അദ്ദേഹം ആ ജനലിൽക്കൂടെ പുറത്തേക്കുനോക്കി സ്വല്പനേരം നിന്നശേഷം തിരിഞ്ഞു് ഇങ്ങിനെ പറഞ്ഞു.—

"അവിടത്തെയ്ക്കോ അവിടത്തെ പുത്രിയ്ക്കോ പുരുഷോത്തമനെ ശിക്ഷിക്കുന്ന വിഷയത്തിൽ മനസ്താപമുണ്ടാകാതിരിപ്പാൻ

എളുപ്പവഴിയുണ്ട്. അവൻ ഇതുവരെ സൎക്കാർ അധീനത്തിലായിട്ടില്ല. അവനെ നമ്മുടെ കാരാഗൃഹത്തിലല്ലെ ഇട്ടിരിക്കുന്നതു? —അകാരണമായി സംശയിച്ചതാണെന്നു പറഞ്ഞു അവനെ വിട്ടയപ്പാൻ യാതൊരു തടസ്ഥവുമില്ല. അതുമല്ലെങ്കിൽ അവൻ വല്ലവഴിക്കും ഒളിച്ചോടിപ്പോകുവാൻ നമുക്കു അനുവദിക്കാം! ഇതിൽ ഏതെങ്കിലും ഒന്നുചെയ്താൽ ഒരു താരക്കേടുമില്ലെന്നാണു എന്റെ അഭിപ്രായം."

വിജ:—"മനസ്സാക്ഷിക്കു വിപരീതമായി പ്രവൃത്തിപ്പാൻ ഞാൻ ഒരുങ്ങുന്നില്ല. പുരുഷോത്തമൻ നിർദ്ദോഷിയാണെങ്കിൽ അതു തെളിയിപ്പാൻ അവനു വേണ്ട സാവകാശം കൊടുക്കാം. അവൻ കൊലക്കുററം ചെയ്തുവെന്നു തെളിയുന്ന പക്ഷം അവന്റെ കൃത്യത്തിനു തക്ക ശിക്ഷ അവൻ അനുഭവിക്കയേ നിവൃത്തിയുള്ളൂ" എന്നിങ്ങിനെ പറഞ്ഞിട്ടു, തനിക്കു ന്യായമായ പന്ഥാവിൽനിന്നു തെററി നടപ്പാൻ മനസ്സില്ലെന്നുറപ്പുവരുത്തുവാനെന്നപോലെ മേശമേൽ അടിച്ചുകൊണ്ടു:—

"എന്റെ പുത്രിയുടെ ജീവൻ സന്ദിഗ്ദ്ധത്തിലിരുന്നാൽപോലും ആ വിലയേറിയ ജീവനെ രക്ഷിക്കുന്നതിനുവേണ്ടി ഒരു അനീതി ചെയ്യേണമെന്നുവന്നാൽ, ആ ജീവനെ ഞാൻ ഉപേക്ഷിക്കയേയുള്ളൂ. ബിജാപുരിയ്ക്കു പുരുഷോത്തമന്റെ സംഗതികളെ എല്ലാം വിവരിച്ചു, എഴുത്തുംകൊടുത്തു ഒരാളെ അയക്കേണം. ഇക്കാൎയ്യം ഇങ്ങിനെ നടക്കട്ടെ. താരയെ സംബന്ധിച്ചു ഞാൻ പറഞ്ഞതിനെപ്പററി നിങ്ങൾ എന്തു പറയുന്നു എന്നറിവാൻ ആഗ്രഹമുണ്ടു."

ജയ:—"നാം തമ്മിലുള്ള സ്നേഹത്തിനു ഭംഗംവരാതെ ഒരു വഴി ആലോചിച്ചു തീൎച്ചപ്പെടുത്താം. ഈ കാൎയ്യത്തെപ്പററി താരയോടുതന്നെ ചോദിച്ചു തീൎച്ചപ്പെടുത്തിയാൽ കൊള്ളാം. താരയ്ക്കു വിസമ്മതമെങ്കിൽ ഞാൻ പിൻവലിച്ചേയ്ക്കാം. അല്ലായെങ്കിൽ അതിലേയ്ക്കു വേണ്ട മാൎഗ്ഗം ഞാൻ പറയാം."

വിജ:—"അങ്ങിനെ ആവാം."

ഏതുവിധവും ജയസിംഹന്റെ വിവാഹകാൎയ്യത്തിൽ, ആ പ്രഭുവിനു വിരോധം തോന്നിക്കാതെ, വിഘ്നം വരുത്തേണ്ടതാവശ്യമെന്നു കരുതിയും, താരയുടെ മനസ്സ് അദ്ദേഹത്തിനറിയാമായിരുന്നതുകൊണ്ടും, ആവിധം വിശാലൻ സമ്മതിച്ചതായിരുന്നു. പ്രഭുക്കന്മാർ ഇരുവരും ഉൾത്തിരക്കു കൂടാതെ സംഭാഷണം അവസാനിപ്പിച്ചശേഷം വിശാലൻ തന്റെ പുത്രിയെ വിവരം തെരിപ്പെടുത്തുവാൻ പോയി. താര അപ്പോൾ തന്റെ മനസ്സിൽ ബാധിച്ചിരുന്ന വിചാരാധിക്യംകൊണ്ടു സാവധാനത്തിൽ സ്വന്തമുറിയിൽ അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരിക്കയായിരുന്നു. തന്റെ പിതാവു വരുന്നതുകണ്ടിട്ട്, വേഗം ഒരു കസേര നീക്കിയിട്ടു താര മാറിനിന്നു. വിശാലൻ, താൻ കഴിഞ്ഞരാത്രിയിൽ അറിവാനിടയായ അത്ഭുതകരങ്ങളായ സംഗതികളെപ്പററി ഒന്നും പറയാതെ താരയോട്:—

"ഇന്നലെ രാത്രിയിൽ, ഇനിമേൽ നിന്നെ ഒരു കാൎയ്യം സംബന്ധിച്ചും നിൎബ്ബന്ധിക്കയില്ലെന്നു ഞാൻ പറഞ്ഞുവല്ലോ. ഇപ്പോഴും ഞാൻ അതിനെ ആവൎത്തിച്ചു പറയുന്നു. നമ്മുടെ ദുഃഖത്തിനിടയിൽ ജയസിംഹനെ സമാധാനപ്പെടുത്തി അയക്കേണ്ട ചുമതലയും ഞാൻ വരുത്തിവെച്ചു.—എന്തുചെയ്യാം—ജയസിംഹൻ വിവാഹത്തെ സംബന്ധിച്ചു നിന്നോടു നേരിട്ടു ചോദിക്കണമത്രെ. നീ വിസമ്മതിക്കുന്നതായാൽ, പിന്നീടു വിവാഹനിശ്ചയത്തിൽ നിന്നു പിൻവലിച്ചേക്കാമെന്നാണ് അയാൾ പറഞ്ഞത്. നിന്റെ മനസ്സ് എങ്ങിനെയെന്നു നേരെ പറയരുതോ?"

ഈ വാക്കുകൾ കേട്ടപ്പോൾ തന്റെ അച്ഛന്റെ നിഷ്കാപട്യംകൊണ്ടുണ്ടായ ഉൽക്കടതയെപ്പററി ആലോചിക്കയാൽ അശ്രുനിറഞ്ഞ കണ്ണുകളോടുകൂടി ആ യുവതി:—

"എന്റെ മറുപടി എന്തായിരിക്കുമെന്ന് അച്ഛന് അറിയാമല്ലോ?"

വിശാ:—"അതും ഞാൻ ജയസിംഹനോടു പറയാതിരുന്നില്ല. നീതന്നെ പറഞ്ഞു കേൾക്കണമെന്നാണ ജയസിംഹൻ താൽപൎയ്യപ്പെടുന്നത്. അങ്ങിനെ ചെയ്യാമല്ലൊ?"

എന്നു പറഞ്ഞു പുത്രിയുമൊരുമിച്ചു വിശാഖൻ, ജയസിംഹനിരുന്ന മുറിയിൽ ചെന്നു. ആ യുവതിക്കു സ്വാതന്ത്ര്യമായി തന്റെ വിചാരത്തെ പറവാൻ സൗകര്യം കൊടുക്കണമെന്നു കരുതി അദ്ദേഹം ആ മുറിയുടെ അടുത്തുള്ള കോലായിൽ ഇറങ്ങി. അവിടെനിന്ന് അദ്ദേഹം കൊട്ടാരത്തിന്റെ മുറ്റത്തു കുറേ ചുറ്റിനടന്നു. അങ്ങിനെ ചെന്നു അദ്ദേഹം കോട്ടയുടെ മുകളിൽ കയറിനിന്നു. കാറ്റു വളരെ മന്ദമായി അടിച്ചുകൊണ്ടിരുന്നു. ഇതിനേയും കഴിഞ്ഞ രാത്രിയിലെ കൊടുങ്കാറ്റിനേയും സാദൃശ്യപ്പെടുത്തിനോക്കി വിസ്മയിച്ചു. ആകാശമെങ്ങും ചിതറിക്കിടന്ന കാർമേഘശകലങ്ങളുടെ ഗതി കണ്ടിട്ടു വീണ്ടും കൊടുങ്കാറ്റും മഴയും ഉണ്ടായേയ്ക്കുമെന്ന് അദ്ദേഹം സംശയിച്ചു. ഇങ്ങിനെ ആലോചിച്ചപ്പോൾ പ്രതാപസിംഹനുമായുണ്ടായ സംഭാഷണത്തെപ്പറ്റി അദ്ദേഹം ഓർമ്മിച്ചു. ജയസിംഹന്റെനേർക്ക് അദ്ദേഹത്തിനുണ്ടായിരുന്ന സ്നേഹം അശേഷം ഇല്ലാതായി എന്നുതന്നെയല്ല ജയസിംഹന്റെ സഹവാസം മേലാൽ ഉണ്ടാകരുതെന്നു ഒരു നിശ്ചയവുംകൂടി അദ്ദേഹം വരുത്തിക്കഴിഞ്ഞു. ജയസിംഹന്റെ വിവാഹനിശ്ചയത്തെ ഉറപ്പിക്കണമെന്നുള്ള ശാഠ്യം കണ്ടപ്പോൾ പ്രതാപസിംഹൻ പറഞ്ഞ കഥയെ നേരെ പറഞ്ഞു വിവാഹനിശ്ചയത്തിൽനിന്നു വേർപെടുത്തിയേക്കാമെന്നു വിശാഖൻ വിചാരിക്കാതിരുന്നില്ല. എന്നാൽ പ്രതാപസിംഹൻ നിർബ്ബന്ധിച്ചിരുന്നതുകൊണ്ടു ജയസിംഹനുമായുണ്ടായ സംഭാഷണത്തിൽ അദ്ദേഹത്തിന്റെ ചരിത്രം താൻ മനസ്സിലാക്കീട്ടുണ്ടെന്നു വിശാഖൻ നടിക്കപോലും ചെയ്തില്ല. ജയസിംഹൻ താരയെ കണ്ടു ചോദിക്കണമെന്നു പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ ഉദ്ദേശങ്ങളും ആശയും എല്ലാം അതോടുകൂടി നശിക്കുമെന്നു വിശാഖൻ വിചാരിച്ചു. ഇപ്രകാരം പല കാര്യങ്ങളേയും ചന്ദ്രസേനനെ കാണാതായതിനേയും പറ്റി ഗാഢമായി ആലോചിച്ചു് ഒരു മണിക്കൂറോളം ആ കോട്ടയുടെ മുകളിൽ ഉലാത്തിയശേഷം തിരിയെ കൊട്ടാരത്തിൽ ചെന്നു. താരയും ജയസിംഹനുമായുള്ള സംഭാഷണത്തിന്റെ ഫലം എന്തായിരിക്കുമെന്ന് അദ്ദേഹം തീർച്ചപ്പെടുത്തിയിരുന്നു. എന്നാൽ കൊട്ടാരത്തിനുള്ളിൽ പ്രവേശിച്ചു

ഉടൻ ജയസിംഹന്റെ ഭാവംകൊണ്ടു അദ്ദേഹം കണ്ടതു അദ്ദേഹത്തിന്റെ വിശ്വാസത്തിന്നു വിപരീതമായിട്ടായിരുന്നു. മന്ദഹാസവും, ജയിച്ചു എന്നുള്ള നാട്യവുംകൊണ്ടു ജയസിംഹന്റെ മുഖം പ്രസന്നമായിരുന്നു. നേരെമറിച്ചു താരയുടെ മുഖം വ്യസനാധിക്യത്താൽ വിളറിയിരുന്നു.

വിശ്വനാഥനെ കണ്ട ഉടൻ ജയസിംഹൻ അദ്ദേഹത്തിന്റെ അടുത്തുചെന്നു്:—"അവിടത്തെപ്പുത്രി ഞാൻപറഞ്ഞ ഗുണദോഷങ്ങളെ കേട്ടു് ഒരുവിധം സമ്മതിച്ചു എന്നുതന്നെ പറയാം."

ഈ വാക്കുകൾ കേട്ടിട്ടുണ്ടായ അത്യാശ്ചര്യത്തോടെ താരയുടെ മുഖത്തുനോക്കിക്കൊണ്ടു വിശ്വനാഥൻ സ്വല്പനേരം പകച്ചു നിന്നുപോയി. വാസ്തവം അറിവാൻവേണ്ടി താരയോടു് അദ്ദേഹം ചോദിച്ചു:—

"താരതന്നെ, പറഞ്ഞാലല്ലാതെ ഇക്കാര്യത്തിൽ എനിക്കു വിശ്വാസം തോന്നുകയില്ല!"

ഇവിധം അദ്ദേഹം പറഞ്ഞതു കേട്ടിട്ടോ കേൾക്കാതെയിട്ടോ താര മറുപടി ഒന്നും പറയാതെ മൌനമായി നില്ക്കുന്നതു കണ്ടിട്ടു്, ജയസിംഹൻ താരയോടു്:—

"താരയുടെ അച്ഛൻ പറഞ്ഞതു കേട്ടില്ലേ?—എന്നോടു പറഞ്ഞതു് അദ്ദേഹത്തിനോടും പറയൂ."

ഇത്രയും കേട്ടപ്പോൾ ഉറക്കത്തിൽനിന്നെന്നപോലെ താര ഞെട്ടിത്തിരിഞ്ഞുനോക്കി. അടുത്തു തന്റെ അച്ഛൻ നില്ക്കുന്നതു കണ്ടിട്ടു അവൾ:—

"ഞാൻ കേട്ടു. എല്ലാം മനസ്സിലായി. ചെയ്യേണ്ട കടമ എന്തെന്നു് എനിക്കറിയാം!—വിവാഹനിശ്ചയത്തിൽ ഞാൻ ഉൾപ്പെട്ടു!—ഇത്രയും പോരെ?"

തന്റെ പുത്രി പറഞ്ഞതുകേട്ടു വിശ്വനാഥൻ സാമാന്യത്തിലധികം കുഴങ്ങി. ഈ സ്ഥിതിയിൽ എന്തു പറയേണ്ടതെന്നറിയാതെ കുറെ നേരത്തേക്കു് ഒന്നും മിണ്ടാതെ നിന്നശേഷം അദ്ദേഹം ചോദിച്ചു:—

"താരെ—ഈ വിവാഹനിശ്ചയത്തിൽ നിന്റെ പൂൎണ്ണമനസ്സുണ്ടെന്നു സമ്മതിച്ചു എന്നാണൊ ഞാൻ അൎത്ഥമാക്കേണ്ടതു്"

ഈ ചോദ്യത്തിന് ഉടൻ മറുപടി പറയാൻ താര ശക്തയാകാതെ വിശപന്തന്റെ ഭുജത്തിൽ പിടിച്ചുകൊണ്ടു ചാരി നിന്നു. ഒന്നുരണ്ടു പ്രാവശ്യം എന്തൊ പറയാൻ താര ഭാവിച്ചു. അപ്പോഴൊക്കെ പറയേണ്ടതല്ലെന്നുള്ള ഭാവത്തിൽ അതിനെ മറച്ചു. ഈ വിധം കുറെ കഴിഞ്ഞതശേഷം ഒടുവിൽ തന്റെ പിതാവിനോടായിട്ട്, മന്ദം പറഞ്ഞു:—

"വിവാഹമോ—അതു് ഇത്രത്തോളം ആയില്ലേ?—ഇനി പൂൎത്തിയാകട്ടെ!"

താരയുടെ ഈ മറുപടികൊണ്ടു വിശപന്തൻ വലിയ പരുങ്ങലിലായി. ജയസിംഹന്റെ മുമ്പിൽവെച്ച് ഇപ്രകാരം താര പറഞ്ഞതു മറിച്ച് അൎത്ഥമാക്കാൻ പാടില്ലാതെ തീൎന്നു. എന്നാൽ പ്രഥമദൃഷ്ടിയിൽ താരയുടെ വാക്കുകൾ ഉറപ്പോടും മനഃപൂൎവമായും പറഞ്ഞതായല്ലെന്നു ഗ്രഹിച്ചു. അഥവാ ഇപ്രകാരമായിരുന്നാലും താര സമ്മതിച്ചു പറഞ്ഞതുകൊണ്ട് അദ്ദേഹത്തിനു വിവാഹവിഷയത്തിൽ തടസ്ഥമൊന്നും പറയാൻ പാടില്ലാത്ത നിലയിലായി ഭവിച്ചു. ഇങ്ങിനെ അസ്വസ്ഥനായിട്ട്, വിശപന്തൻ നിന്ന സമയം താര "ഞാൻ പോകട്ടെ" എന്നു പറഞ്ഞു തളത്തിന്റെ പുറത്തിറങ്ങി. അവിടെ മാലുബായിയെ കണ്ടിട്ട് അവളോടുകൂടി താര തന്റെ മുറിയിൽ എത്തിയ ക്ഷണത്തിൽ തന്റെ ഹൃദയത്തിൽ തിങ്ങിയിരുന്ന ദുഃഖത്തെ അശ്രുധാരകളായും രോദനങ്ങളായും നിൎഗ്ഗമിപ്പിച്ചു.

---

## ഇരുപത്തിമൂന്നാം അദ്ധ്യായം.

പ്രതാപഗിരിപ്രാകാരത്തിൽനിന്നു വടക്കുമാറി പത്തുനാഴികയകലെ പ്രാകാരാവൃതമായും, ഉന്നതമായും, ഭയങ്കരമായുമുള്ള ഒരു കെട്ടിടമുണ്ടായിരുന്നു. ഇതു കെട്ടിയിരുന്നതു വളരെ പ്രചാ

രാധീശന്മാർ ഗോപ്യമായി വെച്ചിരിക്കുന്ന മുറികളിൽ കടക്കുന്നതു അപമര്യാദയാണ്; അഥവാ കടക്കുന്നതു ആരെങ്കിലും കണ്ടാൽ പോരായ്മയായി ഭവിക്കുകയും ചെയ്യും. എന്നിപ്രകാരം ആലോചിച്ചിട്ട്, സന്ദേഹംകൊണ്ടു തന്റെ മുമ്പിൽ കണ്ട രണ്ടു വഴികളിൽ ഒന്നിനേയും തുടൎന്നുപോകുവാൻ ധൈൎയ്യം തോന്നാതെ അവൾ നില്ക്കുമ്പോൾ, കതകു തുറന്നു കിടന്നിടത്തുകൂടിയുള്ള വഴിയിൽ നിന്നു മുമ്പിൽ എവിടെയോ ശൃംഖലകിലുങ്ങിയ ശബ്ദം വന്നതുകേട്ടു. ആ ശബ്ദം എവിടെനിന്നു പുറപ്പെട്ടതെന്ന് ഒരു വിവരവും അവൾക്കുണ്ടായില്ല. എന്നാൽ അതിനെപ്പററി പൂൎണ്ണമായ അറിവു കിട്ടണമെന്നും എന്തുവന്നാലും അതിലേയ്ക്കു താൻ ശ്രമിക്കണമെന്നും അവൾ ഉറച്ചു. തുറന്നു കിടന്ന കതകിന്റെ സമീപം ചെന്ന് അവൾ ചെവികൊടുത്തു. ഉടനെ കോപാവേശത്തോടെ ഉറക്കെ പറഞ്ഞ ചില വാക്കുകൾ അസ്പഷ്ടമായി കേട്ടു. ആദ്യം ശൃംഖല കിലുങ്ങിയ ശബ്ദവും, പിന്നെ കോപിച്ചു പറഞ്ഞതും, കേട്ടിട്ട് അവൾ ആ വാതിലിൽകൂടി അകത്തേയ്ക്കു നോക്കി. അവിടെ ഇരുട്ടുകൊണ്ട് അടുത്തുള്ള ഒരു കല്പടി മാത്രം കഷ്ടിച്ചു കാണാമായിരുന്നു. ആ കല്പടികളിൽകൂടി ഇറങ്ങുകയോ, അല്ല, അവിടെ നില്ക്കുകയോ വേണ്ടത്, എന്നു അവൾ സംശയിച്ചു. അപ്പോഴേയ്ക്ക് ആ പടികളുടെ ചുവട്ടിൽനിന്ന് ആരോ കയറിവന്ന ഉറച്ച കാൽശബ്ദം കേട്ടു ആ സ്ത്രീ വീണ്ടും ചെവികൊടുത്തപ്പോൾ ഒരു വാതിൽ അടച്ചുപൂട്ടുന്നതും, താക്കോൽക്കൂട്ടം കിലുങ്ങുന്നതും കേട്ടു. ഇനി അവിടെ നില്ക്കുന്നതു യുക്തമല്ലെന്നു കരുതി അവൾ വേഗം തന്റെ മുറിയിലേയ്ക്കു പൊയ്ക്കളഞ്ഞു. ഇത്രയും കഴിഞ്ഞതിനുശേഷം അവളുടെ ആലോചന ശൃംഖല കിലുങ്ങിയതു് എന്തിനെന്നറിയണമെന്നുള്ള ഏകവിഷയത്തിൽ പ്രവേശിച്ചു.—"ഈ ദുഷ്ടർ ഇവിടെ തടവുകാരേയും ഇട്ടിട്ടുണ്ടോ? ഇവർ ന്യായമായി കാലക്ഷേപം ചെയ്യുന്നവരല്ലെന്ന് എനിക്ക് അറിയാമെങ്കിലും, സഹജീവികളെ ഈവിധം ഉപദ്രവിക്കുവാൻകൂടി തുനിയുന്നവരാണെന്നു കണ്ടിട്ട്, എനിക്കു ഭയം തോന്നുന്നു. ആ ഭാഗ്യഹീനന്മാരായ തടവുകാരെ ഈ ദുഷ്ടന്മാരുടെ ദുരാഗ്രഹസാദ്ധ്യത്തിനുവേണ്ടി ഇവിടെ ഇട്ടു

ബുദ്ധിമുട്ടിക്കയായിരിക്കണം. ഇവർ പരിചിതന്മാരാണെങ്കിലും അല്ലെങ്കിലും ഞാൻ ആ അസാധുക്കളെ രക്ഷിപ്പാൻ വഴിയുണ്ടാക്കുകതന്നെ ചെയ്യും!''

എന്നിങ്ങനെ തന്നത്താൻ പറഞ്ഞുകൊണ്ട് ആ സ്ത്രീ വീണ്ടും എഴുന്നേററു, മുമ്പുകണ്ട വാതുക്കൽ ചെന്നു. അത് അപ്പോഴും അടച്ചു പൂട്ടിയിരുന്നു. അവൾ ആ കതകിന്റെ വിടവുകളിൽ ചെവികൊടുത്തു ശ്രദ്ധിച്ചു. വായുസഞ്ചാരംകൊണ്ടുള്ള മുഴക്കമല്ലാതെ മറെറാന്നും കേൾപ്പാനില്ലായിരുന്നു. അതിനാൽ അവിടെനിന്നും തിരിഞ്ഞ്, അടുത്തുണ്ടായിരുന്ന മറെറ വഴിയിൽകൂടി കോട്ടയുടെ പ്രധാന വാതുക്കൽ ചെന്നു. അവിടെ മണിപ്പുരഭടന്മാർ ഓരോ സംഘമായി അങ്ങുമിങ്ങും കൂടിയിരുന്നു നേരംപോക്കുകളും കഥകളും പറഞ്ഞു രസിച്ചിരിക്കയായിരുന്നു. ആ സ്ത്രീ ചെല്ലുന്നതുകണ്ടിട്ട് ഗോപാൽറാം പറഞ്ഞു:—

''അല്ലാ—ആരിതാമയോ?—വരിൻ! ഇവിടെ സ്ത്രീവർഗ്ഗത്തിൽ ഒരുത്തരും വരുന്നതല്ല! നിങ്ങളെങ്കിലും വന്നല്ലോ?''

ആ ഭടൻ അങ്ങിനെ പറഞ്ഞതുകേട്ടിട്ട് അവന്റെ കൂട്ടുകാരനായ ഗംഗാറാം ബദ്ധപ്പെട്ട് പതുക്കെ:—

''എടോ-മതിമതി!—നിർത്തു. ഇവരെ കണ്ടിട്ട് ഭയം തോന്നുന്നു. താൻ വല്ല അസംബന്ധവും പറഞ്ഞിട്ട്, തനിക്കും മററുള്ളവർക്കും വിനയുണ്ടാക്കി വെയ്ക്കരുതേ?'' എന്നുപറഞ്ഞു ഗോപാൽറാമന്റെ ചെവിയിൽ മന്ത്രിച്ചു:—

''ആ കണ്ണുകൾ കണ്ടാലെങ്കിലും അറിയണ്ടെ? തീപോലെ ഇരിക്കുന്നു! ഗ്രഹപ്പിഴയാണ്, ഇവരെ ഒത്ത യജമാനൻ എവിടുന്നോ കൂട്ടിക്കൊണ്ടുവന്നത്.''

''ഛേയി!—നേരമ്പോക്കല്ലെ ഞാൻ പറഞ്ഞത്?—ഇതിനും അവർ കോപിക്കുമോ?—'' എന്നിത്രയും ഗോപാൽറാം പറഞ്ഞവസാനിപ്പിക്കുംമുമ്പ് ആ സ്ത്രീ ഭടന്മാരുടെസമീപം എത്തി. ഉടനെ-

ഗോപാ:—''നിങ്ങളെ എവിടെവെച്ചോ ഞാൻ കണ്ടതായി ഓർക്കുന്നുണ്ട്—ആ! മനസ്സിലായി. പുരുഷോത്തമൻ ഗംഗാറാമനെ താഴത്തിട്ടപ്പോൾ-അവിടെവെച്ചാണ്-അല്ലേ?''

ഒരു ഭടൻ:—"എടോ—ആ പുരുഷോത്തമനെ ഇപ്പോഴും തടവിൽ പാർപ്പിച്ചിരിക്കയല്ലേ?—വിശാഖൻ പ്രഭുവിന്റെ മകനെ അയാളും കൊന്നുവത്രെ."

സ്ത്രീ:—ആരെയാണു തടവിൽപാർപ്പിച്ചിരിക്കുന്നതു്?- കേൾക്കട്ടെ.

ഗംഗ:—"പറയാം". —(വർത്തമാനവിഷയം മാറുവാനായി കൂട്ടുകാരനോടു)—"എടൊ വിഡ്ഢിത്തമൊന്നും എഴുന്നള്ളിക്കാതിരിക്ക! —തന്റെ കുതിരയെ പുരുഷോത്തമൻ കൊന്നു. എന്റെ കുതിരയെ തിരിച്ചുതന്നു. അയാളും നല്ല കൂട്ടത്തിലാണു്"

സ്ത്രീ:—"ഹേയി! പറയാൻ സമ്മതിക്കുന്നില്ലല്ലോ. നിങ്ങളുടെ കുതിരകൾ ചത്താലും ജീവിച്ചാലും എനിക്കെന്താ?—ഇപ്പോൾ കേട്ടവർത്തമാനം എന്നെ മനസ്താപപ്പെടുത്തുന്നു. അവനെ ഞാൻ പലപ്പോഴും കണ്ടിട്ടുണ്ടു്.—മഹാ സുന്ദര പുരുഷൻ!—വളരെ ബാല്യം! നല്ല വിവേകി! ബഹുബുദ്ധിശാലി! അവനാണൊ വിശാഖന്റെ മകനെ കൊന്നു എന്നുപറയുന്നതു്? അങ്ങിനെ അവൻ ഒരിക്കലും ചെയ്തിരിക്കയില്ല! ആകട്ടെ അവൻ കൊന്നു എന്നു പറയാൻ [illegible] തെളിവുണ്ടൊ?"

ഗംഗ:—"ഉണ്ടുപോലും."

സ്ത്രീ:—"ഈ പുരുഷോത്തമനും വിശാഖനുമായുള്ള സംബന്ധമെന്താണു്?"

ഗംഗ:—"വിശാഖൻപ്രഭു പുരുഷോത്തമനെ എടുത്തുവളർത്തി. ആവിധമുള്ള ചാർച്ചയേയുള്ളു."

"പുരുഷോത്തമനെ എടുത്തുവളർത്തിയോ?" എന്നു ചിന്താഗ്രസ്തയായും മുഖത്തുസ്ഫുരിച്ച ക്ലേശഭാവവ്യത്യാസത്തോടും ആ സ്ത്രീപറഞ്ഞു. ഇതു ചുറ്റും നിന്നവർ കണ്ടുവെന്നറിഞ്ഞിട്ടു, വേഗം ധൈര്യാവലംബനംചെയ്തു വീണ്ടും അവൾ ചോദിച്ചു:—

"ആ യുവാവിനെ വിശാഖൻ എടുത്തുവളർത്തിയെന്നു ഞാൻ ഇതിനുമുമ്പു കേട്ടിട്ടില്ല. അതുകൊണ്ടു, ഞാൻ വിസ്മയിച്ചുപോയി. ആകട്ടെ നിങ്ങൾ പറഞ്ഞതു പൂർത്തിയാക്കുവിൻ. ആ കുട്ടിയെ എടുത്തുവളർത്തിയോ?"

ഗംഗാ:—"ആ കഥ വിശാന്തൻപ്രഭുവിന്റെ കൂടെയുള്ളവരാരോടു ചോദിച്ചാലും പറയും. അവരിൽ ചിലർ പറഞ്ഞതാണു ഞാനറിഞ്ഞതു്. ആ പുരുഷോത്തമൻ കൈക്കുഞ്ഞായിരുന്നപ്പോൾ ആരോ ബീജപുരിയിൽ വിശാന്തൻപ്രഭുവിന്റെ കൊട്ടാരവാതുക്കൽ ഇട്ടേച്ചു പൊയ്ക്കളഞ്ഞു. ആ കുട്ടിയുടെ സൌന്ദര്യവും അതിന്റെ നിസ്സഹായാവസ്ഥയും കണ്ടിട്ടു് ആ പ്രഭുവിന്റെ ഭാര്യ എടുത്തു വളരെ സൂക്ഷിച്ചു വളർത്തിയത്രേ."

ഈ ഒടുവിൽ പറഞ്ഞ ഭാഗം ആ സ്ത്രീ കേട്ടയുടൻ അവൾ തന്നെത്താൻ മതിമറന്നെന്നപോലെ ഗംഗാധരനെ നിർന്നിമേഷയായി നോക്കിനിന്നിട്ടു് "ബീജപുരിയിൽ വിശാന്തന്റെ കൊട്ടാര—" എന്നിത്രയും പറഞ്ഞുതീർന്നപ്പോഴേക്ക ശേഷം പറവാൻ ശക്തയാകാതെ അവളുടെ തലയ്ക്കു മന്ദതപിടിച്ചിട്ടോ, അല്ല, അവളുടെ വിചാരങ്ങളെ ക്രമപ്പെടുത്തി പറവാനുള്ള ശക്തിയില്ലാതായിട്ടോ അവളുടെ രണ്ടു കൈകളേയും തലയിൽ വെച്ചു മുഖത്തെ സ്വല്പം ഉയർത്തി അസ്ഥിരമായി നോക്കിക്കൊണ്ടു് ഒന്നുരണ്ടു ചുവടു പുറകോട്ടു പകച്ചുവെച്ചുപോയി.

ആ സ്ത്രീയുടെ അപ്പോഴത്തെ നില കണ്ടിട്ടു് അവൾ പെട്ടെന്ന താഴത്തുവീഴുമെന്നു ഭയപ്പെട്ടു ഗോപാൽറാം അവളെ പിടിക്കാൻ കൈനീട്ടിക്കൊണ്ടു് ഇങ്ങിനെ ചോദിച്ചു:—

"ശ്രീമതെ—നിങ്ങൾക്ക സുഖമില്ലെ?"

സ്ത്രീ:—"സാരമില്ല! ഇങ്ങിനെ ചിലപ്പോൾ ഉണ്ടാകാറുണ്ടു്.—ഹൃദയത്തിൽ ഒരു വേദന—അതു് വേഗം മാറും.—ഇതാ കുറഞ്ഞുവന്നു. ഇനി കഥ പറയൂ. കേൾക്കാം."

ഗംഗാ:—"എനിക്കു് അയാളെപ്പററി അറിയാവുന്നിടത്തോളം പറഞ്ഞു കഴിഞ്ഞു."

സ്ത്രീ:—"ഇത്രയുമൊക്കെ പറയാനറിയാമെങ്കിൽ ആ കാര്യത്തെപ്പററി എല്ലാം അറിയാം—എന്താ പറയാൻ മടി?"

ഗംഗാ:—"ഇതൊക്കെ നിങ്ങൾക്കറിഞ്ഞിട്ടാവശ്യമെന്തു്?"

തന്റെ കൂട്ടുകാരൻ ശഠിച്ചു പറയുന്നതിനെ കേട്ടിട്ടു്, ഗോപാൽറാം അടുത്തു രഹസ്യമായി ഇങ്ങിനെ പറഞ്ഞു:—

"അങ്ങിനെ പറയാതിരിക്കു!— അവരെ ദ്വേഷ്യപ്പെടുത്തരു ത്! അവർ ഒരുദ്ദേശവുമില്ലാതെ ചോദിക്കയാണ്. തനിക്കറി യാവുന്നതു പറഞ്ഞേക്കു. അതുകൊണ്ടു തനിക്കെന്തു ചേതം?"

"എന്നാൽ, തനിക്കു പറയരുതതൊ?— എനിക്കു കഴികയില്ല. നാക്കു കഴയ്ക്കുന്നു —" എന്നു ഗംഗാറാം പറഞ്ഞ് അയാറം വേ റൊരുഭാഗത്തേക്കു നടന്നുപോയി.

ഗോപ:—"മൃത്തമ്മേ, ഞാൻ പറയാം. പുരുഷോത്തമന്റെ നേ ൎക്കു വിശ്വാസൻ പ്രഭുവിനും മറവും ദ്വേഷത്തിനു കാരണം ആ യുവാവും താരയുമായുള്ള സ്നേഹമാണ്— സാധാരണ സ്നേഹമല്ല. ഇതുകൊണ്ടു പ്രഭുവിനു പുരുഷോത്തമന്റെ നേൎക്കു വളരെ കഠിനിതം തോന്നി. പുരുഷോത്തമന്റെ ക ഷ്ടതം എത്രതന്നെ അയാളുടെ കവം എത്രതന്നൊ അ റിയാം?"

സ്ത്രീ:—"പുരുഷോത്തമനെ ആ ക്രൂരർ എവിടെയാണു തടവിലി ട്ടിരിക്കുന്നത്?"

ഗോപ:—"പ്രതാപഗിരിയിൽതന്നെ." (സ്വല്പം സ്വരം താഴ്ത്തി) "മൃത്തമ്മ പോകുന്നതിനു മുമ്പ് ഞങ്ങൾക്കു ഭാഗ്യമുണ്ടാ കാൻ അനുഗ്രഹിക്കണം!"

ആ ഭടന്റെ അപേക്ഷയെ ഗ്രഹിക്കാതെ ആ സ്ത്രീ വിചാ രമഗ്നയായി നിന്നു. പിന്നെ അവരം പാറയുടെ അററത്ത് അഴി യടിച്ചിട്ടുള്ളതിനോടു ചേൎന്നു നിന്നുകൊണ്ടു പ്രതാപഗിരിയിലേക്കു നോക്കി. അവിടെ അങ്ങിനെ നിന്നു സ്വല്പം കഴിഞ്ഞപ്പോരം ഒരു ദീൎഘനിശ്വാസത്തോടെ തിരിഞ്ഞ് അവരം കോട്ടയുടെ മറു വശത്തേക്കു പോയി. അവളുടെ മുഖത്തു സ്ഥായിയായി സ്ഫുരിച്ചി രുന്ന ശൈത്യരസം അപ്പോരം കാണപ്പെട്ടില്ല. മനസ്സിൽ ബാധി ച്ച വ്യസനം കൊണ്ടു നമ്രമുഖിയായും ഇന്നിടത്തേക്ക് എന്നൊരു സങ്കല്പമില്ലാതെയും അവരം നടന്ന് ആ കോട്ടയുടെ വളവു കഴി ഞ്ഞപ്പോരം അവിടെ അടുത്തൊരു മുറിയിൽ ചിലർ സംസാരിച്ചു തുകേട്ടിട്ട് അവരം ചെവികൊടുത്തു.

ഒരുവൻ:—"നമ്മുടെ യജമാനന്മാർ മനസ്സുകൂടാതെ ദിവസേന

മില്ലെന്നറിഞ്ഞുകൂടയോ?—പിന്നെന്താണു് ഈ സമാധാനം കാണിപ്പാൻ?"

മറെറവൻ:—"അങ്ങുന്നേ, ഇന്നാറം കൊണ്ടുവന്ന പന്നിയുടെ മാംസം ഞാൻ ഉണക്കുന്നു. നല്ലപോലെ ഉണങ്ങീട്ടില്ല. ഉണങ്ങാതെ ആ മാംസം പാകംചെയ്താൽ രുചിക്കയില്ല. അതു മുററിയ പന്നിയായിരുന്നു. പച്ചയ്ക്കാണെങ്കിൽ തരക്കേടില്ല."

ഒരുവൻ:—"പച്ചമാംസം ഇല്ലത്തിൽ തെയ്യാറപ്പെട്ടതായിരിക്കുന്നു. ഇനി നിന്നെ തല്ലിക്കൊല്ലുകയല്ലേ?"

മറെറവൻ:—"ഈ ഉണങ്ങാത്ത മാംസം പാകം ചെയ്യാമായിരുന്നു. അതെങ്ങിനെ—അങ്ങുന്നു കണ്ടില്ലേ? ആ പന്നിയുടെ കഴുത്തിൽ കുത്തിയിറക്കിയ വാളുകൂടി മുറിഞ്ഞുപോയിരിക്കുന്നു. അത്ര മുററിയ മാംസം ഉണങ്ങാതെ പാകംചെയ്താൽ യജമാനന്മാർ ദ്വേഷ്യപ്പെടും."

ഒരു:—"സാധാരണ ഈ തരം മൃഗങ്ങളെ വാളുകൊണ്ടു വെട്ടിയോ കുത്തിയോ കൊല്ലുവാനെളുപ്പമല്ല. ആ പന്നിയെ കൊന്നവന്റെ കയ്യൂക്കുകൊണ്ടു വാളിന്റെ പിടിയോളം കടന്നു. അതുകൊണ്ടാണു വാൾമുറിഞ്ഞുപോയതു. മാംസം മുററിപ്പോയെന്നു കാണിപ്പാൻ ഇതൊരു ദൃഷ്ടാന്തമല്ല—വേഗം ആ പന്നിമാംസമെങ്കിലും പാകംചെയ്യണം.—ആ പന്നിയുടെ കഴുത്തിൽ തറച്ചിരുന്ന വാൾമുറി എവിടെ?

ഒരു:—"ഞാൻ സൂക്ഷിച്ചുവെച്ചിട്ടുണ്ടു്."

എന്നുപറഞ്ഞു് അവൻ അതിനെ എടുത്തുകൊടുത്തു. ആ വാൾമുറി നോക്കിക്കൊണ്ടു മററയാൾ പറഞ്ഞു:—

"വിശേഷതരമായി തീർത്തിട്ടുള്ള ഒരായുധമാണിതു്. ഇതിന്റെ ഗുണം നോക്കിയാൽ ഇങ്ങിനെ ഒടിഞ്ഞുപോകത്തക്കതല്ല. എന്നാൽ ആ യുവാവിന്റെ ആത്മധൈര്യോത്സാഹപൗരുഷങ്ങൾകൊണ്ടു് ആ ഘോരമൃഗത്തെ കൊല്ലുവാൻ സാധിച്ചുവെങ്കിലും അയാൾക്ക വാളിനെ തിരിച്ചെടുപ്പാൻ സാധിക്കാത്തതു് ആശ്ചര്യം തന്നെ. ഞങ്ങൾ ഇതിനെ സൂക്ഷിച്ചുവെപ്പാൻ പറഞ്ഞിരുന്ന പക്ഷ

വല്ലതിനും ഉപയോഗപ്പെട്ടതാണെന്നു കരുതിയായിരുന്നു. ഛേയി—ഇതൊന്നിനും കൊള്ളുകയില്ല.”

എന്നു പറഞ്ഞു ആ ഖഡ്ഗഖണ്ഡത്തെ പുറത്തേയ്ക്കു് എറിഞ്ഞിട്ടു് അയാൾ പോയി.

മുൻ പ്രസ്താവിച്ച സംഭാഷണം ശ്രദ്ധിച്ചു കേട്ടുനിന്നിരുന്ന ആ സ്ത്രീ ഖഡ്ഗഖണ്ഡത്തേയും കരസ്ഥമാക്കിക്കൊണ്ടു് ആരും കാണാതെ തിരിച്ചുപോയി. കുറേമുമ്പു ഭടന്മാർ പറഞ്ഞുകേൾപ്പാനിടയായതും, ശൃംഖല കിലുങ്ങിയ ശബ്ദം കേട്ടതും, ആ ഖഡ്ഗഖണ്ഡവും എല്ലാം പക്ഷെ സംബന്ധപ്പെട്ട സംഗതികളായി വരേണ്ടതാണെന്നു് അവൾക്കുതോന്നി. ഇവയെല്ലാം പുരുഷോത്തമന്റെമേൽ ചുമത്തിട്ടുള്ള കൊലക്കുറ്റത്തിനു് എതിരായ തെളിവുകളാണെന്നും അവൾ തീർച്ചപ്പെടുത്തി. ഇങ്ങിനെ ആലോചിച്ചുകൊണ്ടു കോട്ടയുടെ പൂന്തോട്ടത്തു അവൾ മറഞ്ഞപ്പോൾ ഭീംജി ഇറങ്ങിവന്നു ഗോപാൽറാവിനെ വിളിച്ചു് ആ ഭടന്റെ കയ്യിൽ ഒരു താക്കോൽക്കൂട്ടം കൊടുത്തു ഇങ്ങിനെ പറഞ്ഞു:—

“ഈ താക്കോൽക്കൂട്ടത്തെ നിന്നെ ഏല്പിക്കുന്നു. മുറയ്ക്കു് നേരത്തു സമയം അവിടെച്ചെന്നു് ആഹാരമോ വെള്ളമോ കൊടുക്കണം—കേട്ടോ?”

ഇത്രയും ആ ഭടനോടു പറഞ്ഞിട്ടു തിരിഞ്ഞപ്പോൾ ആ സ്ത്രീ നില്ക്കുന്നതു കണ്ടു് ഭീംജി ഗോപാൽറാവിനെ അടുത്തുവിളിച്ചു് എന്തോ അവന്റെ ചെവിയിൽ മന്ത്രിച്ചു. പിന്നെ അവളുടെ സമീപം ചെന്നു്:—

“ഇവിടെ നിന്നുനോക്കിയാൽ കാണാവുന്ന കാഴ്ചകളെ കണ്ടുവോ?”

സ്ത്രീ:—“കണ്ടു.”

ഭീം:—“നിങ്ങൾക്കു് എന്തുതോന്നി?”

സ്ത്രീ:—“ഇവിടെ നിന്നുനോക്കിയാൽ കണ്ണിലെത്തുന്ന സ്ഥലം മുഴുവൻ നിങ്ങളുടേതായിരുന്നാൽ ഈ രാജ്യത്തേക്കു നിങ്ങൾ ഒരു വലിയ പ്രഭുവായിരിക്കുമെന്നു തോന്നി.”

ഭീം:—“നല്ല വിചാരം!—ഹാ-ദൈവമെ! ഈ വിചാരം ഫലവ

ണ്ടാകുവാൻ ശ്രമിച്ചെങ്കിൽ എന്ത് എന്നു തോന്നുന്നു. ഈ കോട്ടയുടെ പുറവുമുള്ള പ്രഭുക്കന്മാരെയും, നാട്ടുകാരെയും, ഞാൻ യുദ്ധമാരംഭിച്ച് അവരുടെ സ്ഥാവരജംഗമങ്ങളെ പിടിച്ചടക്കിയതിന് കൊള്ളാമെന്ന് ഒരാശയുണ്ടാകുന്നു. ഇതിലേക്ക ഞാനും എന്റെ അനുജനും യുദ്ധസന്നാഹത്തോടുകൂടി പുറപ്പെട്ടപ്പോൾ ആദ്യമായി ഞങ്ങൾ കുറിക്കുന്ന സ്ഥലം ഏതാണെന്നറിയാമോ?—അതാ—അതായിരിക്കും!” എന്നു പ്രതാപഗിരിയെ ചൂണ്ടിക്കാണിച്ചു.

ഭീംജീ പറഞ്ഞതിനെ കേട്ടുകൊണ്ടു നിന്നിരുന്ന ഭടന്മാർ അവരുടെ നേതാവിന്റെ വാക്കുകൾ പ്രകാരം ചെയ്വാൻ അവരും സന്നദ്ധരാണെന്നു വ്യക്തപ്പെടുത്തുംവിധം ആർപ്പുവിളിച്ചു.

ആ പ്രഭുവിന്റെ നിലയും ഭാവവും കണ്ടിട്ട്, പക്ഷെ അയാൾ അങ്ങിനെ ചെയ്വാൻ തുനിയുന്നവനാണെന്ന് ആ സ്ത്രീക്ക തോന്നിപ്പോയി. ഇങ്ങിനെ ആലോചിച്ചുകൊണ്ട്, ഭീംജീ പറഞ്ഞതിനു മറുപടി ഒന്നും പറയാതെ അവൾ കോട്ടയുടെ അകത്തേക്ക കടന്നുപോയി.

ഭീംജീ ഗോപാൽറാവിനെ തന്റെ ഭടക്കൂട്ടം എഴുന്നള്ളിച്ചുകണ്ടപ്പോൾ അവർക്ക് ആ കോട്ടയിൽനിന്നു കഴിയുന്നതും വേഗം പോകണമെന്നുണ്ടായിരുന്ന വിചാരം ഭേദപ്പെട്ടു. ആ സ്ത്രീ തന്റെ മുറിയിൽ ചെന്നു ഖഡ്ഗബന്ധത്തെ പായുടെ പുറവട്ടിൽ ഒളിച്ചുവെച്ചിട്ട് അന്നും കേൾപ്പാനിടയായ ഓരോ കാര്യങ്ങളെയുംപറ്റി ഗാഢമായി ആലോചിപ്പാൻ തുടങ്ങി.

---

# ഇരുപതിനാലാം അദ്ധ്യായം.

പ്രതാപഗിരിയിലെ സ്ഥിതി ഏറ്റവും ശോകകരംതന്നെ. അന്ധകാരം ദിക്കെല്ലാം വ്യാപിച്ചു. ആ സമയത്തു പുരുഷോത്തമൻ കാരാഗൃഹത്തിനുള്ളിൽ തന്റെ കൈകളെ ശൃംഖലയോടുകൂടി മാറിൽ ചേർത്തു പിടിച്ചുകൊണ്ട് അധോമുഖനായിട്ടിരുന്നു,

കഴിഞ്ഞ ആറേഴുദിവസങ്ങൾക്കിടയിൽ തനിക്കു സംഭവിച്ചവിപത്തുകളെക്കുറിച്ചു ദീർഘമായി ആലോചിക്കയായിരുന്നു. ആ അറയുടെ ഒരു കോണിൽ ഉണങ്ങിയ പുല്ലു കൂട്ടിയിരുന്നു. ഒരു ചെറിയ പീഠത്തിൽ അയാൾ തൊടുകപോലുംചെയ്യാത്ത രണ്ടുറൊട്ടിക്കഷണങ്ങളും ഒരു പാത്രം ശുദ്ധജലവും വെച്ചിരുന്നു. വിളക്കു കത്തിച്ചു വെച്ചിരുന്നതിന്റെ പ്രകാശം പുരുഷോത്തമന്റെ ക്ഷീണിച്ചു വിളറിയിരുന്ന മുഖത്തും മാറത്തും തട്ടി കാണപ്പെട്ടു.

ആ കാരാഗൃഹത്തിന്റെ ഘനമുള്ള വാതിൽ അടച്ചുപൂട്ടിയിരുന്നു. അതിന്നഭിമുഖമായി കട്ടിയായും കാലപ്പഴക്കത്താൽ കറുത്തുമിരുന്ന ഭിത്തിയിൽ ഒരു ചെറിയ ജനൽ ഉണ്ടായിരുന്നു. ഇതിൽ ബലമുള്ള ഇരുമ്പഴികൾ അടുത്തടുത്തു തറച്ചു് ഉറപ്പിച്ചിരുന്നു.

ആ കാരാഗൃഹത്തിന്റെ ഉറപ്പും, ഭേദിച്ചു വെളിയിൽ ചാടി രക്ഷപ്പെടുവാൻ പാടില്ലാത്തവിധം അതു സൃഷ്ടിച്ചിട്ടുള്ള രീതിയുംകൊണ്ടു അവിടെനിന്നു രക്ഷപ്പെടുവാൻ ശ്രമിച്ചാൽക്കൂടെയും പുരുഷോത്തമന് അതു സാദ്ധ്യമായി വരികയില്ലായിരുന്നു. എന്നാൽ അങ്ങിനെ ആ യുവാവിനു ചിന്തയുമുണ്ടായില്ല.

പാതിരാ കഴിഞ്ഞയുടൻ കാരാഗൃഹത്തിലേയ്ക്കു് ഇറങ്ങുവാനുള്ള കല്പടികളിൽ കാൽ പതിയുന്ന ശബ്ദം പുരുഷോത്തമൻ കേട്ടു. ആ ശബ്ദംകൊണ്ടു കാരാഗൃഹത്തിനടുത്തു് ആരോ വരുന്ന വിധത്തിലാണു് ആ യുവാവിനു തോന്നിയതു്. ഈ സമയത്തു അവിടെ വരുവാൻ മുതിർന്ന ആളാരായിരിക്കാമെന്നു് ആലോചിച്ചു് ആ കല്ലറയുടെ വാതിലിലേയ്ക്കടുക്കുന്ന കാൽ ശബ്ദത്തെ ശ്രദ്ധിച്ചു കേട്ടുകൊണ്ടു് അയാൾ ഇരിക്കുന്നതിനിടയിൽ, വാതിലിൽ താക്കോലിട്ടു തിരിക്കുന്ന ശബ്ദവും അതോടുകൂടി കതകു തള്ളിത്തുറക്കുന്നതുംകേട്ടു. കതകുതുറന്നിട്ടും അവിടെവന്നയാൾ കല്ലറയ്ക്കകത്തു പ്രവേശിക്കാതെ പുറത്തുതന്നെ കുറച്ചുനേരം നിന്നു. അകത്തു കടപ്പാൻ ഇത്ര അധൈര്യപ്പെടുന്ന ആരും ആരായിരിക്കാമെന്നായി പുരുഷോത്തമന്റെ ആലോചന. ഇങ്ങിനെയിരിക്കുമ്പോൾ തുറന്നുകിടന്ന കതകിന്റെ മറവിൽനിന്നു ജയസിംഹൻ സാവധാനത്തിൽ പുരുഷോത്തമന്റെ മുമ്പിൽ ചെന്നുനിന്നു. ഈ പ്രവേശം

പുരുഷോത്തമനെ വിസ്മയിപ്പിച്ചു. ഇതിന്നുമുമ്പു, ജയസിംഹൻ പുരുഷോത്തമനോടു സംഭാഷണംചെയ്‌വാനിടയാകാതിരുന്നതുകൊണ്ട് ഈ അസമയത്തു് അദ്ദേഹം അവിടെ ചെന്നതും, കാരാഗൃഹത്തിനുള്ളിൽ കടക്കാതെ സംശയിച്ചു പുറത്തു നിന്നതും, ആ യുവാവിന്ന പല പ്രകാരത്തിലുള്ള ആലോചനയ്ക്കു് ഇടയാക്കിത്തീർത്തു. ആ പ്രഭുവാകട്ടെ, ധൈര്യമായി വർത്തമാനംപറവാൻ തുനിയാതെ കുറെ ഏറെ ഭയങ്ങളും സന്ദേഹവുംകൊണ്ടു വിഷമിക്കുന്നവനെന്നു തോന്നിച്ചു. ഇതെല്ലാം കണ്ടുകൊണ്ടു നിന്നിരുന്ന പുരുഷോത്തമന് ആ പ്രഭു അവിടെ ചെന്നതു സദുദ്ദേശത്തോടുകൂടിയല്ലെന്നു മനസ്സിലായി. ജയസിംഹൻ കാരാഗൃഹത്തിനകത്തു കടന്നിട്ടു, പുരുഷോത്തമന്റെ മുഖത്തു നോക്കുവാൻ ധൈര്യമില്ലാതെയും, അദ്ദേഹം അവിടെ ചെന്നതു് എന്തിനെന്നു നേരെ പറയാതെയും, സ്വല്പനേരം നിന്നിട്ടു, പെട്ടെന്നു തലഉയർത്തി പുരുഷോത്തമന്റെ മുഖത്തു സൂക്ഷിച്ചു നോക്കിക്കൊണ്ടു് പറഞ്ഞു:—

"ഞാൻ വന്ന ഉദ്ദേശം മനസ്സിലാകാതെ അന്ധാളിക്കുന്നുണ്ടു്—അല്ലേ?—അതു നേരെ പറഞ്ഞേയ്ക്കാം."

പുരു:—"കാട്ടിൽവെച്ചു നടന്നതിനെയെല്ലാമെന്നു ചോദിപ്പാൻ വന്നിരിക്കയാണെങ്കിൽ അവിടുന്നു വാസ്തവം അറിഞ്ഞു നിരപരാധിയായ എന്നെ രക്ഷിപ്പാൻ വന്നിരിക്കയാണെന്നു കരുതുന്നു — അവിടുത്തെ ദൈവം അനുഗ്രഹിക്കട്ടെ!"

ജയ:—"അതിനെപ്പറ്റി ചോദിക്കാനും താൻ മറുപടി പറയുന്നതു കേൾപ്പാനും എനിക്കു സമയമില്ല. താൻ ഇപ്പോൾ ഒരു വലിയ കുഴക്കിൽ അകപ്പെട്ടിരിക്കയാണല്ലോ? ഇതിൽ നിന്നു രക്ഷപ്പെടുവാനാഗ്രഹമുണ്ടെങ്കിൽ അതു് ഈ രാത്രിയിൽ നിവൃത്തിക്കാം. ഇതിലേക്കു തനിക്കു വേണ്ട സഹായം ചെയ്യാൻ തയ്യാറായിട്ടു ഞാൻ വന്നതാണ്. അല്ലാതെ തന്റെ സത്യവാങ്മൂലം വാങ്ങാനല്ല. ഏതുവിധത്തിലും തന്നെ രക്ഷപ്പെടുത്തണമെന്നു് എന്നോട് ഒരാൾ നിർബ്ബന്ധിച്ചു പറഞ്ഞിട്ടുണ്ട്! — എന്താ, പറയൂ! — ഞാൻ പറയുന്നതുപോലെ കേൾപ്പാൻ തയ്യാറാണോ? —"

ഈ വാക്കുകൾ കൊണ്ടു ജയസിംഹന്റെ ഉദ്ദേശവും അതി

ലെക്ക് അദ്ദേഹത്തെ പ്രേരിപ്പിച്ച വിവരവും പുരുഷോത്തമന്റെ മനസ്സിലായി. ആ യുവാവിന്റെ മുഖം ഗൂഢമാ. ജനസിംഹനാകട്ടെ, താൻപറഞ്ഞതിനെ കേട്ടിട്ട് ആ യുവാവിന് എന്തഭിപ്രായമെന്നറിവാൻ അയാളുടെ മുഖത്തു സൂക്ഷിച്ചുനോക്കിക്കൊണ്ടു നിന്നു. പുരുഷോത്തമന്റെ ഭാവപ്പകർച്ച കണ്ടയുടൻ ആയാളുടെ അന്തരംഗം അറികയാൽ അതിനു പ്രതിവിധി മുൻകൂട്ടി കരുതിയിരുന്ന ആ പ്രഭു പറഞ്ഞു:—

“എന്നെ നിർബ്ബന്ധിച്ചയാൾ താരയാണ്.”

പുരു:—“ഞാൻ നിരപരാധിയാണെന്നു താരയ്ക്കറിയാം!”

ജന:—“താരയ്ക്കു വിപരീതാഭിപ്രായം ഉണ്ടെന്നു ഞാൻ പറഞ്ഞില്ല. എന്നാൽ താരയ്ക്കു, തന്നെ സംബന്ധിച്ചുള്ള താല്പര്യംകൊണ്ട്, തന്നെ ഈ വിപത്തിൽ നിന്നു രക്ഷപ്പെടുത്തണമെന്ന് ആഗ്രഹമുണ്ട്. അതിനായി ഞാൻ വന്നു പറഞ്ഞാലും താനതു അവിശ്വസിച്ചേക്കുമെന്നു കരുതി ഒരെഴുത്തും താര തന്നയച്ചിട്ടുണ്ട്. അതു കണ്ടാലെങ്കിലും യഥാർത്ഥാവസ്ഥ തനിക്കു മനസ്സിലാകുമല്ലോ?”

“താര എഴുത്തും തന്നയച്ചിട്ടുണ്ടോ?—കാണട്ടെ?” എന്ന് അക്ഷമനായി പറഞ്ഞുകൊണ്ട് ആ യുവാവു വേഗം എഴുത്തുവാങ്ങി വായിച്ചു. അതു് ഇപ്രകാരമായിരുന്നു:—

പ്രതാപഗിരി.

പുരുഷോത്തമന്,

“ചില കാരണവശാൽ നാം തമ്മിലുള്ള സ്നേഹബന്ധത്തിന്നു ഭംഗം ഭവിച്ചിരിക്കുന്നു. നമുക്കു ദൈവം അനുകൂലമായിരിക്കുന്നില്ല. ദൈവേച്ഛയ്ക്കനുസരണമായിരിപ്പാനാണ് ഞാൻ ഉദ്ദേശിക്കുന്നതു്. എന്റെ ക്ഷേമത്തെപ്പറ്റി ആകാംക്ഷയോടിരിക്കുന്ന അങ്ങുന്നോടു കൃതജ്ഞത കാണിപ്പാൻ ഇനി ഞാൻ ഒരുങ്ങുന്നില്ല.

മാളവാധീശനായ ഇദ്ദേഹം എന്നെ വിവാഹംചെയ്യുന്നതു് എല്ലാപ്രകാരത്തിലും എനിക്കു പൂർണ്ണസമ്മതംതന്നെ. എന്നാൽ നിങ്ങൾ ആപത്തിൽ കുടുങ്ങിയിരിക്കുന്നു എന്നുള്ള ബോധത്തോ

ട്ടുകൂടി വിവാഹത്തിന്നു വേണ്ട ഏൎപ്പാടുകൾ ചെയ്യാൻ എനിക്കു മനസ്സുവരുന്നില്ല. അതുകൊണ്ടു്, ഇദ്ദേഹം പറയുന്നപ്രകാരം നിങ്ങൾ പ്രവൎത്തിച്ചു് കഴിയുന്നതും വേഗത്തിൽ രക്ഷപ്പെട്ടുവെന്നു കേൾപ്പാൻ ഞാൻ കാത്തിരിക്കുന്നു.

"എന്നു്, താര."

ഈ എഴുത്തിൽ പ്രസ്താവിച്ചിരുന്നതു് ഒരു നോക്കിൽ പുരുഷോത്തമൻ മനസ്സിലാക്കി. ആ യുവാവിന്റെ തലയ്ക്കു പൂട പിടിച്ചതുപോലെ തോന്നി. ദേഹമാസകലം വിയൎത്തു ക്ഷീണിച്ചു. ഒരു വിനാഴികകൊണ്ടു, തന്നെ ധൈൎയ്യനാക്കിത്തീൎത്തു ആ എഴുത്തിനെ പുരുഷോത്തമൻ ഒന്നുകൂടി ശ്രദ്ധിച്ചു വായിച്ചുനോക്കി. അതു താരതന്നെ എഴുതിയതായിരുന്നു എന്നുള്ളതു നിസ്സംശയമായി തോന്നി. എന്നിട്ടു കഠിനതാപത്താൽ പരവശനായിത്തീൎന്നയുവാവു് ഇങ്ങിനെ പറഞ്ഞു:—

"ഹാ—ദൈവമെ—അങ്ങും ഇത്ര കഠിനനായോ?—ഞാൻ മനസാ വാചാ കൎമ്മണാ അറിയാത്ത ഒരു കൃത്യം ഞാൻ ചെയ്തതായി പറഞ്ഞു് എന്നെ അന്യന്മാർപോലും സമ്മതിക്കാതെ ചങ്ങലയിട്ടു പൂട്ടി ഈ ഇരുട്ടറയിലിട്ടിരിക്കുന്നു. എന്റെ ജീവിതത്തിലുള്ള ആശയെ അശേഷം ഇല്ലാതാക്കിയ ഈ എഴുത്തു താരയും അയച്ചിരിക്കുന്നു.—അയ്യോ—പ്രേമ—താരയെ ഒന്നു കണ്ടു പറഞ്ഞിട്ടു ഞാൻ വല്ലാഴിക്കും പൊയ്ക്കൊള്ളാം. അവിടന്നു് അത്രയുമൊരു ദയ ചെയ്യണെ."

ജയ:—"എന്താണതു്? ഇനിയും സംശയം തീൎന്നില്ലേ?—ഞാൻ സഹായിക്കാനാണു് ഇപ്രകാരം വന്നതു്. അതു് എഴുത്തുകൊണ്ടു് അൎത്ഥമാകുന്നില്ലേ?—പുരുഷോത്തമാ മനസ്സിനെ സമാധാനപ്പെടുത്തി ആലോചിച്ചു പറയൂ."

പുരു.—"സമാധാനപ്പെടുത്തുകയോ?—എനിക്കു താരയെ കാണണം!—ഒരു നിമിഷനേരം കണ്ടാൽ മതി. അവിടുന്നു കൃപയുണ്ടാകണെ!"

ജയ:—"ഇപ്പോഴും അതിന്നു നിവൃത്തിയില്ല!—തനിക്കു പിച്ചുണ്ടോ?—കൊള്ളാം! കൊലക്കുറ്റത്തിന്നു കാരാഗൃഹത്തിലിട്ടു

പൂട്ടിയിരിക്കുന്നവനെ കാണ്മാൻ താൻ വന്നു എന്നു വിശേഷൻ അറിഞ്ഞാൽ അദ്ദേഹത്തിനു രസിക്കുമോ?”

ഈ വാക്കുകൾ കേട്ടിട്ടുണ്ടായ കോപത്തോടെ പുരുഷോത്തമൻ ഇങ്ങിനെ പറഞ്ഞു:—

കൊലക്കുററം ചുമത്തിക്കഴിഞ്ഞോ? എങ്ങിനെയാണു ചുമത്തിയതു്? മുൻകൂട്ടി തീർച്ചപ്പെടുത്തുന്ന ചട്ടം അവിടത്തെയ്ക്കുണ്ടായിരിക്കാം. വിചാരണയോ തെളിവോ ഒന്നും കൂടാതെ ഞാൻ കൊലചെയ്തുവെന്നു വൃഥാ പറഞ്ഞുണ്ടാക്കി എന്നെ ഈവിധം അവമാനപ്പെടുത്തുന്നതു വിഹിതമോ?”

ജയ:—“സമാധാനപ്പെടു—കയാകുന്നതു പിന്നീടാകാം. ഇവിടെ ഞാൻ വന്നതു വഴക്കുപറഞ്ഞു പിരിയാനല്ല. തനിക്കു കഴിയുന്നതു നന്മ ചെയ്യണമെന്നാണു് എന്റെയും താതയുടെയും ആഗ്രഹം. ഞങ്ങളുടെ ഈ ഉദ്ദേശം സാധിക്കാനിടതരാതെ വൃഥാ സംസാരിച്ചു സമയം കളയുന്നു! ഞാൻ ഇവിടെ വന്നിട്ടു നേരം ഏറെ ആയി.—മനസ്സുണ്ടെങ്കിൽ ഞാൻ പറയുന്നതുപോലെ കേൾക്കണം. ഇല്ലെങ്കിൽ ഞാൻ പോകട്ടെ.”

അയാൾ പറഞ്ഞതെല്ലാം കേട്ടിട്ടുണ്ടായ അവമാനവും ഇച്ഛാഭംഗവും, വ്യസനവുംകൊണ്ടു, പുരുഷോത്തമൻ തന്റെ കയ്യിൽ വെച്ചിരുന്ന എഴുത്തിനെ ദീനഭാവത്തോടെ നോക്കി ഇങ്ങിനെ പറഞ്ഞു:—

“അവിടത്തെയ്ക്കു” എന്താണു പറവാനുള്ളതു്? എന്റെ ഹതവിധിക്കും ദുഃഖത്തിനും അതിരില്ല. പിന്നെ ഞാൻ എന്തു ചെയ്യേണ്ടതു്? ജീവിതത്തിലുള്ള ആശ എനിക്കുണ്ടായിരുന്നതു് ഒന്നിനെ മാത്രം ഉദ്ദേശിച്ചായിരുന്നു. അതിനു ചുവടെ നാശം വന്നാൽ പിന്നീടു ജീവനോടുള്ള ആസക്തി നിലനില്ക്കുമോ?—”

ഇപ്രകാരം പറഞ്ഞവസാനിപ്പിച്ചശേഷം വ്യസനാക്രാന്തനായും അധോമുഖനായും നിന്നിരുന്ന പുരുഷോത്തമനോടു ജയസിംഹൻ:—

"താൻ താരയെ സ്നേഹിക്കുന്നുണ്ടെങ്കിൽ താരയുടെ അപേക്ഷയെ സ്വീകരിക്കണം! തനിക്കു നേരിട്ടിട്ടുള്ള വിപത്തിൽ നിന്നു രക്ഷപ്പെടുത്തുവാൻ വേണ്ട ഏർപ്പാടുകൾ ചെയ്യുവാനാണ് ഇവിടേക്കു പോന്നതു്. താര ഇതുവരെ ഉറങ്ങുകയുണ്ടായില്ല. ഞാൻ മടങ്ങിയെത്തി വിവരം തെര്യപ്പെടുത്തിയശേഷമേ താര ഉറങ്ങുവാൻ പോകയുള്ളൂ. തന്നെ, ഞാൻ കാരാഗൃഹത്തിൽ നിന്നു വെളിക്കു വിടുവിക്കാം. താൻ കഴിയുന്നതും വേഗത്തിൽ ഈ രാജ്യത്തിന്റെ അതിർത്തിക്കു പുറത്തു പോയ്ക്കൊള്ളണം. തന്റെ ജീവനെ രക്ഷിപ്പാൻ ഇതൊന്നു മാർഗ്ഗമേയുള്ളൂ.

ജയസിംഹന്റെ വാക്കുകൾ കേട്ടിട്ട്, ജ്വലിച്ച കോപത്തോടെ പുരുഷോത്തമൻ:—

"എന്താണ്!—ഞാൻ ഒളിച്ചോടിപ്പോകണമെന്നോ ഉപദേശിക്കുന്നതു്?—ഞാൻ അങ്ങിനെ ചെയ്താൽ ചന്ദ്രസേനനെ കൊന്നതു ഞാൻ എന്നല്ലാതെ അർത്ഥമാകുമോ? വൃഥാ, ഞാൻ ചെയ്യാത്ത കുററത്തെ, ഞാൻ എന്റെ പ്രവൃത്തികൊണ്ട്, എന്റെ മേൽ ചുമത്തുവാൻ ഉദ്യമിക്കണമെന്നോ വിചാരിക്കുന്നതു്?—അതൊരിക്കലും ഉണ്ടാവില്ല! ഞാൻ ഇവിടത്തന്നെ താമസിക്കും! എന്നെ വിസ്തരിക്കട്ടെ! എന്നിട്ട് എനിക്കു വിരോധമായി തീരുമാനിച്ചാലും വേണ്ടില്ല!—ഒളിച്ചോടിപ്പോയിട്ട് എന്നെന്നേക്കും നിലനില്ക്കത്തക്കതായ അപമാനത്തിനും അപവാദത്തിനും പാത്രീഭവിപ്പാൻ ഞാൻ തയ്യാറല്ല!"

ജയ:—"ഇഷ്ടംപോലെ ചെയ്യണം. ഒരു എഴുത്തിനെ തന്റെ കയ്യിൽ വെച്ചു കശക്കിക്കളഞ്ഞതുപോലെ താരയുടെ അഭിലാഷത്തെയും താൻ നശിപ്പിച്ചിരിക്കുന്നു എന്നു ഞാൻ പോയി പറഞ്ഞേക്കാം."

"അങ്ങിനെ പറയരുതു്!" എന്നു് പരിതാപത്തോടു കൂടി ആ യുവാവു പറഞ്ഞു.

പുരുഷോത്തമന്റെ, അന്തരംഗം ജയസിംഹനു മനസ്സിലായതുകൊണ്ട് അദ്ദേഹം വീണ്ടും ഇപ്രകാരം പറഞ്ഞുതുടങ്ങി.

"തന്റെ മേൽ ജനിച്ചിട്ടുള്ള സംശയം വാസ്തവമോ അവാ

സ്വപ്നമോ ആയിരിക്കട്ടെ—എന്തായാലും താരയ്ക്കു മനസ്സുഖം വരണമെങ്കിൽ താൻ ഈ വിപത്തിൽ നിന്നു രക്ഷപ്പെട്ടുവെന്നു കേൾക്കണം !— താരയുടെ സ്ഥിതിയോൎക്കുക. താൻ ഈ കുടുക്കിൽ പിണഞ്ഞതു മുതൽ ഉറക്കവും ഊണുമില്ലാതെ അവൾ ദുഃഖിക്കുന്നതു കണ്ടാൽ എത്ര കഠിനഹൃദയനും ദയ തോന്നിപ്പോകും. താരയുടെ ഈ ദുഃഖത്തിന്റെ നിവൃത്തിക്കുവഴിനോക്കിയാണു ഞാൻ പുറപ്പെട്ടതു്. ഇതു താരയുടെ എഴുത്തുകൊണ്ടു് അറിയാമല്ലൊ. ഇനി ഞാൻ ചെന്നു താനിക്കു രക്ഷപ്പെടുവാൻ മനസ്സില്ലെന്നു സിദ്ധാന്തിക്കുന്ന വിവരം പറയുകയാണെങ്കിൽ വ്യസനാധിക്യംകൊണ്ടു താര ഒന്നുകിൽ മരിക്കും !—അല്ലെങ്കിൽ താരയ്ക്കു ഭ്രാന്തുപിടിക്കും !"

"കാൎയ്യങ്ങൾ ഈ പ്രകാരമെല്ലാമായൊ?—ഭഗവാനെ !—" എന്നു ജയസിംഹന്റെ വാക്കുകൾ കേട്ടുണ്ടായ പാരവശ്യാതിരേകത്താൽ കൈകളെ നെഞ്ചത്തു ചേൎത്തുപിടിച്ചുകൊണ്ടു് പുരുഷോത്തമൻ നിന്നു.

"അതെ !—താരയുടെ പ്രേമഭാജനമേ ഇങ്ങിനെതന്നെ—അതുകൊണ്ടാണു ഞാൻതന്നെ വന്നു് ഈ വിവരം തന്നോടു പറയാമെന്നു നിശ്ചയിച്ചതു്." എന്നിത്രയും പറഞ്ഞശേഷം പുരുഷോത്തമൻ തന്റെ വശഗതനാകുന്നു എന്നുകണ്ടിട്ടു്, ആ പ്രൗഢസാമൎത്ഥ്യത്തോടെ ആ സന്ദൎഭത്തെ കളയാതെ, കഴിയുന്നതും തന്റെ ഇഷ്ടസാദ്ധ്യത്തിനു വേണ്ടി അതിനെ ഉപയോഗിക്കണമെന്നു നിശ്ചയിച്ചുകൊണ്ടു ജയസിംഹൻ തുടൎന്നു പറഞ്ഞു:—

"പുരുഷോത്തമന്റെ അഭിപ്രായം ശരിതന്നെ—എങ്കിലും താരയെക്കരുതി, ആവിധം പ്രവൎത്തിക്കരുതു്!—ഞാൻ പറയുന്നതു സമാധാന ബുദ്ധിയോടു കൂടി കേൾക്കുക !—അന്ധാളിക്കേണ്ട. പറയുന്നതു കേട്ടിട്ടു് അതിന്റെ ഗുണദോഷങ്ങളെ വിഭാഗിച്ചുനോക്കുക!—താൻ നിരപരാധിയെന്നുതന്നെ ഇരിക്കട്ടെ. തന്നെ സംബന്ധിച്ചു, പുറമെയുള്ള വിപരീതങ്ങളായ തെളിവുകളെപ്പറ്റി ഒരുവൻ ആലോചിച്ചാൽ എന്തു ഗ്രഹിക്കുമെന്നു പ്രത്യേകം പറയണമൊ?—അപ്പോൾ, താൻ നിരപരാധി ആയാലും അല്ലെങ്കിലും ഫലം ദോഷമായിട്ടേ വരുന്നുള്ളൂ. എന്നുതന്നെയല്ല, തന്റെ മേ

ലുള്ള കുററത്തെപ്പററി ക്രമമായ വിചാരണ നടത്തി ഒരു നീതിന്യായക്കോടതി തനിക്ക വിപരീതമായി വിധി പ്രസ്താവിച്ചുപോയെങ്കിൽ പിന്നീട് ആ വിധിപ്രകാരമുള്ള കഠിനശിക്ഷയിൽനിന്ന തന്നെ രക്ഷിപ്പാൻ ആൎക്കെങ്കിലും സാധിക്കുമോ?—ഇല്ല. എല്ലാംകൊണ്ടും തനിക്ക നേരിട്ടിട്ടുള്ള വിപത്തിന്റെ പൎയ്യവസാനം അവമാനകരമായ മരണമാണ്.—അയ്യോ കഷ്ടം!—പുരുഷോത്തമാ—എന്തു പറയേണ്ടു?—തന്റെ നേൎക്ക താരയ്ക്കുണ്ടായിരുന്ന അപാരസ്നേഹത്തെ, ആ യുവതി തന്റെ അച്ഛനെ ഭയപ്പെട്ടു ത്യജിച്ചു. അങ്ങിനെ ആയിരുന്നാലും, തന്നെ കൊല്ലുവാൻ വിധിച്ചാൽ താര സഹിക്കുമെന്ന തോന്നുന്നില്ല. ആ നിമിഷം ഞാൻ മുമ്പു പറഞ്ഞപ്രകാരം താരയും പറയും—അതിന്ന സന്ദേഹമില്ല! അതുകൊണ്ട്, താര ആലോചനക്കൂടാതെ തന്നോട് അപേക്ഷിച്ചതാണെന്ന വിചാരിച്ചുപോകരുത്. താൻ താരയുടെ വാക്കിനെ വിശ്വസിക്കുമെന്നും അതുപോലെ താൻ നടക്കുമെന്നും ആ പാവം കരുതീട്ടുണ്ട്.”

ജയസിംഹന്റെ വാക്കുകൾ കേട്ട്, വ്യസനാക്രാന്തനായി ഉൽബാഷ്പാക്ഷികളോടും, കൈകളെ ഉയൎത്തി തൊഴുതുപിടിച്ചുകൊണ്ടും ഗൽഗദസ്വരത്തിൽ പുരുഷോത്തമൻ:—

“ദൈവമേ—ഞാൻ നിരപരാധിയാണ്!—ഇതു നിന്തിരുവടിക്കേ അറിയാവൂ—ഇതാ ഇപ്പോൾ ഇവിടെനിന്ന് ഓടിപ്പോകണമെന്ന വന്നിരിക്കുന്നു. താരയുടെ ജീവനെ രക്ഷിപ്പാൻവേണ്ടി ഞാൻ അങ്ങിനെ ചെയ്യാമെന്നും സമ്മതിക്കുന്നു. ഇതുകൊണ്ട് എനിക്കുണ്ടാകാവുന്ന അവമാനത്തിൽനിന്ന്, ദൈവമേ, എന്നെ രക്ഷിക്കേണമേ! സഹോദരനെപ്പോലെ ഭജിച്ചു കളിച്ചുവളൎന്നവനെ കൊന്ന മഹാപാപിയാണിവൻ എന്ന ലോകർ എന്നെ ദുഷിച്ചുപഴിക്കുന്നസമയം നിന്തിരുവടിയല്ലാതെ വേറൊരാശ്രയവും എനിക്കില്ല!—” എന്നിവിധം വിലപിച്ചുചൊല്ലി ജയസിംഹന്റെ കൈയ്യുംപിടിച്ച് “പ്രഭോ! പോകാം,—അഭിമാനമെന്നുള്ളതു ഞാൻ കളഞ്ഞിരിക്കുന്നു!”

ഇപ്രകാരം പുരുഷോത്തമൻ പറഞ്ഞതുകേട്ടപ്പോൾ ജയ

സിംഹനെ, തന്റെ ഹൃദയത്തിൽ ഉണ്ടായിരുന്ന ഒരു വലിയഭാരം നീങ്ങിയതുപോലെ തോന്നി. ഉടനെ, അദ്ദേഹം-'പുറപ്പെടാം' എന്നു പറഞ്ഞു.

ഈ സംവാദം കഴിഞ്ഞു് അധികം താമസിക്കാതെ ജയസിംഹനും പുരുഷോത്തമനും കാരാഗൃഹത്തിന്റെ മുൻഭാഗത്തുണ്ടായിരുന്ന ഒരു പെരിയ ഇടനാഴിയിലെത്തി. അവിടെ റസ്റ്റിരാമനും രണ്ടു ഭടന്മാരും വെളിച്ചവും കൊണ്ടു ഹാജരുണ്ടായിരുന്നു. തന്റെ യജമാനനെ കണ്ട ഉടൻ റസ്റ്റിരാമൻ വിളക്കുവാങ്ങി കാററുകൊണ്ടു് അണഞ്ഞുപോകാതെ ഒരു കൈകൊണ്ടു മറച്ചുപിടിച്ചുകൊണ്ടു മുമ്പിലും, ഭടന്മാരുടെ പുറകിൽ ഉറക്കത്തിൽ നടക്കുന്നതുപോലെ പുരുഷോത്തമനും, തൊട്ടടുത്തു മററുള്ളവരും, ഗുഹപോലെയുള്ള ആ വഴിയിൽക്കൂടി നടന്നു് ഒരു വാതിലിന്റെ സമീപം ചെന്നു. റസ്റ്റിരാമൻ, വിളക്കുവെച്ചിട്ടു കതകു തുറന്നു. എല്ലാവരും വളരെ വിസ്താരമുള്ള ഒരു തളത്തിൽ എത്തി. വിചാരാധിക്യംകൊണ്ടു ക്രമത്തിലധികം ചൂടുപിടിച്ചിരുന്ന പുരുഷോത്തമന്റെ ശിരസ്സിലും, നെററിത്തടത്തിലും, തണുത്ത കാററുകൊണ്ടപ്പോൾ ബുദ്ധിക്കു ഒരു ചൈതന്യം ലഭിച്ചു. അപ്പോൾ തന്നോടുകൂടിയുള്ളവർ ആരെല്ലാമെന്നു് ആ യുവാവിനു് അറിയാറായി. ആ തളത്തിൽനിന്നു മുററത്തിറങ്ങിയപ്പോൾ കൊലപാതകം ചെയ്തവനെപ്പോലെ താൻ ഒളിച്ചോടിപ്പോകുവാൻ തുനിയുന്നതു് ഇവിടെവെച്ചാണല്ലോ എന്നു് അയാൾ ആലോചിച്ചു. ആ വിചാരത്തോടുകൂടി പുരുഷോത്തമന്റെ ഹൃദയഭേദനം ചെയ്തു പുറപ്പെട്ട, ദീർഘനിശ്വാസവും രോദനവും കൂടിച്ചേർന്ന ഒരു ശബ്ദം എല്ലാവരും കേട്ടു. ജയസിംഹന്റെ വാക്കുകൾകൊണ്ടുതന്നെ അയാൾ വലുതായ ആപത്തിൽ ചാടിപ്പാൻ തുടങ്ങുകയാണെന്നു് ആ യുവാവു സംശയിച്ചുവെങ്കിലും താരയുടെ എഴുത്തു് ആ സന്ദേഹത്തെ ഇല്ലാതാക്കി. മുൻപ്രസ്താവിച്ച ആളുകളും പുരുഷോത്തമനും അവിടെനിന്നു താഴ്വരയിലേയ്ക്കു് ഇറങ്ങിത്തുടങ്ങി.

ചന്ദ്രിക നിഷ്ക്കളങ്കമായും, കാർമേഘശകലങ്ങളൊന്നുംകൂടാതെ ആകാശം നക്ഷത്രാവലികൊണ്ടു നിബിഡമായും, ഇരുന്നു. പുരുഷോത്തമന്റെയും മററും മാർഗ്ഗം പാറക്കൂട്ടങ്ങളുടെ ഇടയിൽ

കൂടി ആയിരുന്നിട്ടും, നിഷ്പ്രയാസേന വഴികണ്ടുനടപ്പാൻ പ്രകാശമുണ്ടായിരുന്നു. അവർ ഒടുവിൽ താഴ്‌വരയിൽ എത്തിയപ്പോൾ അവിടെ വൃക്ഷങ്ങളുടെ ചുവട്ടിൽ മൂന്നു കുതിരകളെ കെട്ടിനിർത്തിയിരുന്നതുകണ്ടു. ഉടനെ സ്നേഹം കൊണ്ടെന്നപോലെ പുരുഷോത്തമന്റെ കൈയ്ക്കു പിടിച്ചുകൊണ്ടു ജയസിംഹൻ:—

“കുതിരകൾ ഇതാ നില്ക്കുന്നു. യാത്രക്കു തയ്യാറാകാം. രാത്രിയല്ലേ?—പുരുഷോത്തമന്റെ കൂടെ തുണയ്ക്കായിട്ടുരണ്ടു ഭടന്മാർ പോരട്ടെ”

ആ യുവാവു, തിരിച്ചുവിട്ട യന്ത്രത്തെപ്പോലെ സ്വശക്തിയില്ലാതെ ജയസിംഹന്റെ കപടപ്രവൃത്തിയാൽ പ്രചോദിതനായി തീർന്നതുകൊണ്ട്, ആ പ്രഭു പറഞ്ഞപ്രകാരം വേഗം കുതിരപ്പുറത്തു കയറി യാത്രയാരംഭിച്ചു. അതുകണ്ട് ജയസിംഹൻ ആ യുവാവിന്റെ കയ്യിൽ ഒരു സഞ്ചി നിറച്ച് സ്വർണ്ണനാണയം സമർപ്പിക്കുവാനായി നീട്ടിക്കൊണ്ട്:—

“ഇതാ—ഇതു ദ്രവ്യം കൊണ്ട്, ദക്ഷിണരാജ്യങ്ങളിൽ എവിടെ എങ്കിലും താൻ പൊയ്ക്കൊള്ളുക.”

പുരു.—“പ്രഭോ! ഇതെനിക്കാവശ്യമില്ല! ഇപ്പോൾ ഞാൻ പ്രവർത്തിക്കുന്നതു താങ്കൾക്കു വേണ്ടിയാണ്. ഇതിനു പ്രതിഫലം ഞാൻ വാങ്ങുകയില്ല. ഈ കൊട്ടാരത്തിൽ നിന്നും ഞാൻ ഒളിച്ചോടിപ്പോകുന്നതുകൊണ്ട് എനിക്കു സിദ്ധിക്കുന്നതു മാനഹാനിയും കീർത്തിദോഷവുമാണ്. ഇവയില്ലാതാക്കുവാൻ, ലോകത്തുള്ള കനകം അശേഷം വാരി എന്നെ അഭിഷേകം ചെയ്താലും, സാധിക്കയില്ല!—എന്നുമല്ലാ,—ഒരാളെ കരുതി മാത്രം ഞാൻ എല്ലാം സഹിക്കാമെന്നുറയ്ക്കുന്നു. എന്നാൽ അവിടുന്ന് ഒരുപകാരം ചെയ്താൽ കൊള്ളാം. അവിടത്തെ ഒരു വാൾ എനിക്കു തരണം. അന്യരാജ്യങ്ങളിൽ എവിടെയെങ്കിലും പോയി എനിക്കു വേണ്ട ഗുണങ്ങളുണ്ടാക്കിത്തരുവാൻ അതു് ഉപകാരമായി ഭവിക്കട്ടെ.”

ഈ അപേക്ഷ സ്വീകരിപ്പാൻ ജയസിംഹൻ വളരെ സംശയിച്ചു. എന്നാൽ യുവാവിന്റെ മുഖത്തു കോപരസം സ്ഫുരിച്ചു

കണ്ടുതുടങ്ങിയപ്പോൾ ആ പ്രൌഢവേഷം തന്റെ അരയിൽ പൂട്ടിയിട്ടിരുന്ന വാളോടുകൂടിയുള്ള അരപ്പട്ട അഴിച്ചു അയാളെ ഏല്പിച്ചു.

"അവിടത്തെ ഔദാൎയ്യത്തിന്നു ഞാൻ ഹൃദയപൂൎവ്വം കൃതജ്ഞനായിരിക്കുന്നു." എന്നു പറഞ്ഞു് ആ യുവാവു അതിനെ തന്റെ അരയിൽ പൂട്ടിയിട്ടു.

ഇതിന്നിടയ്ക്കു കൂടെയുണ്ടായിരുന്ന രണ്ടു ഭടന്മാരും കുതിരകളിൽകയറി യാത്രക്കു സന്നദ്ധരായി. ഇതു കണ്ടു, ജയസിംഹൻ അവരെ ഒന്നുനോക്കി. ആ നോക്കു ആജ്ഞാസൂചകമായിരുന്നു. ഇതു പുരുഷോത്തമൻ കണ്ടിരുന്നുവെങ്കിൽ ജയസിംഹന്റെയും തന്നോടുകൂടി പുറപ്പെടുവാനൊരുങ്ങുന്ന ഭൃത്യന്മാരുടെയും അന്തൎഗ്ഗതം ഗ്രഹിപ്പാൻ കഴിയുമായിരുന്നു.

"എന്താ—ഇനി യാത്രയല്ലേ?—നിങ്ങളുടെയാത്ര സുഖകരമായിവരട്ടെ!" എന്നാശംസിച്ചിട്ടു് ജയസിംഹൻ പുരുഷോത്തമന്റെ കൈക്കു മാൎദ്ദവമായി പിടിച്ചു.

പുരു:—"എന്നാൽ ഞാൻ യാത്രപറയുന്നു" (താഴ്ന്നസ്വരത്തിൽ വീണ്ടും)

"ഞാൻ അവിടത്തെയടുക്കൽ പറഞ്ഞതും, ഞാനിപ്പോൾ താരയ്ക്കുവേണ്ടി ചെയ്യുന്നതും, താരയെ ധരിപ്പിക്കണമെന്നപേക്ഷിക്കുന്നു. അവിടുന്നു താരയുടെ ഭൎത്താവായിഭവിച്ചു സകല സൌഭാഗ്യങ്ങളും അനുഭവിക്കുമാറു ഈശ്വരൻ പ്രസാദിക്കട്ടെ!"

പുരുഷോത്തമൻ, തന്റെ ഹൃദയത്തിൽ കടന്നുകൂടിയപല വികാരങ്ങളുടെ തിരക്കുകൊണ്ടു പിന്നെ ഒന്നും പറവാൻ ശക്തനാകാഞ്ഞതിനാലും, അയാളുടെ കണ്ണുകളിൽനിന്നു കണ്ണുനീർ കവിഞ്ഞൊഴികിയതും, മറ്റുള്ളവർ കാണാതെ ഒളിയ്ക്കാൻ വേണ്ടി അയാൾ വേഗം കുതിരയെതിരിച്ചു ഓടിച്ചുപോയി.

# ഇരുപത്തഞ്ചാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ വിവരിച്ച സംഗതികൾ പ്രതാപഗിരിയിൽ നടന്നസമയത്തു മണിപുരന്മാരുടെ പ്രാകാരത്തിൽ എന്തെല്ലാം നടന്നു എന്നു നമുക്കു നോക്കാം.

ആ രാത്രിയിൽ മണിപുരാധീശന്മാർ ഇരുവരും അത്താഴത്തിനിരിക്കുംമുമ്പ് അവരുടെ ഭൃത്യന്മാരെ, അവർ ഉറങ്ങാൻ കഴിപ്പാനിരുന്ന മുറിയിൽനിന്നു പോകുവാനാജ്ഞാപിച്ചു എന്നിട്ട് അവർതന്നെ അടുത്തുവെച്ചിട്ടുണ്ടായിരുന്ന ഭക്ഷണസാധനങ്ങളെ ആവശ്യംപോലെ വിളമ്പുകയും ആഹാരം വേണ്ടുവോളം കഴിക്കുകയും, ശേഷിച്ച പദാർത്ഥങ്ങളെ തട്ടിവിടുകയും ചെയ്തു. അവിടെ അടുത്തുകത്തിച്ചുവെച്ചിരുന്ന വിളക്കിന്റെ മന്ദമായ പ്രകാശംകൊണ്ട് ആ ഭീഷണരൂപികളായ ഭ്രാതാക്കളുടെ മുഖം അതീവ ഭയങ്കരങ്ങളായിഭവിച്ചു.

ആ സഹോദരന്മാർ ഇരുവരുടെയും വസ്ത്രാലങ്കാരങ്ങൾ കൊണ്ട് അവർ എവിടെയോ പോകുവാൻ തയ്യാറായിരിക്കുന്നു എന്നു തോന്നും. അവരുടെ നെടിയവാളുകൾ ഉറകളോടുകൂടി അടുത്തു വെച്ചിരുന്നു. പതിവിനു വിരോധമായി ഭൃത്യരെ അകററി നിർത്തുന്നതു ആ ഭ്രാതാക്കൾക്കു മുഖ്യസംഗതികളെപ്പററി ആലോചിപ്പാനുള്ള ഒപ്പാൾ മാത്രമായിരുന്നു.

താന്ത്യാജി:—"ജ്യേഷ്ഠൻ പറഞ്ഞതു വാസ്തവംതന്നെ. നമ്മുടെ അവസ്ഥയ്ക്കൊത്തതായി ഒരു സ്ത്രീയെ എങ്കിലുംതെരഞ്ഞെടുപ്പാൻ നമുക്കു കഴിയാതെ പോയതു കഷ്ടംതന്നെ. വിവാഹംചെയ്യാതെ എത്രകാലം നാം ഇങ്ങിനെ കഴിച്ചുകൂട്ടും? നമുക്ക് അൻപതും നാല്പത്തഞ്ചും വീതം വയസ്സായിട്ടും ഇതുവരെ ഒരു സന്താനം ഇല്ലാതിരിക്കുന്നതു ഓർക്കുമ്പോൾ എനിക്കു വളരെ വ്യസനം തോന്നുന്നു."

ഭീംജി:—"എനിക്കും അതു തോന്നാതിരുന്നിട്ടില്ല. ഈ നാട്ടിലുള്ള പ്രഭുക്കന്മാരെക്കാൾ [illegible] അഭിജാത്യവും സ്ഥാനവലിപ്പവും ഉള്ള നമ്മുടെ കുടുംബം അഭിവൃദ്ധിയിൽ വരേണ്ടതു

സന്താനംകൊണ്ടല്ലയൊ? നാം യോദ്ധാക്കളാണ്; ഈ സ്ഥിതിക്കു നമ്മുടെ ജീവിതാവസ്ഥ സദാകാലം അപായത്തിലാണെന്നു വേണം കരുതുവാൻ. അതുകെട്ടെ, ഇന്നാൾ നാം വിശ്വപ്രതനേയുംമററും എതിർത്തു യുദ്ധംചെയ്യുമ്പോൾ ശത്രുപക്ഷക്കാർക്കു കീഴടങ്ങി നാം മരിച്ചുവെങ്കിൽ—ഹാ! അതാലോചിപ്പാൻപോലും പാടില്ല!—നമ്മുടെ പിൻഗാമിയായിരിപ്പാൻ ആരുമില്ലല്ലൊ. അങ്ങിനെ ആയാൽ നമ്മുടെ ധനവുംവസ്തുക്കളും എല്ലാം അറങ്ക്സീബ്ബിനല്ലയൊ ചെല്ലൂ."

താന്ത്യ:—"ഇപ്പോഴത്തെ സ്ഥിതി അപകടത്തിൽ തന്നെ. നമ്മുടെകുടുംബം എത്രയോ ശതവർഷകാലമായി ബഹുമാനത്തോടെനിലനിന്നിരിക്കുന്നു. ഭാവികാലത്തെസംബന്ധിച്ചാണ് എനിക്കു പരിതാപമുള്ളത്. എന്നാൽ ഒരു പിൻവാഴ്ക്കാരനില്ലായ്കയാൽ നമ്മുടെ വംശം നിലനില്ക്കാതെന്നു വെച്ചാൽ—ഹരെ!—എങ്ങിനെ സാധ്യ?—പ്രയാസം!"

ഭീംജി:—"അവന്റെ ആശ്രയരായ പ്രഭുക്കന്മാരിൽ ഒരുത്തൻപോലും നമുക്കൊരു സ്ത്രീയെ വിവാഹം ചെയ്യുതരാമെന്നു അനുവദിക്കുന്നില്ല. മററു കുടിയാന്മാരുടെ കഥയോ പറയേണ്ടതില്ല. ഈ കൂട്ടരെല്ലാം മണിപുരാധീശന്മാരെന്നു കേൾക്കുമ്പോൾ വെടികേട്ട മാനിനെപ്പോലെ ആയിത്തീരുന്നു."

താന്ത്യ:—"നമ്മുടെ പേർ കേൾക്കുമ്പോൾ എല്ലാവരും നടുങ്ങുന്നതുതന്നെയാണ് എനിക്കാനന്ദം! ഞാൻ—ജീവിച്ചിരിക്കുന്ന കാലം മുഴുവൻ ഇങ്ങിനെയിരുന്നാൽ മതിയെന്നാണ് എന്റെ ആഗ്രഹം." എന്നിത്രയും പറഞ്ഞപ്പോഴേക്ക് ആയാളുടെ മുഖത്തു സ്വാഭാവികമായി സ്ഫുരിച്ചുകാണാമായിരുന്ന ക്രൗര്യത ദ്വിഗുണീഭവിച്ചു കണ്ടു. എന്നിട്ട്, മദാന്ധനായി വീണ്ടും:—

"നമ്മെ ഭയപ്പെട്ട് അവർ സ്ത്രീകളെ തരുവാൻ മടിക്കുന്നുണ്ടെങ്കിൽ ആവശ്യംപോലെ തെരിഞ്ഞെടുപ്പാൻ സ്വാതന്ത്ര്യം നമുക്കില്ലെന്നു വന്നുവോ? നാം ഇതിനെപ്പററി പലപ്പോഴും

ആലോചിക്കാറുണ്ട്. എന്നാൽ ഇപ്പോൾ അപ്രകാരം ചെയ്യുന്നതു!—താരയെ സംബന്ധിച്ചിടത്തോളം നമ്മുടെ ഉദ്യമം ഫലവത്തായിവരുന്നെങ്കിൽ അതൊരു വലുതായ ജയപ്രാപ്തിയാണ്. ഈ കാലപര്യന്തം നാം വിവാഹം ചെയ്യാത്തിട്ടില്ലെന്നുള്ള ഒരു ന്യൂനതയല്ലാതെ മററു കാര്യങ്ങളിൽ നമുക്കെന്താണു കുറവുള്ളതു്?—ശൌര്യപരാക്രമങ്ങൾ നോക്കുന്നതായാൽ നമ്മോടു് എതിരാരുമില്ല! കുടുംബമാഹാത്മ്യം കൊണ്ടു നമ്മോടൊപ്പം വേറൊരുവനെയും സമം കൂട്ടാനില്ല! നമ്മെ, അഥവാ, ആരെങ്കിലും ബുദ്ധിഹീനതകൊണ്ട്, അധിക്ഷേപിച്ചിട്ടുണ്ടെങ്കിൽ, ഇപ്പോൾ കാണുന്നില്ല, അതുപോലെ പ്രതിക്രിയയും ചെയ്തിട്ടുണ്ട്" എന്നു് അയാൾ കീഴ്പോട്ടു ചൂണ്ടിക്കാണിച്ചുംകൊണ്ടു വീണ്ടും പറഞ്ഞുതുടങ്ങി:—

"അയല്ക്കാരുടെ നാട്ടുമാലികളിൽ നമ്മുടെ കണ്ണു പതിഞ്ഞെങ്കിൽ അവ നമ്മുടെ അധീനത്തിൽ വന്നു എന്നുള്ളതു തീർച്ചതന്നെ. അന്യപ്രഭുക്കന്മാരുടെ സമ്പൽസമൃദ്ധികണ്ടു നമുക്ക് അസൂയ ജനിച്ചുവെങ്കിൽ അവരെ പോരിൽ പരാജിതരാക്കി അവരുടെ ദ്രവ്യമശേഷം നമ്മുടെ ഭണ്ഡാഗാരത്തിൽ നിക്ഷേപിച്ചിട്ടുമുണ്ട്. ഇങ്ങിനെ കീർത്തിയെ നിവർത്തി, നമ്മുടെ ആഗ്രഹങ്ങളെ നിറവേററി സകലരെയും ഭയാക്രാന്തരാക്കി ജയലക്ഷ്മിയെ വശഗതയാക്കിത്തീർത്തിട്ടുള്ള ഈ നമുക്ക് ഒരു സ്ത്രീയെ കിട്ടില്ലെന്നു വരുന്നതു് അവമാനകരംതന്നെ."

ഭീ:—"ഒരു സാധാരണ കുടിയാനവന്റെ കുടുംബത്തിൽ നിന്നു ഒരു സ്ത്രീയെ വിവാഹം ചെയ്യുന്നതെന്നു വിചാരിച്ചാൽ അതു നിഷ്പ്രയാസേന സാധിക്കാമായിരുന്നു. നമുക്ക് അതു പാടില്ലല്ലോ. നാം നമ്മുടെ ഉൽകൃഷ്ടവംശത്തെ ഓർക്കണം. വിവാഹം ചെയ്യുന്നതെങ്കിൽ നമ്മോടു സമന്മാരായുള്ളവരുടെ കുടുംബങ്ങളിൽനിന്നു സ്ത്രീകളെ തെരിഞ്ഞെടുക്കണം."

താന്ത്യാ:—"ആവിധം സാധിക്കാൻ പ്രയാസമെന്നല്ലേ വന്നിരിക്കുന്നതു്?—അവർ നമ്മുടെ അപേക്ഷയെ സ്വീകരിക്കയില്ലല്ലോ? അതുകൊണ്ട്, ബലംപ്രയോഗിച്ചു നമ്മുടെ ഉദ്ദേശം സാധിക്കണമെന്നാണു ഞാൻ നിശ്ചയിക്കുന്നതു്."

റങ്ങുകയില്ല. പുരുഷോത്തമൻ കൊലക്കുറ്റത്തിന്മേൽ തടവിൽ കിടക്കുകയുമാണല്ലോ."

ഭീം:—"ജയസിംഹൻ അവിടെയുണ്ടല്ലൊ? അയാൾ താരയെ വിവാഹം ചെയ്യണമെന്ന തപസ്സിരിക്കയാണ്. അതുകൊണ്ട് അയാളെ മറയ്ക്കുവാൻ പ്രയാസമായേക്കും."

ഇതു കേട്ടു താന്ത്യാജി ചൊടിച്ചു എഴുനേറ്റുനിന്നുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"താരയെ കൊണ്ടുവന്ന ജ്യേഷ്ഠന തന്നല്ലാതെ ഞാൻ ഇനി അടങ്ങുകയില്ല."

ഭീം:—ഞാൻ ഇങ്ങിനെ പറഞ്ഞതുകൊണ്ട്, എന്നെ ഭീരുവാണെന്ന് അനുജൻ വിചാരിക്കുന്നുണ്ടായിരിക്കും. പ്രതാപഗിരിയിൽ പാതിരായ്ക്കു ചെന്ന് അകത്തു കടപ്പാൻ തരംകിട്ടിയെങ്കിൽ ലോകമെല്ലാം എതിർത്താലും ഞാൻ താരയെ കൊണ്ടുവരും."

താന്ത്യാ:—"ശൌര്യപരാക്രമനിധിയല്ലെ ജ്യേഷ്ഠൻ!—പ്രതാപഗിരിയിൽ കടപ്പാൻ വഴിയുണ്ട്. ആ കോട്ടയുടെ പിൻവശത്തുകൂടി താഴ്വരയിലേയ്ക്ക് ഒരു വഴിയുള്ളത് അറിയാമല്ലൊ? അതിൽകൂടി പോയാൽ കാവൽക്കാർ കാണാതെ അകത്തു കടക്കാം. ആ ഒരു മാർഗ്ഗമേയുള്ളു."

ഭീം:—"ശരിയാണ് അനുജ!—ഞാൻ മുമ്പൊരിക്കൽ ആ വഴി കണ്ടിട്ടുണ്ട്. ആ ഭാഗത്തുള്ള കതക് തുറപ്പാൻ ഒരു ഇരുമ്പുകമ്പി മതി. അവിടെ കടന്ന് കാവൽക്കാരനെ ചെന്നു പിടികൂടി കൊല്ലുവാൻ തുടങ്ങുമ്പോൾ അവൻ ജീവരക്ഷയ്ക്കുവേണ്ടി വാസ്തവമെല്ലാം പറയും. താരയുടെ കിടപ്പുസ്ഥലവും കാട്ടിത്തരും!—പിന്നത്തെ കഥ ആലോചിച്ചുകൊള്ളു."

താന്ത്യാ:—"പരിശ്രമംകൊണ്ട് എല്ലാ ഉപദ്രവങ്ങളെയും ജയിക്കാം. ഒരു കാര്യവും മണിപുരാധിപന്മാർക്ക് പ്രയാസമെന്ന വന്നുകൂടാ. എത്രത്തോളം അതു അസാദ്ധ്യമെന്ന വരുന്നുവോ അത്രത്തോളം അതു ചെയ്വാൻ ഉത്സാഹമാണു

# ഇരുപത്താറാം അദ്ധ്യായം.

ജയസിംഹൻ അയച്ച രണ്ടു ഭടന്മാരും പുരുഷോത്തമനും ആ പൎവ്വതപാൎശ്വം തുടൎന്നു കുതിരകളെ ഓടിച്ചുപോയി എന്നു പറഞ്ഞവസാനിപ്പിച്ചതേയുള്ളല്ലോ? പിന്നത്തെ കഥ എന്തെന്നു നോക്കുക തന്നെ.

പുരുഷോത്തമൻ, തനിക്കുണ്ടായ വ്യഥയെ സഹിപ്പാനും, തന്റെ ബുദ്ധിയെ നിലനിൎത്തി കാൎയ്യങ്ങളെപ്പററി പൎയ്യാലോചിപ്പാനും ശക്തനാകാതെ, തന്നെ ആക്രമിച്ചിട്ടുള്ള ദുഃഖവിചാരങ്ങൾ ബാധിക്കാതിരിപ്പാനെന്നപോലെ, കുതിരയെ വേഗത്തിൽ ഓടിച്ചുതുടങ്ങി. താൻ താരയ്ക്കുവേണ്ടി ഇപ്രകാരം ചെയ്യുന്നതു മാനഹാനിക്കുള്ള വഴിയെ തെളിക്കയാണെന്നും, തന്മൂലം അപകീൎത്തിക്കു പാത്രമായി ഭവിക്കുമെന്നും, ആ യുവാവ് അറിയാതിരുന്നില്ല. എങ്കിലും പ്രേമത്തെക്കരുതി, സൽഗുണപ്രദങ്ങളായ കാൎയ്യങ്ങളെ, അയാൾ വിസ്മരിച്ചു. ലോകത്തിൽ മാനമായി കാലക്ഷേപം കഴിപ്പാനുള്ള വഴി ഇല്ലാതായി ഭവിച്ചുവെന്നു പുരുഷോത്തമനു തോന്നി. അയാൾ ഇപ്രകാരം പ്രവൎത്തിക്കുന്നതുകൊണ്ടു ദോഷമൊന്നും പറവാനില്ലെന്നു വിചാരിപ്പാൻ വല്ല മാൎഗ്ഗവുമുണ്ടായിരുന്നാൽ അപ്രകാരമെങ്കിലും മനസ്സിനു ഒരു സുഖം വരുത്താമായിരുന്നു. പുരുഷോത്തമൻ ആലോചിച്ചിട്ടു ഒരു വിധത്തിലും സമാധാനം കിട്ടാതെ തന്റെ ജന്മം നിഷ്ഫലമായി എന്നു അയാൾ വിചാരിച്ചു. ദുഃഖനിവൃത്തിക്കും വഴിയൊന്നും കണ്ടില്ല. താരയെ ഇനി കാണ്മാൻ സംഗതിയാകയില്ലെന്നുതന്നെ ആ യുവാവു കരുതി. പുരകത്തിൽ താരയുടെ കയ്യൊപ്പോടുകൂടിയ ആ എഴുത്തു പുരുഷോത്തമന്റെ ജീവിതത്തെ വ്യൎത്ഥമാക്കിത്തീൎത്തു.

പുരുഷോത്തമന്റെ കൂടെയുണ്ടായിരുന്ന രണ്ടു ഭടന്മാരും വളരെ പുറകിലായി. വായുവേഗത്തെ ജയിക്കുന്ന ആ യുവാവിന്റെ കുതിരയോടൊപ്പം മററു രണ്ടു കുതിരകൾക്കും നില്പാൻ സാധിച്ചില്ല. വഴി നിരപ്പില്ലാത്തതും ഇടയ്ക്കിടെ പാറകളോടു കൂടിയും കണ്ടതിനാൽ ഭടന്മാർ അവരുടെ കുതിരകളെ ഓടി

പ്പാൻ നന്നെ ശ്രമപ്പെട്ടു എന്നിട്ടും അവരുടെ യജമാനന്റെ കല്പനയെ ഓൎത്തു, കഴിയുന്നത്ര വേഗത്തിൽ അവർ കുതിരകളെ പായിച്ചുവിട്ടു. ഇങ്ങിനെ നാലോ അഞ്ചോ നാഴിക പോയപ്പോൾ കാട്ടിന്റെ അവസാനത്തിൽ എത്തി.

പ്രതാപഗിരിയിൽ നിന്നു ദക്ഷിണരാജ്യങ്ങളിലേക്കു പോകുന്നവഴി മണിപുരന്മാരുടെ പ്രാകാരം കെട്ടീട്ടുള്ള മലയുടെ താഴ്‌വാരത്തിൽകൂടി ആയിരുന്നു. അതുകൊണ്ടു് അവിടെയുള്ള നേർവഴിയിൽ ഇറങ്ങുവാനായി പുരുഷോത്തമൻ കുതിരയെ ഒന്നു വളവുതിരിച്ചു വിട്ടു. ഉടനെ തനിക്കുനേരിട്ടുമായി വന്ന ഏതാനും അശ്വാരൂഢന്മാരായ യോദ്ധാക്കളുടെ ഇടയിൽ ചെന്നു കേറിയതിൽപിന്നീടു കുതിരയെ നിൎത്തുവാൻ അയാൾക്കു കഴിഞ്ഞുള്ളു. അപ്പോഴേക്കു പുരുഷോത്തമന്റെ കൂടെ വന്ന രണ്ടു ഭടന്മാരും എത്തി. ഇവരുടെ കുതിരകളുടെ വേഗവും കുളമ്പൊച്ചയുംകൊണ്ടു ഇതരശബ്ദങ്ങളൊന്നും കേൾപ്പാൻ പാടില്ലായിരുന്നു. ഇവർ തങ്ങളുടെ നേൎക്കു വഴിതിരിച്ചു വന്ന അശ്വാരൂഢന്മാരെ കണ്ടിട്ടു് അവരുടെയും തങ്ങളുടെയും കുതിരകൾ കൂട്ടിമുട്ടാതിരിപ്പാൻ ഒട്ടേറെ ശ്രമം ചെയ്യേണ്ടിവന്നു. ഇരുഭാഗക്കാരും വിചാരിച്ചിരിക്കാതെ തമ്മിൽ സംഘടിച്ചപ്പോഴേയ്ക്കു ചന്ദ്രികകൊണ്ടു ചിലരൊക്കെ പരസ്പരം ആളെ മനസ്സിലാക്കി.

പുരുഷോത്തമനോടൊരുമിച്ചുണ്ടായിരുന്ന ഭടന്മാർ മറ്റേസംഘക്കാരെ കണ്ടഉടൻ "മണിപുരാധീശന്മാരും കൂട്ടരുമാണിതു്" എന്നു് ഉറക്കെപറഞ്ഞു. ഇതു കേട്ടുകൊണ്ടു് പുരുഷോത്തമൻ നേരെനോക്കി. ഉടനെ ഗംഗാരാമനെ അടുത്തു കണ്ടപ്പോൾ "ഹാ— ഈ നീചനാണു് ഇന്നാൾ താരയെ കൊണ്ടുപോകുവാൻ ഇറങ്ങിയതു്" എന്നു അയാൾ പറഞ്ഞുപോയി.

ഈ വാക്കുകൾ കേട്ടിട്ടു് ആശ്ചൎയ്യത്തോടെ ഗംഗാരാമൻ— "അല്ലാ— കാരാഗൃഹത്തിൽ കിടക്കുന്നു എന്നു നാം വിചാരിച്ചിരുന്ന പുരുഷോത്തമൻ ഇതാ!" എന്നു മററുള്ളവർ കേൾക്കത്തക്കവിധം ഉച്ചത്തിൽ വിളിച്ചുപറഞ്ഞു.

തന്നെ മററു സംഘക്കാർ അറിഞ്ഞുവെന്നു പുരുഷോത്തമൻ മനസ്സിലാക്കിയതുകൊണ്ട് അയാളും അയാളുടെ കുതിരയെ മണിപുരയോദ്ധാക്കളുടെ ഇടയിൽ നിന്നു പുറകോട്ടു മാററുവാൻ തുടങ്ങി. ഇതു കണ്ടിട്ട്, ഭീംജി ഒട്ടും മടിക്കാതെ തൻെറ കുതിരയെ മുമ്പോട്ടു ചാടിച്ചു പുരുഷോത്തമൻെറ സമീപം എത്തി, ആ യുവാവിൻെറ കൈക്കു മുറുകെ പിടിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"എൻെറ ഭടന്മാരുടെ കയ്യിൽനിന്നു താരയെ രക്ഷപ്പെടുത്തിയതു നീയല്ലേ?—അതുകൊണ്ടു നാം തമ്മിൽ ഇങ്ങിനെ പിരിഞ്ഞാൽ പോരാ."

ഇതു കേട്ടിട്ട് ഈഷൽ കലുഷവുംകൂടാതെ പുരുഷോത്തമൻ- "തൻെറ ഭടന്മാരുടെ കയ്യിൽനിന്ന് ആ യുവതിയെ രക്ഷപ്പെടുത്തിയത് ആശ്ചര്യമല്ല ഗർവ്വിഷ്ഠനായ തൻെറ അധീനത്തിൽ താരയെ കണ്ടിരുന്നാലും ഞാൻ അപ്രകാരംതന്നെ ചെയ്യുന്നു!" എന്നിങ്ങിനെ മറുപടിപറഞ്ഞതും ഭീംജിയുടെ പിടിത്തത്തിൽ നിന്ന് ആ യുവാവു തൻെറ കൈ വലിച്ചുവിട്ടതുകൊണ്ടു കുതിരയെ പുറകോട്ടു ചാടിച്ചുനിർത്തിയതും ഒരുമിച്ചു കഴിഞ്ഞു.

"നീ ഒരു ബാലനായിരുന്നിട്ടും എന്നോടിങ്ങിനെ നിന്ദ പറവാൻതുനിഞ്ഞോ?" എന്നു കോപാന്ധനായി ഭീംജി പറഞ്ഞുകൊണ്ട് കുതിരയെ പുരുഷോത്തമൻെറനേരെ ചാടിച്ചു. ഭീംജി ഇങ്ങിനെ വല്ലതും പ്രവർത്തിക്കുമെന്നു മുൻകൂട്ടി കരുതി നിന്നിരുന്ന ആ യുവാവു തൻെറ കുതിരയെ അതിശീഘ്രം ഒരു വശത്തേയ്ക്കു മാററിനിറുത്തി, വാളും ഊരി എടുത്തുകൊണ്ടു സധൈര്യം പറഞ്ഞു:—

"ഇനി എൻെറ ദേഹത്തു തൊടുവാൻ താൻ യത്നിക്കുന്നതായാൽ തൻെറ ആ തടിച്ച ദേഹം പൊടിഞ്ഞുകളുവാൻ ഇടയാകുമെന്ന് ഓർത്തുകൊള്ളണം!"

ഭീം:—"മീശ മുളയ്ക്കാത്ത ഇവൻ, ഒരു വലിയ യോദ്ധാവിനെപ്പോലെ വീരവാദം പറയുന്നതെന്തോ?—എടാ—നീ ആ വാളും തിരിച്ചുറയിലിടണം!—അതാണു മര്യാദ! ആ ഉറയിൽ ഇരു

ദ്രോഹിയെ യുദ്ധത്തിൽ തോല്പിച്ചു തക്ക ശിക്ഷ കൊടുക്കുകയോ അല്ലെങ്കിൽ പോരിൽ താൻ മരിക്കുകയോ ചെയ്യുന്നതു ഉചിതമായിരിക്കുമെന്ന് അയാൾ ഒരു നിമിഷത്തിനിടയിൽ വിചാരിച്ചുറച്ചു. ആ യുവാവു കാരാഗൃഹത്തിൽനിന്ന് ഇറങ്ങിയ ഉടനെ യുദ്ധത്തിനൊരുമ്പെട്ടുവെങ്കിലും സഹജമായ ധൈര്യത്തിന്റെ ഫലമായി, അയാൾക്കു സാമാന്യമായിട്ടുണ്ടായിരുന്ന ദേഹശക്തിക്കു ശതഗുണം ഉൽക്കർഷം വരുവാനും, യുദ്ധപാടവത്തെ പ്രബലപ്പെടുത്തുവാനും, ആയുധപ്രയോഗത്തിൽ അനന്യസാധാരണമായ ചതുരതയെ പ്രകടിപ്പിക്കുവാനും ഇടയായതേയുള്ളൂ.

പുരുഷോത്തമനെ എളുപ്പത്തിൽ പരാജിതനാക്കാമെന്നായിരുന്നു ജിംജി വിചാരിച്ചതു്. "ബാലനായ ഇവനോടു പൊരുതുവാൻ ജ്യേഷ്ഠൻ തുടങ്ങിയല്ലോ." എന്നൊരു ഹാസ്യഭാവത്തോടെ താന്ത്യാജിയും നോക്കിനിന്നു. എന്നാൽ അവരുടെ വിചാരം ചുവടോടെ തെറ്റിപ്പോയെന്നു, രണ്ടോ മൂന്നോ പ്രാവശ്യം വെട്ടുകയും വെട്ടുകളെ തടുക്കുകയും ചെയ്തു കഴിഞ്ഞപ്പോൾ, അവർക്കു മനസ്സിലായി.

ഉഗ്രംപശ്യനായ ജിംജിയുടെ ഖഡ്ഗപ്രയോഗങ്ങളെ പുരുഷോത്തമൻ അലക്ഷ്യമായി തടുത്തു. യുദ്ധത്തിന്റെ പ്രാരംഭത്തിൽ ആ യുവാവു് എതിർപ്പാൻ ഉദ്ദേശിക്കാത്ത എതിരാളിയുടെ യുദ്ധസാമർത്ഥ്യം എത്രത്തോളമുണ്ടെന്നും, അയാളുടെ പോക്കെന്താണെന്നും, അറിവാൻ തടുത്തുകൊണ്ടിരുന്നതേയുള്ളൂ. ഈ സമ്പ്രദായം കണ്ടും, ആ യുവാവു ജിംജിയുടെ വെട്ടുകളെയും അയാളുടെ കുതിരയുടെ പാച്ചിലിനെയും വളരെ സാമർത്ഥ്യത്തോടെ തടുത്തും, ഒഴിഞ്ഞും, പൊരുത വിധത്തെ ശ്ലാഘിച്ചും അവിടെ നിന്നിരുന്നവർ സന്തോഷിച്ചു. തന്റെ വിദ്യകളൊന്നും പറ്റുന്നില്ലെന്നു കണ്ടപ്പോൾ നിമിഷംപ്രതി ആ പ്രഭുവിന്നു കോപവും ഇച്ഛാഭംഗവും വർദ്ധിച്ചുവന്നു. ഇതൊരു തരമാണെന്നു നിശ്ചയിച്ചു പുരുഷോത്തമൻ എതിർപ്പാൻ തുടങ്ങി. പരസ്പരം ചെറുത്തു വെട്ടേല്പിക്കാൻ ചെയ്യു ശ്രമത്തിൽ ഖഡ്ഗങ്ങളിൽ ചന്ദ്രിക പ്രതിഫലിച്ചു മിന്നൽപ്പിണർപോലെ പ്രകാശിച്ചു. കുതിരകളെ തമ്മിൽ കൂട്ടിമുട്ടിച്ചു് ഒന്നിനെ വീഴ്ത്തുവാനും ശത്രുക്കൂടി വീഴുന്ന

വന്റെകഥ കഴിപ്പാനും അവർ ശ്രമിച്ചു. ഈ അപകടത്തെ ഈ യുവാവ് ചാതുര്യത്തോടുകൂടി സൂക്ഷിച്ചു തടുത്തു. കുതിരകളെ വട്ടം ചാടിച്ചു തലയ്ക്കു ലാക്കാക്കി വെട്ടിയും, ആ വെട്ടിനെ തടുത്ത തക്കത്തിൽ, വാരം കടകം തിരിച്ചു കഴുത്തിനെ ലക്ഷ്യമാക്കി വീശിയും, കുതിരകളെ അവരുടെ ആയുധങ്ങളുടെ ഗതിഭേദത്തിനൊത്ത വിധം മുമ്പോട്ടും പിമ്പോട്ടും ചാടിച്ചും, എന്തുവേണ്ടൂ അവർ ഈ യുവാവിനെ കഴിയുന്നതു ശ്രമിച്ചു ചെയ്ത യുദ്ധംകൊണ്ട് ഇതുവരെ ഒരാളുടെ ദേഹത്തു് ഒരു പോറൽപോലും വരുത്തുവാൻ കഴിഞ്ഞില്ല. ഇതു ഭീംജിക്കു ദുസ്സഹമായിഭവിച്ചു. ആയുധാഭ്യാസത്തിൽ ഭീംജിക്കു് എതിർ ഭൂമിയിലില്ലെന്നായിരുന്നു അയാളുടെ അനുജന്റെയും മറ്റുമിത്രന്മാരുടെയും ബോദ്ധ്യമെന്ന് അയാൾക്കറിയാമായിരുന്നു. ഈ അവസരത്തിൽ തനിക്കു തുല്യനായി "ഒരു ബാലൻ" പൊരുതു തന്റെ പേരിനു കളങ്കം വരുത്തുന്നു എന്നു തോന്നിയപ്പോൾ ഭീംജി കോപാന്ധനായിത്തീർന്നു. അയാൾ കുതിരപ്പുറത്തു് ഉറച്ചിരുന്നു തന്റെ വലിയ വാളിനെ മുറുകെ പിടിച്ചു. എന്നിട്ട് ആ ഭയങ്കരൻ തന്റെ കുതിരയെ പായിച്ചു പുരുഷോത്തമന്റെ അടുത്തു് എത്തിയതും, ആ യുവാവിന്റെ ഭുജത്തെ ലക്ഷ്യമാക്കി വെട്ടിയതും, ഒന്നിച്ചായിരുന്നു. എന്നാൽ അയാളുടെ വെട്ടേറ്റുവാൻ അരം കൊടുക്കാതെ മിന്നൽപോലെ വേഗത്തിൽ പുരുഷോത്തമൻ കുതിരയെ ചാടിച്ചുകളഞ്ഞതുകൊണ്ടു ഭീംജിയുടെ വെട്ടു കാറ്റിൽ വീഴുന്നതു കേട്ടു. വാളിന്റെ ഘനവും വെട്ടിയ ഊക്കുംകൊണ്ടു ഭീംജിക്കു് ആ വാളിനെ തിരിച്ചെടുക്കാൻ ഒരു നിമിഷനേരം വേണ്ടിവന്നു. ഈ തരം കിട്ടിയതു പുരുഷോത്തമൻ വൃഥാ കളഞ്ഞില്ല. പെട്ടെന്നു് ആ യുവാവു തന്റെ കുതിരയെ ഒരു വശത്തുകൂടി ചാടിച്ചുവിട്ടിട്ടു, ഭീംജിയുടെ ഇടത്തെ ഭുജത്തിൽ വെട്ടി. ആ വെട്ടു് ഏററതുകൊണ്ടുണ്ടായ വേദനയോടും ദേഷ്യത്തോടും ആ മണിപ്പുരവീരൻ തന്റെ വാളിനെ മുറുകെ പിടിച്ചുയർത്തി അങ്കവടിയിൽ ചവിട്ടി ഉയരത്തിലായി നിന്നുകൊണ്ടു തന്റെയും കുതിരയുടേയും ശക്തി ഒരുമിച്ചു പ്രയോഗിപ്പാൻ കരുതിക്കൂട്ടി പുരുഷോത്തമന്റെ നേരെ പാഞ്ഞടുത്തു. ഭീംജിയുടെ സകല ചലനങ്ങളും ശ്രദ്ധിച്ചുനോക്കി നിന്ന യുവാ

ചെയ്ത പുരുഷോത്തമനോട് ആ തന്ത്രം ഫലിച്ചില്ലെന്നു തന്നെ യല്ല ശിംജിയുടെ മാൎഗ്ഗത്തിൽനിന്നു പെട്ടെന്നു കുതിരയെ ചാടിച്ചു നിൎത്തിക്കൊണ്ടു സമ്പ്രദായത്തിൽ പുരുഷോത്തമൻ കൊടുത്ത ഒരു വെട്ടോടുകൂടി, ഉയൎത്തിപ്പിടിച്ചിരുന്ന വാളിനെ ശിംജിയുടെ കയ്യിൽനിന്നു തെറിപ്പിച്ചുകളകയും ചെയ്തു. ഇത്രയും കഴിച്ചിട്ട് ഇനി എന്തു ചെയ്വാൻ പോകുന്നുവെന്ന് ഊഹിപ്പാൻപോലും ഇടകൊടുക്കാതെ ആ യുവാവ് അതിവേഗത്തിൽ തന്റെ വാളിനെ മറിച്ചുപിടിച്ചു ശിംജിയുടെ മൂൎദ്ധാവിൽ ഖഡ്ഗമുഷ്ടികൊണ്ട് ഊക്കോടുകൂടി പ്രഹരിച്ചു. താഡനം ഏററ ഉടൻതന്നെ, ശിംജി മോഹാലസ്യനായി കുതിരയിൽനിന്നു നിലത്തു പതിച്ചു. ആ ദ്വന്ദ്വയുദ്ധം ഇങ്ങിനെ അവസാനിച്ചപ്പോൾ പുരുഷോത്തമൻ എല്ലാവരും കേൾക്കുംവിധം ഉറക്കെ:—

"ഇയാളുടെ ജീവൻ ഞാൻ കളയുന്നില്ല. ഇയ്യാൾ താരയോടു ചെയ്ത അപമൎയ്യാദയ്ക്കു ഈ ശിക്ഷ മതിയാകും എന്നു പറഞ്ഞു!"

ശിംജി വീഴുന്നതുകണ്ടു പരിഭ്രമിച്ചു നിന്നിരുന്ന താന്ത്യാജിയും ഭടന്മാരും പുരുഷോത്തമന്റെ നേരെ അടുത്തു. ഇതു കണ്ട് പുരുഷോത്തമൻ:—

"ധൎമ്മയുദ്ധം ചെയ്യുകയെന്നുള്ളതു നിങ്ങളുടെ കൂട്ടർ അറിഞ്ഞുകൂടെന്നു എനിക്കറിയാം! —എന്നാൽ വരിൻ!"

ചുഴന്നടുക്കുന്ന യോദ്ധാക്കളുടെ കൂട്ടത്തിൽ നിന്നു കുതിരയെ ചാടിച്ച് ഓരോ ലക്ഷ്യം നോക്കി വെട്ടിയും വെട്ടുകൾ ചമന്നതിനെ തടുത്തും ആ യുവാവ് ഒരു നിമിഷംകൊണ്ടു ഭടന്മാരുടെ ഇടയിൽ കൂടി ഒരു വഴി തെളിച്ചുണ്ടാക്കി പുറത്തു ചാടി. ഇതിനിടയ്ക്കു പ്രതിപക്ഷത്തിൽ രണ്ടു ഭടന്മാർ മുറിവേററു വീണു. വേറൊരുവന്റെ കൈ, വാളോടുകൂടി അററു നിലത്തുവീണു. ഇങ്ങിനെ വഴിയുണ്ടാക്കിയതിൽ കൂടി ആയിരുന്നു പുരുഷോത്തമൻ പുറത്തു കടന്നതു്. ആ യുവാവിന്റെ പരാക്രമം കണ്ടു താന്ത്യാജി ആശ്ചൎയ്യപ്പെട്ടുവെങ്കിലും അയാളുടെ സഹോദരനു നേരിട്ട തോൽവിയെ ഓൎത്തു കുപിതനായി തന്റെ കുതിരയെ ചാടിച്ചു് പുരുഷോത്തമന്റെ പിൻഭാഗത്തു എത്തി. അന്നേരം [illegible]

ത്തുള്ള നിശ്ചയത്തോടുകൂടെ താന്ത്യാജി ആ യുവാവിൻെറ മൂൎദ്ധാ
വിനെ ലക്ഷ്യമാക്കി വെട്ടി. നമ്മുടെ കഥാനായകൻെറ കഥ അ
വസാനിച്ചു എന്നു തന്നെ തോന്നിപ്പോയി. എന്നാൽ തൻെറ
പുറകിൽ കുതിര ചാടിവീണശബ്ദം കേട്ടതിനോടുകൂടി പുരുഷോ
ത്തമൻ കുതിരയെ അതിവേഗം ശത്രുവശത്തേക്ക് ചാടിച്ചുംകൊ
ണ്ട് വെട്ടുകൊള്ളുവാൻ തരപ്പെടാതെ താന്ത്യാജി ഭഗ്നാശയനാ
യിട്ട്:—

“വിവേകഹീനനായ ബാലക! നിൻെറ അധമമതിയുടെ ഫ
ലമാണിത്!—ഒന്നു തെററുകയുമില്ല!” എന്നു പറഞ്ഞവസാനി
പ്പിക്കുന്നതിനു മുമ്പ് വീണ്ടും അയാൾ വാൾ ഓങ്ങിവെട്ടി. പാറി
വന്ന വെട്ടിനെ പുരുഷോത്തമൻ തടുത്തുംവെച്ച് വാൾ ഉയർത്തി
വീശി വെട്ടുകയും പെട്ടെന്നതുമാററി താന്ത്യാജിയുടെ വലത്തു ഭുജ
ത്തിൽ വാളിനെ കുത്തിയിറക്കുകയും ചെയ്തു. ഈ ഖഡ്ഗപ്ര
യോഗ ചാതുര്യംകൊണ്ട് താന്ത്യാജി നിരായുധനായി.

പുരുഷോത്തമനോടുകൂടിവന്ന ഭടന്മാർ ഇരുവരും ഇതുവ
രെ സ്വസ്ഥരായി നില്ക്കുകയായിരുന്നു. ഇവർ ശീഘ്രഗല്ഭരായി
രുന്നുവെങ്കിലും ജയസിംഹൻെറ ആജ്ഞാനുസരണം പുരുഷോത്ത
മനെ ആപത്തിൽ കുടുക്കുവാൻ വന്നവരായിരുന്നതുകൊണ്ട് ആ
യുവാവ് ഏകനായി നിന്നു പോർചെയ്തു മരിച്ചതിൽ സൊല്ല
തീൎന്നു എന്നു കരുതി, സഹായിപ്പാൻ പുറപ്പെട്ടില്ല. ഒടു
വിൽ പുരുഷോത്തമൻെറ ശൌര്യപരാക്രമം കണ്ട് ആശ്ചര്യ
ത്തോടെ ആ രണ്ടു ഭടന്മാരും ആ യുവാവിനെ സഹായിപ്പാൻ
അടുത്തു. ഉടനെ മറുപക്ഷക്കാരിൽ രണ്ടുപേരെ അവർ വീ
ഴ്ത്തി. പിന്നെ ഇവർ മൂന്നുപേരും ചേൎന്ന് ശത്രുനിരയോടു ഘോരമാ
യൊരു യുദ്ധംചെയ്തു. തദനന്തരം പുരുഷോത്തമൻെറ സഹാ
യികളായ രണ്ടു ഭടന്മാരും മൃത്യുവശഗതരായി. ഇതു കണ്ടിട്ട്, ഇ
നി അവിടെ നില്ക്കുന്നത് ആപൽക്കരമായിരിക്കുമെന്നു കരുതി ക
രവാളപ്രയോഗത്താൽ പ്രതിപക്ഷക്കാരുടെ ഇടയിൽകൂടി ഒരു
വഴിയുണ്ടാക്കി പുരുഷോത്തമനും കുതിരയും മിന്നൽപോലെ യുദ്ധ
ക്കളത്തിൽനിന്നു മറഞ്ഞു

ഇതു കണ്ട്, പുരുഷോത്തമനെ പിന്തുടരുവാൻ തുടങ്ങിയ

ഗംഗാറാമനോടും മററു ചിലരോടും—"അയ്യോ! പിൻതുടൎന്നിട്ടാവശ്യമില്ല! അവൻ ശൂരനായ യുവാവാണ്!" എന്നു പറഞ്ഞു, താന്ത്യാജി വിലക്കി. എന്നിട്ട് എല്ലാവരുംകൂടി ലീലാജിയെ മോഹാലസ്യത്തിൽ നിന്ന് ഉണൎത്തുവാൻ ശ്രമിച്ചു.

ഈ കഥ ഇങ്ങിനെയിരിക്കട്ടെ. പുരുഷോത്തമൻ ആ യുദ്ധകളത്തിൽനിന്ന് എവിടെയ്ക്കു പോയെന്നു നോക്കാം. ആയാളുടെ കുതിരയ്ക്കു യുദ്ധത്തിനിടയിൽ വാൾമുനകൊണ്ടു പരുക്കുകൾ പറ്റുകയാൽ അതുവിരണ്ടു കാട്ടിലുള്ള ഒരു ഒററയടിപ്പാത
ഓടിക്കളഞ്ഞു—ആ ത്വരിതഗതിയിൽ കുറെദൂരം
തന്നെ പിൻതുടൎന്ന് ആരും വരുന്നില്ലെന്ന് ആ യുവാവു
കൊണ്ടു കുതിരയുടെ വേഗം കുറയ്ക്കുവാൻ അയാൾ നന്നെ ശ്രമിച്ചു. എന്നാൽ ഫലിച്ചില്ല. ഇവിധം കുറെ ഏറെവഴി പോയപ്പോൾ കുതിര തന്നെത്താൻ വേഗം കുറച്ചുതുടങ്ങി. പുരുഷോത്തമൻ കടിഞ്ഞാൺ പിടിച്ചു സാവധാനത്തിൽ നിൎത്തുവാൻ ശ്രമിച്ചു. എന്നാൽ ആ യുവാവു വിചാരിച്ച സ്ഥലത്തുനിന്നും വളരെ അകലെത്തിയശേഷമേ കുതിര നിന്നുള്ളു. പുരുഷോത്തമൻ സ്ഥലനിൎണ്ണയമില്ലാതെ താൻ ഇതിനു മുമ്പു കണ്ടു കുറിച്ചിട്ടുള്ള വല്ല അടയാളങ്ങളുമുള്ള പ്രദേശമാണോ എന്ന് അവിടെ ചുററുംനടന്നുനോക്കി. ഉടനെ താൻ ആ ദിക്കിൽ പലപ്പോഴും പക്ഷികളെ, വെടി വെപ്പാൻ വന്നിട്ടുള്ളതായും, അവിടം പ്രതാപഗിരിക്കടുത്താണെന്നും അയാൾക്ക് ഓൎമ്മയുണ്ടായി. ഇങ്ങിനെ യാദൃച്ഛികമായി പ്രതാപഗിരിക്കടുത്താണു പുരുഷോത്തമനു വീണ്ടും വരാനിടയായതു്. അയാളുടൊരുമിച്ചുണ്ടായിരുന്ന രണ്ടു ഭടന്മാരും യുദ്ധത്തിൽമരിച്ചു. താൻ തനിച്ച്, നിസ്സഹായനായി വനമദ്ധ്യത്തിൽ ഇരിക്കയാണെന്നു വിചാരിച്ചു യുവാവ് അസ്വസ്ഥനായി. അതുമിക്കവാറും സ്വല്പം മുമ്പു കഴിഞ്ഞ മണിപുരന്മാരുടെ അക്രമപ്രവൃത്തി ഓൎത്തിട്ടായിരുന്നു. നേരവും പാതിരാ കഴിഞ്ഞിരിക്കണമെന്ന് അയാൾ അനുമാനിച്ചു. മണിപുരന്മാരോട് എതിൎത്തു യുദ്ധംചെയ്തും കാരാഗൃഹത്തിൽ കിടന്നു വലഞ്ഞും, ദേഹത്തെ ബാധിച്ച ക്ഷീണംകൊണ്ടു വല്ലിടത്തും സ്വാതന്ത്ര്യമായി കിടന്നുറങ്ങണമെന്ന് ഒരാശ പുരുഷോത്തമനുണ്ടായി. അതിലേയ്ക്കു പ്രതാപഗിരിയിൽ

തന്നെ മടങ്ങുകയല്ലാതെ ഗത്യന്തരമില്ലെന്നു അയാൾ നിശ്ചയിച്ചു. കാരാഗൃഹത്തിൽ വെച്ചു ജയസിംഹൻ തന്നോട് ഒളിച്ചോടിപ്പോകുവാൻ നിർബന്ധിച്ച വിഷയത്തിൽ ആ പ്രഭുവിനു ദുരുദ്ദേശമുണ്ടായിരിക്കാമെന്നു സംശയിച്ചു. തനിക്ക ദുഷ്കീർത്തി വരുത്തത്തക്കവിധം താര, പരതന്ത്രയായി എഴുതിഅയച്ചതായിരിക്കാമെന്നല്ലാതെ, സ്വാഭിപ്രായംകൊണ്ടു ആയിരിക്കയില്ലെന്ന് അയാൾ വിശ്വസിച്ചു. അതിനാൽ താൻ പ്രതാപഗിരിയിൽ ചെന്നു ... ജയസിംഹൻ, തന്നെ വീണ്ടും ഒളിച്ചോടിപ്പോകുവാൻ ...ന്നതായാൽ ഉൾപ്പെടുന്നതല്ലെന്നും തീർച്ചപ്പെടുത്തി.

... മനസ്സിനെ ഒരുവിധം ഉറപ്പുവരുത്തിക്കൊണ്ട് അയാൾ കുതിരയിൽ കയറി വേഗം ഓടിച്ചുവിട്ടു. പുരുഷോത്തമൻ പ്രതാപഗിരികോട്ടയുടെ മുൻഭാഗത്ത് എത്തിയപ്പോൾ കൊട്ടാരത്തിനകത്തിൽ നിന്ന് ആളുകളുടെ കൂട്ടനിലവിളിയും, അതിനിടയിൽകൂടി ആയുധങ്ങൾ കൂട്ടിമുട്ടുന്ന ശബ്ദവും, കേമമായി പൊങ്ങിയതു കേട്ടിട്ടു പരിഭ്രമത്തോടുകൂടി കുതിരയിൽനിന്നു ഇറങ്ങി ഗോപുരദ്വാരത്തിലേയ്ക്കു പാഞ്ഞടുത്തു. അവിടെ വാതിൽ അടച്ചിരുന്നതുകൊണ്ടു കോട്ടയുടെ പിൻഭാഗത്തുണ്ടായിരുന്ന അഴിവാതിലിലേയ്ക്കു ഓടിച്ചെന്നു. ഉടനെ, മണിപുരാധിപനായ ഭീംജി മോഹാലസ്യമായി കിടന്ന ഒരു സ്ത്രീയെ വഹിച്ചുകൊണ്ട് ആ വാതിലിൽകൂടി പുറത്തേക്ക ചാടിയിറങ്ങിയത് ആ യുവാവു കണ്ടു. ചന്ദ്രികയുടെ ധാവള്യത്താൽ ആ സ്ത്രീയുടെ മുഖം ദൃശ്യമായി ഭവിച്ചപ്പോൾ അസാമാന്യമായ ക്ലേശത്തോടെ— "അയ്യോ—ദ്രോഹി. താരയെയോ?" എന്നൊക്കെ പറഞ്ഞുകൊണ്ടു പുരുഷോത്തമൻ ഭീംജിയുടെ നേർക്ക ഖഡ്ഗപാണിയായി അടുത്തു.

---

# ഇരുപത്തിയേഴാം അദ്ധ്യായം.

തന്റെ മാർഗ്ഗനിരോധം ചെയ്തു ദീർഘകായനായ ആൾ പുരുഷോത്തമനാണെന്നു ഭീംജി അറിഞ്ഞയുടൻ കോപാവേശത്തോടെ പല്ലുകടിച്ചുകൊണ്ട്— "നിന്നെ ഇനി ഞാൻ വിടുകയില്ല!—

ഒരിക്കൽ തെററിക്കയേയുള്ളൂ!" എന്നിപ്രകാരം ചീറി പറഞ്ഞതിനോടുകൂടി പുരുഷോത്തമന്റെ ശിരസ്സിനെ ലക്ഷ്യമാക്കി അയാൾ ആഞ്ഞു വെട്ടി. ഈ വെട്ടിനെ നിഷ്പ്രയാസം തട്ടിക്കളഞ്ഞിട്ട്, പുരുഷോത്തമൻ അയാളുടെ തോളിൽ കഠിനമായി ഒരു മുറിവേൽപ്പിച്ച് അയാളെ വീഴ്ത്തി. ഇതിനിടയിൽ താന്ത്യാജിയും എത്രതാനും ഭടന്മാരും കൊട്ടാരത്തിൽനിന്ന് ഇറങ്ങിവന്നയുടൻ ഒരു നോക്കിൽ അവർ അവിടെ നടന്നതെല്ലാം മനസ്സിലാക്കീട്ടു ഭീംജിയുടെയും പുരുഷോത്തമന്റെയും മദ്ധ്യേ പാടികടന്ന് എല്ലാവരും ഒരുമിച്ചു പുരുഷോത്തമനെ വളഞ്ഞതിന്നു
വസരത്തിൽ പുരുഷോത്തമൻ പ്രകടിപ്പിച്ച യുദ്ധ...
പരാക്രമവും, അവർണ്ണനീയമെന്നേ പറയേണ്ടൂ. ആ യുവാവു... വളഞ്ഞടുത്ത യോദ്ധാക്കളുടെ ഇടയിൽനിന്നു ഖഡ്ഗപ്രയോഗംകൊണ്ട് ഒരു വഴിയുണ്ടാക്കി വേഗം പ്രാകാരഭിത്തിയോടു ചേൎന്നുനിന്നു പൊരുതുതുടങ്ങി. മൂന്നു വശങ്ങളിലും തന്നെ സംഹരിപ്പാനടുത്തവരുടെ വെട്ടുകളെ എല്ലാം മിന്നൽപിണർപോലെ ബഹുവേഗം വീശി വാളുകൊണ്ടു തടുക്കുകയും, തിരിച്ചു തരംനോക്കി വെട്ടുകയും ചെയ്തു. ആ യുവാവിന്റെ വെട്ടുകൾ ഒന്നും നിഷ്ഫലങ്ങളായില്ല. ആദ്യത്തേതിൽ ഗംഗാറാമനെ യമപുരിക്കയച്ചു. രണ്ടാമത്തേതിൽ വേറൊരു ഭടനെ താഴത്തിട്ടു. മൂന്നാമത്തേതുകൊണ്ട് ഒരുവനെ കഠിനമായി മുറിവേല്പിച്ച് അവൻപോർ മതിയാക്കി. പിന്നെയടുത്തു കണ്ടതു താന്ത്യാജിയെ ആയിരുന്നു. കുറെ മുമ്പു കാട്ടിൽവെച്ചു നടന്ന യുദ്ധത്തിൽ അയാൾക്കു വലത്തുകൈ അസ്വാധീനമായി ഭവിക്കയാൽ ഇടത്തുകൈകൊണ്ടായിരുന്നു അയാളുടെ ഖഡ്ഗപ്രയോഗം. അയാളെ അശക്തനായി തള്ളീട്ടു പുരുഷോത്തമൻ വേഗം ഭീംജി വീണുകിടന്ന സ്ഥലത്തു ചെന്നു. ആ പ്രൌഢ മോഹാലസ്യമായി കിടന്നിരുന്നിട്ടും താരയെ അയാൾ മുറുകെ പിടിച്ചിരിക്കുന്നതായി കണ്ടയുടൻ ആ പിടിത്തത്തിൽനിന്നു വിടുവിച്ചു അവളെ അയാൾ എടുത്തു. യുദ്ധത്തിനിടയിൽ തന്റെ പ്രിയതമയ്ക്കു വല്ല വിപത്തും നേരിട്ടിരിക്കുമോ എന്നായിരുന്നു പുരുഷോത്തമനുണ്ടായ ഭയം. അങ്ങിനെ ഒന്നും പററീട്ടില്ലെന്നു പരിശോധനകൊണ്ടു മനസ്സിലായപ്പോൾ

മണിപുരഭടന്മാൎക്കുണ്ടായ പരാജയങ്ങൾ സ്വല്പനിമിഷങ്ങൾക്കുള്ളിലായിരുന്നുതന്നെയുള്ളൂ. അവരുടെ നേതാക്കന്മാൎക്കു നേരിട്ട തോൽവി കണ്ടിട്ടുണ്ടായ ചെറുഭടന്മാരുടെ അതിന്റെ കാരണഭൂതനായി ഭവിച്ചവനെ ഹതനാക്കണമെന്നു നിശ്ചയിച്ച് അവർ ക്രുദ്ധിച്ചു വ്യാഘ്രങ്ങളെപ്പോലെ പുരുഷോത്തമന്റെ നേരെ പാഞ്ഞടുത്തു.

അവന്റെയും പുരുഷോത്തമന്റെയും മുമ്പിൽ പല പല ഖഡ്ഗങ്ങൾ വിദ്യുല്ലതകൾ പോലെ പൊങ്ങി പ്രകാശിച്ചതു കണ്ടും, കോലാഹലം കേട്ടും ഭയന്നിട്ടു, തരള പരവശയായി. ആ കന്യകയെ വേഗം പുരുഷോത്തമൻ തന്റെ പുറകിൽ നിൎത്തി അയാളുടെ നേരെവന്ന വെട്ടുകളെ എല്ലാം തടുത്തു. എന്നാൽ ഈ യുദ്ധത്തിൽ അയാൾക്കു മുമ്പു് ഉണ്ടായ കൈവാധീനം ഉണ്ടായില്ല. വെട്ടുകളെ തടുത്തുനിന്നപ്പോൾ ഒരു വെട്ടു തടുത്തതോടുകൂടി ആ യുവാവിന്റെ വാൾ രണ്ടായി മുറിഞ്ഞുപോകയും അടുത്ത നിമിഷം ഒരു വെട്ടേറ്റു താമരയുടെ കാൽചുവട്ടിൽ അയാൾ പതിക്കയും ചെയ്തു. ഒരു ഇന്ദ്രജാലക്കാരന്റെ മാന്ത്രികശാലയിലെ ദൃശ്യങ്ങളായ, വസ്തുക്കളെ മറയ്ക്കുന്നതുപോലെ പുരുഷോത്തമന്റെ നേത്രങ്ങളിൽനിന്നു ലോകം മറഞ്ഞു.

* * * * * *

* * * * *

പുരുഷോത്തമൻ മോഹാലസ്യത്തിൽ നിന്നുണൎന്നപ്പോൾ താൻ ഒരു മുറിയിൽ മൃദുവായ ശയ്യയിന്മേൽ കിടക്കുന്നതായികണ്ടു. മേൽകെട്ടി മുതലായത് അയാൾക്കു ഇതിനുമുമ്പു കണ്ടു പരിചയമുള്ളപ്രകാരം തോന്നി. ആ മുറിയും അയാൾക്കു അപരിചിതമായിരുന്നില്ല. എന്നാൽ സ്ഥലനിൎണ്ണയം വരുത്തുവാനും കാൎയ്യങ്ങളെപ്പറ്റി ആലോചിപ്പാനും ബുദ്ധിക്കു ഉറപ്പുവരായ്കയാൽ എല്ലാംകുഴപ്പമായിത്തീൎന്നു. അയാൾ കണ്ണടച്ചു് ആലോചന ഒന്നിങ്കൽ നിലനിൎത്തുവാൻ ശ്രമിച്ചു. ഉടനെ മുമ്പുനടന്ന കാൎയ്യങ്ങൾ ഓരോന്നായി ഓൎമ്മയിൽവന്നു തുടങ്ങി. സാവധാനത്തിൽ തല ഉയൎത്തി നാലുപുറവും നോക്കി. ആ മുറി താൻ ഉപയോഗിച്ചുവന്നതാണെന്നും സാമാനങ്ങൾ തന്റേതെന്നും മനസ്സിലായി.

ഇത്രയും നിശ്ചയം വരുത്തിക്കഴിഞ്ഞപ്പോൾ കട്ടിലിന്റെ തലയ്ക്കൽ ഒരു അനക്കം ഉണ്ടായതായി തോന്നി അയാൾ തല തിരിച്ചു നോക്കി. അവിടെ രഘുസ്വാമി വളരെ ആഗ്രതയോടെ തന്നെ നോക്കിക്കൊണ്ടു നില്ക്കുന്നതു കണ്ടു.—പുരുഷോത്തമൻ ഒന്നും പറഞ്ഞില്ലെങ്കിലും ആ യുവാവിന്റെ മുഖത്തു സ്ഫുരിച്ച സന്തോഷഭാവം കണ്ടു് രഘുസ്വാമി വേഗം, അടുത്തുണ്ടായിരുന്ന ജനാലിന്റെ സമീപംചെന്നു് ആരോടോ ഇങ്ങിനെ പറഞ്ഞു:—

“ഹോ!—നമ്മുടെ പുരുഷോത്തമൻ ഉണൎന്നു ചുററും നോക്കി! ആളും തിരിച്ചറിയാറായി!—സാധു ജീവിച്ചല്ലോ? ദൈവം രക്ഷിക്കട്ടെ!”

രഘുസ്വാമി ആ സന്തോഷവൎത്തമാനം പറഞ്ഞതു രാമദാസനോടായിരുന്നു. രാമദാസനാകട്ടെ, അതു കേട്ടു, രോഗിയുടെ ആവശ്യങ്ങൾ അറിഞ്ഞ ഒരു വൈദ്യനെപ്പോലെ:—

“ഉറക്കെ സംസാരിക്കാതിരിക്കു!” എന്നു പറഞ്ഞു കട്ടിലിന്റെ ഒരു വശത്തുകൂടി ശബ്ദം ഉണ്ടാക്കാതെ ചെന്നു പുരുഷോത്തമനെ നോക്കി. പിന്നെ അയാൾ രഘുസ്വാമിയെ ദൂരെ വിളിച്ചു പതുക്കെ പറഞ്ഞു:—

“ഈശ്വരൻ നമ്മെ സഹായിച്ചു. രണ്ടുദിവസമായിട്ടു നാം നിരന്തരംചെയ്ത ശ്രമം നിഷ്ഫലമാകാഞ്ഞതു ദൈവാധീനംതന്നെ. ആ യുവാവു് ഇനി ജീവിക്കും. വെട്ടേററ മുറിവുകൾക്കു് ഉണ്ടായിരുന്ന ക്ഷോഭം ശമിച്ചിരിക്കുന്നു.”

രഘു:—“അങ്ങയ്ക്കു സംഗീതശാസ്ത്രത്തിലുള്ള നൈപുണ്യം പോലെ വൈദ്യവിധിയിലും പാണ്ഡിത്യം ഉണ്ടായതു ആശ്ചര്യംതന്നെ. ഈ സമയം അങ്ങു് ഇവിടെ വന്നുചേൎന്നതു് ഈശ്വരാധീനം തന്നെ—പുരുഷോത്തമന്റെ തലയ്ക്കുകൊണ്ട ആ വെട്ടു്!—അയ്യോ—എനിക്കു തലതിരിച്ചിൽ പിടിച്ചുപോയി!—ഞാൻ വിചാരിച്ചു.—”

രാമ.—“ആ വെട്ടു വാളിന്റെ മാട്ടുതിരിച്ചുള്ള വെട്ടായിരിക്കണം. മൂൎച്ചയുള്ള വശംകൊണ്ടായിരുന്നുവെങ്കിൽ വല്ലാത്ത അപകടത്തിൽ അവസാനിക്കുമായിരുന്നു!”

അവർ ഇത്രയും പറഞ്ഞപ്പോഴേക്ക് ക്ഷീണംകൊണ്ട് അസ്പഷ്ടാക്ഷരങ്ങളായി—"താരയ്ക്കു സുഖം തന്നെയല്ലേ?" എന്നു പുരുഷോത്തമൻ ചോദിച്ചതു കേട്ട് ഭാഗ്യനായിയും രാമദാസനും വേഗം കട്ടിലിന്റെ സമീപം ചെന്നു. ആ യുവാവിന്റെ മുഖഭാവംകൊണ്ട് അയാൾ ചോദിച്ചതിനു മറുപടി അറിയണമെന്നാഗ്രഹമുണ്ടെന്നറിഞ്ഞു ഭാഗ്യനായി വാത്സല്യപൂർവ്വം പുരുഷോത്തമന്റെ ഹസ്തങ്ങളെ എടുത്തു മൃദുവായി തലോടിക്കൊണ്ട് പറഞ്ഞു:—

"താര സുഖമായിരിക്കുന്നു. ആ കലശലിനെ പുരുഷോത്തമൻ രക്ഷിച്ചു. താര ഉറങ്ങിക്കിടക്കുമ്പോൾ മണിപൂരന്മാർ മുറിക്കകത്തു കടന്ന് അവളെ കയ്യിൽ കോരി എടുത്തുകൊണ്ടു പോയതു ഞാൻ കാണുവാനിടയായി. ഭയംകൊണ്ട് എനിക്ക് ഒന്നും അറിവാൻ കഴിഞ്ഞില്ല. എങ്കിലും ഞാൻ ഉറക്കെ നിലവിളിച്ചു. അർദ്ധരാത്രിയിൽ, എല്ലാവരും ഉറങ്ങുമ്പോൾ, എളുപ്പത്തിൽ നിലവിളി കേൾക്കുമോ? ഭടന്മാരിൽ ചിലരൊക്കെ ഉണർന്ന് ഓടിയെത്തി. അതിനു മുമ്പു താരയെ എടുത്തുകൊണ്ടു ഭീംജി പൊയ്ക്കഴിഞ്ഞു. ഉടനെ കൊട്ടാരത്തിന്റെ പിൻഭാഗത്തു യുദ്ധകോലാഹലം കേട്ടപ്പോൾ മനസ്സിനു കുറച്ചു സമാധാനം ഉണ്ടായി. ഇതൊക്കെ നടന്നപ്പോഴും ഞാൻ വിചാരിച്ചിരുന്നതു പുരുഷോത്തമൻ കാരാഗൃഹത്തിൽ കിടക്കുകയാണെന്നായിരുന്നു. ദൈവസഹായംകൊണ്ട് അങ്ങിനെയല്ലല്ലോ ഉണ്ടായതു്. നമ്മുടെ താരയെ രക്ഷിപ്പാൻ ഈ കൈകളല്ലെ ഉണ്ടായുള്ളു? പുരുഷോത്തമന്റെ പരാക്രമം കണ്ടിട്ടു നമ്മുടെ ഭടന്മാരും ധൈര്യമായി നിന്നു യുദ്ധം ചെയ്തുപോലും. അതല്ലെങ്കിൽ മണിപൂരഭടന്മാരോട് അവർ, കിടനില്ക്കയില്ലായിരുന്നു. ആ സമയം ഈ രാമദാസന്റെ കൂടെയുണ്ടായിരുന്ന ഒരാൾ മണിപൂരന്മാരുടെ നേരെ കടന്നുചെല്ലു പോരിൽ ആ ഭടന്മാർ ജീവഭയംകൊണ്ട് ഓടിപ്പിഴച്ചുവത്രെ. നമ്മുടെ കൂട്ടർ ജയഘോഷംചെയ്തു—അവർ മണിപൂരന്മാരെ വിട്ടയച്ചുകളഞ്ഞു."

രാമ:—"അബദ്ധമല്ല ചെയ്തതു്!—പുരുഷോത്തമൻ മുറിവേററു ബോധാലസ്യമായി കിടക്കുന്നു. താരയും അവിടെ നിസ്സഹാ

മണിപുരന്മാരുടെ അഭാവം തന്റെ ഉദ്ദേശസാദ്ധ്യത്തിനു തക്ക അവസരമെന്നു് ആ സ്ത്രീ കരുതി. ഗോപാൽറാമിനെ തന്ത്രംകൊണ്ടു തന്റെ വശംവദനാക്കാമെന്നു അവൾക്കു തോന്നി. ഇങ്ങിനെ ആലോചിച്ചുറച്ചുകൊണ്ടു എണീററു്, അവൾ ഇരുന്ന മുറിയുടെ വാതിലിൽ ചെന്നുനിന്നു. ഉടനെ കല്ലറയ്ക്കു പോകുന്നതിനുള്ള ഇടക്കെവഴിയിൽ ആരോ പോകുന്ന കാൽശബ്ദവും പിന്നീടു് അധികം താമസിക്കാതെ ഒരു പൂട്ടു തുറക്കുന്നതും കേട്ടു. താൻ ഉദ്ദേശിച്ച ആളാണു് അതു് എന്നു ആ സ്ത്രീ തീർച്ചപ്പെടുത്തികൊണ്ടു വേഗം മുറിയിൽ നിന്നു കല്പടികളിൽ കൂടി ഇറങ്ങി കല്ലറയിലേയ്ക്കു തിരിഞ്ഞുപോകുന്നതിനുള്ള സ്ഥലത്തുചെന്നു നിന്നു നോക്കിയപ്പോൾ കയ്യിൽ ഒരു വിളക്കുമായി ഒരാൾ കല്പടികളിൽ കൂടി കീഴ്പോട്ടു് ഇറങ്ങിപ്പോകുന്നതു കണ്ടു. ഒട്ടും മടിക്കാതെ ആ സ്ത്രീയും ആയാളെ പിന്തുടർന്നു. ആയാൾ തന്റെ പുറകിൽ കാൽപെരുമാററം കേട്ടിട്ടു തിരിഞ്ഞുനോക്കിയപ്പോൾ നമ്മുടെ സ്ത്രീയെ കണ്ടിട്ടു് ഭയത്തോടെ ആയാൾ—"അല്ലാ—ശുന്തമ്മയോ?—നിങ്ങൾ ഇങ്ങിനെ അറിയാതെ എന്റെ പുറകിൽകൂടി വന്നതെന്തിനു്?" എന്നു ചോദിച്ചു.

ഗോപാൽറാം ഭയപ്പെട്ടു് അങ്ങിനെ പറഞ്ഞതായിരുന്നു എന്നു് ആ സ്ത്രീക്കു മനസ്സിലാകയാൽ അതൊരുനല്ല തരമാണെന്നു വിചാരിച്ചുകൊണ്ടു് അവൾ ആ ഭടന്റെ മുഖത്തു നിശ്ചലയായി സൂക്ഷിച്ചുനോക്കികൊണ്ടു്:—

"ഈ അസമയത്തു നീ ഇവിടെ എന്തു ചെയ്യുകയാണു്?"

ഗോപാ:—"എന്റെ യജമാനന്റെ കല്പന നടത്തുകയാണു്. നിങ്ങൾ സുഖമായി ഉറങ്ങാതെ ഇങ്ങോട്ടു പുറപ്പെട്ടതെന്തിനു്?"

സ്ത്രീ:—"ഉറങ്ങാതെ ഞാൻ ഇവിടെ വന്നതോ?—പറയാം!—സാധുക്കളെ ഈ ഗുഹകളിലിട്ടു ബുദ്ധിമുട്ടിക്കുമ്പോൾ ഞാനുറങ്ങുന്നതെങ്ങിനെ?" എന്നു പറഞ്ഞിട്ടു് അവൾ തന്റെ നേത്രങ്ങളെ ഒന്നുകൂടി ദൃഢമായി ഗോപാൽറാമന്റെ മുഖത്തു പതിപ്പിച്ചു.

എത്രയും രഹസ്യമായ ഈ കാര്യം ആ സ്ത്രീ അറിവാൻ

മാറ്റും എന്തെന്നറിയാതെയും പക്ഷെ ആ സ്ത്രീയുടെ അപൂൎവ്വ സിദ്ധികൊണ്ട് അറിഞ്ഞതായിരിക്കുമെന്ന സംശയിച്ചും ആ ഭടൻ:—

“നിങ്ങൾ അങ്ങിനെ പറഞ്ഞതെന്തു്? ഇവിടെ ആരുമില്ലല്ലോ.” എന്ന പറഞ്ഞു.

സ്ത്രീ:—“എനിക്കറിയാൻ പാടില്ലാത്തതു് ഒന്നുമില്ല. നീ ഒളിയരിച്ച് എന്നെ മറച്ചിട്ടാവശ്യമില്ല!—നിങ്ങൾ എല്ലാവരും കൂടി ആ ദ്രോഹം ചെയ്യുന്നതെന്തിന്?—അവിടെ —ആ ഇരുട്ടറയിൽ കിടക്കുന്നവൻ ഒരു സഹജീവിയല്ലേ? എനിക്ക് ആ സാധുവിന്റെ താപം ശമിപ്പിച്ച്, അവന്റെ മനോരഥം കളയണമെന്നേ താല്പൎയ്യമുള്ളൂ.”

ഈ വാക്കുകൾ കേട്ടിട്ടു ഭയംകൊണ്ടു ഒന്നു വിറയലോടുകൂടി ആ ഭടൻ:—

“മുത്തമ്മെ!—നിങ്ങൾക്ക് അവിടെ പോകുവാൻ പാടില്ല.”

സ്ത്രീ:—“എന്തു്?—എന്റെ ആഗ്രഹത്തെ നീ തടുക്കാറായോ?—നിനക്കു മരണകാലം അടുത്തു!—അവിടേക്കു വഴികാണിക്ക്!—അതാണ് നല്ലതു്!”

ഗോപ:—“അയ്യോ!—മുത്തമ്മെ!—ഞാനെന്തുവേണ്ടൂ?—അതൊരിക്കലും ചെയ്യാൻ പാടില്ല!”

സ്ത്രീ:—“എടാ!—എന്നാൽ നിനക്കു വരാൻ പോകുന്ന ആപത്തു നീ അനുഭവിച്ചാലെ അറിയൂ!—എനിക്ക് അതു് എന്താണെന്നും അറിയാം!—ഹാ—ഭയങ്കരം!”

ആ ഭടൻ മഹാ അജ്ഞാനിയും അപരിഷ്കൃതനുമായിരുന്നതുകൊണ്ട്, ആ സ്ത്രീ പറഞ്ഞതു കേട്ടിട്ടു അവൻ ഇങ്ങിനെ ചോദിച്ചു:—

“എനിക്ക് ഇനി കാലം നല്ലതോ ചീത്തയോ എന്ന പറയുവിൻ.”

സ്ത്രീ:—“ഞാൻ പറയുന്നപ്രകാരം നീ ചെയ്യുമെങ്കിൽ ഈ വരുന്ന ആഴ്ചമുതൽ നിനക്കു മേൽക്കുമേൽ അഭിവൃദ്ധിയും ദീ

ഘായുസ്സും ഉണ്ടാകും.—അല്ല, എനിക്ക പ്രതികൂലം ചെയ്യുന്നുവെങ്കിൽ ഏഴുദിവസങ്ങൾക്കുള്ളിൽ നീ മരിക്കും!"

ഗോപാ:—"അയ്യോ—ദൈവമേ!—എന്നെ രക്ഷിക്കണേ!—നിങ്ങൾ പറയുംപ്രകാരം കേൾക്കാം. എല്ലാസ്ഥലവും കാണിക്കാം.—പക്ഷെ എന്റെ യജമാനന്മാർ ഇക്കാര്യം അറിഞ്ഞെങ്കിൽ എന്നെ കൊല്ലും!—അവരുടെ ആജ്ഞാലംഘനംവരുത്തിയ ഒരുവൻ ജീവനോടെ ഒരു വിനാഴികപര്യന്തരിക്കയില്ല!"

ഗോപാലന്റെ വാക്കുകൾകൊണ്ടു വളരെ രഹസ്യമായി മണ്ണറക്കാർ വെച്ചിട്ടുള്ള ഒരു കാര്യമുണ്ട് അതെന്തെന്നറിയുകയാൽ ആ സ്ത്രീക്ക് ആ രഹസ്യം അറിയണമെന്ന് ആഗ്രഹം വർദ്ധിച്ചു.

സ്ത്രീ:—"എടാ! ഞാൻ നിന്നെ രക്ഷിക്കും! മനുഷ്യർ ആരും എന്റെ ആജ്ഞയെ നിഷേധിക്കാറില്ല!"

ഗോപാ:—"ആ നിശ്ചയം നിങ്ങൾ എനിക്ക വരുത്തിത്തരണം—എന്നാൽ എന്റെ യജമാനന്മാരുടെ ആജ്ഞയെ ഞാൻ ലംഘിക്കാം."

"എന്റെ ശക്തിയെ നീ അറിയേണമോ?" എന്നു പറഞ്ഞു അവളുടെ കണ്ണുകളെ ഒന്നു ജ്വലിപ്പിച്ച് ആ സ്ത്രീ അവന്റെ മുഖത്തു നോക്കി. അതു കണ്ടിട്ട് അവൻ ഭയത്തോടെ:—

"വേണ്ടാ—വേണ്ടാ—നിങ്ങൾ പറയുന്നതു കേൾക്കാം."

ഈ സംവാദം കഴിഞ്ഞതിന്റെശേഷം ഗോപാലൻ വേറൊരു തടസ്ഥവും പറയാതെ അടുത്തുണ്ടായിരുന്ന ഒരു കതക തുറന്നു ആ സ്ത്രീയെ അകത്തു കടപ്പാൻ പറഞ്ഞു. എന്നിട്ടു വിളക്കു പൊക്കിപ്പിടിച്ചുകൊണ്ടു അവൻ മുമ്പിലും സ്ത്രീ പിന്നിലുമായി ഇറങ്ങി കല്പടികളിൽ കൂടി ഒട്ടുവളരെ താഴെ ചെന്നപ്പോഴേക്കു് അഗാധമായ ഗുഹയ്ക്കകത്തുനിന്നു വരുന്നതുപോലെ പ്രതിധ്വനിയിട്ടു ചില ശബ്ദങ്ങൾ അസ്പഷ്ടങ്ങളായി കേട്ടുതുടങ്ങി. അവയോടുകൂടി ശൃംഖലയുടെ കിലുക്കവും ചിലപ്പോൾ കേൾക്കാമായിരുന്നു. അവർ ഇറങ്ങിയ കല്പടികളുടെ ചുവട്ടിൽ നിന്നു

വായു യഥേഷ്ടം കടന്നുവന്നതുകൊണ്ടു വിളക്കു അണഞ്ഞുപോകാതെയിരിപ്പാൻ ആ ഭടൻ അതിനെ മറച്ചു പിടിച്ചു. ഇത്ര സ്ഥലച്യുതകമുള്ള ആ ഇടുക്കുവഴി സമഭൂമിയിൽനിന്ന് ഏറ്റവും താഴ്ന്നിരുന്നിട്ടും അവിടെ ശുദ്ധവായു കടപ്പാൻ മാർഗ്ഗം എങ്ങിനെ ഉണ്ടായി എന്ന് അവർ വിസ്മയിച്ചു. ആ ഭടനോടു ചോദിച്ചു സംശയനിവൃത്തി വരുത്താമെന്നുവെച്ചാൽ അവൻ തന്നെ നിസ്സാരയെന്നു വിചാരിച്ചെങ്കിലൊ എന്നു കരുതി അതിനും അവർ ഭാവിച്ചില്ല. ഇങ്ങിനെ ഏകദേശം നൂറിൽ പരം പടികൾ ഇറങ്ങികഴിഞ്ഞപ്പോൾ അവിടെ സമനിരപ്പായും രണ്ടുപേർക്കു കഷ്ടിച്ചു പോകത്തക്ക വീതിയിലും പാറ വെട്ടിത്തുരന്നുണ്ടാക്കീട്ടുള്ള ദീർഘമായ ഒരു വഴിയും അതിന്റെ അററത്തു നിലാവ് അകത്തു പ്രകാശിക്കത്തക്കവിധത്തിൽ ചെറിയ ദ്വാരവും കണ്ടു. ആ സ്ഥലത്തിന്റെ കിടപ്പ് ഇങ്ങിനെ മനസ്സിലായപ്പോൾ, ആ കോട്ടയുടെ പുറവുമുള്ള പാറയുടെ ചുവടായ വശത്താണ് ആ വഴി അവസാനിച്ചിരിക്കുന്നതെന്നും ശുദ്ധവായു കടന്നു വന്നതു ഈ കണ്ട ദ്വാരത്തിൽ കൂടി ആയിരുന്നു എന്നും അവർ അറിഞ്ഞു. അവർ ഇറങ്ങിച്ചെന്നു നിന്ന സ്ഥലത്തിനഭിമുഖമായി പാറ കഴിച്ചെടുത്ത്, മൃഗങ്ങളെ ഇടുവാനുള്ള കൂട്ടിന്റെ ആകൃതിയിൽ രണ്ടറകൾ ഉണ്ടായിരുന്നു. അവയിൽ ഒന്നിൽ കിടന്ന തടവുകാരന്റെ രോദനമായിരുന്നു ആ സ്ത്രീ മുമ്പു കേൾപ്പാനിടയായത്. ആ തടവുകാരനെ അരയിലും കാലിലും ശൃംഖലകൊണ്ടു കെട്ടി പൂട്ടിയിരുന്നു. ഇതിനു പുറമെ കയ്യിൽ കയ്യാമവും വെച്ചിട്ടുണ്ടായിരുന്നു. തടവുകാരനെ ഭദ്രമായി സൂക്ഷിച്ചിരിക്കണമെന്നു മണിപുരന്മാർ വിചാരിച്ചിരുന്നുവെങ്കിൽ ആ കല്ലറയിലിട്ടു പൂട്ടിയാൽ മാത്രം മതിയാകും. അങ്ങിനെ ചെയ്യാതെ ആ നിർദ്ദയന്മാർ അവനെ കയ്യാമവും ശൃംഖലയും കൊണ്ടു ദേഹോപദ്രവം ചെയ്തത് ഒരു പ്രത്യേക പകക്കൂടി തീർക്കാനാണെന്നതു സ്പഷ്ടമാകും. തടവുകാരനെ ആ സ്ത്രീ കണ്ടപ്പോൾ അയാൾ വയ്ക്കോലിന്റെ പുറത്തു അധോമുഖനായി കിടക്കുകയായിരുന്നു. അടുത്തു കാൽപെരുമാററം കേട്ടിട്ടും അയാൾ തല പൊക്കി നോക്കിയില്ല. അതു് അവിടെ ചെല്ലുന്നവർ തന്റെ

ഉപദ്രവികളല്ലാതെ അനുകൂലികളല്ലെന്നുള്ള ബോധംകൊണ്ടായിരിക്കണം. അയാൾ ഉറക്കെ നിലവിളിച്ചു കരഞ്ഞുകൊണ്ടിരുന്നതു് ആളുവന്നു എന്നറിഞ്ഞിട്ട്, അഭിമാനംകൊണ്ടു നിൎത്തിവെച്ചു.

തടവുകാരൻ കിടന്നിരുന്ന അറയുടെ സമീപം ഗോപാൽറാം ചെന്നു് അവന്റെ മടിസ്സഞ്ചിയിൽ നിന്നു് ഒരു റൊട്ടിയെടുത്തു് അഴികളുടെ ഇടയിൽകൂടി അകത്തിട്ടിട്ട് ഇങ്ങിനെ പറഞ്ഞു:—

“എടാ!—റൊട്ടിഇന്നാ!—വേണമെങ്കിൽ തിന്നോ!”

അനന്തരം ആ മടൻ ഇടക്കവഴിയുടെ അററത്തു, ചന്ദ്രിക തട്ടിയ സ്ഥലത്തിനടുത്തു ചെന്നു വിളക്കിനെ ഒരു കോണിൽ വെച്ചിട്ട് ഒരു പന്തു കയറെടുത്തു, പാത്രത്തിൽ കെട്ടി കിണറുപോലെ തോന്നിയ പാറയുടെ വിടവിൽകൂടി കീഴ്പ്പോട്ടേയ്ക്കു് ഇട്ടു. ഇതു കണ്ടു് ആ സ്ത്രീ—“ഇതൊരു കിണറാണു്-അല്ലേ?” എന്നു ചോദിച്ചു.

ഗോപാ:—“ഈ പൎവ്വതത്തിന്റെ ചുവട്ടിലുള്ള തടാകത്തിലാണു് ഈ വിടവു് അവസാനിക്കുന്നതു്. ആ തടാകം മലയുറവുകൊണ്ടുണ്ടായതാണു്. എത്ര വേനൽകാലത്തും അതിലെ വെള്ളം വററുകയില്ല. ഇവിടെനിന്നു നൂററി അമ്പതടി താഴെയാണു് ആ തടാകം. യുദ്ധകാലങ്ങളിൽ വെള്ളത്തിനു ദാരിദ്ര്യം വരാതിരിപ്പാനും വളരെക്കാലം എതിൎത്തു നില്പാനും വേണ്ടി പണിതിട്ടുള്ളവയാണു് ഇതെല്ലാം. ഇതിനു താഴെയും വഴിയും അറകളുമുണ്ടു്.”

സ്ത്രീ:—“എല്ലാം എനിക്കു മനസ്സിലായി. ഇതു അഗാധമായ ഈ കുഴിയുടെ വക്കത്തു് അഴിയടിച്ചിരിപ്പാനുള്ളതാണു. സാധാരണ ആളുകൾ നോക്കിയാൽ അവൎക്കു തലചുററും. എനിക്കു സാരമില്ല!”

ഇതിനു ഗോപാൽറാം മറുപടി പറവാൻ തുടങ്ങുന്നതിനു മുമ്പു ചങ്ങലയുടെ കിലുക്കം കൊണ്ടു തടവുകാരൻ എണീററു എന്നു തോന്നിയതിനാൽ ആ സ്ത്രീ അറയിലേയ്ക്കു നോക്കി. അപ്പോൾ ആ തടവുകാരൻ—“ആരാണു് അവിടെ സംസാരി

ച്ചതു്?—ആ ശബ്ദം ഞാൻ മുമ്പു കേട്ടിട്ടുള്ളതുപോലെ തോന്നുന്നുണ്ടു്" എന്നു പറഞ്ഞു.

സ്ത്രീ ആ ശബ്ദംകൊണ്ടു തടവുകാരൻ അപരിചിതനല്ലെന്നു വിചാരിച്ചു് വിളക്കുമായി വേഗം ചെന്നു നോക്കി. അവൾക്കുണ്ടായ വ്യാകുലാവസ്ഥയിങ്കലാൻ അവൾ—"ശിവ കാര്യം ഇങ്ങിനെയോ—ഹാ കഷ്ടം!" എന്നു പറഞ്ഞുനിന്നു,

ആ സമയം അവളുടെ പരിഭ്രമംകൊണ്ടോ വിധിവശാലോ വിളക്കു് അണഞ്ഞുപോകയും ചെയ്തു.

---

# ഇരുപത്തൊൻപതാം അദ്ധ്യായം.

ആ സ്ത്രീയെ ആദ്യം ഗോപാൽറാം കണ്ടപ്പോൾ അവൻ ഭയപ്പെട്ടതു് അവൾ ആഭിചാരിണിയാണെന്നോ ദുർദ്ദേവതോപാസനക്കാരത്തിയാണെന്നോ വിചാരിച്ചായിരുന്നു. എന്നാൽ അവളുടെ വാക്കുകൾകൊണ്ടു് ഏറക്കുറെ ഗോപാൽറാമിനു സംശയം ജനിച്ചിരുന്നു. ആ സ്ത്രീ പ്രാകാരത്തിൽവെച്ചു തന്നോടും ഗംഗാറാമനോടും പുരുഷോത്തമന്റെ കഥ പറഞ്ഞ വിധവും, അപ്പോൾ അവളുടെ മുഖത്തു കണ്ട ഭാവഭേദവും, ഈ സന്ദർഭത്തിൽ അവൾ കല്ലറയിൽ കടപ്പാൻ തുനിഞ്ഞതും, എല്ലാം കൂട്ടിച്ചേർത്തു നോക്കിയതിൽ അവൾക്കു ദുരുദ്ദേശമുണ്ടെന്നു് അവൻ തീർച്ചപ്പെടുത്തി. ഈ വിചാരങ്ങൾ വിളക്കണഞ്ഞ ക്ഷണത്തിൽ ആ ഭടന്റെ ഉള്ളിൽ കടന്നുകൂടുകയാൽ അവൻ വെള്ളം കോരുവാനെടുത്ത പാത്രത്തെ കയറോടുകൂടി കിണറ്റിൽ ഇട്ടേച്ചു വേഗം ആ സ്ത്രീയുടെ അരികിൽ ചെന്നു് അവളുടെ കൈകൾ മുറുകെ പിടിച്ചുകൊണ്ടു് ഇപ്രകാരം പറഞ്ഞു:—

"നോക്കു്! എന്നെ നീ ചതിച്ചെങ്കിൽ നിന്നെ ഞാൻ!—"

"ചതിയോ?—എടാ!—ഒരു അടിമയായ നീ, എന്നോടു ഇങ്ങിനെ പറയാറായോ?" ഇത്രയും പറഞ്ഞു കഴിഞ്ഞയുടൻ ആ സ്ത്രീയുടെ കണ്ണുകൾ, കോപാഗ്നി ജ്വലിക്കയാൽ ഇരുട്ടിൽ പോലും പ്രകാശിച്ചുകണ്ടുവോ എന്നു് ആ ഭടനു തോന്നി.

ഗോപ:—"നീ പാതാളലോകത്തു നിന്നു വന്ന പിശാചിയായിരു
ന്നാലും എനിക്കു ഭയമില്ല!—നിന്റെ പതിവ്രതായോഗവും
കൊണ്ടു് ഇവിടെ എന്തിനു വന്നു?"

പെ. ഗോപാലൻറാം ഭയപ്പെടാതെയും ക്രുദ്ധനാകാതെയും പറ
റാം മെ കേട്ടിട്ടു ഇനി ഇവനെ കുപിതനാക്കിയാൽ ആപത്താ
ണു് എന്നു വിചാരിച്ച് ആ സ്ത്രീ ശാന്തസ്വരത്തിൽ ഇങ്ങിനെ
ഞ്ഞു:—

"ഒന്നും അറിയാതെ നീ ശകാരിക്കുന്നതെന്തിന്? ക്ഷമയോ
ടെ ഞാൻ പറയുന്നതിനെ കേൾക്ക്."

ഗോപ:—"നാം തമ്മിൽ തർക്കിക്കാനൊന്നുമില്ല. എങ്ങിനെയോ
ഒരു കാലം എന്റെ ബുദ്ധിക്കു ഒരു അന്ധാളിത്തം പററി;
അതുകൊണ്ടാണു നിന്നെ ഇവിടെ കടത്തിവിട്ടതു്. നി
ന്റെ ഉദ്ദേശമെല്ലാം ഇപ്പോഴത്തെ എനിക്കു മനസ്സിലായു
ള്ളൂ.—കൊള്ളാം ഇതാണോ നിന്റെ കുലമര്യാദ?"

പെ.—"അസംബന്ധം പറയാതെ കുറെ ക്ഷമിച്ചുനിന്നു
കേൾക്ക്! തലയ്ക്കു ബോധമില്ലാത്തവരെപ്പോലെ പുലമ്പാതെയിരി
ക്ക്!—ചില വലിയ സംഗതികളെപ്പററി നിന്നോടു പറവാനുണ്ട്.
ഇവയെ മററു മനുഷ്യരോടു പറഞ്ഞുകൂടുന്നതല്ല" എന്നു പറഞ്ഞു
അവൾ അറയുടെ സമീപത്തുനിന്നു കുറെ അകലെ പിടിച്ചുകൊ
ണ്ടുപോയി നിറുത്തിയശേഷം വീണ്ടും അവൾ പറഞ്ഞുതുടങ്ങി:—

"കുറെ മുമ്പു നീ എന്നോടു ചോദിച്ചില്ലെ നിന്റെ സുഖദുഃഖ
ങ്ങളെപ്പററി അറിയണമെന്ന്?—ആകട്ടെ ഇപ്പോൾ പറയാം!—
മടിയനായിട്ടല്ല ഒരു യജമാനനെ ആശ്രയിച്ചു നിനക്കിനി പത്തു
കഴിച്ചുകൂട്ടേണ്ടിവന്നിരിക്കുന്നതു്? ആകട്ടെ, നിനക്കു ബുദ്ധിശക്തി ഉ
ണ്ടായിരുന്നാൽ വേറൊരാളെ കീഴ്വണങ്ങി നടപ്പാനിടയാകു
മോ?—ഇല്ല!—ഇപ്പോൾ പറഞ്ഞപ്രകാരം നിന്റെ സ്ഥിതിക്കു
ഒരു മാററം വരുത്തിയാൽ, പിന്നെ നിന്റെ യജമാനൻ നീ തന്നെ
ആകുമല്ലോ?—ഞാൻ പറയാൻ പോകുന്നതു്—ഒരുക്കാൽ നിനക്കു
വിശ്വാസയോഗ്യമായി വരില്ലായിരിക്കാം. എന്റെ ഈ പ്രാ
രംഭം കണ്ടു് എന്നെ ഭ്രാന്തിയെന്നു വിചാരിക്കാനും മതി. നീ

എന്നാൽ പിച്ചുപറകയല്ലെന്ന് എന്റെ വാക്കുകൾ കൊണ്ടു നിനക്കറിയരുതെ?—ഹാ—എനിക്ക് ഒരു ഉപകാരം നീ ചെയ്യുങ്കിൽ, നിന്നെ ഞാൻ, ഒരു പ്രഭുവാക്കി തീൎക്കും !—ആ ശക്തി എനിക്കുണ്ട്!—നീ ഉപകാരം ചെയ്യേണ്ടതായി വളരെ ഒന്നുമില്ല. ഞാൻ പറയുന്നതുപോലെ നീ ഒരു കൎമ്മമെങ്കിൽ നിനക്കു സ്വൎണ്ണാഭിഷേകം ചെയ്യും !—എന്തു തരണമെന്നോ?—സൌന്ദൎയ്യവതിയായ ഒരു യുവതിയെയും നിനക്കു ഞാൻ തരുന്നുണ്ട്. അവളിൽ നിന്നു, നിനക്കു വേണ്ട ധനവും കിട്ടും !”

ആ സ്ത്രീ ഇത്രയും പറഞ്ഞപ്രിയവും, അവളുടെ ഭാവവും കണ്ടു ഗോപാൽറാം മനമിളകി. അവൾ പറഞ്ഞതെല്ലാം ആലോചിച്ച് ആനന്ദചിത്തനായിട്ട് അവൻ ഇങ്ങിനെ ചോദിച്ചു:—

“നിങ്ങൾ ഇങ്ങിനെ പറഞ്ഞ [illegible]ണ്ടു മാത്രം ആയെന്നോ? ഈ പറഞ്ഞതെല്ലാം എപ്പോഴാണ [illegible] ഞാൻ പോകുന്നതു?”

സ്ത്രീ:—“ഇന്നു മുതൽ ഇരുപത്തൊന്നു ദിവസങ്ങൾക്കുള്ളിൽ നിന്റെ ഭാഗ്യോദയലക്ഷണങ്ങൾ കണ്ടുതുടങ്ങും. ഒടുവിൽ നീ ഒരു പ്രഭുവായി തീരും. എന്നാൽ സൌഭാഗ്യപരിപൂൎണ്ണത സിദ്ധിക്കുന്നതു നിനക്കു സന്താനങ്ങൾ ഉണ്ടായതിനുശേഷമായിരിക്കും. യുദ്ധക്കളത്തിൽ ശത്രുപക്ഷക്കാൎക്കു നീ ഒരു കാലനായി ഭവിക്കും !—നിന്റെ യശസ്സ് എല്ലായിടത്തും പരക്കും ! നിന്റെ സമന്മാരായിട്ടുള്ളവർ നിന്റെ പ്രാഭവം കണ്ട് അസൂയപ്പെടും ! ഇങ്ങിനെ സന്താനസമ്പൽസമൃദ്ധിയോടെ നിനക്കു ബഹുകാലം വാഴാം !”

ശ്രുതിയായും, താണസ്വരത്തിലും, ഗോപാൽറാമന്റെ ചെവിയിൽ ഇത്രയും ആ സ്ത്രീ പറഞ്ഞതു കേട്ടിട്ടുണ്ടായ സന്തോഷം കൊണ്ട് അവൻ ദേഹത്തെമറന്നു; വരാൻപോകുന്ന സൌഭാഗ്യദശയെ ഓൎത്ത് ആനന്ദിച്ചു; ഒടുവിൽ പരമാഹ്ലാദചിത്തനായിമതിമറന്നു:—

“ഹാ-ദൈവമേ—ഇപ്പോൾ ഞാൻ കേട്ടതുപോലെ എല്ലാം കിട്ടില്ലെങ്കിലും അതിൽ പകുതി ആയാലും മതി.—എന്റെ ജന്മസാഫല്യം വരുമായിരുന്നു.”

ആ സ്ത്രീ പറഞ്ഞവയെപ്പററി പര്യാലോചിപ്പാൻ അവന്ന സമയം കൊടുക്കാതെ അവൾ വീണ്ടും:—

"എന്റെ വാക്ക വൃഥാ പോകുമെന്ന വിചാരിക്കണ്ട! അപ്രകാരമെല്ലാം വരുത്തുവാൻ എനിക്കകഴിയും!— പരീക്ഷിക്കട്ടൊ?" എന്ന ചോദിച്ചു. ഉടനെ ഒരു ബദ്ധാഞ്ജലിയോടെ നിന്നുകൊണ്ട് "—വേണ്ട! നിങ്ങൾക്ക ഞാൻ പ്രത്യുപകാരം ചെയ്യേണ്ടത് എന്താണ്?"

"ഗോപി! സാരമില്ല!—വളരെ നിസ്സാരം! ഞാൻ നിനക്ക വരുത്തിത്തരുന്ന ഗുണങ്ങളെ ആലോചിച്ചാൽ നിന്നോടാവശ്യപ്പെടുന്നതു നിസ്സാരമായിരിക്കും. ഇവിടെ നില്ക്കണ്ട. നാം സംസാരിക്കുന്നതു പക്ഷെ, അവൻ കേട്ടേയ്ക്കും." എന്നപറഞ്ഞു് ആ സ്ത്രീ അവനെ അവിടെയുള്ള കിണററിനടുത്തു കൊണ്ടുപോയി നിർത്തി. അവിടെ ചന്ദ്രികയുടെ പ്രകാശം തട്ടുന്ന സ്ഥലമായിരുന്നതുകൊണ്ട് അവർക്കിരുവർക്കും മുഖം പരസ്പരം കാണാമായിരുന്നു.

സ്ത്രീ:—"നിനക്ക ഐശ്വര്യമായ മാററം കാണിച്ചുതരാം."

ഗോപി:—"എന്നാൽ ആ ജീവനാന്തം ഉപകാരസ്മരണയുണ്ടായിരിക്കും!—ഞാൻ സ്വല്പമെന്യ നിങ്ങളോടു നന്ദിയായി പറഞ്ഞുകൊണ്ടു പരിഭവമുണ്ടാകരുതു്—നിങ്ങൾക്ക വേണ്ടി സ്വല്പം തെററുകൾ വല്ലതും പ്രവർത്തിക്കേണ്ടി വന്നാലും ഞാൻ യജമാനന്മാരോടു പറഞ്ഞു നിന്നുകൊള്ളാം. അവരെപ്പോലെ ഞാനും പ്രഭുവായിത്തീരുന്നപക്ഷം അവരുടെ അടിമയായിരിക്കുന്ന എനിക്ക് അവരുടെ സ്നേഹിതനായിരിക്കാമല്ലൊ?"

സ്ത്രീ:—"അതെ!—അവരെക്കാൾ സമ്പന്നനായും മാന്യനായും ഇരിക്കാം. അതുതന്നെയല്ലാ—സൗന്ദര്യക്കാതലായ ഒരു യുവതിയേയും വിവാഹംചെയ്തു സന്താനങ്ങളോടുകൂടി സുഖിച്ചിരിക്കയും ചെയ്യാം."

ഗോ:—"ഉത്തമെമ്മ—നിങ്ങൾ സ്വർഗ്ഗവാതിൽ തുറന്ന് എന്നെ കാണിക്കുന്നു—ഹാ! ഈ സുഖാനുഭോഗങ്ങൾക്ക ഞാൻ പാത്രീഭവിക്കുമൊ?—നിങ്ങൾക്കെന്തുപകാരമാണ ഞാൻ ചെയ്യേണ്ടതു്?—

പ്രാർത്ഥന കഴിച്ചശേഷം അവൾക്കു സ്വാഭാവികമായുള്ള മനസ്സക്തിയെ വീണ്ടും അവലംബിച്ചുകൊണ്ട്, വേഗം കാരാഗൃഹത്തിന്റെ അഴിവാതുക്കൽ ചെന്നു. അതിന്റെ പൂട്ട് അന്വേഷിച്ചു തുറപ്പാനുള്ള ശ്രമത്തിൽ താക്കോൽക്കൂട്ടം കിലുങ്ങിയതു കേട്ട്, തടവുകാരൻ ചോദിച്ചു.

"അവിടെ എന്തു നടന്നു?—പറയിൻ! ഉരുട്ടിപ്പിടിത്തം ഉണ്ടായതുപോലെ കാൽശബ്ദങ്ങളും ഒടുവിൽ ഒരു നിലവിളിയും ഞാൻ കേട്ടുവല്ലൊ."

സ്ത്രീ:—"മിണ്ടാതിരിക്ക! നിങ്ങളെ ഇവിടെനിന്നു രക്ഷിപ്പാൻ തുടങ്ങുകയാണ്. അവിടെ എന്തുനടന്നു എന്ന് ഊഹിക്കുന്നതോ?—കഷ്ടം! ഞാൻ ഒരു ഹീനകൃത്യമാണു ചെയ്തതു്. നിങ്ങളെ രക്ഷിപ്പാൻവേണ്ടി ചെയ്തുപോയി."

തടവുകാരൻ:—"ഈവിധമുള്ള സന്ദർഭങ്ങളിൽ അങ്ങിനെയൊക്കെ ചെയ്യുവാൻ നിവൃത്തിയുള്ളൂ. ഇത് ഒരു ഹീനകൃത്യമെന്നു വിചാരിക്കരുതു്"

സ്ത്രീ:—"നമുക്ക് ഇവിടെനിന്നു രക്ഷപ്പെടാൻ നോക്കാം."

ഈ ചെറിയ സംഭാഷണത്തിനിടയിൽ ആ സ്ത്രീ ഓരോ താക്കോലും പൂട്ടിലിട്ടു പരിശോധിച്ചു ഒടുവിൽ കാരാഗൃഹത്തിന്റെ കതകു തുറന്നു. എന്നിട്ട് അവൾ അറയ്ക്കുള്ളിൽ കടന്നു തടവുകാരനോട് ചോദിച്ചു:—

"നിങ്ങളുടെ കാലിലും അരയിലും ബന്ധിച്ചിട്ടുള്ള ശൃംഖല പൂട്ടിയിട്ടിരിക്കുന്നതു് ഈ ഭിത്തിയിലല്ലേ?"

തടവു:—"അതെ—അതിലെ താക്കോലും ഈ കൂട്ടത്തിലുണ്ട്."

"ഞാനും അങ്ങിനെ സംശയിച്ചു." എന്നു പറഞ്ഞു് ആ സ്ത്രീ വളരെ പ്രയാസപ്പെട്ടു ഭിത്തിയിലെ ബന്ധനം വിടുർത്തി. അടുത്ത നിമിഷം തടവുകാരന്റെ കയ്യിലും അരയിലും ബന്ധിച്ചിരുന്ന ശൃംഖലയേയും മാററി ദൂരെ ഇട്ടു."

തടവു:—"മൂത്തമ്മെ—നിങ്ങൾ ഇത്രയും സാധിച്ചു. ഇനി നിങ്ങൾ ഇവിടെ നിന്ന് പുറത്തു കടപ്പാനുള്ള വഴിയും നിശ്ചയിച്ചിട്ടുണ്ടോ?"

സ്ത്രീ:—"ഉണ്ട്!—ഇതാ—ആവിടെ കാണുന്ന കിണററിൽ കൂടിയാണ്. ഭയപ്പെട്ടാൽ നിവൃത്തിയില്ല. അതൊരു വഴിയെയുള്ളൂ."

തടവു:—"അയ്യോ നിങ്ങൾ എന്താപത്താണു വരുത്തുവാൻ പോകുന്നത്?"

സ്ത്രീ:—"ഒരു ഭീരുവിനെപ്പോലെ പറവാൻ തോന്നിയല്ലോ! ഞാൻ ഒരു സ്ത്രീയല്ലേ?—ഞാൻ നിങ്ങൾക്കുവേണ്ടി ധൈര്യത്തോടു എത്ര വിപത്തുകളെ എതിരിട്ടു. അതുപോലെ കിണററിൽ കൂടിയുള്ള വഴി എനിക്കുപോലും നിസ്സാരമെന്നു തോന്നുന്നു."

തടവു:—"ആ കിണററിൽ കൂടി പാതാളത്തിലേക്ക് പോകുവാനല്ലേ വഴിയുള്ളത്?"

തടവുകാരന്റെ ഭയവും സംശയവും കണ്ടിട്ടു കോപത്തോടെ,—

സ്ത്രീ:—"വഴിയെപ്പററി തർക്കനിവൃത്തി വരുത്തിയിട്ടു പോകുവാൻ സാവകാശമില്ല. ഞാൻ പറയുമ്പോലെ ചെയ്യുമെങ്കിൽ അപ്രകാരം ചെയ്യണം. അല്ലെങ്കിൽ ആ കാര്യം അറിയണം."

തടവു:—"ഞാൻ ചോദിച്ചതു കിണററിൽ കൂടി പോകുന്നത് എങ്ങിനെ എന്നാണ്—നിങ്ങൾ വൃഥാ ദേഷ്യപ്പെടാതെ ആ മാർഗ്ഗമൊന്നു പറഞ്ഞുതരുവിൻ!"

സ്ത്രീ:—"എന്നെ വളരെ സംശയിക്കുന്നു. എന്റെ ജീവനെ തൃണം പോലെ കരുതി നിങ്ങളെ രക്ഷിപ്പാൻ ചെയ്ത സാഹസത്തിനു ശരിയായ പ്രതിഫലം തന്നെ ഇത്!—ഹേ! നിങ്ങൾ തലച്ചോറില്ലാത്തവനാണ്! ഒരു സ്ത്രീ പ്രവർത്തിക്കുന്നതിനെ കണ്ടെങ്കിലും പിൻതുടരുവാൻ പാടില്ലയോ?'

"അതിപ്പോൾ കാണാമല്ലോ?" എന്നു പറഞ്ഞു ആ വഴിയുടെ അരികിൽ ചെന്നു് അന്ധകാരമയവും അഗാധവുമായ അതിന്റെ അന്തർഭാഗത്തേക്കു നോക്കി ഭയന്നുവെങ്കിലും അതു പുറത്തു പറയാതെ—"എന്നാൽ ഇറങ്ങുവിൻ, പിന്നാലെ ഞാനും വരാം" എന്നു് അയാൾ പറഞ്ഞു:—

നിന്നു രോദനം കേട്ടിട്ട് അതു താൻ രക്ഷപ്പെടുത്തുവാൻ ശ്രമിച്ച തടവുകാരന്റേതാണെന്ന് അവർ മനസ്സിലാക്കി.

ഗോപാൽറാമന്റെ ദ്വേഷ്യം മുഴുവൻ വൃദ്ധയുടെ നേർക്ക് തീർത്തിട്ട് അവൻ കല്പടികളിൽകൂടി കയറി പോയി. ആ ഭടൻ അധികം അകലെ ആയി എന്നറിഞ്ഞതിൽപ്പിന്നെ അവർ തന്റെ കൂട്ടുകാരനായ തടവുകാരനോട് ഇങ്ങിനെ ചോദിച്ചു

"ഹേ—നിങ്ങൾ എവിടെയാണ്?"

തടവു:—"അധികം ദൂരെയല്ല. എന്റെ കയ്യും കാലും മുറുകെ കെട്ടിയിട്ടിരിക്കയാണ്. എന്നെ—ആ ചണ്ഡാളൻ പിടിച്ചു താഴെ തള്ളിയിട്ടതിൽപ്പിന്നെ കല്ലിൽ എന്റെ തല അടിച്ചു വളരെ വേദന എടുക്കുന്നു."

സ്ത്രീ:—"എന്റെയും കഥ അപ്രകാരമൊക്കെ തന്നെ!—എന്നാൽ, എന്നെ ആ മഹാപാപി വളരെ ഭേദിച്ചു. എനിക്ക് അനങ്ങുവാൻ പാടില്ല."

തടവു:—"ആകട്ടെ, നമുക്ക്, ഇവിടെനിന്നു രക്ഷപ്പെടുവാൻ മാർഗ്ഗമുണ്ടോ? ഇല്ലെങ്കിൽ നാം ഇത്രയൊക്കെ പ്രയാസപ്പെട്ടിട്ട് ഒരു ഫലവുമില്ലാതാകുമല്ലോ? ആകപ്പാടെ നിങ്ങളുടെ ദുസ്സ സഹായംകൊണ്ടു കൂടുതൽ ആപത്താണല്ലോ വരുത്തിവെച്ചത്."

സ്ത്രീ:—"നിങ്ങൾ കൃതഘ്നനാണു! മനുഷ്യരാരും നിങ്ങളെ സഹായിക്കയില്ല! നിങ്ങളെ സഹായിപ്പാൻ ശ്രമിച്ചതുകൊണ്ടു എനിക്കാണു വിപത്തു പററിയത്. അതു നിങ്ങൾ ഓർക്കുന്നില്ല!'

തടവു:—"നിങ്ങളെ സഹായിച്ചതുകൊണ്ടാണ് എനിക്ക് ഇങ്ങിനെ പററിയത്!" എന്നു പറഞ്ഞുംകൊണ്ട് തടവുകാരൻ ദുഃഖം സഹിപ്പാൻ വയ്യാതെ കുട്ടികളെപ്പോലെ കൊട്ടിക്കരഞ്ഞുതുടങ്ങി. കഷ്ടപ്പാടുകൾ കൊണ്ടും, ആഹാരവും നിദ്രയും ഇല്ലാതെയും, വ്യസനാധിക്യത്താലും, അയാൾക്കുണ്ടായിരുന്ന തന്റേടം എല്ലാം നശിച്ചു വെറും കുട്ടിയെപ്പോലെ അയാൾ ആയിത്തീർന്നു.

തടവുകാരനെ വ്യസനാക്രാന്തനായി കണ്ടിട്ട് ആ സ്ത്രീ പി

ഒന്നും മന്നും പറയാതെ സംഭാഷണം നിറുത്തി. ഒരു മണിക്കൂറു വരെ കഴിഞ്ഞയുടൻ കല്പടികളിൽക്കൂടി ഇറങ്ങിവരുന്ന കാൽശബ്ദംകേട്ടുതുടങ്ങി. അധികം താമസംകൂടാതെ കയ്യിൽ ഒരു വിളക്കു പിടിച്ചുംകൊണ്ടു ഗോപാൽറാം വന്നു. തടവുകാർ കിടന്ന സ്ഥലവും അതിന്റെ മുകളിലുള്ളതും കാഴ്ചയിൽ മിക്കവാറും ഒരുപോലെ ഇരുന്നു. കല്ലറകളുടെ കൂടുതൽ ഖരവുമാത്രംകൊണ്ടുള്ള വ്യത്യാസമേ ഉണ്ടായിരുന്നുള്ളു. ഈ സ്ഥലത്തു നാലു് അറകളുണ്ടായിരുന്നു. ഗോപാൽറാം മടങ്ങിവന്ന ഉടൻ ആ സ്ത്രീയോടു് പറഞ്ഞു:—

“എടീ ദുഷ്ടേ! നീ മുകളിലുള്ള കല്ലറകളുടെ താക്കോൽ കളഞ്ഞാലും ഈ അറകളുടെ താക്കോൽ ഇതാ—നീ ചെയ്ത ചതിയുടെ ഫലം നീ തന്നെ അനുഭവിക്കും!—നീ എന്നെ കൊല്ലുവാനല്ലെ ഈ കിണററിൽ പിടിച്ചു തള്ളിയതു്? എന്റെ ആയുസ്സിന്റെ ബലം കൊണ്ടു് അതിൽ കിടന്ന വടത്തിൽ പിടികിട്ടി. ഇപ്പോഴായിരുന്നെങ്കിൽ എന്റെ യജമാനന്മാരോടു ഞാൻ ചെയ്ത ദ്രോഹത്തിനു തക്കശിക്ഷയായി തീർന്നേനെ. ഈശ്വരാനുമതം അപ്രകാരമായിരുന്നില്ല. ഏതായാലും അവർ വരട്ടെ. ഉണ്ടായപോലെ എല്ലാം അവരോടു പറഞ്ഞു എന്നെ രക്ഷിപ്പാൻ പ്രാർത്ഥിക്കാം.”

ഇങ്ങിനെ പറഞ്ഞു ഗോപാൽറാം തടവുകാരെ ഓരോ അറയിൽ വലിച്ചിട്ടു പൂട്ടി. ഇതിനിടയിൽ ആ തടവുകാരൻ ഉറക്കെ കരഞ്ഞു. ആ സ്ത്രീയാകട്ടെ, ഉടൻ പറഞ്ഞതൊന്നിനും മറുപടി പറയാതെ മൌനമായി കിടന്നു. അവളുടെ സ്വഭാവശഠത കണ്ടിട്ടുണ്ടായ കോപത്തോടെ ഗോപാൽറാം “ബഹു സാമർത്ഥ്യത്തോടെ എന്നെ ചതിച്ചതിനു നിനക്കു ശരിയായ സമ്മാനം തരാതെ വിടുകയില്ല. നിന്റെ കഴുത്തിലേക്കു ബലമുള്ള ഒരു തൂക്കുകയറും, കിളരമുള്ള രണ്ടു തൂണുകളും കെട്ടിയുള്ള ഒരു ഉഴിയും ഇത്രയുമാണു് നിനക്കു തരുവാൻ നിശ്ചയിച്ചിരിക്കുന്നതു്.—ഉറങ്ങിക്കൊണ്ടു. നാളെ രാവിലെയാകട്ടെ.” എന്നു പറഞ്ഞു കോപത്തോടെ തിരിഞ്ഞു കയറിപ്പോയി.

# മുപ്പതാം അദ്ധ്യായം.

മണിപുരാധീശന്മാർ പ്രതാപഗിരിയിൽ പ്രവേശിച്ച് അക്രമം പ്രവൎത്തിച്ചുകഴിഞ്ഞിട്ടു ദിവസം രണ്ടായി. അവർ വീണ്ടും അവിടെ കടക്കാതിരിപ്പാൻവേണ്ട ചട്ടവട്ടങ്ങളെല്ലാം വിശാലൻ ചെയ്തു. അധികം ആളുകളെ ഭടന്മാരായി നിയമിച്ചു. അവരെ രാവും പകലും യുദ്ധസന്നദ്ധന്മാരായിട്ടിരിക്കാനാജ്ഞാപിച്ചു. പുതുതായി എടുത്ത ഭടന്മാരെ യുദ്ധാഭ്യാസം ചെയ്യിക്കാൻ രാമദാസന്റെ അഭിപ്രായപ്രകാരം നായകന്മാരിൽ ഒരാളെ നിയോഗിച്ചു.

മണിപുരന്മാരെ തടവുകാരായി പിടിപ്പാൻ കഴിയാഞ്ഞതുകൊണ്ടു വിശാലനും ജയസിംഹനും മനക്ലേശമായല്ലോ എന്നു വിചാരിച്ചു പരിതപിച്ചു. മണിപുരന്മാരുടെ നിന്ദ്യതരമായ പ്രവൃത്തിയെ ഓൎത്ത് ഉടൻ തന്നെ കഴിയുന്നിടത്തോളം സൈന്യശേഖരം ചെയ്ത് അവരോടു യുദ്ധത്തിനു പുറപ്പെടണമെന്ന് വിശാലൻ ക്രോധപൂർവ്വം തീർച്ചയാക്കി. അദ്ദേഹത്തിന്റെ ബന്ധുമിത്രങ്ങൾ ഈ തീർച്ചയുടെ അനൗചിത്യത്തെപ്പറ്റി അദ്ദേഹത്തോട് പറഞ്ഞകൂട്ടത്തിൽ മണിപുരന്മാരുടെ പ്രാകാരം ദുഷ്പ്രാപമാണെന്നു പറഞ്ഞു മനസ്സിലാക്കിയപ്പോഴാണ് വിശാലൻ ശാന്തനായി.

പുരുഷോത്തമൻ കാരാഗൃഹത്തിൽനിന്നു പുറത്തു ചാടി മണിപുരന്മാരുമായി ചെയ്ത യുദ്ധത്തെപ്പറ്റി ജയസിംഹൻ വിശാലനോടു ഇപ്രകാരം പറഞ്ഞു:—

“പുരുഷോത്തമൻ എങ്ങിനെയോ [illegible] കാരാഗൃഹത്തിൽനിന്നു പുറത്തുചാടി ഒളിച്ചോടിപ്പോകുവാൻ തുടങ്ങി. അവൻ അങ്ങിനെ കോട്ടയുടെ പിൻവശത്തു ചെന്നപ്പോഴാണ് മണിപുരന്മാർ താരയേയും വഹിച്ചുകൊണ്ട് അവിടെ ചെന്നതു കണ്ടിരിക്കാം. ഓടിയെത്തിയ നമ്മുടെ ഭടന്മാരുടെ കൂടെ ചേർന്ന് പുരുഷോത്തമൻ, മണിപുരന്മാരോടു യുദ്ധം ചെയ്തു. അപ്പോഴായിരിക്കണം അവനു മുറിവേറ്റത്. മണിപുരന്മാരോടെതിരിട്ടു യുദ്ധം ചെയ്ത് അവരെ തോല്പിക്കുവാൻ അവനേകനു സാധിക്കുമോ? ഇത്ര കരുത്ത്

അപരാധങ്ങൾ?—നാം കേട്ടതു് അവനെവെച്ചി പറഞ്ഞുണ്ടാക്കിയ കെട്ടുകഥയാണ്.

പുരുഷോത്തമനെപ്പററി ജയസിംഹൻ പറഞ്ഞതു കേട്ടിട്ട വിശാന്തനു കുറ്റിതം തോന്നിയെങ്കിലും, ആ യുവാവിൻെറമേൽ ആരോപിച്ചിട്ടുള്ള കുററത്തിൻെറ ഗൌരവമോർത്തു് അദ്ദേഹം മറുപടി ഒന്നും പറഞ്ഞില്ല. വിശാന്തൻ, താരാപഥത്തെക്കുറിച്ചുള്ള സകല വൃത്താന്തവും താരതന്നെ പറഞ്ഞറിഞ്ഞിട്ടുള്ളതു കൂടാതെ, രാമദാസനും ചാവുബായിയും വേണ്ടപോലെ അദ്ദേഹത്തിനെ ധരിപ്പിച്ചിരുന്നു. അതുകൊണ്ടു ജയസിംഹൻെറ വാക്കു ദോഷദൃഷ്ടമാണെന്നു തോന്നി.

പുരുഷോത്തമൻെറ സുഖക്കേടിനെപ്പററി കൂടക്കൂടെ വിശാന്തൻ അന്വേഷിച്ചറിയാറുണ്ടായിരുന്നു. എന്നാൽ താൻ തന്നെ പോയി നോക്കി ആ യുവാവിൻെറ ദേഹസ്ഥിതി എങ്ങിനെയിരിക്കുന്നു എന്നറിയണമെന്ന് അദ്ദേഹത്തിന് ആഗ്രഹമുണ്ടാകാതിരുന്നില്ല. കൊലപാതകത്തെപ്പററി വിചാരണ നടത്തുവാൻ ഒരു ന്യായാധിപനെ അയച്ചുതരണമെന്നു ബീജപുരിയിലെ രാജപുരുഷന്മാർ ഡില്ലി രാജധാനിക്കു എഴുതി അയച്ചിട്ടുണ്ട്. ആ സന്ദർഭത്തിൽ പുരുഷോത്തമനെ കാണ്മാൻ പോകുന്നതിന് അദ്ദേഹത്തിൻെറ മനസ്സ് അനുവദിച്ചില്ല. പുരുഷോത്തമൻ താരയെ രക്ഷിച്ചതിലേയ്ക്കു് ഒരു അനുമോദനവാക്കുപോലും പറവാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ടു് അദ്ദേഹം ചാവുബായിയോട ആ യുവാവിനെ ഭദ്രമായി സൂക്ഷിപ്പാൻ ചട്ടംകെട്ടി അയച്ചു.

മണിപുരന്മാരുമായിട്ടുണ്ടായ യുദ്ധം കഴിഞ്ഞു രണ്ടുദിവസമായെന്നു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഈ രണ്ടു ദിവസങ്ങൾക്കുള്ളിൽ രാമദാസൻെറ ചികിത്സയും ചാവുബായിയുടെ ശുശ്രൂഷയുംകൊണ്ടു പുരുഷോത്തമന് അപായം നേരിടാതെ കഴിഞ്ഞു. മൂന്നാം ദിവസം വൈകുന്നേരം രാമദാസൻ അവിടെയില്ലാതിരുന്നതും നോക്കി ചാവുബായി പുരുഷോത്തമൻെറ അടുക്കലേക്കു ചെന്നു.

യിട്ടു വന്നതായിരുന്നു എന്നു പിന്നീടു നടന്ന സംഭവംകൊണ്ടു മനസ്സിലായി. ഞങ്ങൾ തമ്മിൽ, വഴിക്കുവെച്ചു കൂട്ടിമുട്ടിയപ്പോൾ, യുദ്ധം ഉണ്ടായി. ആ യുദ്ധത്തിൽ ഭീംജിയെ വെട്ടി കുതിരയിൽനിന്നു ഞാൻ താഴത്തിട്ടു. എന്റെ കൂടെയുണ്ടായിരുന്നവർ രണ്ടുപേരും പോരിൽ മരിച്ചു. താന്ത്യാജിയും അതിനിടയ്ക്കു എന്നോടെതിരു. ഇനി അയാളുടെ വലത്തു കൈകൊണ്ടു് ആയുസ്സിടെ ഒന്നും ചെയ്യുകയില്ല. ഒടുവിൽ, എന്റെ കുതിരയ്ക്കു സ്വല്പം മുറിവേററുകൊണ്ടോ മറെറാ അതു വിരണ്ടോടി ഇക്കാട്ടിലാണു വന്നതു്. ഇവിടെ ഞാൻ എത്തിയ ഉടൻ കൊട്ടാരത്തിനുള്ളിൽനിന്നു പുറപ്പെട്ടു കൂട്ടനിലവിളികേട്ടു പരിഭ്രമിച്ചു കോട്ടയുടെ പ്ര(കവാടത്തുകൂടി അകത്തുകടപ്പാൻ ഓടിച്ചെന്നപ്പോൾ താരയെ എടുത്തുകൊണ്ടു ഭീംജി വരുന്നതുകണ്ടു. പിന്നെ ഉണ്ടായതെല്ലാം നിങ്ങൾ അറിഞ്ഞിരിക്കുമല്ലോ?”

രഘു:—“അന്നു കാട്ടിൽവെച്ചും നിങ്ങൾ തമ്മിൽ യുദ്ധമുണ്ടായ വിവരം ഇവിടെ ആർക്കും അറിഞ്ഞുകൂട. എന്നാൽ ജയസിംഹന്റെ ഭടന്മാരിൽ രണ്ടുപേർ കഠിനമായ മുറിവേററു കാട്ടിൽ മരിച്ചുകിടക്കുന്ന വിവരം ഇവിടെ ആരോ വന്നു പറഞ്ഞിട്ടു ജയസിംഹനും മററും പോയി നോക്കി എന്നു കേട്ടു.”

പൃഥു:—“ആകട്ടെ, എന്റെ കുതിര വിരണ്ടോടിയതുകൊണ്ടു ഞാൻ തിരിയെ ഇവിടെ എത്തിയതും, ആ മൂർഖന്മാർ താരയെ കൊണ്ടുപോകാതെ തടുത്തു യുദ്ധംചെയ്തു് അവരുടെ ദുർമ്മോഹസാഫല്യത്തിനു തടസ്ഥം വരുത്തിയതും, ഈശ്വരേച്ഛയെന്നല്ലാതെ വേറെ എന്തു സമാധാനമാണു് എനിക്കു പറവാനുള്ളതു്?”

ഈ സംഭാഷണം കഴിഞ്ഞിട്ടു പൃഥുബോധി അവിടെനിന്നു് ഇറങ്ങി പുറത്തു് ഒരു കസേരയിൽ ചെന്നിരുന്നു. “ആ സാധുയുവാവു്, എത്ര നിഷ്കളങ്കൻ! ഇയാളുടെ നേർക്കു് ആ ജയസിംഹന്നു് ഒരു മനഃപൂർവ്വമായ ദ്വേഷം ഉള്ളതുപോലെ തോന്നുന്നു. താര

യെ വിവാഹം ചെയ്യണമെന്നു് അദ്ദേഹത്തിനു താൽപര്യമുണ്ടെങ്കിൽ അങ്ങിനെ ചെയ്യട്ടെ—അദ്ദേഹം ഈ പാവത്തിനെ വൃഥാ ഉപദ്രവിക്കുന്നതെന്തിന്?—ഓ! ഇതൊന്നുമല്ല വലിയ ഗ്രഹപ്പിഴ—ചന്ദ്രസേനന്റെ കാര്യമാണു നിവൃത്തിയില്ലാതെ തീർന്നിരിക്കുന്നതു്. ഇനി വിസ്താരവും പരീക്ഷകളെല്ലാം കഴിഞ്ഞിട്ടു, പുരുഷോത്തമന്റെ തലയ്ക്കു കുററം ഉരുട്ടിക്കേററിപ്പോയെങ്കിൽ അയാളുടെ കഥ കഴിഞ്ഞു. ഇരട്ട ഗ്രഹപ്പിഴയെന്നു പറയുന്നതു് ഇതുതന്നെ!”

ഇങ്ങിനെ ആ പരിചാരിക ആലോചിച്ചുകൊണ്ടിരുന്നപ്പോൾ അറയിൽ ഇരുന്ന തളത്തിന്റെ ഒരു വശത്തുണ്ടായിരുന്ന വാതിൽ സാവധാനത്തിൽ തുറന്നു, ജയസിംഹൻ ചെന്നു് രഘുബായിയെ വിളിച്ചു്:—

“നിങ്ങൾ ഇവിടെ നില്ക്കണേ! ഞാൻ പോകുന്നതുവരെ പുറത്തു പോയി നില്ക്കണം. ഞാനിവിടെയുള്ളപ്പോൾ ആരെയും ഇവിടെ വരാനും സമ്മതിക്കരുതു്.” എന്നു മാത്രം കേട്ടു.

ആ പരിചാരികയ്ക്കു ജയസിംഹനെക്കുറിച്ചു് അശേഷം നല്ല അഭിപ്രായം ഇല്ലായിരുന്നു. അദ്ദേഹം സ്ഥാനവലിപ്പമുള്ള ഒരാളായിരുന്നതിനാൽ അദ്ദേഹത്തിന്റെ കല്പനയെ ധിക്കരിക്കാതെ ആദരവോടുംബഹുമാനത്തോടും—“അങ്ങിനെ ചെയ്യാം” എന്നു പറഞ്ഞു് അവൾ പുറത്തുപോയി നിന്നു. ജയസിംഹനാകട്ടെ, പുരുഷോത്തമൻ കിടന്ന കട്ടിലിന്റെ അരികിൽ ചെന്നിരുന്നു്, —“എന്താ—പുരുഷോത്തമാ—” എന്നു് ഒരു അധികാരസ്വരത്തിലും, ആ യുവാവു തന്റെ ആശ്രിതനെന്ന മട്ടിലും, അലക്ഷ്യമായി വിളിച്ചിട്ടു്, ഇങ്ങിനെ പറഞ്ഞു:—

“താൻ താരയെ രക്ഷപ്പെടുത്തിയതു സാമർത്ഥ്യമായി. അതിനു, താരയുടേയും താരയുടെ അച്ഛന്റെയും, എന്റെയും പ്രത്യേകവന്ദനം പറവാനാണു ഞാൻ ഇപ്പോൾ വന്നതു്. അതിനോടുകൂടി ഒരു പ്രധാനകാര്യം ചോദിച്ചറിയേണ്ടതായുമുണ്ടു്.—പുരുഷോത്തമനു സംസാരിപ്പാൻ ശക്തിയുണ്ടോ?—എന്തായാലും ചോദിക്കുന്നതിനു് ഉത്തരം പറഞ്ഞേ മതിയാവൂ!—മിനിഞ്ഞാന്നു് ഈ

ജയസിംഹൻ കോപംനടിച്ച രീതിയിൽ പറഞ്ഞ ഈ വാക്കുകൾ കേട്ടു, പരിഭ്രമവും ബുദ്ധിക്ഷയവും കൊണ്ടു പരവശനായി ഭവിച്ച പുരുഷോത്തമൻ, ആൾ പറഞ്ഞവസാനിപ്പിച്ചപ്പോഴേയ്ക്കു് ഒരക്ഷരം മറുപടി പറയാമെന്നുള്ള സ്ഥിതിയിലായി.

"എന്നോടുകൂടി പോന്ന ഭടന്മാർ യുദ്ധത്തിലാണു മരിച്ചതു്. വഴിക്കുവെച്ചു മണിപുരന്മാരും അവരുടെ ഭടന്മാരും ഞങ്ങളെ തടുത്തു നിർത്തി. അവർ ഞങ്ങളെ ഉപദ്രവിക്കുമെന്നു കണ്ടപ്പോൾ ഞങ്ങളും യുദ്ധത്തിനൊരുങ്ങേണ്ടിവന്നു. ഞാൻ ഭീരുവിനെ പരാജിതനാക്കി. അന്യാജിയെയും ആയുധം ഉപയോഗിക്കാൻ പാടില്ലാത്തവിധം ആക്കിത്തീർത്തു. എന്നോടു കൂടിയുണ്ടായിരുന്ന ഭടന്മാർ മണിപുരഭടന്മാരോടു യുദ്ധംചെയ്തു മരിച്ചു. ഇതു കണ്ടിട്ടു് അവരുടെ ഇടയിൽനിന്നു ഞാൻ പുറത്തു ചാടുന്നതിനുവേണ്ടി എന്റെ മുമ്പിൽ കണ്ട ഭടന്മാരെ വെട്ടി താഴത്തിടുന്നതിനിടയ്ക്കു് എന്റെ കുതിരയ്ക്കു മുറിവേറ്റിട്ടുണ്ടായ വേദനകൊണ്ടു വിരണ്ടു് അതു് ഇങ്ങോട്ടേയ്ക്കു് ഓടിക്കളഞ്ഞു. ഞാൻ കുതിരയെ നിറുത്തുവാൻ വളരെ ശ്രമിച്ചിട്ടും ഫലിച്ചില്ല. ഇങ്ങിനെ ആയിരുന്നു ഞാൻ ഇവിടെ വരാനിടയായതു്. ഞാൻ വഴി ചുറ്റി വന്നതുകൊണ്ടു മണിപുരന്മാർ ഇവിടെ പ്രവർത്തിച്ച അക്രമത്തെ തടുത്തു് അവരോടു രണ്ടാമതും യുദ്ധംചെയ്യാനിടയായി. കുതിര നേരെ ഇങ്ങോട്ടേയ്ക്കു വന്നിരുന്നുവെങ്കിൽ ഞാൻ ക്ഷിപ്രം എത്തുമായിരുന്നു. ദൈവേച്ഛ അങ്ങിനെ ആയിരുന്നില്ല."

പുരുഷോത്തമന്റെ നിർവ്യാജമായ വാക്കും ഭാവവും കൊണ്ടു് എത്ര കുബുദ്ധിയും ആ യുവാവിനെ അവിശ്വസിക്കയില്ലായിരുന്നു. ജയസിംഹനും, അങ്ങിനെ തോന്നിയിരുന്നുവെങ്കിലും അദ്ദേഹത്തിന്റെ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി പുരുഷോത്തമനെപ്പറ്റി ജനങ്ങളുടെ ഹൃദയങ്ങളിൽ ശങ്കയുണ്ടാക്കിത്തീർപ്പിച്ചു് ആ യുവാവിന്റെ മേൽ ആരോപിക്കുന്ന കുറ്റങ്ങളെ സംബന്ധിച്ചു് ആ ദേഹം അദ്ദേഹത്തെ പിടിച്ചു പാർപ്പിക്കണമെന്നുള്ള കുതന്ത്രം പ്രയോഗിച്ചു് ആ യുവാവിനെ ഓടിക്കണമെന്നായാൾ നിശ്ചയിച്ചതു്. ഈ വിധമുള്ള ഒരാലോചനയോടുകൂടി പുരുഷോത്തമൻ പറഞ്ഞതി

ലെ ശ്രദ്ധിച്ചില്ലെന്നുള്ള നാട്യത്തിൽ ജയസിംഹൻ പറഞ്ഞു:—

"താൻ സമർത്ഥൻ തന്നെ! താൻ പോയപ്പോൾ, സമയം നോക്കി മണിപുരന്മാർ വന്നല്ലൊ?—എന്നോടാണൊ ഈ ഉപായം കൊണ്ടുവരുന്നതു്? മണിപുരന്മാർ തന്നെ കാട്ടിൽ വെച്ചു് എതിർത്തപ്പോൾ എന്റെ ഭടന്മാർ മരിച്ചുപോയെന്നും തനിക്ക് ഒരു പോറൽ പോലും പററാതെ ആ യുദ്ധത്തിൽനിന്നു രക്ഷപ്പെട്ടുവെന്നും പറഞ്ഞാൽ വിശ്വസിക്കുന്ന ബുദ്ധിഹീനന്മാർ ഉണ്ടായിരിക്കുമൊ?"

ഇതു കേട്ട് പുരുഷോത്തമനു സാമാന്യത്തിലധികം ദേഷ്യം ഉണ്ടായി. എങ്കിലും ക്ഷമയോടെ അയാൾ.

"അവിടുന്നു് എങ്ങിനെ വിചാരിച്ചാലും ബാധകമില്ല. ഞാൻ പറഞ്ഞതു് സത്യമാണ്."

ജയ:—"ശരി! താൻ പറഞ്ഞതു സത്യമെന്നു തന്നെ വിചാരിക്കാം!—ആകട്ടെ താൻ സത്യം പറയുന്ന ശൈലത്തിലുള്ളവനായിരുന്നാൽ എന്നോടു പറഞ്ഞുറപ്പിച്ചവിധം ചെയ്യാതെ നേരെ മറിച്ചു പ്രവർത്തിച്ചതു് എന്താണ്?—താരസ്യക്കുവേണ്ടി എന്തും ചെയ്യാൻ തയ്യാറുണ്ടെന്നല്ലെ താൻ പറഞ്ഞതു്? ആ നിശ്ചയമൊക്കെ എവിടെ പോയി?"

പുരു:—"മണിപുരന്മാർ എന്നെ തടുത്തു യുദ്ധം ചെയ്തു കൂടാതെ എന്നോടുകൂടിയുണ്ടായിരുന്നവരെ കൊല്ലുകയും ചെയ്തു. ഞാൻ ഏകനായി ഈ സന്ദർഭത്തിൽ പോകുന്നതായാൽ വൃഥാ ആപത്തിനെ വരുത്തിവെയ്ക്കയാണെന്നു കരുതി പോയില്ല."

ഇതു്, വാദത്തിനുവേണ്ടി പുരുഷോത്തമൻ പറഞ്ഞതായിരുന്നു. ഈ സമാധാനം കേട്ട ജയസിംഹൻ:—

"തനിച്ചു പോകുവാനുള്ള മടികൊണ്ടായിരിക്കണം സഹായികളെ കൊന്നതു്—അല്ലെ?"

പുരു:—"അങ്ങു ചോദിച്ചതിനു ഞാൻ വസ്തുതം പറഞ്ഞു. എന്നാൽ ഞാൻ പറഞ്ഞതിനെ അവിശ്വസിച്ചു് ഇങ്ങിനെ മുള്ളുവാക്കു പറയുന്നതു ശരിയല്ല! ഞാൻ കുററം ചെയ്തിട്ടു

പുരു:—"താരയ്ക്കു് എന്തെങ്കിലും പ്രമാണമുണ്ടൊ അതു താരയ്ക്കുതന്നെ എന്നോടു പറയാം. അങ്ങു മദ്ധ്യസ്ഥനായിരിക്കണമെന്നില്ല."

ഈ വാക്കുകൾ കേട്ടപ്പോൾ കോപാക്രാന്തനായിട്ടു് ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"ഞാൻ വിവാഹം ചെയ്വാൻ പോകുന്ന സ്ത്രീയാണൊ തന്നോടു വന്നു പറയണമെന്നു വിചാരിക്കുന്നതു? താൻ മര്യാദകെട്ടവനാണൊ?"

പുരു:—"അങ്ങു പറയുന്നതെല്ലാം കേൾക്കയെ നിവൃത്തിയുള്ളു—എന്നു എല്ലാം. ഇവിടെ വന്നു് അനീതിയായി എന്നെ ഉപദ്രവിക്കുന്നതു ശരിയല്ല! മര്യാദയുണ്ടെങ്കിൽ വേഗം പോകയാണു് ഉത്തമം!"

ജയ:—"എന്റെ കൊട്ടാരത്തിനുള്ളിൽ വെച്ചു് അന്യൻ—നിസ്സാരനായ കേവലം ഒരു ബാലൻ, ഇങ്ങിനെ എന്നോടു് ധിക്കാരം പറയാറായെയൊ?"

പുരു:—"ഈ മുറി എന്റെ ഉപയോഗത്തിനു തന്നിട്ടുള്ളതാണു്. ഇതിൽ ഞാൻ താമസിക്കുന്ന കാലം അത്രയും എന്റെ അധീനത്തിൽ അതിരിക്കും! അത്രത്തോളം കാലം ഈ മുറി എന്റേതെന്നു വേണം വിചാരിപ്പാൻ. ഇതു് ഒരു മഹാമനസ്കൻ കേട്ടെങ്കിൽ സമ്മതിക്കുന്നതാണു്."

ജയ:—"ഞാൻ മുമ്പു തന്നോടു പറഞ്ഞതു് ഒരിക്കൽ കൂടി പറയുന്നു. അതിനെ കേൾക്ക." എന്നു മുറിവേറ്റു് സ്വബോധംകെട്ടു കൊണ്ടു ദേഹബലമില്ലാതെ കിടക്കുന്ന പുരുഷോത്തമനോടു് ആ പ്രൗഢൻ പറഞ്ഞുതുടങ്ങി—"ഞാൻ പറയുന്നതിനെ കേൾക്ക!—മന്ദ്രസേനന്റെ സംഗതിയെപ്പറ്റി തനിക്കു നേരിടാവുന്ന ആപത്തിൽ നിന്നു രക്ഷപ്പെടുവാൻ താൻ വല്ല സ്ഥലത്തും ഒളിച്ചോടിപ്പോകണമെന്നു തന്നോടു താരയാണപേക്ഷിക്കുന്നതു്. അതിൻപ്രകാരം താൻ ചെയ്യാതിരുന്നാൽ താരയ്ക്കു മനസ്താപത്തിന് ഇടയാകും. ഇന്നു രാത്രി തന്നെ താൻ ഇവിടെ നിന്നു പോകണമെന്നാണു പറ

യുന്നതു്. ഇതിനു വിപരീതം പ്രവൎത്തിപ്പാനാണു ഭാവമെങ്കിൽ ഇന്നു മുതൽ എന്നെ തന്റെ പരമശത്രുവായി വിചാരിച്ചുകൊള്ളണം! തന്നെ സംബന്ധിച്ചുള്ള സകല കാൎയ്യങ്ങളിലും ഞാൻ പ്രവേശിച്ചു, തനിക്കുനാശം വരുത്തുവാൻ സന്നദ്ധനാകും. തന്നെ ഞാൻ പിന്തുടൎന്നു തന്റെ എല്ലാ യത്നങ്ങളേയും നിഷ്ഫലമാക്കും! താൻ ചെയ്ത കൊലപാതകത്തിനു പുറമെ എന്റെ രണ്ടു ഭടന്മാരെ കൊന്നതും താനാണെന്നു സമ്മതിച്ചു പറഞ്ഞപ്രകാരം എല്ലാവരോടും ഞാൻ പറയും!"

പുരുഷോത്തമൻ ഇതു കേട്ടു്, അയാൾ കിടന്നിരുന്നിടത്തുനിന്നു എണീററിരുന്നുകൊണ്ടു് ഏററവും ഭയാകുലനായ പ്രകാരം ചിന്തിച്ചു:—

ഹാ, കഠിനാ!—അങ്ങു രാക്ഷസനോ?—മനുഷ്യനായിരുന്നാൽ ഇത്ര ഹൃദയകാഠിന്യം വരാൻ പ്രയാസം!

ജയ:—"അസഭ്യവാക്കു് ഉപയോഗിച്ചിട്ടാവശ്യമില്ല. ഞാൻ പറയുന്നപ്രകാരം കേൾപ്പാൻ താൻ തയ്യാറില്ലെങ്കിൽ കഠിനനായും രാക്ഷസനായും തീരും ഞാൻ!"

പുരു:—"അങ്ങിനെ ആയിക്കൊള്ളട്ടെ. അങ്ങു പറയുന്നതെല്ലാം കളവെന്നു ഞാൻ തെളിയിക്കും!"

ജയ:—"ഞാൻ പറയുന്നതു കളവെന്നാക്കുവാനോ?—അതു തന്നാൽ സാദ്ധ്യമല്ല!—താൻ പറയുന്നതിനെയോ ഞാൻ പറയുന്നതിനെയോ ജനങ്ങൾ വിശ്വസിക്കുന്നതു്?—യുക്തിയുക്തമായിട്ടാലോചിക്കൂ. ഇതരാവസ്ഥകളാൽ ചന്ദ്രസേനന്റെ സംഗതിക്കു തെളിവു് എത്ര ബലമായിരിക്കുന്നു എന്നു് ഓൎത്തുനോക്കു! മിനിഞ്ഞാന്നു രാത്രിയിൽ താൻ പരസഹായം കൂടാതെ കാരാഗൃഹത്തിൽനിന്നു പുറത്തുചാടിപ്പോയെന്നു് ഇവിടെ ഉള്ളവൎക്കെല്ലാം അറിയാം. താൻ ഒളിച്ചോടിപ്പോയതു കണ്ടിട്ടു് എന്റെ രണ്ടു ഭടന്മാർ തന്നെ പിൻതുടൎന്നുവന്നതായും താൻ അവരെ എതിൎത്തു കൊന്നതായും ഞാൻ പറഞ്ഞാൽ ആരെങ്കിലും അവിശ്വസി

ക്കമോ?—താൻ ഒളിച്ചോടി പോരയെന്ന തെളിയിക്കാൻ ആളുകളുമുണ്ടു്. ഈ തെളിവുകൾ ഉള്ളപ്പോൾ തന്നിക്ക രക്ഷപ്പെട്ടുകൊള്ളാമെന്ന തന്നത്താൻ വിചാരിച്ചു സമാധാനപ്പെടുന്നതു് എത്ര അബദ്ധമാണു്?"

പുരു:—"നിരപരാധിയായ ഒരുവനെ അന്യേ മനഃപൂർവ്വം നശിപ്പിക്കുവാൻ തുടങ്ങിയാൽ, അതുപോലെ സാധിക്കുന്നതിന സർവ്വസാക്ഷിയായിരിക്കുന്ന ഒരാളുടെ അനുഗ്രഹംകൂടി ഉണ്ടായിരിക്കണമെന്നുള്ള കഥ മറന്നുപോയായിരിക്കും."

ജയ:—"എന്നാലും, ഞാൻ പറയുന്നതു കേൾപ്പാൻ തയ്യാറില്ലെന്നാണു്—അല്ലേ?"

പുരു:—"അതെ."

"ഇതു ഞാൻ കാണിച്ചുതരാം!" എന്ന മാത്രം പറഞ്ഞു് ജയസിംഹൻ മുറിയിൽനിന്ന പുറത്തു വന്ന ഉടൻ മാലുബായിയെ കണ്ടു്, ആ പരിചാരിക കേൾപ്പാൻവേണ്ടി തന്നത്താൻ ഇങ്ങിനെ പറഞ്ഞു:—

"ഹാ—ദൈവമെ, ഇത്ര ബാല്യാവസ്ഥയിൽ ഇവൻ ഈ മാതിരിയിലുള്ള ഹീനകൃത്യങ്ങൾ ചെയ്യാൻ തുടങ്ങിയല്ലൊ."

ആ പ്രഭു പറഞ്ഞ വാക്കുകളിൽ ഏതാനംഭാഗം മാലുബായി കേട്ടു് അന്ധാളിത്തത്തോടെ, "പ്രഭോ! അവിടെ എന്തുണ്ടായി?—ഞാൻ ഇതു ചോദിച്ചതിന ക്ഷമായാചനം ചെയ്യുന്നു."

ഇതു കേട്ടിട്ടു് അദ്ദേഹം പുരുഷോത്തമന്റെ മുറിയിലേയ്ക്കു ചൂണ്ടിക്കാണിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"ആ ചണ്ഡാലൻ ചന്ദ്രസേനനെ കൊന്നതുകൂടാതെ എന്റെ രണ്ടു ഭൃത്യരേയും കൊന്നുവത്രെ—അവനെക്കൊണ്ടു് എല്ലാം പറയിച്ചു."

"പുരുഷോത്തമൻ ഒരിക്കലും പറഞ്ഞിരിക്കയില്ല. അവിടുന്ന വൃഥാ പറകയാണു്!" എന്ന പെട്ടെന്നുണ്ടായ ഈർഷ്യയോടെ മാലുബായി പറഞ്ഞു.

ജയ:—"അവൻ നിങ്ങളോടെല്ലാം പറഞ്ഞു മനസ്സിലാക്കിയതു വേറെ പ്രകാരത്തിലായിരിക്കാം!"

ലല്ലു:—"അവിടുന്നു പറഞ്ഞതുപോലെ പുരുഷോത്തമൻതന്നെ പറഞ്ഞെങ്കിലല്ലാതെ എനിക്കു വിശ്വാസം തോന്നുകയില്ല. അവിടുന്നു ആ സാധുയുവാവിനെ ഉപദ്രവിക്കരുത്. അയാളെ എനിക്കു ബാല്യംമുതല്ക്ക് അറിയാം."

ലല്ലുബായി വിപരീതാഭിപ്രായം പറഞ്ഞതുകൊണ്ടുണ്ടായ കോപത്തോടെ തന്നെത്താൻ മറന്ന് ജയസിംഹൻ:—

"നീ—ഒരു ദാസി!—എന്നോട് അതിരുവിട്ടു പറയാറായോ?—ഹാ, എന്റെ മുമ്പിൽ നിന്ന്!—ഈ വിധം നിസ്സാരമായി എന്നെക്കുറിച്ചു നീ ആരോടെങ്കിലും പറഞ്ഞപ്രകാരം കേൾപ്പാനിടയായെങ്കിൽ എന്തുചെയ്യുമെന്നു നോക്കിക്കോ. നീ പുരുഷോത്തമനെ ശുശ്രൂഷിച്ചാൽ മതി. വേറെ ആളിനെ ആക്കി നടത്തിക്കൊള്ളാം.—പൊയ്ക്കോ അപ്പുറത്ത്!"—എന്നു പറഞ്ഞു ലല്ലുബായിയെ ആട്ടിക്കളഞ്ഞു.

ആ പ്രഭുവിന്റെ വാക്കുകൾക്കു ശരീരമാസകലം
ഒന്നുരണ്ടു പ്രാവശ്യം അവൾ ഞെട്ടി. എന്നാൽ
ണം അതു വേണ്ടെന്നുവെച്ചത് അവളുടെ പ്രാണതുല്യയായ താരയെ വേർപിരിഞ്ഞുപോകുവാനിടയാകയില്ലേ എന്നു ഭയപ്പെട്ടിട്ടായിരുന്നു. ലല്ലുബായി താരയുടെ മുറിയിലേക്ക് പോയതു കണ്ടിട്ട്, ജയസിംഹൻ അവിടെ നിന്നു പുറത്തുവന്നു പുരുഷോത്തമന്റെ മുറിയുടെസമീപമുള്ള കോലായിൽ തനിച്ചുനിന്ന് ഇനി എന്താണ് അടുത്തുപ്രവർത്തിക്കേണ്ടത് എന്നാലോചിച്ചു.

പുരുഷോത്തമനെ, അദ്ദേഹം, തന്റെ വലയിൽ അകപ്പെടുത്തികൊടുക്കാമെന്ന് ഉദ്ദേശിച്ചിരുന്നത് ആകപ്പാടെ തെറ്റിയെന്നു കണ്ടിട്ട് ഇനിയൊന്നുതന്നവഴി കണ്ടുപിടിക്കണമെന്നും, ഒടുവിൽ ആ യുവാവിനെ നാമാവശേഷനാക്കുന്നതായിരിക്കണമെന്നും തീർച്ചപ്പെടുത്തി.

ഇപ്രകാരം പ്രയോഗിക്കേണ്ടുന്നപായങ്ങൾ ഓരോന്നിനെയും മനസ്സുകൊണ്ടുനിശ്ചയിച്ചുറപ്പുവരുത്തുന്നതിനിടയിൽ റസ്സിഭാമൻ

സ്സിലായിട്ടുണ്ടെന്ന് ആ പ്രഭുവിനെ ധരിപ്പിക്കാതെയിരിപ്പാൻ നിവൃത്തിയില്ലെന്നുവന്ന ആ സന്ദർഭത്തിലും, പ്രതാപസിംഹൻ നിഷ്കർഷിച്ചിരുന്നപ്രകാരം വിശ്വനാഥൻ തന്റെ വിചാരങ്ങളെ മറച്ചുവെച്ചതെയുള്ളു. ജയസിംഹനാകട്ടെ, തനിക്ക് അധികാരമില്ലാത്ത കാര്യങ്ങളിൽ സ്വാതന്ത്ര്യത്തോടെ പ്രവേശിച്ച്, വിശ്വനാഥന്റെ മനസ്സിന്ന സമാധാനമില്ലാതെയാക്കുന്നതുകൊണ്ട് അദ്ദേഹത്തിന്ന നിർദ്ദാക്ഷിണ്യമായി അവയെ തടുക്കാമായിരുന്നു. എന്നാൽ പല കാരണങ്ങളെയുമോർത്ത് ന്യായമായ ഒരു പന്ഥാവിനെ ഇടന്ന് പ്രവർത്തിപ്പാൻ അദ്ദേഹം വിമുഖനായി ഭവിച്ചു. ഇങ്ങിനെ ചിന്താക്രാന്തനായി തീർന്ന വിശ്വനാഥൻ, തന്റെ ഹൃദയമഥനം ചെയ്യുന്ന രണ്ടു പ്രധാനസംഗതികളെപ്പററി ഇപ്രകാരം ചിന്തിച്ചു:—

"ാ—പുരുഷോത്തമാ — നീ തന്നെ ചന്ദ്രസേനനെ കൊന്ന ..ചനാണല്ലൊ തെളിഞ്ഞിരിക്കുന്നത്.— എന്നാൽ പുറമെയുള്ള ..ിവുകൾ കൊണ്ടു മാത്രം നിന്നെ സംശയിപ്പാൻ എ..ക്ക് അനുവദിക്കുന്നില്ല. അതുകൊണ്ടു നിന്റെ ..കരാറ പ്രവൃത്തിയതല്ലയൊ എന്നു തോന്നി..ു ജയസിംഹന്റെ ഓരോ കൃത്യവും അയാളുടെ ..വെളിവാക്കുന്നുണ്ട്. ചന്ദ്രസേനനെ കൊന്ന പാപത്തിന്നു ആളാക്കി പുരുഷോത്തമനെ കുടുക്കിയതു ജയസിം..ൻ്റെ ചേഷ്ടകളിൽ ഒന്നല്ലയൊ എന്നുകൂടി സംശയിക്കേണ്ടിയിരിക്കുന്നു. പ്രതാപസിംഹൻ പറഞ്ഞ കഥകൊണ്ട് ഇത്..ിംഹൻ നി..പകൃത്യങ്ങൾ ചെയ്യാൻ തുനിയുന്ന മനസ്സ് അറി..ഞ്ഞതാണല്ലൊ—എന്നാൽ എന്റെ കാലദോഷത്താൽ ഞാൻ ..വിചാരിച്ചാൽ ശരിപ്പെടുത്തുവാൻ കഴിയാത്ത വിധത്തിലായിരിക്കുന്ന..ങ്ങളുടെ ഗതി. ഇനി ഇവയുടെ പരിണാമം എന്തെന്ന് ..ു കൂടി അറിഞ്ഞിട്ടാവാം മററു കാര്യങ്ങളെപ്പററി ചി..ൻ."

ഇപ്രകാരം ദയാലുവായ ആ പ്രഭു കാരണവർ ആലോചിച്ചു ..ു നിശ്ശബ്ദനായിട്ടിരുന്നതുകണ്ടിട്ട്,

..:—"അവിടുന്ന് എന്താ ആലോചിക്കുന്നത്? ഞാൻ ചെയ്യേണ്ടതില്ലായിരുന്നു എന്നുണ്ടോ?"

വിശാ:—"ചന്ദ്രസേനന്റെ സംഗതിയെപ്പറ്റി എഴുതി അയച്ചിട്ടുണ്ടല്ലൊ. ന്യായാധിപൻ ഇവിടുത്തെ വക്കീലാണെന്നാണു തോന്നുന്നതു്. വിസ്താരം ആരംഭിക്കുന്നതിനു മുമ്പു പുരുഷോത്തമന്റെ സുഖക്കേടു മാറിയില്ലെങ്കിൽ അവന്നു് അവന്റെ ഭാഗം തെളിവുകൊടുപ്പാൻ പ്രയാസപ്പെടുമല്ലൊ. അവനെ നിസ്സഹായനാക്കി തീർക്കുവാൻ നാം മനപ്പൂർവ്വം ശ്രമിച്ചു എന്നു വരുന്നതു അധർമ്മമാണു്!"

വിശാലൻ പറഞ്ഞ വിധംകൊണ്ടു, പുരുഷോത്തമനെ ഉപദ്രവിക്കുന്നതു ശരിയല്ലെന്നു് അദ്ദേഹത്തിനു തോന്നീട്ടുള്ളപ്രകാരം ജയസിംഹനു മനസ്സിലായി. എങ്കിലും തനിക്കു പുരുഷോത്തമന്റെ നേർക്കുണ്ടായിരുന്ന വിരോധംകൊണ്ടു കഴിയുന്നതും ആ യുവാവിനെ ഉപദ്രവിക്കണമെന്നുതന്നെ ഉറച്ചിട്ടു് ജയസിംഹൻ അതിനു വേണ്ട ഏർപ്പാടുകൾ ചെയ്തു.

പുരുഷോത്തമന്റെ മുറിയിൽ ആരെയും കടത്തിവിടാതെയിരിപ്പാൻ വേണ്ട നിഷ്കർഷ കൈക്കൊണ്ടിട്ടു പോലീസുവിചാരത്തിനു മേലായി. ഗായകൻ രാമദാസന്റെ ചികിത്സയും നിർത്തിവെച്ചു. പുരുഷോത്തമനു സുഖക്കേടു ഭേദമായി ഒരുമാതിരിയായെങ്കിലും ക്ഷീണം മാറിയിരുന്നില്ല. ആ യുവാവിനെ ചികിത്സിക്കുന്നതിലും അയാളുടെ മറ്റു കാര്യങ്ങളിലും വളരെ ഉപേക്ഷ ജയസിംഹന്റെ നിർബ്ബന്ധംകൊണ്ടു കാണിക്കുന്നുണ്ടെന്നു വിശാലൻ അറിഞ്ഞുവെങ്കിലും, വിസ്താരം സമീപിച്ചിരിക്കുന്ന ആ അവസരത്തിൽ ജയസിംഹനോടു വിരോധം ഭാവിക്കരുതെന്നു കരുതി അദ്ദേഹം മനസ്താപത്തോടെ ക്ഷമയെ അവലംബിച്ചു.



# മുപ്പത്തേഴാം അദ്ധ്യായം.

ബീജാപുരിയിൽനിന്നു രാജപുരുഷന്റെ മറുപടിയുംകൊണ്ടു ആൾവന്നു. മറുപടിയിൽ ഒരു ന്യായാധിപനെ അയച്ചിട്ടുള്ളതായും പ്രതാപഗിരിയിൽവെച്ചു വിസ്താരംനടത്തി വിധിപ്രസ്താ

വിക്കുവാനും, വിധി നടത്തുവാനും, അധികാരപ്പെടുത്തിയിരിക്കുന്നതായും; വിസ്താരസംബന്ധമായ നടപടികൾക്ക് അടുത്ത സ്ഥലം താലൂക്കാരെ വരുത്തിക്കൊള്ളണമെന്നും, ആ വിവരത്തിനു താലൂക്കാർക്ക് ഉത്തരവയച്ചിട്ടുണ്ടെന്നും; പ്രസ്താവിച്ചിരുന്നു.

ഈ മറുപടി കിട്ടിയ ഉടൻ വിസ്താരത്തിനു വേണ്ട ഒരുക്കങ്ങൾ ജയസിംഹൻതന്നെ ചെയ്തുതുടങ്ങി. അവിടെ പ്രധാന നഗരത്തിന്റെ മദ്ധ്യഭാഗത്തു ന്യായാധിപനിരിപ്പാനുള്ള മണ്ഡപം, കാവൽ, കുററക്കാരനെ നിറുത്തുവാനുള്ള കൂട്, സാക്ഷികൾക്കു നില്പാൻ സ്ഥലം, എന്നിവിധം ഒരു കോർട്ടിലേയ്ക്കാവശ്യമുള്ളവയെല്ലാം അദ്ദേഹം ശ്രദ്ധയോടെ ഉണ്ടാക്കിക്കഴിഞ്ഞതിനുശേഷം താലൂക്കാർക്ക് ആളയച്ചു.

ഈ താലൂക്കാർ, തന്റെ മേലധികാരികളുടെ പ്രീതി സമ്പാദിപ്പാനുള്ള തന്ത്രങ്ങൾകൊണ്ടും, അവരുടെ ദാസ്യവൃത്തിപോലും ചെയ്തും, വളരെ താഴ്ന്നനിലയിൽനിന്നു ആ സ്ഥാനത്തിൽ വന്നവനായിരുന്നു. അയാൾക്കു ദ്രവ്യപുഷ്ടിയുണ്ടായിരുന്നിട്ടും ഉൽകൃഷ്ടകുടുംബത്തിലുള്ളവരുമായി സഹവാസം ചെയ്വാൻ അയാളെ അവർ അനുവദിച്ചിരുന്നില്ല. എന്നാൽ അയാളുടെ ഉദ്ദേശ്യംകൊണ്ടു, തന്നിൽ ഉപരിയായുള്ളവരുടെ ഇടയിൽ സ്വാതന്ത്ര്യമായി സഞ്ചരിക്കണമെന്നുണ്ടായിരുന്ന അയാളുടെ അത്യാഗ്രഹനിമിത്തം, അവരുടെ ഒരു പുഞ്ചിരിയോ, അനുമോദനവാക്കോ, കുറഞ്ഞതു് ഒരു തലകുലുക്കോ, ഇവയിൽ ഏതെങ്കിലും ഒന്നു, സിദ്ധിപ്പാൻ കാത്തിരുന്നു. അതുകൊണ്ടു, പ്രതാപവാനായ ജയസിംഹന്റെ കല്പനാപത്രം കിട്ടിയ ഉടൻ ആ താലൂക്കാർ സന്തോഷത്തോടെ പ്രതാപഗിരിയിലേയ്ക്കു പരിവാരസമേതം തിരിച്ചു.

താലൂക്കാരും ഭടന്മാരും പ്രതാപഗിരിയിൽ എത്തിയ ഉടൻ ഗോപുരദ്വാരത്തിൽ ചെന്നു ജയസിംഹൻ അവരെ എതിരേറ്റു. തന്റെ വിചാരിപ്പുകാരനെ വിളിച്ചു, ഭടന്മാർക്കു വേണ്ടതെല്ലാം കൊടുപ്പാൻ ചട്ടംകെട്ടി അയച്ചിട്ടു, താൻതന്നെ താലൂക്കാരെ കൂട്ടിക്കൊണ്ടുപോയി സവിനയം സൽക്കരിച്ചിരുന്നു. പിന്നെ അവർ ഇരുവരും ദേശാവസ്ഥയെപ്പററി സംഭാഷണം നടത്തിക്കൊണ്ടിരുന്നതിനിടയിൽ

താലൂക്കിദാർ:—"വിസ്തരിപ്പാൻപോകുന്ന കേസിന്റെ സ്വഭാവം അറിഞ്ഞാൽ കൊള്ളാമായിരുന്നു. ന്യായാധിപന്നു കേസിന്റെ ഒരു ചുരുക്കം വിസ്താരത്തിന്നുമുമ്പ് എഴുതികൊടുക്കുന്ന പതിവുണ്ട്."

"ശരിതന്നെ—അങ്ങിനെയാണല്ലോ" എന്നു പറഞ്ഞു ജയസിംഹൻ കേസിനെപ്പറ്റി എല്ലാം സവിസ്തരം പറഞ്ഞുകേൾപ്പിച്ചു. ആ കൂട്ടത്തിൽ പുരുഷോത്തമന്റെ മേലുള്ള സംശയത്തെ ബലപ്പെടുത്താവുന്നിടത്തോളം ബലപ്പെടുത്തി.

"ശരി!—ഇനി എളുപ്പമല്ലേ? കുഴപ്പം കുറെ ഏറെയുണ്ടാവുമെന്നാണ ഞാൻ വിചാരിച്ചത്. അതു പറഞ്ഞു മനസ്സിലാക്കുന്ന വിധത്തിലാണിരിക്കുന്നതു. അവിടുന്നു ക്രമമായി പറഞ്ഞതുകൊണ്ട് അശേഷം കുഴപ്പം ഉണ്ടായില്ല.—ഇനി ഞാൻ നോക്കിക്കൊള്ളാം." എന്നുപറഞ്ഞു താലൂക്കിദാർ കടലാസെടുത്തു തന്റെ മുമ്പിൽ വെച്ചിട്ട്, തൂവൽ മഷിയിൽ മുക്കി ഒരാലോചനയോടുകൂടി നാസാഗ്രം മർദ്ദിച്ചുകൊണ്ടു ചോദിച്ചു—

"ഇനി ഒന്നുകൂടി അറിവാനുണ്ട്. ഈ കേസിലെയ്ക്കുള്ള സാക്ഷികളുടെ പട്ടിക തയ്യാറാക്കി വെച്ചിട്ടുണ്ടോ?"

ജയ:—"ഓഹോ!—തയാറുണ്ട്! അവർ, ചന്ദ്രസേനനെ കാണാതായദിവസം ഇവിടെ ഉണ്ടായിരുന്നവരാണ്. അവരുടെ പേരു വിവരപ്പട്ടിക ഇതാ—"

താലൂ:—"ഞാൻ നോക്കീട്ടാവശ്യമില്ല. ഈ കാര്യത്തിൽ അവിടുന്ന പ്രവർത്തിക്കുന്നതെല്ലാം ശരിയായിരിക്കും. ചാതുര്യമൊന്നും അവിടത്തെപ്പോലെ എനിക്കില്ലെന്നുതന്നെ പറയാം."

ജയ:—"അങ്ങിനെ പറയണ്ടാ— താലൂക്കിദാരെപ്പറ്റി ഞാൻ കേട്ടിട്ടുണ്ട്. ചക്രവർത്തിക്കു നിങ്ങളെപ്പോലെയുള്ള ഉദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നാൽ ഒരു ദോഷവും രാജ്യഭരണസംബന്ധമായി ഉണ്ടാകയില്ല. നിങ്ങളെ കാണണമെന്നു ഞാൻ പലപ്പോഴും ആഗ്രഹിച്ചിട്ടുണ്ട്. ഏതായാലും ഇപ്പോൾ അതു സാധിച്ചല്ലോ—വളരെ സന്തോഷമായി!

താല്യക്ദാർ ഇവിടെ താമസിക്കുന്ന കാലംമുഴുവൻ ഈ കൊട്ടാരത്തിൽ, സ്വന്ത ഭവനംപോലെ വിചാരിച്ച്, സ്വാതന്ത്ര്യമായി പെരുമാറിക്കൊള്ളാം. ഈ സാക്ഷിപ്പട്ടികയിൽ കാണുന്ന പേരുകാർക്ക് സമൻസയക്കാൻ താമസിക്കുന്നു. —എന്നാൽ നമുക്ക്, ഇനി വിശ്രാന്തൻപ്രഭുവിനെ കാണുകയല്ലേ? അദ്ദേഹം താല്യക്ദാരെ കണ്ടിട്ടില്ലെങ്കിലും നിശ്ചയമായി കേട്ടിരിക്കും!—അതുകൊണ്ടു മുൻകൂട്ടി അദ്ദേഹത്തെ ധരിപ്പിക്കണമെന്നില്ല—പോകാം."

ജയസിംഹൻ പറഞ്ഞതു കേട്ടിട്ടുണ്ടായ നിലവിട്ടുള്ള സന്തോഷംകൊണ്ടു താല്യക്ദാർ :—

"അവിടുന്നു വളരെ ദയാലു! വളരെ വിനീതൻ!—മഹാത്മാക്കളായാൽ ഇങ്ങിനെ സൽഗുണപരിപൂർണ്ണതയുള്ളവരായിട്ടിരിക്കണം!"

ഇതു കേട്ട ഉടനെ ജയസിംഹൻ എന്തോ മറന്നുപോയതു പെട്ടെന്ന് ഓർമ്മിച്ചതുപോലെ നടിച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"ഈ കേസിലെ സാക്ഷികൾ മിക്കവരും ഇവിടെയുണ്ട്. ഒന്നു ഗോപുരം കാവൽക്കാരൻ; അടുത്തുള്ള രണ്ടു വനം സൂക്ഷിപ്പുകാർ; പിന്നെ എന്റെ വിചാരിപ്പുകാരൻ; പിന്നെ വിശ്രാന്തൻപ്രഭുവിന്റെ പരിചാരിക; ഇവരെല്ലാമാണു. സാക്ഷികളായി ഇത്രപേരെയും വിസ്തരിച്ചാൽ മതിയാകും!—കേസിലെ സ്വഭാവത്തിന് ഇവരെക്കൊണ്ടു വേണ്ട തെളിവു കിട്ടുമെന്നാണ് എന്റെ അഭിപ്രായം."

താല്യ:—"അപ്രകാരമാവാം."

ജയ:—"ഈ സാക്ഷികൾ ഇവിടെയുള്ളവരാകകൊണ്ട് ഇവർക്കു പ്രത്യേകം സമൻസ് ആവശ്യമുണ്ടോ?—വേറെയുള്ളവരാണെങ്കിൽ സമൻസ്പ്രകാരം ഹാജരാകാതെ വിചാരണമാറ്റിവയ്ക്കാനും മറ്റും ഇടയായേക്കും."

താല്യ:—"അവിടുന്നു ബുദ്ധിമാനല്ലേ? അവിടത്തെ ആലോചനായുക്തിക്കനുസരണമായിട്ടാണെ പാടുള്ളല്ലോ?"

ജയ:—"എനിക്ക പട്ടാളപരിജ്ഞാനം കുറയും. വിശേഷിച്ച ശിക്ഷാനിയമപ്രകാരം ഈ കേസിനെ സംബന്ധിച്ച ചെയ്യേണ്ടുന്ന മുൻനടപടികൾ എന്റെ പരിചയക്കുറവിനാൽ പിശകിപ്പോയെന്ന വരാം. എന്നാൽ നിയമങ്ങളിൽ നിങ്ങൾക്കുള്ള നൈപുണ്യം പ്രസിദ്ധമാണല്ലോ? വേണ്ടതെല്ലാം നിങ്ങൾ തന്നെ നടത്തിക്കൊള്ളണം."

താലൂക്:—"കൊള്ളാം.—അവിടത്തേക്കാണോ പരിചയക്കുറവ്? ബുദ്ധിമാന്മാൎക്കൊരോ കുഴപ്പം നേരിടുന്നു?—എന്നാൽ ഈ വക കേസുകളെ സംബന്ധിച്ച നടപടി നിശ്ചയം എനിക്ക നന്നെയുണ്ട്. അവിടുന്ന് അതു മനസ്സിലാക്കി എന്നെപ്പററി അങ്ങിനെ അഭിപ്രായപ്പെട്ടതുകൊണ്ട ഞാൻ കൃതാൎത്ഥനായി!"

ജയ:—"അല്ല, സ്നേഹിതാ! നിങ്ങളെപ്പോലെ സമൎത്ഥനും സരസനുമായ ഒരാളെ ഞാൻ കണ്ടിട്ടില്ലെന്നുതന്നെ പറയാം."

ഇപ്രകാരം മുഖസ്തുതികൊണ്ട താലൂക്ദാരെ സംപ്രീതനാക്കി, ജയസിംഹൻ തന്റെ ഉദ്ദേശസാദ്ധ്യത്തിന്ന വേണ്ട ഏൎപ്പാടുകൾ സ്വച്ഛാനുസരണം നടത്തിത്തുടങ്ങി. തന്റെ ഇഷ്ടപ്രകാരം മൊഴികൊടുപ്പാനുള്ളവരെ വരുത്തി അവർ പറയേണ്ട സംഗതികളെ പറഞ്ഞുകൊടുക്കുകയും അവൎക്ക തെററിപ്പോകുന്ന മാൎഗ്ഗങ്ങളെ അഭ്യാസം തീൎത്തുകൊടുക്കുകയും ചെയ്തു.

അവിടെ ഈവിധം ഒരുക്കങ്ങളെല്ലാം മുൻകരുതലുകളുംകൊണ്ട പുരുഷോത്തമനെ കുറ്റക്കാരനാക്കുവാൻ തയ്യാർ ചെയ്തുകഴിഞ്ഞതിന്റെ അടുത്തദിവസം വൈകീട്ട്, ബീജപുരിയിൽനിന്ന ന്യായാധിപനും ഗുമസ്താക്കളും മററു പരിവാരങ്ങളും ഭടന്മാരും പ്രതാപഗിരിയിൽ എത്തി. അവരെ സൽക്കരിപ്പാൻ വേണ്ട ഒരുക്കങ്ങൾ മുൻകൂട്ടി ചെയ്തിട്ടുണ്ടായിരുന്നു. എന്നാൽ വിശേഷാൽ പ്രഭുചക്രവൎത്തിയുടെ അപ്രീതി സമ്പാദിപ്പാനും, തന്മൂലം രാജ്യഭ്രഷ്ടനാവാനും, ഇടയായതുകൊണ്ട ന്യായാധിപനോ അദ്ദേഹത്തോടൊന്നിച്ചുണ്ടായിരുന്നവരോ, സൽക്കാരത്തെ പരസ്യമായി സ്വീകരിച്ചില്ല.

ന്യായാധിപൻ പ്രതാപഗിരിയിൽ എത്തിയ വിവരം കാവൽക്കാർ പുരുഷോത്തമനോട്ട് പറഞ്ഞു. താൻ നിരപരാധിയാണെന്നുള്ള വിശ്വാസംകൊണ്ട് ഇതു കേട്ടപ്പോൾ അയാളുടെ ഹൃദയം ചലിച്ചില്ല.

കുറെ കഴിഞ്ഞപ്പോൾ ആ ഭടൻ രണ്ടാമതും പുരുഷോത്തമന്റെ അടുക്കൽ ചെന്നു സാക്ഷിപ്പട്ടികയുടെ ഒരു പ്രതി അയാളുടെ കയ്യിൽ കൊടുത്തു്. "കല്പനപ്രകാരം ഇതു കൊണ്ടുതന്നതാണ്. അടുത്തദിവസം വിസ്താരം ആരംഭിക്കും." എന്നു പറഞ്ഞു:—

"എനിക്കു തെളിവുകൊടുപ്പാൻ പ്രത്യേകമായൊന്നുമില്ല. വാചാസാക്ഷ്യം മിക്കവാറും എനിക്കു വിപരീതമായിരിക്കയേയുള്ളു" എന്നിത്രയും പറഞ്ഞിട്ട് ആ ഭടനെ അയച്ചശേഷം ആ യുവാവു തനിക്ക് അടുത്തദിവസം പറവാനുള്ള ഭാഗങ്ങളെ പ്രത്യേകം പ്രത്യേകം ഓർമ്മിച്ചുവെച്ചു. ഇങ്ങിനെ രണ്ടുമൂന്നു മണിക്കൂറുകഴിഞ്ഞു് ഏകദേശം അർദ്ധരാത്രി സമീപിച്ചപ്പോൾ പുരുഷോത്തമന്റെ മുറിയുടെ കതകു തുറന്ന് ഒരാൾ "യജമാനനെ—യജമാനനെ" എന്നു പതുക്കെ വിളിച്ചു. ശബ്ദപരിചയംകൊണ്ട് അങ്ങിനെവിളിച്ചയാൾ ആരെന്നു മനസ്സിലാകയാൽ—"അതാരാണ്—ലക്ഷ്മണനല്ലെ?" എന്നു ചോദിച്ചു്, പുരുഷോത്തമൻ തന്നെ സ്നേഹപൂർവ്വം ശുശ്രൂഷിച്ച ആ ഭൃത്യനെ കണ്ടിട്ടു സന്തോഷത്തോടെ, കതകിനു സമീപം ചെന്നു.

പുരു—:"നിന്നെ കണ്ടിട്ട് എത്രനാളായി.—അല്ലാ—ഇതെന്താ ലക്ഷ്മണാ നീ ഭടന്റെ വേഷത്തിൽ നില്ക്കുന്നതു്?"

ലക്ഷ്മ:—"ഇപ്പോൾ ഈ വാതിൽ സൂക്ഷിക്കുന്നതു ഞാനാണ്. പാതിരാമുതൽ മൂന്നു മണിക്കൂറു നേരത്തേയ്ക്ക് ഇവിടെ പാറാവുനില്ക്കുന്ന ശിപായിയെ ഞാൻ സൽക്കരിച്ചു് ഒട്ടേറെ മദ്യംകൊടുത്തു. അവൻ കുടിച്ചു തല പൊക്കാൻ പാടില്ലാതെ കിടക്കയാണ്. അവനു സ്വല്പം ബോധമുണ്ടായിരുന്നപ്പോൾ അവനു പകരം ഇവിടെ കാത്തുനില്ക്കണമെന്നു എന്നോടു പറഞ്ഞു് അവന്റെ ഉടുപ്പും ആയുധങ്ങ

ളും എന്നെ ഏല്പിച്ചിരിക്കയാണ്. ഇത്രയും സാധിക്കാൻ വളരെ പ്രയാസം വേണ്ടിവന്നു.''

പുത്ര:—''അങ്ങിനെയോ?—ഈ പ്രവൃത്തികൊണ്ടു നിനക്ക് ഒരു പ്രത്യേക ഉദ്ദേശമുണ്ടായിരിക്കണമെന്ന് തോന്നുന്നു. അതു ജയസിംഹൻെറ നിർബ്ബന്ധംപോലെയുള്ളതാണെങ്കിൽ അദ്ദേഹത്തോടു പറഞ്ഞപ്രകാരം തന്നെ നിന്നോടും പറയേണ്ടിവരും.''

ലക്ഷ്മ:—''അദ്ദേഹം അവിടത്തെ എന്തു കാര്യത്തെസ്സംബന്ധിച്ചാണു നിർബ്ബന്ധിച്ചത്?''

പുത്ര:—ഞാൻ ഇവിടെനിന്ന് ഒളിച്ചോടിപ്പോകണം! അത്രേവേണ്ടു അദ്ദേഹത്തിന്!—അതു ചെയ്കയില്ലെന്നു ഞാനും!''

ലക്ഷ്മ:—''അതു ചെയ്വാൻ ഞാൻ പറകയില്ല. യജമാനൻ നിർദ്ദോഷിയാണെന്ന് എനിക്കറിയാം!—അവിടത്തെ ഈശ്വരൻ സഹായിക്കും!—ബാല്യബാധയിലും ഞാനുംകൂടി ആലോചിച്ചിട്ടാണ് ആ ശിപായിക്കു മദ്യം കൊടുത്തത്.''

പുത്ര:—''നിങ്ങൾ രണ്ടുപേരും ഈ ശ്രമം ചെയ്തതു് എന്തിനെന്ന് ഇതുവരെയും പറഞ്ഞില്ലല്ലോ? കേൾപ്പാൻ മോഹിക്കുന്നു!''

''അറിയിക്കാം.'' എന്നു പറഞ്ഞു് ലക്ഷ്മണൻ, പുറവും നോക്കി ആരുമില്ലെന്നറിഞ്ഞു ഇങ്ങിനെ പറഞ്ഞു:—

''അവിടന്നൊരുമിച്ചു കളിച്ചുവളർന്നവരിൽ ഒരാൾ ഈ കൊട്ടാരത്തിലുണ്ട്. അവിടത്തെയും നേരിട്ടുള്ള വിപത്തിനെ ഓർത്തു ശോചിച്ച് ഇനി അവിടത്തെ ഏതുവിധവും രക്ഷിച്ചെങ്കിലേ മതിയാവൂ എന്നു സിദ്ധാന്തിക്കുന്നു.''

ലക്ഷ്മണൻ പറഞ്ഞതുകേട്ടപ്പോൾ ഹൃദയത്തിൽ തിങ്ങിക്കവിഞ്ഞ സ്നേഹവികാരാധിക്യത്തോടെ:—

പുത്ര:—''എൻെറ താരയെപ്പററിയാണു നീ പറയാൻ പോകുന്നതെന്ന് എനിക്കു മനസ്സിലായി—പരക്കെ താരതമ്യന്നുറങ്ങാട്ടു വരുന്നുണ്ടായിരിക്കാം!—''

ലക്ഷ്മ:—''മിണ്ടരുതേ!—ആരോ വരുന്നു.''

ഇതു കേട്ട ഉടൻ പുരുഷോത്തമൻ കതകടച്ചു. ലക്ഷ്മണൻ ബഹു ജാഗ്രതയോടെ കാത്തുനില്ക്കുന്നു എന്ന മട്ടിൽ ഉൗൎജ്ജിതമായി അങ്ങോട്ടും ഇങ്ങോട്ടും നടന്നു. ആ ഭൃത്യൻകേട്ട കാൎയ്യം അടുത്തു എന്നറിഞ്ഞിട്ട് അതാരായിരിക്കാമെന്നറിവാൻ അവൻ മുമ്പോട്ടു ചെന്നപ്പോൾ രഘുബായി മറവിൽനിന്നു വിളക്കിന്റെ നേരെവന്നു, പുരുഷോത്തമനെ വിളിക്കണമെന്ന് അൎത്ഥഭാഷിതങ്ങളെ വിധം ആംഗ്യം കാണിച്ചു. ഇതുകണ്ട്, അവൻ പുരുഷോത്തമനെ വിളിച്ചു "രഘുബായി വന്നു" എന്നുമാത്രം പറഞ്ഞു. പുരുഷോത്തമൻ വന്നതു ആ പരിചാരിക കണ്ടപ്പോൾ 'വരുവാൻ" കൈകാട്ടീട്ട് അവൾ പ്രധാന തളത്തിന്റെ ഉള്ളിലേയ്ക്കുപോയി.

---

# മുപ്പത്തിരണ്ടാം അദ്ധ്യായം.

പ്രധാന തളത്തിൽ ഒരു വിളക്കു കത്തിച്ചു വെച്ചിരുന്നതിന്റെ പ്രകാശം എത്താതിരുന്ന സ്ഥലങ്ങൾ ഇരുട്ടിൽ മഗ്നങ്ങളായിരുന്നു. പുരുഷോത്തമൻ സാവധാനത്തിൽ നടന്ന്, ഇരുട്ടും വെളിച്ചവും തമ്മിൽ സമ്മേളനം ചെയ്തും, അവിടെയുണ്ടായിരുന്ന തൂണുകൾ അസ്പഷ്ടങ്ങളായും, കാണാമായിരുന്ന സ്ഥലത്ത് എത്തിയപ്പോൾ, അവിടെ ഒരു തൂണിന്റെ പുറകിൽ ഒരു സ്ത്രീരൂപത്തെ കണ്ടു. ആ രൂപം എത്ര അസ്പഷ്ടമായിരുന്നാലും പുരുഷോത്തമനെ പിശകിപ്പാൻ തക്കതല്ലാത്തതായിരുന്നതുകൊണ്ട് അയാൾ സസംഭ്രമം—"താരാബായി!" എന്നു പതുക്കെ ചോദിച്ചിട്ട് ആ യുവതിയുടെ അടുത്ത് ഓടി എത്തി. താരയുടെ കൈകളെ അയാളുടെ കരതലത്തിൽ ഗ്രഹിച്ചുകൊണ്ടു നിന്നതല്ലാതെ അയാൾ ഒരക്ഷരംപോലും പറവാൻ ശക്തനായില്ല. താരയാകട്ടെ, അവളുടെ ഹൃദയത്തിൽ തിങ്ങിവിങ്ങിയിരുന്ന അളവറ്റ ദുഃഖത്താൽ സ്തബ്ധയായി നിന്നുപോയി.

അവർ ഇരുവരും ആ സ്ഥിതിയിൽ പരസ്പരം താപാനുതാപങ്ങളെ പറയുന്നതിലും കൂടുതലായി അവരുടെ അന്തൎഗ്ഗതങ്ങളെ

അന്നു മരിച്ചു. എന്റെ പ്രാണനേക്കാൾ അധികം ഞാൻ സ്നേഹിച്ചുപോയ പുരുഷോത്തമനേയും എനിക്കു കിട്ടാതെയാകുന്നു. ഇതെല്ലാറ്റിനും പുറമെ പുരുഷോത്തമനോടു ഞാനനേകാപരാധം ചെയ്തുപോയതും എനിക്കു കൂടുതൽ ദുഃഖത്തിന്നു കാരണമായിത്തീർന്നിരിക്കുന്നു. ഭാഗ്യബായിയോടു ഞാൻ എല്ലാം പറഞ്ഞിട്ടുണ്ടായിരുന്നു.—പക്ഷെ, പുരുഷോത്തമനോട്ട് അവൾക്ക് അതു പറവാൻ തരപ്പെട്ടില്ല.—കഷ്ടം!—വിവാഹസംബന്ധമായി ഞാൻ സമ്മതിച്ചു പറഞ്ഞുപോയി. ഇനി ആ കാര്യത്തെപ്പറ്റി പറയുന്നതു ഉണങ്ങിത്തുടങ്ങിയ വ്രണത്തെ ചുരണ്ടി വീണ്ടും പുണ്ണാക്കുന്നതു പോലെയാണ്. അയ്യോ! അതിനെപ്പറ്റി വിചാരിപ്പാൻ പോലും ശക്തയാകുന്നില്ല. അതു് ഓർമ്മിക്കുമ്പോൾ എന്റെ ഹൃദയത്തെ ചുട്ടുപഴുപ്പിച്ച ഇരുമ്പുകോൽ കൊണ്ടു പിളൎക്കുന്നതുപോലെ തോന്നുന്നു. സ്വാഭാവികാവസ്ഥയിൽപോലും ദുസ്സഹമെന്നു തോന്നിപ്പോകുന്ന ആ കഠിനതാപം—പുരുഷോത്തമന്റെ സുഖക്കേടു സമയത്തുണ്ടാകരുതെന്നു വിചാരിച്ചാണു മുഖ്യമായി പറയാതിരുന്നതു്. എന്നാൽ, പുരുഷോത്തമനോട്ട് എല്ലാം പറഞ്ഞു ക്ഷമായാചനം ചെയ്യാനാണു ഞാൻ വന്നതു്"

എന്നിത്രയും പറഞ്ഞിട്ടു്, പുരുഷോത്തമന്റെ മുഖത്തു, താര വ്യസനത്തോടെ നോക്കിനിന്നു.

ആ യുവാവാകട്ടെ, വ്യസനാക്രാന്തനായും, താര എന്താണു പറവാൻ പോകുന്നതെന്നറിയാതെ കുഴങ്ങിയും, താരയുടെ വാക്കുകൾ ഓരോന്നിനെയും കേൾക്കുവാൻ ഔത്സുക്യവാനും നില്ക്കുന്നതു കണ്ടിട്ടു്, താര പറഞ്ഞു:—

"സുഖമായെന്നു കാണായതായിട്ടു പുരുഷോത്തമനെ കാരാഗൃഹത്തിലിട്ടു പൂട്ടി. അതിനടുത്ത ദിവസം അച്ഛൻ വന്നു വിവാഹത്തെ സംബന്ധിച്ചു ഞാൻതന്നെ ഒരു തീൎച്ചവാക്കു ജയസിംഹനോടു പറയണമെന്നു താല്പൎയ്യപ്പെട്ടു. അച്ഛൻ അപ്പോൾ പറഞ്ഞതു് ഒട്ടും നിർബ്ബന്ധിച്ചല്ലായിരുന്നു. യഥാൎത്ഥമായ എന്റെ അഭിപ്രായം നിൎഭയം പറയണമെന്നു കൂടി

അച്ഛൻ പറഞ്ഞു. ഇതു കേട്ടിട്ട്, എന്റെ തീർച്ച് എ
പറഞ്ഞു തീർത്തല്ലോ എന്നു കരുതി അച്ഛനോടുകൂടി
ജയസിംഹന്റെ മുറിയിൽ പോയി. ഉടനെ അച്ഛ
നില്ലാത്ത പൊഴുതുള്ളതു. ജയസിംഹൻ എന്നോടു
പ്പറവാനാരംഭിച്ചതു, പുരുഷോത്തമനെപ്പറ്റി ആയിരുന്നു. അദ്ദേ
ഹം, കൊലക്കാരനെന്ന പുരുഷോത്തമന്റെ മേൽ സ്ഥാപിക്കാ
നുള്ള തെളിവുകളെപ്പറ്റി കാരണസഹിതം, പറഞ്ഞു. പുരു
ഷോത്തമൻ ഒരിക്കലും അങ്ങിനെ ഒരു കഠിനകൃത്യം ചെയ്യിരിക്ക
യില്ലെന്ന് എനിക്ക തീർച്ചയായ അഭിപ്രായം ഉണ്ടായിരുന്നിട്ടും,
അദ്ദേഹം പറഞ്ഞതു കേട്ടപ്പോൾ, പുരുഷോത്തമനെ ബലമായി
സംശയിക്കത്തക്കവിധം തോന്നി. അദ്ദേഹം ഇത്രയും പറഞ്ഞ
ശേഷം പുരുഷോത്തമനെ ഈ ദുരവസ്ഥയിൽ നിന്നു രക്ഷ
പ്പെടുത്തുവാനുള്ള മാർഗ്ഗം പറഞ്ഞു. അത്യാപത്തിൽനിന്നു പു
രുഷോത്തമനെ ഏതുപ്രകാരത്തിലും, രക്ഷപ്പെടുത്തേണ്ടതാവശ്യം
തന്നെ എന്ന് എനിക്ക തോന്നീട്ട് അതിലേയ്ക്കു ഞാൻ വളരെ
താൽപര്യപ്പെട്ട് അപേക്ഷിച്ചു. എന്റെ വ്യസനവും പുരുഷോ
ത്തമനെ രക്ഷപ്പെടുത്തണമെന്നുള്ള എന്റെ ആഗ്രഹവും കണ്ടിട്ട്
അദ്ദേഹം എന്നെ വിവാഹം ചെയ്യുന്ന വിഷയത്തിൽ വിസമ്മതം
ഞാൻ പറകയില്ലെന്നു സത്യം ചെയ്യുന്നപക്ഷം പുരുഷോത്തമ
നെ രക്ഷിക്കാമെന്നു പറഞ്ഞു. അപ്രകാരം ചെയ്യാമെന്നു പറ
ഞ്ഞ ഉപകാരത്തിന്നു പ്രതിഫലം എന്നോടാവശ്യപ്പെട്ടതു ഇപ്ര
കാരമായിരുന്നു. ഇതിന്നു മറുപടി പറവാൻ ശക്തയാകാതെ വി
ഷണ്ണയായി ഞാൻ നിൽക്കുന്നതു കണ്ടിട്ട്, ഒടുവിൽ അദ്ദേഹത്തി
ന്റെ അപേക്ഷയെ നിഷേധിക്കുന്നതായാൽ പുരുഷോത്തമന്റെ
ജീവഹാനി വരുമെന്ന് ഉറപ്പായി പറഞ്ഞു. ഈ നിശ്ചയം കേ
ട്ടപ്പോഴേയ്ക്കു", — ദൈവമേ ഞാനെന്തു പറയട്ടെ — പുരുഷോത്തമ
നെ കൊല്ലുവാൻ വിടുന്നതിൽ ഭേദം ആ പ്രഭുവിന്റെ ഭാര്യയാ
യേക്കാമെന്നുറച്ചുവെങ്കിലും തോന്നിയില്ലെന്നു പറഞ്ഞു:— "അങ്ങ്
എന്നെ നിർബ്ബന്ധിച്ചു വിവാഹം ചെയ്യാൻ ഒരുമ്പെടരുത്. എ
ന്റെ സഹോദരൻ മരിച്ചിട്ട് അധികം നാളായിട്ടില്ല. പുരു

...ൻ എന്നോടുകൂടി കളിച്ചുവളൎന്നയാളാണ്. അങ്ങിനെ ...ിന്റെ അത്യാപൽക്കാലംകൊണ്ടും മനസ്സിന് അശേ...ില്ല. ഇപ്രകാരം എല്ലാവിധത്തിലും വളരെ ദുഃഖം ...ാനുഭവിക്കുന്ന ഈ സന്ദർഭത്തിൽ എന്നോട് ഇങ്ങിനെ നിർബ്ബന്ധിക്കുന്നതു ധർമ്മമാണോ? ഒരു സ്ത്രീയുടെ മനസ്സിന്നു വിപരീതമായി ചെയ്യുന്ന വിവാഹം മംഗളപ്രദമായിരിക്കുമോ?—അങ്ങേക്കു ദയയില്ലയോ?" എന്റെ ഈ വാക്കുകൾകൊണ്ട് അദ്ദേഹത്തിന്റെ ഉദ്ദേശത്തിന്നു തടസ്ഥം വരുമെന്നു കണ്ടിട്ട്, ആ നിൎദ്ദയൻ വീണ്ടും മുമ്പു പറഞ്ഞതു് ആവൎത്തിച്ചുപറഞ്ഞു. പിന്നെ, പുരുഷോത്തമനെ അവമാനകരമായ മരണശിക്ഷയിൽ ഉൾപ്പെടുത്താതെ രക്ഷിപ്പാൻ ഈ ഒരു വഴിയേയുള്ളു എന്നു കണ്ട്, ഞാൻ വിവാഹത്തിന്നു സമ്മതിച്ചു സത്യംചെയ്തുകൊടുത്തു. അതിന്റെ ശേഷം പുരുഷോത്തമനെ ഒളിച്ചോടിപ്പോകുവാൻ പ്രേരിപ്പിക്കുന്നതിന്നാധാരമായി ഒരു എഴുത്ത് എന്നോടു വാങ്ങി."

പുരു:—"ആ എഴുത്ത് ഞാൻ കണ്ടക്ഷണത്തിൽ ലോകത്ത് ജീവിച്ചിരിക്കാനുള്ള ആശ എനിക്ക് ഇല്ലാതായി."

പുരുഷോത്തമൻ പറഞ്ഞതുകേട്ടുണ്ടായ വിചാരങ്ങളെ താരാൾ കാര്യം മുഴുവൻ പറയാതെ വന്നേക്കുമെന്നു ഭയപ്പെട്ട് തടഞ്ഞശേഷം :—

താര:—"ഞാൻ സത്യം ചെയ്ത്, എഴുത്തുകൊടുത്തു കഴിഞ്ഞപ്പോൾ അച്ഛൻ വന്നു. അച്ഛനെ നേരെ കണ്ട ഉടൻ എനിക്കുണ്ടായ അപാരദുഃഖത്തെ തടുപ്പാൻ ഞാൻ വളരെ പ്രയാസപ്പെട്ടു. എന്റെ മനസ്സിൽ തിങ്ങിനിന്ന വ്യസനതരംഗം ഉറക്കെ ഒരു നിലവിളിയോടുകൂടി പുറത്താകുമെന്നു തോന്നിപ്പോയി. പുരുഷോത്തമനെ രക്ഷിക്കണമെന്നുള്ള എന്റെ ഏക ഉദ്ദേശംകൊണ്ടും, എന്നെ ബലിയായി അർപ്പിച്ചെങ്കിലും പുരുഷോത്തമന്നു നേരിട്ടിട്ടുള്ള വിപത്ത് കഴിക്കണമെന്നാഗ്രഹിച്ചും, എന്റെ ദുഃഖത്തെ പുറത്തുവിടാതെ കഴിച്ചുകൂട്ടി. അച്ഛൻ ഈ സംഗതികൾ ഒന്നും അറിയാതെ എന്റെ നിശ്ചയം എന്താണെന്നു ചോദിച്ചു. വിവാ

ഛത്തിനു ഞാൻ സമ്മതിച്ചിരിക്കുന്നതായിട്ടു പറഞ്ഞപ്പോൾ വിസ്മയിച്ച് അച്ഛൻ എന്നെ നോക്കി. ഞാൻ പറഞ്ഞതു കേട്ടിട്ട് അല്പം അച്ഛൻ വിശ്വസിച്ചില്ല. ഇങ്ങിനെയൊക്കെയാണ് അബദ്ധം നേരിട്ടിരിക്കുന്നതു്—പുരുഷോത്തമാ—ഞാൻ ചെയ്തുപോയ അപരാധം ഈ സത്യം ചെയ്തതാണ്! ഞാൻ യാതൊരു ദുർവിചാരത്തോടുകൂടിയും അങ്ങിനെ ചെയ്തതല്ല. എങ്കിലും ഞാൻ ചെയ്ത വലുതായ വീഴ്ചയെ ക്ഷമിക്കണം.—ഇനി നാളെ നടക്കാൻപോകുന്ന ഭാഗ്യപരീക്ഷയിൽ അകപ്പെട്ടിട്ട്, പുരുഷോത്തമന്റെ നിരപരാധതയെ വെളിപ്പെടുത്താതെയിരുന്നുവെങ്കിൽ വലുതായ അവമാനം നേരിടുമെന്ന് ഓർമ്മിക്കണം! പുരുഷോത്തമന്റെ മനസ്സിനെ ഇതുവിഷയങ്ങളിൽ പ്രവേശിപ്പിച്ച ബുദ്ധിക്ക് ഉന്മേഷക്കുറവുണ്ടാകരുത്—ദൈവം സഹായിക്കട്ടെ."

പുരു:—"എന്നെക്കുറിച്ചു തോന്നിയ ഈ അനുഗ്രഹത്തിന്നു ഞാൻ ആജീവനാന്തം കൃതജ്ഞനായിരിക്കും! എന്തൊക്കെ പ്രതിബന്ധങ്ങൾ നേരിട്ടാലും നമ്മുടെ സ്നേഹത്തിന്നു ഭംഗം വരില്ലെന്നാണ് എന്റെ വിശ്വാസം!—എങ്കിലും,—താരേ—ഞാൻ ഒന്നു ചോദിക്കട്ടെ. എന്നെ സ്വാർത്ഥപരനെന്നു കരുതരുതു. നാളത്തെ വിചാരണയിൽ എനിക്കനുകൂലമായി തീർച്ചയുണ്ടാകുന്നതായാൽ എന്നെ, താര, ഏതു നിലയിൽ വിചാരിക്കുമെന്ന് അറിവാൻ വളരെ ആഗ്രഹമുണ്ട്. ശത്രുക്കൾ മനഃപൂർവ്വം എന്റെമേൽ കുറ്റമാരോപിച്ച് അപ്രകാരം വിധിയുണ്ടായാൽ പിന്നെ എനിക്ക് ഇഹലോകവാസവ്യവസാനവും വന്നു എന്നുതന്നെ നിശ്ചയിക്കാമല്ലോ. അങ്ങിനെയാണെങ്കിൽ മറ്റു ചിന്തകൾക്ക് എനിക്ക് അവകാശവുമുണ്ടായിരിക്കയില്ല!—എന്നാ പറയൂ! വിധി എനിക്കനുകൂലമാണെങ്കിൽ എന്നെയും ഈ ലോകത്തെയും ബന്ധിപ്പിക്കുന്നതായ വല്ല ആശയും ഞാൻ വഹിക്കണമോ?

താര:—"ഹാ, കഷ്ടം! പുരുഷോത്തമാ—ഞാൻ എന്തു മറുപടിയാണു പറയേണ്ടതു്? പുരുഷോത്തമൻ പറഞ്ഞവിധ

ആശ്വാസപ്പെടുവാൻ വഴികാണുന്നില്ല. എന്റെ സ്ഥിതി ഇങ്ങിനെ ആയല്ലോ? പുരുഷോത്തമനെ ബന്ധനത്തിൽനിന്നു രക്ഷിപ്പാൻവേണ്ടി ജയസിംഹന്റെ ഭാര്യ ആകാമെന്നു ഞാൻ സത്യംചെയ്തു പോയല്ലോ—ആ സത്യപ്രകാരം പുരുഷോത്തമനെ കാരാഗൃഹത്തിൽനിന്നു അദ്ദേഹം പുറത്തയയ്ക്കയും ചെയ്തുവല്ലോ. എന്നാൽ പുരുഷോത്തമൻ ഉടൻ മടങ്ങിവന്നതു സത്യഭംഗം വരുത്തുകയായിരിക്കുന്നില്ല!—ഞാൻ ജയസിംഹനു കടമപ്പെട്ടവളായിരിക്കുന്നതേയുള്ളു."

പുരു:—"ദൈവേച്ഛ ഇങ്ങിനെയാണെങ്കിൽ എന്റെ ആഗ്രഹംകൊണ്ട് എന്തുഫലം? ദൈവഗതിയെ തടുപ്പാൻ മനുഷ്യനു കഴിയുമോ?—ഞാൻ പലതും വിചാരിച്ചു സന്തോഷിച്ചു. അതെല്ലാം ഈ നിമിഷം ഇല്ലാതായി. എനിക്കു വിപരീതമായി തീർച്ചയുണ്ടായെങ്കിൽ അത്രയും നന്നായി!—അല്ല, കുററത്തിൽനിന്നു വിടുതൽ ചെയ്യുകയാണെങ്കിൽ ഞാൻ സന്ന്യസിക്കയോ, അന്യരാജ്യങ്ങളിൽ സഞ്ചരിച്ചു കാലക്ഷേപം ചെയ്കയോ ചെയ്യാം."

പുരുഷോത്തമന്റെ മനസ്സിൽ കൊള്ളാതെ തിങ്ങിക്കവിഞ്ഞ ദുഃഖംകൊണ്ട് ഇങ്ങിനെ പറഞ്ഞവസാനിപ്പിക്കുന്നതിനു മുമ്പ് അകലെനിന്ന് ആരോ വരുന്ന കാലൊച്ചകേട്ടു. ഉടൻ അവർ രണ്ടുപേരും അടുത്തുണ്ടായിരുന്ന തോരണദ്വാരത്തിൽ മറഞ്ഞുനിന്നു. അവർ കേട്ട കാലൊച്ച പുരുഷന്റേതായിരുന്നു എന്നു അവർക്കു തോന്നി. എന്നാൽ ഇരുട്ടുകൊണ്ട് ആളിന്റെ രൂപം കാണ്മാൻ കഴിഞ്ഞില്ല. പുരുഷോത്തമൻ മുമ്പൊരു അവസരത്തിൽ പിൻതുടർന്നുപോയ ആളിന്റെ കാലൊച്ചപോലെ ഇരുന്നതുകൊണ്ട്, പക്ഷേ, ആ മഹാപാപം പിടികൂടിയവനാണ് ഇവനും എന്നു പുരുഷോത്തമൻ തീർച്ചപ്പെടുത്തി. അവിടെക്കൂടി നടന്നുവന്നയാൾ പുരുഷോത്തമനും താരയും നിന്നിരുന്ന സ്ഥലത്തിനു സമീപത്തുകൂടെ കടന്നുപോയ ഉടൻ—"ഇനിയും ഇവിടെ താമസിച്ചു നില്ക്കണ്ട" എന്നു പറഞ്ഞു. പുരുഷോത്തമൻ വേഗം താരയുടെ കൈകളെ പിടിച്ചു ലഘുവായി അമർത്തിക്കൊണ്ടു:—

"നാം ഇനിമേൽ കാണുന്നത് എപ്പോഴാണോ? എല്ലാം ദൈവേച്ഛപോലെയാവട്ടെ." എന്നു പറഞ്ഞ് ഇരുവരും പിരിഞ്ഞുപോയി.

---

# മുപ്പത്തിമൂന്നാം അദ്ധ്യായം.

കൊലപാതകക്കേസ്സ് വിസ്തരിപ്പാൻ നിശ്ചയിച്ചിരുന്ന ദിവസം പുലർന്നു. രാവിലെ തന്നെ വിസ്താരം നടത്തുവാൻ തയ്യാർ ചെയ്തിരുന്ന ഹാളിൽ വേണ്ട ഒരുക്കങ്ങൾ ചെയ്തു. ന്യായാധിപന്റെ കസേരയുടെ പിറകിൽ ചക്രവർത്തിയുടെ ഒരു കൊടിക്കൂറ സ്ഥാപിച്ചിരുന്നു. വിസ്താരസമയം ഗുമസ്താക്കൾക്ക് ഇരുന്ന് എഴുതുവാൻ വേണ്ട സാമഗ്രികൾ നിരത്തിവെച്ചു. ഈ വിധം ചില്ലറ ഒരുക്കങ്ങൾ ചെയ്തു കഴിഞ്ഞപ്പോൾ വിസ്താരം തുടങ്ങാറായി. സാക്ഷികളുടെ പേർ വിളിച്ചു നിരത്തിപ്പാൻ ഗുമസ്തൻ ചട്ടം കെട്ടി. ന്യായാധിപൻ, വിശ്വനാഥൻ, ജയസിംഹൻ, തുടങ്ങിയുള്ളവർ വന്ന് അവരവർക്ക് ഇട്ടിരുന്ന ആസനങ്ങളിൽ ഇരുന്നു.

ജയസിംഹൻ തന്റെ മനസ്സിൽ വ്യാപിച്ചിരുന്ന വികാരത്തെ പുറത്തു കാണിക്കാതെ ഗൌരവം നടിച്ചു. വിശ്വനാഥൻ, പല വിധത്തിലുള്ള ദുഃഖങ്ങളുടെ തിരക്കുകൊണ്ട്, മനസ്സു കലങ്ങിയും, അസ്വാസ്ഥ്യം മുഴുത്തും ഇരുന്നു. എന്നാൽ ഈവർ ഇരുവരുടെയും ഹൃദയപരിശോധന ചെയ്യുന്നതായാൽ ഒരാൾ പുത്രഘാതകനെ എതുവിധമെങ്കിലും നശിപ്പിച്ചു, തന്റെ പകയുടെ നിവൃത്തി വരുത്തണമെന്നുള്ള നിശ്ചയത്തോടും, മറ്റെയാൾ പുത്രഘാതകൻ തന്റെ മകനാണ് എന്ന തെളിവുകൾകൊണ്ടു ബലമായി സംശയിച്ചിരുന്നുവെങ്കിലും ആ യുവാവ് അങ്ങിനെ പ്രവർത്തിക്കയില്ലെന്ന് അദ്ദേഹത്തിന്റെ മനസ്സാക്ഷിക്കുണ്ടായ ബോധത്താൽ ആ വിസ്താരം, പക്ഷെ മഹാപാതകങ്ങളിൽ ഒന്നായി തീരുകയില്ലയോ എന്നുള്ള ഭയത്തോടുകൂടിയും, ഇരിക്കുകയായിരുന്നു എന്നു ബോദ്ധ്യപ്പെടും.

ന്യായാധിപൻ കേസ്സുസംബന്ധമായി ചില ചോദ്യങ്ങൾ

പ്രകാരം കാൎയ്യത്തിലും ഇരുന്നാൽ, ദൈവമെ ഈ പാതകത്തെ എങ്ങിനെ പരിഹരിക്കും?”

ജയ:—“വൃഥാ അന്ധാളിക്കരുതു്! മനഃകാഠിന്യം ഇല്ലേശം കൂടുന്ന വകയാണു് അവൻ! അന്നു് അവൻ എന്നോടു പറഞ്ഞ സമയം പശ്ചാത്താപവും സുഖക്കേടുകൊണ്ടുണ്ടായിരുന്ന ക്ഷീണവും കൊണ്ടു് പരവശനായിരുന്നു. സത്യം പറഞ്ഞാൽ ഞാൻ വല്ല രക്ഷയും അവന്നു ചെയ്യുമെങ്കിലൊ എന്നു കരുതി ആയിരിക്കണം അപ്പോൾ ആ വിധം പറഞ്ഞതു്.”

ഇതിന്നു വിശ്വനാഥൻ ഒരഭിപ്രായവും പറയാതെ മൗനം ഭജിച്ചു. അദ്ദേഹത്തിന്നു മനസ്സിനെ സമാധാനപ്പെടുത്തുവാൻ കഴിയാതെ, ഒരിക്കൽ, തെളിവുകളുടെ സ്ഥിതിയാലോചിച്ചിട്ടു്, ഷോത്തമനെ വിസ്തരിച്ചു ന്യായമായ തീൎച്ച ചെയ്യുന്നതു യു ന്നു കരുതിയും, മറ്റൊരിക്കൽ, പുരുഷോത്തമന്റെ മുഖ പ്രകാശിച്ചുകൊണ്ടായിരുന്ന നിരപരാധതയെ കണ്ടിട്ടു, പശ്ചാത്താപപ്പെട്ടും, ആ പ്രഭുവിന്നു് അനന്യമാന്യമായ പതനങ്ങൾ ഉണ്ടായി. ജയസിംഹൻ, പുരുഷോത്തമനെപ്പററി പറഞ്ഞതും ആ യുവാവിനെ കണ്ടപ്പോൾ അയാളുടെ മുഖഭാവവും നിലയും കൊണ്ടു തോന്നിയതും ആകപ്പാടെ വിശ്വനാഥൻ ആലോചിച്ചു:—

“എത്രതന്നെ കാൎയ്യവും താന്താൻ കണ്ടു് അതിനെപ്പററി ഒരഭിപ്രായം മനസ്സിലുറയ്ക്കാതെ അന്യന്റെ വാക്കുകേട്ടു് അതിൻപ്രകാരം വിചാരിക്കുകയൊ പ്രവൎത്തിക്കുകയൊ ചെയ്യുന്നതുപോലെ അബദ്ധം വേറൊന്നുമില്ല! ഈ തെററിനെ പരിഹരിപ്പാൻ ഒരു വഴിയും ഇല്ലാതായല്ലൊ—ദൈവമെ.”

പുരുഷോത്തമന്റെ ഗാംഭീൎയ്യവും ധൈൎയ്യവും കണ്ടിട്ടു്, ജയസിംഹൻ ഒഴികെ മററു് അവിടെ കൂടിയിരുന്ന എല്ലാ ജനങ്ങൾക്കും ആ യുവാവിന്റെ നേൎക്കു ബഹുമാനവും ആൎദ്രതയും തോന്നി.

ഇങ്ങിനെ ഓരോരുത്തൎക്കു ഓരോപ്രകാരത്തിൽ മനോഭേദങ്ങൾ ഉണ്ടാകുന്നതിനിടയിൽ, സൎക്കാർഭാഗം വ്യവഹരിപ്പാൻ ന്യായാധിപനോടുകൂടി വന്നിരുന്ന വക്കീൽ എഴുന്നേററു് ഇപ്രകാരം ബോധിപ്പിച്ചു:—

"കൊലക്കുററത്തിന്മേൽ ഈ സന്നിധാനത്തിൽ കൊണ്ടുവന്നിട്ടുള്ള യുവാവു സാധാരണ ഒരു തടവുകാരന്റെ നിലയിൽ പോലും ഇരിക്കുന്നവനായി തോന്നുന്നില്ല."

"വക്കീൽ ബോധിപ്പിച്ചതു മനസ്സിലായി. ഈ തടവുകാരനെ മുറപോലെ കൈവിലങ്ങുവെച്ച് ഈ കോടതിമുമ്പാകെ ഹാജരാക്കുവാനുള്ളതായിരുന്നു. അപ്രകാരം ഞാൻ ചെയ്യാതിരുന്നതു വിശാന്തൻ പ്രഭുവിന്റെ പ്രത്യേക അപേക്ഷകൊണ്ടാണ്."

ന്യായാധിപൻ:—"ശരി!—വിസ്താരം ആരംഭിക്കട്ടെ." എന്ന് ഉത്തരവുംകൊടുത്തു.

വിശാന്തന്റെ അപേക്ഷപ്രകാരം തന്നെ കൈവിലങ്ങു വയ്ക്കാതിരുന്നതാണെന്നറിഞ്ഞിട്ട്, പുരുഷോത്തമൻ വളരെ നന്ദിയോടും വണക്കത്തോടും ആ പ്രഭുവിനെ നോക്കി. അപ്പോഴേയ്ക്ക് സർക്കാർ വക്കീൽ കേസിന്റെ സ്വഭാവത്തെപ്പററി പ്രസംഗിക്കുവാൻ ആരംഭിച്ചു:—

"ഈ കേസിനെപ്പററി ബോധിപ്പിക്കുന്നതിനു മുമ്പ്, കേസിലെ പ്രതിയുടെ പൂർവ്വചരിത്രം കോടതിയെ മനസ്സിലാക്കേണ്ടിയിരിക്കുന്നു. ഇപ്പോൾ സമക്ഷത്തിൽ നില്ക്കുന്ന പുരുഷോത്തമൻ എന്നു പേർ വിളിക്കുന്ന പ്രതി, അയാളുടെ ശൈശവം മുതൽ വിശാന്തൻ പ്രഭുവിന്റെ കുടുംബത്തിലാണു വളർന്നതു്. അയാളുടെ മാതാപിതാക്കന്മാർ ആരാണെന്ന് ആർക്കും അറിഞ്ഞുകൂടാ. ഈ യുവാവിനെ പ്രസവിച്ചു രണ്ടോ മൂന്നോ ആഴ്ചവട്ടം കഴിയുന്നതിനു മുമ്പ്, യാദൃച്ഛികമായോ, അല്ല, വല്ലവരും മനഃപൂർവ്വമായോ, ആ ശിശുവിനെ, ബീജപുരിയിൽ വിശാന്തൻ പ്രഭുവിന്റെ കൊട്ടാരവാതുക്കൽ ഇട്ടേച്ചുപൊയ്ക്കളഞ്ഞു. മഹാമനസ്കനായ ആ പ്രഭു, പ്രതിയെ അദ്ദേഹത്തിന്റെ കുടുംബത്തിലുള്ള കുട്ടികളോടൊപ്പം വാത്സല്യമായും പക്ഷഭേദം കൂടാതെയും വളർത്തി. ഏതാനും മാസങ്ങൾക്കു മുമ്പ്, വിശാന്തൻ പ്രഭുവിനു ബീജപുരിവിട്ടു പോകുവാനിടയായി എന്നുള്ള സംഗതി എല്ലാവർക്കും അറിവുള്ളതാണല്ലോ.—ആ സന്ദർഭത്തിൽ ജയസിംഹൻപ്രഭു അദ്ദേഹത്തിന്റെ വകയായ ഈ

പ്രതാപഗിരികോട്ടയേയും കൊട്ടാരത്തേയും വിശ്രാന്തൻപ്രഭുവിന്റെ ഉപയോഗത്തിന്ന വിട്ടുകൊടുത്തതുകൊണ്ട് ഇവിടെ അദ്ദേഹവും, അദ്ദേഹത്തിന്റെ സീമന്തപുത്രൻ ചന്ദ്രസേനനും, മകൾ താരയും, പ്രതിമുതൽ പേരും വന്നു. ഇവർ ഇവിടെവന്നു കുറേകഴിഞ്ഞപ്പോൾ പ്രതി താരയോട് മര്യാദയെ ലംഘിച്ചു സംഭാഷണം ചെയ്തുവെന്നു വിശ്രാന്തൻപ്രഭുവിനറിവുകിട്ടി. ഈ പ്രതി തന്റെ രക്ഷാകർത്താവിന്റെ പുത്രിയോട് ഇങ്ങിനെ പെരുമാറിയതു കൃതഘ്നതയും അപമര്യാദയും ആയിരുന്നതുകൊണ്ടും ഉൽകൃഷ്ടവംശജയായ താരയ്ക്കു പ്രതിയുടെമേൽ പ്രേമം ഉണ്ടായേയ്ക്കുമെന്നു വിചാരിച്ചും പ്രതി അയാളുടെ മുറിയിൽ താമസിച്ചുകൊള്ളണമെന്നും പതിവുപോലെ ആ കുടുംബത്തിൽ സ്വാതന്ത്ര്യമായി പെരുമാറിപ്പോകരുതെന്നും വിശ്രാന്തൻപ്രഭു ആജ്ഞാപിച്ചു. ആ സ്ഥിതിയിൽ ഒരാഴ്ച കഴിഞ്ഞു ഉടൻ താരയുടെ പാണിഗ്രഹണാർത്ഥം ജയസിംഹൻപ്രഭു വന്നു. അതിനിടയ്ക്ക് ഒരു ദിവസം മണിപുരാധീശനും സംഘവുംവന്നു, താരയെ ബലാൽകാരമായി കൊണ്ടുപോകുവാൻ ശ്രമിച്ചു. ആ അപകടത്തിൽനിന്നു താരയെ രക്ഷിച്ചതു പ്രതിയായിരുന്നു. ഈ കൃത്യം താരയ്ക്കു പ്രതിയുടെനേർക്ക് അനുരാഗം തോന്നുവാൻ കാരണമായിഭവിച്ചു. ഇതിൽ പിന്നെ, പ്രതിയും താരയും തമ്മിൽകണ്ടു സംസാരിപ്പാൻ അവസരം ഉണ്ടായിട്ടില്ല.''

സർക്കാർവക്കീൽ ഇത്രയും ബോധിപ്പിച്ചശേഷം സ്വല്പം വിശ്രമിച്ചിട്ട് അയാളുടെ കൈവശമുണ്ടായിരുന്ന കുറിപ്പുനോക്കി വീണ്ടും പ്രസംഗംതുടങ്ങി.

“ഇനി ബോധിപ്പിക്കുവാൻ പോകുന്നതു പ്രസ്തുതകേസിനെപ്പറ്റിയാകുന്നു. കഴിഞ്ഞ നവരാത്രിമഹോത്സവദിവസത്തിനടുത്തനാൾ പ്രഭാതത്തിൽ താര തന്റെ പരിചാരിക ലവംഗബായിസമേതം നടപ്പാൻപോയി. അവർ കാട്ടിനുസമീപം എത്തിയപ്പോൾ യാദൃച്ഛികമായി ഈ പ്രതിയെ കാണ്മാനിടയായി. ആ സമയത്തുതന്നെ വിശ്രാന്തൻപ്രഭുവിന്റെ പുത്രൻ ചന്ദ്രസേനനും അവിടെ ചെന്നു. അപ്പോൾ പ്രതിയും താരയും

തമ്മിൽ സംഭാഷണംചെയ്തുകൊണ്ടു നില്ക്കുന്നതു കണ്ടിട്ട്, പ്രതിയെ ചന്ദ്രസേനൻ അധിക്ഷേപിച്ചു. എന്നാൽ ഈ വിഷയത്തെപ്പററി രംഗുബായി പറഞ്ഞതു, ചന്ദ്രസേനൻ, പുരുഷോത്തമനെ ശകാരിച്ചു എന്നും, പുരുഷോത്തമൻ മറുപടിപറയാതെ ക്ഷമിച്ചു നിന്നതേയുള്ളു എന്നും, ഒരിക്കൽമാത്രം പ്രതി ആയാളുടെ ഖഡ്ഗമുഷ്ടിയിൽ പിടിച്ചതു കണ്ടു എന്നും ആകുന്നു. ഈ ഒടുവിൽപറഞ്ഞ ഭാഗം പ്രതിയും സമ്മതിക്കുന്നുണ്ട്. താര തന്റെ സഹോദരനോടു കോപം അടക്കണമെന്നും തന്നോടൊന്നിച്ചു കൊട്ടാരത്തിലേയ്ക്കു പോരണമെന്നും പറഞ്ഞു. താരയുടെ അപേക്ഷയെ സ്വീകരിക്കാതെ ആ യുവതിയേയും രംഗുബായിയേയും കൊട്ടാരത്തിലേയ്ക്കു പോകുവാൻ ചന്ദ്രസേനൻ നിർബ്ബന്ധിച്ചു. ഇത്രയും നടന്നു ഒന്നരമണിക്കൂറു കഴിഞ്ഞതിനുശേഷം പ്രതി കൊട്ടാരത്തിൽചെന്ന ഗോപുരം കാവൽക്കാരനോടു ചന്ദ്രസേനൻ വന്നുവോ എന്നു ചോദിച്ചതായും, ആ കാവൽക്കാരൻ വന്നില്ലെന്നു മറുപടി പറഞ്ഞതു കേട്ടപ്പോൾ പ്രതിയുടെ മുഖഭാവം വല്ലാതെ മാറിയതു് അവൻ കണ്ടപ്രകാരവും, തെളിഞ്ഞിട്ടുണ്ട്. ആ കാവൽക്കാരൻ ഈ കേസിലെ ഒരു സാക്ഷിയാണ്. ഈ സാക്ഷി പ്രതിയുടെ ഉടുപ്പിലും കയ്യിലും രക്തം പിരണ്ടിരുന്നു എന്നു പറയുന്നുണ്ട്. അതു കൂടാതെ പ്രതിയുടെ വൈവർണ്ണ്യം കണ്ട്, ആ സാക്ഷി പ്രതിയോടു കാരണം ചോദിച്ചതിൽ, പ്രതി മറുപടി ഒന്നും പറഞ്ഞില്ലത്രെ. ഈ സാക്ഷിതന്നെ പ്രതിയുടെ വാൾ ഉറയിലില്ലായിരുന്നു എന്നും പറയുന്നുണ്ടു. പ്രതി കൊട്ടാരത്തിൽ വന്നു കുറെ കഴിഞ്ഞപ്പോൾ ഒരു വനംസൂക്ഷിപ്പുകാരൻ ഇതിനടുത്തുള്ള നദീതീരത്തിൽനിന്നും കണ്ടെടുത്ത ഒരു ഖഡ്ഗമുഷ്ടി കൊണ്ടുവരുകയും അതു പ്രതിയുടെ വാളതാണെന്ന് എല്ലാവരും സമ്മതിക്കയും ചെയ്തിരിക്കുന്നു. ആ ഖഡ്ഗമുഷ്ടി കിടന്നിരുന്ന സ്ഥലത്തു വലുതായ കലഹം നടന്നവിധം ചാൽപ്പാടുകളും ഒട്ടുവളരെ രക്തം കെട്ടിനിറഞ്ഞു കിടന്നതും ആ സാക്ഷി കണ്ടതായി പറയുന്നു. ഈ കേസിലെ സാക്ഷികളായ വിശ്വനാഥൻ പ്രഭുവും ജയസിംഹൻ പ്രഭുവും ആ സ്ഥലപരിശോധനയ്ക്കു പോയിരുന്നു. അവരും പ്രതിയെ സംശയി

ണന്നു എന്നു പറയുന്നുണ്ട്. ഇപ്രകാരം മുൻപ്രസ്താവിച്ച തെളിവുകൾ എല്ലാം കൂട്ടിച്ചേർത്തു നോക്കിയാൽ ചന്ദ്രസേനനെ നേരിട്ട വിപത്തിന്റെ സ്വഭാവം ഊഹിക്കാവുന്നതാണ്. ഈ ഊഹത്തെ സ്ഥാപിക്കുവാൻ വേറൊരു സംഗതി നടന്നതും ബോധിപ്പിക്കട്ടെ. ആ സമയത്തു പ്രതിയെ വരുത്തി ചോദിച്ചു കൊണ്ടിരുന്നപ്പോൾ നദിയിൽക്കിടന്നു കിട്ടിയ ചന്ദ്രസേനന്റെ തൊപ്പിയും ഉത്തരീയവും വേറൊരു വനംസൂക്ഷിപ്പുകാരൻ കൊണ്ടു വന്നു. ഈ സാധനങ്ങളെ കണ്ടപ്പോൾ പ്രതി നിലവിളിച്ചു കൊണ്ടു മോഹാലസ്യമായി നിലത്തുവീണു.”

ഇതു കേട്ടപ്പോൾ പുരുഷോത്തമൻ ഇങ്ങിനെ തടുത്തു പറഞ്ഞു:—

“അതെ ഞാൻ മോഹാലസ്യമായി വീണു. അതു ചന്ദ്രസേനൻ നദിയിൽവീണു മരിച്ചുപോയല്ലോ എന്നു വിചാരിച്ചുണ്ടായ കഠിനതാപം സഹിയാഞ്ഞതായിരുന്നു. ഞാൻ ഉണർന്നു നോക്കിയപ്പോൾ എന്നെ ഒരിരുട്ടറയിൽ ഇട്ടു പൂട്ടിയിരുന്നതായിട്ടാണു കണ്ടതു്. അതിൽപിന്നെ ആരും എന്നോടു ചന്ദ്രസേനനെപ്പററി ഒന്നും ചോദിച്ചിട്ടില്ല. എന്നു തന്നെയല്ല—”

ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കു ന്യായാധിപൻ ഇങ്ങിനെ ആജ്ഞാപിച്ചു:—

“നില്ക്കു! തന്റെ ഭാഗം വാദം കേൾപ്പാൻ സാവകാശംതരാം. വാദിഭാഗം കഴിയട്ടെ.”

സർക്കാർവക്കീൽ:—“പ്രതിയെ തടവിൽ പാർപ്പിച്ചുകഴിഞ്ഞ രണ്ടാംദിവസം രാത്രിയിൽ പ്രതി തടവുചാടിപ്പോയെന്നു ജയസിംഹൻഗുരുവിന്റെ വിചാരിപ്പുകാരൻ രുദ്രരാമൻ അറിഞ്ഞിട്ടു, രണ്ടു് അശ്വാരൂഢന്മാരായ ഭടന്മാരെ പിന്നാലെ അയച്ചു. ഓടിപ്പോയവന്റെയും പിൻതുടർന്നവരുടെയും കഥ ഉടൻ അറിഞ്ഞില്ലെങ്കിലും അധികം താമസിയാതെ വെളിപ്പെട്ടു. പ്രതി ഒളിച്ചുപോയി രണ്ടു മണിക്കൂറു കഴിയുന്നതിനുമുമ്പ്, കൊട്ടാരത്തിൽ മടങ്ങിവന്നു. ആ സമയത്തു മണിപുരാധീശന്മാർ രണ്ടാമനും ആരും

കാണാതെ കൊട്ടാരത്തിനുള്ളിൽ പ്രവേശിച്ച്, താരയെ അപഹരിച്ചു കൊണ്ടുപോകയായിരുന്നു. പ്രതി സദയെളും കുമതികളുമായ പ്രഭുക്കന്മാരുടെ അക്രമപ്രവൃത്തിയെ നിരോധിച്ച് അവരോടേററു യുദ്ധംചെയ്തു താരയെ രക്ഷിച്ചു. പ്രതി ആയവസരത്തിൽ പ്രകടിപ്പിച്ചു നിരുപമമായ ധൈര്യപരാക്രമം സ്തുത്യർഹമാണെന്നുള്ളതിനു തർക്കമില്ല. ആ യുദ്ധത്തിൽ പ്രതിക്കു തലയിൽ കഠിനമായ മുറിവു പററി കുറെ ദിവസങ്ങളായി ചികിത്സയിലിരിക്കയാണ്. ഇതുകൊണ്ടാണു പ്രതിയെ കാരാഗ്രഹത്തിലിടാതെ അയാളുടെ മുറിയിൽ തന്നെ കിടപ്പാനനുവദിച്ചതു്. ഈ യുദ്ധം കഴിഞ്ഞ രണ്ടാംദിവസം പ്രതിയെ പിന്തുടൎന്നുപോയ രണ്ടു ഭടന്മാരുടെയും പ്രേതങ്ങൾ കാട്ടിൽ കിടന്നിരുന്നതുകണ്ടു് വനം സൂക്ഷിപ്പുകാർ ഇവിടെ വന്നു പറഞ്ഞു. ആ പ്രേതങ്ങൾ വിചാരിപ്പുകാരൻ അയച്ച ഭടന്മാരുടേതായിരുന്നു എന്നു് ആ വിചാരിപ്പുകാരൻ സത്യം ചെയ്യുന്നു. ആ പ്രേതങ്ങളുടെ മേലുള്ള മരണം ഭവിക്കത്തക്കവിധം മൂർച്ചയുള്ള ആയുധം കൊണ്ടുള്ള വെട്ടുകൾ ഉണ്ടായിരുന്നു. പ്രതിയെ പിന്തുടൎന്നു പോയ രണ്ടു ഭടന്മാർ മരിക്കയും പ്രതി മടങ്ങി കൊട്ടാരത്തിൽ വരികയും ചെയ്തിരിക്കുന്നതുകൊണ്ടു് ഊഹിക്കേണ്ടതു്, പ്രതി ഭടന്മാരെ എതിൎത്തു യുദ്ധം ചെയ്തു് അവരെ കൊന്നതിൽ പിന്നെ പശ്ചാത്താപം പിടിപെട്ടു് അവരാൽ ആദ്യം നിശ്ചയിച്ചപ്രകാരം പൊയ്ക്കളയാതെ തിരിച്ചുവന്നതല്ലയോ എന്നാകുന്നു. ഈ ഊഹത്തെ സ്ഥിരീകരിക്കുവാൻ സത്യവാങ്മൂലത്തോളം വിശ്വാസയോഗ്യമായ ഒരു സമ്മതമൊഴി പ്രതി ജയസിംഹൻ പ്രഭുവിന്റെ അടുക്കൽ കൊടുത്തുകാണുന്നു. ഇതിനെ സംബന്ധിച്ച് ലോകസമ്മതനും മാന്യനുമായ ജയസിംഹൻപ്രഭു തന്നെ കോടതിക്കു ബോദ്ധ്യം വരുത്തുന്നതാകുന്നു.''

ഈ ഒടുവിൽ പറഞ്ഞഭാഗം സൎക്കാർ വക്കീൽ പറഞ്ഞ വ

കൊണ്ടു, കളവു പറവാൻ അയാൾ കച്ചകെട്ടി പുറപ്പെട്ടിരിക്കയാണെന്നു് അവൎക്കു തോന്നിപ്പോയി. ആ വിചാരിപ്പുകാരന്റെ മൊഴിയിൽ, പ്രതി തടവുചാടിപ്പോയതു് അയാൾ യാദൃച്ഛികമായി അറിവാനിടയായതായും ആ കോട്ടയുടെ പിൻവശത്തുള്ള വാതിൽ തുറന്നിരുന്നതുകൊണ്ടു്, പ്രതി ആ വഴിയിൽകൂടി പോയിരിക്കണമെന്നു വിചാരിച്ചിട്ടു്, രണ്ടു ഭടന്മാരെ പിൻതുടൎന്നു പോകുവാൻ അയാൾ ആജ്ഞാപിച്ചതായും പ്രസ്താവിച്ചു. പിന്നെ, ഭടന്മാരുടെ മൃതശരീരങ്ങൾ കാട്ടിൽ കിടന്ന വിവരം അറിഞ്ഞിട്ടു ആ സംഗതിയെപ്പററി പ്രതിയോടു ചോദിപ്പാൻ അവളുടെ മുറിയിൽ ചെന്നപ്പോൾ അയാൾ ജയസിംഹനെ കാണണമെന്നു താൽപൎയ്യപ്പെട്ടതായി ആ വൃദ്ധൻ ബോധിപ്പിച്ചു.

റസ്സിദാരൻ ഇങ്ങിനെ ബോധിപ്പിച്ചു കൊടിയ കളവു കേട്ടപ്പോൾ പുരുഷോത്തമന്റെ നേത്രങ്ങൾ കോപം കൊണ്ടു ദീപ്തങ്ങളായി ഭവിച്ചു.

സാക്ഷികൾ ഓരോരുത്തനെ വിസ്തരിക്കുന്നതിനെ കേട്ടുകൊണ്ടിരുന്ന വിശാഖന്റെ മനസ്സിൽ പല ആലോചനകൾ കടന്നുകൂടി. അദ്ദേഹം പ്രതാപഗിരിയിൽ വന്നു് അധികനാൾ കഴിയുന്നതിനുമുമ്പു റസ്സിദാരനുമായുണ്ടായ സംഭാഷണത്തെപ്പററി ഓൎമ്മിച്ചു. അവിടെ ഇരുപത്തിമൂന്നു സംവത്സരങ്ങൾക്കുമുമ്പു നടന്ന സംഭവങ്ങളെപ്പററി ആ വയോധികൻ പറഞ്ഞ കഥയെയും ആ സംഗതിയെപ്പററി പ്രതാപസിംഹൻ പറഞ്ഞതിനെയും സാദൃശ്യപ്പെടുത്തി. പ്രതാപസിംഹന്റെ പൂൎവ്വചരിത്രത്തെപ്പററിയും പൎയ്യാലോചിച്ചു. ഇതെല്ലാം കൂട്ടിയിണക്കി നോക്കീട്ടു് ഒന്നും തിട്ടപ്പെടുത്തുവാൻ അദ്ദേഹത്തിനു് ഇതുവരെ സാധിച്ചില്ല. അദ്ദേഹം ഇങ്ങിനെ ആലോചിച്ചപ്പോൾ പുരുഷോത്തമന്റെ കല്മഷരഹിതമായ നിലയും, നേരെമറിച്ചു, ജയസിംഹൻ അദ്ദേഹത്തെ ധരിപ്പിച്ചു ആ യുവാവിന്റെ കഠോരതവും തമ്മിൽ വളരെ വ്യത്യാസമുണ്ടായിരുന്നു എന്നു തോന്നി. ഇതും വിചാരിച്ചതിനോടുകൂടി ഇപ്പോൾ നടക്കുന്ന വിസ്താരത്തിൽ വലുതായ അനീതിയും അസത്യവും അധൎമ്മവും കലൎന്നു പോയിട്ടുണ്ടെന്നുതന്നെ അദ്ദേഹം ഉറച്ചു. എന്നാൽ തന്റെ

മകന്റെ നിർവ്വാണത്തെപ്പറ്റിയുള്ള സംശയമാണ് അദ്ദേഹത്തിന്റെ ആലോചനകൾക്കു തടസ്ഥമായിതീൎന്നതു്. എങ്കിലും പുരുഷോത്തമന്റെ മുഖഭാവം അദ്ദേഹത്തെ വ്യാകുലനാക്കുകയും ആ യുവാവിന്റെമേൽ ആരോപിക്കപ്പെട്ടിട്ടുള്ള കൊലക്കുററം കൃത്രിമമെന്നു സംശയിപ്പാൻ കാരണമായി ഭവിക്കുകയും ചെയ്തു.

ന്യായാധിപൻ സാക്ഷിമൊഴികളെല്ലാം കേട്ടുകഴിഞ്ഞതിൽ പിന്നെ ആ മൊഴികളെ ബലപ്പെടുത്തുവാൻ വേണ്ടി ജയസിംഹന്റെ സത്യവാങ്മൂലം ആവശ്യപ്പെട്ടു. ആ പ്രഭുപുരുഷൻ കലക്കംകൂടാതെയും ഭാവപ്പകച്ചു് ലേശം തോന്നിക്കാതെയും തന്റെ വിചാരിപ്പുകാരൻ പറഞ്ഞ മൊഴിയെ പ്രത്യേകിച്ചു താങ്ങിയും മററു സാക്ഷികളുടെ മൊഴികളോടു യോജിച്ചും സത്യം ചെയ്തു. നിൎമ്മലമനസ്സനായ ഒരുവൻ തന്റെ വിചാരങ്ങളെ പറയുമ്പോൾ കേൾക്കുന്നവൎക്കു വിശ്വാസയോഗ്യമെന്ന് ഏതുവിധം തോന്നിപ്പോകുമോ ആ വിധം ജയസിംഹന്റെ മൊഴികേട്ടിട്ടു് എല്ലാവൎക്കും തോന്നിപ്പോയി. ആ സമയങ്ങളിൽ പുരുഷോത്തമന്റെ മുഖത്തു കോപാഗ്നി ഉജ്ജ്വലിച്ചു കണ്ടതല്ലാതെ ആ യുവാവു് ഒന്നും പറവാൻ തുനിഞ്ഞില്ല.

---

# മുപ്പത്തിനാലാം അദ്ധ്യായം.

വാദിഭാഗം വിസ്താരമെല്ലാം കഴിഞ്ഞ ഉടൻ പ്രതിഭാഗം പറയേണ്ട സമാധാനങ്ങളെപ്പററി ബോധിപ്പിക്കുവാൻ പുരുഷോത്തമൻ ആരംഭിച്ചു:—

ബഹുമാനപ്പെട്ട ന്യായാധിപ!" എന്നു സവിനയം കോടതിയെ സംബോധനചെയ്തിട്ടു് തന്റെ രക്ഷകൎത്താവിനെ ആദരപൂൎവ്വം നോക്കി.

"എന്റെമേൽ ആരോപിച്ചിട്ടുള്ള കുററത്തെ സംബന്ധിച്ചു് എതിർവാദം ചെയ്വാൻ വാക്പാടവം എനിക്കില്ല. നടന്ന സംഗതികളെ യഥാൎത്ഥമായി ബോധിപ്പിക്കാമെന്നല്ലാതെ

അവരെ ക്രമപ്പെടുത്തി പറഞ്ഞു ഫലിപ്പിക്കുവാൻ പരിചയക്കുറവ് എനിക്കു നന്നെയുണ്ട്. സാക്ഷികളെക്കൊണ്ട് എൻെറ നിർദ്ദോഷത്വത്തെ തെളിയിക്കാമെന്നു വെച്ചാൽ സ്വാധീനക്കുറവുകൊണ്ട് അതു് അസാദ്ധ്യമായും തീർന്നിരിക്കുന്നു. ഈ അസൗകര്യം എനിക്കുള്ളപ്പോൾ നിരപരാധിയായ എൻെറ വാദം എത്രത്തോളം ഫലവത്താകുമെന്ന് എനിക്കു സംശയമുണ്ട്. ഒരാൾക്ക് ഏതെങ്കിലും ഒരു സംഗതിയുടെ സാരം ഗ്രഹിപ്പാൻ താൽക്കാലികമായി ഇതരകാരണങ്ങളാൽ വല്ല കുഴപ്പവും നേരിട്ടുവെങ്കിൽ അതിനെ സമാധാനത്തോടെ ഉടക്കുവീണ നൂൽ ശരിപ്പെടുത്തി എടുക്കുമ്പോലെ, കാര്യാകാര്യവിവേചനം ചെയ്തു സാരം ഗ്രഹിപ്പാൻ ശ്രമിക്കേണ്ടതു വിഹിതവും ധർമ്മവും ആയിരിക്കും. അങ്ങിനെ ചെയ്യാതെ പെട്ടെന്നു തോന്നുന്ന അഭിപ്രായം തന്നെ ശരിയെന്നു മുറുകെപ്പിടിക്കുന്ന പക്ഷം അയാൾ ശരിയെന്നു കരുതുന്നതു തെററായും, തെററു ചിലപ്പോൾ ശരിയായും വന്നുകൂടാനെളുപ്പമുണ്ട്. ഇപ്പോൾ കോടതിസമക്ഷം വിസ്തരിക്കപ്പെട്ട സാക്ഷികളുടെ മൊഴികളെപ്പററി ചിന്തിച്ചാൽ ഒരു ഭാഗം അവർ കണ്ടതിനെ മാത്രം സത്യമായും, മറെറതു് എൻെറ മേൽ കൊണ്ടുവന്നിട്ടുള്ള കുററത്തെ പ്രബലപ്പെടുത്തുവാൻ വേണ്ടി കളവായും, മൊഴികൊടുത്തിരിക്കയാണെന്നു ബോദ്ധ്യപ്പെടും. ഇവയുടെ സത്യാസത്യങ്ങളെപ്പററി സൂക്ഷ്മമായി ആലോചിക്കാതിരുന്നാൽ എൻെറ മേൽ ആരോപിച്ചിട്ടുള്ള കുററത്തിനു എനിക്കു പ്രതികൂലവും, ഗൗരവവുമായ തെളിവുകളാണെന്നു ഊഹിച്ചുപോകും. സാക്ഷികളിൽ ഒടുവിൽ മൊഴികൊടുത്തവർ രണ്ടുപേരും — ദാസനായ ജയസിംഹനും, രുദ്രദാമനും പറഞ്ഞതെല്ലാം ആദ്യന്തം കളവാണ്. അവർ മനസ്സാക്ഷിക്കു വിപരീതമായും ന്യായത്തെ ധിക്കരിച്ചും ബോധിപ്പിച്ചിട്ടുള്ളതാണ്."

പുരുഷോത്തമൻ പറഞ്ഞുതുടങ്ങുന്നവിധം കണ്ടിട്ട് അയാൾ ആക്ഷേപകരമായ വാക്കുപ്രയോഗിക്കുമെന്നു സംശയിച്ച് ന്യായാധിപൻ ഇങ്ങിനെ തടുത്തു പറഞ്ഞു:—

"നാം ഇതിനനുവദിക്കുന്നില്ല! തെളിവു സംബന്ധമായി

പ്രതിക്ക് ഏതുതരത്തിലും പറവാനുണ്ടെങ്കിൽ പറയുകയല്ലാതെ ആരേയും ചുമ്മിപ്പറഞ്ഞ് ആക്ഷേപിക്കുവാൻ പാടില്ല.!"

പുത്ര:—"കോടതിയിലെ നിബന്ധനകൾക്കു വിപരീതമായി പറയേണ്ടിവന്നതിനെപ്പററി വ്യസനിക്കുന്നു. എന്നെ അധിക്ഷേപിച്ചും, ന്യായരഹിതമായും, തെളിവു നിർമ്മിച്ചുണ്ടാക്കി പറഞ്ഞിട്ടുള്ളതിനെ പററി പറയേണ്ട കടമ പ്രതിയായ എനിക്കുണ്ടെന്നു കോടതി ദയാപൂർവ്വം ആലോചിക്കണം. ഞാൻ മനഃപൂർവ്വം ആരേയും ആക്ഷേപിക്കയില്ലെന്നു മഹാനായ വിശ്വനാഥൻപ്രഭുവിനോടു ചോദിച്ചാൽ പറയും. എൻെറ ശൈശവാവസ്ഥയിൽ എന്നെ എടുത്തു വളർത്തി എന്നെ സൽക്കാർയ്യങ്ങളിൽ ബോധിപ്പിച്ചു. അതു ശരി തന്നെ. ഞാൻ ഇത്രയും പ്രാപ്തിയായതു വിശ്വനാഥൻ പ്രഭുവിൻെറ കാരുണ്യംകൊണ്ടുതന്നെ. അദ്ദേഹം എനിക്ക് അച്ഛനിലും ഉപരിയാണ്. എൻെറ ദേഹമെന്നതദ്ദേഹത്തിൻെറ അന്നമാണ്. എനിക്കുടുപ്പാൻ വസ്ത്രം അദ്ദേഹത്തിൻേറതല്ലാതെ വേറെ ഇല്ല. എന്നെ സംരക്ഷിച്ചു പഠിപ്പിച്ചതും ഗുണദോഷങ്ങളെ തിരിച്ചറിയാറാക്കിയതും അദ്ദേഹംതന്നെ. ആ കൃപാനിധിയായ ആ മഹാത്മാവിൻെറ ദയകൊണ്ട് അദ്ദേഹത്തിൻെറ കുട്ടികളിൽ ഒന്നിനെപ്പോലെ എന്നെയും വളർത്തി. എൻെറ മേൽ അന്യായമായി ചുമത്തിട്ടുള്ള കുററം വിശ്വാസവഞ്ചനം ഞാൻ ചെയ്തതായി തെളിഞ്ഞിട്ടുണ്ടെന്നു കോടതി അഭിപ്രായപ്പെടുന്നുവെങ്കിലും, ഞാൻ വിശ്വനാഥൻ പ്രഭുവിനോട് ഒരുവിധത്തിലും കൃതഘ്നത കാണിച്ചിട്ടില്ലെന്നു സത്യംചെയ്തു പറയുന്നു. എനിക്ക് എൻെറ രക്ഷാകർത്താവിൻെറനേർക്കുള്ള അതിവിശ്വാസംപോലെ ഒരു പുത്രന് തൻെറ പിതാവിൻെറനേർക്ക് ഉണ്ടായിരിക്കയില്ല. അദ്ദേഹത്തിനു വേണ്ടി ജീവനെപ്പോലും ത്യജിപ്പാൻ ഞാൻ സന്നദ്ധനാണ്! ചന്ദ്രസേനനെ ഒരു വിപത്തിൽനിന്നു രക്ഷിപ്പാൻ എൻെറ ദേഹത്തെ ബലിയായി അർപ്പിക്കണമെന്ന് എൻെറ രക്ഷാകർത്താവു പറയുന്നതായാൽ—ഹ,

എത്ര സന്തോഷത്തോടുകൂടി അതു ഞാൻ ചെയ്യും?—ചന്ദ്രസേനനെ എന്റെ സഹോദരനെപ്പോലെ ഞാൻ സ്നേഹിച്ചു. ചന്ദ്രസേനൻ മററുള്ളവരോടു ഗൎവ്വിഷ്ഠനായിരുന്നാലും എന്നോടു് ഒരു ഭ്രാതാവിന്റെയും, സ്നേഹിതന്റെയും നിലയിൽ പെരുമാറിയിട്ടേയുള്ളു. ഇങ്ങിനെ ഞങ്ങൾ പരസ്പരം ഐകമത്യമായിട്ടിരുന്നിട്ടുള്ളതല്ലാതെ തമ്മിൽ കലഹിച്ചിട്ടുള്ളതായി ഓൎക്കുന്നില്ല. ബാല്യകാലത്തെ സ്ഥിതി ഓൎത്താൽ—അയ്യോ—ഇന്നലെ കഴിഞ്ഞതുപോലെതോന്നുന്നു—ഞങ്ങൾ വിക്രമൻപ്രഭുവിന്റെ നന്ദാവനത്തിൽ കളിച്ചുനടന്നിരുന്നു. അതിൽപിന്നീടു ഞങ്ങൾ, ഒരു സംവത്സരത്തിനുമുമ്പുവരെ, സഹപാഠികളായിരുന്നു. ഇങ്ങിനെ എല്ലാപ്രകാരത്തിലും ഞങ്ങൾ ഒന്നിച്ചു വളൎന്നുവന്നിട്ടായതുകൊണ്ടും ചന്ദ്രസേനനു് എന്നോടുണ്ടായിരുന്ന സ്നേഹത്തെ ഓൎത്തും ഞാൻ പിതാവിനു കടപ്പെട്ടിട്ടുള്ളിടത്തോളം പുത്രനും കടപ്പെട്ടിട്ടുണ്ടു്. ചന്ദ്രസേനനെ കാണാതായ നാൾമുതൽ ഞാൻ വ്യസനിച്ചു് എന്റെ ദിനചൎയ്യകളിൽ വിമുഖനായിത്തീൎന്നു. എന്റെ ഈ കണ്ണുകളിൽനിന്നൊഴുകിയ കണ്ണുനീരിനു കണക്കില്ല. അങ്ങിനെയുള്ള എന്നെയാണു ചന്ദ്രസേനനെ കൊന്നവൻ എന്നു പറഞ്ഞുണ്ടാക്കി തീൎത്തിരിക്കുന്നതു്. ഇങ്ങിനെ എനിക്കു വരണമെന്നു ഒരു ദൈവകല്പിതമുണ്ടായിരിക്കാം—ഇനി താരയെപ്പററി സ്വല്പം പ്രസ്താവിക്കാനുണ്ടു. താരയുടെ കുട്ടിക്കാലങ്ങളിൽ ഒരു സഹോദരിയെപ്പോലെ ഞാൻ താരയെ സ്നേഹിച്ചു. താര പ്രാപ്തിവെച്ചുതുടങ്ങിയപ്പോൾ ആ സ്നേഹത്തിനു് ഒരുവിധം മാററംഭവിച്ചു. ഇതു് എന്റെ കുററമല്ല. പ്രകൃതിയുടെ ഗതിയിൽ പെട്ടുകിടക്കുന്ന ജീവജാലങ്ങൾക്കു വരാവുന്ന ഈ വീഴ്ച ഞങ്ങൾ ഇരുവൎക്കും എങ്ങിനെ എന്നറിയാതെ ഉണ്ടായി. എന്നാൽ ഈ വിഷയത്തിൽ ഞാൻ അനുകൂലമായിരുന്നല്ലോ എന്നു പശ്ചാത്താപപ്പെടുന്നു."

ഇത്രയും പറഞ്ഞു പുരുഷോത്തമൻ കുറച്ചുനേരം വിശ്രമിച്ചു.

അവിടെയുണ്ടായിരുന്നവർ, ആ യുവാവു് ഇനി പറവാൻ പോകുന്നതു് എന്തെന്നറിവാനാഗ്രഹിച്ചു നിശ്ശബ്ദരായി നിന്നു. താൻ വളരെ വാത്സല്യത്തോടെ വളർത്തിയ ആ യുവാവു പറഞ്ഞ നിഷ്ഠുരങ്ങളായ വാക്കുകളെ കേട്ടിട്ടു വിശ്വനാഥൻ താടിക്കു കയ്യുംകൊടുത്തു വ്യസനാക്രാന്തനായി കുനിഞ്ഞിരുന്നു. പുരുഷോത്തമൻ കുറെ ആലോചിച്ചിട്ടു വീണ്ടും ഇങ്ങിനെ പറഞ്ഞു:—

"എനിക്കു പല സംഗതികളും ഈ സന്നിധിയിൽ ബോധിപ്പിക്കേണ്ടതുണ്ടു്. എന്നാൽ അവയിൽ ഏതാനും ഈ കേസിനെ സംബന്ധിച്ചുവരുന്നതുകൊണ്ടു പ്രധാനമായവയെ ബോധിപ്പിക്കാം. എന്റെ രക്ഷാകർത്താവിന്റെ കുടുംബത്തിൽ സഹവാസം ചെയ്വാൻ എന്നെ അനുവദിക്കാതെ ആയതിൽപിന്നീടു, ഞാൻ എന്റെ മുറിയിൽതന്നെ താമസിച്ചു. ഇതു് എനിക്കു ഏറ്റവും ദുസ്സഹമായിത്തീർന്നു. അതുകൊണ്ടു് അവളുമായി ബന്ധം ചെയ്യാമെന്നു ഞാൻ നിശ്ചയിച്ചപ്പോൾ, ഞാൻ എന്റെ രക്ഷാകർത്താവിന്റെ കല്പനാനിഷേധം ചെയ്യുമെന്നു നതാകകൊണ്ടു് ആ വിചാരത്തിനെ കളഞ്ഞു. അതിനാൽ ദുഷ്ടമായിരുന്ന ഗണിപുത്രന്മാർ താരയെ കൊണ്ടുപോകുവാൻ ശ്രമിച്ചു."

"ഇനി ബോധിപ്പിക്കുവാനുള്ളതു്, താരയും, ഭാഗ്യബായിയും കാട്ടിൽ നടപ്പാൻ പോയിരുന്നപ്പോൾ ഞാൻ അവരെ കണ്ടതിനെപ്പററിയാകുന്നു. സർക്കാർ വക്കീൽ ബോധിപ്പിച്ചതിൽ എന്നെ ചന്ദ്രസേനൻ ശകാരിച്ച ഭാഗവും ഞാൻ ഖഡ്ഗമുഷ്ടിയിൽ പിടിച്ചു എന്നു പ്രസ്താവിച്ചതും, ഞാൻ സമ്മതിക്കുന്നു. അങ്ങിനെ ഞാൻ പിടിച്ചുപോയതു ചന്ദ്രസേനന്റെ ശകാരം കേട്ടിട്ടുണ്ടായ ദുസ്സഹമായ കോപം കൊണ്ടായിരുന്നു. എന്നാൽ ഒരു നിമിഷമാത്രമെ അങ്ങിനെ തോന്നിയുള്ളൂ. ചന്ദ്രസേനന്റെ നേക്കു ശാശ്വതമായ ദ്വേഷം തോന്നുവാൻ എന്റെ മനസ്സാക്ഷി അനുവദിക്കുന്നതല്ല. ചന്ദ്രസേനൻ താരയോടും ഭാഗ്യബായിയോടും കൊട്ടാരത്തിലേക്കു പോകുവാൻ നിർബ്ബന്ധിച്ചു. അവർ പോയ ഉടൻ ഞാൻ നദീതീരത്തിലേക്കു നടന്നുതുടങ്ങി. ചന്ദ്രസേനൻ എന്റെ പുറകിൽ കൂടി ശകാരിച്ചുകൊണ്ടുവന്നു. ഭ്രാതാക്കളെ

ല്പോലെ അനുവൎത്തിച്ചു ഞങ്ങൾ തമ്മിൽ ഈ വിധം കലഹം നേരിട്ടതിനെപ്പററിയും, എൻെറ രക്ഷാകൎത്താവിന് എൻെറ നേൎക്കു തോന്നുവാനിടയായ ദ്വേഷത്തെക്കുറിച്ചും ആലോചിച്ചു വ്യാകുലചിത്തനായി ഞാൻ നടന്നുപോയതല്ലാതെ ചന്ദ്രസേനനോടു ഒരു വാക്കുപോലും ഞാൻ പറകയുണ്ടായില്ല. ഇങ്ങിനെ ഞാൻ മുമ്പിലും, പുറകിൽ ചന്ദ്രസേനനും നടന്നു നാഴികനേരത്തു് അധികം കാടു പിടിച്ചുകിടന്ന സ്ഥലത്തു ചെന്നപ്പോൾ അതിനുള്ളിൽ നിന്നു വലുതായ ഒരു കാട്ടുപന്നി ഞങ്ങളുടെനേരെ പാഞ്ഞുവന്നു. ഞങ്ങൾ രണ്ടുപേരും വാൾ ഊരി വീശി പന്നിയെ ഞങ്ങളുടെ അടുത്തു വരുവാൻ സമ്മതിക്കാതെ നിന്നു. എന്നാൽ ആ ക്രൂരജന്തു കൂസൽകൂടാതെ ഞങ്ങളുടെ വളരെ സമീപം വന്നതുകൊണ്ടു് ഞങ്ങൾക്കു പിന്തിരിവാനോ തരം നോക്കി വല്ല വൃക്ഷത്തിൽ ററി രക്ഷപ്പെടുവാനോ ഇടകിട്ടാതെ പന്നിയെ തടുത്തുകൊണ്ടുകൊണ്ടു നടന്നു. ആ ദുഷ്ടജന്തുവിനു മുറിവേല്ക്കുന്തോറും ശൌൎയ്യവും കോപവും വൎദ്ധിച്ചുവന്നതു കണ്ടിട്ടോ, പന്നിത്തേററ കൊണ്ടു മുറിവേററിട്ടോ ചന്ദ്രസേനൻ പിന്തിരിഞ്ഞു് ഓടിപ്പൊയ്ക്കളഞ്ഞു. ഞാൻ തനിച്ചായപ്പോൾ പന്നി മുമ്പോട്ടു പാഞ്ഞുകേറിത്തുടങ്ങി. ഒരു അവസരത്തിൽ ആ ദുഷ്ടൻ എന്നെ കൊന്നുപോകുമായിരുന്നു. കാൽ തെററി ഞാൻ ചേററിൽ വീണു. ആ തരം കണ്ടു് ആ ഭയങ്കരജന്തു അതിൻെറ തേററയും കാണിച്ചുകൊണ്ടു് എൻെറ അടുക്കലേക്കു ഓടിവന്നു. ഈശ്വരാധീനം കൊണ്ടു് എത്രയും വേഗം ഞാൻ പിടഞ്ഞെണീററു ലാക്കുനോക്കി അതിൻെറ കഴുത്തിൽ എൻെറ വാളിൻെറ പിടിയോളം കുത്തിയിറക്കി. ആ സമയത്തായിരുന്നു എൻെറ വാൾ പിടിക്കടുത്തുവെച്ചു മുറിഞ്ഞുപോയതു്. വല്ല പ്രകാരവും ആ പന്നിയെ വീഴ്ത്തിയതിനുശേഷം ചന്ദ്രസേനനു മുറിവോ മററോ ഉണ്ടായോ എന്നറിവാൻ വേണ്ടി അയാളെ അന്വേഷിച്ചു് ആ കാട്ടിൽ കുറേനേരം നടന്നു. ചന്ദ്രസേനനെ കാണാഞ്ഞു ഇച്ഛാഭംഗത്തോടെ പന്നി കിടന്ന സ്ഥലത്തു തിരിച്ചു ഞാൻ ചെന്നു നോക്കിയപ്പോൾ അവിടെ പന്നിയെ കാണ്മാനില്ലായിരുന്നു എന്നു തന്നെയല്ല അശ്വാരൂഢന്മാരായ ഏതാനും ആളുകൾ വന്നു ലക്ഷ്യ

ങ്ങളും അവിടെ കണ്ടു. രക്തം കെട്ടികിടന്നതു പന്നികിടന്ന സ്ഥലത്തായിരുന്നു. എന്റെ വാളിന്റെ പിടി ഞാനൊരേടത്തില്ല. പന്നിയെ കാണാതായതിന്റെ കാരണം അവിടെ കണ്ട ലക്ഷ്യങ്ങൾകൊണ്ടു മനസ്സിലായി. എന്നാൽ ചന്ദ്രസേനന്റെ സ്ഥിതിയെപ്പററി ഏതാണ്ട് അസമാധാനകരമായ ഭ്രമോദയം എനിക്കുണ്ടായതുകൊണ്ട്, ഞാൻ വേഗം കോട്ടാരത്തിൽ വന്നു ഗോപുരം കാവൽക്കാരനോട് ചന്ദ്രസേനൻ മടങ്ങി വന്നുവോ എന്നു ചോദിച്ചു. ആ കാവൽക്കാരൻ എന്നെ പരിഭ്രമാവസ്ഥയിലും സംഭ്രമാവേഗത്തിൽ പിഴച്ചും കണ്ടതു മുൻ പ്രസ്താവിച്ച കാരണങ്ങളാലാണെന്നല്ലാതെ മററു പ്രകാരത്തിലാണെന്നു ധരിക്കാവുന്നതല്ല. ഞാൻ കൊട്ടാരത്തിൽ വന്നു കുറെ കഴിഞ്ഞപ്പോൾ വിശ്വനാഥൻപ്രഭുവും ഏതാനും മന്ത്രിമാരും കൂടിയിരുന്ന ഈ തളത്തിൽ എന്നെ വരുത്തി, ചന്ദ്രസേനനെ കാണ്മാനില്ലെന്നും ആരോ ആ യുവാവിനെ കൊലചെയ്തുവെന്നും തെളിവുകൾകൊണ്ട് ആ കൃത്യം ഞാൻ ചെയ്തതായിട്ടു സംശയിക്കുന്നുവെന്നും പ്രസ്താവിച്ചു. എന്നിട്ട്, ഞാനിപ്പോൾ കോടതിസമക്ഷം ബോധിപ്പിച്ച കാര്യങ്ങളെ എല്ലാം അവരോടു പറവാൻ തുടങ്ങിയപ്പോൾ ഒരു വനംസൂക്ഷിപ്പുകാരൻ ചന്ദ്രസേനന്റെ തൊപ്പിയും ഉത്തരീയവും നദിയിൽ കിടന്നു കിട്ടിയതായി പറഞ്ഞ് ഇവിടെ കൊണ്ടുവന്നു. അവ ചന്ദ്രസേനന്റേതായിരുന്നുവെന്നു മനസ്സിലായപ്പോൾ എനിക്കുണ്ടായ വ്യസനാധിക്യത്താൽ ഞാൻ മോഹാലസ്യമായി വീണു. ഞാനുണർന്നു നോക്കിയപ്പോൾ ശുദ്ധവായു സഞ്ചാരമില്ലാത്ത ഒരു ഇരുട്ടറയിൽ ഞാൻ കിടക്കുന്നതായി കണ്ടു. എന്റെ കയ്യിലും അരയിലും കാലുകളിലും ചങ്ങലകൊണ്ടു പൂട്ടിയിരുന്നു. അവിടെ എനിക്കു ഭക്ഷണം കൊണ്ടുവന്നു തരാറുണ്ടായിരുന്നതു റസ്സിലോമനായിരുന്നു. അയാളോട് ഈ പരമാർത്ഥങ്ങളെല്ലാം പറഞ്ഞുകേൾപ്പിച്ചിട്ടു ഇതെല്ലാം വിശ്വനാഥൻപ്രഭുവിനെയും ധരിപ്പിക്കണമെന്നു യാചിച്ചു. അതിന്റെ പിന്നീട് ഈ കോട്ടയുടെ പുറകുവശത്തുവെച്ചുണ്ടായ യുദ്ധത്തിൽ മുറിവേററു ഞാൻ കിടന്ന അവസരത്തിൽ ഭംഗുബായിയോട് എല്ലാം വൃത്താന്തങ്ങളും

പറഞ്ഞു. അവർ ആ വിവരം താരാമുഖനെന്ന പ്രഭുവിനെ അറിയിപ്പാൻ ശ്രമിച്ചു. താര അദ്ദേഹത്തിന്റെയടുക്കൽ പറയാൻ ആരംഭിച്ചപ്പോൾ, എന്റെ നാമധേയം കേട്ടിട്ടാവശ്യമില്ലെന്നു പറഞ്ഞതുകൊണ്ട്, താര പിന്നീടൊന്നും പറയാൻ തുനിഞ്ഞില്ല. ഭവ്യബോധിയാണ് എന്നോട് ഈ കാര്യം പറഞ്ഞത്. അന്നു വൈകുന്നേരംമുതൽ എന്റെ മുറിയുടെ വാതിൽ സൂക്ഷിപ്പാൻ ഭടന്മാരെ നിയോഗിച്ചു. എന്നെ ചികിത്സിച്ച വയോധികൻ രാമദാസനും ഭവ്യബോധിയും വരാതെയായി. ഭടന്മാരോട് എന്റെ പരമാർത്ഥം പറയാമെന്നുവെച്ചാൽ ആരും എന്നോടു സംസാരിക്കപോലും ചെയ്യുകയില്ല. ഇപ്രകാരമാണ് എന്നെ സംബന്ധിച്ചുള്ള കാര്യങ്ങൾ പുറത്തറിവാനിടയാകാതെ പോയത്."

"ഭവ്യബോധിപ്പാരെന്ന് ഒപ്പാരം കൂടി എന്നെപ്പറ്റി പറഞ്ഞുണ്ടാക്കിയിട്ടുണ്ട്. ഞാൻ അങ്ങിനെ മനഃപൂർവ്വം ചെയ്തിട്ടില്ല. എന്നെ നിർബ്ബന്ധിച്ചു കാരാഗൃഹത്തിൽനിന്നു പോകുവാൻ പറഞ്ഞതും അതിന്റെ കതകു തുറന്നതും ജയസിംഹൻ പ്രഭുവാണ്. അതിനെപ്പറ്റി പൂർത്തിയായ തെളിവുള്ളതിനെ പരസ്യമാക്കുവാൻ നിവൃത്തിയില്ല. എങ്കിലും അദ്ദേഹമാണ് എന്നെ പ്രേരിപ്പിച്ചതെന്നു ഞാൻ സത്യംചെയ്യുന്നു. അദ്ദേഹം എന്നോട് അന്യരാജ്യങ്ങളിൽ എവിടെയെങ്കിലും പോകണമെന്നു പറഞ്ഞിട്ട് എന്റെ കൂടെ ഇവിടെനിന്നു രണ്ടു ഭടന്മാരെയും അയച്ചു. ഞങ്ങൾ യാത്രതിരിച്ചു കാട്ടിന്റെ അവസാനത്തിലെത്തിയപ്പോൾ മണിപുരാധീശന്മാരും ഭടന്മാരും വന്നു ഞങ്ങളെ തടുത്ത് ഉപദ്രവിപ്പാൻ തുടങ്ങി. ഞങ്ങൾക്ക് അപായം നേരിടുമെന്നു കണ്ടപ്പോൾ ഞങ്ങൾ യുദ്ധത്തിനൊരുങ്ങി. ആ യുദ്ധത്തിൽ ഞാൻ മണിപുരാധീശന്മാരായ രണ്ടു ഭ്രാതാക്കളെയും തോല്പിച്ച് ആയുധം ഉപയോഗിക്കാൻ പാടില്ലാതാക്കി. ഇതുകണ്ടിട്ട് അവരുടെ ഭടന്മാർ ഞങ്ങളെ ചുഴന്നടുത്തു. ഈ സന്ദർഭത്തിൽ എന്റെ കൂടിയുണ്ടായിരുന്ന ഭടന്മാർ രണ്ടുപേരും പോരിൽ മരിച്ചു. ഞാൻ മണിപുരന്മാരുടെ ഇടയിൽനിന്നു പുറത്തു ചാടുവാൻ

ചെയ്ത യുദ്ധത്തിൽ എന്റെ കുതിരയ്ക്കു മുറിവേററിട്ട് എന്നെയും കൊണ്ടു തിരിയെ ഇങ്ങോട്ടുതന്നെ അതു വിരണ്ട് ഓടിക്കളഞ്ഞു. ഞാൻ കാട്ടിൽ വഴിചുററി ഇവിടെ എത്തിയതിനിടയ്ക്കു മണിപുരന്മാർ എളുപ്പവഴിയിൽക്കൂടി ഇവിടെ വന്നു വളരെ അക്രമങ്ങൾ പ്രവർത്തിച്ചു. എന്നാൽ അവർ ഉദ്ദേശിച്ചതുപോലെ സാധിക്കാതെ വീണ്ടും എന്നോടു പോർചെയ്തു പരാജിതരായി ഓടിപ്പോകേണ്ടി വന്നു. പിന്നെ നടന്ന കഥ മുഴുവൻ കോടതിക്കറിയാവുന്നതുകൊണ്ടു ഞാൻ പറയേണ്ടതില്ല. ഞാൻ ചികിത്സയിലിരിക്കുമ്പോൾ ജയസിംഹൻപ്രഭുവിനെ കാണണമെന്നു രസ്തിരാമനോട് അപേക്ഷിച്ചുവെന്നും അതനുസരിച്ച് ജയസിംഹൻപ്രഭു വന്ന് എന്റെ കുററസമ്മതം വാങ്ങിയെന്നും, രസ്തിരാമനും അയാളുടെ യജമാനനും മൊഴികൊടുത്തിട്ടുള്ളത് അവരുടെ മനസ്സാക്ഷിക്കു വിപരീതമായിട്ടാണ്. ഇത്രയേ എനിക്കു പറവാനുള്ളൂ. കോടതിയിൽനിന്നു ശരിയായി ആലോചിച്ചു മനസ്സാക്ഷിക്കു യോജിച്ചും ന്യായവും ഗ്രഹിച്ചും വിധിക്കണമെന്നപേക്ഷിക്കുന്നു.”

പുരുഷോത്തമന്റെ വാദം അവസാനിച്ചപ്പോൾ ജയസിംഹൻ എന്തോ പറവാനായി എഴുന്നേററു. ഉടനെ വിശ്വന്തൻപ്രഭു അദ്ദേഹത്തിന്റെ കയ്യു പിടിച്ച് ഇരുത്തിക്കൊണ്ട് രഹസ്യമായിട്ട്:—

“ഈ സംഗതിയെപ്പററി ഇനി ഒന്നും പറഞ്ഞിട്ടാവശ്യമില്ല. ഒരു വിധത്തിൽ ഈ കേസ്സു അവസാനിച്ചെങ്കിൽ മതിയായിരുന്നു. ഇതു് എനിക്കു ദുസ്സഹമായി തീർന്നിരിക്കുന്നു.”

ജയ:—“ഞാൻ പറഞ്ഞതാണോ, അല്ല, അവൻ പറഞ്ഞതാണോ അവിടത്തേയ്ക്കു വാസ്തവമെന്നു തോന്നിയിരിക്കുന്നതു്?”

വിശ:—“എനിക്ക് ഇതിനെപ്പററി ഒരു അഭിപ്രായവും പറയാനില്ല. എന്റെ മകനെ കാണാനില്ല!—അവനെക്കൊലചെയ്തു എന്നാണു തെളിവുകൾകൊണ്ടു കാണുന്നതു്. അങ്ങിനെ ചെയ്തതു പുരുഷോത്തമനാണെന്നു സംശയില്ല,

ഇതാ വിസ്താരവും കഴിഞ്ഞു. ഇനി ഈശ്വരേച്ഛ എങ്ങിനെയോ അങ്ങിനെയാകട്ടെ.''

ഈ പ്രഭുക്കന്മാർ സംസാരിച്ചുകൊണ്ടിരുന്നതിനിടയിൽ ന്യായാധിപൻ എഴുന്നേററ് അദ്ദേഹത്തിനൊഴിച്ചിട്ടിരുന്ന മുറിയിലേയ്ക്കു പോയി. പിന്നെ അധികം താമസിക്കാതെ ഒരു തുണ്ടുകടലാസിൽ ഒരു കുറിപ്പു താലൂക്ക്ദാർക്കു ന്യായാധിപൻ അയച്ചു. താലൂക്ക്ദാർ അതിനെ വായിച്ചശേഷം അവിടെ കൂടിയിരുന്നവർ കേൾക്കുംവിധം ഉറക്കെ ഇപ്രകാരം പറഞ്ഞു:—

“ന്യായാധിപൻ അവർകൾ ഇന്നു വൈകീട്ടു വിധി പ്രസ്താവിക്കുന്നതായിരിക്കും. എല്ലാവരും ആ സമയം ഇവിടെ ഉണ്ടായിരിക്കണം. ഭടന്മാരും ഹാജരായിരിക്കണം.”

മുൻകൂട്ടിയുള്ള ഈ ഏർപ്പാടുകൾകൊണ്ടു വിധിയുടെ സ്വഭാവം ഏതുവിധമായിരിക്കുമെന്ന് അവിടെയുണ്ടായിരുന്നവർക്കെല്ലാം മനസ്സിലായി. ഒരു ഭാഗത്തേയ്ക്കു തെളിവുകളും മറുഭാഗത്തേയ്ക്കു ആ തെളിവുകളെ തടുപ്പാൻ ശക്തിക്കുറവും ഇരിക്കുമ്പോൾ, അവസാനത്തിൽ ഏതുഭാഗത്തേയ്ക്കായിരിക്കുമെന്ന് ഊഹിക്കാവുന്നതാണല്ലോ. എങ്കിലും പുരുഷോത്തമന്റെ എതിർവാദം കേട്ടപ്പോൾ ന്യായാധിപൻപോലും അതിനെ വിശ്വസിക്കാതിരുന്നില്ലെന്ന് അദ്ദേഹത്തിന്റെ ഭാവംകൊണ്ടു മനസ്സിലാക്കാമായിരുന്നു. പിന്നെ അവിടെക്കൂടിയിരുന്നവരുടെ കഥ പറയാനുണ്ടോ?

വിധി പ്രസ്താവിക്കാനുള്ള സമയം അടുത്തു. ഭടന്മാർ പ്രതിയെ കൊണ്ടുവന്നു. വിശാഖൻ ജയസിംഹൻ മുതലായവരും മററു ചില ഇടപ്രഭുക്കന്മാരും സന്നിഹിതരായി. വിധി പ്രസ്താവിക്കുമെന്നു കേട്ടിട്ട് നാനാദിക്കുകളിൽ നിന്ന് അനേകം ജനങ്ങൾ വന്നുകൂടി. ന്യായാധിപന്റെ നിശ്ചയപ്രകാരം വിധി പ്രസ്താവിക്കേണ്ട സമയം ആയപ്പോൾ അദ്ദേഹം തന്റെ മുറിയിൽ നിന്നു സാവധാനമായും ഗൌരവത്തോടും വന്നു കസേരയിൽ ഇരുന്നു. ഒരു തൂവൽ വീണാൽപോലും കേൾക്കത്തക്കവിധം നിശ്ശബ്ദത വ്യാപ്തമായി. ന്യായാധിപൻ ഇരുന്നിട്ടു സ്വല്പനേരം ഈശ്വരധ്യാനം ചെയ്തശേഷം അദ്ദേഹം തന്റെ അടുത്തുവെച്ചിട്ടുണ്ടാ

യിരുന്ന മറ്റു കടലാസുകളെടുത്തു. ഇതായിരുന്നു പുരുഷോത്തമന്റെ ഇഹലോകവാസാവധി നിശ്ചയിച്ചു വെച്ചിരുന്ന വിധി. ഈ കെട്ടിൽ നിന്ന് അദ്ദേഹം പതുക്കെ ഏഴെട്ടു നീലക്കടലാസു ചേർത്തു കുത്തിക്കെട്ടിയിരുന്നതിനെ എടുത്തു. അവിടെ ഇരുന്നവരുടെ ദൃഷ്ടികേന്ദ്രസ്ഥാനമായി ഭവിച്ചു ആ കടലാസുക്കൂട്ടത്തിൽ എല്ലാവരുടെയും ദൃഷ്ടി പതിഞ്ഞു. ന്യായാധിപൻ പ്രാരംഭമായി തെളിവുകളെ സംബന്ധിച്ച് പ്രതിപാദിച്ചിട്ടുള്ളതിനെ വായിച്ചു. അതിനുശേഷം ഓരോ തെളിവിനെയും ക്രമപ്പെടുത്തി പ്രസ്താവിച്ചിട്ട് അതിൽ നിന്നു സിദ്ധിക്കാവുന്ന ഊഹാർത്ഥത്തെ വിശദപ്പെടുത്തി. ഇത്രയുമെല്ലാം വായിച്ചു കഴിഞ്ഞിട്ട് ഒടുവിൽ അദ്ദേഹത്തിന്റെ വിധിമാത്രം പറയുവാനേ ഉണ്ടായിരുന്നുള്ളൂ. ഏതായാലും സദസ്യർ അക്ഷമന്മാരാകുന്നു എന്നു കണ്ടിട്ട് അദ്ദേഹം ഇപ്രകാരം വായിച്ചുതുടങ്ങി:—

“മേൽ പ്രസ്താവിച്ച തെളിവുകളുടെ സ്ഥിതിക്കു സാധാരണ ചില കേസുകളിലുള്ള കുഴപ്പങ്ങൾ പോലെ ഊഹാപോഹങ്ങൾ കൊണ്ടു ഖണ്ഡിക്കാവുന്നതുപോലെ വിധി പ്രസ്താവിക്കത്തക്കതായിട്ടിരിക്കുന്നില്ല. അങ്ങിനെ ആയിരുന്നാൽ കൊള്ളാമായിരുന്നു എന്നാണ് എനിക്കു തോന്നിപ്പോകുന്നത്. പ്രസ്താവനകളിൽ ഓരോ തെളിവും നേരെ കൃത്യത്തെ ചൂണ്ടിക്കാണിക്കയാണു ചെയ്യുന്നതു്. അതുകൊണ്ടു പ്രതിയെ വിട്ടയപ്പാൻ ഒരു പഴുതും ഇല്ലാത്ത വിധത്തോടെ പറയേണ്ടിയിരിക്കുന്നു. പ്രതിയുടെ മേൽ ചുമത്തിയിരിക്കുന്ന കൊലക്കുറ്റത്തിന് അയാളെ ഇന്നു മുതൽ മൂന്നാം ദിവസം അർദ്ധരാത്രിയിൽ ചന്ദ്രസേനനെ കൊലചെയ്തതായി തെളിഞ്ഞിട്ടുള്ള സ്ഥലത്തുവെച്ച് തൂക്കിലിട്ടു ജീവഹാനി വരുത്തുവാൻ നാം ഇതിനാൽ വിധി കല്പിച്ചിരിക്കുന്നു.”

ഇങ്ങിനെ വിധി വായിച്ചു കഴിഞ്ഞ ഉടൻ ന്യായാധിപൻ പുരുഷോത്തമനോട് ഇപ്രകാരം പറഞ്ഞു:—

“തന്നോടു കുറച്ചുകൂടി പറവാനുണ്ട്. തന്റെ ഇഹലോകവാസം പര്യവസിതമാകുവാൻ ഇടവരുത്തിയതു കർമ്മഗതിയാണ്. ഈശ്വരാനുഗ്രഹം അങ്ങിനെയാകകൊണ്ട് അതിലേക്കു സന്നദ്ധനായിട്ടിരിക്കയാണു പുരുഷോത്തമാ എന്നാൽ താൻ ചെയ്യുമ്പോ

കൈയ്ക്കു വെട്ടേററതുകൊണ്ടുണ്ടായ സുഖക്കേട് ഇപ്പോഴും ഭേദമായിരുന്നില്ല. ബീബീജിക്കു ജ്വരത്തിൻ വെപ്രാളവും കോപ്പും ഉണ്ടായിരുന്നു. താന്ത്യാജിയുടെ മുറിവിൽനിന്നു രക്തം സ്രവിച്ചുകൊണ്ടിരുന്നു. ഈവിധം അവൎക്കു നേരിട്ട സുഖക്കേടുകൊണ്ടും മദ്യപാനംചെയ്തതിനാലും അവരുടെ നേത്രങ്ങൾ ജ്വരപീഡിതന്മാരുടേതുപോലെ ജ്വലിച്ചിരുന്നു.

സ്വാഭാവികമായി അവർ സഞ്ചാരപ്രിയന്മാരായിരുന്നതിനാൽ മുറിവേററു കിടപ്പായതുമുതൽ സമയം അശേഷം പോകാതെ മുഷിഞ്ഞുവശമായി. അവരുടെ ഭൃത്യന്മാരിൽ രണ്ടുപേരോട് അടുപ്പവും സ്നേഹവുമുണ്ടായിരുന്നു. അവരുടെനേക്കുപോലും വ്യാഘ്രങ്ങളെപ്പോലെ ചീറിയും ഉറുമിയും ഇരുന്നതല്ലാതെ സാധാരണ മനുഷ്യരെപ്പോലെ അനുവൎത്തിക്കയുണ്ടായില്ല. മിക്കവാറും അവരുടെ അപ്പോഴത്തെ സ്ഥിതി, കാട്ടിൽനിന്നു പിടിച്ചു മനുഷ്യരെ ഉപദ്രവിക്കാത്തവിധത്തിൽ പഴക്കിയ, ക്രൂരമൃഗങ്ങളിലൊട്ടും താണതായിരുന്നില്ല. കിടക്കവിട്ട സ്വല്പം എഴുന്നേററു നടപ്പാറായ പ്രസ്താവസമയത്തു ഭൃത്യന്മാർ ഒട്ടടുത്തുചെന്നുതുടങ്ങി. ഇതൊരു തക്കസമയമെന്നു കരുതി ഗോപാലരാമൻ, തനിക്കു കുറെ ദിവസങ്ങൾക്കുമുമ്പു നേരിട്ട അപകടത്തെപ്പററി പറവാനായിട്ട് ആ പുരുഷന്മാരുടെ മുമ്പിൽചെന്നു നിന്നു. എന്നാൽ അവരുടെ സ്വഭാവത്തിന് അധികം ഭേദഗതി വന്നിട്ടില്ലെന്നു കണ്ടിട്ട് ആ ഭൃത്യൻ കടന്നൊന്നും പറവാൻ തുനിഞ്ഞില്ല.

കൊലക്കററം പുരുഷോത്തമൻെറ മേൽ ചുമത്തി ഉണ്ടായ വിധിയെപ്പററി ചാരന്മാർമുഖേന മണിപുരന്മാർ കേട്ടപ്പോൾ, തങ്ങളെ രണ്ടുപ്രാവശ്യം തോല്പിച്ചു താഴെയിരക്കിച്ച ആ യുവാവിനു നേരിട്ട ആപത്ത് അവൎക്ക് അനല്പമായ ആനന്ദത്തെ ഉണ്ടാക്കി.

കൊലക്കററത്തെ സംബന്ധിച്ചു നടന്ന വിസ്താരത്തെപ്പററിയും മററുമായിരുന്നു അവർ സംഭാഷണംചെയ്തത്.

താന്ത്യാ:—"നാം ആലോചിച്ചത്, എന്താ—നന്നല്ലേ?"

ബീ:—"എനിക്കു വളരെ രസിച്ചു. ഞാൻ ഇതിനെപ്പററി പല

പ്പോഴും പറഞ്ഞിട്ടുണ്ടല്ലോ? യഥാർത്ഥത്തിൽ ആ യുവതിയുടെ കവൃത്ത ചുരുണ്ടുള്ള തലമുടിയും പ്രത്യംഗസൌന്ദര്യവും, ആ മനോഹരരൂപവും കണ്ടിട്ട് അവളുടെ നേർക്ക് എനിക്ക് അളവററ അനുരാഗം വർദ്ധിച്ചിട്ടുണ്ട്. ആദ്യം അവളെ പകൽ പ്രതാപഗിരിയുടെ മുൻവശത്തു വെച്ചും, പിന്നീട് ഇന്നാൾ നല്ല ചന്ദ്രികയിൽ അവളെ എടുത്തുകൊണ്ടു കൊട്ടാരത്തിന്റെ മുററത്ത് ഇറങ്ങിയപ്പോഴും, അല്ലാതെ അവളെ ഞാൻ കണ്ടിട്ടില്ല. എന്നാൽ ആ രണ്ടു പ്രാവശ്യവും അവളുടെ മുഖം ശോകഭയരസങ്ങൾ കവിഞ്ഞു ശോഭിച്ചത് ആനന്ദകരം കണ്ടിരിപ്പാനിടയുണ്ട്. പിന്നെന്താണു സംശയം വരാൻ?"

താന്ത്യാ:—"ഞാൻ, പക്ഷേ കഠിനഹൃദയനായിട്ടായിരിക്കാം — ആ യുവതിയെ കണ്ടിട്ട് എനിക്ക്, ഒന്നും തോന്നുന്നില്ല. ഈ വിഷയത്തെപ്പററി നാം പലപ്പോഴും വാദിച്ചു തീർച്ചപ്പെടുത്തിട്ടുണ്ടല്ലോ.—ഇപ്പോഴും ഞാൻ ആവർത്തിച്ചു പറയുന്നതു കേൾക്കണം. അവൾ ജ്യേഷ്ഠന്റെ ഭാര്യയാവാൻ യോഗ്യയാണ്. അങ്ങിനെ ആയിക്കാണ്മാൻ ഞാനാഗ്രഹിക്കുന്നു. ആ യുവതിയെ വിവാഹം ചെയ്താൽ നമ്മെപ്പററി ജനങ്ങൾക്കുള്ള അഭിപ്രായത്തിനു മാററം വരും. കഴിഞ്ഞ കാലങ്ങളിൽ നമ്മുടെ പ്രവൃത്തികൊണ്ടു ജനങ്ങൾക്കു സംതൃപ്തിയില്ലാതെ ഇരിക്കയാണ്. അതുകൊണ്ടു ജ്യേഷ്ഠൻ താരയെ വിവാഹം ചെയ്താൽ പിന്നീട് എനിക്കും നല്ല കുടുംബത്തിൽനിന്ന് ഒരു സ്ത്രീയെ തെരിഞ്ഞെടുക്കാം."

ഭീംജീ:—"ശരിയാണു! താരയെ തട്ടിയെടുക്കാനുള്ള വഴി നാം ആലോചിച്ചുവെച്ചപ്രകാരം തന്നെ ചെയ്യണം!"

താന്ത്യാ.—"നിശ്ചയമായിട്ട്!—ഈ അവസരം വിട്ടുകളയത്തക്കതല്ല!"

ഭീം:—"എന്നാൽ ദിവസം അധികമില്ല, നാളെ രാത്രിയിലാണു പുരുഷോത്തമനെ തൂക്കിലിടുവാൻ പോകുന്നതു്. ആ സംഗതി ഓർമ്മയുണ്ടായിരിക്കണം."

ഇങ്ങിനെ അവർ സംഭാഷണം ചെയ്തുകൊണ്ടിരിക്കുമ്പോൾ ഒരു ഭൃത്യൻ അവരുടെ മുമ്പിൽ ചെന്നു. അവനെ കണ്ടയുടൻ

താന്ത്യാജി വളരെ താൽപ്പര്യത്തോടെ—"എന്താ രാമാ, കൂടുതൽ വിവരം വല്ലതും നീ അറിഞ്ഞുവോ?"—എന്നു ചോദിച്ചു.

രാമൻ:—"ഒരു മുഖ്യസംഗതി അറിഞ്ഞു. ഞാൻ പ്രതാപഗിരിയുടെ സമീപം നില്ക്കുകയായിരുന്നു. അവിടെ എന്റെ പരിചയക്കാരനായ ഒരു വനംസൂക്ഷിപ്പുകാരൻ വന്നു. ഞങ്ങൾ തമ്മിൽ വർത്തമാനം പറഞ്ഞുകൊണ്ടു നില്ക്കുമ്പോൾ ജയസിംഹന്റെ ഔദാര്യത്തെപ്പറ്റി അയാൾ പറഞ്ഞു. പുരുഷോത്തമന്റെ കേസ്സ് വിസ്തരിച്ച സമയം ജയസിംഹൻ ഒരു മൊഴികൊടുത്തുവല്ലോ. അതിനെപ്പറ്റി പറയാനാണു ഞാൻ ഓടിവന്നത്. പുരുഷോത്തമൻ കൊല ചെയ്തതായി ജയസിംഹനോട് ഏററു പറഞ്ഞു എന്ന് അദ്ദേഹം മൊഴികൊടുത്തിട്ടുണ്ട്.

ഈ വിവരം കേട്ടപ്പോൾ സഹോദരന്മാർ ഇരുവരും പരസ്പരം നോക്കി. എന്നിട്ട്, താന്ത്യാജി വീണ്ടും ആ ഭൃത്യനോടു ചോദിച്ചു:—

"പുരുഷോത്തമന്റെ കൂടെ അന്നു വന്നിട്ടുണ്ടായിരുന്ന രണ്ടു ഭടന്മാരെപ്പറ്റിയും വിശ്വാസനീയമായി എന്തോ പറഞ്ഞതായി കേട്ടുവല്ലോ? ആ കാര്യത്തെപ്പറ്റി വനംസൂക്ഷിപ്പുകാരൻ പറഞ്ഞുവോ?"

രാമൻ:—"ചന്ദ്രസേനനെ മാത്രമല്ല ആ ഭടന്മാരെയും കൊന്നതു പുരുഷോത്തമനാണെന്നു സമ്മതിച്ചു പറഞ്ഞപ്രകാരമായിരുന്നു അദ്ദേഹം മൊഴികൊടുത്തത്. എന്നിട്ട് ന്യായാധിപൻ ആ മൊഴിയെ മാത്രം വിശ്വസിച്ചാണുപോലും പുരുഷോത്തമനെ തൂക്കാൻ വിധിച്ചത്."

ഭീം:—"അതുകൊണ്ടു, നിന്നോടു പറഞ്ഞ ആ വനംസൂക്ഷിപ്പുകാരൻ വിശ്വസിച്ചിരിക്കുന്നതു പുരുഷോത്തമൻ കൊല ചെയ്തു എന്നാണോ?"

രാമൻ:—"അല്ല—പുരുഷോത്തമൻ നിരപരാധി എന്നാണ്."

ഭീംജി:—"അങ്ങിനെ എന്താണു തോന്നുവാൻ എന്നു ചോദിച്ചില്ലേ?"

രാമൻ:—ചോദിച്ചു. ജയസിംഹന്റെയും ആ കിഴവന്റെയും മൊഴികൾ ഒരുപോലെ; ഇതിനാലുംകൊണ്ട് അവൻ പറഞ്ഞതൊന്നുംകൊണ്ടു കള്ളവായി മൊഴികൊടുത്തതാണെന്നുപോലും. എന്നുതന്നെയല്ല ആ പുരുഷോത്തമനെ കണ്ടിട്ട് അയാൾ കുറ്റക്കാരനാണെന്നു തോന്നീല്ലപോലും."

താന്ത്രി:—"പിന്നെ എങ്ങിനെയായാണ് അവനെ ശിക്ഷിക്കുവാൻ ഒരു ന്യായാധിപൻ വിധികല്പിച്ചത്?"

രാമൻ:—"സത്യമറിഞ്ഞതാണോ വിധികളെല്ലാം?—കാര്യം ഒരു പ്രകാരത്തിലിരിക്കും, വിധി മറ്റൊരു പ്രകാരത്തിലിരിക്കും.—ഇങ്ങിനെയാണെന്നുപോലും ജനങ്ങളുടെയും ബോദ്ധ്യം."

താന്ത്രി:—"വർത്തമാനം പറഞ്ഞ കൂട്ടത്തിൽ നീ കൂടുതൽ വിവരമൊന്നും ആ വനം സൂക്ഷിപ്പുകാരനോടു പറഞ്ഞില്ലല്ലൊ?"

രാമൻ:—"അയ്യോ—ഞാനോ?—എനിക്കു കഴുത്തിലല്ലെ തല?"

താന്ത്രി:—"രഘുരാമൻ, ആ വനം സൂക്ഷിപ്പുകാരന്റെ ഒരു മേൽഉദ്യോഗസ്ഥനാണ്. അങ്ങിനെ ഇരിക്കെ അവൻ രഘുരാമനെ അവിശ്വസിക്കുമോ?"

രാമൻ:—"അതിനെപ്പറ്റി പറയാൻ വിട്ടുപോയി. ആ വൃദ്ധൻ വളരെ കാലമായി അർദ്ധരാത്രിയിൽ കാട്ടിൽ ആ സ്ഥലംകെട്ടിയിരിക്കുന്നതിന്റെ മുമ്പിൽ വന്നു നമസ്കരിച്ചു കിടന്നേച്ചു പോകുമത്രെ. അതുംകൊണ്ട് അയാൾ ഒരു സ്വസ്ഥചിത്തനല്ലെന്നാണ് ആ വനംസൂക്ഷിപ്പുകാരനും മറ്റുള്ളവരും വെച്ചിരിക്കുന്നത്."

താന്ത്രി:—"ഉണ്ടതോ?—ഇതൊരു നൂതനവർത്തമാനംതന്നെ!"

രാമൻ:—"ആ വൃദ്ധനെ വനംസൂക്ഷിപ്പുകാരൻ ഒന്നു രണ്ടു പ്രാവശ്യം അവിടെവെച്ചു കണ്ട് അയാളെ പിടിച്ചുനിർത്തി ചോദിച്ചപ്പോൾ ഉറക്കത്തിൽനിന്നുണർന്നപോലെ നടുങ്ങിയുണർന്നു നിലവിളിച്ചുംകൊണ്ട് ഓടിപ്പൊയ്ക്കളഞ്ഞുപോലും."

താന്ത്രി:—"പിന്നൊന്നും അവൻ പറഞ്ഞില്ലേ?"

രാമൻ:—"ഇപ്പോഴും അയാൾ കാട്ടിൽ വരാറുണ്ട്."

ഭീം:—"വിധി നടത്തുന്നതു് നാളെ രാത്രിയാണല്ലോ?—ആ കാര്യത്തെപ്പററി എന്തു പറഞ്ഞു?"

രാമൻ:—"വിധി നടത്തുന്നതു താലൂക്ക്മാരുടെ പുരന്തലയിൽ വിട്ടിരിക്കയാണു്. എത്രയും ഭയങ്കരമാകുംവണ്ണം ഒക്കെയും ചെയ്തിരിക്കണമെന്നാണു് ചട്ടം കെട്ടീട്ടുള്ളതു്. പുരുഷോത്തമനെ തൂക്കിലിടുവാൻ പോകുന്ന വിവരം ഇതപ്പട്ടണാശിക ചുവരുകളുള്ള ഭിത്തികളിൽ അറിഞ്ഞു കഴിഞ്ഞു. അതുകൊണ്ടു നാളെ വലിയ കൂട്ടങ്ങളായിരിക്കും."

ഭീം:—"നീ അവനെപ്പററി അധികമൊന്നും പറയാതിരിക്ക. അവനെ തൂക്കിലിടുന്നതിനെപ്പററി ആരും വ്യസനിക്കാതിരിക്കട്ടെ!—അവന്റെ വധത്തിനെ ആരും സ്വീകരിക്കാതിരിക്കാതെ പോട്ടെ!—എന്നാലേ എനിക്കു തൃപ്തിയുള്ളു. അവൻ തന്ത്രത്തിൽ ഞങ്ങൾ രണ്ടുപേരെയും മുറിവേല്പിച്ചു. അവൻ ഇന്ദ്രജാലം പഠിച്ചവനാണു്. നമ്മുടെ ഭടന്മാരിലും നാലഞ്ചുപേർ അവന്റെ വെട്ടുകൊണ്ടുവീണു. ഇത്രയുമൊക്കെ ചെയ്യുവാൻ ഇതു പററിയാൽ മതിയോ?"

രാമൻ:—"യജമാനനെ!—അവൻ മഹാദ്രോഹിതന്നെ!—എന്നാൽ ജനങ്ങൾ ഒന്നൊഴിയാതെ അവനെ സ്നേഹിക്കുന്നു. വേറൊരു കാര്യം കൂടി പറയാൻ വിട്ടുപോയി. അവിടെനിന്നു താരയെന്ന യുവതിയെ പാവ്ന്നസിംഹൻപ്രഭുവിന്റെ കൊട്ടാരത്തിലേക്കു കൊണ്ടുപോയിരിക്കയാണു്. ഈ സമയത്തു പ്രതാപഗിരിയിൽ താമസിച്ചു് അധികം വ്യസനിപ്പാൻ കാരണമാകേണ്ടയെന്നു വിചാരിച്ചാണു് അങ്ങിനെ ചെയ്തതു്. വിശ്വനാഥപ്രഭുവും പോയിരുന്നു."

ഈ വിവരങ്ങൾ അറിഞ്ഞതിനുശേഷം താന്ത്യാജി തന്റെ സഹോദരനോടു് ഇങ്ങിനെ പറഞ്ഞു:—"ഇവനോടു ചോദിച്ചതുതി നമ്മുടെ നിശ്ചയത്തെ ഇനി ഭേദപ്പെടുത്തേണ്ടതായുണ്ടു്."

ഇതു കേട്ടു്, ഭീംജി ഭൃത്യനെ പോകുവാൻ പറഞ്ഞു.

ഭീം:—"ഭേദപ്പെടുത്തേണ്ടതു് എന്താണു്?—നമ്മുടെ ആദ്യത്തെ നിശ്ചയം ഇനി മാറേറണ്ടതുതന്നെയല്ലോ?"

ളെ കഴിയുന്നതും സാവധാനത്തിൽ നടത്തിച്ച് അവർ പുറവും നോക്കുന്നു. ഇടയ്ക്കിടെ അവർ കുതിരകളെ നിർത്തി ചെവികൊടുക്കുന്നു. പിന്നെ ഇരട്ടിവേഗത്തോടെ കുതിരകളെ വീണ്ടും നടത്തുന്നു. കാററുകൊണ്ടു പ്രചലിതങ്ങളായ വൃക്ഷശാഖകളുടെ നിഴൽ ഇളകുന്നതു കണ്ടിട്ട് ആരോ വരുന്നു എന്നു ശങ്കിക്കുന്നു. ഇങ്ങിനെ, നമ്മുടെ കഥയിൽ പല ഘട്ടങ്ങളിലും പ്രസ്താവിച്ചിട്ടുള്ള സ്ഥലത്തിന്റെ കുറെ സമീപം ചെന്ന്, രാമൻ കുതിരയിൽനിന്നിറങ്ങി കാട്ടിനിടയിൽ കൂടി പതുങ്ങി സ്ഥലത്തിനടുത്തു—ചെന്നു നോക്കുന്നു. അവിടെ അവൻ ആരെയും കാണുന്നില്ല; അതുകൊണ്ട് അവന്റെ കൂട്ടുകാരുടെ അടുക്കൽ ചെന്ന് എല്ലാവരെയും നേർവഴിയിൽ കൂടി കുതിരകളെ നടത്തിച്ചുവിടുന്നു. അവർ ഉദ്ദേശിച്ചുവന്ന ആളിനെ കാണ്മാൻ കഴിയുമോ ഇല്ലയോ എന്ന് അവർക്കു സംശയം തുടങ്ങി. ഏതായാലും ആ സ്ഥലത്തിനു പുറവും കുറെ നേരം കൂടി നിന്നിട്ടു പോകാമെന്നു കരുതി പുതുതായിട്ടു കാടുതെളിച്ചുണ്ടാക്കീട്ടുള്ള ഒരു വെട്ടുവഴിയിൽ അവർ തിരിച്ചു. അതു് അടുത്തദിവസം വിധിനടത്തുന്നതുസംബന്ധിച്ചു നിർത്തീട്ടുള്ള കഴുകുമരത്തിലേയ്ക്കു പോകുവാനുള്ള വഴിയായിരുന്നു. അവർ അതിൽകൂടി ചെന്നപ്പോൾ അകലെ ചന്ദ്രനെ മറച്ചു രണ്ടു തൂണുകളും അവകളുടെ ഉപരിഭാഗത്തു നെടുതായിട്ട് ഒരു ഉത്തരവും അവർ കണ്ടു. എന്നാൽ ആ പുതിയ വഴിയിൽനിന്ന്, വെട്ടിയിട്ടിരുന്ന മരങ്ങളെ മാററീട്ടില്ലായിരുന്നതുകൊണ്ട്, കുതിരകളെ നയിക്കുവാൻ പ്രയാസമെന്നു തോന്നി അവർ തിരിച്ചു പോകുവാൻ ഭാവിച്ചപ്പോൾ ഇരുട്ടിൽ ഒരുവൻ കഴുകുമരത്തിനു സമീപം ഒരാൾ നടക്കുന്നതുപോലെ കണ്ടു. വിജനപ്രദേശവും അസമയവും ആയിരുന്നതുകൊണ്ടു പരിശോധനയ്ക്കായി അവിടെ ചെന്നു നോക്കുവാൻ ആർക്കും ധൈര്യമുണ്ടായില്ലെങ്കിലും ഈ കാര്യത്തിന്റെ ചുമതല വഹിച്ചിരുന്നതു രാമനായിരുന്നതുകൊണ്ട് അയാൾ വേഗം കുതിരയിൽനിന്നിറങ്ങി ഭയപ്പെടാത്തവരായ രണ്ടു മൂന്നു പേരോടുകൂടി മരങ്ങളുടെ ഇടയിൽ പതുങ്ങിപ്പതുങ്ങി കഴുകുമരത്തിനു അടുത്തു. അവർ കണ്ട ആൾ അവിടെ സാഷ്ടാംഗം നമസ്കരിച്ചു കിടക്കുകയായിരുന്നു. രാമൻ ഒരനക്കവും ഉണ്ടാക്കാതെ ആ

ആളിന്റെ അടുത്തു ചെന്നു നോക്കീട്ട് തന്റെകൂടെയുണ്ടായിരുന്ന രണ്ടു ഭടന്മാരോട് "ആയാൾ തന്നെ!—സംശയമില്ല!—ഇതാ നോക്കൂ, ആ നരച്ച തലമുടി കണ്ടില്ലേ? എന്നു രഹസ്യമായി പറഞ്ഞു.

താൽക്കാലികമായിട്ടുണ്ടായ സംശയങ്ങൾ നീങ്ങിയതുകൊണ്ട് ഭടന്മാർ അവിടെ നമസ്കരിച്ചു കിടന്ന ആളിന്റെ ചുറ്റും നിന്നു. രാമൻ ആയാളെ വിളിച്ചു. എത്ര വിളിച്ചിട്ടും ആയാൾ അനങ്ങാതെ കിടന്നതേയുള്ളു. ഈ സ്ഥിതിയിൽ കുറെനേരം ആയാൾ കിടന്നശേഷം സാവധാനത്തിൽ എഴുന്നേറ്റിരുന്നു. ആയാളുടെ മുഖം വിളറി പ്രേതതുല്യമായും നേത്രങ്ങൾ തുറിച്ചു ചൈതന്യശൂന്യങ്ങളായും ദേഹം അചേതനാവസ്ഥപോലെ സ്വശക്തിയില്ലാതെയും കണ്ടു. ആ വൃദ്ധന്റെ ഇരുപ്പുകണ്ടിട്ട്, ഭടന്മാരിൽ ഒരുവൻ ഹാസ്യപ്രകാരം പറഞ്ഞു:—

"എടോ!—ഇയ്യാൾ ഉറങ്ങുകയാണ്! കണ്ണുകൾ തുറന്നിരുന്നാലും ഉറങ്ങുകതന്നെ. ആ ശ്വാസംവിടുന്ന സമ്പ്രദായം കണ്ടില്ലേ? സ്വപ്നംകണ്ടിട്ട് ഉറക്കത്തിൽ എണീറ്റു നടക്കുന്നവനാണ് ഇയ്യാൾ!"

ഇതുകേട്ടിട്ട മറ്റുള്ളവരും ആ അഭിപ്രായം ശരിയാണെന്നു സമ്മതിച്ചു. ആ വയോധികന്റെ അപ്പോഴത്തെ അവസ്ഥ കാണുന്നവർക്ക് ആകപ്പാടെ ഭയജനകമായിരുന്നതിനാൽ രാമൻ വേഗം ആയാളുടെ ചുമലിൽ പിടിച്ചു കുലുക്കിക്കൊണ്ട് "എണീക്ക!—എണീക്ക!" എന്നുറക്കെ വിളിച്ചുപറഞ്ഞു. ഇങ്ങനെ ആയാളുടെ ചെവിക്കുസമീപം ശബ്ദമുണ്ടാക്കിപ്പിച്ചു ഉടനെ ആയാൾ ഞെട്ടിവിറയ്ക്കുന്നതുകണ്ടു. ആയാളുടെ നേത്രങ്ങൾക്കു ചൈതന്യമുണ്ടായിട്ട് എണീറ്റ് ആയാൾ പാരവശ്യത്തോടെ ചുറ്റും നോക്കി. താൻ എവിടെ ഇരിക്കുന്നു എന്നും ആയാളുടെ ചുറ്റും നില്ക്കുന്നവർ അപരിചിതന്മാരാണെന്നും അറിവാറായപ്പോൾ ആയാൾ പെട്ടെന്നു ചാടി എണീറ്റ്, തന്റെ പുരോഭാഗത്തുള്ള കഴുകുമരത്തെയും അവിടെ കൂടിനിന്നിരുന്ന ഭടന്മാരെയും കണ്ടിട്ട്, ഭയാക്രാന്തനായി കൈകളെ ഉയർത്തിക്കൊണ്ട് ഒരു വലുതായ

നിലവിളിയോടുകൂടി നിലത്തുപതിച്ചു. ഇതു കണ്ടുനിന്നിരുന്ന ഭടന്മാർ യോദ്ധാക്കളും ശൂരന്മാരുമായിരുന്നിട്ടും നന്നെ ഭയപ്പെട്ടു! അവരുടെ ഞരമ്പുകളിൽകൂടി ഓടുന്ന രക്തം ഉറഞ്ഞുപോയതുപോലെ അവർക്കു തോന്നി. വൃക്ഷച്ഛായകളിലും കുററിക്കാടുകളുടെ മറവുകളിലും പിശാചുക്കൾ നില്ക്കുന്നുണ്ടെന്നു അവർ വിചാരിച്ചു. വൃക്ഷശാഖകളിൽ തടവിവന്ന കാററിന്റെ ശ
അവരുടെ അടുത്തു ആരോ നിന്നു ശോകനിശ്വാസം ചെ
ളുംപോലെ അവർ കേട്ടു. ഹിമാലയശൃംഗംപോലെ വന്ന
ക്കുമ്പോൾ അദൃശ്യങ്ങളായ അനേകം കൈകൾകൊണ്ടു
അവരുടെ പുറത്തു ആരോ തലോടുന്നുണ്ടെന്നു വിചാരിച്ചു,
ഭയംകൊണ്ടു അവിടെനിന്നു ഓടിപ്പോകാൻ നിശ്ചയി
ച്ചപ്പോൾ അവരുടെ യജമാനന്റെ കല്പനയേയും അ
വിട്ടേച്ചുപോയാൽ അവർക്കുണ്ടാകാവുന്ന ആപത്തിനെ
രിച്ചു മനസ്സിനെ സമാധാനപ്പെടുത്തിക്കൊണ്ടു നിന്നു. റസ്റ്റിരാമൻ ഉറക്കത്തിൽ നടന്നുവന്നതാണെന്നു കണ്ടുപിടിച്ചു ഒരാൾ:—

“ഇതെന്താടോ?—വിശേഷജ്ഞാനമില്ലാത്ത മൃഗങ്ങളെപ്പോലെ നില്ക്കുന്നതു?—ഇതു കണ്ടു ഭയപ്പെടുന്ന നിങ്ങൾ പുരുഷന്മാരല്ല!” എന്നു പറഞ്ഞു.

ഈ ശാസനം കേട്ടുടൻ രാമനും വേറെ ചിലരുംകൂടി റസ്റ്റിരാമനെ എടുത്തു, ഒരു കുതിരപ്പുറത്തുവെച്ചു താങ്ങിപ്പിടിച്ചുംകൊണ്ടു എല്ലാവരുംകൂടി മണിപുരന്മാരുടെ പ്രാകാരത്തിലെയ്ക്കു തിരിച്ചു.

പുലരാൻ നാലഞ്ചുനാഴികയുണ്ടായിരുന്നപ്പോൾ ഭൃത്യരിൽ ഒരുവൻ ചെന്നു മിംജീയോടും താന്ത്യാജീയോടും, രാമനും കൂട്ടരും അവർ പോയ കാര്യം സാധിച്ചുമടങ്ങി എത്തിയെന്നു അറിയിപ്പെടുത്തി. ഉടനെ അവർ റസ്റ്റിരാമനെ കാണ്മാൻ പുറപ്പെട്ടു. റസ്റ്റിരാമൻ മോഹാലസ്യമായി വീണതിനോടുകൂടി ക്ഷീണംകൊണ്ടു ഉറങ്ങിപ്പോകയാൽ വഴിയാത്ര ചെയ്തതു് അശേഷം അറിഞ്ഞില്ലെന്നു് അയാളുടെ വാക്കുകൾകൊണ്ടു മനസ്സിലായി. മണിപുരന്മാർ ചെന്നപ്പോൾ റസ്റ്റിരാമൻ ഒരു കസേരയിൽ അധോമുഖനായിട്ടു ഇരിക്കയായിരുന്നു. അതിബലവാന്മാരായ മണി

പുരാധീശന്മാരുടെ ഉൽക്കൊട്ടക്കുടിയുള്ള പാരക്ഷ്യപതത്തിൽനിന്നുണ്ടായ പാറി ആ വയോധികൻ കേട്ടപ്പോൾ—"ആശാരിമാരും കൂലിക്കാരും ഇവിടെ എന്തിനുവന്നു?—നിങ്ങളെ ഏല്പിച്ച ജോലി തീർത്തിട്ടല്ലാതെ ഞാൻ കൂലി തരികയുണ്ടാവില്ല!—ജയസിംഹൻപോലെ ഇപ്പോൾവരും!—നിങ്ങടെ ജോലി വേഗം നടത്തു "പിന്നെ—പിന്നെ—പുരുഷോത്തമനെ തൂക്കിലിടുവാനായി!" എന്നു ചില വാക്കുകൾ അസ്പഷ്ടങ്ങളായി പുലമ്പി. ഭീംജി ഇതു കേട്ടിട്ട് ഉറക്കെ ചിരിച്ചതു് ആ വൃദ്ധന്റെ ചെക്കൂടം അടിക്കുന്നതുപോലെ, കേൾപ്പാനിടയായതുകൊണ്ടു സ്വപ്നാവസ്ഥയിൽനിന്നു ജാഗ്രദവസ്ഥയിൽ വന്നു. ച്ച് അയാൾ ഭടന്മാരെ കണ്ടതു് ഓർമ്മിച്ചു. അതികഴഞ്ഞതിന്റെ ചുവട്ടിൽ അയാൾ നിന്നിരുന്നതാന്നു. ആ രാത്രിയിൽ അയാൾക്കുണ്ടായ ഓരോ അപ്പുറിയും സാവധാനത്തിൽ ആലോചിച്ച് അയാൾ തന്റെ മനസ്സിനെ ആവരണം ചെയ്തിരുന്ന നിദ്രയാകുന്ന തിരശ്ശീലയെ മാററിയപ്പോൾ, ഭീംജിയെയും താനാജിയെയും നേരെ കണ്ടു. എന്നിട്ടും റസ്തിരാമൻ വിചാരിച്ചതു് അവർ പ്രതാപഗിരിക്കോട്ടയ്ക്കുള്ളിൽ പ്രവേശിച്ച് അക്രമങ്ങൾ പ്രവർത്തിപ്പാൻ തുടങ്ങുകയാണെന്നായിരുന്നു. ഈ വിവരം അറിവുള്ള ഭടന്മാർ അറിഞ്ഞിട്ടില്ലെന്നു കരുതി അയാൾക്കുണ്ടായ ഭയത്തെ പുറത്തുകാണിക്കാതെ പതുക്കെ എണീററുനിന്നു—"പ്രഭുക്കന്മാർ ഇവിടെ ഇരിക്കാമല്ലോ—ഞാൻ കുറേ അധികം ഉറങ്ങിപ്പോയി. അവിടത്തേയ്ക്കു് ആഹാരം വല്ലതും തയ്യാറാക്കുവാൻ ചട്ടംകെട്ടി വേഗം വന്നേക്കാം." എന്നു പറഞ്ഞു് ആ മുറിയിൽനിന്നു അയാൾ ഇറങ്ങിപ്പോകുവാൻ ഭാവിച്ചു.

ഭീംജി അയാളെ വേഗം തടുത്തുനിർത്തിക്കൊണ്ടു് പറഞ്ഞു:—

"താൻ ഞങ്ങൾക്കുവേണ്ടി ബുദ്ധിമുട്ടാനൊന്നില്ല ഇവിടെ ഞങ്ങൾ പറഞ്ഞാൽ കേൾപ്പാൻ ആളുകളുണ്ട്. താൻ പറഞ്ഞാൽ കേൾക്കുമോ എന്നു സംശയമാണ്.—താൻ ഇവിടെ നില്ക്കു. തന്നോടു ചില കാര്യങ്ങളെപ്പററി ചോദിപ്പാനുണ്ട്."

റസ്സിരാമൻ കഴിഞ്ഞു.—പ്രതാപഗിരിയിൽ അയാളും പറഞ്ഞാൽ കേൾപ്പാൻ ആളില്ലന്നാണെ ആ വൃദ്ധ പറഞ്ഞത്. പ്രതാപഗിരിയിലുള്ളവരെ എല്ലാം പരാജിതനാക്കി ഓടിച്ചുകളഞ്ഞുവോ? ആ കോട്ടയും കൊട്ടാരവും മണിപുരന്മാർ കൈവശപ്പെടുത്തിയോ?—എന്നാലോചിച്ച് ആ വൃദ്ധൻ ഭയപ്പെട്ടു. എന്തായാലും സൂക്ഷ്മം ഗ്രഹിക്കണമെന്നുറച്ചുകൊണ്ട് അയാൾ ഇപ്രകാരം പറഞ്ഞു:—

"അവിടത്തേക്ക് എന്നോട്ട് ചോദിപ്പാൻ എന്തുള്ളു?—ജയസിംഹൻപ്രഭുവിനെ വരുത്താൻ ഞാൻ പോയി പറയാം! വിശ്വനാഥൻപ്രഭു ഇവിടെ ഇല്ല. അദ്ദേഹത്തിന്റെ മകളെ വേറെ ആസ്ഥാനത്തു കൊണ്ടാക്കുവാൻ പോയിരിക്കയാണ്."

താന്ത്യാജി, റസ്സിരാമൻ പറഞ്ഞതെല്ലാം കേട്ടിട്ടു പൊട്ടിച്ചിരിച്ചുപോയി.

ഭീം:—"ഛേ! ചിലച്ചു പറയാതെ നില്ലു അവിടെ!—താൻ എന്റെ കോട്ടയ്ക്കുള്ളിൽ നില്ക്കുകയാണ്. മണിപുരാധീശന്മാരുടെ പ്രാകാരത്തെപ്പറ്റി താൻ കേട്ടിട്ടില്ലേ?"

ഈ വാസ്തവം കേട്ടപ്പോൾ റസ്സിരാമൻ ഭയംകൊണ്ട്, വിറച്ചു വിയർത്തു; തൊണ്ടയിടറി; എന്തോ പുലമ്പിക്കൊണ്ട്, നില്പാൻ ശക്തനാകാതെ അവിടെ ഇരുന്നു.

"സാധുവായ എന്നോട്, ഇങ്ങിനെ എന്തിനു പ്രവർത്തിച്ചു? ഞാൻ ഒന്നിനും ശക്തനല്ലല്ലോ? അവിടത്തെ അടുക്കൽ മത്സരിപ്പാൻ ഞാൻ പ്രാപ്തനല്ല. അങ്ങിനെയിരിക്കെ എന്നെ ഇവിടെ പിടിച്ചുകൊണ്ടുവന്നതു് എന്തിനാണ്? ഈ വയസ്സനായ എന്നെ വൃഥാ കഷ്ടപ്പെടുത്തുന്നതു ധർമ്മമാണോ?"

എന്നിങ്ങിനെ വളരെ താപിച്ചും പാരവശ്യം മുഴുത്തും റസ്സിരാമൻ പറഞ്ഞതുകേട്ടിട്ട് അതു കേൾക്കപോലും ചെയ്യാതായി നടിക്കാതെ ഭീംജി വേഗം രാമനെ വിളിച്ച് ഇങ്ങിനെ ആജ്ഞാപിച്ചു:—

"നീ പോയി ഒരു കുതിരകളെ തയ്യാർ ചെയ്തുനിർത്തിക്കൊള്ളണം. ഉറങ്ങിക്കളയരുത്! നിന്നെ ഉടനെ ആവശ്യപ്പെ

ടം—നില്ക്ക്!—ഗോപാൽറാമനോട് ആ താക്കോൽക്കൂട്ടവും കൊണ്ട് ഇവിടെ വരാൻ പറ!—അവൻ പുറത്തു കോലായിൽ നില്ക്കട്ടെ."

"കല്പനപോലെ" എന്നു പറഞ്ഞു് ആ ഭൃത്യൻ പോയി.

മണിപുരന്മാർ ഇരുപേരും കസേരകളിൽ ഇരുന്നു.

ദീ:—"എടോ, താൻ അവിടെ താഴെ ഇരിക്ക. തന്നെ ഇവിടെ കൊണ്ടുവന്നതു് എന്തിനാണെന്നറിയാതെ ഭയപ്പെടുന്നുണ്ട്—അല്ലേ?—പറയാം, കേൾക്ക! വിശേശ്വരൻ പ്രഭുവിന്റെ മകൾ താരയെ ഏതുവിധമെങ്കിലും ഞാൻ വിവാഹം ചെയ്യുന്നതാണെന്ന് ഒരു പ്രതിജ്ഞ ചെയ്തുപോയി. താൻ അതിനുവേണ്ട സഹായം ചെയ്യണമെന്നു പറവാനാണ് തന്നെ ഇവിടെ കൊണ്ടുവന്നതു്—എന്താ, സഹായിക്കാമോ?"

റപ്ലി:—"ഞാൻ ആ വിഷയത്തിൽ എന്തു സഹായം ചെയ്യാനാണ്? എത്രയും പ്രാഭവമുള്ള നിങ്ങൾക്ക് എന്തു സഹായം ചെയ്വാൻ എനിക്ക് കഴിയും? ഞാൻ—ജയസിംഹൻ പ്രഭുവിന്റെ ഒരു ഭൃത്യനാണ്. അദ്ദേഹം താരയെ വിവാഹം ചെയ്വാൻ നിശ്ചയിച്ചിരിക്കയാണെന്ന് എനിക്കറിയാം. ആ നിശ്ചയത്തിൽനിന്നു എന്റെ യജമാനനെ പിൻവലിപ്പിക്കുവാൻ കേവലം ഭൃത്യനായ ഞാൻ ശക്തനാകുമോ?"

ദീ:—"ജയസിംഹന്റെ നിശ്ചയത്തെപ്പറ്റി ഞങ്ങൾക്ക് അറിവില്ലാതെയല്ല പറഞ്ഞതു്. താൻ പറയുന്നതുപോലെ തന്റെ യജമാനൻ കേൾക്കുമെന്നാണു ഞങ്ങൾ കേട്ടിട്ടുള്ളതു്. അതുകൊണ്ടു ഞങ്ങൾ പറയുന്ന ചില കാര്യങ്ങൾ ജയസിംഹനെ ധരിപ്പിച്ചു മറുപടി അറിയിക്കണം—കേട്ടോ?"

റപ്ലി:—"കേട്ടു. എന്നാൽ കാര്യം മനസ്സിലായില്ല. വ്യക്തപ്പെടുത്തി പറയണമെന്നപേക്ഷ."

ആ ഭയങ്കരന്മാരായ മണിപുരന്മാർ നിർബ്ബന്ധംകൊണ്ടു സാധിക്കാൻ തക്കതായ ഏർപ്പാടെല്ലാം കണ്ടു വെച്ചിട്ടുണ്ടെന്നു മനസ്സിലായതുകൊണ്ടു ആ വൃദ്ധൻ വളരെ പരിഭ്രമിച്ചു.

ഭീ:—"നിങ്ങളുടെ കഴിഞ്ഞ രണ്ടു കൃത്യങ്ങൾകൊണ്ടു താരയെ നിങ്ങളിൽ ഒരാൾ ഏതുവിധവും വിവാഹംചെയ്യണമെന്നു ഉറച്ചിരിക്കയാണെന്നറിയാമല്ലൊ? ആ ശ്രമങ്ങൾ ഫലിക്കാത്തതുകൊണ്ട് ഇനി തന്ത്രംകൊണ്ടു സാധിക്കാമോ എന്നു നോക്കുകയാണ്. അതിലെയ്ക്കു നല്ല സന്ദർഭവും നേരിട്ടിട്ടുണ്ട്. മിനിഞ്ഞാന്നു നടന്ന വിസ്താരത്തിൽ താൻ സത്യംചെയ്തു കൊടുത്ത മൊഴി എന്തായിരുന്നു?—അതിനനുസരണമായിട്ടായിരുന്നില്ലെ തന്റെ യജമാനന്റേതും?—ആകട്ടെ, നിങ്ങൾ രണ്ടുപേരും കള്ളസത്യം ചെയ്തു എന്നു ഞാൻ തെളിവുകൊടുത്തെങ്കിൽ—"

ആ പ്രഭു ഇത്രയും പറഞ്ഞവസാനിപ്പിക്കുംമുമ്പ്, റസ്സിരാമൻ ഭയംകൊണ്ടു വിളറി വശമായ മുഖത്തോടെ തടുത്തു പറഞ്ഞു:—

"യജമാനൻ ഇങ്ങിനെ ഉത്തരവാകരുതെ—കഴിഞ്ഞകാര്യങ്ങളെ ഓൎത്ത് എന്റെ യജമാനന്റെ നേരെ ദ്വേഷമുണ്ടാകരുതെ—ഞാൻ ഒന്നുകൊണ്ടും അവിടത്തെ വിരോധപ്പെടുത്തീട്ടില്ലല്ലൊ?—ഒരു സിംഹം പുഴുവിനെ കൊല്ലുവാൻ ശ്രമിച്ചുവെന്നു വരാമൊ?"

ഭീ:—"എടോ—താൻ ഏതു മര്യാദയോടെ വൎത്തമാനം പറയുന്നു?—തന്റെ പ്രവൃത്തിയേക്കാൾ വാക്കു തുലോം നന്നാണെന്നു കേട്ടറിവുണ്ട്.—ഇതിരിക്കട്ടെ—തന്റേയും തന്റെ യജമാനന്റേയും ജീവരക്ഷ ചെയ്യുന്നതിനും, നിങ്ങളെ ശിക്ഷിപ്പിക്കുന്നതിനും ഞാൻ ശക്തനാണെന്നു തനിക്ക് ഏതാണ്ട് ഒരു ഊഹം ഉണ്ടായിട്ടുണ്ടെന്നു തോന്നുന്നു. നിങ്ങൾ രണ്ടുപേരും കള്ളസത്യംചെയ്തുവെന്നു തെളിയിക്കുന്ന പക്ഷം നിങ്ങളുടെ അവസ്ഥ എന്തായിരിക്കും?—ആലോചിച്ചു നോക്കു!—പുരുഷോത്തമന്റെ മേൽ ആരോപിച്ചിട്ടുള്ള കൊലക്കുറ്റം അവനിൽനിന്നു നീങ്ങും. ന്യായാധിപൻ ആവൎത്തിച്ചു ഒരു കേസ്‌വിസ്താരം നടത്തും. അതു നിങ്ങൾ രണ്ടുപേരും കള്ളസത്യംചെയ്തു നിരപരാധിയായ ഒരുവനെ കൊല്ലുവാൻ വേണ്ടി കളവായ തെളിവുകൾ

നിശ്ചിച്ചുണ്ടാക്കിയെന്നുള്ള സംഗതിയെപ്പററി ആയിരിക്കും വിസ്താരാവസാനത്തിൽ എന്നും നിലനില്ക്കത്തക്കതായ അവമാനവും ജീവപര്യന്തം തടവും സിദ്ധിക്കും!"

വൃദ്ധ:—"പൊന്നെജമാനെ — ഞാൻ പാവമാണെ — ഈ വയസ്സുകാലത്ത് എന്നെ കഷ്ടപ്പെടുത്തരുതെ — എന്നെ വൃഥാ ഭയപ്പെടുത്തീട്ടാവശ്യമുണ്ടോ?"

താന്ത്യാ:—"ജ്യേഷ്ഠൻ പറഞ്ഞതെല്ലാം വൃഥാ പറഞ്ഞു എന്നാണു താൻ വിചാരിക്കുന്നത് — അല്ലെ? — തന്റെ സംശയം തീർത്തേക്കാം — വരു!"

ഉടനെ ഭ്രാതാക്കൾ ഇരുവരും അവർ ഇരുന്ന മുറിയുടെ പുറത്തിറങ്ങി നിന്നുകൊണ്ടു തിരിഞ്ഞുനോക്കിയപ്പോൾ ആ വൃദ്ധൻ അയാൾ ഇരുന്നയിടത്തുനിന്നു എണീററിട്ടില്ലെന്നു കണ്ടു ഭീംജി അയാളുടെ അരികിൽ ചെന്ന് — "എന്താ താൻ ഇരിക്കുന്നത്? — വേഗപ്പെടേണം — വരു!" എന്നു പറഞ്ഞ് അയാളുടെ കൈക്കുപിടിച്ച്, നടത്തിച്ചു — എന്നു പറവാൻ പാടില്ല — വലിച്ചിഴച്ചുകൊണ്ട് ആ മുറിയുടെ പുറത്തു വന്നു. അപ്പോൾ തന്നെ ഗോപാൽറാമനെ വിളിച്ചു വഴികാണിപ്പാനാജ്ഞാപിച്ചു. ഇതിനുമുമ്പൊരദ്ധ്യായത്തിൽ ഗോപാൽറാമൻ പിണഞ്ഞ അബദ്ധത്തെപ്പററി മുൻകൂട്ടി മണിപുരാധീശന്മാരെ തെര്യപ്പെടുത്തുവാൻ തക്ക അവസരം നോക്കി ദിവസം കഴിക്കുകയായിരുന്നു എന്നു പ്രസ്താവിച്ചിരുന്നുവല്ലൊ. ഇപ്പോഴും സത്യമെല്ലാം പറയാൻ ഭയംകൊണ്ടു അവൻ തുനിഞ്ഞില്ല. മണിപുരന്മാരുടെ ആജ്ഞാനുസരണം ഗോപാൽറാം വിളക്കെടുത്തു നടക്കാൻ മടിച്ചതുകൊണ്ട്

താന്ത്യാ:—"എന്താണ്! — നിനക്കു നടക്കാൻ പാടില്ലെ? പറഞ്ഞതുപോലെ ചെയ്യാതെ നില്ക്കുന്നതെന്ത്?"

ഗോപ.—"പ്രഭോ! എന്റെ ജീവനും മററും യജമാനന്മാരുടേതാണ്. എന്നെ ഏല്പിച്ചിരുന്ന ജോലി ഞാൻ ശരിയായി നോക്കിയതിന്നിടയിൽ എനിക്ക് ഒരു അബദ്ധം പററാൻ ഭാവിച്ചു. അതിനെപ്പററി എല്ലാം പിന്നെ ബോധിപ്പിക്കാം. ഇപ്പോൾ നാം പോകേണ്ടതു ചുവട്ടിലുള്ള

അറയിലേയ്ക്കാണ്. അയാളോടുകൂടി മറ്റൊരുസ്ത്രീയേയും വേറൊരറയിലിട്ടിട്ടുണ്ട്. അതു് അവളുടെ ദുരഭിമാനത്തിന്റെ ഫലമാണ്. അതിനെപ്പററിയും ബോധിപ്പിക്കാം."

ഭീം:—"പിന്നെ ബോധിക്കാം!—നീ ആ അറയിലേക്കു വഴി കാണിക്കു്!"

മണിപ്പുരന്മാരുടെ സ്വഭാവത്തെപ്പററി ആലോചിച്ചാൽ ഈവിധം വലുതായ വീഴ്ചയ്ക്കു് ഉടനടി കഠിനശിക്ഷ കൊടുക്കുന്നതായിരുന്നു പതിവു്. ഈ വിഷയത്തിൽ തന്റെ യജമാനൻ ശാന്തമായി അരുളിച്ചെയ്ത കല്പനകേട്ടിട്ടു്, താൻ രക്ഷപ്പെട്ടുവെന്നുള്ള സന്തോഷത്തോടെ ഗോപാൽറാം വിളക്കുമായി മുമ്പിൽ കല്പടികളിൽക്കൂടി കീഴ്പോട്ടു് ഇറങ്ങിത്തുടങ്ങി. റസ്സിരാമനെ മുമ്പിൽ തള്ളിവിട്ടുകൊണ്ടു, മണിപ്പുരന്മാരും ഇറങ്ങി. ആ വൃദ്ധന്റെ അപ്പോഴുണ്ടായ പ്രാണഭീതിയെപ്പററി വർണ്ണിപ്പാൻ പ്രയാസമാകുന്നു. ഇടുക്കായും, ചുററിയും, വെട്ടിയുണ്ടാക്കിയിരുന്ന കല്പടികളിൽക്കൂടിയിറങ്ങി ഒട്ടേറെ പോയിട്ടും പടികൾ അവസാനിക്കുന്നില്ലെന്നു കണ്ടപ്പോൾതന്നെ പാതാളഗഹ്വരങ്ങളിൽ കൊണ്ടുചെന്നു ബലികൊടുപ്പാനൊ, അല്ല, വല്ല ഇരുട്ടറയിലും പൂട്ടിയിടുവാനൊ നിശ്ചയിച്ചായിരിക്കും, തന്നെ ചതിച്ചു പിടിച്ചുകൊണ്ടുവന്നിട്ടുള്ളതെന്നു വിചാരിച്ചു റസ്സിരാമന് ഉറക്കെ നിലവിളിക്കണമെന്നു തന്നറിയാതെ തോന്നിപ്പോയി. അടുത്തനിമിഷം അവർ, തന്നെ മനഃപൂർവ്വം ഉപദ്രവിപ്പാൻ നിശ്ചയിച്ചിരുന്നാൽ വിവാഹസംബന്ധമായി മാദ്ധ്യസ്ഥ്യം നില്പാൻ പറകയില്ലായിരുന്നു എന്നു വിചാരിച്ചു അയാൾ സമാധാനപ്പെട്ടു. ഇങ്ങിനെ ഭയപ്പെട്ടും ഓരോന്നാലോചിച്ചു സമാധാനപ്പെട്ടും ഒട്ടുവളരെ കല്പടികൾ ഇറങ്ങി അയാൾ ഒടുവിൽ സമനിരപ്പുള്ള ഒരു തളത്തിൽ എത്തി. അപ്പോൾ ഗോപാൽറാമനോടു്—"ആ വിളക്കു് ഇവിടെ കൊണ്ടുവാ" എന്നു പറഞ്ഞിട്ടു ഭീംജി വിളക്കു വാങ്ങി ഉയർത്തിപ്പിടിച്ചുകൊണ്ടു് "എടോ റസ്സിരാമാ—താൻ ഇവിടെ നോക്കു!" എന്നു പറഞ്ഞു.

വിളക്കിന്റെ പ്രകാശംകൊണ്ടു കല്ലറയിൽ ഒരററത്തു്

അഴിഞ്ഞു ചിതറിക്കിടന്ന തലമുടിയോടും ജ്വലിച്ച നേത്രങ്ങളോടും നിന്നിരുന്ന വൃദ്ധയെ കണ്ടു. റസ്റ്റിരാമൻ താനറിയാതെ ഭയാശ്ചര്യങ്ങൾ ഒന്നുചേർന്ന ഒരു ശബ്ദം പുറപ്പെടുവിച്ചുകൊണ്ട് ആ സ്ത്രീയെനോക്കി.

റസ്റ്റിരാമന്റെ നില കണ്ടിട്ട്—"താൻ ഈ സ്ത്രീയെ അറിയുമോ" എന്നു ഭീംജി ചോദിച്ചു.

ഈ ചോദ്യം കേട്ട ഉടൻ ഇടിപോലെയുള്ള ആ സ്ഥലത്തു പ്രതിധ്വനിയിട്ടു കേൾക്കുമാറുച്ചത്തിൽ ആ സ്ത്രീ ഹ—ഹാ—എന്നൊരു ചിരിയോടുകൂടി ഇപ്രകാരം പറഞ്ഞു:—

"അയാൾ എന്നെ അറിവാനിടയില്ല!—ഞാൻ അയാളെ അറിയും! ഇന്നാൾ ആ കൊടുങ്കാറ്റും മഴയുമുണ്ടായിരുന്ന രാത്രിയിൽ കാട്ടിനുള്ളിൽ ആ സ്തംഭത്തിന്റെ ചുവട്ടിൽ വെച്ച് അയാളെ ഞാനണത്തി.

താന്ത്യാ:—"ബുദ്ധിക്കു സ്ഥിരമില്ലാത്ത ഇവളോടു വർത്തമാനം പറയുന്നതെന്തിന്? നേരം പോയി! പുലരുന്നതിനു മുമ്പിൽ ഈ കിഴവനെ പ്രതാപഗിരിയിൽ അയയ്ക്കണ്ടേ?"

"അതെ!" എന്നു പറഞ്ഞു ഭീംജി അടുത്തു വേറൊരു അറയുടെ മുമ്പിൽ ചെന്നു വിളക്കുയർത്തിപ്പിടിച്ചു.

അവിടെ മഹാപ്രാകൃതനായി, കീറിയും മലിനമായുമുള്ള വസ്ത്രങ്ങളാൽ ശുഷ്കിച്ച ദേഹത്തെ മറച്ചുകൊണ്ട് ഒരാൾ കുനിഞ്ഞിരുന്നിരുന്നു.

വിളക്കിന്റെ പ്രകാശം കണ്ണുകൊണ്ടും ആരോ സംസാരിക്കുന്നതു കേൾക്കയാലും അയാൾ തലപൊക്കി നോക്കി. ഉടനെ അയാൾ റസ്റ്റിരാമനെ കണ്ടിട്ട് അത്യാശയോടെ—"അയ്യോ എന്നെ രക്ഷിക്കണേ" എന്ന് അപേക്ഷിച്ചു.

ഈ വിധം ദീനസ്വരം പുറപ്പെടുവിച്ചു ആരോ ആരായിരുന്നു എന്നു പരിശോധിച്ച്, മനസ്സിലായ ഉടൻ ആ വയോധികൻ അപാരഭയത്തോടും പ്രാണവേദനയോടും ഉറക്കെ—"ഹാ-ദൈവമേ—അയ്യ്—" എന്നിത്രയും നിലവിളിച്ചുപറഞ്ഞു. ശേഷം

പറവാൻ ശക്തനാകാതെ അയാൾ മോഹാലസ്യമായി നിലത്തു വീണു.

* * * * * *
* * * * *

ഈ സംഭവം കഴിഞ്ഞു് അരമണിക്കൂറിനുള്ളിൽ മണിപുരന്മാരുടെ പ്രാകാരത്തിൽനിന്നു രാമനും റഡ്ഡിരാമനും അശ്വാരൂഢന്മാരായി യാത്ര തിരിച്ചു. നിഷ്കളങ്കമായി പ്രകാശിച്ച ചന്ദ്രികകൊണ്ടു് ആ വൃദ്ധന്റെ മുഖം കാണാമായിരുന്നു. ആ ഒരു രാത്രിയിലുണ്ടായ മനോവേദനയുടെ കാഠിന്യംകൊണ്ടു് അയാളുടെ വയസ്സിൽ ഒരു പത്തു സംവത്സരത്തെ വാർദ്ധക്യംകൂടി ചേർന്നതുപോലെ കണ്ടു. വ്യസനഭാരം കൊണ്ടു കുതിരയുടെ കടിഞാൺ പിടിക്കാതെ കുതിരപ്പുറത്തു് അയാൾ കുനിഞ്ഞിരിക്കയായിരുന്നു.

ആ വൃദ്ധൻ കുതിരയെ ഓടിപ്പാൻ ഭാവമില്ലെന്നു കണ്ടു് രാമൻ തന്റെ കുതിരയെ ഇളക്കിവിട്ടുകൊണ്ടു് ഇങ്ങിനെ വിളിച്ചുപറഞ്ഞു:—"ഹേ—നേരം പുലരാറായി—വേഗം വരു!" ഈ വാക്കുകൾ റഡ്ഡിരാമൻ കേട്ടിട്ടോ, അല്ല, രാമന്റെ കുതിര ഓടുന്നതു കണ്ടിട്ടു മറ്റേക്കുതിരയും ഓടിത്തുടങ്ങിയതുകൊണ്ടോ—കുതിരകൾ വേഗത്തിൽ പോയി. ഇവർ പ്രതാപഗിരിയുടെ സമീപമുള്ള വഴിയുടെ ഒരു വളവു തിരിഞ്ഞു. ഉടൻ ആ വൃദ്ധനോടു് രാമൻ ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമൻ ഒളിച്ചോടിപ്പോയപ്പോൾ പിൻതുടർന്നു രണ്ടു ഭടന്മാരെ അയാൾ കൊന്നു എന്നു താനും തന്റെ യജമാനനും കളവുപറഞ്ഞില്ലേ?—എടോ കിഴവാ, നോക്കു!—ഇതാ ഇവിടെവെച്ചാണു പുരുഷോത്തമനേയും ആ രണ്ടു ഭടന്മാരേയും ഞങ്ങൾ എതിരിട്ടതു്. രണ്ടു ഭടന്മാരിൽ ഒരുവനെ ഞാനാണു കൊന്നതു്. യുദ്ധംകഴിഞ്ഞതിട്ടു് ആ രണ്ടുപേരുടേയും പ്രേതങ്ങളെ വലിച്ചു കാട്ടിലിട്ടതും ഞാൻതന്നെ."

റഡ്ഡിരാമൻ ഇതിനു മറുപടിയൊന്നും പറഞ്ഞില്ല. പിന്നെ ഇവർ പിരിയേണ്ട ദിക്കിൽ ചെന്നപ്പോൾ രാമൻ—"ഇ

നി അങ്ങോട്ട് ഞാൻ വരുന്നില്ല. ഇവിടം വരെ വരാനാണു യജമാൻ പറഞ്ഞിട്ടുള്ളത്!" എന്നു പറഞ്ഞു.

ഇതിന് എന്തു മറുപടി പറയുന്നു എന്ന് ഓൎമ്മിക്കാതെ— "അതെ—അതെ—" എന്നു മാത്രം പറഞ്ഞുകൊണ്ട്, തന്റെ കുതിരയുടെ കടിഞ്ഞാൺ രാമന്റെ കയ്യിൽ കൊടുത്തുംവെച്ച്, റഡ്ഡിരാമൻ കുതിരയിൽ നിന്നിറങ്ങി പ്രതാപഗിരിയിലേക്ക പോയി.

---

## മുപ്പത്തേഴാം അദ്ധ്യായം.

കഴിഞ്ഞ രണ്ട് അദ്ധ്യായങ്ങളിൽ പ്രസ്താവിച്ച സംഭവങ്ങൾ നടന്നതിന്റെ അടുത്ത ദിവസം രാവിലെ മാളവാധീശൻ, എണീറ്റു മുഖപ്രക്ഷാളനാദികൾ ചെയ്തു, തന്റെ മുറിയിൽ രാവിലെ തന്നെ ഭക്ഷണം കൊണ്ടുവരുവാൻ ആജ്ഞാപിച്ചിട്ട്, ഇരിക്കയായിരുന്നു. ഇദ്ദേഹത്തിനു രാത്രിയിൽ ഉറക്കം ശരിയായിട്ടുണ്ടായില്ല. പ്രതാപഗിരിയിൽ അദ്ദേഹം വന്നതിൽ പിന്നെ ഒരു ദിവസമെങ്കിലും സുഖമായി നിദ്രചെയ്തുവെന്നു പറവാൻ പാടില്ല. പ്രത്യേകിച്ച കഴിഞ്ഞ രാത്രിയിലെ അസുഖം കൊണ്ടു മനസ്സിനും ദേഹത്തിനും അദ്ദേഹത്തിനു ഒരുപോലെ അസ്വാസ്ഥ്യം ബാധിച്ചു. രാവിലെ, മഞ്ഞുകൊണ്ട് എല്ലാവരും തണുപ്പകററുന്ന വസ്ത്രങ്ങൾ പുതച്ചിരുന്നു. മാളവാധീശനാകട്ടെ, ദേഹം ഉഷ്ണിച്ചിട്ട്, തണുത്ത കാററേല്പാൻ താല്പൎയ്യത്തോടെ ജനാലിനു സമീപം ചെന്നുനിന്നു. അദ്ദേഹത്തിന് നാവിൽ ജലമയമില്ലാതിരുന്നതിനാൽ കുറെ ശുദ്ധജലം എടുത്തു കുടിച്ചു. പിന്നെ, മേശയുടെ ഒരു കോണിൽ ചെന്നിരുന്ന് ആ ഉന്നതപ്രദേശത്തുനിന്നു നോക്കിയാൽ കാണാവുന്ന മനോഹരമായ കാഴ്ചയെ മഞ്ഞുമൂടലിനാൽ അപ്രത്യക്ഷമാക്കി തീൎത്തതിനെ അത്യാദരവോടെ നോക്കിക്കൊണ്ട് അദ്ദേഹം മനോരാജ്യത്തിൽ പ്രവേശിച്ചു.

"ഇതെന്തൊരു കഥയാണ്?—എനിക്ക് ഇങ്ങിനെ വ്യാകുലപ്പെടുവാൻ ഒരു കാരണവും ഇല്ലല്ലൊ?—നാളെ വല്ലപ്രകാര

വും നേരം പുലരേണ്ടതില്ലേ?—ഇന്ന് അർദ്ധരാത്രി കഴിഞ്ഞാൽ പിന്നെ പുരുഷോത്തമന്റെ തടസ്ഥം ഉണ്ടാവില്ല!—ഹ! ആ വിസ്താരത്തിൽ എന്റെ പോരു ശരിയായിപ്പററി!—ഞാൻ വിചാരിച്ച കടവിൽ അടുക്കയും ചെയ്തു!—അവൻ മരിച്ചാൽ അവന്റെ ദുഷ്കൃത്യത്തിന്റെ ഫലമെന്നു കരുതി താര സമാധാനപ്പെടാൻ മതി. പിന്നെ അവനെപ്പററിയുള്ള ഓർമ്മ ഇല്ലാതാവാനെ അവൾ ശ്രമിക്കയുള്ളു—അങ്ങിനെ അവൾ മറന്നാലല്ലാതെ എന്റെ തന്ത്രം പററുകയില്ല—പിന്നെയല്ലെ എന്റെ ഭാഗ്യോദയം!—താരയ്ക്ക് എന്റെനേർക്ക് ക്രമേണ പ്രേമം വർദ്ധിച്ചിട്ട് എന്നെ കാണുമ്പോൾ ആ ഓമനമുഖം പുഞ്ചിരിക്കുളുർനിലാവു കൊണ്ടു പ്രശോഭിതമാകുന്നതു കാണേണ്ടതല്ലേ?—അവളെ വശംവദയാക്കുവാൻ ഞാൻ ചെയ്ത ഭഗീരഥപ്രയത്നത്തിന്റെ ഫലം എനിക്ക് ആ പുഞ്ചിരിമതി. ഇതു എനിക്കു കിട്ടുമെന്ന് ഇപ്പോൾ ഉറപ്പായി തോന്നുന്നതുപോലെ രണ്ടു ദിവസത്തിനുമുമ്പു തോന്നില്ല. എഗ്രിവാമത്തിൽ പുരുഷോത്തമൻ പറഞ്ഞ പന്നിയുടെ കഥ ന്യായാധിപൻ വിശ്വസിച്ചുപോയതായിരുന്നു. എന്നു മാത്രമല്ല, ധർമ്മയുദ്ധത്തിൽ ചന്ദ്രസേനൻ മരിച്ചതാണെന്ന് അഭിപ്രായപ്പെട്ടെങ്കിലും തരക്കേടായേനെ. ദൈവാധീനം കൊണ്ട് അതിനൊന്നിനും ഇടയാകാതെ, ഞാൻ വിചാരിച്ചതുപോലെ എല്ലാം സാധിച്ചതു നോക്കുമ്പോൾ താരയെ ലഭിക്കുന്ന കാര്യവും പ്രയാസമല്ലെന്നു വിചാരിക്കേണ്ടിയിരിക്കുന്നു. ഇങ്ങിനെ ഇരിക്കെ മനസ്സിനു സന്തോഷമുണ്ടാവാനുള്ളതിനു പകരം ഈ അകാരണമായ ഭയം ജനിക്കുവാനും തന്നിമിത്തം അസ്വാസ്ഥ്യമാവാനും ഹേതു എന്തുള്ളു. കഴിഞ്ഞകാലങ്ങളിൽ ഞാൻ പ്രവർത്തിച്ചിട്ടുള്ളതിലെല്ലാം ജയം നേടിട്ടേയുള്ളു. പിന്നെ ഈ വിഷയത്തിൽ സംശയം തോന്നുവാൻ ഒന്നുമില്ല! പാർവ്വണസിംഹന്റെ ഭവനത്തിലേയ്ക്കു താരയെക്കൊണ്ടു പോയപ്പോൾ വിശ്രാന്തൻ എന്നോട് സാധാരണ മര്യാദപോലും കാണിച്ചില്ല!—പക്ഷെ എന്റെ രഹസ്യങ്ങൾ ആ വിദ്വാൻ അറിഞ്ഞുവെന്നു വരുമോ?—ഛെ! അതിനു തരമില്ല!—പിന്നെ ഈ വിധം നിമിഷം പ്രതി വർദ്ധിച്ചുവരുന്ന അശുഭസൂചകങ്ങളായ വിചാരങ്ങൾ എന്തുകൊണ്ടാണ്?—അതു കളവാൻ മാർഗ്ഗമൊന്നും കാണുന്നില്ലല്ലൊ."

ഇങ്ങിനെ വിചാരമഗ്നനായിത്തീൎന്നതിനാൽ മതിമറന്ന ജയസിംഹൻ ഇരുന്നപ്പോൾ താലൂക്ക്ദാർ അവിടെ ചെന്നു. പ്രഭു താലൂക്ക്ദാരെ കണ്ട ഉടൻ—"എന്തെല്ലാമായി?" എന്നു ചോദിച്ചു.

താലൂ:—"ഇന്നാലെ ഞാനെല്ലാം ധരിപ്പിച്ചുവല്ലോ. വേണ്ട ഒരുക്കങ്ങൾ ചെയ്തുകഴിഞ്ഞു. ആ ചാൎത്ഥന്മാരെ വരുത്തുവാൻ പുനായ്ക്കു ആളയച്ചിട്ടുണ്ട്."

താലൂക്ദാർ ഇത്രയും പറഞ്ഞുകഴിഞ്ഞപ്പോഴേയ്ക്കു ലക്ഷ്മണൻ അവിടെ ചെന്നു പ്രഭുവിന്റെ ചെവിയിൽ രഹസ്യമായി എന്തോ പറഞ്ഞു.

ഇതു കേട്ടിട്ട് ഒരു ഞെട്ടലോടുകൂടി അദ്ദേഹം ഇങ്ങിനെ ചോദിച്ചു:—

"കാരണമെന്താ?—നിന്നോട് എപ്പോൾ പറഞ്ഞു?"

ലക്ഷ്മ:—"ഇപ്പോൾ! ഒരു നിമിഷംപോലും ആയില്ല!"

പ്രഭു:—"നീ പോയിട്ട്, ഞാൻ ഉടനെ വരും എന്നു പറ."

ലക്ഷ്മണൻ വണക്കത്തോടും താഴ്മയോടുംകൂടിയുള്ള ഒരു ഭാവത്തോടെ പിൻമാറി പോയി.

വിശ്വനാഥൻ അവിടെ ഇല്ലാതിരുന്നതുകൊണ്ട്, ലക്ഷ്മണനു പ്രത്യേകജോലിയൊന്നും ഇല്ലാതെ രഘുരാമന്റെ മുറിയുടെ സമീപം ചെന്നിരിക്കയായിരുന്നു. രഘുരാമൻ, തന്റെ മുറിയിൽ രാവിലെ എത്തിയശേഷം അയാൾക്കുണ്ടായിരുന്ന കഠിനതാപവും ആ പരിഭ്രമവുംകൊണ്ടു ക്ഷീണിച്ചു പരവശനായി ഭവിച്ചു എന്നു മാത്രമല്ല, അയാളുടെ കിടക്കവിട്ട് അനങ്ങുവാൻപോലും കഴിയാതെയുമായി. എന്നാൽ ആ വൃദ്ധൻ അറിവാനിടയായ പ്രധാനസംഗതികളെപ്പററി ജയസിംഹന് എത്രയും ക്ഷണത്തിൽ അറിവുകൊടുക്കേണ്ടതു് ആവശ്യമാണെന്നു കരുതി അയാൾ ആ കിടപ്പിൽ കിടന്നുംകൊണ്ട്—"പുറത്താരെങ്കിലുമുണ്ടെങ്കിൽ ഒന്നിവിടെ വരണെ" എന്ന് ക്ഷീണസ്വരത്തിൽ വിളിച്ചു പറഞ്ഞു. ഈ ശബ്ദം കേട്ടുകൊണ്ട് ആ വൃദ്ധന്റെ അരികിൽ ചെന്നതു ലക്ഷ്മണനായിരുന്നു. ഉടനെ പ്രഭുവിനോടു വിവരം

തെരിയപ്പെടുത്തുവാൻ അവനെ അയാൾ പറഞ്ഞയച്ചു. റഡ്ഡിരാമന്റെ അപ്പോഴത്തെ ദേഹസ്ഥിതിയും, അയാൾ ലക്ഷ്മണനോടു പറഞ്ഞവിധവും അവൻ ജയസിംഹനെ കണ്ടു പറഞ്ഞപ്പോൾ ആ പ്രഭുവിന്നുണ്ടായ ഭാവഭേദങ്ങളും കണ്ടിട്ട്, പ്രഭുവിനും റഡ്ഡിരാമനും തമ്മിൽ ഏതോ പ്രധാനകാൎയ്യത്തെപ്പറ്റി ആലോചിപ്പാനുണ്ടെന്ന് അവൻ വിചാരിച്ചു.

പുരുഷോത്തമനെ കൊലക്കുറ്റത്തിന്മേൽ തടവിൽ പാൎപ്പിച്ചതുടങ്ങിയതുമുതൽ ജയസിംഹന്റെയും റഡ്ഡിരാമന്റെയും കൂടിയാലോചനകൾ കണ്ടിട്ടും വിസ്താരസമയം അവർ കൊടുത്ത മൊഴികളുടെ സ്വഭാവം കണ്ടും അവൎക്കു പുരുഷോത്തമന്റെ നേൎക്ക് അശേഷം അനുകമ്പയില്ലെന്നു ലക്ഷ്മണൻ മനസ്സിലാക്കിയിരുന്നു. വീണ്ടും ജയസിംഹനു താരയെ വിവാഹം ചെയ്യണമെന്നുള്ള അത്യാശനിമിത്തം പുരുഷോത്തമനോട് വലുതായ സ്പൎദ്ധയുണ്ടെന്നും അവൻ അറിയാതിരുന്നില്ല. അവിടെ അപ്പോൾ നടക്കുന്ന നാടകം പുരുഷോത്തമനെ തൂക്കിലിടുന്നതിനോടുകൂടി അവസാനിക്കുമൊ എന്നുള്ള സംശയത്തോടെ അവൻ ആ കാൎയ്യങ്ങളെപ്പറ്റി ആവൎത്തിച്ചാവൎത്തിച്ച് ആലോചിച്ചുകൊണ്ടിരുന്നു.

ഇങ്ങിനെയുള്ള വിചാരങ്ങൾ മനസ്സിൽ കടികൊണ്ടിരിക്കുമ്പോൾ സംശയനിവൃത്തിക്കു വല്ലതും തരമുണ്ടോ എന്നു നോക്കുന്നതു മനുഷ്യസ്വഭാവമാണല്ലൊ? റഡ്ഡിരാമൻ അയാളുടെ യജമാനനെ കാണുമ്പോൾ പറവാൻ പോകുന്ന കാൎയ്യം എന്താണെന്നറിയണമെന്ന് ലക്ഷ്മണൻ ആഗ്രഹിച്ചു. അതു് എങ്ങിനെ സാധിക്കാമെന്നായി പിന്നത്തെ ആലോചന. റഡ്ഡിരാമൻ കിടക്കുന്ന സ്ഥലത്തെപ്പറ്റി ആലോചിച്ചുനോക്കി. അതിന്നുശേഷം അവൻ ഇങ്ങിനെ വിചാരിച്ചു—"ജയസിംഹൻപ്രഭു ഇപ്പോൾ വരും. ഏതായാലും ഇക്കാൎയ്യത്തിൽ ഞാൻ ഒരു സൂത്രം ഒപ്പിച്ചില്ലെങ്കിൽ ഞാൻ ആഗ്രഹിച്ചതു സാധിപ്പാൻ പ്രയാസമാകും!"

ഇപ്രകാരം വിചാരിച്ചുകൊണ്ട് അവൻ റഡ്ഡിരാമന്റെ കട്ടിലിന്റെ സമീപം ചെന്നു നിന്നു.

റസ്ഥി:—"നീ അദ്ദേഹത്തിനോടു പറഞ്ഞുവോ?"

ലക്ഷ്മ:—പറഞ്ഞു. പ്രഭു ഇപ്പോൾ വരും. ഇനി ഞാൻ വല്ലതും ചെയ്യേണ്ടതായുണ്ടോ?"

റസ്ഥി:—"ഒന്നുമില്ല. നീ പൊയ്ക്കോ—പ്രഭു വരുവോൾ ഇവിടെ ആരും നില്ക്കണ്ട—"

ലക്ഷ്മണൻ ആ വൃദ്ധന്റെ മുമ്പിൽനിന്നു തിരിച്ചു മുറിയുടെ പുറത്തിറങ്ങുന്നു എന്ന ഭാവത്തിൽ കതകിന്റെ സമീപം വന്നു വാതിൽ അടച്ചുംവെച്ചു, ശ്വാസം വിടുന്നതുപോലും കേൾപ്പിക്കാതെ സമ്പ്രദായത്തിൽ റസ്ഥിരാമൻ കിടന്ന കട്ടിലിന്റെ ചുവട്ടിൽ കടന്നു ഭിത്തിയോടു ചേർന്നുകിടന്നു. ആ മുറിയുടെ വാതിൽ റസ്ഥിരാമന്റെ തലയുടെ ചൊറ്റിന്റെ പിൻഭാഗത്തായിരുന്നു. അതിനാൽ ആ ഭൃത്യൻ പുറത്തുപോയിട്ടു വാതിൽ അടച്ചതായിരുന്നു എന്നു റസ്ഥിരാമൻ വിശ്വസിച്ചു.

---

## മുപ്പത്തിരണ്ടാം അദ്ധ്യായം.

ലക്ഷ്മണൻ കട്ടിലിന്റെ ചുവട്ടിൽ പാറിക്കഴിഞ്ഞ ഉടൻ ജയസിംഹൻ, ആ മുറിയുടെ കതകുതുറന്ന്, അകത്തുവന്നു. തന്റെ ആശ്രിതനായ റസ്ഥിരാമന്റെ മുഖം വിഷാദംകൊണ്ടും ക്ഷീണംകൊണ്ടും വാടിയും അയാളുടെ വാർദ്ധക്യം ദ്വിഗുണീഭവിച്ചതുപോലെയും കണ്ടിട്ടു വളരെ പരിഭ്രമത്തോടെ അദ്ദേഹം ഇങ്ങിനെ ചോദിച്ചു:—

"എന്താടോ തനിക്ക്?—തന്റെ ഭാവഭേദം കണ്ടിട്ടു ഭയം തോന്നുന്നല്ലോ?—കാര്യമെന്ത്?—പറയൂ!"

ആ ചോദ്യംകേട്ടിട്ടു, റസ്ഥിരാമൻ ശബ്ദം പുറപ്പെടുവിക്കാൻ പോലും ശക്തനാകാതെ ശ്രമപ്പെട്ടും വിറയലോടും ഇങ്ങിനെ പറഞ്ഞു:—

"അവിടന്ന് ആ വാതിൽ അടച്ചില്ലെങ്കിൽ അടച്ചു കുറ്റിയിടണം!"

ജയസിംഹൻ കാൎയ്യം എന്തെന്നറിവാനുള്ള ബദ്ധപ്പാടുകൊണ്ടു്—"അതെല്ലാം ചെയ്തിട്ടുണ്ടെടോ—താൻ പറയൂ!" എന്നു ധൃതിയിൽ പറഞ്ഞു.

റസ്സി:—"പ്രഭോ!—നമുക്കു നല്ല കാലമല്ല!—എന്തെല്ലാം നേരിടാൻ പോകുന്നു എന്നു് അറിവാൻ പാടില്ല!—എന്നാൽ അതു പരിഹരിക്കുവാൻ മാൎഗ്ഗവുമുണ്ടു്."

ഈ വാക്കുകൾ കേട്ടിട്ടുണ്ടായ ഭയം ഉത്സാഹമായി ഭവിക്കുകയാൽ വിറച്ചുംകൊണ്ടു ജയസിംഹൻ:—

"എന്തു്? അപകടമോ?—എന്തിനെപ്പററിയാണു്?"

റസ്സി:—"പുരുഷോത്തമന്റെ കാൎയ്യത്തെപ്പററി!"

ജയ:—"ഇതാണോ താൻ വലിയ കാൎയ്യംപോലെ പറയുന്നതു്? ഞാൻ നന്നെ അന്ധാളിച്ചു. ഇക്കാൎയ്യത്തെപ്പററി തനിക്കു ക്രമത്തിലധികം ക്ഷീണവും വ്യസനവും ഉണ്ടായതെന്താ?—താൻ രാത്രിയിൽ ഉറങ്ങുവാൻ പോയതുവരെ ഈ പരവശതയില്ലായിരുന്നു. നേരം പുലൎന്നപ്പോൾ തന്റെ സ്ഥിതി പിഴച്ചുകാണുന്നു. എന്താ സ്വപ്നംകണ്ടോ?—എന്താടൊ കിഴവാ?"

റസ്സി:—"അതു് എനിക്കു പറയാൻകൂടി ഭയമാകുന്നു. വിചാരിക്കുമ്പോൾ ഞെട്ടി വിറയ്ക്കുന്നു.—ഞാൻ ഉറക്കത്തിൽ നടക്കാറുണ്ടു്."

ഇത്രയും കേട്ടപ്പോൾ ജയസിംഹൻ ഇരുന്നയിടത്തുനിന്നു ചാടി എണീററു, പരിഭ്രമത്തോടുകൂടി:—

"ഗ്രഹപ്പിഴച്ചു" എന്തോ ഏടാകൂടം വരുത്തിവെച്ചു എന്നു തോന്നുന്നു."

റസ്സി:—"എന്റെ അറിവോടുകൂടി ഞാൻ ഒന്നും ചെയ്തിട്ടില്ല; ഞാൻ ഈ ഒരേ അവസരത്തിൽ മാത്രമല്ല:—ഇതിനു മുമ്പും പതിവായി ഉറക്കത്തിൽ നടക്കാറുണ്ടെന്നു പറയേണ്ടിയിരിക്കുന്നു. ചിലപ്പോൾ വഴിക്കുവെച്ചും, കാട്ടിനുള്ളിൽവെച്ചും, വലുതായ മഴയുള്ളപ്പോഴും, ഞാനങ്ങനെ വിഹരിച്ചിട്ടുണ്ടു്."

ജയ:—"മതി—മതി!—നിൎത്തു കഥ!"

റസ്സി:—"ഞാൻ പറയട്ടെ— എനിക്കു പററിയ വിപത്തു്!"

ജയ:—"ഇതെന്തൊരു കിഴട്ടുക്രൂരനാണു്?—താൻ കാൎയ്യമൊന്നും പറയാതെ, അതുമിതും പറയുന്നതേയുള്ളു. ഞാൻ വിചാരിച്ചിരുന്നതു താൻ ധൈൎയ്യമുള്ളവനെന്നായിരുന്നു."

റസ്സി:—"എന്തൊക്കെ പറഞ്ഞാലും ഉറക്കത്തിൽ നിൎഭാഗ്യവശാൽ എനിക്കു പററിയ വിപത്തിനെ അധികാരത്തെ തെരിയപ്പെടുത്തേണ്ടിയിരിക്കുന്നു. വിപത്തു് എന്നു പറഞ്ഞതു്, നാം രണ്ടാളേയും സംബന്ധിക്കുന്നതാണെന്നതാണു്!"

ജയ:—"എന്നേയും സംബന്ധിക്കുന്നതോ?—പുരുഷോത്തമൻ രക്ഷപ്പെട്ടുമെന്നോ?—"

റസ്സി:—"അതും കണ്ടിടത്തോളം വരാൻ പാടില്ലെന്നില്ല. ആ കാൎയ്യത്തെ സംബന്ധിച്ചാണു് എനിക്കു് അധികവും ഭയം!"

ഈ വാക്കുകൾകൊണ്ടു, ജയസിംഹൻ ഒരുവിധത്തിലും ആലോചിച്ചിട്ടു സാരം ഗ്രഹിപ്പാൻ കഴിയാതെയും, വാസ്തവാവസ്ഥ ആ വൃദ്ധൻ പറയുന്നില്ലല്ലോ എന്നു വിചാരിച്ചുണ്ടായ പരിഭ്രമത്തോടും, അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

"തനിക്കു സുഖക്കേടാണെന്നു കേട്ടതുകൊണ്ടു ഞാൻ വന്നു. തനിക്കെന്തോ പറവാനുണ്ടെന്നു കണ്ടിട്ടാണു ഞാൻ ഇത്രയും നേരം ഇവിടെ ഇരുന്നതു്. കേട്ടിടത്തോളം തനിക്കു് ഒന്നും പറവാനില്ലെന്നു തോന്നുന്നു. ഞാൻ പോകട്ടെ."

താന്താങ്ങളുടെ മനസ്സാക്ഷിക്കു വിപരീതമായി ചെയ്യുന്ന ഓരോ പാപകൎമ്മത്തിന്റെയും ഓൎമ്മയില്ലാതാകുവാൻ വിശേഷജ്ഞാനത്തോടുകൂടിയ മനുഷ്യൎക്കു സാധിക്കുമോ? പല ദുഷ്കൃത്യങ്ങളും ചെയ്തിട്ടുള്ളവയിൽ മഹാപാതകങ്ങളായുള്ളവ മനസ്സിൽ സദാപി കടികൊള്ളും. മനുഷ്യജീവിതത്തിൽ മനസ്സാക്ഷിയെ മലിനപ്പെടുത്തിയാൽ ഉണ്ടാകുന്ന ആ അതീതവസ്തുവിന്റെ നിരന്തരമായ ശാസനപോലെ ഹൃദയത്തെ തപിപ്പിക്കുന്നതായിട്ടു്, ലോകത്തു വേറൊരു ദുഃഖവും ഇല്ല. ഈ ദുഃഖം അനുഭവിച്ചുകൊണ്ടിരിക്കുന്ന ജയസിംഹൻ പറഞ്ഞ ആ വാക്കുകളിൽനിന്നു് നേരെമറിച്ചു്

അൎത്ഥമാക്കുവാനെ ഉള്ളു. റസ്സിരാമന്റെ ദുഷ്കൎമ്മങ്ങൾ പലതു കൊണ്ടവനായ ആ പ്രഭു തന്റെ ഭൃത്യൻ പറഞ്ഞ വിപത്തിന്റെ ഏതാണ്ടൊരു രൂപം ഗ്രഹിച്ചുവെങ്കിലും അതു വ്യക്തമായി അറിയണമെന്നുള്ള താൽപൎയ്യത്തോടു കൂടി വീണ്ടും:—

“തന്റെ പീഠിക നിൎത്തു. തനിക്ക പറവാനുള്ളതു നേരെ പറയു.”

റസ്സി:—“എന്റെ സംഭ്രമം കൊണ്ട് അങ്ങിനെ പറഞ്ഞുപോയതാണ്. ഞാൻ എല്ലാം പറയാം. കേൾക്കുക! ഇന്നലെയും രാത്രിയിൽ പതിവുപോലെ ഞാൻ ഉറക്കത്തിൽ നടന്ന് കാട്ടിൽപോയി. ഞാൻ കിടപ്പാൻ പോകുന്നതിന്നു മുമ്പു കതകുകൾ അടച്ചുപൂട്ടി താക്കോൽക്കൂട്ടത്തെ കാവൽക്കാരന്റെ കയ്യിലേല്പിക്കും. അവൻ അതു് എവിടെ സൂക്ഷിച്ചുവെച്ചിരുന്നാലും ഉറക്കത്തിൽ ഞാൻ എണീററു നടന്നുതുടങ്ങുമ്പോൾ അതിന്നെ കരസ്ഥമാക്കും.”

ആ വൃദ്ധന്റെ വൎത്തമാനം കേട്ട് അക്ഷമനായിട്ട്:—

ജയ:—“ഇതെല്ലാം പിന്നീടൊരവസരത്തിൽ പറയാം! ഇനിയെങ്കിലും ആ ആപത്തു് എന്തെന്നു പറഞ്ഞാൽ കൊള്ളാം.”

റസ്സി:—“ഇടയ്ക്കു”, അങ്ങിനെ പറഞ്ഞുപോയി!—കഴിഞ്ഞ രാത്രിയിലെ സംഭവമോൎത്തിട്ടു വളരെ ബുദ്ധിക്ഷയമുണ്ട്. ചിലപ്പോൾ എന്റെ വിചാരങ്ങൾക്ക കുഴപ്പവും വന്നുപോകുന്നു. ഇന്നലെ രാത്രിയിലും കാട്ടിൽ ഞാൻ പോയി എന്നല്ലെ പറഞ്ഞതു്?”

ജയ:—“അതെ!— അതെ!—പറയു”

റ:—“ഞാൻ ഇന്നലെ പോയതു്— പോയതു്,—അവനെ— ആ പുരുഷോത്തമനെ തൂക്കിലിടുവാൻ നിൎത്തീട്ടുള്ള കഴുമരത്തിന്റെ ചുവട്ടിലേയ്ക്കായിരുന്നു അവിടെവെച്ചു, ഞാനന്നു നോക്കിയപ്പോൾ എന്റെ ചുറവും മണിപുരഭടന്മാർ നില്ക്കുന്നതു കണ്ടു. അവരോടുകൂടെ പോരണമെന്ന് അവർ എന്നോടു നിൎബ്ബന്ധിച്ചു. പിന്നത്തെ കഥയൊന്നും പറയുന്നില്ല. ഞാൻ ബോധംവീണു നോക്കിയതു മണിപുരന്മാരുടെ മുഖത്തായിരുന്നു.”

ജയ:—"എവിടെ?—മണിപുരന്മാരുടെ അടുക്കൽതന്നെ കൊണ്ടുപോയൊ?—ആ നീചന്മാർതന്നെ കൊണ്ടുപോയിട്ടു കാൎയ്യമെന്തു്?"

റ:—"എല്ലാം തെളിച്ചു പറവാൻ ഞാൻ ശക്തനല്ല. ഞാനന്നപ്പോൾ മണിപുരാധീശന്മാരെ കണ്ടു. ഇവിടെ നടന്ന വിസ്താരത്തെപ്പററി എല്ലാം സവിസ്തരം അവർ അറിഞ്ഞിരിക്കുന്നു. എന്നോടു് അവർ അനുക്രമമായി പറഞ്ഞു. ആ കൂട്ടത്തിൽ അവിടുന്നും ഞാനും കൊടുത്ത മൊഴിയെപ്പററിയും പ്രസ്താവിച്ചു. ഈ മൊഴികളാണു് ഇപ്പോൾ വലിയ തരക്കേടായി തീൎന്നിരിക്കുന്നതു്. ഞാൻ പറഞ്ഞതും അവിടുന്നു പറഞ്ഞതും ഒക്കെ കളവെന്നു തെളിയിക്കാൻ അവൎക്കു കഴിയും!"

ഇതു കേട്ടപ്പോൾ ജയസിംഹന്റെ തലയ്ക്കു ചൂടുപിടിച്ചു. ഭയംകൊണ്ടു് അദ്ദേഹം—"അയ്യോ—റസ്ഥിരാമാ!—" എന്നു് ഉറക്കെ വിളിച്ചുപോയി.

റസ്ഥി:—"മുഴുവനും പറയട്ടെ—ആ രാക്ഷസക്കൂട്ടം എന്നെ അവരുടെ കോട്ടയുടെ ചുവട്ടിലുള്ള അറകളിൽ കൊണ്ടുപോയി. അവിടെ അവർ തടവിൽ പാൎപ്പിച്ചിട്ടുള്ള രണ്ടാളുകളെ എന്നെ കാണിച്ചു. ഒന്നു് ഇവിടങ്ങളിൽ അലഞ്ഞു നടക്കുന്ന ആ വൃദ്ധൻ. മറേറതു ചന്ദ്രസേനൻ!"

ഇത്രയും ആ വൃദ്ധൻ പറഞ്ഞു തീൎന്നതോടുകൂടി ജയസിംഹൻ ചാടി എണീററു്, തിരിയെ അദ്ദേഹം ഇരുന്ന കസേരയിൽ പരവശനായി വീണു. നെഞ്ചത്തു കൈവെച്ചുകൊണ്ടു് ഒരു വാക്കുപോലും പറവാൻ ശക്തനാകാതെ റസ്ഥിരാമന്റെ മുഖത്തു നോക്കിക്കൊണ്ടു് അദ്ദേഹം ഇരുന്നുപോയി.

അല്പനേരം കഴിഞ്ഞശേഷം—

ജയ—"താൻ പറഞ്ഞതു വിശ്വസിക്കുന്നതെങ്ങിനെ?—താൻ ഉറക്കത്തിൽ നടക്കുന്നവനാകകൊണ്ടു് ഇപ്പോൾ പറഞ്ഞതു തന്റെ സ്വപ്നമല്ലെന്നു വിചാരിക്കുന്നതെങ്ങിനെ?"

റ:—"അങ്ങിനെയല്ല! ഞാൻ കണ്ടതു് അറിയിക്കുകയായിരുന്നു. ഞാൻ പറയുന്നതു മുഴുവൻ കേൾക്കുമ്പോൾ അവിടുത്തേയ്ക്കു ബോദ്ധ്യംവരും."

ജയ:—"ഞാൻ അവിടെ ഒരു സ്ത്രീ തടവിൽ കിടക്കുന്നുണ്ടു കണ്ടുവെന്നു പറഞ്ഞില്ലേ.—അവളെ അറിയുമോ?"

റ—:"എനിക്കറിഞ്ഞുകൂടാ. ഇന്നാൾ കൊടുങ്കാററും മഴയും ഉണ്ടായിരുന്ന രാത്രിയിൽ ഞാൻ കാട്ടിൽവെച്ച് ഉണർന്നു. ആ വലിയ വർഷത്തിനിടയിൽ ഭയങ്കരമായ ഒരു മിന്നൽ പ്രകാശം ഉണ്ടായി. അപ്പോൾ അവിടെവെച്ച് അവളെ ഞാൻ കണ്ടു. അപ്പോഴേ, മേൽ ആപത്തുതന്നെ എന്ന് എനിക്കു തോന്നിപ്പോയി."

ജയ:—"ശരിയാണു. ഞാൻ ഇവിടെ വന്ന ദിവസം കുതിരയിൽനിന്നു വീണു അപ്പോൾ കണ്ടു അവളെ—അതിരിക്കട്ടെ, മറെറസംഗതി?"

റ:—"ഞാൻ ചുരുക്കത്തിൽ പറഞ്ഞേക്കാം. ഭീംജി താരയെ വിവാഹംചെയ്യുമെന്നു പ്രതിജ്ഞചെയ്തിട്ടുണ്ടത്രെ. അതിന് അവിടുന്നു വേണ്ട സഹായം ചെയ്യണംപോലും!"

ജയ:—"ദ്രോഹികളേ!—ആ കന്യകയെ എനിക്കു വിവാഹംചെയ്യരുതെന്നുതന്നെ—അല്ലേ?"

റ.—"അവർക്ക് അതേ ആവശ്യമുള്ളൂ.—അതിലേയ്ക്കു ജസ്വന്തൻ പ്രഭുവിന്റെ സമ്മതം വരുത്തിക്കൊടുക്കണമെന്നും താൽപര്യമുണ്ട്—ഇതാണു മഹാദ്രോഹം! മറെറതു എല്ലാ പ്രകാരവും ആകട്ടെ എന്നു വെയ്ക്കാം."

ജയ:—"അതിനു ഞാൻ സമ്മതപ്പെട്ടില്ലെങ്കിൽ?" (എന്നു തോന്നവണ്ണം അലറിയ ശബ്ദത്തിൽ ചോദിച്ചു.)

റ:—"അങ്ങു കള്ളസത്യം ചെയ്തതിന് അങ്ങേയ്ക്കു എന്നും നിലനില്ക്കത്തക്കതായ അപമാനം വരുത്തിവെയ്ക്കും!—വിവാഹകാര്യത്തെപ്പററി അവർ പറഞ്ഞിട്ടുള്ള പ്രകാരം നടപ്പാൻ മനസ്സുണ്ടോ ഇല്ലയോ എന്ന് ഇന്നു സന്ധ്യയ്ക്കുമുമ്പ് അവരെ അറിയപ്പെടുത്തണമെന്നാണു പറഞ്ഞിട്ടുള്ളത്.

ജയ:—"ദുഷ്ടന്മാർ—ഇതെന്തൊരു കഷ്ടമാണ്?—ഞാൻ വിചാരിച്ചാൽ സാധിക്കാത്തതും സാധിക്കണമെന്ന് അവർ പറയുന്നല്ലോ?"

റസി:—"മണിപുരന്മാർ അതൊന്നും അറിവാൻ ഇച്ഛിക്കുന്നില്ല! അവരുടെ ഉദ്ദേശസാദ്ധ്യം മാത്രമാണു പ്രധാനമാക്കി വെച്ചിരിക്കുന്നതു്. അവിടുന്നു് എങ്ങിനെ ചെയ്താലും കൊള്ളാം."

ജയ:—"ഞാൻ വിചാരിച്ചിട്ടു് ഒരു വഴിയും കാണുന്നില്ല!—ഇതു വിഷമത്തിലാണു് കലാശിക്കാൻ പോകുന്നതു്."

റസി:—"ഒരു വിഷമവും ഇല്ല. അനുവാദമുണ്ടെങ്കിൽ ഞാൻ വഴി പറയാം."

ജയ:—"താൻ എറിക്കവേണ്ടിപ്പറയുന്നതിനു് അനുവാദമെന്തിനാണു—പറയൂ!—പറയൂ!—"

റസി:—"വിശ്വന്തൻപ്രഭുവിന്റെ സമ്മതപ്രകാരമോ, അല്ലാതെയോ, ഇന്നു മുതൽ ഇരുപത്തിയൊന്നു ദിവസത്തിനകം താരയെ ദീപ്ജിത്സിങ്ങ് വിവാഹം ചെയ്തുകൊടുക്കാമെന്നു പ്രസ്താവിച്ചു് ഒരു എഴുത്തെഴുതി ഒപ്പിട്ടയയ്ക്കണം."

ജയ:—"അവർ പറയുന്നപ്രകാരം ചെയ്തില്ലെങ്കിൽ ഉണ്ടാകുന്ന വിപത്തിനെപ്പറ്റി താൻ പറഞ്ഞു.—എന്നാൽ, ഇനി അവർ ആവശ്യപ്പെട്ടതുപോലെ ഞാൻ സാധിച്ചുകൊടുത്താൽ അവർ ചെയ്യുന്ന പ്രത്യുപകാരം എന്തെന്നു പറഞ്ഞില്ലല്ലോ."

റസി.—"ഇന്നു രാത്രിയിൽ പുരുഷോത്തമനെ തൂക്കിലിടും. മണിപുരന്മാരുടെ അധീനത്തിൽ തടവുകാരായിട്ടിരിക്കുന്ന രണ്ടുപേരും മരിക്കും!—അതുപോരെ?"

ജയ:—"മതി. അവരുടെ അഭിപ്രായപ്രകാരം ചെയ്യാം."

റ:—"അവിടുന്നു്, എന്നാൽ, ആ ഉടമ്പടി ഞാൻ പറഞ്ഞവിധം എഴുതിഅയയ്ക്കണം.—പിന്നെ മറ്റുള്ള കാര്യങ്ങളെപ്പറ്റി ഇല്ലേ?—ഈ ഇരുപത്തിയൊന്നു ദിവസത്തിനുള്ളിൽ എന്തെല്ലാം സംഭവങ്ങൾ വരുന്നോ?—അതു് അപ്പോൾ കണ്ടതുപോലെ നോക്കിക്കൊള്ളാം."

ജയ:—"അതു് ഒരു യുക്തി തന്നെ! നമ്മുടെ കാര്യത്തിന്നു് ഇപ്പോൾ അവർ പറയുന്നതു സ്വീകരിക്കാം. പിന്നത്തേതും

ന്നെ ആ ഭൃത്യൻ കേൾപ്പാനിടയായ രഹസ്യവൎത്തമാനത്തിന്റെ ഫലമായി പല ആക്ഷേപസമാധാനങ്ങൾ ആയാൾ അവിടെനിന്നു, സ്വല്പനിമിഷങ്ങൾക്കിടയിൽ, ആലോചിച്ചെങ്കിലും ഒടുവിൽ എന്താപത്തുനേരിട്ടാലും പുരുഷോത്തമനെ ഏതുവിധവും രക്ഷപ്പെടുത്തണമെന്നുറച്ചുകൊണ്ടു് അതിനെസംബന്ധിച്ചു നിൎബ്ബാധമായി പൎയ്യാലോചനചെയ്‌വാൻ ഒരു വിജനസ്ഥലം നോക്കിനടന്നു.

ആ വൎത്തമാനം താലൂക്ക്ദാരോടു പറഞ്ഞാൽ അദ്ദേഹത്തിന്റെ ഉദ്യോഗാവസ്ഥയിൽ വല്ല പരിഹാരവും ചെയ്യത്തക്കതായിട്ടിരുന്നെങ്കിലോ എന്നു ലക്ഷ്മണൻ ആലോചിച്ചു. പക്ഷെ, ആ ഉദ്യോഗസ്ഥൻ അതിനെ അവിശ്വസിക്കാനാണു ഭാവമെങ്കിൽ കാൎയ്യം ആകപ്പാടെ കുഴപ്പത്തിലാകുമെന്നും, ഈ ഗൗരവമായ വൎത്തമാനം അവൻ കേട്ടതുകൊണ്ടു് ഒരു ഫലവും ഉണ്ടാകയില്ലെന്നും വിചാരിച്ചു. വിശ്വംഭരൻ അവിടെ ഉണ്ടായിരുന്നാൽ ആ കാൎയ്യം അദ്ദേഹത്തെ ധരിപ്പിച്ചുവേണമാൎഗ്ഗം ആലോചിച്ചു ചെയ്യാമായിരുന്നു. അദ്ദേഹത്തെകാണ്മാൻ പാൎത്ഥസിംഹന്റെ കൊട്ടാരത്തിൽ പോകാമെന്നുവെച്ചാൽ സമയം അശേഷം ഇല്ലതാനും. ഈവിധം ഓരോന്നു വിചാരിച്ചും, ഒന്നിനേയും സ്വീകരിപ്പാൻ മനസ്സുവരാതേയും സംഭ്രാന്തചിത്തനായി അവൻ നിന്നതിനിടയിൽ അവനു രാമദാസനെപ്പറ്റി ഓൎമ്മയുണ്ടായി. ആ ഗായകനോട് ഈ വൎത്തമാനം പറഞ്ഞിട്ടു എന്തഭിപ്രായം അദ്ദേഹം പറയുന്നു എന്നറിവാൻ അവൻ ആഗ്രഹിച്ചു. ഇങ്ങിനെ ആലോചിച്ചുറച്ചു അവൻ രാമദാസനെ അന്വേഷിച്ചുനടന്നു. ഒടുവിൽ ആ കോട്ടയുടെ പുറകുവശത്തു് അവൻ ചെന്നപ്പോൾ അവിടെ അദ്ദേഹം വിചാരമഗ്നനായിട്ടു ഒരു കല്ലിന്റെ പുറത്തു് ഇരിക്കുന്നതു കണ്ടു. ലക്ഷ്മണൻ വേഗം അദ്ദേഹത്തിന്റെ അടുക്കൽ ചെന്നു് അവനു് അറിയാവുന്നിടത്തോളം എല്ലാം ധരിപ്പിച്ചു.

ലക്ഷ്മണൻ പറഞ്ഞതു സശ്രദ്ധം കേട്ടുകൊണ്ടു നിന്നതല്ലാതെ രാമദാസൻ ഒന്നും മറുപടി പറഞ്ഞില്ല. എന്നാൽ ആ ഭൃത്യന്റെ നിൎമ്മായമായവാക്കും, പുരുഷോത്തമനെ രക്ഷിക്കണമെന്നുള്ള അവന്റെ സിദ്ധാന്തവും കണ്ടിട്ടു് അദ്ദേഹത്തിനു വിശ്വാസം ജനിച്ചു.

രാമദാസൻ:—"സർവാന്തര്യാമിയായ ജഗദീശൻ പ്രമാദികളെ! —നിർദ്ദോഷികളായവർക്ക് എപ്പോഴായാലും ദുഃഖംവരാതെ പാടുള്ളു."

ലക്ഷ്മി:—"അവിടന്ന വല്ല മാർഗ്ഗവും ആലോചിച്ചിട്ടുണ്ടൊ—ഉണ്ടെങ്കിൽ എന്നോട പറയണെ—ഞാൻ എന്റെ ജീവനെ ഉപേക്ഷിച്ചിട്ടും പുരുഷോത്തമൻയജമാനനെ രക്ഷിപ്പാൻ ശ്രമിക്കും!"

രാമദാസൻ:—"വിശ്വനാഥൻപിള്ള എപ്പോൾ വരും?"

ലക്ഷ്മി:—"ഇന്ന രാത്രിയിൽ വരും—അത്രെയുള്ളു."

രാമ:—അങ്ങിനെയാണെങ്കിൽ നമുക്ക് ഒട്ടും താമസിപ്പാൻ പാടില്ല. വിശ്വനാഥന്റെ അഭിപ്രായംകൂടി അറിയാമെന്നവെച്ചാൽ അതിന്ന ആവശ്യവുമില്ലല്ലൊ—നാം ഇക്കാര്യം സംബന്ധിച്ച ചെയ്യുന്നതെല്ലാം സമയംകളയാതെ ഇപ്പോൾതന്നെ ചെയ്വാൻ തുടങ്ങണം!—ഇനി അന്യസഹായത്തെപ്പറ്റി ചിന്തിക്കണ്ട!"

ലക്ഷ്മി:—"അവിടന്ന് എന്താലോചിച്ചിരിക്കുന്നുവെന്ന എന്നോട പറഞ്ഞാൽ കൊള്ളാമായിരുന്നു."

രാമ:—"ഞാൻ വൃദ്ധനാണ്—നീ യുവാവാണ്. നാം ഇരുവരും കൂടിയാണ് ഈ കൊലക്കുറ്റം സംബന്ധിച്ചുള്ള തെളിവിന്റെ സൂക്ഷ്മാവസ്ഥയറിഞ്ഞ്, പുരുഷോത്തമന്റെ നിരപരാധത്വം വെളിപ്പെടുത്തി, ആ യുവാവിനെ കഴുവിന്ന ഇരയാകുവാൻ വിടാതെ, രക്ഷപ്പെടുത്തേണമെന്ന വിചാരിക്കുന്നത്. നമ്മുടെ ശ്രമം ഫലവത്തായാൽ ലോകർ നമ്മെ ശ്ലാഘിക്കും!—വയസ്സനായ എന്റെ ജീവിതകാലത്തിൽ ആത്മസുഖം വരുത്തുവാൻ ഇതും ഒന്നായി ഭവിക്കും. നീ ലോകത്തെ അറിവാൻ പോകുന്നതെയുള്ളു. നമ്മുടെ ശ്രമത്തിന്റെ ഫലം നീ ആജീവനാന്തം അനുഭവിക്കും!—പുരുഷോത്തമൻ മഹാമനസ്കനാണ്. ആ യുവാവിനെ രക്ഷിക്കുന്നതിന്ന സിംഹത്തിന്റെ ഗുഹയിൽ പോകണമെന്ന വന്നാലും അതു ചെയ്വാൻ തുനിയണമെന്ന തോന്നുന്നു."

ലക്ഷ്മ:—"ഹാ!—അവിടുന്ന് എന്തോ ആലോചിച്ചിട്ടുണ്ട്!—അതുകൊണ്ടാണ് ഇങ്ങിനെ അവിടുന്നു പറഞ്ഞതു്!—എന്താപത്തു് ഈ ശ്രമത്തിൽ നേരിടുവാനുണ്ടെങ്കിലും സന്തോഷപൂർവ്വം സഹിച്ചു പ്രയത്നിപ്പാൻ അവിടത്തെ കൂടെ ഞാനും പോരാം!"

രാമദാസൻ ചിന്താക്രാന്തനായി കുറച്ചുകൂടി അവിടെ നിന്നിട്ടു, പെട്ടെന്നു തിരിഞ്ഞു് ലക്ഷ്മണനോട്, "ഗോപുരവാതുക്കൽ പോയി നില്ക്കു്. ഞാൻ ഇതാ വന്നുകഴിഞ്ഞു" എന്നു പറഞ്ഞു.

ആ ഗായകൻ പോയി, ഒട്ടും താമസിക്കാതെ മടങ്ങിവന്നു. ലക്ഷ്മണൻ ഗോപുരദ്വാരത്തിൽ നില്ക്കയായിരുന്നു. അദ്ദേഹം, ലക്ഷ്മണനുപയോഗിപ്പാൻ ഗായകന്റെ ഒരു കുപ്പായവും തലക്കെട്ടും, അദ്ദേഹത്തിന്റെ സിതാറും ഒരു പന്തു ബലമുള്ള നൂൽക്കയറും എടുത്തു, ലക്ഷ്മണന്റെ അടുക്കൽ ചെന്നു. ഇവർ രണ്ടുപേരും കാട്ടിലേയ്ക്കു വ്യഥാ നടപ്പാൻ പോകുന്ന മട്ടിൽ നടന്നുതുടങ്ങി. ഇങ്ങിനെ അവർ ഏഴ് നാഴികയോളം പോയപ്പോൾ രാമദാസൻ തന്റെ കയ്യിലുണ്ടായിരുന്ന ഉടുപ്പും തലപ്പാവും ലക്ഷ്മണനെ കൊടുത്തിട്ടു പറഞ്ഞു:—

"നീ ഇത് ഉടുപ്പിടണം. തലപ്പാവും ഞാൻ കെട്ടിട്ടുള്ള സമ്പ്രദായത്തിൽ കെട്ടണം. എന്റെ ഈ വേഷത്തോടു യോജിച്ചിരുന്നില്ലെങ്കിൽ സംശയത്തിനിടയാകും. ആരു ചോദിച്ചാലും നീ എന്റെ പുത്രനാണെന്നുവേണം പറവാൻ. ഞാനും അപ്രകാരം പറഞ്ഞുകൊള്ളാം."

ഈ മുൻകരുതലുകളും രാമദാസൻ പറഞ്ഞു മനസ്സിലാക്കുന്നതിനിടയ്ക്കു ലക്ഷ്മണൻ ഗായകന്റെ ഉടുപ്പിട്ടു തലപ്പാവും കെട്ടി തയ്യാറായി. ആ പുത്രന്റെ വേഷപ്പകർച്ചയും പ്രസരിപ്പും കണ്ടിട്ട്, സന്തോഷത്തോടെ,

രാമ:—"നിനക്ക് ആ വേഷം നന്നേ ചേരുന്നു. തറവാടിത്തവും കലശലായുണ്ട്—നീ—ഇനി, ഈ സിതാർ കയ്യിലെടുത്തോ—ഞാൻ വയസ്സനല്ലേ?—പലതും ചുമക്കുവാൻ പ്രയാസം."

ലക്ഷ്മ:—"എന്റെ മനോരാജ്യം കൊണ്ടു ഞാൻ എല്ലാം മറന്നു നടക്കുകയായിരുന്നു. ഈ കാര്യം ഞാൻ നിശ്ശേഷം മറന്നുപോയി—അവിടുന്നു ക്ഷമിക്കണം!"

ലക്ഷ്മണൻ വേഗം സിന്ദൂർ വാങ്ങിച്ചു. ഇരുവരും മണിപുരന്മാരുടെ പ്രാകാരത്തിലേക്കുള്ള വഴിയിൽ കൂടി നടന്നു. ഇവരുടെ യാത്രയ്ക്കിടയിൽ, മേൽ പ്രവർത്തിക്കേണ്ട കാര്യങ്ങളെപ്പററിയും, ലക്ഷ്മണൻ കേൾപ്പാനിടയായ വർത്തമാനത്തിൽ നിന്നു മണിപുരന്മാരുടെ പ്രാകാരത്തിനെയും, അവിടത്തെ സ്ഥലത്തിന്റെ കിടപ്പിനെയും കുറിച്ചും, അവൻ അറിഞ്ഞിട്ടുള്ളിടത്തോളം വിവരങ്ങളെ ഓരോന്നായി പറഞ്ഞു സംവാദം ചെയ്തു. ഈ കൂട്ടത്തിൽ സംശയനിവൃത്തിക്കു വേണ്ടി:—

രാമ:—"ചന്ദ്രസേനനെ എവിടെ ഇട്ടിരിക്കുന്നു എന്നു് അയാൾ പറഞ്ഞുവോ?"

ലക്ഷ്മ:—"ഞാൻ ശ്രമിച്ചുകേട്ടു. ആ വൃദ്ധൻ പറഞ്ഞതു്, അവിടെ ഒരു പഴയ ദേവാലയമുണ്ടത്രെ. അതിന്റെ പുറകുവശത്തു ചുവരിനു എതിരെയുള്ള വാതിലിന്റെ ഒരുവശത്തു മാറി കൈകൊണ്ടു് ആണിപോലെ ഒന്നിനെ അമർത്തിയയുടൻ വാതിൽ തുറന്നുപോലും. അതിൽ കൂടി കീഴ്പോട്ടേക്കു കെട്ടിയിറക്കിയിട്ടുള്ള പടിയിൽ കൂടിയാണത്രെ റസ്ഥിമനെ മണിപുരന്മാർ കൊണ്ടുപോയതു്. കാരാഗൃഹവും അതിനടുത്തു് എങ്ങാണ്ടോ ആണെന്നാണു പറഞ്ഞതു്"

രാമ:—"ശരി! ദേവാലയമുണ്ടെങ്കിൽ അതിന്റെ വാതിൽ കിഴക്കു ദർശനമായിട്ടിരിപ്പാനേ പാടുള്ളു. അതുകൊണ്ടു് അതിന്റെ പടിഞ്ഞാറുവശത്തുകൂടി പടിഞ്ഞാറുഭാഗം മലയുടെ ചരിവിൽ നോക്കിയാൽ കാററും വെളിച്ചവും കടപ്പാനുള്ള ദ്വാരം കാണേണ്ടതാണു്. അങ്ങിനെ ഒരു ദ്വാരം ഉണ്ടെന്നല്ലെ റസ്ഥിമാൻ പറഞ്ഞതു്?—നാം പോകുംവഴിക്കുതന്നെ അതു പരിശോധിച്ചുകളയാം!"

ഇവ്വിധം സംഭാഷണം ചെയ്തുകൊണ്ടു് അവർ രണ്ടുപേരും

മണിക്കൂറിനുള്ളിൽ മണിപുരക്കാരുടെ പ്രാകാരത്തിന്റെ പടിഞ്ഞാറുഭാഗത്തു എത്തി, ആ പർവ്വതപാർശ്വങ്ങളിൽ സൂക്ഷിച്ചുനോക്കി. റഷീദ്ഖാൻ പറഞ്ഞപ്രകാരമായിരുന്നാൽ ആ ചരിവിൽ ദ്വാരം കാണേണ്ടതാണ്. അതിനെ കണ്ടുപിടിക്കാനായിരുന്നു അവരുടെ ശ്രമം. ഇങ്ങിനെ പരിശോധിച്ചു വരവേ, ആ താഴ്‌വരയിൽനിന്നു വളൎന്നുപോയിട്ടുള്ള ചില പാറകളുടെ നിരക്കുന്നതുങ്ങളായ ശിഖരങ്ങളുടെ ഇടയിൽകൂടി ഒരു വിടവും, അതിനെത്തുടൎന്നു മേല്പോട്ടു നോക്കിയപ്പോൾ ഏകദേശം അമ്പതടി പൊക്കത്തിൽ വേറൊരു വിടവും കണ്ടു. അവർ ആ പൊറ്റിന്റെ താഴെ പർവ്വതപാദത്തിൽ നോക്കിയപ്പോൾ പാറയുടെ ഉള്ളിൽനിന്നു സ്ഫടികശിലകളിൽനിന്നുള്ള ശീതളജലം, ഒരാൾക്കു കഷ്ടിച്ചുകുനുങ്ങിക്കടക്കാവുന്നിടത്തോളം വിസ്താരമുള്ള ഒരു വിടവിൽ കൂടി ഒഴുകി വരുന്നതു കണ്ടു. അവർ എന്നിട്ടു ആ വഴിയിൽക്കൂടി കടന്നു പർവ്വതത്തിന്റെ പൊത്തിൽനിന്നു മുകളിലേക്ക നോക്കി. ഉടനെ പാറ തുരന്നു ഉണ്ടാക്കീട്ടുള്ള വൃത്താകാരമായ ഒരു കിണർ അവർ കണ്ടു.—അതിൽ കൂടി മേല്പോട്ടു നോക്കിയപ്പോൾ ഇരുട്ടുകൊണ്ടു് ഒന്നും കാണ്മാൻ കഴിഞ്ഞില്ല.

രാമ:—"പണ്ടുള്ളവർ ഈ പ്രകാരം കെട്ടിയപ്പോൾ യുദ്ധത്തിൽ പരാജിതന്മാരായി തീരുന്നകാലം സൈന്യങ്ങൾക്കു രക്ഷപ്പെടുവാനും ജലദാരിദ്ര്യം കൂടാതെയിരിപ്പാനും ഈ വഴി തീൎത്തിട്ടുള്ളതാണു്."

ലക്ഷ്മ:—"കോട്ടയെ ചുററിവളഞ്ഞു യുദ്ധത്തിനു സന്നദ്ധരാകുന്ന സംഘക്കാർക്കു ഈ വഴി കാണ്മാൻ കഴിയാതെ വരുമോ?"

രാമ:—"മറുഭാഗക്കാർ ഗോപുരത്തിലായിരിക്കും ലക്ഷ്യം. അല്ലെങ്കിൽ കോട്ടമതിലിൽ ആയിരിക്കും. അല്ലാതെ ഇവിടെയൊക്കെ നോക്കുവാൻ തരപ്പെടുകയില്ല. എന്നുതന്നെയല്ല, എതിർപക്ഷക്കാൎക്കു ഇതു സമീപം വരാൻ സാധിക്കയില്ല. ഈ പർവ്വതാഗ്രത്തിൽനിന്നു വലുതായ പാറകളും തിളയ്ക്കുന്ന എണ്ണയും, ഉരുകി വെള്ളംപോലെ ആക്കിയ ഈയവും കനലുപോലെ പഴുപ്പിച്ച ലോഹകഷണങ്ങളും

മററും കീഴ്പോട്ടേയ്ക്കു് എറിയും—ഇതെല്ലാം നാമിപ്പോഴേ ആലോചിക്കുന്നതെന്തിന്? —ഈ കാണുന്ന കിണർ മുകളിൽ പാറയുടെ ഉള്ളിലുള്ള വഴികളോടു സംബന്ധപ്പെട്ടതാണെന്നുള്ളതിനു തക്കമില്ല. ഇങ്ങിനെയുള്ള അനേക കൃത്യങ്ങളെ ജയിപ്പാനുള്ള സാധനവും എന്റെ കൈവശം ഉണ്ടു്." "[illegible], ഇനി, കോട്ടയിലേക്കു പോകാം—നീ എന്റെ പേരുതന്നെ വേണം പറയാൻ!—ഓർമ്മയുണ്ടായിരിക്കണം!"

ലക്ഷ്മ:—"നല്ലപോലെ ഓർമ്മയുണ്ടു്."

എന്നു പറഞ്ഞിട്ടു്, ലക്ഷ്മണൻ പാറകളുടെ ഇടകളിൽക്കൂടി കടന്നുപോകാൻ രാമദാസനെ സഹായിച്ചു.

അവർ ഇരുവരും ഗോപുരം കാവൽക്കാരന്റെ സമീപം ചെന്നു. അവിടെ ആ സമയത്തു നിന്നിരുന്ന ഏതാനും ഭടന്മാർ ഉല്ലാസത്തോടെ അവരെ സൽക്കരിച്ചു് ഇരുത്തി. ആ കാലങ്ങളിൽ കവികൾക്കും സംഗീതവിദ്വാന്മാർക്കും പൂജ്യത കൂടുതൽ ഉണ്ടായിരുന്നു.

ഒരു ഭടൻ:—"ഭാഗ്യമായി[?]—നമ്മുടെ യജമാനന്മാർ നേരം പോകാതെ ഇരിക്കയല്ലേ?-ഇവർ വന്നതു സന്തോഷമായിരിക്കും."

വേറൊരു ഭടൻ:—"[illegible] യജമാനൻ ലഹരിപിടിച്ചു് [illegible] കൊണ്ടിരിക്കുമ്പോഴും നമ്മുടെ സംഗീതം ഏതും ആനന്ദത്തോടെ കേൾക്കും!—പിന്നെ വിദ്വാന്മാർ പാടുന്നതാരാണ് ചോദിക്കേണമോ?"

ഒരു ഭടൻ:—"ഇവർ വന്നിട്ടുണ്ടെന്നു പോയി പറയൂ—"

---

# നാല്പതാം അദ്ധ്യായം

രാമദാസനും ലക്ഷ്മണനും മണിപുരമന്ദിരത്തിൽ എത്തിയപ്പോഴേക്കും നേരം ഉച്ചതിരിഞ്ഞു. മണിപുരാധീശന്മാർ താരയെ കൈവശപ്പെടുത്തുവാൻ അവർ പ്രയോഗിച്ച തന്ത്രത്തെപ്പററി

സംഭാഷണം ചെയ്തുകൊണ്ടിരിക്കയായിരുന്നു. അവർ മുറിവേററുകൊണ്ടുണ്ടായ സുഖക്കേടുനിമിത്തം കുറെനാളായിട്ടു് അവരുടെ പ്രാകാരത്തിൽനിന്നും പുറത്തുപോയി സഞ്ചരിപ്പാൻ പാടില്ലാതെ തീൎന്നതുകൊണ്ടു് അസ്വാസ്ഥ്യവും, കോപവും വൎദ്ധിച്ചിരുന്നു. താൻ ആവശ്യപ്പെട്ട ഉടമ്പടി ജയസിംഹൻ എഴുതി അയക്കുമോ ഇല്ലയോ എന്നു സന്ദേഹപ്പെടാതിരുന്നില്ല. ഇങ്ങിനെ ആലോചിച്ചുകൊണ്ടിരുന്നപ്പോഴായിരുന്നു ഗോപാൽറാം ചെന്നു ഗായകന്മാർ വന്നിട്ടുള്ള വിവരം അവരോടു പറഞ്ഞതു്. ഉടനെ അവരുടെ ഇടക്കാലത്തെ ഭക്ഷണവും മദ്യവും കൊണ്ടുവരുവാനാജ്ഞാപിച്ചയച്ചതിനോടുകൂടി ഗായകന്മാരെയും വരുവാൻ അനുവാദം കൊടുത്തു. ഗായകന്മാരെ കണ്ടപ്പോൾ മഹിപുരാധീശന്മാർ അവരെ ഇരിക്കാൻ പറഞ്ഞിട്ടു്, വിശ്രമിപ്പാൻപോലും ഇട കൊടുക്കാതെ ഏതാനും നല്ല പാട്ടുകൾ പാടുവാൻ ആജ്ഞാപിച്ചു. രാമദാസൻ ആ അവസരത്തെ കഴിയുന്നതു ഉപയോഗിക്കണമെന്നുള്ള വിചാരത്തോടുകൂടി വഴി നടന്നിട്ടുള്ള ക്ഷീണത്തെ വകവെക്കാതെ സിതാർ എടുത്തു ശ്രുതി ശരിപ്പെടുത്തി, ഒരു ദൃഗാ വായിച്ചതിൽപിന്നെ മഹാരാഷ്ട്രഭാഷയിലും ഹിന്ദുസ്ഥാനിയിലും കൎണ്ണപീയൂഷങ്ങളായ പാട്ടുകൾ സിതാറിൽ വായിച്ചു് അതോടുകൂടെ പാടി. ഈ പാട്ടുകൾ അന്തിച്ചുരന്മാരും ഉദാരനിധികളുമായ ആ രണ്ടു ഭ്രാതാക്കളെയും ആനന്ദവിവശരാക്കിത്തീൎത്തു.

ഭീം:—"നിങ്ങളുടെ പാട്ടു കേട്ടിട്ടും കേട്ടിട്ടും മതിയാകുന്നില്ല. ഇങ്ങിനെ എന്റെ മനസ്സിനെ ആകൎഷിക്കത്തക്കവിധം ആരും പാടിക്കേട്ടിട്ടില്ല. നിങ്ങൾ പാടിക്കൊണ്ടിരുന്നപ്പോൾ എന്റെ ദേഹപീഡയെ ഞാൻ അശേഷം വിസ്മരിച്ചുപോയി."

താന്ത്യാ:—"ഹ—ജ്യേഷ്ഠാ—ഇതു മഹാവിദ്വാനായ ഇദ്ദേഹത്തെ നാം യഥായോഗ്യം സമ്മാനിച്ചയക്കണം. ഇദ്ദേഹം ഇവിടെ കുറെനാൾ താമസിക്കട്ടെ." (രാമദാസനോടു്)

"ഈ യുവാവു് ഏതാണു്?"

രാമ:—"എന്റെ പൌത്രനാണു്?"

ഇവരെ രണ്ടാഴ്ച, താമസിപ്പിച്ചിട്ടുണ്ടാകാം—"എന്താ?" എന്നു ബീംജി പറഞ്ഞിട്ട് അയാളുടെ അനുജനെ നോക്കി. ആ നോക്കിൽ ഒരാശയം അന്തർലീനമായിരുന്നു. പിന്നെ രാമദാസനോട്:—

ബീം:—"നിങ്ങൾക്കു ശൃംഗാരരസപ്രധാനങ്ങളായ പാട്ടുകൾ തോന്നുമെങ്കിൽ കേട്ടാൽ കൊള്ളാം."

"കല്പന" എന്നു പറഞ്ഞിട്ട് അതിരസവത്തുക്കളും വിരഹതാപഭരിതങ്ങളും, മനസ്സിനെ ദ്രവിപ്പിക്കത്തക്കവയുമായുള്ള രണ്ടു പാട്ടുകൾ കൂടി രാമദാസൻ പാടി.

രാമദാസന്റെ ഗാനവൈശിഷ്ട്യം കണ്ടു വിസ്മയിച്ച മണിപുരാധീശന്മാർ ഗായകന്മാരോടു രണ്ടാഴ്ച അവിടെ താമസിക്കണമെന്നപേക്ഷിച്ചു.

രാമ:—"അവിടത്തെ കല്പനകൊണ്ട്, ഇവിടെ വിവാഹമൊ മറ്റു വല്ല അടിയന്തിരമൊ അധികതാമസം കൂടാതെ ഉണ്ടാകുമെന്നു തോന്നുന്നു. അങ്ങിനെയാണെങ്കിൽ ഞങ്ങളും സന്തോഷത്തോടുകൂടി താമസിക്കാം."

ബീം:—"വിവാഹമൊ അതൊ, ഇവിടെ താമസിക്കാതെ നടന്നേക്കാം. പക്ഷെ ഇതു പതിനഞ്ചാം ദിവസത്തിനകമായിരിക്കും" (അയാൾ തന്റെ അനുജനോടു):—

"എന്താ അനുജാ—കാലാവധി ഏകദേശം ഞാൻ പറഞ്ഞപ്രകാരം ആയിരിക്കയില്ലേ?"

താന്ത്യാ:—"എന്റെ ജ്യേഷ്ഠനല്ലേ?—പിന്നെങ്ങിനെ തെറ്റുന്നു?—അതിനെപ്പറ്റി ഇനി ഒന്നും പറയേണ്ട." എന്ന്, സൂക്ഷിച്ചു പ്രച്ഛന്നം മേൽകാര്യങ്ങളെപ്പറ്റി പറയുവാൻ എന്നുള്ള ഒരാംഗ്യത്തോടുകൂടി താന്ത്യാജി പറഞ്ഞു.

രാമ:—"മഹാപ്രഭോ!—ഞാൻ ഇവിടെ താമസിക്കണമെങ്കിൽ അവിടത്തെ ദയ ഉണ്ടായി ഒരു അനുവാദം തരണമെന്നപേക്ഷിക്കുന്നു. ഞാൻ ഒരു വ്രതാനുഷ്ഠാനക്കാരനാണ്. ഇവിടെയുള്ള ദേവാലയപ്പുരയിൽ ദിവസേന ശുചിഭോജനം ചെയ്വാൻ കല്പനതരണം."

ദീ:—"പൂർവികന്മാർ ഒരു തേവാരപ്പുരകെട്ടിയുണ്ടാക്കി അതിൽ ശിവപ്രതിഷ്ഠയും കഴിച്ചു. ഒരു തലമുറ പൂജനടന്നതായി കേട്ടിട്ടുണ്ട്. പിന്നീടൊക്കെ ഇപ്പോൾ ഉള്ളതുപോലെതന്നെ. ഏതായാലും അവിടെ പോയിരുന്നു ഈശ്വരഭജനം ചെയ്യുന്നതുകൊണ്ടു വിരോധമില്ല."

രാമ:—"അവിടത്തെ കാരുണ്യംകൊണ്ടു എന്റെ വ്രതാനുഷ്ഠാനം നിർവിഘ്നം നടത്തുവാൻ കഴിഞ്ഞു."

താന്ത്രി:—"ഇവിടെ നിങ്ങൾ താമസിക്കുന്നകാലം സുഖമായിരിപ്പാൻ വേണ്ട ഏർപ്പാടുകൾ ചെയ്യാം. നിങ്ങൾക്ക് ആവശ്യമ്പോലെ പുറത്തുപോകുവാനും ഇവിടെ വരുവാനും ആരും തടസ്ഥംപറകയില്ല."

രാമ:—"കാരുണ്യനിധികളായ പ്രഭുക്കന്മാരെ! അവിടത്തെ ദയകൊണ്ടു ദിനമൊട്ടു കഴിച്ചുപോകേണ്ടവരാണു ഞങ്ങൾ. അവിടത്തെ ഇഷ്ടപ്രകാരം നടന്നുകൊള്ളാം. വഴിയാത്രകൊണ്ടു ക്ഷീണം നന്നായുണ്ടു."

ഗായകന്മാർ എണീററു. ഇവർക്ക് ഇരിപ്പാൻ തേവാരപ്പുരയുടെ സമീപം ഒരു മുറി ഒഴിച്ചുകൊടുപ്പാനാജ്ഞാപിച്ചിട്ട് അവരെ അങ്ങോട്ടുപോകുവാൻ പ്രഭുക്കന്മാർ അനുവദിച്ചു.

മണി അഞ്ചുകഴിഞ്ഞു. മകരമാസാവസാനമായതുകൊണ്ട് ഇരുട്ടു നേരത്തെ ആക്രമിച്ചുതുടങ്ങി. മദ്ധ്യാഹ്നസമയത്തുപോലും ആ പ്രാകാരത്തിനുള്ളിൽ സൂര്യപ്രകാശം കടക്കാതിരുന്നതുകൊണ്ടു, സന്ധ്യാഗമനത്തോടുകൂടി ഇരുട്ട്, അവിടെ എങ്ങും അധികപ്പെട്ടിട്ടുണ്ടായിരുന്നു.

ഗായകന്മാർക്ക് അവരുടെ മുറിയിൽ പോകുവാൻ ഒരു വിളക്കുംകൊടുത്തു് ഒരു ഭൃത്യനെ അനുയായി അയച്ചു. ഗായകന്മാർ തനിച്ചായപ്പോൾ ലക്ഷ്മണനെ അടുത്തുവിളിച്ച്,

രാമ:—(രഹസ്യമായി);—"നമ്മുടെ ശ്രമം ഇത്രത്തോളം ഫലിച്ചുവല്ലോ? ഇനി നമ്മുടെ ഉദ്ദേശം സാധിക്കാമെന്നു തോന്നുന്നു. നീ പ്രതാപഗിരിയിൽ വെച്ചു പറഞ്ഞതുപ്രകാരം

ഞാൻ വിശ്വസിച്ചില്ല.—കണ്ടിട്ടും തോന്നുന്നില്ല—വാസ്തവത്തിൽ ആരു കേട്ടാലും അവിശ്വസിക്കും!—എങ്കിലും നീങ്ങളിനെ കഥയില്ലാതെ പറയുന്നവനല്ലെന്നുള്ള ബോധംകൊണ്ടാണു മനഃപൂർവം യത്നിക്കാൻ ഞാൻ നിശ്ചയിച്ചതു്.—നീ കേട്ടില്ലേ? റസ്സിറാമൻ പറഞ്ഞപ്രകാരം തന്നെ ഇവനും പറഞ്ഞുവല്ലോ.”

ലക്ഷ്മ:—“അതേ! ഇരുപത്തിരണ്ടുദിവസത്തെ കാലാവധി ഇവരുടെ ക്ലിപ്തസമയമാണു്—ഹ! നമുക്കു വേണ്ടപ്രകാരമെ ചെയ്യാൻ ആ വാതിലിനു സമീപം വന്നുവല്ലോ.—അവിടത്തെ ബുദ്ധിസാമർത്ഥ്യംകൊണ്ടാണു് അതു സാധിച്ചതു്—ഇനി മറ്റെകാര്യവും സാധിച്ചുവെങ്കിൽ—ദൈവമെ—നാം കൃതാർത്ഥന്മാരായി—നമ്മെ സൽക്കരിപ്പിനെത്തിയ മുറി കണ്ടില്ലെ—ജ്യേഷ്ഠഭഗവതി കുടികൊണ്ടിരിക്കുന്നപോലെ തോന്നുന്നു”

എന്നിത്രയും പറഞ്ഞിട്ട് ലക്ഷ്മണൻ അവിടെ കീറിപ്പറിഞ്ഞു കിടന്ന ഒരു കിടക്കയെ തൂക്കിയെടുത്തു. അപ്പോൾ അതിന്റെ പുറകിൽ എന്തോ കിടന്നതു കണ്ടിട്ടു, രാമദാസൻ “നില്ലു, ലക്ഷ്മണാ—അതെന്താണെന്നു നോക്കട്ടെ” എന്നു പറഞ്ഞു.

അവിടെ കിടന്നതു പിടി മുറിഞ്ഞുപോയ ഒരു വാളായിരുന്നു. ഇതു കണ്ട ഉടൻ പ്രതാപഗിരിയിൽ വിസ്താരസമയത്തു ചന്ദ്രസേനനെ കൊന്നു എന്നു തെളിയിക്കാൻ ഹാജരാക്കിയ ഖഡ്ഗമുഷ്ടിയുടെ സംഗതി ഓർത്തിട്ടു്, രാമദാസൻ ലക്ഷ്മണനെ നോക്കി. ലക്ഷ്മണൻ ആ ഖഡ്ഗഖണ്ഡത്തെ വാങ്ങി സംശയനിവൃത്തിക്കായിട്ടു്, വിളക്കിന്റെയടുക്കൽ കൊണ്ടുചെന്നു പരിശോധിച്ചു.

ലക്ഷ്മ:—“ഞാൻ സംശയിച്ചതുപോലെ തന്നെ!—ഈ വാൾ എനിക്കു നല്ലപോലെ അറിയാം! ദിവസംപ്രതി കണ്ടു പരിചയമുള്ള സാധനമായതുകൊണ്ടു എനിക്കു നിശ്ചയമുണ്ടു്. ഈ വാൾ സുരത്തുപട്ടണത്തിൽ പ്രസിദ്ധനായ ഒരു കൊ

ല്ലൻ പണിതു വിശേഷത്തൻ പ്രഭുവിന് അയച്ചുകൊടുത്തതാണ്. ആ കൊല്ലന്റെ പേർ ഇതാ!"

രാമ:—"പേർ അതുതന്നെയോ?—നിശ്ചയമുണ്ടോ?"

ലക്ഷ്മ:—"എന്നെ എനിക്ക നിശ്ചയമുള്ളതുപോലെ ഇതും എനിക്കറിയാം. ഇത് പുരുഷോത്തമൻ യജമാനന്റേതാണെന്നുള്ളതിന് എന്റെ ജീവനെ വേണമെങ്കിലും ജാമ്യം വെക്കാം."

രാമ:—"അത്ര നിശ്ചയമാണെങ്കിൽ ദൈവം, നമുക്ക് ഓരോ തെളിവുകളെ കാണിച്ചുതരികയാണ്.—ഇത് ശുഭലക്ഷണമെന്ന ഞാൻ കരുതുന്നു."

ലക്ഷ്മ:—നമ്മുടെ ഭാഗ്യംതന്നെ.

"നിർദ്ദോഷി ആയ അദ്ദേഹത്തെ രക്ഷിപ്പാനും എന്റെ അന്നദാതാവിന്റെ മകനെ കാരാഗൃഹത്തിൽ നിന്നുകൊണ്ടുപോകുവാനും ഞാനും കൂടി ശ്രമപ്പെട്ടു നോക്കുമ്പോൾ എനിക്ക് ദൈവാനുകൂലം ഉണ്ടെന്ന തോന്നുന്നു."

ഈ സംഭാഷണത്തിനശേഷം അവർ നന്നെ ഇരുട്ടുന്നതുവരെ ക്ഷമിച്ചു. ഇനി എന്താണു ചെയ്യേണ്ടതെന്ന് ആലോചിച്ചു തുടങ്ങിയപ്പോൾ ഒരു ഭൃത്യൻ വന്ന് അവരെ ഭക്ഷണത്തിന ക്ഷണിച്ചു കൂട്ടിക്കൊണ്ടുപോയി. അവിടെയുള്ള പ്രധാന തളത്തിൽ മണിപുരാധിശന്മാർ ഭക്ഷണത്തിനിരിക്കുകയായിരുന്നു. ഗായകന്മാർ പ്രഭുക്കന്മാരെ വണങ്ങിനിന്നു.

ഭീം:—"ഭക്ഷണത്തിനായിട്ട് അവിടെ ഇരിക്കാമല്ലോ?—നിങ്ങൾ ലഹരിപദാർത്ഥം ഉപയോഗിക്കുമെങ്കിൽ വേണ്ടതു തരാം."

രാമ:—"ഞാൻ എന്റെ ബാല്യംമുതൽ വൈദികവൃത്തി പരിശീലിച്ചതുകൊണ്ട് ആ വകയിൽ അഭിരുചി ഉണ്ടായിട്ടില്ല. വേറെ നല്ല പദാർത്ഥങ്ങൾ ഉള്ളപ്പോൾ ഇതൊന്നും വേണമെന്ന തോന്നുന്നില്ല."

ഭീം:—"ശരി! ഞങ്ങൾ യോദ്ധാക്കളാണ്. ഞങ്ങൾ ലഹരി വർജ്ജ്യമാക്കി വെച്ചിട്ടില്ല."

ഈവിധം ഓരോ വിഷയങ്ങളെപ്പറ്റി സംഭാഷണം ചെയ്തും, പ്രഭുക്കന്മാർ, മാംസം ഗോതമ്പു മുതലായവകൊണ്ടു പാകം ചെയ്തിട്ടുള്ള ഭക്ഷണസാധനങ്ങളെ യഥേഷ്ടം കഴിക്കുകയും മദ്യം ഇടയ്ക്കിടെ കുടിക്കുകയും ചെയ്തു. ആഹാരം കഴിഞ്ഞ ഉടൻ ഉന്നതന്മാരായ ആ ഭ്രാതാക്കൾ ഇരുവരും ഗായകന്മാരോടു പാടുവാൻ ആജ്ഞാപിച്ചു. രാമദാസൻ വേഗം സിത്താർ ശ്രുതികൂട്ടി ദ്രുതഗതിയിൽ ഒരു പാട്ടു വായിച്ചുകൊണ്ടു പാടി. രാജാ പ്രതാപസിംഹൻ എന്ന പണ്ടൊരു മഹാരാഷ്ട്രാധിപനുണ്ടായിരുന്നു. ആ ദേഹത്തിന്റെ യുദ്ധവൈദഗ്ദ്ധ്യത്തെയും പരാക്രമത്തെയും പറ്റിയുണ്ടാക്കിയ ഒരു പാട്ടായിരുന്നു അത്. ആ രാജാവിന്റെ ശൌര്യപരാക്രമങ്ങളെ വർണ്ണിച്ച ചില ഘട്ടങ്ങളിൽ ഈ ഭ്രാതാക്കൾ അവരുടെ മേൽമീശ മുറുക്കുകയും ഭയങ്കരമാകുംവിധം കണ്ണുരുട്ടുകയും ചെയ്തു. ഈവിധം അവർ സംഗീതംകേട്ടു രസിച്ചിരുന്ന മദ്ധ്യേ അവരുടെ ഭൃത്യനായ രാമൻ ബദ്ധപ്പെട്ടു വന്നുനിന്നതുകണ്ടിട്ട് സസംഭ്രമം ഭീംജി "എന്തെടാ!" എന്നു ചോദിച്ചു.

തന്റെ യജമാനന്മാരെ അസമയം അക്ഷമന്മാരാക്കുന്നത് അപൽക്കരമാണെന്നു വിചാരിച്ച് രാമൻ മുദ്രവെച്ചിരുന്ന ഒരു ലക്കോട്ട് അവരുടെ മുമ്പിൽ വെച്ചിട്ടു പിൻമാറി നിന്നു. ഭീംജി ആ എഴുത്തു പൊട്ടിച്ചു വായിച്ചിട്ട് "വളരെ സന്തോഷമായി" എന്നു പറഞ്ഞുകൊണ്ടു രാമനെയും പിന്നീടു ഗായകന്മാരെയും നോക്കി.

ആ എഴുത്ത് ഏതു സംഗതിയെ സംബന്ധിച്ചായിരുന്നു എന്നും അതു് ആര് അയച്ചതായിരുന്നു എന്നും രാമദാസനും ലക്ഷ്മണനും മനസ്സിലായതുകൊണ്ട് അവർ പരസ്പരം നോക്കി. ആ നോട്ടത്തിന്—"ഇതു കണ്ടോ—നാം പറഞ്ഞ ഉടമ്പടി വന്നു കഴിഞ്ഞു" എന്ന് അർത്ഥമാകാം.

ആ എഴുത്തിനെ തന്റെ അനുജനെയും കാണിച്ച് അതിനെപ്പറ്റി ആലോചിപ്പാൻ വേണ്ടി ആ പ്രഭുക്കന്മാരും, ആ അവസരം നോക്കി ഗായകന്മാരും, അവരവരുടെ മുറികളിലേക്കു പോയി.

ലക്ഷ്മ:—"കോൺവാല്ലിസ്തന്നെ കേറി മുറുകുന്നല്ലോ?"

രാമ:—"അതെ;—ആ ദ്രോഹി!—അവൻ മനുഷ്യനാണോ?—

ഉടമ്പടി എഴുതി അയപ്പാൻ തോന്നിയ അവന്റെ മനസ്സു വിശേഷപ്പെട്ടതുതന്നെ. ആ ദുഷ്ടന്റെ ശ്രമം ഇനി താരയെ തട്ടിച്ചു ജിംജിക്കു കൊടുപ്പാനായിരിക്കും!"

ലക്ഷ്മി:—"ഞാൻ പറഞ്ഞതെല്ലാം ഓരോന്നായി വാസ്തവമാണെന്നു ബോദ്ധ്യംവന്നു തുടങ്ങുന്നില്ലയോ? ഇതെല്ലാം ആലോചിച്ചാൽ നിരപരാധിയായ ആ സാധുവിനു നേരിട്ട കഷ്ടത ആരെയും തപിപ്പിക്കും. ഹാ!—ദൈവേച്ഛ എന്തൊക്കെയാണോ? തന്ത്രംകൊണ്ടും കളവുകൊണ്ടും ചതികൊണ്ടും തന്നിഷ്ടസാദ്ധ്യത്തിനു വേണ്ടി ശ്രമിക്കുന്ന ജയസിംഹൻപ്രഭൃതി മുതലായവരുടെ കൈവശം പാതകഗ്രസ്തങ്ങളായ കൃത്രിമച്ചങ്ങലിന്റെ ഓരോ കണ്ണികളേയും പുറത്താകുന്നതു കണ്ടോ?"

രാമ:—"ആ ഉടമ്പടിയെ കൈക്കലാക്കണം!"

ലക്ഷ്മി:—"അതു് ആ ക്രൂരന്മാരുടെ കൈവശംവെച്ചുകൂടാ. വല്ല പ്രകാരവും തട്ടിയെടുത്താൽ പിന്നെ ആ നീചകൎമ്മംചെയ്യാൻ തുനിഞ്ഞ ജയസിംഹൻപ്രഭൃതികളോടു തക്കതായ പ്രതിക്രിയ ചെയ്യാമായിരുന്നു."

രാമ:—"നാം ഇപ്പോൾ ആലോചിക്കുന്നതു അധൎമ്മമായ കാൎയ്യമാണു്. എങ്കിലും ഇതു് ഒരിക്കലും അധൎമ്മമായി വരില്ല. നാം ഇവിടെനിന്നു പോകുന്നതിനുമുമ്പു് ആ ഉടമ്പടിയെ കൈവശമാക്കണം. എന്റെ യത്നങ്ങൾ ഒരുങ്ങട്ടെ. ഞാനോട്ടുകൂടിയാണ്. ഒരു പുരുഷോത്തമന്റെ സൽഗുണങ്ങൾ കണ്ടിട്ടു് ആ യുവാവിന്റെനേൎക്കു തോന്നീട്ടുള്ള വാത്സല്യംകൊണ്ടു് അവനെ രക്ഷിക്കണമെന്നും, മറ്റെതു ജയസിംഹനോടു് എനിക്കു വല്ലതായെങ്കിലും പകതീൎക്കാനുള്ള ഇച്ഛകൊണ്ടു് അയാളെ ഒരു നീതിന്യായ കോടതിമുമ്പാകെ മട്ടാ പറിപ്പിക്കുന്നതിനുമാണു്—ഇത്ര ശോഷം എനിക്കുണ്ടാവാൻ കാരണം ഇരുപ്രസാദവും ഉണ്ടെങ്കിൽ അറികക്കാണ്ടാനൊസംശയത്തെ നീ അറിയാറാകും."

ലക്ഷ്മി:—ഞാൻ പ്രതാപഗിരിയിൽവെച്ചു പറഞ്ഞതു് ഓൎക്കുന്നോ?—എനിക്കു ചില സംശയങ്ങൾ തോന്നിയതു കൊണ്ടാണു്."

രാമ:—“അങ്ങനെയോ? —(പുഞ്ചിരിതൂകിക്കൊണ്ടു) ആകട്ടെ—നാം വന്ന കാൎയ്യം നോക്കാം!—സമയം പോകുന്നല്ലൊ.”

ലക്ഷ്മ:—“ആ ഏഴ്വരെ കൈവശപ്പെടുത്തുന്നതു് എങ്ങിനെ?”

രാമ:—“നോക്കട്ടെ,—ഒരുപായമുണ്ടു്. അതു സാധിച്ചെങ്കിൽ ദൈവാധീനമായി.”

ലക്ഷ്മ:—“അതു് എന്നോടും പറയുമൊ?”

രാമ:—“സ്വല്പം മുമ്പു ഞാൻ സിത്താർ വായിച്ചു പാടിയപ്പോൾ ആ ഭ്രാതാക്കൾ ഇരുവരുടെയും പ്രകൃതം മാറിക്കണ്ടുവോ?”

ലക്ഷ്മ:—“എനിക്കുപോലും അത്ഭുതമായി”

രാമ:—“ആ ശക്തി പ്രയോഗിച്ചാണു നമ്മുടെ ഉദ്ദേശങ്ങൾ സാധിക്കാൻ പോകുന്നതു്. മനസ്സിനു് ആഹ്ലാദമൊ ഉന്മേഷമൊ ഉണ്ടാകുവാൻ സംഗീതത്തിനു ശക്തിയുണ്ടെങ്കിൽ മനോവൃത്തികളെ ജയിപ്പാനും കഴിയുമെന്നു സ്ഥാപിക്കാം. അവരുടെ മനസ്സിനെ ഒന്നു നന്നാ ക്രമേണ ഇളക്കീട്ടു് ഉടൻ ശാന്താവസ്ഥയെ പ്രാപിപ്പിക്കുമ്പോൾ അവർ ഉറങ്ങും.”

ലക്ഷ്മ:—“അവിടുന്നു പറയുംപ്രകാരം സാധിച്ചെങ്കിലൊ—ഈശ്വരാ!”

രാമ:—“എന്നാൽ ശ്രമിക്കതന്നെ!—പിന്നത്തേതെല്ലാം ഈശ്വരകാരുണ്യംപോലെയാകട്ടെ!”

എന്നു പറഞ്ഞു് രാമദാസൻ സിത്താർ എടുത്തുകൊണ്ടു് ലക്ഷ്മണനോടുകൂടി ആ പ്രഭുക്കന്മാർ ഇരുന്ന മുറിയുടെ അടുത്തുചെന്നു സിത്താറിന്റെ തന്ത്രികളെ ധ്വനിപ്പിച്ചു. ആ നാദംകേട്ടു ഉടൻ പ്രഭുക്കന്മാർ മുറിയുടെ വാതുക്കൽവന്നു ഗായകന്മാരെ അകത്തേക്കു ക്ഷണിച്ചു. രാമദാസന്റെ തന്ത്രം ഫലിച്ചുവെങ്കിലും അവിടെ മനഃപൂൎവ്വം പോയതായിരുന്നു എന്നു സംശയം തോന്നാതിരിപ്പാൻ അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

“മഹാപ്രഭുക്കന്മാരെ!—അവിടുന്നു് ഇപ്പോൾ ഈ മുറിയിലുണ്ടായിരിക്കുമെന്നുള്ള അറിവില്ലാതെ ഈ വഴിയിൽകൂടി ഞങ്ങൾ കടന്നുവരുവാനിടയായി. ഞങ്ങൾ ഭടന്മാരുടെ അപേക്ഷ

പ്രകാരം അങ്ങോട്ടു പോകയായിരുന്നു. അവിടത്തേയ്ക്കു് ഉപദ്രവമുണ്ടാമയോ എന്നു് ഭയമുണ്ടു്."

താന്ത്യ:—"ഹേയി!—ഒന്നുമില്ല—നിങ്ങളെ വിളിപ്പാൻ ആളയക്കണ്ടതാണെന്നു വിചാരിച്ചതേയുള്ളു."

ഭീം:—"എനിക്കു് ഒരു മംഗലപത്രദാനം കിട്ടി. അതുകൊണ്ടു ഞങ്ങൾ സന്തുഷ്ടന്മാരായിരിക്കയാണു്. ഈ അവസരത്തിൽ നിങ്ങളുടെ ഗാനം കേൾപ്പാനാഗ്രഹമുണ്ടു്."

---

# നാല്പത്തിഒന്നാം അദ്ധ്യായം.

രാമദാസനും ലക്ഷ്മണനും ആ മുറിക്കകത്തു കടന്ന ഉടൻ കണ്ടതു, കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച ലക്കോട്ടും അതിൽ അടക്കം ചെയ്തിരുന്ന കടലാസുമായിരുന്നു. അതു വായിച്ചുകഴിഞ്ഞിട്ടും ലക്കോട്ടിൽ ഇടാതെ മേശപ്പുറത്തു ഇട്ടിരുന്നതുകൊണ്ടു്, രാമദാസൻ ആ എഴുത്തിൽ ജയസിംഹന്റെ കയ്യൊപ്പും മുദ്രയും കണ്ടു. മണിപുരാധീശന്മാരുടെ മുഖത്തു സ്ഫുരിച്ച സന്തോഷത്തിന്റെ കാരണവും ആ എഴുത്തുതന്നെ എന്നു നിശ്ചയംവന്നു.

ആ മുറിയുടെ ഒരു കോണിൽ വേറൊരു മേശ വെച്ചിരുന്നതിൽ മദ്യം നിറച്ചുള്ള കുപ്പികളും വെച്ചിരുന്നു. മുറിയുടെ മദ്ധ്യത്തിലായി രണ്ടു വലിയ കസേരകളും ഇട്ടിരുന്നതിൽ ഭീംജിയും താന്ത്യാജിയും ചാരിക്കിടന്നു! ഗായകന്മാരെ അടുത്തു് ഒരു പഴയ രത്നകംബളത്തിൽ ഇരിപ്പാനാജ്ഞാപിച്ചു. രാമദാസൻ മുൻകൂട്ടി നിശ്ചയിച്ചിരുന്നപ്രകാരം യോദ്ധാക്കളുടെ ശൌര്യപരാക്രമങ്ങളെ വർണ്ണിക്കുന്നതും മനസ്സിന് ഇളക്കം കൊടുക്കത്തക്കവണ്ണം കവിതാചാതുര്യമുള്ളതുമായ ഒരു പാട്ടു പാടി. സിതാറിന്റെ നാദധ്വനിയും അതിന്റെ ശ്രുതിക്കു ചേർന്ന ഗാനമാധുര്യവും, ദേവാംഗനകളുടേതോ എന്നു തോന്നുമാറു മനസ്സിനെ ആകർഷിക്കുന്ന അത്ഭുതപ്രവൃത്തിയുംകൊണ്ടു മണിപുരന്മാരുടെ മനസ്സിൽ അതിയായ വികാരങ്ങൾ ബാധിച്ചു. ആ പാട്ടിന്റെ ചിലഘ

ട്ടത്തിൽ ജിംജി യുദ്ധത്തിന സന്നദ്ധനായിട്ടെന്നപോലെ ചാടി എണീററവും, താന്ത്യാജി കൈകളെ നീട്ടി ഞെരിച്ചും, മാറെ ഗോഷ്ടികൾ കാണിച്ചുംപോയി. തന്റെ ഗാനവൈശിഷ്ട്യംകൊണ്ടു മണിപുരന്മാൎക്ക് അടക്കാൻ പാടില്ലാത്ത മനശ്ചേഷ്ടകൾ ഉണ്ടായി എന്നു കണ്ടിട്ടു, രാമദാസൻ സന്തുഷ്ടനായി ഭവിച്ചു. ധീരന്മാരായ ആ പ്രഭുക്കന്മാർ പ്രകൃത്യാ ഓജസ്വിശീലന്മാരായിരുന്നുകൊണ്ടു രാമദാസന്റെ ഗാനത്തിൽ അവർ ലയിച്ച് ആ വിധം ഉഗ്രസ്വഭാവത്തെ പ്രദർശിപ്പിച്ചു എന്നാൽ അവർക്കുണ്ടായിരുന്ന സുഖക്കേടുകൊണ്ടു ദേഹത്തിന ക്ഷീണംബാധിച്ചിരിക്കയാൽ ആ സന്ദർഭത്തിൽ ഉണ്ടായ വികാരാധിക്യത്തിന ദീർഘത്വംഭവിക്കാതെ, അല്പ ക്ഷണംകൊണ്ടു ക്ഷയോന്മുഖമായിത്തുടങ്ങി. ആ മാററം രാമദാസന്റെ തന്ത്രത്തിന് എത്രയും അനുകൂലമായി കണ്ടിട്ടു, അദ്ദേഹം അതിമധുരവും, ചേതസ്സമാകർഷകവും ലളിതവുമായ രാഗത്തിൽ ഒരു പാട്ടുപാടി.

കർണ്ണാമൃതമായ ആ ഗാനം കേട്ടപ്പോൾ മണിപുരാധിപന്മാരുടെ മനശ്ചേഷ്ടിതങ്ങൾ ക്രമേണ കുറഞ്ഞുവരുന്നു എന്ന് അവരുടെ ഭാവപ്പകൎച്ചകൊണ്ടു രാമദാസനു മനസ്സിലായി. ജ്വലിച്ചിരുന്ന അവരുടെ നേത്രങ്ങൾ മയങ്ങിത്തുടങ്ങി. അവരെ ഇത്ര നിരുപദ്രവികളായ എന്നു തോന്നുമാറാക്കിയതു ദുഷ്ടജന്തുക്കളെ പഴക്കുന്നവിധത്തിലായിരുന്നു എന്നു പറയാം. തീക്ഷ്ണവിഷമുള്ള സർപ്പംപോലും മധുരമായ ഗാനം കേൾക്കുമ്പോൾ സ്വല്പനേരത്തേക്കു നിരുപദ്രവിയായി തീരുന്നുണ്ടു. ഹൃദയകാഠിന്യത്തെ ദ്രവിപ്പിച്ചു ശാന്താവസ്ഥയിൽ കൊണ്ടുവരത്തക്കവിധമുള്ള ഗാനം കുറെനേരം പാടിക്കഴിഞ്ഞിട്ട് അദ്ദേഹം പാട്ടു സാവധാനത്തിൽ നിർത്തി. എന്നിട്ടു ക്ഷീണിച്ചുറങ്ങുന്ന ആ പ്രഭുക്കന്മാരെ നോക്കിക്കൊണ്ട്, രാമദാസൻ ഇങ്ങിനെ പറഞ്ഞു:—

“ഇവർ നല്ല ഉറക്കമാണ്. ആരും ഇവരെ ഉപദ്രവിച്ചില്ലെങ്കിൽ ഈ സ്ഥിതിയിൽ രാത്രിമുഴുവൻ ഉറങ്ങും.”

ലക്ഷ്മ:—“എന്നാൽ ഇനി താമസിക്കേണ്ട.”

അവിടെ മേശമേൽ കിടന്ന ഉടമ്പടിഎടുത്തു രാമദാസൻ

തന്റെ ഉടുപ്പിനുള്ളിൽ സൂക്ഷിച്ചുവെച്ചു. എന്നിട്ട് അവിടെനിന്നു കാൽശബ്ദം കേൾക്കാതെ അവർ ആ മുറിയുടെ പുറത്തിറങ്ങി തേവാരപ്പുരയുടെ പുറകിൽ ഭണ്ഡാഗാരത്തിലേയ്ക്ക് ഇറങ്ങുവാനുള്ള വാതിലിന്റെ പുറംഭാഗത്തുചെന്നു. ആ കതകു തുറക്കുന്നതു് ഒരു സൂത്രം മൂലത്തിലാണെന്നല്ലാതെ ആ സൂത്രം ഏതുഭാഗത്താണെന്നും അതിന്റെ ആകൃതി എന്താണെന്നും അവർക്കറിവാൻ പാടില്ലായിരുന്നു. ആ കതകിലുണ്ടായിരുന്ന ആണികളെ എല്ലാം പരിശോധിച്ചു. അതുകൊണ്ടൊന്നും കതകു തുറന്നില്ല. അവർ ചെയ്ത ശ്രമം ഫലിക്കാതെയായപ്പോൾ സംഭ്രമവും അധികപ്പെട്ടുതുടങ്ങി. ആ സൂത്രം കണ്ടുപിടിക്കാൻ ഇത്ര പ്രയാസമുണ്ടായിരിക്കുമെന്നു് അവർ ആദ്യം കരുതിയിരുന്നില്ല. ആ കാലങ്ങളിൽ മിക്ക പ്രധാനകെട്ടിടങ്ങളിലും ചില മുറികൾ തുറക്കുന്നതിനും പൂട്ടുന്നതിനും സൂത്രങ്ങളും യന്ത്രങ്ങളും ഉപയോഗിച്ചിരുന്നതുകൊണ്ടു് ഇതു് ഒരു ശ്രമസാദ്ധ്യമായി രാമദാസൻ വിചാരിച്ചില്ല. സംഭ്രമം അധികമായി. അവർ ഇനി ആപത്തിൽ കുടുങ്ങി വശമാകുമോ എന്നു ഭയപ്പെട്ടു. പിന്നെയും ധൈര്യം അവലംബിച്ചുകൊണ്ടു കതകിന്റെ സുഷിരങ്ങളേയും ഓരോ ആണികളേയും പ്രത്യേകിച്ചു് പരിശോധിച്ചു ഇങ്ങിനെ സ്വല്പനേരം കഴിഞ്ഞു. എന്നിട്ടും സൂത്രം കണ്ടുപിടിച്ചില്ല. ലക്ഷ്മണന്റെ മനസ്താപം വർദ്ധിച്ചുതുടങ്ങി. മനസ്സിന് എളുപ്പത്തിൽ കലുഷമുണ്ടാകാത്ത രാമദാസൻ പോലും "ഇനി എന്തുവേണ്ടു" എന്നു പറഞ്ഞുപോയി. എങ്കിലും, അധൈര്യപ്പെടുകയോ ശ്രമക്കുറവു വരുത്തുകയോ ചെയ്യാതെ രാമദാസൻ കതകു തുറപ്പാനുള്ള സൂത്രം കണ്ടുപിടിക്കുവാൻ പലവിധത്തിലും വഴി നോക്കി. ഇങ്ങിനെ കഴിഞ്ഞു കുറെക്കൂടി നേരം! അവർക്ക് അധികവും വ്യസനം പുരുഷോത്തമനെ വിചാരിച്ചായിരുന്നു. പുരുഷോത്തമന്റെ കഥ, ഒരു നാലുമണിക്കൂറുകൂടി കഴിഞ്ഞാൽ, കഴിഞ്ഞു എന്നു് അവർക്കു നന്നെ ബോദ്ധ്യമായിരുന്നു. ആ വിപത്തിൽ നിന്നു പുരുഷോത്തമനെ രക്ഷിപ്പാൻ അവർക്കു കഴിയാതെയാകുമോ എന്നായിരുന്നു അവർ ഭയപ്പെട്ടതു്.

ഈ വിധം സംഭ്രാന്തചിത്തന്മാരായി അവർ പരസ്പരം നോ

ക്കി. മണിപുരാധീശന്മാരുടെ കുറിയിൽ നിന്ന് ആ ഉടമ്പടി എടുത്തതുകൊണ്ട് അസാമാന്യമായ പരിഭ്രമത്തോടുകൂടി രാമദാസൻ ഇപ്രകാരം പറഞ്ഞു:—

"ലക്ഷ്മണാ—നാം വിചാരിച്ചിരുന്നതുപോലെ കതകുതുറപ്പാൻ എളുപ്പമല്ല. ആ ഉടമ്പടി ഞാൻ എടുക്കുകയുംചെയ്തു. അതിനെ എടുക്കാതിരുന്നുവെങ്കിൽ അവർ ഉണൎന്നാലും ഭയപ്പെടുവാനൊന്നില്ല. ഉണൎന്നു നോക്കുമ്പോൾ ആ പ്രമാണം മേശമേൽ കാണാതെയിരുന്നാൽ അവർ ആദ്യമായി പിടികൂടുന്നതു നമ്മെയാണ്.—പിന്നത്തെ കഥ യാരോടു ചോദിക്കണമെന്നേ!—ആ പ്രമാണം എടുക്കേണ്ടിയില്ലായിരുന്നു."

ഇതിനു മറുപടി ഒന്നും പറയാതെ ലക്ഷ്മണൻ സന്താപവിവശനായി രാമദാസന്റെ മുഖത്തു നോക്കി. എന്നിട്ട് ആ സൂത്രംകണ്ടുപിടിക്കാൻ അവർ വീണ്ടും ശ്രമിച്ചു. അവരുടെ ആ സ്ഥിതി അത്യാപൽക്കരമായിരുന്നു. നിമിഷംപ്രതി ഭയം വർദ്ധിച്ചുതുടങ്ങി. ദൂരെ കാൽപെരുമാററം കേട്ടതുപോലെ തോന്നി. അവർപിടിച്ചിരുന്ന ദീപത്തിന്റെ ചലനത്താൽ അവരുടെ നിഴൽ ഇളകുന്നതു കണ്ടിട്ട വേറെ ആളുകൾ വരുന്നു എന്നു വിചാരിച്ച് ഞെട്ടിത്തിരിഞ്ഞുനോക്കി. ഇങ്ങിനെ അളവററ ഭയംകൊണ്ടു വിവശന്മാരായി ഭവിച്ച രാമദാസനും ലക്ഷ്മണനും പരസ്പരം നോക്കിനിന്നിട്ട വീണ്ടും സൂത്രത്തെ അന്വേഷിച്ചുതുടങ്ങി.

ഈ ശ്രമത്തിന്റെ ജയാപജയത്തിൽ തന്റെ എന്നല്ല, രാമദാസന്റെയും പുരുഷോത്തമന്റെയും ജീവൻ ഇരിക്കുന്നു എന്നുള്ള വിചാരം ലക്ഷ്മണന്റെ കണ്ണുകൾക്കു തെളിവുകൊടുത്തു. ഇപ്രകാരം അവർ കതകിന്റെ എല്ലാ ഭാഗങ്ങളും പരിശോധിച്ച കൂട്ടത്തിൽ, അതിന്റെ മദ്ധ്യഭാഗത്ത് ഒരു വലിയ നാണയത്തോളം വൃത്തത്തിൽ അദൃശ്യമായി ഒരു രേഖ കണ്ടു. ലക്ഷ്മണൻ കതകിന്റെ ഇതരഭാഗങ്ങളിൽ അമർത്തിയതുപോലെ ഇതിലും പെരുവിരൽകൊണ്ടു ബലമായി ഒന്നമർത്തി. ഉടനെ 'കിക്' എന്നു വില്ലു മാറിയ ശബ്ദത്തോടുകൂടി വളരെ ഘനമായി പണിതിരുന്ന ആ കതകു തുറന്നതു കണ്ടിട്ട, സന്തോഷത്തോ

ടെ, ഒട്ടും മടിക്കാതെ, അവരുടെമുമ്പിൽ കണ്ട കല്പടികളിൽക്കൂടി വിളക്കുമായി ഇറങ്ങിത്തുടങ്ങി. അവർ ഒട്ടുവളരെ താഴെ ചെന്നപ്പോൾ ഒരു സമതലം കണ്ടു. അതിനെതിരെ ഉണ്ടായിരുന്ന ഒരു അറയിൽനിന്നു പരിചയമുള്ള ശബ്ദത്തിൽ ഒരാൾ ഇവരുടെ പേർപറഞ്ഞു വിളിച്ചതുകേട്ടിട്ട് അവർ അറയുടെ അരികിൽചെന്നു —കഷ്ടം! ഇരുമ്പഴികൾ ഉറപ്പിച്ചിരിക്കുന്ന ഗുഹപോലെയുള്ള ആ അറയ്ക്കുള്ളിൽ മെലിഞ്ഞു, വസ്ത്രവും ഉടുപ്പും കീറി, വളരെ അഴുക്കും പിരണ്ടു, കണ്ടാൽ ആരും തിരിച്ചറിവാൻ പാടില്ലാത്തവിധം പ്രാകൃതനായ ഒരു പുരുഷനേയും; അടുത്തു വേറൊരറയിൽ വികൃതയായ ഒരു വൃദ്ധയേയും; കണ്ടപ്പോൾ രാമദാസൻ വിളക്കിനെ അടുത്തുപിടിച്ചു വളരെ സൂക്ഷിച്ചുനോക്കി. തടവുകാരിൽ പുരുഷനെ അവർക്കു മനസ്സിലായി. സ്ത്രീയേയും അറിഞ്ഞു. തടവുകാർ രാമദാസനേയും ലക്ഷ്മണനേയും കണ്ടിട്ടുണ്ടായ സന്തോഷാതിരേകത്താൽ മതിമറന്ന്, അവരോടു തെരുതെരെ ചോദ്യങ്ങൾ തുടങ്ങി. ഇവയെല്ലാറ്റിനും മറുപടിപറയാതെ വേറൊരു സ്ഥലത്തു നടക്കാൻപോകുന്ന വ്യസനകരമായ സംഭവത്തെയും, അതിന്റെ കാരണത്തെയും, ഈ സന്ദർഭത്തിൽ തനിക്കും എന്നല്ലാ എല്ലാവർക്കും നേരിട്ടേക്കാവുന്ന അത്യാപത്തിനേയുംപററി ചുരുക്കത്തിൽ രാമദാസൻ പറഞ്ഞിട്ട് അദ്ദേഹം തടവുകാരനോട് ഇങ്ങിനെ ചോദിച്ചു:—

"ഈ ഇരുമ്പഴികളെ വലിച്ചുകററുകയോ രാകി മുറിക്കുകയോ നന്ന്?"

തടവുകാരൻ:—"രാകി മുറിക്കണം—അല്ലാതെ നിവൃത്തിയില്ല!"

"അരം ഇതാ" എന്നു പറഞ്ഞ് രാമദാസൻ തന്റെ ഉടുപ്പിനുള്ളിൽ നിന്നു മൂന്നരം എടുത്ത് ഒന്നു തടവുകാരനും ഒന്നു ലക്ഷ്മണനും കൊടുത്തിട്ട് മറേറതിനെ താനും എടുത്തു. ഇതു് ആ വൃദ്ധ കണ്ടിട്ട് ഇങ്ങിനെപറഞ്ഞു:—

"എനിക്കും ഒരു അരം തരുവിൻ! രക്ഷപ്പെടുവാൻ നിങ്ങളോടൊപ്പം വേലചെയ്യുന്നതിന് എനിക്കും അറിയാമെന്നു ഞാൻ കാണിച്ചുതരാം."

ഈ വാക്കുകൾ കേട്ടയുടൻ വേറൊരു താക്കോൽ എടുത്ത് അദ്ദേഹം സ്ത്രീക്കു കൊടുത്തു. തടവുകാരനും ലക്ഷ്മണനും ഒരറയുടെയും രാമദാസനും വൃദ്ധയും മറ്റൊരറയുടെയും അഴികളെ രാകി മുറിക്കുവാൻ തുടങ്ങി. ആ ഇരുമ്പഴികൾ സമുദ്രഭൂമിയിൽ നിന്നു താണ സ്ഥലത്തു ഇട്ടിരുന്നതുകൊണ്ടും, കാലപ്പഴക്കത്താലും, തുരുമ്പു പിടിച്ചിരുന്നതുകൊണ്ട് അഴികളുടെ ഇരുഭാഗത്തുനിന്നും രാകിയ അംശങ്ങൾ തമ്മിൽ എളുപ്പത്തിൽ കൂട്ടിമുട്ടി. സ്ത്രീയെ ഇട്ടിരുന്ന അറയുടെ അഴിയായിരുന്നു ആദ്യം മുറിഞ്ഞത്. ഉടനെ ആ അഴിയെ വലിച്ചു മാററി സ്ത്രീ പുറത്തുവന്നു. അതുകഴിഞ്ഞ് അടുത്തനിമിഷം മറേറ തടവുകാരനും ഇറങ്ങി.

രാമദാസനും ലക്ഷ്മണനും അവർ ഉദ്ദേശിച്ചതുപോലെ തടവുകാരെ രക്ഷിപ്പാനുള്ള ശ്രമം ഇത്രത്തോളം സാധിച്ചു കഴിഞ്ഞപ്പോൾ ഇനി ശേഷമുള്ള ഭാഗം നിഷ്പ്രയാസം സാധിക്കാമെന്നു അവർക്കു തോന്നി. ലക്ഷ്മണൻ രാമദാസന്റെ അടുക്കൽ നിന്നു നൂൽകയർ വാങ്ങിച്ച് അതിന്റെ ഒരററം അഴികളിൽ ബന്ധിച്ചിട്ട് മറേറ അററം കിണററിന്റെ അകത്തിട്ടു. ഈ കിണററിനു അകപ്പാടെ നൂററിയമ്പതടി താഴ്ചയുണ്ടെന്നു മുമ്പൊരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇപ്പോൾ തടവുകാർ കിടന്ന അറയുടെ മുകൾഭാഗത്തു അമ്പതടി പൊക്കത്തിലാണ് ആദ്യത്തെ കല്ലറ. അവിടെ നിന്നു തടവുകാർ രക്ഷപ്പെടുവാൻ ശ്രമിച്ചിട്ട് ഈ അറയിൽ വെച്ചാണല്ലോ അവരെ പിടികൂടിയത്. അതുകൊണ്ട് ഇനി കിണററിന്റെ താഴ്ചയെ സംബന്ധിച്ചിടത്തോളം നൂറടിയുണ്ടെന്നു നമ്മുടെ വൃദ്ധ മററുള്ളവരോടു പറഞ്ഞു. ഈ താഴ്ച കണ്ടിട്ട് അവരുടെ അപ്പോഴത്തെ സ്ഥിതിയിൽ ഇറങ്ങുവാൻ അസാദ്ധ്യമെന്നു വിചാരിക്കാതെ ഓരോരുത്തരായി നൂൽ കയറിൽ പിടിച്ച് തൂങ്ങിയിറങ്ങിത്തുടങ്ങി. അവർ പാറ മുഴച്ചിരുന്ന സ്ഥലങ്ങളിൽ ചവിട്ടി വിശ്രമിച്ചും, വാനരങ്ങളെപ്പോലെ നൂൽ കയറിൽ പിടിച്ചു തൂങ്ങിയിറങ്ങിയും, കഴിയുന്നതും വേഗത്തിൽ കുറെ താഴെ എത്തിയപ്പോൾ മലയുടെ ചുവട്ടിൽ കൂടി പ്രവഹിച്ച് ഒഴുകിയ ശുദ്ധജലത്തിൽ ചന്ദ്രിക പ്രതിഫലിച്ച പ്രകാശം

കണ്ടു. കുറെക്കൂടി കഴിഞ്ഞപ്പോൾ കിണററിൽ സാന്ദ്രമായി വ്യാപിച്ചിരുന്ന ഇരുട്ടിന്റെ കുറവു കണ്ടുതുടങ്ങി. എന്നിട്ട്, ഒരു പത്തു നിമിഷം കൂടി കഴിഞ്ഞപ്പോൾ ലക്ഷ്മണൻ താഴത്തു ചാടിജലത്തിന്റെ താഴ്ച നോക്കീട്ട് ഇങ്ങിനെ പറഞ്ഞു:—

"മുട്ടോളം താഴ്ചയേയുള്ളു. ചേറ് അശേഷം ഇല്ല." ഇതു കേട്ടതിനോടുകൂടി ഓരോരുത്തരായിട്ട് ജലത്തിൽ ചാടിനിന്നു. എന്നിട്ട് അവർ കഴിയുന്നത്ര വേഗത്തിൽ പാറകളുടെ ഇടയിൽ ഒളിച്ചും, കുനിഞ്ഞുനടന്ന് മറവുകളിൽ കൂടി എത്തിയും, പ്രാകാരത്തിൽ നിന്നു നോക്കിയാൽ കാണാത്തതാകുന്ന സ്ഥലം വരെ പോയശേഷം അവിടെ നിന്ന് എത്രയും വേഗത്തിൽ കാട്ടിലേക്കുള്ള വഴിയിൽ എത്തി.

രാമദാസന്റെ ഗാനവിശേഷത്താൽ ഗാഢനിദ്രയെ പ്രാപിച്ചിരുന്ന മണിപുരാധീശന്മാർ ഒട്ടുനേരം കൂടി ആ സ്ഥിതിയിൽ കിടക്കുമായിരുന്നേനെ. എന്നാൽ അതിനിടയായില്ല. അവരുടെ ഭൃത്യവർഗ്ഗത്തിൽ വിശ്വാസ്യനായ ഗോപാൽറാമനും, രാമറാം, എന്തു് അസൌകര്യമായിരുന്നാലും രാത്രിയിൽ മണി പത്തു കഴിഞ്ഞാൽ ഉടനെ മണിപുരാധീശന്മാരെ കാണേണമെന്നു കൊടുത്തിരുന്ന പ്രത്യേക കല്പനപ്രകാരം ആ ഭൃത്യർ വന്നു നോക്കിയപ്പോൾ തങ്ങളുടെ യജമാനന്മാർ നിദ്ര ചെയ്യുന്നതായി കണ്ടു, ചില ശബ്ദങ്ങൾ പുറപ്പെടുവിച്ചു അവരെ ഉണർത്തി. അവർ നേത്രങ്ങൾ തുറന്നിട്ടും നിദ്രാധിക്യത്താൽ രണ്ടു കൈകൾ കൊണ്ടു മുഖം തിരുമി തെളിഞ്ഞു. പിരിഞ്ഞു കുറെ കഴിഞ്ഞപ്പോൾ ജീംജീ ആശ്ചര്യമായി ഗായകന്മാരുടെ സാമർത്ഥ്യത്തെപ്പററി ഒട്ടേറെ ശ്ലാഘിച്ചു പറഞ്ഞതു കൂടാതെ അയാളുടെ സുഖമായ നിദ്രയ്ക്കു ഭംഗം വരുത്തിയതിനെപ്പററി മനസ്താപപ്പെടുകയും ചെയ്തു.

അതുകേട്ടപ്പോൾ മുറിക്കുള്ളിൽ കടന്നു ചെന്നതിനെപ്പററി അവർ കോപിച്ചേക്കുമെന്നു കരുതി ഗോപാൽറാം സവിനയം ഇങ്ങിനെ പറഞ്ഞു:—

"പ്രതാപഗിരിയിൽ നിന്നു രാമൻവന്നാലുടൻ യജമാനന്മാരെ ഉണർത്തണമെന്നു കൊടുത്ത കല്പനപ്രകാരം ഞങ്ങൾ വന്നതാണ്."

ഭീംജി:—"അതെ!—ശരിതന്നെ!—നമുക്ക് ഇന്നുരാത്രിയിൽ ചില കാര്യങ്ങൾ നിവൃത്തിക്കേണ്ടതുണ്ട്."

താന്ത്യ:—"ജയസിംഹൻ നമ്മുടെ അപേക്ഷപ്രകാരം ഉടമ്പടി അയച്ചുതന്നു. ഇനി നാം പറയുന്നപ്രകാരമെല്ലാം അയാൾ കേൾക്കും. അതുകൊണ്ട് അയാളുടെ അപേക്ഷയേയും നാം സാധിപ്പിച്ചുകൊടുക്കേണ്ടതാണല്ലൊ?"

ഭീം:—"അങ്ങിനെതന്നെ!—ഞാൻ സമ്മതിച്ചിരിക്കുന്നു!"

താന്ത്യ:—"എന്നാൽ നിങ്ങൾ രണ്ടുപേരും പോയി കാരാഗൃഹത്തിൽ കിടക്കുന്നവൻെറ കാര്യം ചട്ടംകെട്ടിക്കൊള്ളുവിൻ!" എന്നു ഭൃത്യന്മാരോടു പറഞ്ഞു.

ഗോപാ:—"ആ വൃദ്ധയും അവിടെയുണ്ട്. അവളെ വിട്ടയയ്ക്കാൻ പാടില്ല!—അവൾ എന്നെ ചതിച്ചു കൊല്ലുവാൻ ഭാവിച്ചവളാണ്. അവളോട് എനിക്ക് ഒരു പകരം തീർക്കാനുണ്ട്."

താന്ത്യ:—"അവളെ മറ്റവൻ കിടന്ന അറയുടെ അടുത്താണല്ലൊ ഇട്ടിരുന്നത്?—അവൻ എല്ലാം ആ സ്ത്രീയോടു പറഞ്ഞിരിക്കും!—എന്നാൽ അവളെ ജീവപര്യന്തം തടവിൽ പാർപ്പിക്കണം!—അല്ലെങ്കിൽ അവളേയും.—ഒടുവിൽ പറഞ്ഞതാണു കൊള്ളാവുന്നത്."

എന്നു പറഞ്ഞു താന്ത്യാ മേൽമീശയെ മുറുക്കിക്കൊണ്ടു പൈശാചികമായ ഒരു പുഞ്ചിരിയോടുകൂടി ഭൃത്യന്മാരെ പോകുവാനാജ്ഞാപിച്ചു. ഉടൻ തന്നെ അവരെ തിരിച്ചു വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

"കോട്ടയുടെ പടിഞ്ഞാറുവശത്തുള്ള തളക്കല്ലിളക്കി പ്രേതങ്ങളെ ആ കുഴിയിലിട്ട് ഭദ്രമായി അടച്ചേയ്ക്കണം."

തങ്ങളുടെ യജമാനന്മാരുടെ കല്പനപ്രകാരം കൊലപാതകം ചെയ്യാൻ സന്നദ്ധന്മാരായി ആ രണ്ടു ഭൃത്യരും പോയി.

മണിപുരാധീശന്മാർ, അവരുടെ അതിമോഹംനിമിത്തം ജയസിംഹനുമായി ചെയ്ത ഉടമ്പടിയെപ്പറ്റി സംഭാഷണംചെയ്തിട്ട് അതിനെ ഒന്നുകൂടി വായിച്ചുനോക്കുവാൻ ഭീംജി മേശയിലേയ്ക്കു കൈനീട്ടി. അവിടെ ഉടമ്പടികണ്ടില്ല. അയാൾ ഉടൻ

പരിഭ്രമത്തോടെ ചാടിയെഴുന്നേറ്റു തന്റെ ഉടുപ്പിനുള്ളിലും, കസേരയിലും, കിടക്കകളുടെ ഇടയിലും, എന്നുവേണ്ടാ ആ മുറിയിൽ എല്ലായിടവും പരിശോധന കഴിച്ചിട്ട് മടങ്ങി വിഷണ്ണനായി തന്റെ അനുജനോട് ഇങ്ങിനെ ചോദിച്ചു:—

നമ്മുടെ ഉടമ്പടി എവിടെ?—ഞാൻ മേശപ്പുറത്തു വെച്ചതായിട്ടാണ് എന്റെ ഓർമ്മ. എങ്കിലും ഞാൻ എല്ലായിടവും നോക്കി—അതെവിടെ?"

ന്ത്യാ:—"ജ്യേഷ്ഠൻ അതിനെ ഉടുപ്പിനുള്ളിലല്ലേ വെച്ചത്?"

"ഛെ! ഞാൻ ഇതാ, ഇവിടെയാണു വെച്ചത്" എന്നു മേശയിൽ ആ ഉടമ്പടി വെച്ചസ്ഥലത്തു തൊട്ടു കാണിച്ചുകൊണ്ടു ഭീംജി പറഞ്ഞു.

താന്ത്യാ:—"നാം രണ്ടുപേരും ഇവിടെ കിടന്ന് ഉറങ്ങുകയായിരുന്നല്ലോ—ആ സമയം ആരെങ്കിലും ഇവിടെ വന്നിരിക്കുമോ?"

ഭീം:—"ഛായി!—അത്ര ധൈര്യത്തോടെ വരുവാൻ ഇവിടെ ആരുണ്ട്?—അതുകൊണ്ടു, അനുജൻ എടുത്തതോ?"

താന്ത്യാ:—"ഞാൻ എടുത്തിരുന്നാൽ ഇത്രയൊക്കെ ജ്യേഷ്ഠനെ വിഷമിപ്പിക്കുമോ?"

"എന്നാൽ നമ്മെ ചതിച്ചു!" എന്നു ഭീംജി പറഞ്ഞയുടൻ അയാളുടെ മുഖം കോപംകൊണ്ടു ഭയങ്കരമായി കണ്ടു.

തന്റെ സഹോദരൻ "ചതിച്ചു" എന്നു പറഞ്ഞതു കേട്ടപ്പോൾ താന്ത്യാജിക്കും ഉണ്ടായ സംശയത്തോടെ—"ആ ഗായകന്മാർ എവിടെ" എന്ന് ഉദ്ധതനായി നിന്നുകൊണ്ടു ചോദിച്ചു. ഇത്രയും പറഞ്ഞുകഴിഞ്ഞയുടൻ ആ ഭയങ്കരന്മാരായ സഹോദരന്മാർ പ്രധാനതളത്തിന്റെ പുരോഭാഗത്തുള്ള കോലായിൽക്കൂടി കടന്നു തേവാരപ്പുരയുടെ സമീപം ചെന്നപ്പോൾ ഗോപാൽറാമനും, രാമനും പരിഭ്രമിച്ചു വിഷണ്ണന്മാരായി ഓടിവന്നതു കണ്ടിട്ട് ഗായകന്മാർ പക്ഷെ ഒളിച്ചോടിപ്പോയിരിക്കാമെന്ന് ഊഹിച്ചുംകൊണ്ടു, താന്ത്യാജി കുതിരകളെ തയ്യാർചെയ്യാൻ ആജ്ഞാപിച്ചു.

ഗോ:—"കാരാഗൃഹത്തിൽ തടവുകാർ ആരെയും കാണാനില്ല."

ദീ:—"ഗായകന്മാരെ കണ്ടോ?"

താന്ത്യ:—"എന്തിനാണു വൃഥാ സമയം കളയുന്നതു്?—ആ ഗായകന്മാർ തടവുകാരേയുംകൊണ്ടു ഒളിച്ചോടിപ്പോയിരിക്കയാണ്!—വേഗം പിൻതുടൎന്നു പിടിക്കാൻ നോക്കാം."

"കുതിരകളെ തയ്യാർചെയ്യട്ടെ!" എന്നു പറഞ്ഞു മണിപുരാധീശന്മാർ അവശ്യങ്ങളായിരുന്ന സുഖഭക്ഷണത്തിനേയും ക്ഷീണത്തേയും വകവയ്ക്കാതെ അംഗരക്ഷകന്മാർസമേതം കോട്ടയിൽനിന്ന് അതിവേഗം പുറപ്പെട്ടു. സമഭൂമിയിൽ അവർ എത്തിയ ഉടൻ നാലു സംഘങ്ങളായി പിരിഞ്ഞു് ഓരോ വശത്തേയ്ക്കും അമ്പു പായുംവണ്ണം കുതിരകളെ ഓടിച്ചുപോയി.

---

## നാല്പത്തിരണ്ടാം അദ്ധ്യായം.

പുരുഷോത്തമനെ തൂക്കിക്കൊല്ലുവാൻ വിധിച്ചയുടനെ ആചാര്യന്മാരെ വരുത്തുന്നതിന്നു പൂനായിലേക്കു താലൂക്ക്ദാർ ആളയച്ചിരുന്നു. ആ ആചാര്യന്മാർ വിധി നടത്തുവാൻ നിശ്ചയിച്ചിരുന്ന ദിവസം സന്ധ്യയോടുകൂടി പ്രതാപഗഡിൽ എത്തി. അവരെ സൽക്കരിച്ചു സ്നാനഭോജനാദികൾ കഴിപ്പിച്ചശേഷം ആ ആചാര്യന്മാരിൽ പ്രധാനിയായ കല്ലുകർ ശാസ്ത്രികൾ പുരുഷോത്തമനെ കണ്ടു് അയാൾക്കു ആത്മോപദേശം ചെയ്യാനായി കാരാഗ്രഹത്തിൽ പോയി. വിധി പ്രസ്താവിച്ച ദിവസം മുതൽ പുരുഷോത്തമനെ അവിടെയുള്ള കല്ലറയിൽ ഇട്ടിരിക്കയായിരുന്നു. പക്ഷെ ആ യുവാവിനു രക്ഷപ്പെടണമെന്ന് ആഗ്രഹമുണ്ടായിരുന്നാലും, അതു് സാദ്ധ്യമാകാത്ത വിധത്തിലായിരുന്നു അയാളെ സൂക്ഷിച്ചിരുന്നതു്. എന്നാൽ പുരുഷോത്തമനാകട്ടെ, ആ കാരാഗ്രഹത്തിന്റെ വാതിൽ തുറന്ന് ഒരാൾ വന്ന് ഒളിച്ചോടി പൊയ്ക്കൊള്ളുവാൻ പറഞ്ഞാൽപോലും അതു ചെയ്വാൻ ഒരുക്കമുള്ളവനായിരുന്നില്ല. തന്നെ കഴുവിലിട്ടു തൂക്കിക്കൊല്ലണമെന്നാണു ശിരോലിഖിതമെങ്കിൽ അപ്രകാരം വരട്ടെ എന്ന് ആ യുവാവു് ഉറച്ചു. നിരപരാധിയായ

പത്തുമണിക്കു പുരുഷോത്തമനെ തൂക്കിക്കൊല്ലുവാൻ വിധിച്ചു സമയത്തിന് ഇനി ഒരു മണിക്കൂറുനേരമെ ഉണ്ടായിരുന്നുള്ളു. ആ യുവാവിന്റെ മുഖം രക്തശൂന്യമായിരുന്നു. അതു ഭയംകൊണ്ടായിരുന്നില്ല. താൻ കൃത്രിമവലയിൽ കുടുങ്ങി അന്യായമായി അകാലമരണം പ്രാപിക്കുവാൻ പോകുന്നുവല്ലോ എന്നു് ആലോചിച്ചതിനാലത്രെ. തന്റെ പ്രാണരക്ഷയ്ക്കു് ഒരു വഴിയും കാണാതെ മുട്ടിത്തിരിഞ്ഞിരുന്ന ആ സമയത്തുപോലും തന്റെ പുരുഷത്വത്തെ ത്യജിപ്പാനോ ലജ്ജാവഹമായ ഒരു വാക്കുപറവാനോ പുരുഷോത്തമൻ തയ്യാറുള്ളവനായിരുന്നില്ല.

കല്ലൂകർ കാരാഗൃഹത്തിനകത്തു കടന്ന ഉടൻ അവിടെ ഒരു രാമായണമൊ ഭാഗവതമൊ മറ്റൊ വെച്ചിട്ടുണ്ടോ എന്നു ചുറ്റും നോക്കി. ആ കാലത്തെ നടപ്പനുസരിച്ചു തൂക്കിലിടുവാൻ പോകുന്ന ആളിന് ആത്മോപദേശം ചെയ്യാൻ മാത്രം അദ്ദേഹം വന്നവനായിരുന്നതുകൊണ്ടു് ആ കുറ്റക്കാരനെ നോക്കുകയോ അയാളുമായി പരിചയപ്പെടുവാനാഗ്രഹിക്കയോ ചെയ്യാതെ താൻ വന്നകാര്യം നിറവേറ്റി പോകണമെന്നു വിചാരിച്ചതേയുള്ളു. തൂക്കാൻ വിധിച്ചാൽ കുറ്റക്കാരനു വായിപ്പാൻ ഈശ്വരവിഷയമായ ഗ്രന്ഥങ്ങളെ കൊടുക്കാറു പതിവുള്ളതുപോലെ ഇവിടെയും ഉണ്ടായിരിക്കുമെന്നായിരുന്നു അദ്ദേഹം കരുതിയതു്. എന്നാൽ ആ വിധമായ കരുണ നമ്മുടെ കഥാനായകന്റെ നേർക്കു കാണിച്ചതായി തോന്നാതിരുന്നതുകൊണ്ടു് ആചാര്യൻ ആർദ്രതയോടെ ഇങ്ങിനെ ചോദിച്ചു:—

“ഉണ്ണീ നീ മരിപ്പാൻ തയ്യാറാണോ?”

“അതെ” എന്നു പുരുഷോത്തമൻ സവിനയം പറഞ്ഞു.

കല്ലൂകർ ഒരു ചെറിയ പീഠത്തിൽ ഇരുന്നു പുരുഷോത്തമനെ അടുത്തുവിളിച്ചു.

“നിന്റെ പാപവിമോചനാർത്ഥം ആത്മോപദേശം ചെയ്യാൻ ഞാൻ വന്നതാണു്” എന്നു പറഞ്ഞതിനു.

പുരു.—“ആത്മോപദേശം ഏതു സ്ഥിതിയിലുള്ളവർക്കും ആവശ്യമാണു്. ഞാൻ മഹാപാപങ്ങളൊന്നും എന്റെ വയസ്സിന്നിടയിൽ ചെയ്തിട്ടില്ല.”

കല്ലകർ:—"എന്താണ്?—ഒരു നീതിന്യായക്കോടതിയിൽനിന്നു ഒരു വിധികല്പിച്ചതിൻപ്രകാരം നിന്നെ തൂക്കിക്കൊല്ലുവാൻ പോകുന്നു. ആ ന്യായാധിപൻ, അപ്പോൾ, തെററായി വിധി പ്രസ്താവിച്ചു എന്നാണോ പറയുന്നതു്?"

പു:ഉ—"അവിടത്തെ വയസ്സും സ്ഥിതിയും കൊണ്ടു് എനിക്കു വളരെ ഭക്തിയും വിശ്വാസവും ഉണ്ടാകുന്നു. ഞാൻ വിധിയെ ആക്ഷേപിച്ചു പറയുവാൻ തുനിയുന്നില്ല. എങ്കിലും വാസ്തവത്തിൽ ഞാൻ നിരപരാധിയാണ്. വിധി അങ്ങിനെ ഉണ്ടായതു് എന്തുകൊണ്ടാണെന്നറിഞ്ഞുകൂടാ!"

ഈ വാക്കുകൾ കേട്ടിട്ടു് പുരുഷോത്തമന്റെ മുഖത്തു സൂക്ഷിച്ചു നോക്കിയശേഷം അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

"ഉണ്ണീ നീ ഒരു സത്യവാനെന്നു തോന്നുന്നു. നിന്റെ വാക്കുകളും നിഷ്കപടങ്ങളാണെന്നു വിശ്വസിക്കുന്നു. കഠിനകൃത്യം ചെയ്തിട്ടു് ഈ സാഹസം പുറപ്പെടുവിപ്പാൻ തക്ക ലോകപരിചയം നിനക്കുണ്ടായിട്ടില്ല. എങ്കിലും അടിസ്ഥാനം കൂടാതെ ഒരു വിധിയുണ്ടാവാൻ പാടില്ലെന്നു കരുതി ചില സംശയങ്ങൾ വെറും ഛായപോലെ മനസ്സിൽ ഉദിക്കുന്നുണ്ടു്. അതിനാൽ എന്റെ ഉണ്ണീ, നീ നിന്റെ ഹൃദയത്തെ സ്പർശിച്ചുകൊണ്ടു പറയണം! വല്ല കളവും അവിടെ ഒളിച്ചുകിടപ്പുണ്ടോ എന്നു നോക്കണം! പിന്നീടുവേണം അങ്ങിനെ തീർച്ചപ്പെടുത്തി പറവാൻ!—ദൈവം സർവ്വസാക്ഷിയാണ്. അവിടത്തെ സന്നിധിയിൽ എല്ലാം പരസ്യമാണ്! മനുഷ്യനെ ഒളിച്ചുവെപ്പുള്ളൂ—മണി പത്തു കഴിഞ്ഞു. ഒരു മണിക്കൂറുനേരം ഞാൻ ഇവിടെ ഇരിക്കും. പിന്നീടുള്ള സമയം ഈശ്വരാരാധനയായും, നിന്നെ കാണ്മാൻ വരുന്നവരോടു സമാധാനം പറയുന്നതായും, നിന്റെ യാത്രയ്ക്കുള്ള ഒരുക്കങ്ങളായും കഴിഞ്ഞിട്ടു് പന്ത്രണ്ടുമണിക്കു മുമ്പ് ഇവിടെ നിന്നു കൊലക്കളത്തിലേക്ക് എല്ലാവരും തിരിക്കും. സമയം ആകപ്പാടെ ഇത്രേയുള്ളൂ. ഇതിനു മുമ്പും സർക്കാർ ആവശ്യപ്രകാരം ചില ആളുകൾക്ക്, ഇങ്ങിനെയുള്ള സന്ദർഭങ്ങളിൽ, ആത്മോപദേശം ഞാൻ ചെയ്തിട്ടുണ്ടു്. അപ്പോഴൊക്കെ എന്റെ ഹൃദയം ഇത്ര പോലെ ചലിക്കയുണ്ടായിട്ടില്ല."

പുരു:—അവിടന്ന് എന്റെ വാക്കുകളെ അവിശ്വസിക്കുന്നു. എന്നാൽ, ഞാൻ പറഞ്ഞതെല്ലാം യഥാൎത്ഥമാണ്. എന്റെ മനസ്സാക്ഷിക്കു വിപരീതമായി ഒരക്ഷരംപോലും ഞാൻ പറഞ്ഞിട്ടില്ല. അവിടത്തെയും എന്റെ ആയുസ്സ് എങ്ങിനെ പരിണമിക്കുന്നു എന്നും അത് എപ്പോഴാണെന്നും അറിയാമല്ലൊ.—അതുകൊണ്ടു വീണ്ടും ഞാൻ ധരിപ്പിക്കുന്നു." എന്നിത്രയും പറഞ്ഞിട്ട് ആ യുവാവു വ്യസനത്തോടെ കല്യകരുടെ മുഖത്തു നോക്കി.

പുരുഷോത്തമൻ പറവാൻ തുടങ്ങിയതു മുഴുവൻ പറയാതെ നിന്നതു കണ്ടപ്പോൾ ആ യുവാവു തന്റെ കുററത്തെപ്പററി സമ്മതിച്ചു പറവാനാരംഭിച്ചതായിരുന്നു എന്നു ശങ്കിച്ചു കല്യകർ അയാളുടെ സമീപം ചെന്നു മുഖത്തു കരുണയോടെ നോക്കിക്കൊണ്ട്,

ഞാൻ നിന്റെ ആത്മശുദ്ധി വരുത്തട്ടെ എന്നൊളിച്ചിട്ടു ഫലമെന്തുള്ളൂ?—നീ പറവാൻ തുടങ്ങിയതു പൂൎത്തിയാക്കു" എന്നു പറഞ്ഞു രാമായണമൊ മററൊ ആ കല്ലറയിലുണ്ടോ എന്നന്വേഷിച്ചു. ഇദ്ദേഹം അവിടെയെല്ലാം ചുററിനോക്കിയതുകണ്ട്,

പുരുഷോ:—"അവിടന്ന് ഇവിടെ വന്നതിൽപിന്നെ എന്തോ അന്വേഷിക്കുന്നുണ്ടെന്നു തോന്നുന്നു. അവിടത്തേയ്ക്കു" എന്താണാവശ്യമെന്നറിഞ്ഞാൽ എന്നാൽ കഴിയുന്നതാണെങ്കിൽ നിവൃത്തിക്കാം."

കല്യ:—ഞാൻ നോക്കിയതു രാമായണമൊ, ഭാഗവതമൊ ഇവിടെയുണ്ടോ എന്നാണ്."

പുരു:—"എന്നെ ഈ നിസ്സഹായാവസ്ഥയിൽ കൊണ്ടുവരുവാൻ യത്നിച്ചവൎക്ക് ആ ദയ ഉണ്ടാകയില്ല."

"എന്നാൽ ഇതാ" എന്നു പറഞ്ഞിട്ട് അദ്ദേഹം തന്റെ കഴുത്തിൽനിന്ന് ഒരു ഗൌരീശങ്കരം രുദ്രാക്ഷത്തെ എടുത്തു പുരുഷോത്തമന്റെ കയ്യിൽ സമൎപ്പിച്ചു.

അതിനെ ഭക്തിപൂൎവ്വം വാങ്ങി നേത്രങ്ങളിൽ അണച്ചിട്ട്,

പുരു:—"ദൈവസന്നിധിയിൽനിന്നു നിഷ്കപടമായി ഞാൻ പ
റയുന്നു എന്നാണു വിചാരിക്കുന്നത്. എന്നു തന്നെയല്ല,
അവിടത്തെ കണ്ടിട്ടു കരുണ മൂർത്തിമത്തായി എന്റെ
മുമ്പിൽ വന്നു നില്ക്കുന്നതുപോലെ തോന്നുന്നു.—ഇപ്പോൾ
ഞാൻ അനുഭവിക്കാൻ പോകുന്നതും മുമ്പ് അനുഭവിച്ച
തുമായ സങ്കടങ്ങൾ ഈ കൊട്ടാരത്തിലുള്ളവരിൽ ചിലർക്കു
എന്റെനേർക്കു തോന്നീട്ടുള്ള വിരോധത്തിന്റെ ഫലങ്ങ
ളാണ്. അല്ലാതെ ഞാൻ കുറ്റംചെയ്തിട്ടു ഈ ശിക്ഷയും
പാത്രീഭവിച്ചതല്ല! ഞാൻ നിർദ്ദോഷിയാണെന്ന് ഈശ്വ
രനെ അറിഞ്ഞുകൂട."

ഈ വാക്കുകൾ കല്ലുകരുടെ സംശയനിവൃത്തി വരുത്തി. പുരുഷോത്തമന്റെ നിഷ്കാപട്യംകണ്ട് അദ്ദേഹത്തിനു ദയയും വളരെ വാത്സല്യവും തോന്നുകയാൽ ആ യുവാവിന്റെ ഹസ്തങ്ങളെ പിടിച്ച് അദ്ദേഹം മാർദ്ദവമായി അമർത്തിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"ഉണ്ണീ—നീ നിരപരാധിതന്നെ.—എന്നിട്ടും ദൈവകല്പിതം ഇപ്രകാരമാണല്ലൊ.—കാലദോഷം!—കാലദോഷം!—കുഞ്ഞേ എനിക്കു വളരെ വ്യസനം തോന്നുന്നു. ഈ ദുരിതം കാണ്മാൻ എനിക്കിടയായല്ലൊ. നിന്റെ ജീവനെ രക്ഷിപ്പാൻ വഴിയൊന്നും കാണുന്നുമില്ലല്ലൊ—ഇവിടെ ഇരിക്ക്—നമുക്കു ഇരുന്നു വർത്തമാനം പറയാം." എന്നു പറഞ്ഞ് അദ്ദേഹത്തിന്റെ അടുത്തു പുരുഷോത്തമനെ പിടിച്ചിരുത്തി.

കല്ലുകരെ കണ്ടപ്പോൾതന്നെ പുരുഷോത്തമനു വളരെ ബഹുമാനവും ഭക്തിയും അദ്ദേഹത്തിന്റെ നേർക്കു തോന്നി. താൻ പറഞ്ഞതു പൂർണ്ണമായി വിശ്വസിച്ചു എന്നും തന്നോടു വിരോധികൾ ചെയ്തിട്ടുള്ള കഠിനകൃത്യങ്ങളെപ്പറ്റി സഹതപിക്കുന്നു എന്നും അറിഞ്ഞപ്പോൾ അയാൾ തന്റെ ശൈശവംമുതൽ തന്റെമേൽ കൊലക്കുറ്റം ചുമത്തിയതുവരെയുണ്ടായ സകലവൃത്താന്തങ്ങളും കല്ലുകരോടു പറഞ്ഞു. കല്ലുകരാകട്ടെ ആ യുവാവിന്റെ ചരിത്രം കേട്ടുംകൊണ്ട് അദ്ദേഹത്തിന്റെ പരിശുദ്ധഹൃദയത്തിൽ കൊള്ളാത്ത പരിതാപത്തോടെ ഇനി തത്വബോധ

ഹത്തിനാഭിമുഖമായി കോലായുടെ അററത്തുനിന്ന് ഒരാൾ വന്ന തുകണ്ടു. കല്ല്യകരുടെ കയ്യിലുണ്ടായിരുന്ന വിളക്കിൻെറ പ്രകാശം തട്ടാത്ത സ്ഥലത്തുകൂടി ആയാൾ വന്നതുകൊണ്ട് അദ്ദേഹത്തിന്ന് ആയാളുടെ രൂപം കാണ്മാൻകഴിഞ്ഞില്ല. കല്ല്യകർ പരമഭക്തനായിരുന്നിട്ടും അദ്ദേഹത്തിൻെറ മനസ്സിൽ ശങ്കബാധിച്ചു. നിഴൽ പാറിക്കണ്ട അവ്യക്തമായ ആ രൂപത്തിൻെറ കാലടികൾ ഭൂമിയിൽ ഉറയ്ക്കാതെ ദ്രുതഗതിയിൽവെച്ച് ആടി അലഞ്ഞുവന്നതുകൊണ്ടു മദ്യപാനി ആയിരിക്കാമെന്ന സംശയിച്ചു. എങ്കിലും ആ സ്ഥലത്തിൻെറ സ്ഥിതികണ്ടിട്ട, പക്ഷെ അത് മനുഷ്യനല്ലെന്നു വരാമെന്നും വിചാരിച്ചു. ഇപ്രകാരം സംശയിച്ചിട്ട് അദ്ദേഹം കോലായിൽ ഒരു തൂണിൻെറ പുറകിൽ മാറി നിന്നപ്പോഴേയ്ക്ക് ആയാൾ അടുത്തെത്തി. ആ പാദമസ്തകം വസ്ത്രംകൊണ്ടു മൂടിയിരുന്നതുകൊണ്ട് ആയാളുടെ രൂപംകാണ്മാൻ കഴിഞ്ഞില്ലെങ്കിലും ആകൃതികൊണ്ടു ദേഹപുഷ്ടികുറഞ്ഞും ഉൾവളവോടുകൂടിയും ഉള്ളവനെന്ന് അറിഞ്ഞു. ആയാൾ മനുഷ്യനായിരുന്നാലും അല്ലെങ്കിലും കല്ല്യകർ സംശയഗ്രസ്തനായി ഒളിക്കയാൽ അവിടെനിന്നു വല്ലപ്രകാരവും പൊയ്ക്കൊണ്ടാൽ മതിയെന്നുള്ള മട്ടിലായി. പിന്നെ ഭയംകൊണ്ടു കംപിതശരീരനായ കല്ല്യകർ ഒരു കണക്കിൽ അവിടെനിന്ന് ഓടിപ്പോകും വഴി ഒരു വാതിൽ സ്വല്പം തുറന്നിരുന്നതു കണ്ടപ്പോൾ അതിനെ തുറന്ന് അകത്തുകയറി. അവിടെ ഏതാനും ഭടന്മാർ ആഹാരം കഴിക്കയായിരുന്നു. ജനങ്ങളുടെ സാമീപ്യംകൊണ്ടു ഭയം നീങ്ങുകയാൽ അദ്ദേഹം ശാന്തനായി നടന്നു ജയസിംഹൻെറ മുറിയിൽ ചെന്നു. അപ്പോൾ അവിടെ വിശാന്തനും ഉണ്ടായിരുന്നു. പ്രഭുക്കന്മാർ ഇരുവരും കല്ല്യകരുടെ മുഖത്തു സ്ഫുരിച്ചിരുന്ന അസാസ്ഥ്യംകണ്ടപ്പോൾഏകകാലത്തിൽ— "എന്തുപററി?—"എന്നു ചോദിച്ചു.

കല്ല്യ:—"കാരാഗൃഹത്തിൽ നിന്നു ഞാൻ വരുംവഴിക്ക് ആ കോലായിൽ കൂടി ഒരാൾ വസ്ത്രംകൊണ്ടു മൂടീട്ട്, സ്വബോധം ഇല്ലാത്തവനെന്നപോലെ കാൽ ഇടറിനടന്ന് എൻെറ അരികിൽ കൂടി കടന്നുപോയി. അതു പിശാചോ അല്ല മനു

ഷ്യനൊ എന്ന് എനിക്ക സംശയം തീൎന്നിട്ടില്ല. ആകൃതികൊണ്ട് അയാൾ കൃശനും ഉൾവലുവൊടുകൂടിയവനും ആയിരുന്നു. ഞാൻ ഈ കൊട്ടാരത്തിനെപ്പറ്റി ചില കഥകൾ കേട്ടിട്ടുള്ളതുകൊണ്ട് ആ രൂപത്തെ കണ്ടപ്പോൾ അന്ധാളിച്ചുപോയി.

ഈ വൎത്തമാനം കേട്ടിട്ട വിശാഖൻ അത്ഭുതപ്പെട്ടു. അയസിംഹന്റെ സംഗതി മനസ്സിലായതുകൊണ്ട് അദ്ദേഹം മൌനം ദീക്ഷിച്ച് ചിന്താഗ്രസ്തനായിരുന്നതെയുള്ളു.

# നാല്പത്തിമൂന്നാം അദ്ധ്യായം.

കല്ലുകർ കാരാഗൃഹത്തിൽ നിന്നു പോയശേഷം പുരുഷോത്തമൻ ചിന്താക്രാന്തനായി ഒരു ചെറിയ ബെഞ്ചിന്മേൽ ചെന്നിരുന്നു. ആ യുവാവിനെ പരിതപിപ്പിച്ച വിചാരങ്ങളുടെ വിവിധഗതികളെപ്പറ്റി നമുക്ക ഊഹിക്കാവുന്നതാണ്. ഇങ്ങിനെ അയാൾ ഇരുന്നതിനിടയിൽ കാരാഗൃഹത്തിന്റെ കതക വീണ്ടും തുറക്കുന്ന ശബ്ദം കേട്ട് അയാൾ തിരിഞ്ഞു നോക്കി. അപ്പോൾ വിശാഖൻ അറയ്ക്കുള്ളിൽ കടന്നു വാതിൽ അടച്ചിട്ട് ആ സ്ഥലത്തിന്റെ എല്ലാവശങ്ങളിലും നോക്കുന്നതുകണ്ടു. അദ്ദേഹം അവിടെ വന്നതു പുരുഷോത്തമനെ കാണ്മാനും ആ യുവാവിന്റെ അവസാനദശയെ പ്രാപിക്കാറായുള്ള സന്ദൎഭത്തിൽ സമാധാനമായി ഒരു വാക്ക പറഞ്ഞിട്ട പോകുവാനുമായിരുന്നു. എന്നാൽ ആ കാരാഗൃഹത്തിന്റെ സ്ഥിതിയും, പുരുഷോത്തമന്റെ മേൽ തോന്നിയ സംശയത്തിലുടൻ ഉണ്ടായ വിധിയും, ആ യുവാവിന്റെ യൌവനാവസ്ഥയും, അയാളുടെ സൌന്ദൎയ്യവും എല്ലാംകൂടി ആലോചിച്ചപ്പോൾ വിശാഖന്റെ ഹൃദയത്തിൽ കൊള്ളുന്നതു വ്യസനം ഉണ്ടായതുകൊണ്ട് അദ്ദേഹം സ്തംഭിച്ചു നിന്നുപോയി. എന്നിട്ട മനസ്സിന്ന ഒരുവിധം സമാധാനം വരുത്തികൊണ്ട് ഇങ്ങിനെ പറഞ്ഞു: —

"കഷ്ടം!—അവസാനത്തിൽ നാം തമ്മിൽ കണ്ടു യാത്രപറഞ്ഞു പിരിയാനുള്ള സ്ഥലം ഇതായല്ലോ.—ഹാ! ദൈവകല്പ അങ്ങിനെ ആയിരിക്കാം!"

വിശ്രാന്തൻ ഇത്രയും പറഞ്ഞുവെങ്കിലും ഇതിൽ കൂടുതലായ മനോവേദന അദ്ദേഹത്തിനുണ്ടായിരുന്നു എന്നു മുഖംകൊണ്ടു മനസ്സിലായപ്പോൾ പുരുഷോത്തമൻ അദ്ദേഹത്തിന്റെ പാദങ്ങളിൽ സാഷ്ടാംഗം നമസ്കരിച്ചിട്ട് ഇപ്രകാരം സവിനയം പറഞ്ഞു:—

"അവിടന്ന് എന്റെ രക്ഷാകർത്താവാണ്. എന്റെ അച്ഛനെപ്പോലെ എന്നെ വാത്സല്യമായി വളർത്തി. എനിക്കു വേണ്ട വിദ്യാഭ്യാസവും അവിടന്നു ചെയ്യിച്ചു. എനിക്കു സദുപദേശങ്ങൾ തന്നു നല്ല വഴി കാട്ടുവാൻ ഒരു സുഹൃത്തെന്നപോലെ ശ്രദ്ധയോടെ കാത്തു. ഇപ്രകാരം ചെയ്ത അവിടത്തേക്കു ഞാൻ മനസ്സാ വാചാ കർമ്മണാ ഒരപരാധവും ചെയ്യുന്നവനല്ല. അങ്ങിനെയിരിക്കെ എന്റെ ഭാഗ്യദോഷംകൊണ്ട് എനിക്ക് ഈ അപവാദം സിദ്ധിച്ചു. ലക്ഷ്മിയെപ്പറ്റി പറഞ്ഞതൊന്നും ഞാൻ അറിയുന്നില്ല. അവിടന്ന് എന്റെ യഥാർത്ഥാവസ്ഥ അറിഞ്ഞിട്ടു ഞാൻ മരിച്ചാൽ കൊള്ളാമെന്നാഗ്രഹിച്ചുകൊണ്ടിരിക്കയാണ്."

പുരുഷോത്തമൻ പറഞ്ഞതു കേട്ടപ്പോൾ വിശ്രാന്തൻ സന്താപാധീനനായിട്ട് ഇങ്ങിനെ പറഞ്ഞു:—"പുരുഷോത്തമാ നിന്റെ മേൽ, കുറ്റം ഉറപ്പിക്കത്തക്ക തെളിവുകൾ എനിക്കു കിട്ടിയിരുന്നാൽ സാധാരണ മനുഷ്യഹൃദയത്തിനു സംശയം തോന്നിപ്പോകുന്നതു അത്ഭുതമല്ല. നീ നിരപരാധിതന്നെ എന്നു വിചാരിക്കാം; എന്നാലും അതു പ്രഥമദൃഷ്ടിയിൽ വെളിപ്പെടത്തക്ക തെളിവുകളൊന്നും പല കാരണങ്ങളാലും ഇല്ലെന്നു പറയേണ്ടിയിരിക്കുന്നു. അതുകൊണ്ട് എനിക്കു തോന്നിയ അഭിപ്രായം മനഃപൂർവ്വമാണെന്നു നീ വിചാരിക്കയില്ലല്ലോ? ഇക്കാര്യത്തെപ്പറ്റി പര്യാലോചിപ്പാൻ അശേഷം സമാധാനം ഇല്ലായിരുന്നു. ഞാൻ തനിച്ചിരിക്കുന്ന അവസരങ്ങളിൽ എന്റെ മകൻ മരിച്ച ദുഃഖം എന്നെ ക്രമത്തിലധികം പീഡിപ്പിക്കുന്നു എന്നുതന്നെയല്ല വിചാ

രോഗിണിയായി ഊണും ഉറക്കവുമില്ലാതെ പ്രാകൃതയായി മെലിച്ചു എൻെറ മകളുടെ അവസ്ഥ ദുസ്സഹമായി തീൎന്നിരിക്കുന്നു. നിൻെറ കഥയോ എൻെറ ഈ ദുഃഖത്തിൻെറ കാരണങ്ങളിൽ ഒന്നാണ്. എൻെറ ഈ വയസ്സുകാലത്ത് ഉപകരിക്കുവാൻ താരയേയുള്ളു. അവളും ഇങ്ങിനെ ആയാൽ എനിക്ക് ആശ്രയം ആരുള്ളു?—ആകപ്പാടെ ആലോചിച്ചിട്ട് എൻെറ ഹൃദയം പൊട്ടുന്നു! എൻെറ ധൈൎയ്യവും തൻേറടവും എല്ലാം എന്നെ വിട്ടുമാറി!—ഹാ, ദൈവഗതി നോക്കണെ!—പുരുഷോത്തമാ—നിനക്ക് ഈ വിപത്തു നേരിടുന്നുകയെന്തോ?"

വിശാന്തൻെറ വാക്കുകൾ കൊണ്ടു കൊലക്കുററം പുരുഷോത്തമൻെറ മേൽ ചുമത്തീട്ടുള്ളത് അനീതിയും അധൎമ്മവുമാണെന്ന് അദ്ദേഹത്തിനു തോന്നീട്ടുണ്ടെന്ന് ആ യുവാവ് അൎത്ഥമാക്കി. എന്നിട്ട് അയാൾ ഇങ്ങിനെ പറഞ്ഞു:—

"അവിടത്തേക്ക ഈ കാൎയ്യത്തെപ്പററി ഇപ്പോൾ എന്ത് അഭിപ്രായമാണുള്ളതു?"

ഈ ചോദ്യത്തിന് ഉടനെ മറുപടി പറവാൻ കഴിയാതെ വിശാന്തൻ തൻെറ നെററിത്തടത്തെ കൈകൊണ്ട് അമൎത്തിക്കൊണ്ട് സ്വല്പനേരം ഇരുന്നിട്ട് ഇങ്ങനെ പറഞ്ഞു:—

"എന്തു മറുപടി ഞാൻ പറയണമെന്ന് എനിക്കറിഞ്ഞുകൂട—അയ്യോ, പുരുഷോത്തമാ, നീ വാസ്തവത്തിൽ നിൎദ്ദോഷിയാണെങ്കിൽ നിൻെറ ഈ ബാല്യാവസ്ഥയിൽ നിനക്കു നേരിടുന്ന വിപത്ത് എത്രയോ കഷ്ടമാണ്!—നിന്നെ ഈ വിധം അന്യായമായി കുടുക്കിലാക്കുവാൻ കാരണഭൂതന്മാരായിത്തീൎന്നവർ ഇടങ്ങിയുള്ളവൎക്ക് ഐഹികപാരത്രികങ്ങളിൽ ഗുണമുണ്ടാവില്ല!—എന്നാൽ, നിനക്കു, വിപരീതങ്ങളായ തെളിവുകൾ ഉണ്ടായിരുന്നതിനു പുറമെ ജയസിംഹൻെറയും റസ്സിമാൻെറയും മൊഴികൾകൊണ്ടു നിൻെറമേലുള്ള സംശയം ബലപ്പെട്ടു.—ജയസിംഹൻെറ വാക്കിനെ വിലവെയ്ക്കുമെന്നു നിനക്കറിഞ്ഞുകൂടേ?"

പുരു:—"അദ്ദേഹം പ്രബലനാണ്. അതുകൊണ്ട് അദ്ദേഹത്തിൻെറയും അദ്ദേഹത്തിൻെറ ശിഷ്യൻെറയും വാക്കുകളെ

ആരും വിശ്വസിക്കും—എന്നാൽ, മനഃപൂർവ്വം കള്ളസ്സത്യം ചെയ്തു് ഒരു സഹജീവിയെ കൊല്ലുവാൻ കാരണമാക്കിയ ആ മഹാന്റെയും, അദ്ദേഹത്തിന്റെ ശിഷ്യന്റെയും, ഹൃദയങ്ങൾ വജ്രതുല്യങ്ങൾതന്നെ!—അവർ രണ്ടുപേരും പറഞ്ഞതു് അസത്യമാണെന്നു സർവ്വസാക്ഷിയായ ഈശ്വരനറിയാം!—ഇങ്ങിനെ ഞാൻ പറയുന്നസന്ദർഭം കൂടി അവിടുന്നാലോചിക്കണം—എന്നെത്തൂക്കിക്കൊല്ലുവാൻവിധിച്ചു് കഴുമരവും നാട്ടിക്കഴിഞ്ഞു. ഇനികഷ്ടിച്ചു് ഒന്നോ രണ്ടോമണിക്കൂറുകൂടി ഞാൻ ജീവിച്ചിരുന്നേക്കാം—ഇതാ എന്റെ രക്ഷാകർത്താവു് എന്നോടു അവസാനയാത്രപറയുന്നതിനു് വരുകയുംചെയ്തു- എന്നെ പരലോകപ്രാപ്തനാക്കുവാൻ ഒരുക്കങ്ങൾ ഇതിൻ പരം വേറെയുള്ളൂ?—ഇത്രത്തോളം ആയിട്ടും ഇനിയും ഞാൻ കള്ളംപറവാൻ തുനിയുമെന്നു് അവിടുന്നു വിചാരിക്കരുതു്. കഴുക്കാൽനീട്ടിയിരിക്കുന്ന ഞാൻ സത്യം പറവാൻ ഭയപ്പെടുകയില്ല!—പ്രഭോ! ഞാൻ വീണ്ടും പറയുന്നു—ദൈവത്തെ ഓർത്തു് ഞാൻ പറഞ്ഞതു വിശ്വസിക്കണം!—ഞാൻ നിരപരാധിയാണേ—"

പുരുഷോത്തമന്റെ കളങ്കരഹിതങ്ങളായ വാക്കുകൾ കേട്ടപ്പോൾ വിശ്വൻ തന്റെ പുത്രന്റെ നിർവ്വാണത്തെപ്പററിയാണ് ആലോചിച്ചതു്. ചന്ദ്രസേനനെ കൊന്നതു് പുരുഷോത്തമനാണെന്നു ഉറപ്പിക്കുവാൻ വേണ്ട തെളിവുകൾ ബലമായിട്ടിരിക്കയും അവയെ നിഷേധിപ്പാൻ കുററക്കാരനായ പുരുഷോത്തമൻ പറഞ്ഞവ മാത്രമല്ലാതെ വേറെ വിശ്വാസയോഗ്യമായ ഒരു തെളിവും ഇല്ലാതെ വരികയും ചെയ്തതാൽ വിശ്വന്നു നിശ്ചയമായ ഒരഭിപ്രായവും കൈക്കൊള്ളുവാൻ മനസ്സുവന്നില്ല. എന്നാൽ അദ്ദേഹത്തിന്റെ ഈ അഭിപ്രായത്തെ നേരെ പറഞ്ഞു് ആ യുവാവിന്റെ മനസ്സിനെ വേദനപ്പെടുത്തുന്നതു് ഈ സന്ദർഭത്തിൽ അനുചിതമാണെന്നു കരുതി അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

"വാസ്തവം എങ്ങിനെയിരുന്നാലും അനുഭവം കണ്ടിടത്തോളം നിനക്കും ഞങ്ങൾക്കും വ്യസനകരമായിട്ടല്ലേ കാര്യം പരിണമിച്ചി

രിക്കുന്നു്?-ഈശ്വരേച്ഛ എങ്ങിനെയൊ അങ്ങിനെ വരാനെ പാടുള്ളൂ! മനുഷ്യനാൽ ഒന്നു വരുത്തുവാനൊ വന്നാൽ അതിനെ നീക്കുവാനൊ സാദ്ധ്യമല്ല! വൃഥാ ഓരോന്നിന് ഓരോ കാരണം പറയുന്നു—വാസ്തവം അറിഞ്ഞു പറകയാണെന്നു ഞാൻ വിചാരിക്കുന്നില്ല. എല്ലാം ഒരിച്ഛയെ അനുഗമിച്ച വരുന്നവയത്രെ !"

പുരു:—"അങ്ങിനെയാണു ഞാനും വിചാരിച്ചിട്ടുള്ളതു്. ഞാൻ നിർദ്ദോഷിയാണെന്നു മററു തെളിവുകൾകൊണ്ടു സ്ഥാപിക്കാൻ എനിക്കു പ്രയാസമാണ്, എങ്കിലും, അവിടത്തെ മനസ്സാക്ഷിക്കനുസരിച്ച വിചാരിക്കാമല്ലൊ? എന്തായാലും, എനിക്കു മരണകാലമൊ, വളരെ അടുത്തിരിക്കുന്നു.—നിക്ക് ഒരു പ്രാർത്ഥനയുള്ളതു ഞാൻ നിർദ്ദോഷിയാ ണെന്ന് അവിടുന്നു ബോധിക്കണമെന്നാണ്."

"നീ നിർദ്ദോഷി ആയിരിക്കണമെന്നാണ് എന്റെ ആഗ്രഹം. എന്നാൽ കാര്യകാരണങ്ങളുടെ ഗതി ആലോചിച്ചിട്ട് ഒന്നും തീർച്ചപറവാൻ വഴികാണുന്നില്ല!" എന്നു പുരുഷോത്തമന്റെ മേലുണ്ടായ സംശയത്തിന് ഒരു ഭേദഗതിയും വന്നിട്ടില്ലെന്ന് അർത്ഥമാകുന്ന വിധത്തിൽ വിശേനൻ പറഞ്ഞുപോയി.

തന്റെ രക്ഷാകർത്താവിന്റെ അഭിപ്രായം താൻ എന്തെല്ലാം പറഞ്ഞിട്ടും മാറുന്നില്ലെന്നു കണ്ടപ്പോൾ പുരുഷോത്തമൻ വളരെ വ്യസനിച്ചുകൊണ്ടു ഇങ്ങിനെ പറഞ്ഞു:—

"എന്റെ ശൈശവംമുതൽ അവിടുന്നാണ് എന്നെ വളർത്തിയതു്. എന്റെ സ്വഭാവത്തെപ്പററി അവിടത്തെപ്പോലെ വേറെ ആർക്കും അറിഞ്ഞുകൂട. ആ സ്ഥിതിക്കു ഞാൻ ചതിപ്രവർത്തിപ്പാൻ ഒരുങ്ങുന്നവനൊ അല്ലയൊ എന്ന് അവിടത്തേക്കു നിശ്ചയിപ്പാൻ പാടില്ലയോ?"

വിശ:—"അങ്ങിനെ നിശ്ചയിപ്പാൻ കഴിയുമായിരുന്നെനെ. ശാരദയെ സംബന്ധിച്ച ഞാൻ അന്നു കേൾപ്പാനിടയായ കഥയോടുകൂടി നിന്റെ സ്വഭാവം എനിക്കു പിടികിട്ടാതെ ആയി."

പുത്ര:—"എന്റെ ബാല്യാവസ്ഥകൊണ്ടും, ആലോചനക്കുറവുകൊണ്ടും, ഞാൻ താതനോടു ആ വിധം വൎത്തമാനം പറഞ്ഞുപോയി. ആ ഗൃഹവിഷയത്തെ ഓൎത്ത് എന്നെ അവിശ്വസിക്കരുത്!"

വിശ്വ:—"ഈ സന്ദൎഭത്തിൽ നിന്നോടു കഴിഞ്ഞ തെറ്റുകളെപ്പററി ഞാൻ പറയാനുള്ളതല്ല.—പറഞ്ഞുപോയതിനെപ്പററി പശ്ചാത്താപപ്പെടുന്നു. നീ വല്ല തെററു ചെയ്തിരുന്നാലും ഹൃദയപൂൎവം ക്ഷമിച്ചിരിക്കുന്നു എന്നു പറവാൻ ഞാൻ വന്നതാണ്."

:—അവിടത്തെ പുത്രനെ കാണ്മാനില്ലാതെ ആയത് എന്റെ അവിവേകമായ പ്രവൃത്തികൊണ്ടാണെന്നല്ലേ സംഭവിച്ചത്?—അതിനെ സംബന്ധിച്ച് എന്നെ വിസ്തരിക്കയും, എന്നെ കൊല്ലുവാൻ വിധിക്കയും ചെയ്യുമല്ലോ.—എന്നാൻ അവിടത്തെ എങ്കിലും എന്റെ നിരപരാധതയെ ബോധിപ്പിച്ചിട്ടു മരിക്കുന്നത് എന്റെ മനസ്സിന് എത്ര സമാധാനമായിരിക്കും."

തന്റെ പുത്രന്റെ സംഗതി കേട്ടപ്പോൾ വിശ്വനാഥന്റെ മനസ്സിൽ അടക്കാൻ പാടില്ലാത്തതായ ദുഃഖപാരവശ്യം മുഴുത്തിട്ട്, അദ്ദേഹം ഇങ്ങിനെ തന്നത്താൻ പുലമ്പിപ്പോയി.

"അയ്യോ—ചന്ദ്രസേനാ, നീ നാമാവശേഷനായല്ലോ—വയസ്സുകാലത്ത് എനിക്ക് ആശ്രയം ആരുമില്ല!—ദൈവമേ! ഈ ദുഃഖത്തെ സഹിപ്പാൻ ഞാൻ ശക്തനല്ല"

ഇങ്ങിനെ വിശ്വനാഥൻ വ്യസനിച്ചു പറഞ്ഞതു പുരുഷോത്തമൻ കേട്ടിട്ട് അദ്ദേഹത്തിന്റെ മുഖത്തു നോക്കി. തന്നെ വളരെ ലാളിച്ചും വാത്സല്യത്തോടും സംരക്ഷിച്ചു ആ വൃദ്ധന്റെ കവിൾത്തടങ്ങളിൽക്കൂടി അശ്രു ചൊരിയുന്നതു കണ്ട് ആ യുവാവിന്നുണ്ടായ അളവററ വ്യസനത്തോടെ ഇപ്രകാരം പറഞ്ഞു:—

"അവിടത്തേക്ക് ഈ ദുഃഖം ഉണ്ടാകുവാൻ ഞാനിടയാക്കിയല്ലോ?—ഞാൻ ഒരു മഹാപാപിയാണ്!—അവിടന്ന് എനിക്ക് ചെയ്തിട്ടുള്ള ഉപകാരത്തിനു പ്രതിഫലം ഈ വിധം അവിട

ത്തെ ദുഃഖിപ്പിക്കുന്നതെന്നായിരിക്കാം ഈശ്വരകല്പിതം!—അയ്യൊ, ഞാൻ നിമിത്തം അവിടുത്തെ ദുഃഖിപ്പാനിടവന്നുവല്ലൊ?''

പുരുഷോത്തമൻ പറഞ്ഞതു സമാപ്പിക്കുന്നതിനു മുമ്പ് അയാളുടെ വാക്കുകളിൽ നിന്നു അർത്ഥം ഒരുവിധത്തോളം മനസ്സിലാക്കി പൊട്ടുന്നതുപൊലെ ഉണ്ടായ അപാരദുഃഖത്താൽ വിശാന്തൻ ഇങ്ങിനെ പറഞ്ഞു:—

''ഹാ—ഹാ—വിധിയുടെ കറാം സമ്മതിക്കുന്നു. ഇതുവരെ ആ കൃത്യത്തെ ഞാൻ സംശയത്തിൽ വെച്ചിരുന്നതുകൊണ്ടു ഇത്രദിവസവും ഞാൻ ജീവിച്ചിരുന്നു.—അയ്യൊ! ഈ ദുഃഖം എനിക്ക സഹിക്കാൻ ശക്തിയില്ല!''

പുരുഷോത്തമൻ അപ്രകാരം വ്യസനം കൊണ്ടു പറഞ്ഞതു് എന്തിനെ സംബന്ധിച്ചായിരുന്നു എന്നോ—അതിന്റെ സാരമെന്തെന്നോ ആലോചിപ്പാൻ മനസ്സമാധാനം ഇല്ലാതെ, ആ പ്രഭു കലശലായി തെറ്റിദ്ധരിച്ചു ദുസ്സഹമായ ആധി മുഴുക്കയാൽ വെട്ടിയിട്ട തടിപോലെ അദ്ദേഹം മോഹാലസ്യപ്പെട്ടു മറിഞ്ഞുവീണു. ഇങ്ങിനെ സംഭവിക്കുമെന്നു കരുതാതിരുന്നതുകൊണ്ടു വിശാന്തന്റെ തല ചുവരിൽ അടിക്കാതെ സൂക്ഷിപ്പാൻ പുരുഷോത്തമന്നു കഴിഞ്ഞില്ല. വിശാന്തൻപ്രഭുവിനു നേരിട്ട ഈ വിപത്തു കണ്ടു പരിഭ്രമത്തോടെ, പുരുഷോത്തമൻ കാരാഗൃഹത്തിന്റെ കതകു തുറന്നു സഹായത്തിന്നു ആളെ വിളിച്ചു. ഉടനെ പുറത്തു നിന്നിരുന്ന ഭടന്മാർ വന്നു മൂർഛിതനായിക്കിടന്ന പ്രഭുവിനെ എടുത്തു് അദ്ദേഹത്തിന്റെ മുറിയിലേക്ക് കൊണ്ടുപോയി.

കാരാഗൃഹത്തിന്റെ കതകു വീണ്ടും അടച്ചുപൂട്ടി. പുരുഷോത്തമൻ തനിച്ചായി. വിശാന്തനെ കാണുമ്പോൾ ആ യുവാവിന്റെ വാസ്തവാവസ്ഥകളെ അദ്ദേഹത്തിനോടു പറവാൻ കഴിയുമെന്ന് അയാൾ വിചാരിച്ചില്ല. വിശാന്തൻ ഭയത്തോടു കൂടി വന്നതാണെങ്കിലും യാദൃച്ഛികമായി, ആ പ്രഭു അതിയായ മനസ്താപത്തോടുകൂടി പിരിയാനാണ സംഗതിയായതു്. പുരുഷോത്തമനെ അധികവും വിഷണ്ണനാക്കിയതു താൻ വ്യസനാധിക്യംകൊണ്ടു പറഞ്ഞുപോയ വാക്കുകളെ ആ പ്രഭു തെറ്റിദ്ധ

രിച്ചു താൻ കറാറ് ഏററപ്രകാരം സമ്മതിച്ചു എന്ന് അൎത്ഥമാക്കിയതായിരുന്നു. അബദ്ധം തെററായി മനസ്സിലാക്കിയതാണെന്ന ബോദ്ധ്യപ്പെടുത്തുവാൻ തരം കിട്ടാതെ പറയുന്ന "കുന്നിൻ പുറത്തു കയ്യ്" എന്നപോലെ ദുസ്സഹമായ സങ്കടമായിത്തീൎന്നു. താൻ രക്ഷപ്പെടുമെന്ന വിചാരിച്ചിരുന്ന കടവുകൾ എല്ലാം തെററി. താൻ നിരപരാധിയാണെന്ന തന്റെ രക്ഷാകൎത്താവിനെ ധരിപ്പിക്കാമെന്ന വിചാരിച്ചതും നിഷ്ഫലമായി. ഇതിൽ പരം വ്യസനം ചെയ്യുന്നതായ കാൎയ്യങ്ങൾ വേറെ എന്തുള്ളൂ?

കൊലക്കളത്തിലേക്കു പോകുവാനുള്ള സമയം അടുത്തു. പുരുഷോത്തമൻ, തന്റെ ആഗ്രഹങ്ങളൊന്നും സാധിക്കാതെ ആയിട്ട്, ഇനി മൃത്യുവിനെ സൽക്കാരത്തോടെ സന്ദൎശിക്കുന്നതു ഉത്തമമെന്ന തീൎച്ചപ്പെടുത്തി. താൻ ദൈവത്തെയും താരയേയും അവസാനത്തോളം മറക്കുന്നതല്ലെന്നുള്ള സന്ദേശത്തെ ആ യുവതിയോടു പറവാൻ വിശ്വസ്തനായ ഒരാളിനെ കിട്ടാതെ അയാൾ വ്യസനിച്ചു.

പുരുഷോത്തമൻ ഇപ്രകാരം പലവ്യസനകരങ്ങളായ ആലോചനകളോടുകൂടി പരവശ്യത്തോടെ നിന്നിരുന്നതിന്നിടയിൽ കാരാഗൃഹത്തിന്റെ പുറത്തു വെടിഘോഷം കേട്ടു. അതു തന്നെ തേവാരപ്പുരയിലേക്കു കൊണ്ടുപോകുവാൻ ആചാൎയ്യന്മാർ വരികയാണെന്ന അയാളു മനസ്സിലാക്കി. ഉടനെ തന്റെ നേത്രങ്ങളിലും മുഖത്തും അശ്രു പ്രവഹിച്ചു നനഞ്ഞിരുന്നു. അന്ന്യർ കാണുന്നതിന്ന മുമ്പിൽ തന്നെ അയാൾ തുടച്ചു.

കല്ലുകളും വേറെ രണ്ടു ആചാൎയ്യന്മാരും പന്തക്കാററികൾ എടുത്തിട്ടുള്ള ഏതാനും ഭടന്മാരും കാരാഗൃഹത്തിൽ വന്നു. പുരുഷോത്തമൻ അവർ ഒന്നിച്ചു തേവാരപ്പുരയിലേക്കു തിരിച്ചു. അവിടെ വിഗ്രഹം കാണുന്നതിന്നുവേണ്ടി ഇരുഭാഗത്തും ഓരോ വിളക്ക കത്തിച്ചുവെച്ചിരുന്നതുകൂടാതെ പുറത്തും വിളക്കുകൾ ഉണ്ടായിരുന്നു. ആചാൎയ്യന്മാർ പൂജയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്തു. തേവാരപ്പുരയുടെ പുറത്തുള്ള അങ്കണത്തിൽ ഭടന്മാർ രണ്ടു അണിയായി നിന്നിരുന്നു. പുരുഷോത്തമനെ നന്നേ പരിചയമുള്ള പലരും അന്യദേശവാസികളും അവിടെകൂടിയിരുന്നു

# നാൽപത്തിനാലാം അദ്ധ്യായം.

പുരുഷോത്തമന്റെ മനസ്സിനെ ശിഥിലമാക്കുവാൻ പല കാരണങ്ങൾ ഉണ്ടായിരുന്നിട്ടും ആ യുവാവു തേവാരപ്പുരയുടെ പുരോഭാഗത്തു ചെന്നപ്പോൾ തന്റെ സകല പരിതാപങ്ങളെയും ഈശ്വരങ്കൽ സമർപ്പണംചെയ്തും എല്ലാം ഈശ്വരേച്ഛപോലെ വരട്ടെ എന്നുറച്ചും പ്രശാന്തചിത്തനായിത്തീൎന്നു.

വിഷപാനജന്യ മോഹാന്ധ്യത്തിൽനിന്ന് ഉണൎന്നുവെങ്കിലും ക്ലേശപാരവശ്യംകൊണ്ടും, ക്ഷീണാധിക്യത്താലും, അദ്ദേഹത്തിന്നു കിടക്കയിൽനിന്ന് എണീററുനില്പാൻപോലും പാടില്ലായിരുന്നു. രഘുരാമൻ തന്റെ യജമാനനോടൊപ്പം പുരുഷോത്തമനെ നശിപ്പിക്കുവാൻ ശ്രമിച്ചവനായിരുന്നിട്ടും ആ വൃദ്ധൻ അവിടെ സന്നിഹിതനായിരുന്നില്ല. അന്യജനങ്ങൾ മിക്കവരും പുരുഷോത്തമനെ പരിചയമുള്ളവരായിരുന്നതുകൊണ്ടു അവർ ആ യുവാവിന്റെ സൽഗ്ഗുണങ്ങളേയും അയാൾക്കു നേരിട്ട വിപത്തിനെയുംപററി പറഞ്ഞു പരിതപിച്ചു. തേവാരപ്പുരയുടെ പുറവും ജനങ്ങൾ ഇങ്ങിനെ ഓരോ പ്രകാരത്തിൽ അവരവരുടെ മനോചേഷ്ടകളെപ്പററി പ്രതിപാദിച്ചുകൊണ്ടു നിന്നതിന്നിടയിൽ, അവിടെ അടുത്തുള്ള ഒരു മുറിയിൽനിന്നു ദീൎഘമായും, പ്രാണവേദനയോടും, അമാനുഷികമെന്നു തോന്നിപ്പോകും വിധത്തിലും, ഒരു നിലവിളി പുറപ്പെട്ടതു കേട്ടു. ആ ചാത്തിരന്മാർ ഭയംകൊണ്ടു വേദഘോഷം നിൎത്തി. അവിടെ കൂടിയിരുന്ന ജനങ്ങൾ പരിഭ്രമിച്ചു ആ ഭയങ്കരശബ്ദം പുറപ്പെട്ടവഴിക്കു നോക്കിനിന്നു. ആപാദമസ്തകം ഏകവസ്ത്രംകൊണ്ടുമൂടി കൃശനായ ഒരാൾ വിഗ്രഹത്തിന്നഭിമുഖമായി ഓടിവരുന്നതുകണ്ടു. അയാളുടെ കണ്ണുകൾ തുറിച്ചും, അപമൃത്യു ബാധിച്ചതുപോലെ വികൃതങ്ങളായും, മുഖം നന്നേ വിളറിയും ഇരുന്നു. അയാൾ ഓടിവന്നവിധം കണ്ടാൽ അയാളെ കൊല്ലുവാൻ പിന്തുടൎന്ന് ആരോ കൂടെ എത്തുന്നുണ്ടോ എന്നുതോന്നും. ഈപ്രകാരം അയാൾ ഓടി തേവാരപ്പുരയുടെ അടുത്തായപ്പോൾ ആരോ അയാളെ കൊല്ലുവാൻ പിടികൂടി എന്നു തോന്നിപ്പിക്കു

മാറു് അയാൾ തിരിഞ്ഞു കൈകളെ മുമ്പോട്ടു നീട്ടിക്കൊണ്ടു്—"അയ്യോ! എന്നെക്കൊല്ലരുതു്!—ഞാൻ വൃദ്ധനാണെ—എന്നെ തൊടരുതു്!—അയ്യോ, എന്റെ കഴുത്തിൽ—!" എന്നു നിലവിളിച്ചു കവിണ്ണു വീണു. ഈ ധൃതികൂട്ടിയതു കണ്ടു, ജനങ്ങൾ പരിഭ്രമിച്ചു നിന്നതല്ലാതെ ഒരുവനെങ്കിലും ആ ഭ്രാന്തു കാണിച്ച ആളിനെ സഹായിപ്പാനോ അയാൾ ആരെന്നറിവാനോ ശ്രമിച്ചില്ല. എന്നാൽ അവിടെ ഉണ്ടായിരുന്നവരിൽ ഒരാൾക്കു് ആ മനുഷ്യൻ ആരെന്നു് അറിവാൻ കഴിഞ്ഞു. പുരുഷോത്തമൻ മടന്മാരുടെ മഞ്ചൽ തേവാരപ്പുരയിലേയ്ക്കു വരുന്നതിനെ നോക്കിക്കൊണ്ടു കുറെ മാറി നിന്നിരുന്ന ജയസിംഹൻ തന്റെ വിചാരിപ്പുകാരൻ കാണിച്ച ഗോഷ്ഠികൾക്കിടയിൽ, അയാൾ, പക്ഷെ വല്ല രഹസ്യത്തെയും പുറത്താക്കിയാൽ വിഷമത്തിലായേയ്ക്കുമെന്നു ഭയപ്പെട്ടു്, ആൾക്കൂട്ടത്തിൽ കടന്നു വേഗം റസ്സിരാമന്റെ അടുത്തുവന്നു് അയാളുടെ ഭുജത്തിൽ തട്ടിക്കൊണ്ടു്—"എടോ!—ഛെ! എണീക്ക അവിടന്നു്!—എന്തൊരു പിച്ചാണിതു്!—ആരവിടെ—ഇയ്യാളെ ഇവിടെനിന്നു കൂട്ടിക്കൊണ്ടു പോകട്ടെ" എന്നു് ഉറക്കെ പറഞ്ഞു.

അവിടെ ഉണ്ടായ നിശ്ശബ്ദതയാൽ ജയസിംഹൻ കോപിച്ചുപറഞ്ഞ വാക്കുകളിൽ ചിലതു് ആ വയോധികൻ കേട്ടതുകൊണ്ടു് അയാൾ ഞെട്ടിയുണർന്നു ചുറ്റും നോക്കി. വളരെ ജനങ്ങളുടെ ഇടയിൽ അയാൾ കിടക്കുകയായിരുന്നു എന്നു് അറിഞ്ഞ ഉടൻ ചാടി എണീറ്റു് ഓടിപ്പോയ്ക്കളയാൻ ഭാവിച്ചു. എന്നാൽ അയാൾക്കു് ഒരടി പോലും വയ്പാൻ ശക്തിയില്ലാതെ തീരുകയാൽ അവിടെത്തന്നെ അയാൾ നിരാധാരനായി വീണു. മടന്മാരിൽ രണ്ടോ മൂന്നോ പേർ അയാളെ താങ്ങിയെടുത്തു് അയാളുടെ മുറിയിൽ കൊണ്ടുപോയി കിടത്തി.

ആ വയോധികനെ അവിടെനിന്നു മാറ്റുന്നതുവരെ, ജയസിംഹനു വളരെ ഭയമുണ്ടായിരുന്നു. റസ്സിരാമന്റെ കഥ മാറ്റിട്ടുണ്ടായ അസ്വാസ്ഥ്യത്തെ പുറത്തു കാണിക്കാതെ അദ്ദേഹം താപ്പുകാരെ അടുത്തു വിളിച്ചു് ഇങ്ങിനെ പറഞ്ഞു:—

"എന്താ താമസം?—സമയമായല്ലോ?—ഇനി പുറപ്പെടരുതോ?"

"പ്രഭോ" എന്നുമാത്രം പറഞ്ഞിട്ട്, താലൂക്കിദാരുടെ മുഖം അപ്പോൾ അവിടെ കണ്ട കാഴ്ചയിൽ പതിഞ്ഞതുകൊണ്ട്, മറുപടി പറയാതെ നിന്നുപോയി.

ജയസിംഹൻ വാസ്തവം അറിയാതെ സ്വല്പം കുപിതനായി വീണ്ടും ഇങ്ങിനെ ചോദിച്ചു:—

"ഞാൻ പറഞ്ഞതു മനസ്സിലായില്ലേ?—കോലക്കളത്തിലേക്ക പോകുവാൻ സമയമായില്ലയോ എന്നാണ ഞാൻ ചോദിച്ചത്.

താലൂക്:—"ഇവിടെ കൂടീട്ടുള്ള ജനങ്ങൾ അനുതാപവിവശന്മാരായി തീൎന്നിരിക്കുന്നു. പുരുഷോത്തമനെ കണ്ട ക്ഷണത്തിൽ ജനങ്ങൾ തമ്മിൽ പറഞ്ഞ വാക്കുകളേയും അവരുടെ ഭാവപ്പകൎച്ചയേയും അവിടുന്ന ശ്രദ്ധിച്ചില്ല. ഈ അവസരത്തിൽ നാം ആലോചനകൂടാതെ പ്രവൎത്തിക്കുന്നതുകൊണ്ടു പക്ഷെ ജനക്ഷോഭം ഉണ്ടായെങ്കിൽ തൽക്ഷണം അതു നിരോധിപ്പാൻ വിഷമപ്പെടും. അവർ പുരുഷോത്തമനെ രക്ഷപ്പെടുത്തുവാൻ തുനിയുകയില്ലയോ എന്നാണ സംശയിക്കുന്നത്. അതുകൊണ്ടു നേരം താമസിച്ചാലും വേണ്ടില്ല!—നാം സൂക്ഷിച്ചുവേണം പ്രവൎത്തിപ്പാൻ." എന്നു രഹസ്യമായി പറഞ്ഞു.

ജയ:—"സൎക്കാരിനോട് എതിൎപ്പാൻ തുനിയുന്നവൎക്ക കിട്ടുന്ന അനുഭവം എന്തെന്നറിഞ്ഞുകൂടെ?"

താലൂ:—"അങ്ങിനെയല്ലാ—ഇപ്പോൾ നമ്മുടെ ചക്രവൎത്തിയുടെ അധീനത്തിലുള്ള മിക്ക രാജ്യങ്ങളിലും ജനങ്ങളും അവരുടെ പ്രധാനികളും രഹസ്യമായി യുദ്ധത്തിന് ഒരുങ്ങുന്നുണ്ടെന്ന് ഒരു കിംവദന്തിയുണ്ട്. ഇവിടങ്ങളിലുള്ള മഹാരാഷ്ട്രന്മാരുടെ നിലപോലും പിഴച്ചാണ കാണുന്നത്. സ്വല്പകാരണംകൊണ്ടു വലുതായ അപകടം നേരിട്ടേക്കാം. അതിനാൽ നമ്മുടെ ആലോചനക്കുറവുകൊണ്ടു തരക്കേടുവന്നു എന്നു കേൾപ്പിക്കുന്നതു നന്നല്ല!"

ജയ:—"ശരിയാണ്! അറബ്സീബ്ബിന്റെ പ്രതാപം ക്ഷയോന്മുഖമായിരിക്കുന്നു. അതിന്റെ ലക്ഷണം ഇന്നാളം ബീജപുരിയിൽ വെച്ചും അതിനു മുമ്പു ഡൽഹിയിൽ വെച്ചും ഞാനറിയാനിടയായി—കാര്യങ്ങൾ ഇങ്ങിനെ എല്ലാം ഇരുന്നാലും ഈ വിധി നടത്തുന്നതിനു ഇവ പ്രതിബന്ധങ്ങളാകയില്ല—ഇവനെ കൊലക്കളത്തിലേക്ക വേഗം കൊണ്ടുപോകണം."

താല്പൂ:—"ക്ഷമിക്കണം!—ഞാൻ അതിന്റെ തരം പോലെ ചെയ്യാം!"

താല്പൂക്ക്ദർ പറഞ്ഞതു കേട്ട് ജയസിംഹൻ മറുപടി ഒന്നും പറയാതെ, "താൻ എന്തെങ്കിലും ചെയ്യൂ" എന്ന മട്ടിൽ ഒരു മുഖലോടുകൂടി തിരിഞ്ഞു റസ്ലിമാന്റെ മുറിയിലേയ്ക്കു പോയി. ആ വൃദ്ധൻ മോഹാലസ്യത്തിൽനിന്ന് ഉണർന്നശേഷം മനസ്സിന്നും ദേഹത്തിന്നും ഒരുപോലെ ക്ഷീണംഭവിച്ചു കിടക്കുകയായിരുന്നു. അയാൾ ജയസിംഹനെ കണ്ടപ്പോൾ വളരെ പതുക്കെ ഇങ്ങിനെ ചോദിച്ചു:—

"ഞാൻ വല്ല അനാവശ്യവും പറഞ്ഞുപോയോ?"

ജയ:—ഇല്ല—തന്നെ നിലവിളിച്ചതിനിയതു ഞാനായിരുന്നു. ഇതെന്തു കഷ്ടമാകുന്നതോ?—എല്ലാ പക്ഷം എന്തു വിചാരിക്കും?—ആലോചിച്ചുനോക്ക!"

റ.—"ചെയ്യരുതാത്ത കൃത്യം ഞാൻ ചെയ്യുന്നതിനു ദൈവം എന്നെ ശിക്ഷിക്കയാണ്!—വരുന്നതെല്ലാം അനുഭവിക്കയല്ലേ പാടുള്ളൂ?"

റസ്ലിമാൻ ഇത്രയും പറഞ്ഞുകഴിഞ്ഞ ഉടൻ ആ മുറിയിലേയ്ക്ക് ഒരു ഭൃത്യൻ കടന്നിട്ട്, "പുരുഷോത്തമനെ കൊലക്കളത്തിലേയ്ക്കു കൊണ്ടുപോകുവാൻ തുടങ്ങുന്നു" എന്നു പറഞ്ഞു. ഉടനെ പാതകം പ്രവർത്തിച്ചാൽ സ്വാഭാവികമായിട്ടുണ്ടാകുന്ന സംഭ്രമത്തോടുകൂടി ജയസിംഹൻ ചാടി എണീറ്റ് തെരുവാപ്പുരയിലേയ്ക്കു പോയി. എന്നാൽ അവിടെ ചെല്ലുവാൻ മനസ്സാക്ഷി അനുവദിക്കാഞ്ഞതുകൊണ്ട് അയാൾ നടപ്പുരക്കലെ നിന്നു താല്പൂക്ക്ദാരെ ആളയച്ചുവരുത്തി ഇങ്ങിനെ പറഞ്ഞു.—

"നിങ്ങൾക്കു പുരുഷോത്തമന്റെ നേർക്കു വളരെ കരുണ തോന്നീട്ടുണ്ടെങ്കിൽ കോർട്ടുവിധിയെ ഗൌനിക്കണമെന്നില്ല—വൃഥാ വിട്ടേയ്ക്കണം!—ഇങ്ങിനെ ചെയ്യുന്നതിൽ ഭേദം അതാണ്!"

താല്പ:—"അവിടന്ന് അങ്ങിനെ പറഞ്ഞതെന്താ?—കാരണം അറിഞ്ഞാൽ കൊള്ളാം."

ജയ:—"ഇതുവിധമുള്ള കുറ്റക്കാരെ കൊലക്കളത്തിലേയ്ക്കു കൊണ്ടുപോകുന്നതു് ഏതുവിധമോ ആ വിധം ഞാൻ ഇവിടെ കണ്ടില്ല!"

ഈ വാക്കുകൾ താല്പര്യക്കാരെ ക്രമത്തിലധികം മുഷിപ്പിച്ചു. എന്നിട്ട് "എന്തൊരു നീചനാണ് ഇയ്യാൾ" എന്നുള്ള ഭാവത്തോടെ—"കയ്യിലും കാലിലും വിലങ്ങുവെച്ചില്ലാ—അതുകൊണ്ടായിരിക്കാം—അത് എന്റെ ഉപേക്ഷയല്ലാ—പുരുഷോത്തമന്റെനേർക്ക് എനിക്കുള്ള ആർദ്രതകൊണ്ടുമല്ലാ. വിശേഷാൽ പ്രഭു ന്യായാധിപനോട് പറഞ്ഞു് ഉത്തരവുവാങ്ങിയതനുസരിച്ചു ഞാൻ ചെയ്യാഞ്ഞതാണ്." എന്നു മറുപടി പറഞ്ഞു.

ജയ:—"ആ വയസ്സൻ!—ഭ്രാന്തൻ!" എന്നുരചിച്ചു ഒരു തൂണിൽ ചാരിനിന്നു.

എന്നാൽ ജയസിംഹൻ അങ്ങിനെ നിഷ്കർഷിച്ചതുകൊണ്ടു താല്പര്യക്കാർക്ക് ചില സംശയങ്ങൾക്കു കാരണമായി. അതു കുറേ ദിവസങ്ങൾക്കു മുമ്പായിരുന്നുവെങ്കിൽ വ്യസനകരമായ ഈ സംഭവത്തെ തടുക്കാമായിരുന്നെന്നു എന്നു് അയാൾക്കു തോന്നിയെങ്കിലും ആ പാദ്യന്മാരോടും മറ്റും ഇങ്ങിനെ പറഞ്ഞു:—

"കേൾപ്പിൻ ആ പാദ്യന്മാരെ! നിങ്ങളുടെ ഓരോ ചടങ്ങുകൾകൊണ്ടു സമയം കളയുന്നതു കോർട്ടുവിധിക്കനുസരിച്ചിരിക്കുന്നില്ല—ഭടന്മാരേ! നിങ്ങൾ രണ്ടു് അണിയായി നില്പിൻ. ഒരോ ഭാഗത്തു് അമ്പതുപേർ വീതം നിരന്നിട്ടു ശേഷം വരുന്നവർ ആ അണിയുടെ മുമ്പും പിമ്പും സമമായി ഭാഗിച്ചു് ഒരു വരിയിൽ അഞ്ചുപേർ വീതം നിരന്നുനില്പിൻ."

ഈ ആജ്ഞ കേട്ടപ്പോൾ ആ പാദ്യന്മാരും ഭടന്മാരും അവരവരുടെ സ്ഥാനങ്ങളിൽ നിന്നു. ജയസിംഹൻ ആ കൂട്ടത്തിൽ

ചേരാതെ തൂണിന്റെ പുറകിൽ മറഞ്ഞുനിന്നു് അയാൾക്ക അത്യാനന്ദകരമായ ആ യാത്രയെ സംതൃപ്തിയോടുകൂടെ നോക്കുവാൻ തയ്യാറായി. ഇരുവശത്തും നിരന്നുനിന്ന ഭടന്മാരുടെ മദ്ധ്യേ ആചാര്യന്മാർ മുമ്പിലും, അവരുടെ പിൻഭാഗത്തു പുരുഷോത്തമനും, എല്ലാവൎക്കും മുമ്പിലും പുറകിലും ഭടന്മാരും ചേൎന്ന കൊലക്കളത്തിലേയ്ക്കു യാത്ര തുടങ്ങിയപ്പോൾ ജയസിംഹൻ ഇങ്ങിനെ ആലോചിച്ചു:—

"ഹാവു!—എന്റെ യത്നം ഇത്രത്തോളം ഫലിച്ചുവല്ലോ—ആ ദ്രോഹിപ്പുരുഷന്റെ തന്റേടവും നിന്ദയും കുറെ അധികമായിപ്പോയി!—അതിന് അനുഭവിക്കട്ടെ:—ഇതു എന്നോടാണോ ഇവന്റെ മത്സരം?"

അയാൾ ഈവിധം ആലോചിച്ചുകൊണ്ടു നിന്നപ്പോൾ അതിന്റെ സമീപത്തുകൂടെ കടന്നുപോയ കല്ലുകർ വേറെ ഒരുവനോട് ഇങ്ങിനെ പറഞ്ഞതു കേൾപ്പാനിടയായി:—

കല്ലു:—"എനിക്ക് ഈ ദുരിതം കാണ്മാനിടയായതു് എന്നെ വളരെ തപിപ്പിക്കുന്നു. എനിക്ക കൊലക്കളത്തിലേയ്ക്കു പോകുവാൻ അശേഷം മനസ്സില്ല."

കല്ലുകർ തന്റെ വൈമനസ്യത്തെ വെളിവാക്കത്തക്ക വിധം പറഞ്ഞ ഈ വാക്കുകൾകൊണ്ടു് അയാൾ പുരുഷോത്തമനെ രക്ഷപ്പെടുത്തുവാൻ ശ്രമിക്കുമെന്നു ജയസിംഹൻ സംശയിച്ചു. പുരുഷോത്തമന് ഇനി ഒരുപ്രകാരത്തിലും രക്ഷയ്ക്കു വഴിയില്ലെന്നുള്ളിടത്തോളം കാൎയ്യങ്ങൾ പരിണമിച്ചിരിക്കുന്ന ഈ സന്ദൎഭത്തിൽ പക്ഷെ ഏതുവിധത്തിലെങ്കിലും ഒരു തടസ്ഥം ഭവിക്കുകയോ അല്ലെങ്കിൽ ന്യായാധിപൻ ആ വിധിയുടെ അനൌചിത്യത്തെ ഓൎത്തു് അതു മാറ്റുവാൻ നിശ്ചയിക്കുകയോ ചെയ്തിട്ട് അദ്ദേഹത്തിന് ഇച്ഛാഭംഗം വരുത്തിയെങ്കിലോ എന്നുള്ള ഭയം വിട്ടിരുന്നില്ല. പുരുഷോത്തമന്റെ ചുവട്ടിയിൽ ഭൂമി പിളൎന്നു് അത്യഗാധമായ പടുകുഴിയിൽ അയാൾ വീഴാതെ രക്ഷപ്പെട്ടേയ്ക്കുമെന്നു സംശയിച്ചു. ഇങ്ങിനെ ആലോചിച്ചു ചാപലനായിത്തീൎന്ന ജയസിംഹൻ കല്ലുകരുടെ സമീപം ചെന്നു് ഇങ്ങിനെ പറഞ്ഞു:—

"അങ്ങു പറഞ്ഞതു ഞാൻ കേട്ടു—കൊലക്കളത്തിലേയ്ക്കു പോകുവാൻ മനസ്സില്ല—അല്ലേ?—വിധിനടത്തുവാനുള്ള സമയം അതിക്രമിച്ചിരിക്കുന്നു. അങ്ങു മററുള്ള ആചാൎയ്യന്മാരോടുമെന്നു വേഗം പോകുവാൻ പറയാതെ മാറിനിന്നതെന്താ?"

കല്ലു:—"വേഗം പോകുവാൻ പറയുന്നതിന് ആചാൎയ്യന്മാൎക്ക് അധികാരമില്ല. വേഗം നടന്നാൽ അവരും നടക്കും. എന്നോടു ശഠിച്ചിട്ടാവശ്യമില്ല. മുമ്പു ജനങ്ങളുടെ തിരക്കു കണ്ടില്ലേ?—അവരെ ആട്ടിപ്പായിപ്പാൻ ഭടന്മാരോടു ആജ്ഞാപിക്കുന്നുണ്ടോ!"

കല്ലുകർ വേദാന്തവാനോടു പറഞ്ഞതും ഇപ്പോൾ അദ്ദേഹം തന്നോടു നേരിട്ടുപറഞ്ഞ വിധവുംകൂടി ആലോചിച്ചപ്പോൾ ജയസിംഹന്റെ താലൂക്കർമാർ പറഞ്ഞ ജനക്ഷോഭത്തെപ്പററി സംശയം ബാധിച്ചു. ആ ക്ഷോഭം ഇല്ലാതാക്കുവാൻ ശ്രമിക്കുന്നതിനു ആദ്യമായി കല്ലുകരുടെ അഭിപ്രായത്തെ മാററേണ്ടതാവശ്യമെന്നു കരുതി അയാൾ ഇങ്ങിനെ മറുപടി പറഞ്ഞു:—

"ചക്രവൎത്തിയുടെ കല്പനകളെന്നു എന്തുവേണം വിചാരിപ്പാൻ! ന്യായാധിപൻ വിധികല്പിച്ചുവെങ്കിലും അതു ചക്രവൎത്തിയുടേതാകുന്നു. ഓൎമ്മയില്ലാതെ ഇങ്ങിനെ നിസ്സാരമായി പറഞ്ഞതു നന്നായില്ല. കാൎയ്യാകാൎയ്യങ്ങളെ തിരിച്ചറിവാൻ പാടില്ലാതെ അസംബന്ധം പറയരുത്."

കല്ലു:—"നല്ല കല്പനതന്നെ!—ഒന്നു ഞാൻ പറയാം! മനുഷ്യരുണ്ടാക്കുന്ന നിയമങ്ങൾ സൎവ്വസാക്ഷിയായ ജഗന്നിയന്താവിന്റെ കല്പനയ്ക്കു എതിരാകയില്ല. ഈ സംഗതി അവിടുന്നു പ്രത്യേകം ഓൎമ്മിക്കണം. ഞാൻ ഒരു ആചാൎയ്യനാണ്. എനിക്ക് നിങ്ങളുടെ നിയമത്തെപ്പററി ഒന്നും അറിഞ്ഞുകൂടാ. എങ്കിലും ദൈവത്തിന്റെ നിയമങ്ങളിൽ വെച്ച് പ്രധാനമായതു "സത്യം" എന്ന് എനിക്കറിയാം. ആ ധൎമ്മം സ്വീകരിക്കാതെയിരിക്കുന്നവൎക്കുണ്ടാകുന്ന അധഃപതനം അനുഭവിച്ചാലെ അറിഞ്ഞുകൂടൂ."

കല്ലുകരുടെ വാക്കുകൾ കൊണ്ടു, പുരുഷോത്തമൻ നേരിട്ടു

വിചാരിച്ചു താൻ കള്ളസ്സത്യം ചെയ്തുകൊടുത്തതുമൂലമാണെന്ന് അദ്ദേഹം മനസ്സിലാക്കിയപ്രകാരം ജയസിംഹൻ വിചാരിച്ചിട്ട് ആ പുരുഷവീരന്റെ മനസ്സ് ചലിച്ചു. എങ്കിലും അതു പുറത്തു കാണിക്കാതെ താലൂക്ദാരുടെ അടുക്കൽ ചെന്ന്:—

"ഇവിടെക്കൂടീട്ടുള്ള ജനങ്ങളിൽ ഭൂരിപക്ഷവും മൂഢന്മാരാണ്. ആ പാർത്ഥന്മാരുടെ അഭിപ്രായം അവർ മനസ്സിലാക്കിയെങ്കിൽ പക്ഷഭേദത്തിനിടയായേക്കും. അതുകൊണ്ടു നിങ്ങൾ വേണ്ട മുൻകരുതലുകൾ ചെയ്യണം" എന്നുപദേശിച്ചു.

താലൂ.—"അതെ, ആവശ്യം തന്നെ." എന്നു വിനയസമേതനായി പറഞ്ഞിട്ട്, അയാൾ കല്ലുകാരോട് ഇങ്ങിനെ പറഞ്ഞു:—

"നമ്മുടെ തടവുകാരൻ പക്ഷെ നിരപരാധിയാണെങ്കിലും ഒരു നീതിന്യായക്കോടതിയിൽ നിന്നുണ്ടായ വിധിയെ തടുപ്പാൻ നാം ശക്തരല്ല. എന്നാൽ ആ വിധിയെ നിരോധിപ്പാൻ വേറൊരു അപാരശക്തിയുണ്ട്. ആ ശക്തി നമ്മുടെ തടവുകാരനെ രക്ഷിക്കട്ടെ. എന്തായാലും നമുക്ക നമ്മുടെ ജോലിനോക്കാം!"

കല്ലു:—"ശരിയാണ്!" എന്നു പറഞ്ഞിട്ട് അദ്ദേഹം മറ്റുള്ള ആ പാർത്ഥന്മാരോട് ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ അനുപമന്മാരാകേണ്ട—നടപ്പിൻ! ഈശ്വരചരിതം എന്തെന്നു നമുക്ക കാണാമല്ലൊ? ഈ യുവാവിന്റെ രക്ഷക്കായി നമുക്ക് ഈശ്വരനോട് പ്രാർത്ഥിക്കാം."

അവിടെ കൂടിയിരുന്ന ജനങ്ങളിൽ ഒരാൾ ഒഴികെ ശേഷമുള്ളവർ എല്ലാവരും പുരുഷോത്തമന്റെ വിപത്തിനെപ്പറ്റി സഹതപിക്കുന്നവരായിരുന്നതുകൊണ്ട കൊലക്കളത്തിലേയ്ക്കുള്ള യാത്ര വളരെ സാവധാനത്തിലായിരുന്നു. അക്കാരണമായി ചിലപ്പോൾ എല്ലാവരും അവിടവിടെ നില്ക്കുകയും, മുൻഭാഗത്ത് ആൾത്തിരക്ക് അധികപ്പെടുകയാൽ ഭടന്മാരുടെ ഗതിക്ക തടസ്ഥംവരികയും, അങ്ങിനെയുള്ള അവസരങ്ങളിൽ പുരുഷോത്തമനെ വളഞ്ഞുനില്ക്കുന്ന ഭടന്മാരെ ലക്ഷ്യമാക്കാതെ ജനങ്ങൾ ആ യുവാവിന്റെ അടുക്കൽ ചെന്ന് അവരുടെ സഹതാപത്തെ പ്രദർശിപ്പിക്കയും, ചെയ്യുന്നതു ജയസിംഹന്റെ ദുസ്സഹമായ സ്വൈര്യക്കേടാക്കി.

ത്രകളിലിട്ടു പാന്തള്ള സമയം അടുത്തു. അന്ധകാരം സാന്ദ്രമായിരുന്നു. ദീപയഷ്ടികളുടെ പ്രകാശം വ്യാപ്തമാകാതെ അതാതു ദീപത്തിൽ ഒതുങ്ങിയിരുന്നതേയുള്ളു. അയൽ പ്രദേശങ്ങളിൽനിന്നു വന്നുചേൎന്ന കാഴ്ചക്കാരുടെ ബാഹുല്യം കൊണ്ടുള്ള തിരക്കും അവരുടെ സന്താപംകൊണ്ടുള്ള നിശ്ശബ്ദതയും പരിതാപകരങ്ങളായി ഭവിച്ചു. കോവിലകത്തിൽനിന്നുള്ള യാത്ര ഇങ്ങിനെ കാട്ടിലൂടെ എത്തിയപ്പോൾ പാവനൻ തന്റെ സാന്നിദ്ധ്യത്തെ അറിയിപ്പാനെന്നപോലെ സാവധാനത്തിൽ വൃക്ഷങ്ങളിൽ തടവി സഞ്ചരിച്ചുതുടങ്ങി. അത്ര വ്യസനാക്രാന്തരായ അയ്യർ ദീൎഘനിശ്വാസം ചെയ്യുമ്പോലെ, വൃക്ഷശാഖകളിൽ അടിച്ചു ചിലപ്പോൾ തുടൎന്നും ചിലപ്പോൾ ഇടവിട്ടും, കേൾക്കാമായിരുന്നു. വനദേവതമാർപോലും പുരുഷോത്തമന്റെ അത്യാപത്തിനെപ്പറ്റി പരിതപിക്കുന്നുവോ എന്നു തോന്നിപ്പോകും വിധത്തിൽ വനങ്ങളിൽനിന്നു ശബ്ദങ്ങൾ പുറപ്പെട്ടു ജനങ്ങളെ സന്താപവിവശരാക്കി.

താലൂക്ക്ദാരും ഭടന്മാരും പുരുഷോത്തമനെയുംകൊണ്ടു കഴുമരത്തിന്റെ സമീപം എത്തി. പുരുഷോത്തമൻ അധോമുഖനായി നടന്നു ചിലപ്പോൾ ജനങ്ങളെ അയാൾ നോക്കും. ആ നോട്ടത്തിൽ നിസ്സഹായത്വവും പൂൎത്തിയായി സ്ഫുരിച്ചു കണ്ടതല്ലാതെ ദുഃഖമോ പാരവശ്യമോ ഇല്ലായിരുന്നു—പുരുഷോത്തമന്റെ കൂസൽകൂടാത്ത നടപ്പും നിശ്ചലഹൃദയനെന്നു വെളിപ്പെടുത്തുന്നക ഗാംഭീൎയ്യഭാവവും കണ്ടിട്ടു ചിലർ പൊട്ടിക്കരഞ്ഞുപോയി.

ഭടന്മാർ കഴുമരത്തിന്റെ പുരോഭാഗത്തു് അൎദ്ധവൃത്താകാരമായി നിരന്നുനിന്നു. ഒരു വശം നദിയായിരുന്നതുകൊണ്ടു് അവിടെ ഭടന്മാർ ആവശ്യപ്പെട്ടിരുന്നില്ല. ആ അൎദ്ധവൃത്തത്തിനുള്ളിൽ പുരുഷോത്തമൻ നിന്നു. അയാളുടെ അടുത്തു വേറെ ഒരുവനുംകൂടിയുണ്ടായിരുന്നു. അവന്റെ മുഖം ഒരു കറുത്ത മുഖപടംകൊണ്ടു മൂടിയിരുന്നതുകൊണ്ടു് ആരെന്നു അറിവാൻ കഴിഞ്ഞില്ല. ഇവൻ കഴുമരത്തിന്റെ ചുവട്ടിൽചെന്നു് അവിടെ തയ്യാറാക്കിവെച്ചിരുന്ന ഏണിയിൽക്കൂടി കയറി ഇഴയിൽ തൂൺകയ

റിട്ടു കെട്ടി കീഴ്പ്പോട്ടു ഇട്ടു; ആ കയറിന്മേൽ പിടിച്ചു മൂന്നുനാലു പ്രാവശ്യം അയാൾ ബലമായി വലിച്ചുനോക്കി. ഈ ഒരുക്കങ്ങൾ കഴിച്ചുശേഷം പുരുഷോത്തമനെ തൂക്കുമരത്തിന്റെ അടുത്തു കൊണ്ടുവരുവാൻ ഭാവിച്ചു ആ ഘാതകൻ അടുക്കൽ വരുന്നതു കണ്ടിട്ടു, താലൂക്കുദാരോട്ടു ആ യുവാവു ഇങ്ങിനെ പറഞ്ഞു.—

"ഇവിടെ കൂടീട്ടുള്ള ജനങ്ങളോടു എനിക്കു പറവാനുണ്ടു. ഞാൻ നിരപരാധിയല്ലെന്നിരുന്നാലും മരണകാലം സമീപിച്ചിരിക്കുന്ന എന്റെ ഒടുവിലത്തെ അപേക്ഷ സ്വീകരിച്ചു അഞ്ചുവിനാഴിക ഇടതരുന്നതു ധർമ്മമായിരിക്കും. ഇത്രയും നേരം, എന്നെ കൊല്ലുവാൻ പണിയിടുന്ന ഈ ധാർമ്മികൻ എന്റെ മേലതു തൊടരുതു."

ഈ വാക്കുകൾ കേട്ട ഉടൻ പുരുഷോത്തമനെ കൊല്ലുവാൻ സന്നദ്ധനായി നിന്നിരുന്ന ആ മൂർഖൻ സ്വല്പം പിൻമാറി. ആ പാതിരിമാർ സ്തോത്രം നിർത്തി. ജനങ്ങൾ നിശ്ശബ്ദരായി. പുരുഷോത്തമൻ തന്റെ നിരപരാധതയെപ്പറ്റി പറവാനുള്ള പ്രസംഗമായി ചെറുതായ ഒരു പീഠിക പറഞ്ഞവസാനിപ്പിച്ചു. ഉടനെ ജനസമൂഹത്തിന്റെ പിൻഭാഗങ്ങളിൽനിന്നു ആർപ്പുവിളിശബ്ദങ്ങൾ കേട്ടുതുടങ്ങി. ആ ശബ്ദം തിര പൊങ്ങി വരുന്നതുപോലെ അടുത്തടുത്തു കേൾപ്പാറായി. അത്ഭുതകരമായ ഏതോ ഒരു വർത്തമാനം തുടരെത്തുടരെ പരക്കുന്നതുപോലെ ഒരു ജയഘോഷം പൊങ്ങി. അവിടെ കൂടിയിരുന്ന ജനതയ്ക്കു ഒക്കപ്പാടെ ഒരു ഇളക്കം ബാധിച്ചു അവർ നിന്നിരുന്ന സ്ഥലത്തു നിന്നും പുറകോട്ടു ഒന്നു മാറിയതു കണ്ടു ഓരോരുത്തരും തനിക്കു കിട്ടിയ വർത്തമാനത്തെ ചെവിക്കു ചെവി മാറി ഒരു നിമിഷനേരം കൊണ്ടു അവിടെ എല്ലാം ആ സന്തോഷവർത്തമാനം മാറൊലിയിട്ടു കേൾക്കുമാറു ഉച്ചത്തിൽ പറഞ്ഞുതുടങ്ങി.— 'ദൈവകാരുണ്യം!—ദൈവകാരുണ്യം! പുരുഷോത്തമൻ രക്ഷപ്പെട്ടു!— ദൈവമേ നിന്തിരുവടിയുടെ മഹത്വം അനിർവചനീയം!— ആ യുവാവു ദീർഘായുഷ്മാനായി ഭവിക്കട്ടെ!—ദൈവം പുരുഷോത്തമന്

എല്ലാ സൌഭാഗ്യങ്ങളും കൊടുക്കട്ടെ!" ഈ വിധമുള്ള ശ്ലാഘാശബ്ദങ്ങൾ കൊണ്ടു കാടെങ്ങും മുഴങ്ങി.

ആ സുവിശേഷവാർത്തയെ എല്ലാവരും കേട്ടു കൊണ്ടാടത്തക്കവണ്ണം അതിശീഘ്രം കഴുമരത്തിന്റെ നേരെ വന്നവർ ആരായിരുന്നു? പരമാധികനായ ഒരു ഗായകനും ആ വേഷത്തിൽ ഒരു യുവാവും ക്ഷീണിച്ചു ജീർണ്ണവസ്ത്രധാരിയായിട്ടുള്ള വേറെ ഒരു യുവാവും ഇങ്ങിനെ മൂന്നുപേരെയാണ് അവിടെ കണ്ടതു്. ഇവരിൽ ഒടുവിൽ പറഞ്ഞയാൾ ഇഹലോകവാസികളിൽ ഒരുവൻ തന്നെയോ?— അല്ല, മരിച്ചുപോയ ആരും മനുഷ്യാകൃതിയിൽ ഭൂലോകത്തു വന്നതായിരുന്നുവോ?— ചന്ദ്രസേനനെ കൊന്നു എന്നായിരുന്നല്ലോ വിചാരിച്ചിരുന്നതു?— ആ ചന്ദ്രസേനൻ തന്നെയോ ഇയാൾ?

അതേ!— ചന്ദ്രസേനൻ തന്നെ! മണിപുരന്മാരുടെ കാരാഗൃഹത്തിൽ വളരെ നാളായി ബന്ധനത്തിൽ കിടന്നു അനുഭവിച്ച കഷ്ടപ്പാടുകൾ കൊണ്ടു് അങ്ങിനെ പ്രാകൃതനായി തീർന്നതായിരുന്നു. ഒടുവിൽ പുത്രസ്നേഹത്തിന്റെ പ്രാണരക്ഷചെയ്യാൻ, ഒളിച്ചുപോയ ചന്ദ്രസേനനും, ആ യുവാവിനെ രക്ഷപ്പെടുത്തിയ രാമദാസനും ലക്ഷ്യസ്ഥാനം വന്നതായിരുന്നു.

---

## നാല്പത്തിനാലാം അദ്ധ്യായം.

ചന്ദ്രസേനനും വൃദ്ധയും രക്ഷപ്പെട്ടു എന്നറിഞ്ഞയുടൻ മണിപുരാധീശന്മാർ സേനയോടുകൂടി അവരെ പിന്തുടർന്നു എന്നു മുമ്പ് ഒരദ്ധ്യായത്തിൽ പ്രസ്താവിച്ചുവല്ലോ?

മണിപുരന്മാരുടെ നിർഭാഗ്യകാലം ആഗതമായതിനാലോ, താരയുടെ സൌഭാഗ്യപരിപൂർണ്ണതാവസരം സമീപിച്ചതുകൊണ്ടോ, പാതിവ്രത്യവും സ്വാതന്ത്ര്യമായ ജയസിംഹന്റെ ഉദയം കാണാറായി! ഇതു് ആ ഗായകന്മാർ തന്നെ എടുത്തിരിക്കുന്ന ഭടന്മാരെ ഒളിപ്പിച്ചു പാർപ്പിച്ചുകൊണ്ടു, തടവുകാരെയും തടവുകാരെ രക്ഷപ്പെടുത്തിയ ഗായകന്മാരെയും കണ്ടെത്തുന്ന സ്ഥലത്തു

വെച്ചു കൊല്ലുവാൻ സന്നദ്ധന്മാരായി ഭീംജീയും കൂട്ടരും പുറപ്പെട്ടതായിരുന്നു. ആ ഉടമ്പടി ഏതുപ്രകാരമെങ്കിലും കയ്യിലാക്കണമെന്നുള്ള അത്യാശനിമിത്തം സ്വയംരക്ഷയെപ്പോലും ചിന്തിക്കാതെ വെറും ഭ്രാന്തന്മാരെപ്പോലെ അവർ കുതിരകളെ ഇരുട്ടിൽ പായിച്ചുവിട്ട് അതിശീഘ്രം കാട്ടിന്റെ സമീപം എത്തി.

ഇതിനിടയ്ക്കു ചന്ദ്രസേനൻ മുതലായവർ അവരുടെ പ്രാണരക്ഷാർത്ഥം കഴിയുന്നത്ര വേഗം ഓടിക്കിതച്ചു കാട്ടിന്റെ അടുത്തു എത്തിയപ്പോൾ, ആ കൂട്ടരിൽ പുറകിൽവന്ന ചന്ദ്രസേനൻ ഭീതിയോടെ—"അയ്യോ, ലക്ഷ്മണാ!—നമ്മെ പിന്തുടൎന്ന് അവർ വരുന്നു!—നിങ്ങൾ എന്നെ രക്ഷപ്പെടുത്തിയതുകൊണ്ട് ഒരു ഫലവും ഇല്ലാതെ പോകുമല്ലോ—അതാ കണ്ടോ, അവർ എത്തിക്കഴിഞ്ഞു!—ഹാ, കഷ്ടം! എന്റെ അച്ഛനെയും താരയെയും ഒന്നുകൂടി കണ്ടിട്ടു മരിച്ചാൽ കൊള്ളാമായിരുന്നു! അതിന് ഈ മഹാപാപികൾ സമ്മതിക്കയില്ല!—ദൈവമേ!" എന്നു പ്രാണസങ്കടത്തോടെ നിലവിളിച്ചു.

ഇതിനിടയ്ക്ക് പാദധ്വനി അടുക്കുന്നതുകേട്ട രാമദാസൻ—"ഈ നേർവഴിയിൽ കൂടി പോകരുത്!—അവർ നമ്മെ കണ്ടെത്തിക്കളയും!—ഇതിലെ, ഈ ഒററയടിപ്പാതയിൽ കൂടി കടപ്പിൻ!—വേഗം!" എന്നു പറഞ്ഞു വഴി തിരിഞ്ഞു. മററുള്ളവരും അതു കണ്ടു പുറകെ ചെന്നു.

ആ സമയം അർദ്ധചന്ദ്രൻ പർവതശിഖരത്തിൽ കൂടി എത്തിനോക്കിത്തുടങ്ങിയതിനാൽ മണിപുരഭടന്മാൎക്കു കാട്ടിനടുത്തു ചില നിഴലാട്ടം കാണ്മാൻ കഴിഞ്ഞു. ഉടൻ അവർ ആ സ്ഥലത്തെ ലക്ഷ്യമാക്കി കുതിരകളെ അമ്പു പായുംവണ്ണം വിട്ടു. കാട്ടിനുള്ളിൽ ചിലർ മാറി ഒളിച്ചതു അവർ കണ്ടു; ഉടനെ കുതിരകളെ നിർത്തി, ഖഡ്ഗപാണികളായി കാട്ടിൽ ഒളിച്ചവരുടെ പിൻപെ എത്തി. അപ്പോൾ രാമദാസനും വൃദ്ധനും മുമ്പിലും ചന്ദ്രസേനനും ലക്ഷ്മണനും പുറകിലും ഓടിപ്പോവുകയായിരുന്നു. ഖഡ്ഗപാണികളായി പാഞ്ഞെത്തുന്ന ഭടന്മാരെ അവർ കണ്ടു. മരണം സന്നിഹിതമായെന്ന് അവർ തീർച്ചപ്പെടുത്തി. ഇനി ഓടി രക്ഷപ്പെടുവാൻ മാൎഗ്ഗമില്ലെന്നു കാണുകയാൽ അവർ

നിന്നു. അടുത്ത നിമിഷം നിഷ്ഠുരന്മാരായ മണിപുരകിങ്കരന്മാരുടെ വെട്ടേറ്റുകഴിഞ്ഞെന്നു ബോധത്തോടെ അവർ കണ്ണടച്ചു. എന്നാൽ ഇപ്രകാരം മരിപ്പാൻ തയ്യാറായി നിന്നിരുന്ന ചന്ദ്രസേനനും കൂട്ടരും അവരുടെ പിൻഭാഗത്തു ത്വരിതഗതിയിൽ വന്ന കുതിരകളുടെ ഖുരധ്വനിയും അതോടൊരുമിച്ച് ആയുധങ്ങൾ തമ്മിൽ ബലമായി കൂട്ടിമുട്ടിയ ശബ്ദവും കേൾക്കാറായി. അവർ കണ്ണു തുറന്നു നോക്കിയപ്പോൾ മണിപുരഭടന്മാരിൽ ചിലർ മുറിവേററു വീണുകഴിഞ്ഞിരിക്കുന്നു. വിചാരിച്ചിരിക്കാതെ നേരിട്ട ഈ സംഭവം കണ്ടു പരിഭ്രമത്തോടെ ഭീംജീയും താന്ത്യാജീയും തിരിഞ്ഞു നോക്കിയതിനിടയ്ക്കു് ഏതാനും മഹാരാഷ്ട്രന്മാർ അവരുടെനേക്കടുത്തു യുദ്ധംതുടങ്ങി. മണിപുരന്മാരെ അവർ നിഷ്പ്രയാസം പരാജിതരാക്കി ആയുധം വെപ്പിച്ചു. ഇങ്ങനെ ശേഷിച്ചുള്ള ഭടന്മാരെയുംമണിപുരാധീശന്മാരെയും അനായാസേന തടവുകാരാക്കിയതുകണ്ടു് സംഭ്രമിച്ചു നിന്നിരുന്ന ചന്ദ്രസേനൻ, മുതലായവരുടെ അടുത്തു് ഒരു യോദ്ധാവു വന്നു സവിനയം ഇങ്ങിനെ പറഞ്ഞു:—

"നിങ്ങളെ ഇനി ആരും ഉപദ്രവിക്കയില്ല.—ഈ സൈന്യത്തിൽ പ്രതാപഗിരിക്കടുത്തു് ഒരു യുവാവിനു അത്യാപത്തു നേരിടുവാൻ പോകുന്നു. അതുകൊണ്ടു, എന്റെ ഒരു ചോദ്യത്തിനു മാത്രം മറുപടി പറഞ്ഞിട്ടു, വേഗം ആ ഗിരിശിഖരത്തിലെത്തി ആ യുവാവിനെ രക്ഷിക്കണം—ഈ നില്ക്കുന്ന യുവാക്കളിൽ ചന്ദ്രസേനൻ ഉണ്ടോ?"

രാമ.—"ഉണ്ടു്—ഇദ്ദേഹമാണു്. ഈ കാരുണ്യം പ്രദർശിപ്പിച്ചു ഞങ്ങളെ രക്ഷിച്ച ആളും ആരാണെന്നു പറഞ്ഞാൽ ഞങ്ങളും ആജീവനാന്തം കൃതജ്ഞതയുള്ളവരായിരിക്കും."

യോദ്ധാവു്:—"ഈ വിഷയത്തിൽ കൃതജ്ഞനായിരിക്കേണ്ടവൻ ഞാനാണു്. എനിക്കു് അവിടത്തെ സഹായിപ്പാൻ ഇത്രയും തരം കിട്ടിയതുകൊണ്ടു ഞാൻ ഭാഗ്യവാനെന്നു കരുതുന്നു. ഇപ്പോഴും എന്റെ പേർ പറയുന്നില്ല. ഒരു മഹാരാഷ്ട്രനായകനാണു്." എന്നിത്രയും പറഞ്ഞപ്പോഴേയ്ക്കു രാമദാസന്റെ മുഖത്തു സ്ഫുരിച്ചുകണ്ട കൃതജ്ഞതയുള്ളതാവി

കാരങ്ങളെ നോക്കാതെ മഹാരാഷ്ട്രനായകൻ ഭടന്മാരിൽ മൂന്നുപേരോടു കുതിരകളെ വേഗം കൊണ്ടുവരുവാനാജ്ഞാപിച്ചിട്ട്, രാമദാസനോടുംമറ്റുമായി ഇങ്ങിനെ പറഞ്ഞു:-

"നിങ്ങളും കഴിയുന്നതും വേഗത്തിൽ കൊലക്കളത്തിൽ എത്തണം. അവിടെ പുരുഷോത്തമനെ ഇപ്പോൾ കൊണ്ടുവന്നിരിക്കും.—ഈ സ്ത്രീയെ ഞാൻ കൊണ്ടുവരാം. എനിക്ക സ്വല്പം കൂടി ഇവിടെ താമസിക്കുവാൻ കാര്യമുണ്ട. നിങ്ങളൊരുമിച്ചു പത്തു ഭടന്മാരെയും സഹായത്തിനായിട്ടയയ്ക്കുന്നു."

ഈ സംഭാഷണം കഴിഞ്ഞ ഉടൻ ചന്ദ്രദേവനാൻ തുടങ്ങിയവരും ഭടസംഘം അശ്വാരൂഢന്മാരായി വേഗത്തിൽ പോയി.

മണിപുരപ്രഭൃതികൾ പരാജിതരായ മനസ്സോടുകൂടെ നില്ക്കുമ്പോൾ മഹാരാഷ്ട്രനായകൻ അവരുടെ അടുക്കൽചെന്ന് ഇങ്ങിനെ പറഞ്ഞു.—

"നിങ്ങൾ രണ്ടുപേരും മണിപുരാധീശന്മാരാണെന്നു ഞാനറിഞ്ഞു. നിങ്ങളുടെ ക്രൂരകൃത്യങ്ങളെപ്പററിയും ഞാൻ പലപ്പോഴും കേട്ടിട്ടുണ്ട്. സമസ്വസ്ഥന്മാരെന്നുള്ള വിചാരം ലേശവും ഇല്ലാതെ നിങ്ങളുടെ അധീനത്തിൽ പെട്ട ഒരു യുവാവിന്റെ നേർക്ക പ്രവർത്തിച്ചതും ഞാനറിയാതിരുന്നിട്ടില്ല. ഇതിനെല്ലാററിനും പ്രതിക്രിയ ചെയ്യുകയാണെങ്കിൽ എനിക്ക ഈ നിമിഷം നടക്കുന്നത്. എന്നാൽ നിങ്ങളെപ്പോലെ ദുഷ്ടസ്വഭാവം എനിക്കില്ലാത്തതുകൊണ്ട് അതിന്നു തുടങ്ങുന്നില്ല. നിങ്ങൾ കീടങ്ങളിയ ഈ നിങ്ങളുടെ ആയുസ്സിന്റെ ബലമെന്നേ വിചാരിക്കുന്നുള്ളു.—ആകട്ടെ, ഇതൊരു നല്ല പാഠമെന്നു കരുതി ഇനിയെങ്കിലും മനുഷ്യരോട ദയയുള്ളവരായിട്ടിരിപ്പിൻ!—ഈശ്വരനെ മറന്നു നിങ്ങൾ ഒന്നും പ്രവൃത്തിക്കാതിരിപ്പിൻ!—ഞാൻ നിങ്ങളെ ഇപ്പോൾ വിട്ടയയ്ക്കുന്നു—പോകാം!"

എന്നിത്രയും പറഞ്ഞശേഷം, തന്റെ ഭടന്മാരെ മററിനില്ലാനാജ്ഞാപിച്ചിട്ട്, അദ്ദേഹം മണിപുരന്മാരുടെ മറുപടിക്കുൾപ്പാൻ നില്ക്കാതെ കൊലക്കളത്തിലേയ്ക്കുതന്നെ വേഗം തിരിച്ചു. സ്ത്രീയെ കൊണ്ടുപോരുന്നതിനെപ്പററിയും അദ്ദേഹം വേണ്ട ഏർപ്പാടുചെയ്യുമെന്ന പറയേണ്ടതില്ലല്ലോ.

അത്ഭുതം ഇല്ലായിരുന്നു. ആ ഘോഷത്തിൽ ചേരാത്ത ഒരുവൻ മാത്രമേ ഉണ്ടായിരുന്നുള്ളു. അതു പുരുഷോത്തമനെ കൊല്ലുവാൻ തയ്യാറായി വന്നിട്ടുണ്ടായിരുന്ന മൂർഖനായിരുന്നു. അവൻ കൂട്ടക്കിട്ടുന്നൽകയറുമായി നിന്ന പുരുഷോത്തമൻ രക്ഷപ്പെട്ടപ്പോൾ ആവേഗത്താൽ ലജ്ജയോടുകൂടെ നിമിഷമാത്രം പോലും അവിടെ നില്ക്കാതെ പിൻവലിഞ്ഞു് ആ തിരക്കിൽകൂടി കടന്നു. അവനെ പിന്നീടു കാണ്മാൻ പോലും ഇല്ലാതായി.

കല്ലുകർ, പ്രതാപഗിരിയിൽ വെച്ചു പുരുഷോത്തമനുമായി ട്ടുണ്ടായ സംഭാഷണം കഴിഞ്ഞശേഷം, ആ യുവാവു നിരപരാധിതന്നെ എന്നു് ഉറച്ചിരുന്നതിന്റെ പുറമേ, പ്രത്യക്ഷത്തിൽ അതു തെളിവാകയും ചെയ്തപ്പോൾ, പുരുഷോത്തമനെ ബഹു വാത്സല്യത്തോടുകൂടി ആശ്ലേഷംചെയ്തു. അപരിചിതനായ താലൂക്കാർപോലും സന്തോഷംകൊണ്ടു മതിമറന്നു് ആ യുവാവിന്റെ കാൽക്കൽ ചെന്നു ക്ഷമായാചനംചെയ്തു. വിശാഖന്റെയും ജയസിംഹന്റെയും ഭടന്മാർ ഭൃത്യർ മുതലായവരും ആനന്ദമഗ്നരായി ആ യുവാവിന്റെ ചുറ്റുംകൂടി നിന്നു ബാഷ്പവർഷംചെയ്തു.

പുരുഷോത്തമൻ രക്ഷപ്പെട്ടു എന്നു കണ്ട ഉടനെ മാമാനന്ദം ലക്ഷ്മണനും വിശാഖനെ കാണ്മാൻ പ്രതാപഗിരിയിലേക്കു മുൻകൂട്ടിപ്പോയി.

കാഴ്ചക്കാരായി അവിടെ കൂടിയിരുന്ന ജനങ്ങളുടെ സന്തോഷം ഒട്ടു ശമിച്ചപ്പോൾ, ജയസിംഹൻ എന്നുള്ള നാമധേയവും അതിനെ തുടർന്നു കോപത്തോടെ ഉറക്കെപ്പറഞ്ഞ ചില അധിക്ഷേപവാക്കുകളും ആ കൂട്ടത്തിൽ അങ്ങുമിങ്ങും കേട്ടുതുടങ്ങി. കൊല്ലപ്പെട്ടതായി വിചാരിച്ചിരുന്ന ചന്ദ്രസേനൻ ജീവനോടുകൂടിവന്ന പുരുഷോത്തമനെ ആലിംഗനംചെയ്തു ജനങ്ങൾ കണ്ടു. അതുകൊണ്ടു അവർ ഇരുവരും വൈരികളായിരുന്നില്ലെന്നു ജനങ്ങൾക്കു ബോധ്യംവന്നു ജയസിംഹന്റെ വാചാസാക്ഷ്യം പുരുഷോത്തമനെ മനഃപൂർവ്വം കൊല്ലുവാനായിരുന്നു എന്നു് അവർ മനസ്സിലാക്കിയതുകൊണ്ട്, കോപാന്ധരായി, സമുദ്രം കൊടുങ്കാറ്റുകൊണ്ടെന്നപോലെ, ഇളകിത്തുടങ്ങി. ഇതു തൽക്ഷണം അടക്കിയില്ലെങ്കിൽ വന്നേക്കാവുന്ന ആപത്തിനെ

ഭാള്ളു ഭയപ്പെട്ട താലൂക്ദാർ നന്നെ ആലോചിച്ചിട്ടും ഒരു വഴിയും കാണാതെ കുഴങ്ങി. ഇപ്രകാരം വിചാരമഗ്നനായി നിന്നതിനിടയിൽ ഭാഗ്യവശാൽ ആയാൾ പുരുഷോത്തമനോട് ഇങ്ങിനെ പറഞ്ഞു:—

ഇന്നത്തെ രാത്രിയിലെ സംഭവങ്ങൾക്കു പ്രധാന പുരുഷൻ നിങ്ങളാണ്. ഈശ്വരേച്ഛയാ ഇപ്പോൾ കഴിഞ്ഞ നാടകം നിങ്ങൾക്ക് ഏറ്റവും ഗുണപ്രദമായി അവസാനിച്ചു. ജയസിംഹൻ നിങ്ങളെ വളരെ ദ്രോഹിക്കയും കഷ്ടപ്പെടുത്തുകയും ചെയ്തു. എങ്കിലും മനുഷ്യരുടെ പ്രവൃത്തികളെല്ലാം ഈശ്വരേച്ഛയ്ക്കു കീഴ്പെട്ട് ഇരിക്കുകയേയുള്ളൂ. ഇപ്പോൾ വേറൊരു നാടകത്തിനു ജനങ്ങൾ വഴിതേടുന്നതു നിങ്ങൾ അറിഞ്ഞില്ലെന്നു തോന്നുന്നു.—ഇതാ—കണ്ടോ? ജനങ്ങൾ പുറപ്പെടുന്നത് എന്തിനായിട്ടാണെന്നു മനസ്സിലായോ?—നിങ്ങളെ ഇത്രത്തോളം ഉപദ്രവിച്ച ജയസിംഹന്റെ അടുക്കലേയ്ക്കാണ്!—അദ്ദേഹം എവിടെ എന്നു അവർ അന്വേഷണം തുടങ്ങിയിരിക്കുന്നു. സ്വല്പം കൂടി കഴിഞ്ഞാൽ പ്രതാപഗിരിയിലേയ്ക്ക് അവർ പുറപ്പെടും; പിന്നിട്, നാം ശ്രമിച്ചാൽ ഒന്നും ഫലിക്കയില്ല!—എന്നു തന്നെയല്ല ജയസിംഹനെ അവർ കണ്ടെത്തിയാൽ ഉണ്ടാകുന്ന വിപത്തും നമുക്ക് ഊഹിക്കാവുന്നതാണ്. ഇപ്പോൾ ജനങ്ങളുടെ ശ്രദ്ധ നിങ്ങളിൽ പതിഞ്ഞിരിക്കുന്നതുകൊണ്ടു നിങ്ങൾക്ക് അവരെ സമാധാനപ്പെടുത്തുവാൻ എളുപ്പമുണ്ട്. ലഹളയുണ്ടാക്കിത്തീർക്കാതിരിപ്പാൻ അവരോടു നിങ്ങൾ രണ്ടു വാക്കു പറയണമെന്ന് അപേക്ഷിക്കുന്നു.”

താലൂക്ദാർ പറഞ്ഞതുകേട്ടു കല്ലുകരും അപ്രകാരം തന്നെ അഭിപ്രായപ്പെട്ടു. പുരുഷോത്തമൻ ആ ജനസമൂഹത്തിന്റെ നിലയെ ഒരു നോക്കിൽ അറിഞ്ഞു് കുറേ മുമ്പോട്ടു നടന്നുചെന്നു് എല്ലാവരും കേൾക്കുമാറു് ഉറക്കെ ഇപ്രകാരം പറഞ്ഞു:—

“മഹാജനങ്ങളെ!—ഞാൻ പറയുന്നതു ദയയോടെ കേൾപ്പിൻ!” പ്രഗല്ഭമാകുംവണ്ണം ആ യുവാവു പറഞ്ഞ വാക്കു

കളെ കേട്ടഉടൻ അവിടെ പുറവും നില്പുണ്ടായിരുന്ന ഏതാനും പ്രധാനികൾ മറവുള്ളവരോടു നിശ്ശബ്ദമായി നില്പാൻ ചട്ടംകെട്ടി. അവർ മറവു് അടുത്തുള്ളവരോടും അവർ അവരുടെ പുറവുമുള്ളവരോടും ഇങ്ങിനെ കണ്ണാകണ്ണികയാ ശാസനാപത്രത്തു് ഒരു വിനാഴികകൊണ്ടു് അവിടെ ഒരു സൂചി വീണാൽ കേൾക്കുന്നകവിധം നിശ്ശബ്ദമായി. എന്നിട്ടു പുരുഷോത്തമൻ വീണ്ടും പറഞ്ഞു തുടങ്ങി:—

"മഹാജനങ്ങളെ! നിസ്സഹായനായ എന്നിൽ നിങ്ങൾക്കുണ്ടായിട്ടുള്ള അനുകമ്പയ്ക്കു ഞാൻ ഏറ്റവും കൃതജ്ഞനായിരിക്കുന്നു. എനിക്കു നേരിട്ട വിപത്തിനെപ്പററി നിങ്ങൾ ഇങ്ങിനെ സഹതപിച്ചതിനു ജഗദീശൻ നിങ്ങൾക്കു ശ്രേയസ്സരുളട്ടെ!— ജയസിംഹൻ എന്നോടു ചെയ്ത ദ്രോഹത്തെ സംബന്ധിച്ച പരാതി ബോധിപ്പിക്കുവാനും ഒരു നീതിന്യായ കോടതിയിൽ നിന്നും അദ്ദേഹത്തിനു തക്കശിക്ഷ കൊടുപ്പിക്കുവാനും ശ്രമിപ്പാൻ ഞാൻ ഒരുക്കമുണ്ടു്. അതുകൊണ്ടു് ഈ അവസരത്തിൽ നിങ്ങളുടെ ആർദ്രതയാൽ വിചാരശൂന്യമാകാതെ വല്ല അവിവേകവും നിങ്ങൾ പ്രവർത്തിച്ചുപോയെങ്കിൽ എന്റെ ശ്രമത്തിനു വലുതായ വിഘ്നം നേരിടും. ജയസിംഹനോടു പ്രതിക്രിയ ഞാൻതന്നെ ചെയ്വാൻ നിങ്ങൾ അനുവാദംതന്നു നിങ്ങളുടെ പ്രഥമോദ്ദേശത്തിൽനിന്നു് എല്ലാവരും പിൻവലിക്കണമെന്നപേക്ഷിക്കുന്നു."

പുരുഷോത്തമന്റെ അപേക്ഷ കേട്ടപ്പോൾ ജനങ്ങൾ— "അപ്രകാരം തന്നെ!—" "ശരിതന്നെ!"—"ഞങ്ങൾ പോകുന്നു!" എന്നിങ്ങിനെ സന്തോഷത്തോടുകൂടെ പറഞ്ഞിട്ടു്, എല്ലാവരും പോകുവാൻ തുടങ്ങിയപ്പോൾ, അവരിൽ പ്രമാണികൾ ഏതാനും ആളുകൾ വന്നു്, ആ കഴുമരത്തിനെ നശിപ്പിക്കുന്നതു കണ്ടിട്ടുപോയാൽ കൊള്ളാമെന്നു്, താലൂക്കു്ദാരോടു് പ്രാർത്ഥിച്ചു. താലൂക്കു്ദാർ തന്റെ ഭടന്മാരെ വിളിച്ചു് കഴുമരത്തിനെ ചുവടോടെ പിഴുതു താഴത്തിട്ടുവിക്കയും ചെയ്തു. അതിന്റെ ശേഷം കെട്ടിനിന്ന ജലം കണക്കെത്തന്നെ നാലുവശത്തും പ്രവഹിക്കുംവണ്ണം ഓരോ ദിക്കിൽ നിന്നു വന്നവർ യാത്രതിരിച്ചു.

"ഇനി എന്തുചെയ്യേണ്ടു?" എന്നായി പുരുഷോത്തമ

ന്റെ ആലോചന. ചന്ദ്രസേനനെ കണ്ടമാത്രയിൽ പുരുഷോത്തമനെ തടവിൽ നിന്നും മോചനം ചെയ്യിക്കുന്നു എന്നും അയാളുടെ മാറ്റ്നിരോധം ആരും ചെയ്യുകയില്ലെന്നും താലൂക്ക്ദാർ പ്രസ്താവിച്ചു. ഇനി ജയസിംഹന്റെ വകയായ പ്രതാപഗിരിയിൽ പുരുഷോത്തമൻ പോകയില്ലെന്നുള്ളതു നിർവിവാദമാണ്. എന്നാൽ ആ സമയം താൻ താമസിച്ചിരുന്ന സ്ഥലത്തു പോകാമെന്നുവെച്ചാൽ അതു് അപമാനമായാണെന്നു കരുതി അതിലേക്കു ഒരുങ്ങിയില്ലതാനും. ഇങ്ങിനെ പല ആലോചനകളാൽ ആ യുവാവു കുഴങ്ങി നില്ക്കുമ്പോൾ, താലൂക്ക്ദാർ, അയാളുടെ അന്തരംഗം ഏതാണ്ടു ഗ്രഹിച്ചിട്ടു്, തന്നോടൊരുമിച്ചു പോരുവാൻ ക്ഷണിച്ചു. പുരുഷോത്തമൻ അപ്രകാരം ചെയ്യാൻ തുടങ്ങുന്നതിനു മുമ്പു കല്യകർ ഇങ്ങിനെ പറഞ്ഞു —

"ഞാനും എന്റെകൂടെഉള്ളവരും പ്രതാപഗിരിയിൽ ഇനിമേൽ ഒരിക്കലും പോകുന്നതല്ല. എത്ര അനായാസമായിരുന്നാലും ഞങ്ങൾ ഇപ്പോൾ തന്നെ പുറപ്പെടുന്നു. നിങ്ങളും കൂടി പോരണമെന്നാണു് എന്റെ അപേക്ഷ."

വാത്സല്യപൂർവം പറഞ്ഞ ആ വാക്കുകൾ കേട്ടു ഉടനെ പുരുഷോത്തമൻ ഒട്ടും മടിക്കാതെ "എന്നാൽ അങ്ങിനെയാകട്ടെ" എന്നു സമ്മതിച്ചു.

ഇവിടെ നടന്ന സംഭവങ്ങൾകൊണ്ടു ചന്ദ്രസേനനുണ്ടായിരുന്ന ക്ഷീണം ഒട്ടൊക്കെ മാറിയിരുന്നു. പുരുഷോത്തമൻ ഇനി എന്തുചെയ്യാനാണു തുടങ്ങുന്നതെന്നറിവാൻ അയാൾ ശ്രദ്ധവെച്ചു നിന്നു. പുരുഷോത്തമൻ പണ്ടത്തെപ്പോലെ വിശന്തന്റെ കുടുംബത്തിൽ ചെന്നു താമസിക്കയെന്നുള്ളതു് ഉണ്ടാവില്ലെന്നു കണ്ടപ്പോൾ ചന്ദ്രസേനൻ പരിതാപത്തോടെ

"പുരുഷോത്തമൻ എവിടേയ്ക്കാണു പോകുവാൻ തുടങ്ങുന്നതു്?—ഞാൻ ചെയ്തുപോയ അപരാധത്തിനു തക്ക ശിക്ഷ എനിക്കു കിട്ടി. അതിനെ വിചാരിച്ചെങ്കിലും പുരുഷോത്തമൻ ക്ഷമിക്കണം. ഞാൻ കാരാഗൃഹത്തിൽ കിടന്നു് ഇതിൽപരം നര

കിക്കുന്നില്ല!—അതു് എന്നെ കണ്ടാൽ അറിയാം. അതെങ്കിലും വിചാരിച്ച് എന്റെ നേൎക്കു ദയ തോന്നേണ്ടതല്ലേ?—പുരുഷോത്തമ—നാം സഹോദരന്മാരെപ്പോലെ വളൎന്നവരല്ലയോ?—പുരുഷോത്തമൻ ഞങ്ങളെ വിട്ടുപിരിഞ്ഞു പോകരുതു്!—അച്ഛനെ കാണാതെ പോകരുതെന്നാണു് എന്റെ അപേക്ഷ."

പുരു:—"ഞാൻ കൃതഘ്നനല്ല!—എനിക്കു തോന്നിയതുപോലെ ഞാൻ ഒന്നും ചെയ്യുന്നില്ല. ചന്ദ്രസേനനു് എന്നോടു് അതൃപ്തി തോന്നീട്ടുണ്ടായിരുന്നാൽ അതു സ്വാഭാവികമായി സംഭവിക്കാവുന്നതാണെന്നു് എനിക്കറിയാം. അതുകൊണ്ടു് ആ കാൎയ്യത്തെപ്പറ്റി എനിക്കു പരിഭവമില്ല. എനിക്കു നേരിട്ട കഷ്ടതകൾക്കു് എന്റെ രക്ഷാകൎത്താവു് ഉത്തരവാദിയല്ല. അതുകൊണ്ടു് ആ വിഷയത്തെപ്പറ്റിയും എനിക്കു യാതൊന്നും തോന്നാനില്ല. എന്നാൽ ആ പ്രതാപഗിരികൊട്ടാരത്തിൽ വരുന്നതിനു് എന്റെ മനസ്സാക്ഷി അനുവദിക്കാത്തതുകൊണ്ടു ഞാൻ വേറെ വല്ലയിടത്തും പോയി താമസിച്ചു ദേഹത്തിനു സുഖം വരുത്തിയ ശേഷം ആ മണ്ഡപാലന്റെ മേൽ വ്യവഹാരപ്പെടുന്നതിനു വിജയപുരിയിലേയ്ക്കു പോകും. ഇങ്ങിനെയാണു ഞാൻ ഉദ്ദേശിച്ചിരിക്കുന്നതു്. എന്റെ സഹോദരനെപ്പോലെയുള്ള ചന്ദ്രസേനന്റെ നേൎക്കു് എനിക്കു ജീവനുള്ള കാലം വരെ പരിഭവമൊ സ്നേഹക്കുറവൊ ഉണ്ടാകയില്ല. ചന്ദ്രസേനൻ സ്നേഹപൂൎവ്വം അനുവദിക്കണം. എന്റെ രക്ഷാകൎത്താവിനോടും ഈ വിവരങ്ങളെല്ലാം പറയുമല്ലൊ?"

ചന്ദ്ര:—"പുരുഷോത്തമൻ ഈ വിഷയത്തിൽ സിദ്ധാന്തിക്കയാണെന്നു പറവാൻ പാടില്ല. എന്നാൽ എനിക്കു് ഒരു അപേക്ഷയുണ്ടു്. പുരുഷോത്തമൻ ഇദ്ദേഹത്തിന്റെ മഠത്തിൽ എത്തിയാൽ അവിടെനിന്നു പോകുന്നതു് അച്ഛനെ കണ്ടിട്ടല്ലാതെ പാടില്ല. അങ്ങിനെ ചെയ്യാമെന്നു് എനിക്കു വാഗ്ദാനം ചെയ്യണം."

പുരു:—"ഞാൻ പൊയ്ക്കളകയോ?—എന്റെ രക്ഷാകൎത്താവി

ന്റെ അനുമതി വാങ്ങിക്കൊണ്ടല്ലാതെ ഒരിടത്തും പോകുന്നതല്ല!"

ഈ സംഭാഷണം ഇപ്രകാരം അവസാനിച്ചശേഷം കല്ലുകർ, പുരുഷോത്തമൻ മുതലായവർ ഉടൻതന്നെ യാത്രപുറപ്പെട്ടു.

---

# നാല്പത്തിനാലാം അദ്ധ്യായം.

ചന്ദ്രസേനൻ മരിച്ചിട്ടില്ലെന്നും ആ യുവാവിന്റെ ആഗമനംകൊണ്ടു പുരുഷോത്തമൻ രക്ഷപ്പെട്ടുവന്നതുമുള്ള സവിശേഷവാർത്തയെ വിശാഖനോടു പറവാൻ രാമദാസൻ ലക്ഷ്മണനും പ്രതാപഗിരിയിൽ ചെന്നു. ആ പ്രഭു ദുഃഖംകൊണ്ടു അസാമാന്യമായി ക്ഷീണിച്ചിരിക്കുന്ന സ്ഥിതിയിൽ പരമാനന്ദകരമായ ആ വർത്തമാനത്തെ പെട്ടെന്ന് അദ്ദേഹത്തിനോടു പറവാൻ അവർ ഭയപ്പെട്ടു. എങ്കിലും യുക്തിപൂർവമായും സാവധാനത്തിലും ആ സന്തോഷവർത്തമാനം വിശാഖനോടു പറഞ്ഞപ്പോൾ അദ്ദേഹം കിടക്കയിൽനിന്നു ചാടി എണീറ്റു ചന്ദ്രസേനനെയും പുരുഷോത്തമനെയും കാണ്മാനുള്ള ധൃതികൊണ്ടു ഗോപുരദ്വാരത്തിലേയ്ക്കു ഭ്രാന്തനെപ്പോലെ ഓടിപ്പോകുവാൻ ഭാവിച്ചു. അദ്ദേഹത്തിന്റെ അപ്പോഴത്തെ ദേഹസ്ഥിതിക്കു അങ്ങിനെ ചെയ്യുന്നതു രാമദാസൻ തടസ്ഥംപറകയാൽ അദ്ദേഹം അവിടെ ഇരിക്കാമെന്ന് ഒരുവിധം സമ്മതിക്കയും ചെയ്തു.

ജയസിംഹന്റെ ഭൃത്യവർഗ്ഗത്തിൽ ചിലർ കോലകളത്തിൽ ചന്ദ്രസേനന്റെ ആഗമനമുണ്ടായതിനെപ്പറ്റി അറിവുകൊടുക്കുവാൻ മുൻകൂട്ടി ഓടിവന്നിട്ടുണ്ടായിരുന്നു. ഈ വർത്തമാനം കേട്ടപ്പോൾ തന്റെ ശിരസ്സിന്മേൽ അഗ്നി ജ്വലിച്ചതുപോലെ കഠിനമായ ഒരു പ്രയാസം തോന്നി. ചെവികളിൽകൂടെ ഇരമ്പിച്ച് ഉഗ്രംവണ്ണം ശബ്ദംകേട്ടു. നേത്രങ്ങൾക്കു കാഴ്ച കുറഞ്ഞു ദേഹം സ്തംഭിച്ചുവിയർത്തു. ഇപ്രകാരം പാരവശ്യം മുഴുത്തിട്ട് അയാൾ പകച്ചിരുന്നുപോയി.

പുരുഷോത്തമനെ കൊലക്കളത്തിലേക്ക കൊണ്ടുപോയവരുടെ പുറകിൻ കൂടി ഗോപുരദ്വാരംവരെ പോയിട്ട ജയസിംഹൻ മടങ്ങി വരുംവഴി, അയാളുടെ സകല ദുഷ്പ്രവൃത്തികൾക്കും സഹായി ആയിരുന്ന റസ്റ്റിമാന്റെ മുറിയിൽ ചെന്ന്, ആ വൃദ്ധനുമായി വളരെ നേരം സംഭാഷണം ചെയ്തുകൊണ്ടിരുന്നു. പുരുഷോത്തമൻ മേലാൽ തന്റെ ഇച്ഛാമാർഗ്ഗം നിരോധം ചെയ്യാതെയാക്കിയതിനെപ്പറ്റി അയാൾ വാക്കുകൊണ്ടു ജയഭേരി മുഴക്കി. റസ്റ്റിമാൻ സന്തോഷംകൊണ്ടു കൈകൊട്ടി ആർത്തു. ഈ ആഹ്ലാദം മാത്രമായിട്ടായിരുന്നില്ല; എന്തുകൊണ്ടെന്നാൽ പുരുഷോത്തമന്റെ പ്രാണാവസാനമായതു് അറിയുന്നതുവരെ ദുഷ്ടബുദ്ധികളായ അവരുടെ മനസ്സ ചലിച്ചുകൊണ്ടുതന്നെ ഇരുന്നു. വീണ്ടും അവർ രഹസ്യമായി ചിലതു സംസാരിച്ചുകൊണ്ടിരുന്നു. അതിന്റെ അവസാനത്തിൽ ജയസിംഹൻ ഇങ്ങിനെ പ്രശ്നം ചെയ്തു:—

"തനിക്ക് അങ്ങിനെ തോന്നിയതു് അത്ഭുതം തന്നെ!—അവ കുട്ടിയും മരിച്ചു എന്നല്ലെ താൻ അന്നു പറഞ്ഞതു്?—അതു വാസ്തവമായിരിക്കും—അവൾ നമ്മെ ചതിച്ചുവെന്നു വരുമോ?

റസ്റ്റി:—"എന്റെയും സംശയം അതു തന്നെ. പുരുഷോത്തമൻ എല്ലാപ്രകാരത്തിലും അവിടത്തെ ശത്രു തന്നെ. അന്ന് ആ വലിയ മഴയത്തു് അവളെ ഞാൻ കണ്ടതുമുതൽ ചില സംശയങ്ങൾ തോന്നുവാനിടയായി. അതിൽ പിന്നെ പുരുഷോത്തമനെ കാണുമ്പോഴൊക്കെ അയാളുടെ മുഖച്ഛായയെ ഓർത്തു ഞാൻ സന്ദേഹപ്പെടാറുണ്ട്."

വൃദ്ധൻ പറഞ്ഞതുകേട്ട വർദ്ധിച്ചുവശമായ വിചാരംകൊണ്ടു ജയസിംഹൻ ചാടി എണീറ്റ് ഇങ്ങിനെ പറഞ്ഞു:—

"ഛെ!—കള്ളരുവെടെ!—ഈ വർത്തമാനം എനിക്ക കേൾക്കേണ്ടാ!—ഇനി ഇതെല്ലാം ആലോചിച്ചു മനസ്സിനു സ്വൈരമില്ലാതാക്കുന്നതെന്തിന്?—നോക്ക! മണി ഇപ്പോൾ ഒന്നു കഴിഞ്ഞിരിക്കും—പുരുഷോത്തമനെപ്പറ്റി ഇനിയും ഭയപ്പെടണോ?—താൻ പറഞ്ഞ പ്രകാരം തന്നെ ആയിരുന്നാലും മുമ്പു മരിച്ചിട്ടുള്ളവർക്ക് അവനും ചെന്നു ചേരട്ടെ!"

റസ്സി:—"ഛേയി!—അങ്ങിനെ തീർച്ചപ്പെടുത്താൻ വരട്ടെ! ആ കഥ കഴിച്ചു നമ്മുടെ ആളുകൾ വന്നതിൽ പിന്നെ സന്തോഷിച്ചാൽ മതി."

"താൻ ഇത്ര ഭീരുവൊ?" എന്നു ജയസിംഹൻ റസ്സിനെ വിനീതനായും ധൈര്യംനടിച്ചും പറഞ്ഞു.

റ:—"ഞാൻ ചെയ്തുപോയ കഠിനകൃത്യങ്ങളെപ്പററി എപ്പോഴും ഓർമ്മിക്കുന്നു. ആ ഓർമ്മ എന്നെ ഭീരുവാക്കിത്തീർത്തു. ഒരു കുട്ടിക്കുപോലും എന്നെ ഭയപ്പെടുത്തുവാൻ കഴിയും."

ജയ:—"മിണ്ടാതിരിക്കു. ഇനി വല്ലവരും തന്നെ ഭയപ്പെടുത്തി ചോദിച്ചാൽ നമ്മുടെ—"

റ:—"അയ്യോ!—അതേതും—എന്റെ ജീവൻപോയാലും പറയുമൊ?"

ജയ:—"തന്നെ അവിശ്വസിച്ചിട്ടു പറയുന്നതല്ല."

എന്നിത്രയും പറഞ്ഞുകഴിഞ്ഞപ്പോഴായിരുന്നു ഒരു ഭൃത്യൻ കോവിലകത്തിൽ നിന്ന് ഓടിവന്നു പുരുഷോത്തമൻ രക്ഷപ്പെട്ടതായും എല്ലാവരും കൊട്ടാരത്തിലേയ്ക്കു മടങ്ങിവരുന്നതായും പറഞ്ഞതു്. റസ്സിരാമൻ ആ വർത്തമാനം കേട്ട ഉടൻ അയാളുടെ കിടക്കയിൽ മറിഞ്ഞുവീണു. ജയസിംഹൻ സ്തംഭിച്ചു വിയർത്തു് ആ ഭൃത്യന്റെ മുഖത്തുതന്നെ പരവശനായി നോക്കിക്കൊണ്ടിരുന്നു. പിന്നെ എന്തോ ആലോചനയോടുകൂടെ ജയസിംഹൻ ചാടി എണീററു ദുഷ്ടമൃഗത്തെപ്പോലെ ഉഗ്രതയോടെ അവന്റെ നേർക്കു പാഞ്ഞടുത്തു്—

"എടാ ദ്രോഹി! എടാ ചണ്ഡാളാ—ഇപ്പോഴാണോ എന്നെ ചതിപ്പാൻ നീ തുടങ്ങുന്നതു്? താലൂക്ക്കാർ അവനെ കൊണ്ടുപോയതു വൃഥാ വിട്ടയപ്പാനാണോ?" എന്നു ശാസിച്ചു.

ജയസിംഹന്റെ കോപം കണ്ടിട്ടു് ഒട്ടും കൂസൽകൂടാതെ ആ ഭൃത്യൻ വർത്തമാനമെല്ലാം അദ്ദേഹത്തോടു് ആവർത്തിച്ചു പറഞ്ഞു. ഇതു കേട്ടു വിശ്വസിച്ചു് അദ്ദേഹം തനിക്കു നേരിടുവാൻ പോകുന്ന ദുഃഖങ്ങളെപ്പററി ആലോചിച്ചു, ഒടുവിൽ അവയെ സധൈര്യം എതിർക്കാമെന്നുറച്ചു ഭൃത്യൻ കാര്യം മനസ്സിലാക്കി

പറഞ്ഞതായിരുന്നുവെങ്കിൽ തനിക്കു ലോകത്തിലുള്ള നില ഉറപ്പില്ലാതായി എന്നുതന്നെ അദ്ദേഹം വിശ്വസിച്ചു. പുരുഷോത്തമനെ നശിപ്പിക്കുവാൻ താൻ ഇട്ട കുടുക്കു തന്റെ കഴുത്തിൽ പതിച്ചു എന്ന് ആ പ്രഭുവിനു തോന്നി. നവമായും ഭയങ്കരമായുമുള്ള വിപത്തുകൾ അദ്ദേഹത്തെ ചുഴന്നുകൂടുന്നതായി ഭയപ്പെട്ടു. ഇങ്ങിനെയുള്ള ആലോചനകളോടുകൂടി ഭൃത്യനെ പോകുവാനാജ്ഞാപിച്ചിട്ടു, റസ്റ്റുംഖാനോട് അദ്ദേഹം ധൈര്യവത്തോടുകൂടി ഇങ്ങിനെ പറഞ്ഞു:—

"എടോ—ചുക്കിണി ഉരുട്ടിക്കഴിഞ്ഞു. ഇനി ജയമോ അപജയമോ വരുന്നത് എന്നാണു നോക്കേണ്ടത്. മിക്കവാറും അപജയം വരാനേ തരമുള്ളു. അതിനാൽ ഒന്നുകൊണ്ടും കുലുങ്ങാതെ എതിർത്തു നില്ക്കണം. കീഴ്വണങ്ങാത്ത സങ്കടങ്ങളെ അനുഭവിക്കുന്നതാണു പുരുഷത്വം. വിശ്വനാഥൻ ഈ നിമിഷം മുതൽ നമ്മുടെ പരമശത്രുവാണ്. അദ്ദേഹം നിയമപ്രകാരം വേണ്ട പരിഹാരം ചെയ്വാൻ തുടങ്ങും. കള്ളസ്സത്യം ചെയ്തതിനും താരയെ ദ്രോഹിപ്പാൻ ശ്രമിച്ചതിനും മണിപുരന്മാരെ സാക്ഷികളായി വിളിച്ചിട്ട് അവർ ആ ഉടമ്പടിയെ തെളിവിനു ഹാജരാക്കുകയാണെങ്കിൽ ദുർഘടമായിത്തീരും!—ഗ്രഹപ്പിഴ നോക്കു—ആപത്തു വരുമ്പോൾ പല വഴികളിൽ കൂടിയാണു വരവ്. എന്തെങ്കിലും ഇനി ചക്രവർത്തിയുടെ കല്പനയേയോ നിയമങ്ങളേയോ അനുസരിക്കുവാൻ ഞാൻ നിശ്ചയിച്ചിട്ടില്ല—നമ്മുടെ കോട്ട ബലമുള്ളതാണല്ലോ?—പിന്നെ എന്തിനാണു ഭയപ്പെടുന്നത്? നമ്മുടെ കാര്യസ്ഥന്മാരിൽ പ്രധാനികൾക്ക് ഇപ്പോൾത്തന്നെ ആളയയ്ക്കണം. അവർ യുദ്ധത്തിന് ഒരുങ്ങിക്കൊള്ളട്ടെ!"

ഇപ്രകാരം റസ്റ്റുംഖാനും ജയസിംഹനും ഗാഢാലോചന ചെയ്തുകൊണ്ടിരിക്കട്ടെ; ആ കൊട്ടാരത്തിൽ വേറെ ഒരു ഭാഗത്തേയ്ക്കു പോകാം. ചന്ദ്രസേനന്റെ വരവും നോക്കി അക്ഷമനായി വിശ്വനാഥൻ കാത്തിരിക്കുകയായിരുന്നു. അദ്ദേഹം മകൻ മരിച്ചില്ലെന്ന് അറിഞ്ഞ ഉടൻ എല്ലാ വിവരവും കാണിച്ച് താരയ്ക്കു് എഴുതിയയച്ചു. സ്വല്പം കഴിഞ്ഞപ്പോൾ ചന്ദ്രസേനൻ കൊട്ടാരത്തിൽ എത്തി എന്ന് ഒരു ഭൃത്യൻവന്ന് അദ്ദേഹത്തെ

ന്തെറിയപ്പെട്ടത്തി. ചന്ദ്രസേനനാകട്ടെ തന്റെ അച്ഛനെ കാണണമെന്നുള്ള ആഗ്രഹംനിമിത്തം വേഗം വിശ്രാന്തന്റെ മുമ്പിൽ വന്നു നമസ്കരിച്ചു. വാത്സല്യാധികനായ ആ പ്രഭുവിന്റെ ഹൃദയത്തിൽ കൊള്ളാത്ത പരമാനന്ദത്തോടുകൂടി അദ്ദേഹം ചന്ദ്രസേനനെ തന്റെ മാറോടുചേൎത്തു് ആശ്ലേഷം ചെയ്തു് ബാഷ്പപ്രവാഹംകൊണ്ടു് ആ യുവാവിനെ കുളിപ്പിച്ചു. വിശ്രാന്തന്റെ പരമാനന്ദ ധാരകൊണ്ടു് ഒരക്ഷരം പറവാൻ ശക്തനാകാതെ അദ്ദേഹം മതിമറന്നു മകനെ ആവൎത്തിച്ചാവൎത്തിച്ചു് ആലിംഗനം ചെയ്തും ആനന്ദബാഷ്പം തൂകിയും സമയം പോയതു അറിഞ്ഞതില്ല. ഇങ്ങിനെ കുറെ കഴിഞ്ഞപ്പോൾ അദ്ദേഹത്തിനു ഗൽഗ്ഗദാക്ഷരങ്ങളായി ചില വാക്കുകൾ പുറപ്പെടുവിക്കാമെന്നു തോന്നിത്തുടങ്ങി. തന്റെ പിതാവിന്റെ അന്തരംഗം അറിഞ്ഞിട്ടു, ചന്ദ്രസേനൻ തനിക്കു നേരിട്ട സങ്കടങ്ങളെപ്പറ്റി പറഞ്ഞു:—

“എന്നെ കാണാതെ ആശ്രമവാസം മാറിയ അന്നാണല്ലോ താരകയെ ഞാൻ കാട്ടിൽവെച്ചു കണ്ടതു്?—പുരുഷോത്തമനോടും അവിടെ കണ്ടപ്പോൾ, എനിക്കു വളരെ ഉൽക്കണ്ഠകൾ തോന്നുവാനിടയായി. അതിനുമുമ്പിൽ തന്നെ പുരുഷോത്തമന്റെ നേൎക്കു് എനിക്കുണ്ടായിരുന്ന സംശയം, ആ അവസരത്തിൽ നിൎഭാഗ്യവശാൽ, വൎദ്ധിച്ചിട്ടു്, ഞാൻ പുരുഷോത്തമനെ ഒട്ടേറെ ശകാരിച്ചു പോയി. അതിനൊന്നും ഒരുപടിയും പറയാതെ ക്ഷമയോടുകൂടി പുരുഷോത്തമൻ നടന്നു. ഞാനും പിന്തുടൎന്നു. ഇങ്ങിനെ ഞങ്ങൾ പോകുമ്പോൾ ഒരു ഉഗ്രൻ കാട്ടുപന്നി എന്റെ നേരെ പാഞ്ഞുവന്നു. ഉടനെ പുരുഷോത്തമൻ വാളൂരി പന്നിയെ തടുത്തു. ഞാനും പുരുഷോത്തമനും തന്നെ ഒരുമിച്ചു് ആ മൃഗത്തിനു് അടുത്തുവരുവാൻ ഇടകൊടുത്തില്ല. എങ്കിലും ഞങ്ങളെ കൊല്ലുവാൻ രണ്ടു പ്രാവശ്യം ആ ഭയങ്കരജന്തു പാഞ്ഞുകയറി വളരെ അടുത്തു. അപ്പോഴൊക്കെ പുരുഷോത്തമൻ ധൈര്യത്തോടെ മുമ്പിട്ടുനിന്നു് അതിനെ വെട്ടി പുറകോട്ടു ഓടിച്ചു. അതു വീണ്ടും തിരിഞ്ഞു ഞങ്ങളുടെ നേൎക്കു് പാഞ്ഞുകേറുവാൻ തരംനോക്കി നിന്നതിനിടയിൽ ഞാൻ അവിടെ

നിന്ന് ഓടിപ്പോയ്ക്കളഞ്ഞു. ഞാൻ കുറെ ദൂരം പോയപ്പോൾ ക്ഷീണം കൊണ്ട് ഒരു മരത്തിന്റെ ചുവട്ടിൽ കിടന്നു വിശ്രമിച്ചു ക്ഷീണം തീൎന്നപ്പോൾ പുരുഷോത്തമനെ തനിച്ചു വിട്ടേച്ച് ഓടിപ്പോന്നതു നിൎദ്ദയത്വവും, ഭീരുത്വവുമാണെന്ന് തോന്നുകയാൽ പുരുഷോത്തമന്നെന്തായെന്നതിന്റെ കഥ അറിവാൻ ഞാൻ തിരിച്ചു പോയി. അവിടെ ചെന്നു നോക്കിയപ്പോൾ പന്നിയുടെ കഴുത്തിൽ വാൾപ്പിടിയോളം കുത്തിയിറക്കി അതു് ചത്തുകിടക്കുന്നതും വാളിന്റെ പിടി മുറിഞ്ഞു വീണിരിക്കുന്നതും കണ്ടു. പുരുഷോത്തമനെ അവിടെയൊക്കെ അന്വേഷിച്ചിട്ടും കാണാതെ ഞാൻ വിഷമിച്ചു നില്ക്കുമ്പോൾ മണിപുരന്മാരും ആറു ഭടന്മാരും അവിടെ വന്നു. യാദൃച്ഛികമായി അവർ എന്നെ കണ്ട ഉടൻ എന്തോ തമ്മിൽ ആലോചിച്ചിട്ട് എന്റെ നേരെ വന്നു. അവരുടെ വരവുകണ്ടിട്ട്, ഞാൻ സ്വയരക്ഷയ്ക്കുവേണ്ടി വാളൂരി എടുത്തു. പരാക്രമികളായ അത്രയും ആളുകളോടു ഞാൻ ഏകൻ എതിൎപ്പാൻ സാധിക്കുമോ?—എളുപ്പത്തിൽ ഞാൻ പരാജിതനായി. പിന്നെ അവർ എന്നെ ബന്ധിച്ച് ഒരു കുതിരപ്പുറത്തു വെച്ച് അവരുടെ കോട്ടയിലേയ്ക്കു കൊണ്ടുപോയി. എന്നെ എത്രത്തോളം ഗോപ്യമായിട്ട തടവിൽ ഇട്ടിരുന്നു എന്നുള്ളതു നമ്മുടെ ലക്ഷ്മണനും ഈ മഹാമനസ്കനായ മാളവേന്ദ്രനും അറിയാം. അവരുടെ കോട്ടയുടെ ചുവട്ടിൽ ആൎക്കും അറിവാൻ പാടില്ലാത്തവിധം പാറ തുരന്നുണ്ടാക്കിയ ഗൂഢപാതാളയുക്തങ്ങളായ അറകളുണ്ട്. അവയിൽ ഒന്നിലായിരുന്നു എന്നെ ഇട്ടിരുന്നത്. എനിക്കു നേരിട്ട വിപത്തിനെപ്പററി അച്ഛനെ അറിയിക്കുവാൻ ഒരു കഴിവും ഇല്ലെന്നു കണ്ടപ്പോൾ ഞാൻ വ്യസനംകൊണ്ടു പരവശനായി. ഇങ്ങിനെ കുറെദിവസം കഴിഞ്ഞപ്പോൾ നമക്കറിയാവുന്ന ആ വൃദ്ധ എങ്ങിനെയോ അറയ്ക്കുള്ളിൽ അതിന്റെ സൂക്ഷിപ്പുകാരനോടുകൂടി വന്നു. ആ സൂക്ഷിപ്പുകാരനെ ആ സ്ത്രീ തന്ത്രത്തിൽ അവിടെയുണ്ടായിരുന്ന കിണററിൽ പിടിച്ചു തള്ളി. അവൻ വെള്ളംകോരുവാനിട്ടിരുന്ന വടത്തിൽകൂടി ഞങ്ങൾ കീഴ്പ്പോട്ടിറങ്ങിച്ചെന്നപ്പോൾ ആ ഉടൻ തന്നെ, ഞങ്ങളെ വീണ്ടും പിടിച്ചു അവിടെ ഓരോ അറയിൽ ഇട്ടു. ആ കിണററ

കോട്ടയുടെ വാവട്ടിൽ ഒരു മലമ്പാറക്കല്ലുപോലെ എത്തിട്ടുണ്ടായിരുന്നതുകൊണ്ട് ആ വഴിയിൽക്കൂടിയായിരുന്നു ഈ രാമദാസനും ലക്ഷ്മണനും എന്നെ രക്ഷപ്പെടുത്തിയത്.

രാമ.—"നിർദ്ദയന്മാരായ ആ രാക്ഷസപ്പരിഷകൾക്ക മനുഷ്യരെ ഉപദ്രവിപ്പാൻ എന്തെല്ലാം ഉണ്ടാക്കുവാൻ കഴിയുമൊ അതെല്ലാം അവർ അവിടെ കരുതീട്ടുണ്ട്—അവരുടെ പ്രതിപ്രയോഗംകൊണ്ട് എത്ര സാധുജനങ്ങൾക്കാണു വിപത്തു പിണഞ്ഞിട്ടുള്ളത്?—മഹാപാപികൾ!"

ഈ വാക്കുകൾ കേട്ടയുടൻ വിശ്വന്തൻ തിരിഞ്ഞുനോക്കി. മകനെ കണ്ടതുകൊണ്ടുണ്ടായ പരമാനന്ദത്തിനിടയിൽ അദ്ദേഹം ലോകത്തെ നിശ്ശേഷം വിസ്മരിച്ചിരുന്നു. ഈ സ്ഥിതിയിലാണു രാമദാസൻ പറഞ്ഞതു കേട്ടത്. രാമദാസനും തന്റെ ശ്രമം എല്ലാവിധത്തിലും ഫലവത്തായതുകൊണ്ട് ഉണ്ടായ സന്തോഷാതിരേകത്താൽ അങ്ങിനെ ആലോചനകൂടാതെ പറഞ്ഞുപോയതായിരുന്നു. വിശ്വന്തന്റെ ബുദ്ധിക്ക് ആ സമയം എത്രത്തോളം വൈഷമ്യം ഭവിച്ചിട്ടുണ്ടായിരുന്നു എന്നു രാമദാസൻ ഓർമ്മിച്ചില്ല. വിശ്വന്തൻ രാമദാസനെ കണ്ടയുടൻ അദ്ദേഹം തന്റെ മകനെ രക്ഷിച്ച ആളാണല്ലോ എന്നുള്ള വിചാരത്തോടുകൂടി ഇങ്ങിനെ പറഞ്ഞു:—

"പ്രഭോ! അവിടത്തോടു ഞാൻ ആജീവനാന്തം കടപ്പെട്ടവനായി ഭവിച്ചു. അവിടത്തെ അനന്യസാധാരണമായ ജീവകാരുണ്യം കൊണ്ട് എന്റെ മകനെ അവിടുന്നു പുനർജ്ജീവിപ്പിച്ചുവല്ലോ?—എന്നു തന്നെയോ, അവിടുന്ന് ആ നിസ്സഹായനായ പുരുഷോത്തമനെ രക്ഷിച്ചതു് എന്റെ മകനെ രക്ഷിച്ചതുപോലെതന്നെ ആനന്ദത്തെ ഉണ്ടാക്കുന്നു."

വിശ്വന്തന്റെ വാക്കുകൾ കേട്ടിട്ട, രാമദാസൻ പരുങ്ങലായി!—അദ്ദേഹം ബുദ്ധിമാനായിരുന്നതുകൊണ്ട്, ആ സന്ദർഭത്തിൽ വിശ്വന്തനോട മറവു വർത്തമാനം പറവാൻ തുടങ്ങിയതിനെപ്പററി തന്നെത്താൻ പഴിച്ചു പറഞ്ഞതേയുള്ളു.

വിശ്വന്തൻ പറഞ്ഞവിധംകൊണ്ട് അദ്ദേഹത്തിന്റെ

ബുദ്ധിക്ക ചൈതന്യക്കുറവു ഭവിച്ചു എന്ന ഭയപ്പെട്ടിട്ട ചന്ദ്രസേനൻ:—

"അച്ഛാ ഇദ്ദേഹം രാമദാസനാണ്. അച്ഛൻ ഓർക്കാതെ വേറെ ആരോ ആണെന്ന തെററിദ്ധരിച്ചുവെന്ന തോന്നുന്നു. ഇദ്ദേഹം പ്രള അല്ലെങ്കിലും മഹാമനസ്സനായ ഇദ്ദേഹത്തിൻെറ ബുദ്ധിക്ക പ്രാഭവം ഒട്ടും കുറവില്ല" എന്ന പറഞ്ഞു.

ലക്ഷ്മണനു മുമ്പിൽതന്നെ രാമദാസനെപ്പററി ചില സംശയങ്ങളും ഉണ്ടായിരുന്നു. അതുകൊണ്ടു വിശ്വനാഥൻെറ വാക്കുകളിൽ നിന്ന രാമദാസൻെറ യഥാർത്ഥാവസ്ഥ അറിയാമായിരുന്നുള്ളു് അദ്ദേഹം ശങ്കരനെ പറഞ്ഞ പ്രായത്താണെന്ന് അവൻ തീരുമാനിച്ചു.

ചന്ദ്രസേനൻ പറഞ്ഞതു കേട്ടുടൻ വിശ്വനാഥൻ വളരെ കുഴങ്ങി എന്നുമാത്രമല്ല അദ്ദേഹം വലുതായ ഒരു അപരാധം പ്രവർത്തിച്ചുപോയെന്ന ഭയപ്പെടുകയും ചെയ്തു. ഉറക്കത്തിൽ നിന്ന് ഉണർന്നതുപോലെ അദ്ദേഹം കട്ടിലിൽ നേരെ ഇരുന്നിട്ട് ആ മുറിയിൽ ആരെല്ലാം നില്ക്കുന്നുണ്ടെന്ന ചുററും നോക്കി.

വിശ്വ:—"ചന്ദ്രസേനാ—എൻെറ മനസ്സ് ആകപ്പാടെ കലങ്ങിയിരിക്കയാണ്. നിന്നെ എനിക്ക തിരിയെ കിട്ടിയെന്ന ഒരു സന്തോഷംമാത്രം പ്രധാനമായിട്ടറിയാം. മററു കാര്യങ്ങളെല്ലാം കുഴപ്പത്തിലാണ്—അതിരിക്കട്ടെ, പുരുഷോത്തമനെ ഞാൻ ദ്രോഹിച്ചുപോയി!—അതുകൊണ്ടായിരിക്കാം അവൻ ഇവിടെ വരാത്തത്?—എന്നോട് അവൻ മുഷിഞ്ഞോ?—ലക്ഷ്മണൻ എവിടെ?"

ചന്ദ്ര:—"പുരുഷോത്തമൻ കല്ലുകത്തെ ഠാണിലേയ്ക്കു പോയിരിക്കയാണ്. ജയസിംഹൻ ചെയ്ത ദ്രോഹത്തിന് അയാളുടെമേൽ വ്യവഹാരത്തിന്ന ഭാവമുണ്ട്. അച്ഛനോട ചോദിക്കാതെ ഇവിടംവിട്ട പോകയില്ലെന്നാണ പറഞ്ഞത്."

വിശ്വ:—"ജയസിംഹൻ ചെയ്ത ദ്രോഹത്തിന് ആ വിധം പരിഹാരം നേടേണ്ടതാവശ്യം തന്നെ. നാം നാളെരാവിലെ പാർത്ഥസിംഹൻെറ കൊട്ടാരത്തിലേയ്ക്കു പുറപ്പെടണം.

അവിടെ ഒരാഴ്ച താമസിച്ചിട്ട്, പുരുഷോത്തമനെ കാണ്മാൻപോകാം—ലക്ഷ്മണൻ എവിടെ?''

രാമ:—''ലക്ഷ്മണാ—നീ കട്ടിലിൻെറ പുറകിൽ മറഞ്ഞുനില്ക്കുന്നതെന്തിനാ—അദ്ദേഹം അന്വേഷിക്കുന്നതു കേട്ടില്ലേ? —ഇങ്ങനെ വരികതന്നെ!''

ലക്ഷ്മണൻ തൻെറ യജമാനൻെറ അനുമോദനവാക്കുകൾ കേൾപ്പാനാഗ്രഹിച്ചില്ല. അവൻെറ ജീവനെപ്പോലും തൃണപ്രായമായി കരുതി ചന്ദ്രസേനനെ രക്ഷപ്പെടുത്തുവാൻ ചെയ്ത ശ്രമവും അതുകൊണ്ടു നിരപരാധിയായ പുരുഷോത്തമൻ വിമുക്തനാവാനിടയായതും മറ്റുള്ളവരെ ആ യുവാവിൻെറ സഹജങ്ങളായ പരതാപാനുകമ്പ, നന്ദി, സ്നേഹം എന്നീ ഗുണങ്ങൾ കൊണ്ടു മാത്രമായിരുന്നു. വിശാഖൻ ലക്ഷ്മണനെപ്പററി ചോദിച്ചതു കേട്ട ഉടൻ അവൻ സവിനയം അദ്ദേഹത്തിൻെറ മുമ്പിൽ വന്നു നിന്നു.

വിശാ:—'ലക്ഷ്മണാ നീ ചെയ്ത ഉപകാരത്തിന് ഇനിമേൽ നിന്നെ ഒരു ഭൃത്യൻെറ നിലയിൽ ഞാൻ വിചാരിക്കുന്നില്ല. ചന്ദ്രസേനന് ഒരു ഭ്രാതാവിനെ കൂടി ലഭിച്ചുവെന്നാണു ഞാൻ കരുതുന്നതു്. തൽക്കാലം ചന്ദ്രസേനൻ എങ്ങിനെയോ അതുപോലെ നീയും എന്നോടുകൂടി താമസിച്ചുകൊള്ളണം. എനിക്കു നല്ലകാലം വരുമ്പോൾ നിന്നെ സംബന്ധിച്ചുവേണ്ടവ്യവസ്ഥ ഞാൻചെയ്യും. (രാമദാസനോടു)

'നിങ്ങൾ ഉപജീവനാർത്ഥം ഓരോ സ്ഥലങ്ങളിൽ സഞ്ചരിക്കയാണല്ലോ ചെയ്യുന്നതു—ഇനിമേൽ അപ്രകാരം ചെയ്യണമെന്നില്ല. എൻെറ സർവ്വസ്വവും നിങ്ങളുടേതു് എന്നു വിചാരിച്ചു സ്വാതന്ത്ര്യമായി എന്നോടൊരുമിച്ചു താമസിച്ചുകൊള്ളാം-എന്താ-അങ്ങിനെ ചെയ്യുന്നതുകൊണ്ടു വിരോധമുണ്ടോ?''

രാമദാസൻെറയും ലക്ഷ്മണൻെറയും പ്രവൃത്തിക്കു വിശാഖൻ നന്ദി പറഞ്ഞു് അവസാനിപ്പിക്കുമെന്നല്ലാതെ, അദ്ദേഹത്തിൻെറ കൃതജ്ഞത ഇപ്രകാരം രൂപീകരിക്കുമെന്നു് അവർ അശേഷം വിചാരിച്ചിരുന്നില്ല; അതുകൊണ്ടു്, ലക്ഷ്മണൻ ആനന്ദ

പാരവശ്യത്താലും, രാമദാസൻ പല കാര്യം ആലോചിച്ചു തീർച്ചപ്പറവാൻ സന്ദേഹിച്ചും, മൌനം ദീക്ഷിച്ചു.

രാമദാസൻ വിശ്വനാഥന്റെ പ്രശ്നത്തിന്ന മറുപടി പറയാതെ കഴിപ്പാൻ വർത്തമാനവിഷയത്തെ തന്ത്രത്തിൽ മാററി, ലക്ഷ്മണൻ റസ്റ്റിരാമന്റെ മുറിയിൽ വെച്ചു കേട്ട രഹസ്യവർത്തമാനം മുതൽ ചന്ദ്രസേനനേയും കൊണ്ടു കൊലക്കളത്തിൽ എത്തിയതുവരെയുള്ള സകല വർത്തമാനവും, പറഞ്ഞുകേൾപ്പിച്ചു. മഹാരാഷ്ട്രന്മാർ പിൻതുടർന്നപ്പോൾ അവരെ പരാജിതരാക്കിയ മഹാരാഷ്ട്രനായകൻ ആരായിരിക്കാം എന്നായി പിന്നീടുള്ള സംഭാഷണം. ആ കാലത്തു മഹാരാഷ്ട്രനായകൻ എന്നു പറവാൻ പലരും ഉണ്ടായിരുന്നു. അവരിൽ എല്ലാവരെക്കാളും ഗാംഭീര്യശൌര്യങ്ങളിലും യുദ്ധപാടവത്തിലും ഉപരിസ്ഥാനം വഹിക്കുന്ന ഒരു മഹാൻ ആരായിരിക്കാമെന്ന് വളരെ ആലോചിച്ചിട്ടും ഊഹിക്കാൻ കഴിഞ്ഞില്ല. അവർ ഓരോരുത്തരും പല നേതാക്കന്മാരുടെ പേർ പറഞ്ഞു. അവർക്കാർക്കും ഇത്ര മഹാമനസ്കതയും സമയോചിതമായി പ്രവർത്തിപ്പാനുള്ള പടുതയും ഉള്ളതായി തോന്നിയില്ല. ഇങ്ങിനെ ആരെയും സ്ഥിരപ്പെടുത്താതെ ഇരുന്ന സമയം ശിവാജിയായിരിക്കാമെന്നു രാമദാസൻ പറഞ്ഞു.

വിശ്വ:—"ആ മഹാനുഭാവൻ ഇതെല്ലാം ചെയ്വാൻ സമർത്ഥനായ ഒരാളാണ്. അദ്ദേഹം അന്ന് ഔറംഗസീബ്ബിന്റെ കയ്യിൽനിന്നു രക്ഷപ്പെട്ടുപോയതിൽ പിന്നെ അദ്ദേഹത്തെ കൊന്നോ ജീവനോടുകൂടിയോ കൊണ്ടുവരുന്നവർക്ക് ബഹുമതിയും വളരെ സമ്മാനങ്ങളും കൊടുക്കുന്നതാണെന്നു വിളംബരം പ്രസിദ്ധപ്പെടുത്തിയിരിക്കയാണ്. ഈ സന്ദർഭത്തിൽ അദ്ദേഹം പുറത്തിറങ്ങി സഞ്ചരിക്കയില്ല. അദ്ദേഹം സഞ്ചരിപ്പാൻ തുടങ്ങുന്നതു യുദ്ധസന്നദ്ധനായിട്ടായിരിക്കും. ഈ അവസരത്തിൽ അദ്ദേഹത്തിന്റെ സൈന്യങ്ങൾ ശേഖരപ്പെട്ടിട്ടുണ്ടോ എന്നു സംശയംതന്നെ. അദ്ദേഹത്തിന്റെ അശ്വാരൂഢസൈന്യത്തിലുള്ളവർ ഓരോ രാജ്യങ്ങളിൽ ഓരോ സംഘമായി പിരിഞ്ഞു പോയിരിക്കയാണ്.

അതുകൊണ്ടു മണിപുരന്മാരോടു് എതിൎത്തു പോർചെയ്യുന്നവരെ രക്ഷിപ്പതു ശിവാജിയായിരിപ്പാനിടയില്ല."

ലക്ഷ്മ:—"മണിപുരന്മാരെ ജയിച്ചുകഴിഞ്ഞ ഉടൻ അദ്ദേഹം ഞങ്ങളുടെ അടുത്തു വന്ന വേഗം കോലകളത്തിൽ എത്തിയിട്ടില്ലെങ്കിൽ പുരുഷോത്തമൻയജമാനനു നേരിടുമായിരുന്ന വിപത്തിനെപ്പററി പറഞ്ഞു. ആ സമയം ഞാൻ അദ്ദേഹത്തെ നല്ലപോലെ നോക്കി. പൊക്കം പുരുഷോത്തമൻയജമാനനോളം ഉണ്ടു്. മൂക്കിന്നു സ്വല്പം നീളവും ഒരു ചെറിയ വളവും ഉണ്ടു്. മുഖം നീണ്ടതാണു്. അദ്ദേഹത്തിന്റെ കണ്ണുകൾക്കുള്ള പ്രകാശവും പ്രസരിപ്പുംപോലെ വേറെ ആരിലും ഞാൻ കണ്ടിട്ടില്ല. ഉണ്ടെങ്കിൽ പുരുഷോത്തമൻ യജമാനനേ ഉള്ളൂ. അദ്ദേഹത്തിന്റെ മുഖത്തിൽ സൌന്ദര്യമല്ല കണ്ടതു്—ഗാംഭീര്യവും ധൈര്യവുമാണു്. അങ്ങിനെയുള്ള ഒരു പുരുഷനെ കാണുവാൻ പ്രയാസമാണു്. ആ വ്യക്തിയിൽ നിങ്ങൾ ആരും നോക്കിയിരിക്കയില്ല. ഇനിമേൽ അദ്ദേഹത്തെ എവിടെവെച്ചു കണ്ടാലും എനിക്കു തിരിച്ചറിയാം."

രാമ:—"പകൽ കണ്ടാൽ ഞാൻ അറിയുമെന്നു് ആ യോദ്ധാവു പറഞ്ഞു. അദ്ദേഹം ശിവാജിയാണെങ്കിലും അല്ലെങ്കിലും ഞാൻ അറിയുന്ന ആളാണെന്നതുള്ളിടത്തോളം അദ്ദേഹത്തിന്റെ വാക്കുകൊണ്ടു ഗ്രഹിച്ചു—അതിരിക്കട്ടെ, അവിടന്നു് ഈ വാൾ ഊരി നോക്കുക തന്നെ. കണ്ടതുകൊണ്ടു പ്രയോജനം വിശേഷിച്ചൊന്നുമില്ല—എങ്കിലും മണിപുരന്മാരുടെ കോട്ടയിൽനിന്നു കിട്ടിയതായതുകൊണ്ടു് അവിടുത്തെ കാണിക്കുകയാണു്."

അതു കേട്ടിട്ടു ചന്ദ്രസേനൻ അടുത്തുചെന്നു നോക്കി. വിശേഷതകൊണ്ടും തന്റെ സഹചാരിയും സുഹൃത്തുമായ പുരുഷോത്തമന്റെ വക സാമാനങ്ങളെ അറിവാൻ ചന്ദ്രസേനനു സൌകൎയ്യമുണ്ടായിരുന്നതു കൊണ്ടു് ആ യുവാവു് ഇങ്ങിനെപറഞ്ഞു:—

"ഇതു ബീജപുരിയിൽവെച്ചു പുരുഷോത്തമനു് സുൽ

സമ്മാനിച്ച വാളാണ്. പുരുഷോത്തമൻ അന്നു കാട്ടിൽ വന്നപ്പോൾ ഇതിനെ ആയിരുന്നു കൊണ്ടുവന്നതു്. ഈ വാളാണ് ആ പന്നിയുടെ കഴുത്തിൽ തറച്ചിരുന്നതു. ഹാ—വാസ്തവം അറിയാതെ മനുഷ്യർ നേരിടുന്ന വിപത്തു് ഇങ്ങിനെയല്ലാമാണല്ലോ!—ഒരെ പാഥിനംകൊണ്ടു ഞാനും പുരുഷോത്തമനും രക്ഷപ്പെട്ടു. അതിലെല്ലാം ഹേതുഭൂതന്മാർ ഇവർ രണ്ടുപേരും ആയി."

വിശ്വ:—"മകനേ—ഈ രക്ഷപ്പെട്ടതുകൊണ്ടു മാത്രമല്ല പുരുഷോത്തമൻ രക്ഷപ്പെട്ടതുകൊണ്ടും കൂടിയാണു ഞാൻ ജീവിച്ചതു്. ഈ രാമദാസനും ലക്ഷ്മണനും എന്നേയും രക്ഷിച്ചു എന്നുവേണം പറവാൻ."

ചന്ദ്ര:—"ഇവർ രണ്ടുപേരും അവരുടെ ജീവനെ തുച്ഛമായി കരുതി എന്നെ രക്ഷിപ്പാൻ ചെയ്ത സാഹസം ഓൎത്താൽ ഞാൻ അവൎക്കു എന്തു പ്രത്യുപകാരമാണു ചെയ്യേണ്ടതെന്നറിയുന്നില്ല!—എനിക്കു എന്റെ അച്ഛനോടു് എത്ര ഭക്തിയും സ്നേഹവും ഉണ്ടോ അത്രയും ഭക്തിയും സ്നേഹവും ഇദ്ദേഹത്തിനോടും ഉണ്ടായിരിക്കും. ലക്ഷ്മണനെ എന്റെ സഹോദരനെപ്പോലെയും ഞാൻ വിചാരിക്കുന്നതാണ്."

ഹൃദയംഗമമായുള്ള ചന്ദ്രസേനന്റെ വാക്കുകൾക്കു രാമദാസൻ മറുപടിയൊന്നും പറയാതെ, രാജ്യം ഏതുവിധവും കൈവശപ്പെടുത്തിക്കൊടുക്കാമെന്നു ജയസിംഹൻ മണിപുരന്മാൎക്കു എഴുതി അയച്ച ഉടമ്പടിയെപ്പറ്റിപ്പറഞ്ഞു.—ഇതിനെ വിശ്വനാഥനും ചന്ദ്രസേനനും അതു വിശ്വസിച്ചില്ലെന്നു അവരുടെ വാക്കുകൾ കൊണ്ടു സ്പഷ്ടപ്പെടുത്തി. കേൾവിയെ അടിസ്ഥാനപ്പെടുത്തി രാമദാസൻ പറഞ്ഞതാണെന്നായിരുന്നു അവർ വിചാരിച്ചതു്. സാധാരണമായി മനുഷ്യഹൃദയത്തിനു സംശയം തോന്നിപ്പോകുന്ന സംഭവമായതുകൊണ്ടു് അവർ പറഞ്ഞ സമാധാനങ്ങളെപ്പററി പരിഭവിക്കാതെ രാമദാസൻ തന്റെ കൈവശം വെച്ചിരുന്ന ആ ഉടമ്പടിയെ കാണിച്ചാൽ വിശ്വസിക്കുമോ എന്നു ചോദിച്ചു. ഇതുംകേട്ടപ്പോൾ കാൎയ്യം വാസ്തവമാണെന്നു വിചാരിച്ചിട്ടു് വിശ്വനാഥൻ താൻ അവിടെ താമസിക്കുന്നു എന്നുള്ളതിനെ വിസ്മരിച്ചു്—"എടാ—ചണ്ഡാള! ഇതു ദ്രോഹം ചെയ്യാൻ

ത്തോടുകൂടി സ്തംഭിച്ചിരുന്നുപോയി. അദ്ദേഹം കയ്യിൽവെച്ചിരുന്ന ഉടമ്പടി താനറിയാതെ നിലത്തുവീണു. ആ സ്ഥിതിയിൽ കുറെനേരം ഇരുന്നു. പിന്നെ,

വിശ്വ:—"എനിക്ക് ഒരിക്കലുള്ള ദുഷ്കാലത്തിന് ഇങ്ങിനെയെല്ലാം വരേണ്ടതായിരിക്കാം. എങ്കിലും ദൈവം എന്നെ കൈവിടാതെ എല്ലാ വിപത്തുകളിൽനിന്നും എന്നെ രക്ഷപ്പെടുത്തുന്നു. ഇതൊക്കെ ദൈവത്തിന്റെ കളിയെന്നല്ലാതെ ഞാൻ എന്തുപറയേണ്ടു?"

പണ്ഡി:—"നമ്മുടെ പത്മനാഭൻ ഇടയിൽ ഒരു കാര്യം പറവാൻ വിട്ടുപോയി. പുരുഷോത്തമൻ തനിച്ചാണു പോയിരിക്കുന്നതു്. പുരുഷോത്തമന്റെ മാറുവാൻ വസ്ത്രംപോലും കൊണ്ടുപോയിട്ടില്ലെന്നറിയാമല്ലോ?—നാം പോകുമ്പോൾ കൂടി കൊണ്ടുപോകണമെന്നു വിചാരിച്ചാൽ വളരെ താമസിച്ചുപോകും. ഇതുകൊണ്ടു വെളുപ്പിനു ലക്ഷ്മണൻ പുരുഷോത്തമന്റെ വസ്ത്രങ്ങളും ഉടുപ്പുമുതലായവയും എല്ലാം എടുത്തുകൊണ്ടു പോകട്ടെ—എന്താ ലക്ഷ്മണാ?"

ലക്ഷ്മ:—"കല്പനപോലെ."

വിശ്വ:—"അവന് അത്ര സന്തോഷമായിരിക്കും—അവന്റെ മുഖത്തുള്ള പ്രസന്നത കണ്ടില്ലേ?—എന്നാൽ അങ്ങിനെതന്നെ!" രാമദാസനോട്:—

"ഈ ഉടമ്പടി അവിടെത്തന്നെ ഇരിക്കട്ടെ. ഇതിനെ ഉപയോഗപ്പെടുത്തേണ്ട സമയംവരും. പുരുഷോത്തമൻ വ്യവഹാരത്തിനു പുറപ്പെടുകയാണല്ലോ? ഇതു പ്രധാന തെളിവുകളിൽ ഒന്നായിരിക്കും." (എന്നു പറഞ്ഞു് ഉടമ്പടിയെ തിരിച്ചു രാമദാസനെ ഏല്പിച്ചു).

രാമ:—"വ്യവഹാരപ്പെടേണ്ടതാവശ്യം തന്നെ. ആ കാര്യത്തെപ്പറ്റി ആലോചിപ്പാനും മറ്റുമായി ഞാനും നാളെ പുരുഷോത്തമനെ കാണ്മാൻ പോകുന്നുണ്ടു്."

---

# നാല്പത്തിനാലാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭാഷണങ്ങൾ വിശാലന്റെ സകല പീഡകളും വിട്ടൊഴിഞ്ഞു മനോഗതങ്ങൾ നിൎദ്ദോഷങ്ങളായി തീൎന്നു. തന്റെ മകനെ കാണാനിടയായതിനാലുണ്ടായ ആനന്ദവും; നിൎദ്ദോഷിയും പുത്രസമാനനുമായ പുരുഷോത്തമന്റെ മേൽ കൊലക്കുററം ആരോപിക്കുവാൻ താൻ ഇടകൊടുത്തതുകൊണ്ടുള്ള പശ്ചാത്താപവും; യമപുരിയിൽ ചെന്നു യമകിങ്കരന്മാരുമായി പടവെട്ടി ഒരു ജീവനെ വീണ്ടുകൊണ്ടു വന്നതുപോലെ ചന്ദ്രസേനനെ മണിപുരന്മാരുടെ കാരാഗൃഹത്തിൽ നിന്നു രക്ഷപ്പെടുത്തിക്കൊണ്ടുവന്ന പ്രതാപസിംഹന്റെയും ലക്ഷ്മണന്റെയും നേൎക്കു് തനിക്കുണ്ടായ അളവററ കൃതജ്ഞതയും; തന്നെയും തന്റെ പുത്രിയെയും പുത്രനെയും ദ്രോഹിച്ച ജയസിംഹന്റെ നേൎക്കു ജ്വലിക്കുന്ന ക്രോധവും; എന്നിവയെ ഇപ്രകാരമുള്ള പല വികാരങ്ങളോടുകൂടിയ ഓരോ വിചാരം കൊണ്ടു വിശാലൻ ആ രാത്രി ശിവരാത്രിയായി കഴിച്ചു. ചന്ദ്രസേനനെ രക്ഷിച്ചുതിരിച്ച പുരുഷവരനായ പ്രതാപസിംഹനോടു തന്റെ നന്ദിവാക്കുകൾ പറവാൻ വിശാലൻ പല ആവൎത്തി വിചാരിച്ചു. എന്നാൽ മുമ്പായത്തെ ഖണ്ഡത്തിൽ പ്രസ്താവിച്ചിട്ടുള്ള സംഭാഷണത്തെ മാത്രം കരുതി ഖിന്നനായി ആ പ്രയത്നത്തിൽ നിന്നു വിരമിച്ചു.

ഇപ്രകാരം ആ രാത്രി മുഴുവൻ വിശാലൻ പലവിധ വിചാരങ്ങൾ കൊണ്ടു കഴിച്ചുകൂട്ടി. പിറേറദിവസം നേരം പുലൎന്നു ഉടൻ രാമദാസനും ലക്ഷ്മണനും ചന്ദ്രസേനനും വിശാലന്റെ മുറിയിൽ ചെന്നു. അദ്ദേഹം രാമദാസനെ കണ്ട ഉടൻ എണീററു ബഹുമാനപുരസ്സരം തന്റെ ഇരുകൈകളെയും നീട്ടി ആലിംഗനം ചെയ്യാൻ തുടങ്ങുമ്പോലെ നിന്നതുകണ്ടിട്ടു്, സസംഭ്രമം രാമദാസൻ വിശാലന്റെ സമീപം ചെന്നു് "അല്ലേ എന്നെ ചതിക്കാൻ തുടങ്ങുന്നോ" എന്നൎത്ഥമാകുംവിധത്തിലുള്ള ഭാവത്തിൽ നിന്നു. ഇതുകണ്ടു് വിശാലൻ പെട്ടെന്നു താൻ ചെയ്തുപോയ വീഴ്ചയെ അറിഞ്ഞു പശ്ചാത്താപത്തോടെ എന്നപോലെ കണ്ണുനീർ തൂകി പിൻമാറിനിന്നിട്ടു് ചന്ദ്രസേനനോടു്.—

“മകനെ!—എന്റെ അരുമക്കൺമണി—നിന്നെ രക്ഷിച്ച ഈ രാമദാസനോടും ലക്ഷ്മണനോടും ഞാൻ ഏതുവിധം എന്റെ കൃതജ്ഞതയെ കാണിക്കേണ്ടു എന്ന് എനിക്കു ഒരു രൂപവുമില്ല. എന്നാൽ ഇന്നലെ രാത്രിയിൽ ഇവരോട് അങ്ങിനെ പറഞ്ഞതിൽപിന്നെ മനസ്സിന്ന വലുതായ ഒരു ഭാരം നീങ്ങിയതുപോലെ തോന്നുന്നു. ചന്ദ്രസേനാ നിനക്കും എനിക്കും ഓരോ സഹോദരൻ കൂടെ ലഭിച്ചു. ഇനി ഇവർ സ്വസ്വാതന്ത്ര്യമായി നമ്മുടെ കുടുംബത്തിലെ അംഗങ്ങളെപ്പോലെ പെരുമാറുന്നതു കാണ്മാൻ ഞാനാഗ്രഹിക്കുന്നു.”

ഈ വാക്കുകൾ അദ്ദേഹം പറഞ്ഞതു കേട്ട സന്തോഷചിത്തരായ രാമദാസനും ലക്ഷ്മണനും അവരവരുടെ ഓർമ്മയിൽ അദ്ദേഹത്തെ ധരിപ്പിക്കാതെ വിട്ടുപോയിട്ടുള്ള കഴിഞ്ഞ രാത്രിയിലെ സംഭവങ്ങളെപ്പറ്റി സംഭാഷണം തുടങ്ങി. ലക്ഷ്മണൻ റസ്സിഡണ്ടിന്റെ കട്ടിലിന്റെ ചുവട്ടിൽ പതുങ്ങിക്കിടന്നു കേട്ട വർത്തമാനം സവിസ്തരം വിശാഖനെ കേൾപ്പിച്ചു. ജയസിംഹൻ മണിപുരനാഥനായി ചെയ്ത ഉടമ്പടിയിലെ താൽപര്യപ്രകാരം ചന്ദ്രസേനനെയും വൃന്ദയെയും അവർ കൊലചെയ്യുമായിരുന്നു എന്ന് വിശാഖൻ മനസ്സിലാക്കി. എന്നുതന്നെയല്ല അതിലെ വാചകംകൊണ്ടു ജയസിംഹന്റെ രണ്ടു ഭടന്മാരെയും പുരുഷോത്തമൻ കൊന്നു എന്നു ഒരു ഭടൻ പറഞ്ഞതും കളവായിരുന്നു എന്നു സ്പഷ്ടമായി. ഈ വിവരങ്ങൾ അറിഞ്ഞപ്പോളുണ്ടായ കോപവും വ്യസനവും കൊണ്ടു തൊണ്ടയിടറിയതോടുകൂടെ ഇങ്ങിനെ പറഞ്ഞു:—

വിശാ:—“ആ ജയസിംഹന്റെ കൃത്യങ്ങൾ കേട്ടിടത്തോളം വിശേഷംതന്നെ! മനുഷ്യബുദ്ധിക്ക് ഇതിൽപരം നീചത്വം ഭവിക്കുമോ?—മകനെ നീ മരിച്ചു എന്നു കേട്ടുടൻ പുരുഷോത്തമനെ കഴുമരത്തിന് ഇരയാക്കണമെന്ന് അയാൾ തീർച്ചയാക്കി—കഷ്ടം! അയാളുടെ വാസ്തവാവസ്ഥയറിയാതെ ഞാനും അതിനു സഹായിയായിത്തീർന്നു. പുരുഷോത്തമൻ ജീവിച്ചിരുന്നാൽ അയാളുടെ ചില ഉദ്ദേശസാദ്ധ്യങ്ങൾക്കു വിഘ്നം നേരിടുമെന്നു വിചാരിച്ചായിരുന്നു ആ

ന്റെ കൃതഘ്നകൃത്യം ചെയ്തത്. നീ മരിച്ചിട്ടില്ലെന്നും മണിപുരന്മാരുടെ കാരാഗൃഹത്തിൽ കിടക്കുകയാണെന്നും അറിഞ്ഞപ്പോൾ അയാളുടെ ചോരയെല്ലാം പുറത്തായേയ്ക്കുമെന്ന ഭയപ്പെട്ട്—ആ മഹാപാപി! താരയെ, നീചന്മാരായ മണിപുരന്മാൎക്ക് തള്ളിവിട്ടേയ്ക്കാമെന്ന നിശ്ചയിച്ചു—എന്നെ തന്നെയല്ല നിന്നേയും കൊല്ലുവാൻ അയാൾ ഏൎപ്പാട ചെയ്തുവല്ലോ?—നിന്നെ രക്ഷിപ്പാൻ തുനിഞ്ഞതുകൊണ്ട് ആ പാവപ്പെട്ട സ്ത്രീയേയും അവർ കൊല്ലുമായിരുന്നു—അയ്യോ, വിചാരിക്കുന്തോറും മനസ്സു പൊട്ടുന്നു!—രാമദാസാ—ലക്ഷ്മണാ—"ഗദ്ഗദംകൊണ്ടു ശേഷം പറവാൻ കഴിയാതെ ആ വൃദ്ധ കുഴങ്ങി.

ചന്ദ്ര:—"എന്റെ കോപം ശമിക്കണമെങ്കിൽ ആ കൊടുംപാപിയെ ഈ വാളിന്റെ രുചി അറിയിക്കണം!"

വിശ്വ:—"ഛെ!—ആ നീചന്റെ നേൎക്കോ ഇതു?—കള്ളസ്സത്യംചെയ്ത്, കൊലപാതകംചെയ്യാൻ തുനിഞ്ഞു നടക്കുന്ന ആ ചണ്ഡാലന്റെ നേൎക്കോ ഈ കോപം—ഏററവും നിസ്സാരന്മാരായുള്ളവരോട പോർ ചെയ്യുന്നതു നമ്മുടെ സ്ഥിതിക്ക് ഉചിതമായി വരില്ല"

കപോലങ്ങളും നേത്രങ്ങളും കോപംകൊണ്ടു താമ്രവൎണ്ണങ്ങളായും ഒടുവിൽ പറഞ്ഞവസാനിപ്പിച്ച വാക്കുകളാൽ കാണാമായിരുന്ന പുച്ഛരസം സ്ഫുരിച്ചുമിരുന്ന തന്റെ പിതാവിന്റെ മുഖത്തു നോക്കീട്ട്, ഇനി അദ്ദേഹത്തിന്റെ നിശ്ചയത്തെ ഇളക്കുവാൻ ശ്രമിക്കേണ്ട എന്ന വിചാരിച്ചു ചന്ദ്രസേനൻ മറുപടി ഒന്നും പറയാതെ നിന്നു.

വിശ്വ:—"എനിക്കു ബീജപുരിയിൽ വരുവാൻ നിവൃത്തിയില്ലല്ലോ—ചന്ദ്രസേനാ—നിന്റെ ദേഹസ്ഥിതിക്കു കുറേനാൾ സമാധാനത്തോടെ ഒരു സ്ഥലത്തു താമസിച്ചു വിശ്രമിക്കണം. അതുകൊണ്ടു ഞാൻ നിശ്ചയിക്കുന്നതു പാൎവ്വണസിംഹന്റെ കൊട്ടാരത്തിലേയ്ക്ക് ഉടൻ പുറപ്പെടണമെന്നാണ്. പുരുഷോത്തമൻ ബീജപുരിയിലാ പിന്നീടാവ

ശ്രുപ്പെട്ടതിൽ മിശ്ശിയിലുംപോരകേണ്ടിയിരിക്കുന്നതുകൊണ്ട് അവനു സഹായമായി രാമദാസൻ കൂടി പോയാൽകൊള്ളാമെന്ന് അപേക്ഷയുണ്ട്."

ചന്ദ്ര.—"അദ്ദേഹം മാത്രമല്ല—ലക്ഷ്മണനേയും കൂടി പോകുവാൻ അനുവദിക്കണമെന്നു പുരുഷോത്തമൻ താൽപര്യപ്പെടുന്നു."

വിശ്വ:—"അതിനെന്തു വിരോധം?—അങ്ങിനെയാകട്ടെ. നീ പാർത്ഥസിംഹൻെറ കൊട്ടാരത്തിലേയ്ക്ക് ഇപ്പോൾതന്നെ പുറപ്പെടണം.—താര അവിടെയുണ്ട്. ഇന്നലെ രാത്രിയിൽതന്നെ ഞാൻ അവിടെ ആളയച്ചുകഴിഞ്ഞു. താര നിന്നെ കാണ്മാൻ ധൃതിക്കൂട്ടുകയായിരിക്കും. എൻെറ മുൻനിശ്ചയത്തെ ഭേദപ്പെടുത്തി ഞാൻ പുരുഷോത്തമനെ കണ്ടിട്ടു നേരെ അവിടേയ്ക്കു വന്നേക്കാമെന്നു വിചാരിക്കുന്നു. അവൻെറ നേരെ ഞാൻ വലുതായ അപരാധം ചെയ്തുപോയി—സാധുക്കുട്ടി—അവനോടു ക്ഷമായാചനം ചെയ്യണം."

ലക്ഷ്മ:—"ഇതു പുരുഷോത്തമൻ യജമാനനെ സംബന്ധിച്ച വേണമെന്നില്ല. ഇവിടെ നിന്നും അദ്ദേഹത്തിനു ലഭിച്ചിട്ടുള്ള സഹായങ്ങളെപ്പററി കൃതജ്ഞതയോടെ ഇരിക്കുന്നയാളാണ്. ഈ കഴപ്പങ്ങളും അദ്ദേഹത്തിനു പററിയ വിപത്തും അവിടത്തെ മനഃപൂർവമല്ലെന്നു അദ്ദേഹത്തിനു ബോധ്യമുണ്ട്."

വിശ്വ:—"എങ്കിലും—ഞാൻ അവനെ കുററക്കാരനെന്ന് ഒരു നിമിഷംപോലും വിചാരിച്ചുകൂടാത്തതായിരുന്നു. അങ്ങിനെ ചെയ്യാതെ അവനെ ദ്രോഹിച്ചുപോയ വീഴ്ചയ്ക്കു ശരിയായ പരിഹാരം ചെയ്യാൻ ദൈവം എന്നെ സഹായിക്കട്ടെ!—ഇനി താമസിക്കണ്ടാ—ഈ പ്രതാപഗിരിയിൽനിന്നു പുറപ്പെടാം!

കൊലപാതകത്തെപ്പററി വിചാരണ നടത്തുന്നതിനു ബീജപുരിയിൽനിന്നു വന്നിട്ടുണ്ടായിരുന്ന ന്യായാധിപനും കൂട്ടരും അന്ന് അസ്തമനത്തിനു മുമ്പുതന്നെ ജയസിംഹനോടു യാത്രപോലും പറയാതെ പോയി.

ൻെറ കാരണങ്ങളെയും വിശദമായി പ്രതിപാദിച്ച്, പുരുഷോത്തമനേയും മററു ചിലരെയും, മനസ്സിലാക്കിക്കൊണ്ടിരിക്കുകയായിരുന്നു.

വിശാഖൻ അവിടെ എത്തിയ ഉടൻ പുരുഷോത്തമനെ ആ മഠത്തിൽ പ്രത്യേകം ഒരു തളത്തിൽവെച്ചു സന്ദർശിച്ചു ആ പ്രഭു പുരുഷോത്തമനെ വാത്സല്യപൂർവ്വം ആലിംഗനം ചെയ്തിട്ട് അദ്ദേഹത്തിൻെറ മനസ്സിൽ തിങ്ങിയിരുന്ന പശ്ചാത്താപത്താൽ പൂർണ്ണാശ്രുനേത്രനായി സഗദ്ഗദം ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമാ—നിന്നെ ഞാൻ അന്യായമായി സംശയിച്ചു; ഒരു ലേശംകൂടാതെ ദ്രോഹിച്ചു; നീ സത്യംപറഞ്ഞതെല്ലാം ഞാൻ അവിശ്വസിച്ചു; എല്ലാററിനും പുറമെ നിന്നെ കൊല്ലുവാൻ ഞാൻ അയയ്ക്കുകയും ചെയ്തു. ഞാൻചെയ്ത ഈ അപരാധങ്ങളെ നീ ക്ഷമിക്കുമോ?— എൻെറ കുട്ടിയെപ്പോലെ ഞാൻ നിന്നെ വളർത്തി. എന്നിട്ടു നിന്നോടു ഞാൻ ഇങ്ങിനെ കഠിനം പ്രവർത്തിച്ചുപോയി—എല്ലാം ക്ഷമിക്കണേ—"

ഒരു പിതാവിനെക്കാൾ ഉപരിയായ വാത്സല്യത്തോടെ തന്നെ വളർത്തിയ ആ പ്രഭുവിൻെറ വാക്കുകൾ കേട്ടിട്ടുണ്ടായ പരിതാപത്തോടും, നിർവ്യാജമായ പശ്ചാത്താപം കണ്ടിട്ടു മനസ്സലിഞ്ഞതോടും പുരുഷോത്തമൻ വേഗം ഇങ്ങിനെ തടുത്തുപറഞ്ഞു:—

"അരുതു! അരുതു!—എൻെറ രക്ഷാകർത്താവേ!—എൻെറ അന്നദാതാവേ!—ഇങ്ങിനെ പറയരുതു്! എൻെറ ശൈശവം മുതൽ ഇതുവരെയും അവിടുത്തെ ദയകൊണ്ട് എനിക്കു സിദ്ധിച്ചിട്ടുള്ള അനവധി ഗുണങ്ങൾക്കുവേണ്ടി ഞാൻ നമസ്കരിക്കട്ടെ. —ഹാ, കഷ്ടം! ക്ഷമയാചനം ചെയ്യേണ്ടവൻ ഞാനാണ്! ആ വിവേകം കൊണ്ടു "തലമറന്ന് എണ്ണതേയ്ക്കുവാൻ" ഇനി ത്തവൻ ഞാനല്ലയോ?" എന്നിപ്രകാരം പറഞ്ഞിട്ടു, വിശാഖനെ സാഷ്ടാംഗം നമസ്കരിച്ച്, എണീററു നമ്രമുഖനായി നിന്ന പുരുഷോത്തമൻെറ മുഖത്തിൽ തലോടിക്കൊണ്ടു വിശാഖൻ:—

"ആ വിഷയത്തെപ്പററി ഞാൻ ഇപ്പോൾ തന്നെ പറഞ്ഞേക്കാം." എന്നു പറഞ്ഞു ചെറുപുഞ്ചിരിയോടുകൂടി അയാളുടെ മുഖത്തു ഗൂഢമായി നോക്കി. ആ നോട്ടത്തിൽ വളരെ അൎത്ഥം അന്തൎഭവിച്ചിരുന്നതുകൊണ്ടു പുരുഷോത്തമന്റെ ഹൃദയത്തിൽ തിങ്ങിക്കവിഞ്ഞ പരമാനന്ദഭാരം ആ യുവാവിനെ വലച്ചു. ആ പ്രഭു ഇനി എന്തു പറയാനാണു ഭാവമെന്നറിവാൻ കൊതിച്ച് അയാൾ ആലോചിച്ചു.

വിശ്വ:—"നിന്നെ ഞാൻ കഠിനമായി ദ്രോഹിച്ചതിനു പരിഹാരമായിട്ടു ചിലതു ഞാൻ ചെയ്യുന്നമെന്നു വിചാരിക്കുന്നു —പുരുഷോത്തമാ, നീ വളരെ ബാല്യമായിരുന്നപ്പോൾ മുതൽ നിന്റെ ഓരോ വിചാരങ്ങളും പ്രവൃത്തികളും താഴ്ന്നതരം ശിശുക്കളുടേതുപോലെ അല്ലായിരുന്നു. ആ കാലങ്ങളിൽ പോലും നീ എത്രയോ മഹാമനസ്കതയും ഉന്നതപദവിയിലുള്ളവനമായ ഒരാളുടെകുട്ടിയായിരിക്കണമെന്നു തന്നെ എനിക്കു തോന്നീട്ടുണ്ട്. നിനക്കു നേരിട്ട അത്യാപത്തിൽ നിന്നു നീ രക്ഷപ്പെട്ടതു് ഓൎക്കുമ്പോൾ സൎവ്വാന്തൎയ്യാമിയായ സച്ചിദാനന്ദസ്വരൂപന്റെ കടാക്ഷം നിന്നിൽ ഉണ്ടെന്നു് എനിക്കു സധൈൎയ്യം പറയാം. അതുകൊണ്ടു്, നിന്റെ ഈ കായികമായുള്ള ദുരിതങ്ങളുടെ അവസാനം വന്നിട്ടു് ചിരകാലം നീ സമ്പൽസമൃദ്ധിയോടും സൽകീൎത്തിയോടും വാഴുന്നതു കണ്ടിട്ടെ ഞാൻ മരിക്കയുള്ളു എന്നു് എനിക്കു തോന്നുന്നുണ്ടു്."

വിശ്വപാലന്റെ ഹാൎദ്ദങ്ങളായ വാക്കുകൾ കേട്ടു പുരുഷോത്തമൻ ഭക്തിയോടെ ഇങ്ങിനെ പറഞ്ഞു:—

"അവിടുത്തെ അനുഗ്രഹംകൊണ്ടുണ്ടാകുന്ന നന്മയേ എനിക്കുള്ളു. അതിലേക്കു് ഈശ്വരൻ പ്രസാദിക്കട്ടെ—ഏതു സ്ഥിതിയിൽ ഞാൻ ജനിച്ചവനായിരുന്നാലും അതിനെ ഞാൻ അറിയാറാകുമെന്നു് എന്റെ മനസ്സാക്ഷി അറിവു തരുന്നുണ്ടു്."

വിശ്വ:—"നിശ്ചയം! നീ ഒരു ഉൽകൃഷ്ടകുടുംബത്തിലുള്ളവനായിരിക്കണം. ദൈവം നിന്നെ രക്ഷിച്ചതു താഴ്ന്നനിലയിൽ

തള്ളിവിടുന്നതിനായിട്ടല്ലൊ!—നിന്നെ ലോകത്തിലുള്ളവർ അറിയുകയും, നിന്റെ സൽകീൎത്തി എങ്ങും പരക്കുകയും, നിന്റെ സൽഗ്ഗുണങ്ങളെപ്പററി ജനങ്ങൾ കൊണ്ടാടുകയും ചെയ്യുന്നതു കണ്ടാനന്ദിപ്പാൻ എനിക്ക് ഈശ്വരൻ പ്രസാദിക്കും. ഏററവും ഗൌരവമായ കാൎയ്യങ്ങൾ നിന്നെക്കൊണ്ടു നിൎവ്വഹിക്കേണ്ടതായി ജഗദീശ്വരൻ നിശ്ചയിച്ചിട്ടുണ്ടായിരിക്കാം—അതു കൊണ്ടു, പുരുഷോത്തമാ—നീ വേഗം ബീജപുരിയിലും, ദില്ലിരാജധാനിയിലും, പോയി നിനക്കു നേരിട്ട കഷ്ടതകൾക്കു കാരണഭൂതനായ ജയസിംഹന്റെമേൽ അന്യായം കൊടുത്തു സങ്കടനിവൃത്തി വരുത്തണം. പിന്നീടു, സൈന്യത്തിൽ ഒരുദ്യോഗം സമ്പാദിപ്പാൻ ശ്രമിക്കാം. തൽക്കാലം യാത്രാസംബന്ധിച്ചും മററും ആവശ്യമുള്ള ധനം ഞാൻ തരാം. ജയസിംഹന്റെ കൃത്രിമങ്ങളെ സംബന്ധിച്ചു തെളിവുകൊടുപ്പാനും വഴിക്കു സഹായത്തിന്നായും രാമദാസനും ലക്ഷ്മണനും നിന്നോടുകൂടി വരുന്നുണ്ട്. ദില്ലിയിൽ ചെന്നാൽ നിന്റെ എന്നതന്നെയല്ലാ എന്റേയും കാൎയ്യങ്ങൾ നിവൎത്തിച്ചശേഷം ദൈവം നിനക്ക് ഏതു മാൎഗ്ഗം കാണിച്ചുതരുന്നുവോ അതിനെ തുടൎന്നു കൃതാൎത്ഥത വരുത്തിക്കൊള്ളേണം. അങ്ങിനെ ഒരു നല്ലപദവി ലഭിച്ചുകഴിഞ്ഞിട്ടു, പിന്നെയും നിന്റെ മനസ്സു താരയിൽ സ്ഥിതിചെയ്യുന്നുണ്ടെങ്കിൽ ഞാൻ എവിടെ താമസിക്കുന്നുവോ അവിടെ നീ വന്നു താരയുടെ പാണിഗ്രഹണം ചെയ്യുന്നതിന്നു ഞാൻ ഹൃദയപൂൎവ്വം അനുവദിച്ചിരിക്കുന്നു."

ഈ സംഭാഷണത്തിന്റെ ആരംഭത്തിൽ തന്നെ വിശ്വനാഥന്റെ ഉദ്ദേശത്തെ സംബന്ധിച്ചു ചില സംശയങ്ങൾ പുരുഷോത്തമന്നുതോന്നിയതുകൊണ്ട് അതു് എന്തെന്നറിയണമെന്നാഗ്രഹത്തോടെ ആ യുവാവു നിന്നതിന്നിടയിൽ അദ്ദേഹം ഒടുവിൽ പറഞ്ഞവസാനിപ്പിച്ച വാക്കുകൾ കേട്ട് ഉണ്ടായ അത്യാനന്ദപരവശ്യതയാൽ അയാൾ വേഗം വിശ്വനാഥന്റെ പാദങ്ങളിൽ വീണു നമസ്കരിച്ചു. 'എന്നിട്ട്, സവിനയം ഇങ്ങിനെ പറഞ്ഞു:—

"രക്ഷാകർത്താവേ! ആശ്രിതവത്സലനായ അവിടത്തെ വാക്കുകൾ കേട്ടു ഞാൻ കൃതാർത്ഥനായി — എന്നു തന്നെയല്ലാ ലോകത്തു് ഒരു നല്ല നിലയെ പ്രാപിപ്പാൻ വേണ്ട മാർഗ്ഗത്തെ ഇടരുന്നതിനു് അവിടത്തെ ആ വാക്കുകൾ എന്നെ പ്രോത്സാഹിപ്പിക്കയും ചെയ്യും."

വിശ:—"നീ ഈ അവസരത്തിൽ താരയെ കാണണമെന്നില്ല. ഈ കഴിഞ്ഞ പല വ്യസനകരങ്ങളായ സംഭവങ്ങളാൽ അവൾ പരവശയായിട്ടിരിക്കയാണു്. ഞാൻ താരയോടു വേണ്ടതുപോലെ പറഞ്ഞുകൊള്ളാം."

പുരു:—"അവിടത്തെ അഭിപ്രായപ്രകാരമേ ഞാൻ നടക്കയുള്ളൂ. ഇന്നു തന്നെ ഞാൻ പുറപ്പെടാം."

ഈ പ്രകാരം കുറച്ചുനേരം കൂടി ഓരോ കാര്യങ്ങളെപ്പററി പറഞ്ഞുകൊണ്ടിരുന്നു. എന്നിട്ടു്, വിശപാലൻ സ്നാനാശനാദി കഴിച്ചു, തിരിച്ചു യാത്ര പുറപ്പെടുന്നതിനു മുമ്പു്, പുരുഷോത്തമനെ ഗാഢാശ്ലേഷം ചെയ്തു്, രാമദാസൻ, കല്യാണകൃഷ്ണൻ മുതൽപേരോടു് യാത്രപറഞ്ഞശേഷം, അനന്തരം ചാർനസിംഹന്റെ കൊട്ടാരത്തിലേക്കു തിരിക്കയും ചെയ്തു.

---

# നാല്പത്തിഎട്ടാം അദ്ധ്യായം

രഘുരാമന്റെ മുറിയിൽ ജയസിംഹൻ പോയതായി മുമ്പു് പ്രസ്താവിച്ചുവല്ലോ. അതു് അദ്ദേഹത്തിന്റെ പോരുകൾ വുവടെ തെററിപ്പോയതിനെപ്പററി ആ വൃദ്ധനുമായിട്ടു് ആലോചിപ്പാനായിരുന്നു. അവർ ഇരുവരും വളരെ നേരം ആലോചന നടത്തി. അവർ കള്ളസത്യം ചെയ്തതിനാൽ ന്യായാനുസരണം ശിക്ഷാർഹന്മാരാണെന്നു് അവർക്കു് അറിയാമായിരുന്നു. കൊലക്കുററത്തിൽ നിന്നു രക്ഷപ്പെട്ട പുരുഷോത്തമൻ ഒരു നീതിന്യായക്കോടതി മുഖേന സങ്കടനിവൃത്തി വരുത്തുവാൻ യത്നിക്കുമെന്നു് അവർ വിശ്വസിച്ചു. അങ്ങിനെ സംഭവിക്കുന്നതായാൽ, നിയ

മത്തെയും, വേണ്ടിവന്നാൽ ചക്രവർത്തിയുടെ ആജ്ഞയെയും, നിരോധിപ്പാൻ എന്തുപായമുണ്ടെന്നായിരുന്നു അവരുടെ ആകപ്പാടെയുള്ള ആലോചനയുടെ ഗതി. ഈ വിധം സംഭാഷണം നടന്നുകൊണ്ടിരുന്നതിനിടയിൽ അവിടെ മണിപുരന്മാരുടെ ഉടൻ ഗോപാൽറാം വന്നു ജയസിംഹനോടു രഹസ്യമായി ചില കാര്യങ്ങൾ പറവാനുണ്ടെന്നു പ്രഭുവിനെ തെര്യപ്പെടുത്തി.

ചന്ദ്രസേനനും വൃദ്ധയും കാരാഗൃഹത്തിൽ നിന്നു രക്ഷപ്പെട്ടതും അതിന്നായി രണ്ടുപേർ വേഷപ്രച്ഛന്നന്മാരായി ചെന്നു ജയസിംഹൻ അയച്ചിരുന്ന ഉടമ്പടി കരസ്ഥമാക്കികൊണ്ടു പൊയ്ക്കളഞ്ഞതും എല്ലാം ആ ഉടൻ ജയസിംഹനോടു പറഞ്ഞു.—തനിക്ക് ഏററവും ശത്രുക്കളായി തീൎന്നവരുടെ കൈവശം തന്റെ പേരിനും തനിക്കും നാശം ഭവിക്കത്തക്കതായ ആ പ്രമാണം കിട്ടിപ്പോയതുകൊണ്ടു ജയസിംഹൻ വളരെ ഭയപ്പെട്ടു. എന്നാൽ അതു സ്വല്പനേരത്തെക്കെ ഉണ്ടായിരുന്നുള്ളു. "മൂക്കിനു മേലായാൽ വെള്ളം മുവാളൊ നാലാളൊ" എന്ന ചൊല്ലുപോലെ, ജയസിംഹൻ അവമാനത്തെപ്പററി ഗൌനിക്കാതെ ദേഹരക്ഷയെ മാത്രം പ്രധാനമായി ഗണിച്ചുകൊണ്ട്, ഇങ്ങിനെ പറഞ്ഞു —

ഛെ!— ആ ഉടമ്പടികൊണ്ടു പോയാൽ അവൎക്ക് എന്നോടു എന്തുചെയ്യാൻ കഴിയും? ആ ഏള്യൻ പുരുഷോത്തമൻ എന്റെമേൽ വ്യവഹാരപ്പെട്ടു വെന്നിരിക്കട്ടെ, ഒരു കോടതിയുടെ വിധിയെ സംബന്ധിച്ച് എനിക്ക് അശേഷം കലുക്കമില്ല—ഔറങ്ഗസീബ്ബ് തന്നെ വന്നാലും എന്നോട് ഒന്നും പറകയില്ല—പിന്നെയാണൊ തൃണതുല്യന്മാരായ ഉദ്യോഗസ്ഥന്മാർ?"

ഗോപ:—"എന്റെ യജമാനനോടു ഇപ്രകാരംതന്നെ നബാബ് പറഞ്ഞു. ഞാൻ ഇപ്പോൾ വന്നതു ചന്ദ്രസേനനും മററും രക്ഷപ്പെട്ട വർത്തമാനം പറയാൻ മാത്രമായിട്ടല്ല. ഇനിമേൽ ശത്രുപക്ഷക്കാരെ എതിൎക്കുന്നതിനും തടുക്കുന്നതിനും പ്രതാപഗിരിയിലും ഞങ്ങളുടെ പ്രാകാരത്തിലുമുള്ള ഭടന്മാർ ഏകോപിച്ചു പുറപ്പെടുന്നതിന്നു വേണ്ട ചില ആലോചനകൾ ചെയ്യാൻ എന്റെ യജമാനന്മാൎക്ക് അവിട

ത്തെ കാണണമെന്നു താൽപര്യമുണ്ടെന്നു പറവാനും കൂടിയാണ്."

ഇഷ്ടസിദ്ധ്യർത്ഥം എത്ര ഹീനകർമ്മമായിരുന്നാലും അതു ചെയ്വാൻ തുനിയുന്നവനായിരുന്നതുകൊണ്ടു, ജയസിംഹൻ, തനിക്കു സ്വാതന്ത്ര്യസിദ്ധമായ ഡംഭവും, അഹമ്മതിയും തൽക്കാലത്തേയ്ക്കു വിസ്മരിച്ചിട്ടു, മോഷ്ടാക്കൾ എന്നും നീചന്മാർ എന്നും പ്രസിദ്ധിസമ്പാദിച്ചിട്ടുള്ള മണിപ്പുറന്മാരോടുകൂടി യോജിച്ച് ആ ഏകവിഷയത്തെ സംബന്ധിച്ച് പ്രവർത്തിക്കാമെന്നു ഉറച്ചുകൊണ്ട് ഇങ്ങനെ പറഞ്ഞു:—

"ഞാൻ സമ്മതിച്ചിരിക്കുന്നു എന്നു പോയി പറയൂ."

ഗോപാ:—"പ്രഭോ — യജമാനന്മാർ അവിടെ തെര്യപ്പെടുത്തുവാൻ പറഞ്ഞയച്ചിട്ടുള്ളതു, അവിടന്നു സമ്മതിക്കുന്നപക്ഷം, ഈ രണ്ടു കോട്ടകളുടേയും മദ്ധ്യസ്ഥലത്തുവെച്ച് ഇന്നു അസ്തമിച്ചു ഉടൻ തമ്മിൽ സന്ദർശിക്കണമെന്നാണ്."

ജയ:—"അങ്ങിനെയാകട്ടെ" എന്നുപറഞ്ഞു ആ ഭടനെ അയച്ചു".

പകൽ മുഴുവൻ സകല പദാർത്ഥങ്ങളേയും തന്റെ തീക്ഷ്ണകിരണങ്ങൾകൊണ്ടു തപിപ്പിച്ചിട്ട്, സൂര്യൻ പശ്ചിമപർവ്വതങ്ങളുടെ മറുഭാഗത്തു മറഞ്ഞു. ധൂമത്തെക്കാൾ രണ്ടോ മൂന്നോ മടങ്ങ് അധികരിച്ച കറുപ്പുവർണ്ണത്തോടുകൂടിയ ഇരുൾ, പർവ്വതനിതംബങ്ങളിൽ വ്യാപിച്ചു. പശ്ചിമസമുദ്രത്തിൽനിന്നു നീണ്ടു കിളർന്ന കാർമേഘസമൂഹങ്ങളിൽ വൃദ്ധാർക്കന്റെ രശ്മി പതിക്കകയാൽ അവ തങ്കവർണ്ണത്തോടും രക്തവർണ്ണത്തോടും ശോഭിച്ചു. ഇങ്ങിനെ സൂര്യാസ്തമയം കഴിഞ്ഞ ഉടൻ പ്രതാപഗിരിയിൽനിന്നു തിരഞ്ഞെടുക്കപ്പെട്ട അൻപതു അശ്വാരൂഢന്മാരായ ഭടന്മാരോടുകൂടി ജയസിംഹൻ പുറപ്പെട്ടു. ഇവർ പകുതിവഴിയിൽ ചെന്നപ്പോൾ മണിപ്പുറന്മാരെ സന്ദർശിച്ചു. രണ്ടു സംഘക്കാരും കുതിരകളിൽനിന്നിറങ്ങി. പ്രധാനികൾ തമ്മിൽ വേണ്ടും കാര്യങ്ങളെപ്പറ്റി ആലോചിച്ചുകൊണ്ടിരുന്നതിനിടയിൽ, യുദ്ധസംബന്ധിച്ച ചേരുന്ന ഐക്യകക്ഷികൾ ചെയ്യുന്ന സത്യത്തിന്റെ ആകാലത്തെ നടപ്പനുസരിച്ചു, അഗ്നിയെ സാക്ഷി നിറുത്തുവാ

ഷത്തുകൊണ്ടു, ഭടന്മാർ വനത്തിൽ കടന്ന് ഉണങ്ങിയ വൃക്ഷശാഖകളും വിറകും കരിയിലകളും യഥേഷ്ടം ശേഖരിച്ചു കൊണ്ടു വന്ന് അടുത്തുണ്ടായിരുന്ന ചെറിയ ഒരു മൈതാനത്തിന്റെ മദ്ധ്യത്തിൽ കൂട്ടി.

രാത്രിയായി. ചന്ദ്രികയോ നക്ഷത്രങ്ങളോ ഇല്ലാതെ ഇരുട്ടു എങ്ങും വ്യാപിച്ചുവന്ന ആ സമയത്തു കറുപ്പുകലർന്ന വിറകു കൂട്ടിയിരുന്നതു് ഒരു സത്വം നില്ക്കുന്നതുപോലെ കാണാമായിരുന്നു. ആ സ്ഥലത്തേയ്ക്കു് എല്ലാവരും പോയി. ഇരുഭാഗത്തിലുമുള്ള ഭടന്മാർ കൊണ്ടുവന്നിട്ടുണ്ടായിരുന്ന നെയ്യ്, തേൻ, നാളികേരം മുതലായവയെ വിറകിന്മേൽ അപ്പിച്ചു. അതിൽ തീ കത്തിച്ചു ഉടനെ ദഹനദ്രവ്യങ്ങളുടെ സഹായംകൊണ്ടു, അതുക്ഷണത്തിൽ ജാജ്വല്യമാനമായിത്തീർന്നതുകൊണ്ടു് ആ വനപ്രദേശവും, അവിടെ കൂടിനിന്നിരുന്നവരുടെ ആകൃതികളും വേഷങ്ങളും, ആകപ്പാടെ ഭയങ്കരമായി പ്രകാശിച്ചു.

ഗംഭീരമായി ഉയർന്നു കത്തിയ പാവകന്റെ മുമ്പിൽ ആദ്യമായി ജയസിംഹൻ ചെന്നുനിന്നു വാളൂരി എടുത്തുകൊണ്ടു് അഗ്നിക്കു മൂന്നു പ്രദക്ഷിണംവെച്ചു, പശ്ചിമാഭിമുഖനായി നിന്നശേഷം എല്ലാവരും കേൾക്കുംവിധം ഉറക്കെ ഇപ്രകാരം പറഞ്ഞു:—

“ജയസിംഹൻ എന്ന നാമധേയമുള്ള മാളവാധീശനായ ഞാൻ ഈ സമയത്തിൽ ഇപ്പോൾ സത്യംചെയ്യുന്നവരെല്ലാവരുംചേർന്ന് ഇനി ഒരു നിശ്ചയം ചെയ്യുന്നതുവരെ എന്റെ ശസ്ത്രാസ്ത്രാദികൾകൊണ്ടു് ഈ നില്ക്കുന്ന മണിപുരാധീശന്മാരായ ഭീംജിയേയും താന്ത്യാജിയേയും സഹായിക്കും എന്നു് അഗ്നിയുടെയും ഇവിടെക്കൂടി നില്ക്കുന്നവരുടേയും സന്നിധിയിൽ സത്യംചെയ്യുന്നു!—ഈശ്വരൻ സാക്ഷി!”

ഈ വാക്കുകളെ അനുകരിച്ചു മണിപുരാധീശന്മാരും പ്രത്യേകം പ്രത്യേകം സത്യം ചെയ്തു കഴിഞ്ഞയുടനെ ഇരുപക്ഷത്തിലുമുണ്ടായിരുന്ന ഭടന്മാർ ഖഡ്ഗപാണികളായി നിന്നുകൊണ്ടു് “ഈ സത്യത്തിൽ ഞങ്ങളും ഉൾപ്പെട്ടിരിക്കുന്നു” എന്നു് ഉറക്കെ

പറഞ്ഞ ഘോഷശബ്ദവും വനത്തിൽ മാറെറാലിയിട്ടുകേട്ടു. ആ സമയത്തു തന്നെ ജയസിംഹന്റെയും മണിപ്രവാളന്മാരുടെയും പ്രാകാരങ്ങളുടെ ഉപരിഭാഗത്തു് അഗ്നി പ്രകാശിച്ചു കത്തിയതു് എല്ലാവരും കണ്ടു. ഇതിനു്, ആ കാലാവസ്ഥ അനുസരിച്ചു ദൂരസ്ഥലങ്ങളിൽ താമസിക്കുന്ന അന്താളു സംഘത്തിൽ ചേർന്നവരെ വേഗം വന്നു ചേരുവാൻ പ്രത്യേകകല്പന അയക്കുന്നതിലും കൂടുതൽ ഫലം ഉണ്ടായിരുന്നു.

സത്യം ചെയ്തുകഴിഞ്ഞു്. ജയസിംഹൻ തുടങ്ങിയുള്ള പ്രമുഖന്മാർ യുദ്ധത്തിനു് ഒരുമ്പെടുവാൻ ചില കാര്യങ്ങളെപ്പററി മുൻകൂട്ടി നിശ്ചയിക്കേണ്ടതായിട്ടുണ്ടായിരുന്നതുകൊണ്ടു്, അവയെ സംബന്ധിച്ചു് പ്രതിപാദിക്കുകയായിരുന്നു. വിറകിൽ നെയ്യും മററും ധാരാളം ഒഴിച്ചിരുന്നതുകൊണ്ടു് അഗ്നി കടന്നു പിടിച്ചു ജ്വലിച്ചുനിന്നു. പാവകജിഹ്വകളിൽ കാറെററു പിരികൊണ്ടു മേല്പോട്ടു പൊഴിഞ്ഞ പൊരികളിലും, സർവ്വം ഭക്ഷിപ്പാൻ കൊതിയോടെ നിന്നു തുള്ളുന്ന ഭീഷണസ്വരൂപത്തെപ്പോലെ കാററിന്റെ ചലനത്തെ അവലംബിച്ചു്, ജ്വാലകത്തിച്ചുയർന്നു, കത്തിക്കാളുന്ന ദഹനന്റെ ചൂടു സഹിക്കവയ്യാതെ എല്ലാവരും മാറിനില്പാനായി തിരിഞ്ഞതിനിടയിൽ കുറെ അകലെ അഗ്നിയുടെ പ്രകാശവും ഇരുട്ടും സമ്മേളനം ചെയ്ത സ്ഥലത്തു് ഒരു സ്ത്രീരൂപം കാട്ടിനുള്ളിൽ മറഞ്ഞു നില്ക്കുന്നതു ജയസിംഹൻ കണ്ടു. ആ രൂപത്തെ മുൻപു് ഒരു അവസരത്തിൽ അവിടെ വെച്ചു് അദ്ദേഹം കണ്ടിട്ടുള്ളതുകൊണ്ടു് അദ്ദേഹത്തിനു ആളെ മനസ്സിലാകുവാനിടയായി. തന്റെ പേർ ഉറക്കെ വിളിച്ചുപറഞ്ഞുംകൊണ്ടു് അന്നു് ഓടിപ്പോയവൾ ആ ഒരുത്തി ഇപ്പോഴും തന്നെ അറിഞ്ഞിരിക്കുമെന്നു കരുതി—"നിന്നെക്കൊണ്ടു തന്നെ ഞാൻ പറയിക്കുന്നുണ്ടു്!" എന്നു ചീറി അതിവേഗത്തിൽ ഇരുട്ടിൽ ഓടിപ്പോയി. ആ പ്ര വരുന്നതുകണ്ടിട്ടു്—"ആ വരുന്നവനാണോ ജയസിംഹൻ!—ഇവനാണോ ജയസിംഹൻ!—ഇവൻ മാളവദേശത്തെ പ്രഭുവോ!" എന്നിപ്രകാരം ഉച്ചൈഃ പൊങ്ങിയ, സ്ത്രീശാരീരമായിരുന്നാലും, അലർച്ചയോടും, അമാനുഷികമെന്നു തോന്നിപ്പോകുന്നതായ നാദത്തോടും പല ഉരു വിളിച്ചുപറഞ്ഞുകൊണ്ടു് ആ രൂപം കാ

ട്ടിനുള്ളിലേക്കു പോയി മറഞ്ഞു. അങ്ങിനെ കേട്ട ശബ്ദം ക്രമേണ ദൂരതകൊണ്ട് അസ്പഷ്ടമായി ഭവിച്ചപ്പോൾ അത്ഭുതമിശ്രരസങ്ങളോടുകൂടി ഭീംജീ ഇങ്ങിനെ പറഞ്ഞു:—

“അതാ!—ആ കേൾക്കുന്ന ശബ്ദം എനിക്കു നല്ലപോലെ അറിയാം. ആ വല്ലാത്ത സ്ത്രീയുടേതാണു!”

താന്ത്രി:—“ആ ജന്തു കോട്ടയിൽ വന്നപ്പോൾ ഞാൻ പറഞ്ഞല്ലോ.—അതുപോലെ ചെയ്തിരുന്നുവെങ്കിൽ അവൾ ഇപ്പോൾ ഇങ്ങിനെ നിലവിളിച്ചുകൂട്ടാനിടവരുമോ?—എന്തായാലും ജയസിംഹൻപ്രഭു പിന്തുടർന്നു പോയിട്ടുണ്ടല്ലോ—പക്ഷെ—”

ഗോപാ:—“ആ സ്ത്രീയുടെ നേരക്ക് അദ്ദേഹത്തിനും വളരെ ദേഷ്യമുണ്ടെന്നു തോന്നുന്നു.—എനിക്കും അപ്രകാരം തന്നെ. അവളെ കണ്ടാലും മറവുകയില്ല. കരുക്കളുടെ ജീവനാണ്.”

പിന്നീട് ആ കാര്യത്തെപ്പറ്റി ആരും സംസാരിച്ചില്ല. എന്നാൽ ജയസിംഹന്റെ ധൈര്യവും സാമർത്ഥ്യവും മറന്നിട്ട് ഒരു ഭ്രാന്തിയെ പിന്തുടർന്ന് ഓടിയതിനെപ്പറ്റി ആശ്ചര്യപ്പെട്ടുകൊണ്ട് അവർ അദ്ദേഹത്തിന്റെ വരവിനെ നോക്കി കാത്തുനിന്നു. ഒരു പതിനഞ്ചുനിമിഷം കഴിയുന്നതിനു മുൻപ് ജയസിംഹൻ തിരിച്ചു വരുന്നതു കണ്ടു. അടുത്തുള്ള തീയുടെ പ്രകാശം തട്ടിയസ്ഥലത്തു എത്തിയപ്പോൾ അദ്ദേഹത്തിന്റെ മുഖം വിളറിയിരുന്നതിനെ കണ്ടിട്ട്, ഭീംജീ ഇങ്ങിനെ ചോദിച്ചു:—

“പ്രഭോ—എന്താ—വല്ല അപകടവും പിണഞ്ഞുവോ?”

ജയ:—“ഇല്ല!—ഒന്നുമില്ല!” എന്നു വാസ്തവം മറച്ചും അദ്ദേഹത്തിനുണ്ടായ അസ്വാസ്ഥ്യത്തിന്റെ കാരണത്തെ ഒളിച്ചും പറഞ്ഞു.”

താന്ത്രി:—“അവൾ—ആ ഭ്രാന്തി എവിടെ?”

ജയ.—“അവൾ—അവളോ—അവൾ ഓടിപ്പൊയ്ക്കളഞ്ഞു.—പോകട്ടെ പിശാച്!—എന്താ ഇനി താമസമെന്ത്?—നാം ഇവിടെ കൂടിയ കാര്യം നിർവഹിച്ചുവല്ലോ.—അതാ

കണ്ടോ?—നമ്മുടെ കോട്ടകളുടെ മുകളിൽ കാണുന്ന ദീപങ്ങൾ നമ്മുടെ നിശ്ചയത്തെ ഉറപ്പു വരുത്തുന്നു.—നമ്മുടെ പൂർവികന്മാർ തമ്മിൽ ശത്രുക്കളായിരുന്നു. നമ്മുടെ കാലത്തു നേരെമറിച്ചു, ഐകമത്യമായി, പൊതുവിലുള്ള ഗുണത്തെ ഉദ്ദേശിച്ചു നമ്മുടെ സർവസ്വവും അർപ്പിച്ചതു് ഓർക്കുമ്പോൾ അത്ഭുതം തോന്നുന്നു. മേലാൽ ഇപ്രകാരം ഇരിക്കുവാൻ ഈശ്വരൻ പ്രസാദിക്കട്ടെ!"

ഇങ്ങിനെ കുശലങ്ങൾ പരസ്പരം പറഞ്ഞശേഷം ഒരു സംഘം പ്രതാപഗിരിയിലേയ്ക്കും വേറൊന്നു മണിപുരമന്ദിരത്തിലേയ്ക്കും തിരിച്ചു.

ജയസിംഹൻ കൊട്ടാരത്തിൽ എത്തിയ ഉടൻ റട്ടിരാമന്റെ മുറിയിലേയ്ക്കു പോയി. ആ വൃദ്ധൻ അപ്പോൾ കട്ടിലിൽ എണീററിരിക്കയായിരുന്നു. ധൃതിയായി ചെന്ന തന്റെ യജമാനന്റെ മുഖഭാവം കണ്ടിട്ടു സംഭ്രമത്തോടെ അയാൾ ഇങ്ങിനെ ചോദിച്ചു:—

"യജമാൻ ഇത്ര വല്ലാതിരിക്കുന്നതെന്താ?"

ജയ:—"എടോ—ആപത്തു നമ്മെ ചുഴന്നടക്കുന്നതു പോലെ തോന്നുന്നു. ശിക്കാവാറും നമുക്ക് ഏററവും ബലക്ഷയമുള്ള ഭാഗത്തെ ലക്ഷ്യമാക്കിയാണു അതിന്റെ വരവ്!"

ഈ വാക്കുകൾകൊണ്ടു് അയാൾ ശരിയായി കാര്യം ഊഹിച്ചിട്ടു് അതിയായ ഭയത്തോടെ ഇങ്ങിനെ പറഞ്ഞു:—

"അയ്യോ—അങ്ങിനെയോ?—എനിക്കും അതിനെപ്പററി ഒരു ഭ്രാന്തോദയം ഉണ്ടാകാതിരുന്നില്ല—ഇപ്പോൾ അവിടത്തേയ്ക്കു ഇങ്ങിനെ തോന്നുവാൻ കാരണം എന്താ?"

ജയ:—"ചുരുക്കത്തിൽ പറഞ്ഞതെല്ലാം. ആ ഭ്രാന്തിയെ അന്നു ഞാൻ കണ്ടില്ലേ?—അവർ ഇപ്പോഴും ഇവിടെ ഈ കാട്ടിൽ വന്നിട്ടുണ്ടു്."

റട്ടി:—"ഉണ്ടോ?—അവർക്കു നമ്മെപ്പററി എന്തൊക്കെ

അറിയാമെന്നു തോന്നുന്നു. അവിടത്തേയ്ക്കും അങ്ങിനെ തോന്നിയതുകൊണ്ടാണോ ഭയപ്പെടുന്നത്?"

ജയ:—"അതെ!—അന്നു താൻ കണ്ട സ്ഥലത്തിന്നു സമീപം അവളെ ഞാൻ ഇപ്പോൾ കണ്ടു. ഉടനെ ശിംജിയും മററാളുകളും പിന്പുണ്ടായിരുന്നതിനെ മറന്നു ഞാൻ അവളെ കൊല്ലണമെന്നുദ്ദേശിച്ച് അവളുടെ അടുക്കൽ ഓടിയെത്തി. അവൾ കാട്ടിനുള്ളിൽ മാറിപ്പോയ്ക്കളഞ്ഞുവെങ്കിലും അവളെ പിൻതുടൎന്നു പിടിച്ചുനിൎത്തിക്കൊണ്ട്—"എന്നെ അധിക്ഷേപിച്ചു നിലവിളിച്ചത് എന്തിനാണ്" എന്നു ചോദിച്ചു. ഞാൻ കോപത്തോടെ ചോദിച്ചതു കേട്ടിട്ടും ലേശംപോലും കലുങ്ങാതെ—"തനിക്കു കേൾക്കണമെങ്കിൽ പറയാം—" എന്നു പറഞ്ഞിട്ട്, അവളുടെ പേർമാത്രം എന്നോടു പറഞ്ഞു. എടോ-റസ്തിരാമാ ഞാൻ അതു കേട്ട ക്ഷണത്തിൽ ഞെട്ടി രണ്ടുമൂന്നടി പിൻമാറിപ്പോയി. ആ നിമിഷത്തിൽ അവൾ ഇരുട്ടിൽ മറഞ്ഞു പോയ്ക്കളകയും ചെയ്തു."

റസ്തി:—"അവൾ പറഞ്ഞ പേർ എന്തായിരുന്നു?" എന്നു ചില ഊഹങ്ങൾ കൊണ്ടു ഭയത്തോടെ ചോദിച്ചു.

ജയസിംഹൻ ഇരുന്ന ആ മുറിയുടെ കതക് അടച്ചിരുന്നിട്ടു പോലും അവിടെ വേറെ ആരെങ്കിലും ഉണ്ടോ എന്നറിവാൻ ചുററും നോക്കിയതിൽ പിന്നെ റസ്തിരാമൻെറ അടുത്തുചെന്നു രഹസ്യമായി അവളുടെ പേർ പറഞ്ഞു. അതു കേട്ട ഉടനെ ഉണ്ടായ ഭയത്താൽ കണ്ണുകളെ തുറിപ്പിച്ചു ജയസിംഹൻെറ മുഖത്തു തന്നെ നോക്കിക്കൊണ്ട് മറുപടി ഒന്നും പറയാതെ ഇരുന്നിട്ട്, ആ വൃദ്ധൻ കിടക്കയിൽ മറിഞ്ഞുവീണു. ഇങ്ങിനെ കുറെ നേരം നിശ്ചേഷ്ടനായി കിടന്നശേഷം അയാൾ പറഞ്ഞു:—

"ഞാൻ അപ്രകാരം സംശയിച്ചു. എനിക്ക് അന്നത്തെ രാത്രിയിൽ പിന്നീട് അവളെപ്പററി വളരെ സംശയം തന്നെ!—ഞാൻ വിചാരിച്ചിരുന്നതു് അവൾ വളരെ മുമ്പു മരിച്ചുപോയെന്നായിരുന്നു. അതുകൊണ്ട് എനിക്ക് അവളെ അറിവാൻ കഴിഞ്ഞില്ല."

ജയ:—"ഇനി എന്താണു പറവാൻ പോകുന്നതെന്നു് ഊഹിക്കുന്നതോ?"

ഇങ്ങിനെ ജയസിംഹൻെറ മനസ്സിൽ തിങ്ങിയ കഠിനതാപം കൊണ്ടു പറഞ്ഞു. പിന്നീടു ആ വിഷയത്തെപ്പററി പറവാൻ ഇച്ഛിക്കാതെ വളരെ നേരം വിചാരമഗ്നനായി അവിടെ ഇരുന്നു. എങ്കിലും തന്നത്താൻ എന്തൊ നിശ്ചയിച്ചുറച്ചിട്ടു്, വേഗം അദ്ദേഹത്തിൻെറ മുറിയിൽ പോയി നിദ്രയ്ക്കു വട്ടം കൂട്ടി. ഉറക്കം അശേഷം ഉണ്ടായില്ല. അപ്രകാരം തന്നെ ആയിരുന്നു രഷ്ട്രിരാമൻെറയും കഥ.

പ്രഭാതത്തോടുകൂടി ജയസിംഹൻെറ ഉഴവന്മാരും ഭടന്മാരും സുഖാസനാരൂഢന്മാരായി പ്രതാപഗിരിയിൽ എത്തിത്തുടങ്ങി.

---

# നാല്പത്തിഒൻപതാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭവങ്ങൾ നടന്നിട്ടു് ഏകദേശം ഒരുമാസമായി. രാമദാസൻ, പുരുഷോത്തമൻ, ലക്ഷ്മണൻ ഇവർ ബിജപുരിയിൽ എത്തിയിരിക്കുന്നു. കാരാഗൃഹവാസത്താൽ പുരുഷോത്തമനുണ്ടായിരുന്ന ക്ഷീണവും മററു പീഡകളും പശ്ചിമപർവ്വതത്തിൽ തടവി വന്ന ശുദ്ധവായു ഏററിട്ടും ചികിത്സകൊണ്ടും നിശ്ശേഷം മാറിയെന്നു തന്നെയല്ല പൂർണ്ണയൗവനത്തിൻെറ പ്രധാനചിഹ്നമായ രക്തവർണ്ണം ആ യുവാവിൻെറ കപോലങ്ങളിലും കണ്ഠപ്രദേശത്തും മുൻപിലുണ്ടായിരുന്നതുപോലെ കണ്ടുതുടങ്ങി.

ഇവർ വേണമെങ്കിൽ വിശ്വനാഥൻെറ വകയായിട്ടു ബീജപുരിയിലുള്ള കൊട്ടാരത്തിൽ താമസിക്കാമായിരുന്നു. ആഡംബരത്തിൽ ആകാംക്ഷയില്ലാതിരുന്നതുകൊണ്ടു് അവർ പുരുഷോത്തമൻെറ പരിചിതനായ ദുർജ്ജാറാം എന്നൊരു കൃഷിക്കാരൻെറ ഭവനത്തിൽ താമസിച്ചതേയുള്ളു. ഈയാൾ തൻെറ ഭാര്യ മരിച്ചതിൽപിന്നെ ഏകപുത്രീസമേതം സ്വഭവനത്തിൻെറ

ഒരു ഭാഗത്തു താമസിക്കുകയും മററു ഭാഗങ്ങൾ ആവശ്യപ്പെടുന്ന വൎക്കു താമസിപ്പാൻ വിട്ടിരിക്കുകയും ചെയ്തിരുന്നു. ഈ വിവരം പുരുഷോത്തമന് അറിയാമായിരുന്നതുകൊണ്ട് അവിടെ ചെന്നു ഒരു നല്ല മുറി ഒഴിപ്പിച്ചു വാങ്ങി. ഗുലാംജാറാം തന്റെ മകൾ സരസ്വതിയെ വിളിച്ചു വേഗം അവൎക്കു ഭക്ഷണംകൊടുപ്പാൻ ഏൎപ്പാടുചെയ്തു. ആ യുവതി ഗുണവതിയും ഭക്ഷണസാധനങ്ങൾ രുചികരമായി പാകംചെയ്യുന്നതിൽ നിപുണയും ആയിരുന്നതുകൊണ്ട് അതിഥിസൽക്കാരത്തിനു യഥോചിതങ്ങളായ പദാൎത്ഥങ്ങളെ പാകംചെയ്തു ഒരു അരമണിക്കൂറിനുള്ളിൽ എല്ലാവൎക്കും ഭക്ഷണംകൊടുത്തു.

സരസ്വതിക്കു പതിനാറു വയസ്സു പ്രായമുണ്ടായിരുന്നു. ആകൃതി രമണീയമായിരുന്നാലും താരയെപ്പോലെ ദിവ്യസൌന്ദൎയ്യവതിയായിരുന്നില്ല. രൂപഭേദംകൊണ്ടു് ഓരോവിധം സൌന്ദൎയ്യം യുവതികളിൽ വരാവുന്നതാണ്. ആ വിഷയത്തിൽ സരസ്വതിയുടേതു് ഒരു വക ആകൎഷണത്തോടുകൂടിയ സൌന്ദൎയ്യമായിരുന്നു. താരയിൽ ബഹുമാനം ഭക്തി, ഭയ, സ്നേഹം, മുതലായ മനോവികാരങ്ങൾ ജനിപ്പിക്കത്തക്ക മനോഹരത്വമാണുണ്ടായിരുന്നതു്. ഇതു പ്രധാനമായി നേത്രങ്ങളുടെ ചലനവ്യത്യാസങ്ങളാൽ തോന്നിപ്പിക്കുന്നതാണ്. ഒന്നിനു ദൃഢതരമായ നോട്ടം; മറെറതിനു ശാന്തമായ ഗൌരവം; ഒന്നിനു മാധുൎയ്യമായ പ്രകൃതി, മറെറതിനു മന്ദമന്ദസ്മിതയോടുകൂടിയ ഔന്നത്യം; ഒന്നിനു തീക്ഷ്ണബുദ്ധി, മറെറതിനു് ഔദാൎയ്യവിവേകാദി സൽഗുണങ്ങൾ, ഇങ്ങിനെയുള്ള വ്യത്യാസങ്ങളായിരുന്നു സരസ്വതിയുടെയുംതാരയുടെയുംസൌന്ദൎയ്യങ്ങൾക്കുണ്ടായിരുന്നതു്. എന്നാൽ സരസ്വതി ഈ വിധം തോന്നിപ്പിക്കത്തക്ക രൂപലാവണ്യമുള്ളവളായിരുന്നാലും അവൾ നിൎമ്മലയും സുശീലയുമായിരുന്നു.

ഈ യുവതി ആദരവോടുകൂടി കൊടുത്ത ഭക്ഷണസാധനങ്ങളെ ഭുജിച്ചു് സംതൃപ്തന്മാരായ ആ മൂന്നു അതിഥികൾക്കും അവളെപ്പററി ഓരോവിധം വിചാരമാണുണ്ടായതു്. ഒരാൾക്കു ഒരു സഹോദരിയുടെ നേൎക്കു എന്നപോലെ കരുണയും മറെറാരാൾക്കു സ്വപുത്രിയുടെ നേൎക്കെന്നപോലെ വാത്സല്യവും വേറൊരാൾ

ക്ക് അതിയായ പ്രേമവും ഇങ്ങിനെ ത്രിവിധം വികാരങ്ങളായിരുന്നു ആ അതിഥികളുടെ മനസ്സിൽ ഉത്ഭവിച്ചത്. പുരുഷോത്തമനും ലക്ഷ്മണനും ബീജപുരിയിൽ വിശ്രാന്തനോടുകൂടി താമസം തുടങ്ങിയ കാലം മുതൽ ആ യുവതിയേയും അവളുടെ ശൈശവം മുതൽ കണ്ടു പരിചയമുണ്ടായിരുന്നതുകൊണ്ട് ആ യുവാക്കളോട് നേരെനിന്നു വർത്തമാനം പറയുന്നതിൽ വൈമുഖ്യമില്ലാതിരുന്നിട്ടും അവളുടെ പ്രായം കൊണ്ടു അവളുടെ പിതാവും അതിഥികളും കൂടിയിരുന്നു വർത്തമാനം പറയുന്ന സ്ഥലത്തു നേരെ ചെന്നു നില്പാൻ ലജ്ജ ബാധിക്കയാൽ അവിടെ അടുത്തൊരു വാതിലിൽ മറഞ്ഞു നിന്നു.

ദൂരദേശങ്ങളിൽ നടക്കുന്ന കാര്യങ്ങൾ എളുപ്പത്തിൽ എല്ലായിടങ്ങളിലും അറിവാൻ തക്ക സൌകര്യം ആ കാലത്തു ഇല്ലാതിരുന്നതുകൊണ്ട് പ്രതാപഗിരിയിലെ സംഭവങ്ങളെപ്പററി ഏതാണ്ടൊക്കെ എന്നല്ലാതെ പൂർത്തിയായി ബീജപുരിയിൽ അറിഞ്ഞിരുന്നില്ല. ആഹാരം കഴിഞ്ഞിട്ട് എല്ലാവരും കൂടിയിരുന്നു വർത്തമാനം തുടങ്ങിയപ്പോൾ തുൾജാറാം പ്രതാപഗിരിയിലെ കാര്യങ്ങളെപ്പററി അറിവാൻ ആഗ്രഹിച്ചു. ഇതു കേട്ടുകൊണ്ട് കതകിന്റെ പുറകിൽ നിന്നിരുന്ന സരസ്വതി ഒന്നു മുൻപോട്ടു നീങ്ങിനിന്നു.

താരയെപ്പററിയുള്ളതു് ഒഴികെ ശേഷം നടന്നതെല്ലാം ചുരുക്കമായും വ്യക്തമായും പുരുഷോത്തമൻ പറഞ്ഞു കേൾപ്പിച്ചു. എന്നിട്ട് പുരുഷോത്തമനെ അത്യാപത്തിൽ നിന്ന് രക്ഷിപ്പാൻ വേണ്ടി രാമദാസനും ലക്ഷ്മണനും ചെയ്ത അതിസാഹസങ്ങളെപ്പററി പറഞ്ഞപ്പോൾ ആനന്ദാത്ഭുതരസങ്ങളോടുകൂടി സരസ്വതി തനിക്ക് അഭിമുഖനായി നിന്നിരുന്ന ലക്ഷ്മണന്റെ മുഖത്തു് നോക്കി. ആ നോട്ടം അവന്റെ ഹൃദയാന്തർഭാഗങ്ങളിൽ പ്രവേശിച്ചതുപോലെ അവന്നു തോന്നിപ്പോയി.

പ്രതാപഗിരിയിലെ വിശേഷങ്ങളെപ്പററി പറഞ്ഞു നേരം പോയതു് അറിയാതെ പത്തു നാഴിക ഇരുട്ടിയപ്പോൾ അടിയന്തിരമായ ഒരു സംഗതി സരസ്വതി ഓർത്തിട്ട്—"അച്ഛാ—അച്ഛാ! ഇവിടെ ഒന്നു വരണം!" എന്നു പറഞ്ഞതുകേട്ടുകൊണ്ടു തുൾജാറാം വേഗം ചെന്നു. എന്നിട്ട് ആ യുവതി എന്തോ രഹസ്യമായി അയാളോടു പറഞ്ഞു.

ഈർം:—"ഹ! മകളെ—ആ കാൎയ്യം മറന്നുപോയല്ലൊ?—ഞാൻ ഇപ്പോൾ തന്നെ പോകാം." എന്നു പറഞ്ഞു് അയാൾ പുരുഷോത്തമനോടു് ഗൂഢമായി ഇങ്ങനെ പറഞ്ഞു:—"ഞാൻ ഇന്നു രാവിലെ ചെസ്സു വാദത്തെപ്പററി എന്റെ മകൾ എന്നെ ഓൎമ്മപ്പെടുത്തുകയായിരുന്നു. അവൾ എന്നോടു് അതു് പറഞ്ഞിട്ടില്ലായിരുന്നുവെങ്കിൽ കാൎയ്യം വലിയ തരക്കേടിലായേനെ. സിന്ധുരാജാവായ സയ്യാജിറാവു ഇപ്പോൾ ഈ ബീജപുരിയിൽ താമസിക്കുകയാണ്. വേറെയും പ്രഭുക്കന്മാർ അദ്ദേഹം ഒരുമിച്ചുണ്ടു്. സയ്യാജിറാവുവിന്റെ വിലയേറിയ വാൾപ്പിടിയിൽ ഉണ്ടായിരുന്ന രത്നങ്ങൾ ഇളകിയതിനെ ഉറപ്പിച്ചുകൊണ്ടു ചെല്ലണമെന്ന് അദ്ദേഹം എന്നെ വിളിച്ചു ഏല്പിച്ചു. ഇതു രണ്ടു ദിവസത്തിനുമുമ്പായിരുന്നു. ഇന്നു രാത്രി പത്തു മണിക്കകം അതു ഏല്പിക്കണമെന്നു എന്നെ വിളിച്ചു് ഇന്നു രാവിലെ കല്പിച്ചു. അപ്രകാരമാവാം എന്നു് ഞാൻ പറകയും ചെയ്തു. എനിക്കു ഒട്ടും താമസിക്കാൻ പാടില്ല—ഞാൻ പോകട്ടെ!"

രാമ:—"പോകണമെന്നുണ്ടായിരുന്നാൽ നേരത്തെ ആകാമായിരുന്നു. വിലയേറിയ സാധനവും കൊണ്ടു് ബീജപുരിയിൽ ഈ അസമയത്തു സഞ്ചരിക്കുന്നതു ശരിയല്ല. കുറെകാലത്തിനുമുമ്പു് ഞാൻ ഇവിടെ വന്നു കണ്ടിട്ടുണ്ടു്. അതിലും വളരെ മാററം ഇപ്പോൾ ഭവിച്ചിരിക്കുന്നു. കാരണം വിശേഷിച്ചു പറയണമെന്നുണ്ടോ?—നിങ്ങൾക്കു് അതറിവാൻ പാടില്ല!"

സഖ:—"ശരിയാണ് അച്ഛാ—ഇദ്ദേഹം പറഞ്ഞതു വാസ്തവമാണ്! ആ രാജാവിനോടു ഒഴികഴിവുകൾ വല്ലതും പറയണം—നാളെ രാവിലെ കൊണ്ടുപോയി കൊടുക്കാം—അതു മതി അച്ഛാ."

ഈർം:—"അദ്ദേഹത്തിന്റെ സ്വഭാവം നിനക്കറിഞ്ഞുകൂടാ. വളരെ കണിശക്കാരനും മുൻകോപിയുമാണ്—അല്ലാ ഞാൻ ഇപ്പോൾ തന്നെ കൊണ്ടുപോയി കൊടുക്കും." ഇത്രയും

പറഞ്ഞിട്ട അയാൾ ശബ്ദം ഒന്നുതാഴ്ത്തി വീണ്ടും ഇങ്ങനെ പറഞ്ഞു:—"ചിലരൊക്കെ ഇന്നും ഇന്നലെയും വന്നുചേൎന്നിട്ടുണ്ട്. എല്ലാവരുംകൂടെ പരക്കെ ആയുധം ആവശ്യപ്പെട്ടുകാണാം മതി."

തന്റെ പിതാവിന്റെ നിശ്ചയം കേട്ടിട്ട കണ്ണുനീർ വാൎത്തുകൊണ്ട് സരസ്വതി ഇങ്ങനെ പറഞ്ഞു:—

"ആ രാജാവിന്റെ കോപത്തെ ഭയപ്പെട്ട് അച്ഛൻ വല്ല വിപത്തിലും അകപ്പെടുന്നില്ലയോ? എന്നാൽ ഞങ്ങളെ ഒക്കെക്കൂടി കൊണ്ടുപോകയല്ലേ ഉത്തമം?"

തുറം:—"എന്റെ കുഞ്ഞേ നീ വൃഥാ ഭയപ്പെടാതിരിക്ക്! ഇതാ കട്ടിത്തുണികൊണ്ടു പൊതിഞ്ഞുകെട്ടിട്ടുണ്ട്. രത്നങ്ങളുടെ പ്രകാശം പുറത്തു കാണുമോ?"

സര:—"എന്നാലും ആപത്തുണ്ടെന്നറിഞ്ഞുകൊണ്ട് ഒരുവനും ഒരു കാൎയ്യത്തിലും പ്രവേശിക്കാറില്ല. ഈ അവസരത്തിൽ അച്ഛനല്ലാതെ വേറെ ആരും പുറത്തിറങ്ങുകയില്ല."

പുരു:—"സരസ്വതിക്ക വളരെ ഭയമുണ്ട്. ഞാൻ കൂടി പോരാം."

ലക്ഷ്മ:—"ഞാനും!"

ഇവർ രണ്ടുപേരും തുറംജാറാമിനെ സഹായിപ്പാൻ പുറപ്പെട്ടതുകൊണ്ടു സരസ്വതി നന്ദിപൂൎവം അവരെ നോക്കി.

തുറം:—"ഇന്നാളു ആളും വരാമെന്ന പറഞ്ഞതു പുരുഷോത്തമനല്ലേ?—അതുകൊണ്ടു പുരുഷോത്തമൻ മതി. ലക്ഷ്മണൻ എല്ലാവരേക്കാളും ചെറുപ്പമാണല്ലോ?—മോനേ!—എന്നു മാത്രമല്ല ഇന്നാൾ ഒരു വിളംബരം പ്രസിദ്ധപ്പെടുത്തിട്ടുണ്ട്. അതിൻപ്രകാരം രണ്ടിൽ കൂടുതൽ ആളുകളെ വഴിക്കുവെച്ചു കണ്ടാൽ ഉടൻ പിടിച്ചു തടവിൽ പാൎപ്പിക്കും."

ഇതു കേട്ട ഇച്ഛാഭംഗത്തോടെ ലക്ഷ്മണൻ നില്ക്കുന്നതു കണ്ടിട്ട് "ഇങ്ങിനെയാണ കാലവിശേഷം" എന്നു പറയുന്നതിലും വ്യക്തമാകും വിധം സരസ്വതി ലക്ഷ്മണനെ നോക്കി.

ഈ സംവാദം കഴിഞ്ഞു അധികം താമസിക്കാതെ തുറംജാ

രാമനും പുരുഷോത്തമനും സിന്ധുരാജ്യാധിപന്റെ വാസസ്ഥലത്തെയ്ക്കു തിരിച്ചു.

അറബ് സിന്ധ് ചക്രവർത്തിയുടെ ആധിപത്യത്തിൽ ഉൾപ്പെട്ട രാജ്യങ്ങളിൽ മിക്ക പ്രധാനപട്ടണങ്ങളിലും ചക്രവർത്തിയുടെ ഉപയോഗത്തിന്നായി ഒന്നും രണ്ടും കൊട്ടാരങ്ങൾ ഉണ്ടായിരുന്നു. അങ്ങിനെ ബീജപൂരിയിലുണ്ടായിരുന്നതു സിന്ധുരാജാവു താമസിച്ചിരുന്നതിന്നടുത്തായിരുന്നു. ആ കൊട്ടാരം വളരെ മനോഹരമായി കെട്ടിയിരുന്നതായിട്ടും ചക്രവർത്തിയുടെ പ്രത്യേകകല്പനപ്രകാരം രാജപ്രതിപുരുഷന്റെ താമസവും ഭണ്ഡാഗാരം വെച്ചുസൂക്ഷിക്കുന്നതും അവിടെ ആയിരുന്നു.

ഇൾംജാറാമനും പുരുഷോത്തമനും സിന്ധുരാജാവിന്റെ കൊട്ടാരവാതുക്കൽ എത്തിയ ഉടനെ ഇൾംജാറാം "ഞാനിതാ വന്നുകഴിഞ്ഞു" എന്നുപറഞ്ഞു ആ കൊട്ടാരത്തിന്നുള്ളിൽകടന്നു. അതിഭീമരൂപമായി ആകാശത്തോളം ഉയർന്നു കാണാമായിരുന്ന സൌധങ്ങളുടെ വെണ്മ കൊണ്ട് അവയിൽ നക്ഷത്രങ്ങളുടെ പ്രകാശം തട്ടിയഭാഗങ്ങൾ അസ്പഷ്ടങ്ങളായും മററു ഭാഗങ്ങൾ ഇരുട്ടിൽ മഗ്നങ്ങളായും ഇരുന്നതിനെ പുരുഷോത്തമൻ നോക്കിക്കൊണ്ടു നില്ക്കുമ്പോൾ ആ കൊട്ടാരത്തിന്നകത്തു ഭടന്മാർ പന്തക്കററികളുംകൊണ്ടു അങ്ങോട്ടുമിങ്ങോട്ടും ഓടുന്നതു കണ്ടു. എന്നിട്ട് അടുത്തനിമിഷം സൌധങ്ങളിൽ എല്ലാഭാഗങ്ങളിലും കൂടി ഓടിക്കയറിയ കാൽശബ്ദം കേട്ടു. ഈശ്ശബ്ദത്തിന്നിടെ കണ്ടതുകൊണ്ട് എന്തോ അസാധാരണമായ കുഴപ്പം നേരിട്ടിട്ടുണ്ടെന്നു പുരുഷോത്തമന്നു തോന്നിയക്ഷണത്തിൽ ആ കൊട്ടാരത്തിന്റെ വാതിലുകളിൽ പുരുഷോത്തമൻ നിന്നിരുന്നതിന്നു ഒട്ട് അടുത്തുണ്ടായിരുന്നതു തുറന്നു ദീർഘകായനായ ഒരാൾ ബദ്ധപ്പെട്ടിറങ്ങി "അവർ കണ്ടുപോയെങ്കിൽ ആപത്തുതന്നെ!—ഇവിടെ നില്ക്കാൻ പറഞ്ഞ ദ്രോഹിയെ കണ്ടതുമില്ല!" എന്നിത്രയും കോപംകൊണ്ടും ഭയംകൊണ്ടും പറഞ്ഞതിനോടുകൂടി ഇരുട്ടിൽ മറഞ്ഞു പുരുഷോത്തമൻ നിന്നതു കണ്ടിട്ട് വേഗം പുരുഷോത്തമന്റെ അടുത്തു അയാൾ വന്നു— "താൻ ആരാണ്?" എന്നു ധൃതിയോടെ ചോദിച്ചു.

പുരു:—"എന്റെ പേർ പുരുഷോത്തമൻ എന്നാണ്"

മററെയാൾ:—"ഛെ! താന്റെ പേർ എനിക്കറിയേണ്ട! ഭവനപ്പേർ എന്താ?"

പുരു:—"ഭവനം സ്വന്തമായി എനിക്കില്ല. എന്റെ രക്ഷാകർത്താവു ധവലത്പുരാധീശനായ വിശ്വന്തൻ പ്രഭുവാണ്"

മററെയാൾ:—"അതേയൊ?-ഞങ്ങളുടെ സംഘത്തിലെ തലവൻ അദ്ദേഹമാണ്-ഇതാ, ഇതു വാങ്ങിക്ക! അതിവേഗം ഓടണം!—നേരെ കിഴക്കനോക്കിപ്പോയിട്ട് ഇവിടെ കാൽ നാഴിക ചെല്ലുമ്പോൾ ഇടത്തുവശത്തു ഒരു വഴിയുണ്ട്—ആ വഴിയിൽ ചെന്നിട്ട്" എന്നിത്രയും പറഞ്ഞശേഷം—"അതാ അവർ വരുന്നു!-പൊയ്ക്കോളൂ!—പൊയ്ക്കോളൂ!" എന്നിങ്ങിനെ ധൃതിയായി പറഞ്ഞതിനിടയിൽ അനേകം ഭടന്മാർ കൊട്ടാരത്തിന്റെ പുറത്തു കടക്കുന്നതു കണ്ടു പുരുഷോത്തമൻ അവിടെനിന്നു അമ്പു പായുംവണ്ണം ഓടിപ്പോയി. അയാളുമായി അങ്ങിനെ സംഭാഷണം ചെയ്ത ആൾ ഭടന്മാരുടെ കൂട്ടത്തിൽ ചേർന്നു അവരോടു "ഇതിലെ! ഇതിലെ!" എന്നൊക്കെ പറയുന്നതും ആ യുവാവു കേട്ടു.

ആകപ്പം അവിടെ കണ്ടതിൽ നിന്നും അന്യനോടും, പിന്നീടു ഭടന്മാരോടും, അയാൾ പറഞ്ഞ വാക്കുകൾ കൊണ്ടും പുരുഷോത്തമൻ അർത്ഥമാക്കിയതു രാജ്യകാര്യസംബന്ധമായി ഗൌരവമായ ഒരു തന്ത്രം പ്രയോഗിപ്പാനുള്ള ഒരുക്കമാണെന്നായിരുന്നു. ഈ ആലോചന മനസ്സിൽ കടന്നു വശമായതുകൊണ്ടു പുരുഷോത്തമൻ മററൊന്നും ചിന്തിക്കാതെ ഓടി, കുറെദൂരം ചെന്നപ്പോൾ തന്നെ ഭരമേല്പിച്ച സാധനത്തെപ്പററി അയാൾ ഓർമ്മിച്ചു. അതു സാമാന്യം വലുപ്പമുള്ളതാണെങ്കിലും, ഘനക്കുറവുള്ള ഒരു ഭാണ്ഡമായിരുന്നു. ഇതിനെ ആർക്കു കൊടുക്കണമെന്നൊ എവിടെ കൊണ്ടുപോകണമെന്നൊ ഒരു വിവരവുമില്ലാതെ കൊട്ടാരവാതുക്കൽ വെച്ചു ഭാണ്ഡമേല്പിച്ച ആൾ തന്നോടു ഓടുവാൻ പറഞ്ഞ പ്രകാരം താൻ ഒരു നിശ്ചയവുമില്ലാതെ ഓടുകയാണല്ലൊ എന്നു വിചാരിച്ചപ്പോൾ മനസ്സാക്ഷി അയാളെ പീഡിപ്പിച്ചുതുടങ്ങി.

# അമ്പതാം അദ്ധ്യായം.

അന്ധകാരത്താൽ മൂടപ്പെട്ട ആ പെരുവഴിയിൽ പുരുഷോത്തമൻ പെട്ടെന്നു നിന്നു. ചക്രവൎത്തിയുടെ കൊട്ടാരത്തിൽ നിന്നു ദാറാം ഇറങ്ങിവന്നതു് ആരായിരുന്നു എന്നും, രാത്രിസ്ത്രീകളായിപ്പ ഘാതകനെ ഏല്പിച്ച ഭാണ്ഡം എന്തിനായിരുന്നു എന്നും, അതിക്രമിച്ചുകൊണ്ടു് ആ യുവാവു് ഇത്രയും ഓടിയതു് എവിടെപ്പാനായിരുന്നു എന്നും, ഒന്നുംതന്നെ പുരുഷോത്തമനു് മനസ്സിലായില്ല. വിശ്വനാഥൻ എന്ന നാമധേയം അയാൾ ഉച്ചരിച്ചതുകൊണ്ടുമാത്രമായിരുന്നു ആ യുവാവിനെ ഇത്രത്തോളം പ്രവൎത്തിപ്പാൻ കാരണമാക്കിയതു്. എന്നാൽ താൻ ഇങ്ങിനെ ചെയ്യേണ്ടതു് അദ്ദേഹം മുഖതാവിൽ പറഞ്ഞിട്ടില്ലായിരുന്നതുകൊണ്ടു്, പക്ഷെ, തന്റെ പ്രവൃത്തി അദ്ദേഹത്തിനു് അസുഖകരമായി ഭവിക്കുമോ എന്നു് അയാൾ സംശയിച്ചു. അഥവാ, ഇതൊന്നുംതന്നെ വിശ്വനാഥൻ അറിഞ്ഞിട്ടില്ലെന്നും, ഈ വിഷയത്തിൽ അദ്ദേഹത്തിന്റെ അനുമതിയില്ലെന്നും, വരുമെങ്കിൽ പിന്നത്തെ തന്റെ അവസ്ഥ എന്തായിരിക്കുമെന്നു് വിചാരിച്ചു ഭയപ്പെട്ടു. ഈ ഭാണ്ഡം തന്നെ ഏല്പിച്ചതായിരിക്കാം?—അയാൾ പറഞ്ഞതു് വിശ്വനാഥൻ കൂടി ആ സംഘത്തിലെ തലവനാണെന്നല്ലേ? എന്നിങ്ങനെ ഓരോ വിചാരം തുടരെ തുടരെ, ആകാശത്തിൽകൂടി പക്ഷികൾ പറക്കുമ്പോൾ അവയുടെ നിഴൽ ഭൂമിയിൽ കണ്ടു മറയുന്നതുപോലെ, പുരുഷോത്തമന്റെ മനസ്സിൽ കടന്നു മറഞ്ഞു. ഈ കുറ്റത്തെപ്പററി എന്തൊക്കെ ആലോചിച്ചിട്ടും ഒരു രൂപവും ഉണ്ടായില്ലതാനും. എന്നാൽ ഗൌരവമായുള്ള ഒരു കൃത്രിമം വലതു് വരുമായിട്ടുണ്ടെന്നും അതിന്റെ കൂട്ടത്തിൽ താനും ഉൾപ്പെട്ടുവെന്നും പുരുഷോത്തമൻ തീർച്ചപ്പെടുത്തി. ഇനി എന്താണു് ചെയ്യേണ്ടതു് എന്നായി ആ യുവാവിന്റെ വിചാരം. ആ ഭാണ്ഡത്തെ തിരികെകൊണ്ടുപോയി കൊട്ടാരത്തിന്റെ സമീപം ഇട്ടാൽ എന്തെന്നു കരുതി. വിശ്വനാഥൻ തലവനായി ഭവിച്ച സംഘക്കാർ ചെയ്യുന്ന പ്രവൃത്തിയാണല്ലോ ഇതു് എന്നുവിചാരിച്ചിട്ടു് അങ്ങിനെ ചെയ്യാൻ മനസ്സും വന്നില്ല. ഏകദേശം ഒരു മാസ

ത്തിനു മുമ്പ് കല്ലുകളുടെ മറവിൽവെച്ച് വിശ്വനാഥനെ ആ യുവാവ് കണ്ടുപിരിഞ്ഞതിൽപിന്നീട് അദ്ദേഹത്തിന് നേരിട്ട കഷ്ടതകളെപ്പററി സഹതപിക്കുന്ന ബന്ധുജനങ്ങളും ഉണ്ടാകേണ്ടത് അദ്ദേഹത്തെ സഹായിപ്പാൻ ഒരുമ്പെട്ടവരായിരിക്കാമെന്ന് പുരുഷോത്തമൻ തീർച്ചപ്പെടുത്തി.

ഇങ്ങിനെ വിചാരിച്ചു കുതിരയോടുകൂടി കൊട്ടാരത്തിലേക്ക് മടങ്ങിച്ചെന്നു ഭാണ്ഡത്തെ ഇട്ടേച്ചുപോരണമെന്ന് ആലോചിച്ചതിനെ ബലപ്പെടുത്തി; എന്നിട്ട് പുരുഷോത്തമൻ മുമ്പോട്ട് ഓടിത്തുടങ്ങി. കൊട്ടാരത്തിന്റെ പുറഭാഗത്തുവെച്ച് ദീർഘകായനായ ആൾ പറഞ്ഞപ്രകാരം വഴികളിൽകൂടി തിരിഞ്ഞുചെന്നഉടൻ അവിടെ ഇരുട്ടിൽനിന്ന് "അതാ വരുന്നുവല്ലോ!" എന്നു ആരോ പറഞ്ഞതു പുരുഷോത്തമൻ കേട്ടു. അടുത്ത നിമിഷം തന്നെ ഒരാൾ മുമ്പോട്ടു വന്ന് "ഏതു സംഘം" എന്ന് പുരുഷോത്തമനോടു ചോദിച്ചു. ഈ ചോദ്യത്തിന് ആ യുവാവ് സാവേഗം "വിശ്വനാഥന്റേതു" എന്നുമറുപടിപറഞ്ഞു. ഇതുകേട്ട ഉടൻ ഇരുട്ടിൽനിന്ന് മററു ചിലർ വന്നു അവരിൽ ഒരാൾ പുരുഷോത്തമന്റെ കയ്യിൽനിന്ന് ഭാണ്ഡം വാങ്ങിച്ചു. എന്നിട്ട് എല്ലാവരുംകൂടി സ്വല്പം അകലെ നില്പുണ്ടായിരുന്ന കുതിരകളുടെ അടുക്കൽ ചെന്ന് ഒരു കുതിരയുടെ കടിഞ്ഞാൺ പുരുഷോത്തമന്റെ കയ്യിൽ കൊടുത്തു "കേറുവേഗം!" എന്നുമാത്രം പറഞ്ഞിട്ട് എല്ലാവരും അശ്വാരൂഢന്മാരായി ബഹുവേഗത്തിൽ ആ സ്ഥലത്തുനിന്ന് പോയി.

അവർ ബീജാപുരിയുടെ അതിർത്തി കടന്നു. പൂർവ്വദിക്കിൽ കാർമേഘശകലങ്ങളുടെ ഇടയിൽകൂടി അർദ്ധചന്ദ്രൻ ഉദിച്ചുയർന്ന ഉടൻ പുരുഷോത്തമന് തന്റെകൂടിയുണ്ടായിരുന്നവർ ആരെല്ലാമായിരുന്നു എന്ന് അറിയാറായി. ആ സംഘത്തിൽ മിക്കവരും ബീജാപുരിയിൽ വിശ്വനാഥൻ താമസിച്ചിരുന്ന കാലങ്ങളിൽ അദ്ദേഹത്തെ കാണ്മാൻ വന്നിട്ടുള്ളവരായിരുന്നതുകൊണ്ടു പുരുഷോത്തമന് അവരെ അറിയാമായിരുന്നു. സിന്ധുരാജാവും വേറെ ചിലരും മാത്രമേ അയാൾക്ക് അപരിചിതന്മാരായിരുന്നുള്ളു. ഇവരിൽ വിശേഷിച്ചു തന്റെ പക്കലുണ്ടായിരുന്ന ഭാണ്ഡം വാങ്ങി വെച്ചിരുന്നയാളിനെ പുരുഷോത്തമൻ സൂക്ഷിച്ചുനോക്കി. അ

ലമനസ്സനും ബുദ്ധിമാനും ആയിരുന്നതുകൊണ്ട് ആ പ്രവൃത്തിക്കു തക്കപോലെയുള്ള ഒരുക്കം ഇപ്പുറത്തില്ലാതെ ഇരിക്കുന്ന ഈ സന്ദർഭത്തിൽ ഇങ്ങിനെ ചെയ്തതുകൊണ്ട് ഉണ്ടാകുന്നതായ വിപത്തു നിരുപദ്രവികളായ സാധുജനങ്ങൾക്കു പററിയേക്കുമെന്നു വിചാരിച്ചു ഭയപ്പെട്ടു. രജപുത്രന്മാരായും മഹാരാഷ്ട്രന്മാരായുമുള്ള ആ സംഘത്തിലെ രാജതുല്യന്മാരായ പ്രമുഖന്മാരുടെ എന്തുകൊപിച്ചുള്ള കൃത്യം മുൻകൂട്ടത്തലോചനകൂടിയോ അല്ലാതെയോ എന്നും അഥവാ മുൻകൂട്ടതത് ഉണ്ടായിരുന്നാൽ വിശേഷതന്നും അറിഞ്ഞിരിപ്പാനുള്ളതല്ലയോ എന്നും ആലോചിച്ചു. എന്നാൽ ശിവാജി കൂടി ഉൾപ്പെട്ടിരിക്കകൊണ്ടു മഹാതന്ത്രജ്ഞനും, ബുദ്ധിമാനും, ശൂരനുമായ ആ പുരുഷകേസരി അബദ്ധത്തിൽ കുടുങ്ങുന്നവനല്ലെന്നു കരുതി വീണ്ടും സമാധാനപ്പെട്ടു. എന്നാൽ തന്റെ രക്ഷാകർത്താവു ശത്രുവിനോടു നേരെ പോരാടി കൊടിതാഴ്ത്തിക്കുന്നതല്ലാതെ ഈ വിധം, മോഷ്ടാക്കളെപ്പോലെ അർദ്ധരാത്രിയിൽ ഇങ്ങിനെ ഹീനകൃത്യം ചെയ്വാൻ സഹായിയായിരിക്കയില്ലെന്ന് ആ യുവാവു ബലമായി ഉറച്ചു. ഇപ്രകാരം പുരുഷോത്തമൻ ആലോചിച്ചുകൊണ്ടു പോയപ്പോൾ കുതിരകൾ ഒരു കുന്നിന്മേലുള്ള വഴിയിൽകൂടി പ്രയാസപ്പെട്ടു കയറുന്നതുകണ്ടിട്ട് എല്ലാവരും അവയെ സാവധാനത്തിൽ നടത്തിവിട്ടു. ആ സമയം പുരുഷോത്തമൻ കേൾപ്പാനിടയായ സംഭാഷണംകൊണ്ട് അന്നു രാത്രിയിൽ നടന്ന കൃത്യത്തെപ്പററി അയാൾ കൂടുതൽ വിവരം അറിഞ്ഞു.

ജ്യോതിപുരാധീശനായ വീരരാജൻ:—"ശിവാജി സാഹിബ്! നമ്മുടെ ശ്രമം ഇതുവരെയും സഫലമായിട്ടുള്ളതായിത്തന്നെ ഇരിക്കുന്നു. അവിടുത്തെ കൈവശമുള്ള കൊടിക്കൂറമേലാൽ ചക്രവർത്തി ഉപയോഗിക്കയില്ല! ആ കൊടിക്കൂറ അവരുടെ കൈവശത്തിൽനിന്നു പോകുന്നതു ചക്രവർത്തിയുടെ പ്രതാപം ക്ഷയോന്മുഖമായി ഭവിച്ചു എന്നുള്ളതിന് ഒരു ലക്ഷ്യവുമാണ്—അല്ലേ?"

ശിവാജി.—"അവിടുത്തെ അഭിപ്രായം ശരിയല്ല—കാരണം പറയാം. യുദ്ധകാലങ്ങളിൽ ചക്രവർത്തിയുടെ കല്പനപ്രകാരം ഈ കൊടിക്കൂറ ഉയർത്തുമ്പോൾ എല്ലാ ഭടന്മാരും അ

തിന്റെ ചുവട്ടിൽ വന്നുചേരുന്നതെന്നാണ് ജനസിദ്ധാന്തം. എന്നാൽ ഈ അവസരത്തിൽ നമ്മുടെ പ്രവൃത്തി, ഏറക്കുറെ കടന്നൽക്കൂട്ടിൽകല്ലെടുത്തു് എറിഞ്ഞതുപോലെയാണ്. കൊടിക്കൂറ പോയതുകൊണ്ട് അധൈര്യപ്പെടുന്നതിനു പകരം മഹാരാഷ്ട്രീയർ നമ്മെ പിന്തുടരുകയാണ് ഉണ്ടാകുന്നതു്. നമ്മുടെ പൂർവികന്മാർ, പണ്ടു യുദ്ധത്തിൽ പരാജിതരായപ്പോൾ അവരുടെ കൊടിക്കൂറകളെ ആ കാലങ്ങളിലെ ചക്രവർത്തികൾ അപഹരിച്ചിട്ടുണ്ട്. അവ ഇപ്പോൾ ദില്ലിയിലും ബിജാപുരിയിലും വെച്ചു സൂക്ഷിച്ചിരിക്കയാണ്. ഇവിടെനിന്നു നമ്മുടെ കൊടിക്കൂറകളെമാത്രം നാം കരസ്ഥമാക്കിയിരുന്നാൽ മതിയായിരുന്നു. എന്നാൽ നാം ചെയ്തുപോയ അവിവേകത്തെപ്പറ്റി ആലോചിച്ചിട്ടാവശ്യമില്ല. —ഇതിങ്ങിനെ ഇരിക്കട്ടെ. വിശ്വാസൻ പ്രഭുവിനെ തലവനാക്കി നാം വെച്ചിരിക്കയാണല്ലോ?—അദ്ദേഹം ഈ കൃത്യത്തെപ്പറ്റി കേൾക്കുമ്പോൾ അഭിനന്ദിക്കുമോ?—വാസ്തവമായ അഭിപ്രായം പറയണം!"

ഈ ചോദ്യത്തിനു വീരരാജൻ ഉടൻ മറുപടി പറയാതെ കുറച്ചുനേരമാലോചിച്ചിട്ടു ഇങ്ങിനെ പറഞ്ഞു:—

"യഥാർത്ഥമായ എന്റെ അഭിപ്രായംപറയാം. ഈ കൃത്യത്തെ വിശ്വാസൻ അഭിനന്ദിക്കയില്ല. അഥവാ ജീവപര്യന്തം തന്റെ നാട്ടിൽ വസിപ്പാൻ പാടില്ലാതെ അലഞ്ഞുനടപ്പാനാണ സംഗതിവന്നതു്, എങ്കിലും ഈവിധംചെയ്തു സ്വാതന്ത്ര്യംനേടാൻ അദ്ദേഹം ഒരുങ്ങുകയില്ല"

ശിവാജി.—"ഈ നിശ്ചയം അവിടത്തേയ്ക്കുള്ളപ്പോൾ ഇങ്ങിനെ തന്ത്രം പ്രയോഗിപ്പാൻ നിഷ്കർഷിച്ചതെന്തിന്?"

ഈ മറുചോദ്യം കേട്ടിട്ട വീരരാജൻ ചിരിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു;—

"അവിടത്തെപ്പോലെ ഉൽകൃഷ്ട കുടുംബനാഥന്മാർ ഈ സംഘത്തിൽ ചേർന്നിട്ടുണ്ട്. അവർ എല്ലാവരും, ധനം, ജനസ്വാ

ധീനം, ധൈൎയ്യം, മുതലായവകൊണ്ടു പ്രതാപവാന്മാരാണ്. ഇവരിൽ ഗുരിപക്ഷവും ചക്രവൎത്തിയുടെ കൊടിക്കുറ കൊണ്ടുപോകണമെന്നു നിൎബ്ബന്ധിക്കുകയും അതുകൊണ്ടുണ്ടാകുന്ന കഴപ്പത്തെ തടുപ്പാൻ തയ്യാറുള്ളവരെന്നു പറകയുംചെയ്കയാൽ ഈ വിഷയത്തിൽ വിശ്വനാഥൻ പ്രഭുവിന്റെ അഭിപ്രായം എന്തായിരിക്കുമെന്നു ഞാൻ അറിഞ്ഞിട്ടും, ഞാനും അതിൽ ഉൾപ്പെട്ടതാണ്. വിശ്വനാഥൻ ബുദ്ധിമാനാണു—സംശയമില്ല. നമ്മുടെ യോഗത്തിൽ അങ്ങിനെ ഒരാൾ ആവശ്യവുംതന്നെ. എന്നാൽ അദ്ദേഹം ഇനിമേൽ വരാൻപോകുന്നതേയുള്ളു. വന്നശേഷം ഈ സംഘത്തിലെ അഭിപ്രായങ്ങളെ നിഷേധിക്കയോ—വല്ലതായ ആലോചനകൾകൊണ്ടു തടസ്ഥം ഭവിപ്പിക്കുകയോ ചെയ്താൽ അപ്പോൾ നോക്കിക്കൊള്ളാം—എന്താ ഗുലാബ്സിങ്ങ്—അങ്ങിനെയല്ലേ?"

ഈ ഗുലാബ്സിങ്ങ് ഉദയപുരിരാജവംശ്യനായ ഒരു പ്രഭുവാണ്. ഇദ്ദേഹം വലിയ ശൌൎയ്യവും ജനസ്വാധീനവുമുള്ളവനുമായിരുന്നു.

ഗുലാബ്:—"ശരിയാണ്!—വിശ്വനാഥൻ ബുദ്ധിമാൻ തന്നെ. അദ്ദേഹം നിരപരാധിയായിരിക്കെ ഈ വിപത്തു് അദ്ദേഹത്തിനു നേരിട്ടതിനെപ്പററി സങ്കടപ്പെട്ടുകൊണ്ടല്ലോ നാം ഈ യോഗം ചേരുന്നതു്. എന്തായാലും നാം ആദ്യമായി ഇങ്ങിനെ പ്രതിജ്ഞിച്ചു. ഇനി ജയമോ തോൽവിയോ എന്നു ക്രമേണ അറിയാറാകും."

ഈ അഭിപ്രായം കേട്ടിട്ടു മൽഹാർറാവു ഇങ്ങിനെ പറഞ്ഞു. ഇദ്ദേഹം ഗുജറാത്തിലെ ഭരണാധിപനാണു്,

"ഈ തൎക്കത്തിനു ഇപ്പോൾ കാരണം എന്താ? ഈ കാൎയ്യത്തെപ്പററി ആലോചിച്ചു തീൎച്ചപ്പെടുത്തിയിട്ടു നാലു ദിവസത്തിനു മുമ്പായിരുന്നു. അതുവരെ ആൎക്കും ഭിന്നാഭിപ്രായം ഇല്ലായിരുന്നു. അതിൻപ്രകാരം നാം ചെയ്യുകയും ചെയ്തു. എന്നിട്ടു ഇപ്പോൾ ശിവാജി സാഹിബ്ബിനു സംശയം തോന്നിത്തുടങ്ങിയിരിക്കാം—"

ഇബ്രാസ്പ്:—"അദ്ദേഹം നമ്മുടെ ഉററസ്നേഹിതനല്ലെന്ന ഞാനും പറഞ്ഞതുകൊണ്ടു അർത്ഥമാകയില്ല.—വീരരാജൻ പറഞ്ഞതു കേട്ടില്ലേ?—പക്ഷേ അദ്ദേഹം നമ്മുടെ ഈ കൃത്യത്തെ നിഷേധിക്കുന്നെങ്കിൽ—"

ശിവാ:—"അദ്ദേഹം അങ്ങിനെ ചെയ്യുകയില്ലെന്ന വിചാരിക്കരുതെ!—ഒരുവേള മറിച്ചു വിചാരിച്ചാലും അദ്ദേഹവുമായി വിരോധം കൂടാതെ കഴിപ്പാനുള്ള മാർഗ്ഗം അപ്പോഴും ആലോചിക്കരുതെന്നോ!—നമ്മിലും ഉപരിയായ ബുദ്ധിസാമർത്ഥ്യമുള്ളവനും ലോകസമ്മതനുമായ ഒരാളിനെ നമുക്ക നിരസിക്കുവാൻ പാടില്ല."

അഭിപ്രായം ഒന്നും പറയാതെ ആ സംഘത്തിലുള്ള ഒരാൾ ഇങ്ങിനെ പറഞ്ഞു:—

"ശിവാജിസാഹിബ്ബ് ഇപ്പോൾ പറഞ്ഞ അഭിപ്രായം ഭിന്നാലോചനയെ സ്ഥാപിപ്പിക്കുന്നു. ഇതിരിക്കട്ടെ, ഇനി സിന്ധുരാജന്റെ അഭിപ്രായം കൂടി അറിയണം."

ഈ നാമധേയം കേട്ടപ്പോൾ ആ കൂട്ടത്തിലുണ്ടായിരുന്നവർ—"സൂര്യാജിറാവു! സൂര്യാജിറാവു!" എന്നുറക്കെ പറഞ്ഞുള്ള പുരുഷോക്തങ്ങൾ കേട്ടു. അതിനോടുകൂടി എല്ലാവരും കുതിരകളെ നിർത്തി പുരുഷോത്തമന്റെ ചുററും വന്നു നിന്നിട്ടു, അവരിൽ പ്രധാനികളും ചിലർ "നിങ്ങൾ ആരാണ്? സൂര്യാജിറാവുവിന്റെ ആളല്ലേ? അദ്ദേഹം എവിടെ?—എന്താണു ഞങ്ങളോടുകൂടി വന്നു ചേരാൻ താമസം? നിങ്ങൾ അദ്ദേഹത്തെ എവിടെവെച്ചു വിട്ടുപിരിഞ്ഞു?" എന്നിവിധം പലരും ആ യുവാവിനോടു ചോദ്യം തുടങ്ങി.

പുരു:—"സിന്ധുരാജനെ അറിയുകയില്ല. ഞാൻ കൊണ്ടുവന്ന ഭാണ്ഡം ഒരുവന്റെ കൈവശം കിട്ടിയതു യാദൃച്ഛികമായിട്ടാണ്. ആ ഭാണ്ഡം എന്റെ കൈവശം ഏല്പിച്ചയാൾ—"

എന്നു പറഞ്ഞിട്ടു ആരും അറിവാൻ പാടില്ലാതെ നിർത്തി.

വീര:—"കുറേ കിളന്ത ഒരു ഒത്ത ദേഹത്തോടുകൂടിയ ആളോ?"

വൃദ്ധ:—"അതെ!—അങ്ങിനെ തോന്നിയിരുന്നു. ഇരുട്ടിൽ അത്രമാത്രമെ അറിഞ്ഞുള്ളു."

പലതം:—"അത്ഭുതമായ സയ്യാജിറാവു."

വീര:—"നിങ്ങളുടെ കയ്യിൽ ഇതു കിട്ടുവാനിടവന്നതു എങ്ങിനെ?"

ഇല:—"ഇരുവരും വന്നതു കണ്ടപ്പോൾ ഞാൻ വിചാരിച്ചതു സയ്യാജിറാവു എന്നായിരുന്നു. ഞാൻ ഉടനെ സയ്യാജിറാവുവിന്റെ കുതിര നിറുത്തിയിരുന്നതിനടുത്തു കൊണ്ടുവന്നു അതിന്റെ കടി ഞാൻ ഇയ്യാളുടെ കയ്യിലിട്ടുകൊടുത്തു."

ഇതു കേട്ടപ്പോൾ ആ സംഘത്തിൽനിന്നു "ഇയാൾ ആര്? —ഈ യുവാവു എവിടെനിന്നു?" എന്ന ചോദ്യങ്ങൾ പുറപ്പെട്ടു.

ഒരുവൻ:—"എന്തോ ഇതിൽ പിശകു നടന്നിട്ടുണ്ട്."

വീര:—"താൻ ആരാണ്?—സയ്യാജിറാവ് എവിടെപ്പോയ്?—അറിയാമോ?"

ഈ കൂട്ടരുടെ ആധികാരങ്ങളോടുകൂടിയുള്ള ചോദ്യങ്ങൾ കേട്ട് പുരുഷോത്തമനുണ്ടായ കോപത്തെ അടക്കിക്കൊണ്ടു ഇങ്ങിനെ സാവധാനത്തിൽ പറഞ്ഞു:—

"ഞാൻ വേറൊരാളുമായി ഒരു കാര്യത്തെ സംബന്ധിച്ച് കൊട്ടാരത്തിന്റെ മുൻവശത്തു പോയി. അവിടെനിന്ന് എന്റെ കൂടെയുണ്ടായിരുന്നയാൾ സിന്ധുരാജാവിന്റെ വാസസ്ഥലത്തേക്കുപോയി. ഞാൻ കൊട്ടാരത്തിന്റെ മുൻവശത്തു നിന്നു. ഉടനെ നിങ്ങൾ പറഞ്ഞ പ്രകാരമുള്ള ഒരാൾ കൊട്ടാരത്തിന്റെ കതകുതുറന്നു എന്റെ അടുക്കൽ വന്നു ആ ലേഖനം എന്റെ കയ്യിൽ ഇട്ടിട്ട് എന്നോട് കിഴക്കോട്ടുള്ള വഴിയിൽക്കൂടി ഓടിപ്പോകുവാൻ പറഞ്ഞു. നിങ്ങളെല്ലാം കണ്ടെത്തിയ സ്ഥലം വരെയുള്ള വഴിമാത്രമേ എന്നോടു ആയാളിനു പറവാൻ സാധിച്ചുള്ളു."

വീര:—"കഷ്ടം!—എനിക്കു മനസ്സിലായി!—സയ്യാജി അവിടെ സമയോചിതമായി പ്രവർത്തിച്ചു. അതുകൊണ്ട് വേറെ തകരാറ് ഒന്നും ഉണ്ടായില്ല. ആ കൂട്ടരെ സയ്യാജി കളിപ്പിക്കയാണ് ചെയ്തത്. ഇത് പുറത്താകുന്നതിനു മുമ്പ് അദ്ദേഹം അവിടെ നിന്ന് കടന്നിരിക്കും."

ഒരുവൻ:—"അങ്ങിനെയാണെങ്കിൽ അദ്ദേഹം ഉടൻ വന്നു ചേരണം—ആകട്ടെ ഈ യുവാവ് ആരാണെന്നറിഞ്ഞില്ലല്ലൊ?"

ചന്ദ്രികയ്ക്കു് അധികം പ്രകാശം ഇല്ലായിരുന്നിട്ടും പുരുഷോത്തമൻെറ മുഖത്തു് ചിലരൊക്കെ സൂക്ഷിച്ചുനോക്കി.

ശിവ:—"ഈ യുവാവിനെ ഞാൻ ഇതിനു മുൻപ് കണ്ടിട്ടുണ്ട്. എവിടെ വെച്ചായിരുന്നു എന്നു് ഓർക്കുന്നില്ല."

വീര:—"ഞാനും കണ്ടിട്ടുണ്ട്."

മൽ:—"അല്ലാ—ഇതു് വിശ്വനാഥൻെറ ജ്യേഷ്ഠപുത്രനല്ലെ?—യാദൃച്ഛികമായിട്ടായിരുന്നെങ്കിലും ഇവൻ അവിടെ ചെന്നതു് അത്ഭുതം തന്നെ."

ഇബ്രാബ്ബ്:—"ഞങ്ങളുടെ പറഞ്ഞതെല്ലാം ഇവൻ കേട്ടുവല്ലൊ?" എന്നു പറഞ്ഞു് പുരുഷോത്തമൻെറ സമീപത്തു ചെന്നു കോപത്തോടെ ഇങ്ങിനെ പറഞ്ഞു:—

"എടാ—നീ ഒളിച്ചു് ഞങ്ങളുടെ കൂടെ വന്നതു് വർത്തമാനം എന്തെല്ലാമെന്നറിവാനായിരുന്നു—അല്ലെ?

പുരു:—"ഒളിച്ചു വരുന്നതു് മര്യാദയും വകതിരിവുമില്ലാത്ത താൻ ചെയ്യുന്ന പ്രവൃത്തിയാണ്!—എന്നെ സംബന്ധിക്കയില്ല!" എന്നു പറഞ്ഞതിനോടുകൂടി മിന്നൽപോലെ വേഗത്തിൽ വാളും ഊരി എടുത്തുകൊണ്ടു് കുതിരയെ മുമ്പോട്ടു നടത്തിച്ചു.

ഇബ്രാബ്ബ്:—"എടാ! നീ എന്നോട് ഇങ്ങിനെ പറഞ്ഞിട്ടു് വൃഥാ പോകാമെന്നോ?" എന്നു പറഞ്ഞു് വാളിൻെറ പിടിയിൽ കൈ വെച്ചയുടൻ ശിവാജി വേഗം അവർ രണ്ടുപേരുടെയും ഇടയിൽ ചെന്നു് ഇങ്ങിനെ പറഞ്ഞു:—

"അയ്യേ! ഇതെന്തു ഭ്രാന്താണ്:—നീ ശൂരനായ യുവാവാണ്—വാളും തിരിച്ചു് ഉറയിലിടു.—ഒളിച്ചു വർത്തമാനം കേൾപ്പാൻ വരുന്നവൻ നീയല്ല. ഇബ്രാബ്ബ്സിങ്ങ് വൃഥാ പറഞ്ഞ വാക്കുകളെപ്പററി കുണ്ഠിതം തോന്നരുതു്. ഇബ്രാബ്ബ്സിങ്ങ് അങ്ങിനെ ഭാവത്തിലല്ലെന്നു് വാസ്തവം."

ഗുമാസ്തേ്:—"ഞാൻ പറഞ്ഞില്ലെന്നു വെയ്ക്കാം—എന്നാൽ ഇവിടെ അവൻ കേട്ട വർത്തമാനം പുറത്തു പറകയില്ലെന്ന് വാഗ്ദത്തം ചെയ്യണം." എന്നിത്രയും പറഞ്ഞു നിറുത്തുന്നതിനു മുൻപ് അകലെ നിന്ന് അതിവേഗം വന്ന കുതിരക്കുളമ്പിന്റെ ശബ്ദം കേട്ടിട്ട് ചിലർ—"നമ്മെ പിൻതുടന്ന് ആളുകൾ വരുന്നുണ്ട്." എന്ന് പരിഭ്രമത്തോടെ പറഞ്ഞു.

ശിവ:—"പരിഭ്രമം കൊണ്ട് അങ്ങിനെ തോന്നും! ഇപ്പോൾ ഒരു കുതിര വരുന്ന പ്രകാരം തോന്നുന്നതേയുള്ളൂ. അത് സയ്യാജിറാവുസാഹിബ് ആയേക്കാനും മതി."

ഇത് പറഞ്ഞു കഴിഞ്ഞതയുടൻ അശ്വാരൂഢനായ ഒരാൾ ചന്ദ്രികയിൽ, വേഗം വരുന്നതു കണ്ടു. അടുത്ത നിമിഷം സയ്യാജിറാവു അവരുടെ കൂട്ടത്തിൽ എത്തി—"സ്നേഹിതന്മാരേ—ഇവിടെ നില്ക്കുന്നത് അത്യാപത്താണ്! കുതിരകളെ കഴിയുന്നതു വേഗത്തിൽ ഇളക്കി വിടുവിൻ!—നമ്മുടെ സൈന്യത്തെ കണ്ടെത്തുവാൻ ശ്രമിപ്പിൻ!" എന്നിപ്രകാരം പറഞ്ഞിട്ട് മിന്നൽപോലെ അദ്ദേഹം കുതിരയെ പായിച്ചുവിട്ടു. അദ്ദേഹത്തിന്റെ പിന്നെ മറ്റുള്ളവരും എത്തി. ഗംഭീരമായുള്ള ഖുരധ്വനികൾ കൊണ്ട് ആ പ്രദേശം കലുങ്ങി. സയ്യാജിറാവ് ആ സന്ദർഭത്തിൽ ആ സംഘത്തിലെ നേതാവായിത്തീന്നു. ഇവരുടെ ഗതി നിമ്നോന്നതവും കാടായുമുള്ള സ്ഥലങ്ങളിൽ കൂടിയായിരുന്നു.

പുരുഷോത്തമൻ ആ കൂട്ടത്തിൽ അപ്പോഴും ചേന്നു പോകകയായിരുന്നു. ആ യുവാവിന് അവരുടെ ഇടയിൽ നിന്ന് പൊയ്ക്കളയാമായിരുന്നു. എന്നാൽ വിശ്വനാഥനെ സംബന്ധിച്ച് ആ കൂട്ടരുടെ അഭിപ്രായം അറിഞ്ഞിടത്തോളം അവർ പക്ഷേ അദ്ദേഹത്തിന്റെ ശത്രുക്കളായിത്തീരുവാനിടവരുമെന്നു ഭയപ്പെട്ടും വല്ല അഭിപ്രായഭേദം കൊണ്ട് അപ്രകാരം വരുവാനാണ് ഭാവമെങ്കിൽ ആ വിവരം മുൻകൂട്ടി വിശ്വനാഥനെ തെരിയപ്പെടുത്തി ശത്രുത്വം ഉണ്ടാകാതെ സൂക്ഷിപ്പാനും മാത്രമായിരുന്നു ആ സംഘത്തെ അയാൾ വിട്ടു പിരിയാതിരുന്നത്.

---

# അമ്പത്തിഒന്നാം അദ്ധ്യായം.

ഇവർ കുതിരകളെ ഓടിച്ച് ട്ടെ വളരെ നാഴിക പോയി. കുതിരകൾ എല്ലാം ക്ഷീണിച്ച് അവയുടെ ദേഹമശേഷം നുരപൊതിഞ്ഞു. എന്നിട്ട് അവയെ വിശ്രമിപ്പിക്കുവാൻ വേണ്ടി സാവധാനം നയിപ്പിച്ചു. മുഗൾ ഭടന്മാർ പിൻതുടരുന്നുണ്ടെന്നു തോന്നീല്ല. ഉടൻ, സയ്യാജി ഉത്സാഹത്തോടെ ഇങ്ങിനെ പറഞ്ഞു:—

ആരംഭത്തിൽ ഇത്ര തന്ത്രം പററുമെന്നു തോന്നീല്ല. അത് ഫലവത്തായത് ശുഭലക്ഷണംതന്നെ."

വീര:—കൊടിക്കൂറ കാണാതാക്കിയത് അവിടെയുള്ളവർ അറിഞ്ഞുവോ?—ഇല്ലെങ്കിൽ ഭടന്മാർ പിൻതുടരുവാൻ ഇടയില്ലല്ലോ?—

സയ്യാ:—"പറയാം—കൊട്ടാരത്തിൽ കടന്നത് പ്രയാസമുള്ള കാര്യമല്ല. നാം ഉദ്ദേശിച്ച പ്രകാരം സാധിക്കുന്നതിന് വേണ്ട മുന്നറിവു കിട്ടുന്നതിന്നായിരുന്നു എന്റെ ശ്രമം. കൊട്ടാരം വിചാരിപ്പുകാരിൽ ഒരുവന് ഞാൻ വളരെ ധനം കൊടുത്ത് സ്വാധീനപ്പെടുത്തി കൊടിക്കൂറകൾ സൂക്ഷിച്ച മുറിയുടെ താക്കോൽ വാങ്ങി. ഞാൻ പറഞ്ഞിരുന്നതുപോലെ ഈ രാത്രിയിൽ ഭടന്മാർക്ക് കറുപ്പും കഞ്ചാവും കൊടുത്തതു കൊണ്ടു അവർ ഉറങ്ങി. ശേഷംപേർ സ്വഭവനങ്ങളിൽ ആഹാരം കഴിപ്പാൻ പോയി. ഈ തരം നോക്കി ഞാൻ മുറി തുറന്നു. അവിടെ കൊടിക്കൂറകൾ അസംഖ്യം തൂക്കിയിട്ടിരുന്നതിൽ നിന്ന് നമ്മുടെ ആവശ്യപ്രകാരമുള്ളവയെ തെരിഞ്ഞെടുത്തു ഭാണ്ഡം കെട്ടിക്കൊണ്ട് ഞാൻ പുറത്തുകടന്നു. ഉടനെ ഉദ്യോഗസ്ഥന്മാരിൽ ആരോ ആ മുറിയുടെ വാതിൽ തുറന്നു കിടന്നതു കണ്ടിട്ട് പൂട്ടിക്കൂട്ടി. ഞാൻ ഭാണ്ഡവും കൊണ്ടു പതുങ്ങി കൊട്ടാരത്തിന്റെ ഒററത്തുള്ള കതകു തുറന്നു നോക്കിയപ്പോൾ ഭടന്മാർ പന്തക്കററകളുമായി പാഞ്ഞോടുന്നതു കണ്ടിട്ട് പരിഭ്രമത്തോടെ ഭാണ്ഡത്തെ അവർ കാണാതെ കൊടുത്തയപ്പാൻ ആഗ്രഹിച്ചു. ദൈവഗത്യാ ഈ യുവാവിനെ അവിടെ കണ്ടിട്ട് അവനോട

വിചാരം ഭാവിച്ചു. അവൻ വിശ്വനാഥന്റെ ദർബാരത്തിലുള്ളവനെന്നു പറഞ്ഞതിനെ മാത്രം വിശ്വസിച്ചുകൊണ്ട് ഭാണ്ഡത്തെ അവനെ ഏല്പിച്ചിട്ട് ഏതാണ്ടു ചില ചോദ്യങ്ങൾ പറഞ്ഞു കഴിഞ്ഞപ്പോഴേയ്ക്കു ഭടന്മാർ കൊട്ടാരത്തിന്റെ പുറത്തു വന്നതു കണ്ടു. ഇനി കോലം മാറി വീഴുമെന്നു ഭയപ്പെട്ട് ഞാൻ വേഗം ഭടന്മാരുടെ ഇടയിൽ ചെന്ന് അവരെ വഴി തെറ്റിച്ചു.—ശിവാജിസാഹിബ്ബ്! എനിക്കുതന്നെ ആശ്ചര്യം തോന്നുന്നു.! അവിടെയുണ്ടായിരുന്ന പാറാൺ ഭടന്മാരിൽ ഒരുവനെങ്കിലും എന്നെ സംശയിക്കയുണ്ടായില്ല. അവിടത്തെ പേർ ചിലർ പറയുന്നതു കേട്ടു.”

വി:—“നമ്മെ സംശയിച്ചിട്ടില്ലെന്നാണോ അവിടുന്ന് കരുതുന്നതു്?”

സൂര്യ:—“അതെ!—കാരണം പറയാം. നാം ആരാണെങ്കിൽ വിശ്വനാഥൻ പ്രഭുവിനോട് ആലോചിക്കാതെ ചെയ്കയില്ലെന്ന അവർക്കറിയാം. വിശ്വനാഥനാകട്ടെ, ഇവ വക കൃത്യങ്ങൾ ചെയ്വാൻ തുനിയുന്നവനല്ലെന്നും അവർക്ക് ബോദ്ധ്യമുണ്ട്. അങ്ങിനെയിരിക്കെ നമ്മെ സംശയിക്കുമോ?”

ഇബ്രാ:—“ഒടുവിൽ അവിടുന്ന് ആ കൂട്ടത്തിൽ നിന്നു തെറ്റിയതു് എങ്ങിനെ?”

സൂര്യ:—“കൊട്ടാരത്തിന്റെ പടിഞ്ഞാറെ ഭാഗത്തുള്ള ഇടവഴിയിൽ കൂടി രണ്ടു സംഘങ്ങളായി ഭടന്മാരെ തിരിച്ചു വിട്ടു. അതു ചെയ്തു ഉടൻ ഞാൻ എന്റെ താമസസ്ഥലത്തു ചെന്ന് ഈ കുതിരയിൽ കയറി നിങ്ങളെ തിരക്കി പുറപ്പെട്ടു.”

മൽ:—“നാം ഒരുമിച്ചു ചേരണമെന്നു നിശ്ചയിച്ച സ്ഥലത്ത് അവിടത്തെ ഉപയോഗിപ്പാൻ നിർത്തിയിരുന്ന കുതിരയാണ് ആ ഭാണ്ഡം കൊണ്ടു വന്ന യുവാവ് ഉപയോഗിക്കുന്നതു്.”

സൂര്യ:—“ഞാൻ അതു മുൻകൂട്ടി കരുതാതിരുന്നില്ല.—[illegible]നാരെ! ഈ യുവാവ് വലുതായ ഉപകാരമാണ് നമുക്ക ചെയ്തതു്. അവനെ ആ ദുർഘടസന്ധിയിൽ ഞാൻ

പറഞ്ഞ പ്രകാരം കാൎയ്യം നിൎവ്വഹിച്ചുവല്ലൊ.—ഞാൻ ആ യുവാവിന്റെ നേൎക്ക കൃതജ്ഞതയുള്ളവനായിരിക്കും.—അതു കട്ടെ, ഇനി നമുക്ക വേഗം പോകണം.—കുതിരകളെ വിടുവിൻ! നമ്മുടെ സൈന്യവിഭാഗം ധവലത്പുരിക്കടുത്തുള്ള കാട്ടിലാണെന്നറിയാമല്ലൊ? നേരം പുലരുന്നതിനു മുമ്പു അവിടെ എത്തണം!

ഇപ്രകാരം പറഞ്ഞിട്ട സൎജ്ജാജിറാവു തന്റെ കുതിരയെ ഓടിച്ചുവിട്ടു. മറ്റുള്ളവരും അദ്ദേഹത്തെ അനുഗമിച്ചു. ഇവർ അൎദ്ധരാത്രി കഴിഞ്ഞ ഉടൻ ധവലത്പുരിക്കും വീജപുരിക്കും മദ്ധ്യേ രത്നഗിരി എന്ന സ്ഥലത്തു എത്തി. ഇവിടെ വെച്ചായിരുന്നു പണ്ടു മഹാരാഷ്ട്രന്മാരുടെ പ്രാബല്യോൽക്കൎഷം നശിപ്പിക്കുന്നതായ ഒരു യുദ്ധം അറങ്ഗസീബ്ബിന്റെ പിതാവു നടത്തിയിരുന്ന ആ യുദ്ധത്തിൽ മഹാരാഷ്ട്രനായകന്മാരിൽ വളരെപേർ വീരസ്വൎഗ്ഗം പ്രാപിച്ചു. ഇങ്ങിനെ ചരിത്രസംബന്ധമായ പ്രാധാന്യം ലഭിച്ചിട്ടുള്ള ആ നഗരത്തിലെ അധിപൻ തന്റെ സുഹൃത്തുക്കളായ ശ്രേഷ്ഠന്മാരെ ആദരപൂൎവ്വം സൽക്കരിച്ചു!

ദ്രുതയാത്രകൊണ്ട് അവരുടെ കുതിരകൾ ക്ഷീണിച്ചുപോകയാൽ അവയെ മാററി വേറെ ബലവേഗങ്ങളുള്ള കുതിരകളെ രത്നഗിരിയിലെ പ്രഭു അവൎക്ക കൊടുത്തു. മഹാരാഷ്ട്രന്മാരേയും അവരോടു കിടനില്ക്കത്തക്കവരായ അനേകം വൎഗ്ഗക്കാരേയും പോരിൽ പരാജിതരാക്കി അവരുടെ സ്വാതന്ത്ര്യസുഖം നശിപ്പിച്ചു അവരെ ഒട്ടുക്ക് ഏകച്ഛത്രത്തിൻ കീഴിലാക്കി വാളുകൊണ്ടു ഭരിച്ചുവന്ന മുഗൾ വംശജന്മാരുടെ ആധിപത്യത്തിന്ന് അടിസ്ഥാനങ്ങളായ യുദ്ധങ്ങളിൽ ഒന്നായ രത്നഗിരിയിലെ യുദ്ധഭൂമിയെ അവർ കടന്നപ്പോൾ ആ പ്രഭുക്കന്മാർ ഓരോരുത്തരും ക്രോധവിവശന്മാരായി തീൎന്നു. അവരുടെ അപ്പോഴത്തെ വിചാരങ്ങൾക്ക ഏററവും യോജിപ്പുള്ളതായ ഒരു ഘോരരാത്രിയുടെ മദ്ധ്യത്തിൽ കൂടിയായിരുന്നു അവരുടെ യാത്ര.

പാറകളും ഇടചേൎന്ന് വളരെ കടുത്ത വഴിയുടെ ഇരുവശങ്ങളിൽ നിന്നിരുന്ന അത്യുന്നതങ്ങളായ വൃക്ഷങ്ങളുടെ ഇടക

ളിലുള്ള വള്ളിക്കുടിലുകളിൽ സ്വൈരസഞ്ചാരം ചെയ്തു കാട്ടുമൃഗങ്ങൾ ഖുരധ്വനികൊണ്ടുണ്ടായ ഗംഭീരാരവം കേട്ട് ഭയപ്പെട്ട് അവയുടെ ഗൃഹങ്ങളാകുന്ന ഗഹ്വരങ്ങളിൽ ഓടിക്കയറി കോപത്തോടെ തിരിഞ്ഞുനിന്നു ഗർജ്ജിച്ച വിവിധങ്ങളായ ഭീഷണനാദങ്ങളും കരുത്തീയംപോലുള്ള ആകാശത്തിന്റെ വർണ്ണത്തെ നേർമ്മപ്പെടുത്തുവാൻ ശക്തിപോരാത്ത ചന്ദ്രികയും, കുതിരകളുടെ ത്വരിതഗതിയും, അവയിൽകയറിയിരുന്ന യോദ്ധാക്കളുടെ വിചാരങ്ങളും ഭയങ്കരങ്ങളായിരുന്നു എന്നുതന്നെയല്ല അവയുടെ ഗുണങ്ങൾക്ക തമ്മിൽ ചേർച്ചയുള്ളവയുമായിരുന്നു.

നേരം വെളുപ്പാൻ അഞ്ചോ ആറോ നാഴികയുണ്ടായിരുന്നപ്പോൾ ഒട്ടകലെ ആകാശത്തോടു സമീപമെന്നു തോന്നും വിധം, ...മായ ചന്ദ്രികയുടെ പ്രകാശത്താൽ, വളരെ അസ്പഷ്ടങ്ങളായി ...ങ്ങളും, ഗോപുരങ്ങളും സൌധങ്ങളും കണ്ടുതുടങ്ങി. ആ സ്ഥലങ്ങൾ ഏതാണെന്ന് ഉദ്ദേശിച്ച പട്ടണമാണെന്ന് യോദ്ധാക്കൾക്ക് മനസ്സിലായി. അപ്പോൾ പോയതു പാറക്കൂട്ടങ്ങളുടെ ഇടയിൽ കൂടിയുള്ള വീതികുറഞ്ഞ വഴിയെ തുടർന്നായിരുന്നതിനാൽ ഈരണ്ടുപേരായി കുതിരകളെ നടത്തിച്ചുകൊണ്ടുപോയി. ഇങ്ങിനെ പോയതിൽ യാദൃച്ഛികമായി ശിവാജിയുടെ ഒപ്പം പോകുവാൻ ഇടയായതു പുരുഷോത്തമനായിരുന്നു. ആ യുവാവിനെ അടുത്തു കണ്ടപ്പോൾ:—

ശിവാജി:—"പുരുഷോത്തമൻ എന്നെ അറിയുമോ?"

പുരു:—"അവിടത്തെപ്പററി ഞാൻ വളരെ കേട്ടിട്ടുണ്ട്. എന്നുതന്നെയല്ല അവിടത്തെ നേർക്ക ഞാൻ ആജീവനാന്തം കൃതജ്ഞനായിട്ടിരിക്കേണ്ടവനും കൂടിയാണ്."

ശിവ:—"മനസ്സിലായി—പ്രതാപഗിരിയിലെ കഥയെപ്പററി സൂചിപ്പിക്കയായിരിക്കാം. അതിൽ എന്നെക്കൂടി സംബന്ധിപ്പിക്കുന്നതെന്തിന്?"

പുരു:—"അവിടുന്നു ചന്ദ്രസേനനേയും വയസ്സൻ രാമദാസനേയും വേറൊരു യുവാവിനേയും കാട്ടിൽ വെച്ച് മണിപുരന്മാർ കൊല്ലാതെ രക്ഷിക്കകൊണ്ടാണ് ഇപ്പോൾ ഞാൻ ജീവി

ച്ചിരിക്കുന്നത്. ആ മഹാപാപി ജയസിംഹൻറ കൃത്രിമം ഓർത്തിട്ട് സഹിക്കുന്നില്ല.

ശിവ:—"ഏതാണ്ടൊക്കെ ഞാനും കേൾപ്പാനിടയായിട്ടുണ്ട്. വിശേഷിച്ച്, പ്രതാപഗിരിയിൽ വെച്ച് പുരുഷോത്തമൻ ചില അവസരത്തിൽ പ്രകടിപ്പിച്ചിട്ടുള്ള പരാക്രമങ്ങൾ വിസ്മയിക്കത്തക്കവ തന്നെ. ഈ രാത്രിയിൽ പോലും പുരുഷോത്തമൻ ശൌര്യവിവേകങ്ങളെ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നു. അവയേയും ഞാൻ ശ്രദ്ധിക്കാതിരുന്നില്ല."

പുരു:—"അവിടത്തേയ്ക്ക് എന്നെപ്പററി ഈ അഭിപ്രായമുള്ളത് എന്റെ ഭാഗ്യംതന്നെ."

ശിവ:—"ആ അഭിപ്രായം എനിക്കു മാത്രമല്ല—ആർക്കും തോന്നിപ്പോകും!" എന്നു പറഞ്ഞിട്ട് അദ്ദേഹം കുതിരയെ ഒന്നുകൂടി പുരുഷോത്തമൻറ സമീപം ചേർത്തുകൊണ്ട്:—

"ആകട്ടെ—പുരുഷോത്തമാ—ഇന്നത്തെ നമ്മുടെ ഈ കൃത്യത്തെപ്പററി വിശ്വനാഥൻ എന്തു പറയുമെന്നാണ് തോന്നുന്നത്?"

പുരു:—"യഥാർത്ഥം പറഞ്ഞാൽ പക്ഷെ അവിടത്തേയ്ക്കു രസിക്കയില്ല!"

ശിവ:—"നിർഭയം പറയാം! വാസ്തവമായ അഭിപ്രായം കേൾപ്പാനാണ് ആവശ്യപ്പെടുന്നത്."

ഈ വാക്കുകൾ കേട്ടിട്ട് തൻറ മനസ്സിൽ ചിലതൊക്കെ ആ കൃത്യത്തെപ്പററി ഉറച്ചിരുന്നതിനു പക്ഷെ അദ്ദേഹം അനുകൂലിയായിരിക്കുമോ എന്നു വിചാരിച്ച് സന്തോഷത്തോടെ പുരുഷോത്തമൻ:—

"ഈ സംഗതിയെപ്പററി വിശ്വനാഥൻപോലും അഭിനന്ദിക്കയുണ്ടാവില്ല! എന്തൊക്കെ ആയാലും ഈ കാര്യത്തിൽ അദ്ദേഹം ചേരുമെന്നും തോന്നുന്നില്ല."

ശിവ:—"അദ്ദേഹത്തിൻറ സ്വഭാവം എനിക്കു നല്ലപോലെ അറിയാം!—പുരുഷോത്തമൻ പറഞ്ഞപ്രകാരം ആകാനേ

ന്നുള്ളു്. അദ്ദേഹം ഈ സംഘത്തിൽ ചേൎന്നില്ലെങ്കിൽ അവിടത്തെപ്പോലുള്ളവർ ഒഴികെ ശേഷമുള്ളവർ വിരോധികളായി ഭവിക്കും. എന്നാൽ വേറൊരു ദുൎഘടമുള്ളതു, അദ്ദേഹം ചേൎന്നാലും ഇല്ലെങ്കിലും ചക്രവൎത്തിക്കു അദ്ദേഹത്തിന്റെ നേൎക്കുള്ള ശത്രുത്വം ഇനി ഇരട്ടിക്കും.”

ശിവ:—“ശരിയാണു്!—ഇങ്ങിനെ ചെയ്യേണ്ടിയില്ലായിരുന്നു.”

പുര:—“ചെയ്തുപോയല്ലൊ? അതുകൊണ്ടു ഇനിമേൽ ദുൎഘടമുണ്ടാകാതിരിപ്പാൻ വല്ല മാൎഗ്ഗവും ഉണ്ടൊ?—അല്ല അതിന്നും കാലതാമസം വന്നുപോയെന്നു വരുമൊ?”

ശിവ:—“ഇതു അനേകം ആവൃത്തി എന്റെ മനസ്സിൽ തോന്നിട്ടുണ്ടു്. ആകപ്പെട്ട പുരുഷോത്തമന്റെ ഒരു തക്കയവസരം ഉണ്ടാക്കിതന്നാൽ—ഹെ! വേണ്ട! പക്ഷെ കൂടുതൽ വിപത്തു പിണഞ്ഞെങ്കിലൊ?

പുര:—“അവിടുന്നു പറയാൻ മടിക്കുന്നതു് എന്നെ അവിശ്വസിച്ചിട്ടായിരിക്കാമെന്നു തോന്നുന്നു. കുറേ മുൻപു എന്നെപ്പറ്റി അവിടത്തേയ്ക്കു നല്ല അഭിപ്രായമുണ്ടെന്നാണെല്ലൊ പറഞ്ഞതു്?”

ശിവ:—“പുരുഷോത്തമ—ഈ രാത്രിയിൽ നടന്ന കൃത്യം കൊണ്ടു ആൎക്കും ഉപദ്രവമൊന്നും വരാതെ കഴിച്ചുകൂട്ടിയെങ്കിലൊ?—എന്നാൽ ഞാൻ കൃതാൎത്ഥനായി! എന്റെ അശ്വസൈന്യം പുനായ്ക്കു സമീപം ഭവനേശ്വരാലയത്തിൽ താമസിക്കുന്നു. ഞാൻ മാത്രമെ ഇവിടെ വന്നിട്ടുള്ളു. നമ്മുടെ മറ്റു കൂട്ടരും അവരുടെ ചെറിയ സൈന്യവും ഈ കൃത്യത്തിന്നനുകൂലികളാകയാൽ ഇതിലേക്കു ഒരു പ്രതിവിധി ചെയ്വാൻ നാം രണ്ടാളും മാത്രമെയുള്ളു.”

പുര:—“അവിടുന്നു എന്താണെന്നു ഊഹിച്ചിട്ടുണ്ടു്! അവിടത്തെയ്ക്കു് ഈ കൊടിക്കൂറയെ തിരിച്ചു കൊണ്ടുപോയി കൊട്ടാരത്തിൽ ഇടണമെന്നു താല്പൎയ്യമുണ്ടെന്നാണു് എനിക്കുതോന്നുന്നതു്.”

ശിവ:—“അപ്രകാരം തന്നെ!”

പുരു.—വാസ്തവം പറയണമെങ്കിൽ ഞാൻ ഈ സംഘത്തെ തുടൎന്നുവന്നതും ആ ഉദ്ദേശത്തോടുകൂടിയാണ്.

ശിവ:—"എന്നാൽ അതിലേക്ക മടിക്കേണ്ട—പ്രഭാതമായാൽ കാൎയ്യമെല്ലാം തെളിയും—"

പുരു.—"ഇനിയും ഏഴെട്ടുനാഴിക വെളുപ്പുണ്ടെന്നു തോന്നുന്നു. ഇതിന്നിടയ്ക്കു വളരെ വഴി പോകേണ്ടതുമുണ്ട്."

ശിവ:—"നാം നിശ്ചയിച്ചതുപോലെ എല്ലാം സാധിച്ചുവെന്നിരുന്നാലും വഴിയാത്രകൊണ്ടു ക്ഷീണിച്ചിരിക്കുമ്പോൾ തിരിച്ചു ബീജപുരിയിലേക്ക ഉടനെ പോകുവാൻ കഴിയുമോ?"

പുരു:—"അവിടത്തെപ്പററിയുള്ള കഥ യഥേഷ്ടം കേട്ടിട്ടുണ്ട്. മനുഷ്യരാൽ സാദ്ധ്യമല്ലാത്ത പ്രവൃത്തികൾ അവിടുന്നു ചെയ്തിട്ടുള്ളതോൎക്കുമ്പോൾ അല്പനായ എനിക്കും അതുപോലെ ശ്രമിക്കാമെന്നു തോന്നിപ്പോകുന്നു."

ശിവ:—"പുരുഷോത്തമൻ മനക്കരുത്തു കുറവുള്ള ശേഖരത്തിലല്ലാത്തതുകൊണ്ട് ഞാൻ അത്ഭുതപ്പെടുന്നില്ല."

ഇങ്ങിനെ ശിവാജി മററുള്ളവർ കേൾക്കാതെ പുരുഷോത്തമനുമായി സംഭാഷണം ചെയ്തു ധവലത്പുരിയുടെ പ്രാകാരത്തിനോട് അടുത്തപ്പോൾ അവർ മററുള്ളവരുടെ കൂട്ടത്തിൽ ചെന്നുചേൎന്നു.

ഈ പ്രാകാരം മുഗൾചക്രവൎത്തികളുടെ അധീനത്തിൽ ആയതിൽ പിന്നെയും, പട്ടണത്തെ രക്ഷിപ്പാൻ രാജപുത്രവംശ്യനായ രഞ്ജിതസിംഹൻ എന്ന ഒരു പ്രഭുവിനെ ആയിരുന്നു നിയമിച്ചിരുന്നത്. വിശ്വസ്തൻ പ്രഭു ആ പട്ടണത്തിന്റെയും, ചുററുമുള്ള രാജ്യത്തിന്റെയും അധിപന്റെ അനന്തരാവകാശിയായിരുന്നതുകൊണ്ടു തദ്ദേശത്തെ ആ രാജ്യംരക്ഷിപ്പാൻ നിയമിച്ചിരുന്നില്ല. രഞ്ജിതസിംഹന്റെ പൂൎവന്മാർ മുഗൾരാജാക്കന്മാരെ സഹായിച്ചതുകൊണ്ട് ഷാജിഹാന്റെ കാലം മുതൽ രഞ്ജിതസിംഹന്റെ പിതാവും, അദ്ദേഹത്തിന്റെ മരണാനന്തരം രഞ്ജിതസിംഹനും ധവലത്പുരം പരിപാലിച്ചുവന്നു. ഇക്കാലങ്ങളിൽ രാജപ്രതിപുരുഷന്മാരായ പഠാൻ ഇടപ്രഭുക്കന്മാരുടെ അപമൎയ്യാദക

ന്നു രഞ്ജിതസിംഹൻ മുഗൾ ചക്രവർത്തിയുടെ പ്രാഭവം കുറയ്ക്കുണമെന്നു മനഃപൂർവ്വം ആഗ്രഹിച്ചവരിൽ ഏകനായിരുന്നു. രഞ്ജിതസിംഹൻറ അന്തരംഗം വിശ്വസ്തനും അദ്ദേഹത്തിൻറ കൂട്ടുകാരും അറിയാമായിരുന്നതുകൊണ്ടു വീരരാജൻ, ശിവാജി തുടങ്ങിയുള്ളവർ കൊടിക്കൂറയും കൊണ്ട് എതിർത്തു യുദ്ധംചെയ്യാൻ ഏററവും സൗകര്യമുള്ള ഈ പ്രാകാരത്തിൽ വന്നിരുന്നു. ശിവാജി മുതലായ തലവന്മാർ അവിടെ എത്തിയ വിവരം രഞ്ജിതസിംഹൻ അറിഞ്ഞിട്ട് പരിഭ്രമത്തോടെ വന്ന് ഈ അവസരത്തു് ഇങ്ങിനെ എല്ലാവരും ഒരുമിച്ചു വരുവാനുണ്ടായ കാരണത്തെപ്പററി ചോദിച്ചപ്പോൾ ശിവാജി ഇപ്രകാരംപറഞ്ഞു:—

"നമ്മുടെ ജനസമുദായാവസ്ഥയ്ക്കു് ഇന്നുമുതൽ ഗുണകരമായ മാററം വരുത്തുവാനുദ്ദേശിച്ചു് ആദ്യമായി ഈ രാത്രിയിൽ ഞങ്ങൾ ചെയ്യുന്ന കൃത്യത്തിൻറ ഫലമാണു് ഇതു്." എന്നു പറഞ്ഞിട്ട് അദ്ദേഹം ഭാണ്ഡത്തെ രഞ്ജിതസിംഹൻറ മുമ്പിൽ വെച്ചു.

രഞ്ജിതസിംഹൻ വേഗം ഭാണ്ഡം അഴിച്ചുനോക്കി. തങ്കപ്പാളികൾകൊണ്ടും, കസവുകൊണ്ടും, വിശേഷമായ പണികൾ ചെയ്തിട്ടുള്ള പട്ടുതുണികളെ ഓരോന്നായിട്ട് എടുത്തുനോക്കി. അദ്ദേഹം ഒരുവിധം മന്ദബുദ്ധിയായിരുന്നതുകൊണ്ട് അതിൽ എടുത്ത തുണികളെപ്പററി ശ്രദ്ധിക്കയുണ്ടായില്ല. ഇതെല്ലാം കഴിഞ്ഞു് ഒടുവിൽ ഏററം മോടിയും വലിപ്പവുമുള്ളതായുള്ള ഒരു പട്ടുതുണിയെ എടുത്തു പതുക്കെ നിവർത്തി. അതിൽ തങ്കംപോലെ പ്രകാശമുള്ള കസവുകൊണ്ടു തുന്നൽപണി ചെയ്തിട്ടുള്ള ഗരുഡനെയും ഹിന്ദുസ്ഥാനി അക്ഷരങ്ങളും കണ്ടു. ഉടനെ രഞ്ജിതസിംഹൻറ കയ്യിൽനിന്നു് ആ കൊടിക്കൂറ താഴെ വീണു. എന്നിട്ടു് ആ പ്രഭു അമ്പരന്നു ചുററും ഇരുന്നവരുടെ മുഖത്തു നോക്കി.

സത്യ:—"ഒട്ടും പരിഭ്രമിക്കാനൊന്നുമില്ല. ഈ കൃത്യം ചെയ്തതു ഞങ്ങളാണു്. ഞങ്ങളും അങ്ങയെപ്പോലെതന്നെ മനുഷ്യവർഗ്ഗത്തിൽ ചേർന്നവരാണു! ഞങ്ങൾ അതു ചെയ്തതു് ആ

ശോചിക്കാതെ ആയിരുന്നില്ല. വളരെ കാലമായിട്ട നമ്മുടെ ജനസമുദായം അധോഗതിയെ പ്രാപിച്ചു കിടക്കുന്നാല്ലോ എന്നു വിചാരിച്ചു നമ്മുടെ കൈവിട്ടു പോയ സ്വാതന്ത്ര്യത്തെ വീണ്ടെടുപ്പാൻ ആദ്യമായിട്ടു തുടങ്ങിയ ശ്രമം ഇങ്ങിനെയാണ്. അങ്ങേയ്ക്കു ഈ അന്ധാളിത്തം ഉണ്ടാകുന്നതു ജനസമുദായത്തിൻ്റെ പ്രഥമാവസ്ഥ കണ്ടിട്ട് അനുതാപമില്ലാഞ്ഞിട്ടോ അല്ലെങ്കിൽ ഞങ്ങളുടെ പ്രവൃത്തി അനുചിതമെന്നു കരുതിയിട്ടോ ആയിരിക്കാമെന്നാണു ഞങ്ങൾക്കു തോന്നുന്നതു്!”

ഗാന്ധി:—“വൃഥാ അതുമിതും ശങ്കിച്ചിട്ടാവശ്യമില്ല. ഈ പ്രവൃത്തിക്ക് എത്രത്തോളം മുൻകരുതൽ വേണമെന്ന് അറിവാൻ പാടില്ലാത്തവരല്ലല്ലോ നിങ്ങൾ—മഹാ ബുദ്ധിമാന്മാരായ നിങ്ങൾക്ക് അബദ്ധം പററിയതെന്തെന്നുള്ള അന്ധാളിത്തമേ എനിക്കുള്ളൂ. ഈ കോട്ട ഉറപ്പുണ്ടെന്നു വിചാരിച്ചാണു നിങ്ങൾ വന്നതു്—ഇരിക്കട്ടെ—നാളെ, മുഗൾസൈന്യം ഈ കോട്ട വളഞ്ഞു യുദ്ധമാരംഭിക്കുമ്പോൾ നിങ്ങളും ഞാനും, കവിഞ്ഞാൽ നൂറോളം ഭടന്മാരും കൂടി അവരെ എതിർക്കാമെന്നാണോ വിചാരിക്കുന്നതു്? നിങ്ങൾ എനിക്കു മുൻകൂട്ടി അറിവു തന്നിരുന്നുവെങ്കിൽ വല്ലവിധത്തിലും ഒരു ചെറിയ സൈന്യം ശേഖരിക്കാമായിരുന്നു. അപ്രകാരവും ഉണ്ടാകാതെ ഞാൻ സ്വാതന്ത്ര്യവാദിയാണെന്നു മൂഢിയം പറയുന്നതു വിഹിതമാണോ?—ശിവാജി സാഹിബ്! അവിടത്തേയ്ക്കും ഈ അബദ്ധം പററിയതെന്തേ?—”

ശിവ:—“ഇതിൻ്റെ പ്രാരംഭത്തിൽ തന്നെ ഞാൻ പറയേണ്ടുതെല്ലാം പറഞ്ഞു കഴിഞ്ഞു. നമ്മുടെ കൂട്ടർ എന്നെ ഇനി പറയാനൊന്നും വെച്ചിട്ടില്ല! അവർ സദുപദേശം കേൾപ്പാൻ തയ്യാറില്ലെന്നു കണ്ടപ്പോൾ അവർക്കു തോന്നിയതു ചെയ്യട്ടെ എന്നു ഞാനും കരുതി. ഇതുകൊണ്ടു് അവർ അപകടത്തിൽ പെടാതെ നോക്കേണ്ട കടമ എനിക്കുള്ളതുകൊണ്ടു് ഞാനും കൂടി പോന്നു.”

"ഇനികഴിഞ്ഞതിനെപ്പററി ചിന്തിക്കേണ്ട" എന്നു പറഞ്ഞു രഞ്ജിതസിംഹൻ വേഗം തിരിഞ്ഞു് "ആരവിടെ?" എന്നുറക്കെ ചോദിച്ചു. ഉടൻ പുറത്തുനിന്ന് "ഹുക്കം" (ഉത്തരവു്) എന്നു വിളികേട്ടുകൊണ്ടു് ഭടന്മാരുടെ മേൽ ഉദ്യോഗസ്ഥൻ പ്രഭുക്കന്മാർ ഇരുന്ന തളത്തിൽ ഓടിച്ചെന്നു.

രഞ്ജി:—"ഇവിടെയുള്ള ഭടന്മാരിൽ ഉപയോഗപ്പെടുത്താമെന്നുള്ളിടത്തോളം ഭടന്മാരെ അയച്ചു്, ഇതിനടുത്തുള്ള എല്ലാപ്രദേശങ്ങളിലും, പതിനാറുവയസ്സിനു മേൽ അമ്പതു വയസ്സിനകം കായബലമുള്ളവരായ ജനങ്ങളെ അവരുടെ ആയുധങ്ങളോടുകൂടി നാളെ രാവിലെ ഏഴു മണിക്കകം ഇവിടെ ഹാജരാക്കണമെന്നു ഞാൻ പറഞ്ഞപ്രകാരം തെര്യപ്പെടുത്തണം."

(ഉദ്യോഗസ്ഥൻ):—"ഹുക്കം" എന്നു പറഞ്ഞു് പോയി.

---

# അൻപത്തിരണ്ടാം അദ്ധ്യായം.

പ്രഭാതത്തിനു നാലോ അഞ്ചോ നാഴികയുണ്ടായിരുന്നു. കട്ടിയായുള്ള കാർമേഘത്തിൽ ചന്ദ്രൻ ഒളിക്കയാൽ ദേശവെളിച്ചം മാത്രമേ ഉണ്ടായിരുന്നുള്ളൂ. ധവലത്പുരത്തിലെ പ്രാകാരവാതില്ക്കൽ ഒരു ഭടൻ ആയുധപാണിയായി അങ്ങോട്ടുമിങ്ങോട്ടും നടന്നുകൊണ്ടിരുന്നു. ആ പ്രാകാരത്തിൽ രണ്ടുപേർ ഒഴികെ ശേഷമുള്ളവർ നിദ്രയെ പ്രാപിച്ചുകഴിഞ്ഞു. അതിൽ ഒരാൾ തന്റെ കിടക്കയിൽനിന്ന് എണീററു മറേറയാളുടെ സമീപം ചെന്നു ഉടൻ ആയാൾ—"ആരത്,—പുരുഷോത്തമനോ?" എന്നു പതുക്കെ ചോദിച്ചു.

പുരുഷോത്തമൻ കിടക്കയോടു തല ചേർത്തു് ഇങ്ങിനെ രഹസ്യമായി പറഞ്ഞു:—

"നേരം പോകുന്നു! പുറപ്പെടാം" എന്നു പറഞ്ഞിട്ടു ശിവാജി കിടക്കയിൽ എണീററിരുന്നുകൊണ്ടു "നമ്മുടെ നിശ്ചയ

പ്രകാരം സാധിക്കുന്നതിന്നു തടസ്ഥങ്ങൾ ഉണ്ടാകുമോ?" എന്നു ചോദിച്ചു.

പുരു:—"ഒരു കാര്യം നിർവ്വഹിക്കണമെന്നു നിശ്ചയിച്ചുറച്ചാൽ മനസ്സിൽ സംശയം ബാധിക്കരുതു്!—സംശയിച്ചുവെങ്കിൽ പിന്നെ ശ്രമിക്കണമെന്നില്ല. അവിടുന്നു് അതിധീരനും പരാക്രമിയുമാണല്ലോ?—അവിടുത്തെ ശ്രമലോപം കൊണ്ടു ദുർഘടം പററിയാൽ അതു പരക്കെ ബാധിക്കും.—ഞാനാണെങ്കിൽ ഒന്നും വരുന്നില്ല!—അതുകൊണ്ടു് ഈ നിമിഷം ഞാൻ പുറപ്പെടാം. അവിടുന്നു് അനുവദിക്കണം!"

ശി.—"പുരുഷോത്തമ, നിന്നെ ഞാനറിയുന്നതാവും നിന്റെ ഓരോ വിചാരവും വിസ്മയനീയമായിരിക്കുന്നു. നിന്റെ ധൈര്യം എന്റെ സന്ദേഹത്തെ ഇല്ലാതാക്കി. ഞാൻ പറഞ്ഞതിനെ ഓർത്തു് എനിക്കു ലജ്ജതോന്നുന്നു—ആകട്ടെ, ഞാനും പോരാം! ധീരനായ പുരുഷോത്തമനെ തനിച്ചു് ഈ കാര്യത്തിൽ ചുമതലപ്പെടുത്തുന്നതു് അധർമ്മമാണ്. നമ്മുടെ യാത്രയ്ക്കു കുതിരകൾ വേണം; അതിനെന്തുപായം?"

പുരു.—"അവിടുന്നു ചന്ദ്രകലയുമുള്ള ആ കൊടിക്കൂറ മാത്രം എടുത്തു കൊണ്ടു ഗോപുരവാതിലിന്നു സമീപം നില്ക്കുക. ഞാൻ പോയി കുതിരകളേയുംകൊണ്ടു വന്നേയ്ക്കാം."

ശിവ:—"അവയുടെ കുളമ്പിന്റെ ശബ്ദം കേട്ടാൽ നമ്മുടെ യാത്രയ്ക്കു തടസ്ഥം നേരിടും."

പുരു.—"ഇവിടെ ഗോപുരം കാക്കുവാൻ നില്ക്കുന്നവനെ കഴിച്ചു ശേഷം പത്തോ പന്ത്രണ്ടോ ഭടന്മാരുള്ളവർ ഉറങ്ങുകയായിരിക്കും. ഇനി കുതിരകളെപ്പററി പറയാം. ഈ മുററത്തിന്റെ തെക്കേ അററത്തുള്ള മതിൽക്കെട്ടിനകത്താണു അതുകളെ കെട്ടിയിരിക്കുന്നതു്. നല്ലതായി രണ്ടു കുതിരകളെ കോപ്പിട്ടു മുറുക്കി കുളമ്പുശബ്ദം കേൾക്കാതെ കട്ടിയുള്ള തുണി മടക്കി കുളമ്പുകളിൽവെച്ചു പൊതിഞ്ഞു തയ്യാർചെയ്തു കൊണ്ടുവരാം."

ശിവ:—"നല്ല ഉപായം!—അങ്ങിനെതന്നെ."

പുരു:—“കാവൽനില്ക്കുന്ന ഭടൻ തടസ്ഥം ചെയ്യുമാണെങ്കിൽ അവനെ പെട്ടെന്ന പിടികൂടി ശബ്ദം പുറപ്പെടുവിക്കാതെയാക്കി കെട്ടിയിട്ടുംവെച്ചു പോകണം.”

ശിവ:—“ശരി:—ഞാൻ കൊടിക്കൂറയും കൊണ്ടു വരാം.”

ഈ സംഭാഷണംകഴിഞ്ഞു് അധികം താമസിക്കാതെ ഗോപുരദ്വാരത്തിന്നടുത്തു മതിലോടു ചേൎന്നുനിന്നിരുന്ന ശിവാജിയുടെ അടുക്കൽകൂടി അശ്വാരൂഢനായ ഒരാൾ വേറൊരു കുതിരയെ നടത്തിച്ചുകൊണ്ടു വരുന്നതു കണ്ടിട്ടു് അദ്ദേഹം പതുക്കെ ഒരു ശബ്ദം പുറപ്പെടുവിച്ചതു പുരുഷോത്തമൻ കേട്ടു് അദ്ദേഹത്തിന്റെ അരികിൽചെന്നു മന്ദസ്വരമായി:—

“ഇതാ—ഈ കുതിരയിലാകട്ടെ—വേഗം!—അകത്തു ചിലർ ഉണൎന്നു എന്നു തോന്നുന്നു” എന്നു പറഞ്ഞു.

ഇത്രയും പറഞ്ഞു തീരുന്നതിനു മുമ്പു ശിവാജി ഒരു ശ്വാസത്തിൽ കുതിരപ്പുറത്തു ചാടിയിരുന്നുകഴിഞ്ഞു. ഇവർ രണ്ടുപേരും കുളമ്പുശബ്ദം കേൾക്കാതെ കുതിരകളെ നടത്തിച്ചു. ഗോപുരം കാവൽക്കാരന്റെ എതിരെ ചെന്നപ്പോൾ അയാൾ അവരെ അസാമാന്യാകൃതികളോടുകൂടിയ രണ്ടു സത്വങ്ങളാണെന്നു് വിചാരിച്ചു്. ഭയംകൊണ്ടു “അയ്യോ” എന്നൊരു നിലവിളിയോടുകൂടി മോഹാലസ്യപ്പെട്ടു നിലത്തുവീണു. ഇതു കണ്ടു് ഒരു ഞൊടിക്കിടയിൽ അവർ വാതിൽ കടന്നു് കുതിരകളെ അതിവേഗം ഓടിച്ചു തുടങ്ങി. ഇവർ ധവലത്‌പുരിയിൽ നിന്നു് വളരെ നാഴിക ദൂരം പോയി. കുതിരകൾ ഒരടിവെച്ചാൽ വീഴുമെന്നുള്ള മട്ടിൽ ക്ഷീണിച്ചു. അവർ അതു കണ്ടു് അവയെ പതുക്കെ നടത്തിച്ചു. ഇങ്ങിനെ തോറഗിരി കടന്നു് അടുത്തുണ്ടായിരുന്ന പൊററക്കാട്ടിൽ എത്തിയപ്പോൾ കിഴക്കു പ്രകാശം കണ്ടുതുടങ്ങി. അവരുടെ ഗതികണ്ടു് ചിരിക്കുന്നുവോ എന്നു തോന്നുമാറു ചിലപക്ഷികൾ ചിലച്ചതു കേട്ടു. അങ്ങിനെ ആ പൊററപ്പുറത്തുനിന്നു് താഴ്വരയിലേക്കുള്ള വഴിയിൽ കൂടി കുതിരകളെ നടത്തി ആ രണ്ടു വീരപുരുഷന്മാരും ഒരു വളവു തിരിഞ്ഞപ്പോൾ ഏതാനും മുഗൾഭടന്മാരുടെ മുമ്പിൽ അവർ ദൃഷ്ടപ്പെടുവാനിടയായി. നേരം പുലരുവാൻ

കരെക്കുടിതാമസം ഉണ്ടായിരുന്നതുകൊണ്ടു ഭടന്മാൎക്ക് ആരും തിരിച്ചറിവാനിടയായില്ല. എങ്കിലും അവരിൽ പ്രധാനി ശിവാജിയുടെയും പുരുഷോത്തമന്റെയും അടുക്കൽ ചെന്നു "നിങ്ങൾ ആരാണ്?—എവിടെ പോകുന്നു?" എന്നു ചോദിച്ചു. ഉടൻ ശിവാജിയുടെ മുമ്പിൽ കെട്ടിവെച്ചിരുന്ന ചെറിയ ഭാണ്ഡത്തെ കണ്ടു അതു് ധനമായിരിക്കാമെന്നു സംശയിച്ചുകൊണ്ട്-"ആ ഭാണ്ഡം എന്താണ്" എന്നു വീണ്ടും അയാൾ ചോദിച്ചു.

വിചാരിച്ചിരിക്കാത്തതായ വിപത്തു നേരിട്ടപ്പോൾ ധീരന്മാരായ ആ രണ്ടുപേരെയും കഠിനമായ വ്യസനവും, ഉദ്ദേശം നിവൃത്തിക്കാതെ അവമാനം വന്നേക്കുമോ എന്നുള്ള ഭയവും ബാധിക്കയാൽ ശിവാജി സാവധാനത്തിൽ ഇങ്ങിനെ മറുപടി പറഞ്ഞു:—

"ഞങ്ങൾ ധവളഗിരിയിൽനിന്നു വരുന്നു. പുനായ്ക്കാണു പോകുന്നതു്. വഴിയാത്രക്കാരുടെ കൈവശം ഭാണ്ഡമിരിക്കുന്നതു് എന്താണെന്നു ചോദിക്കാറുണ്ടോ?-ഇതു് ഞങ്ങളുടെ ഉടുപ്പു മുതലായ ചില്ലറ സാമാനങ്ങളാണ്."

"നിന്റെ സാമാനം എന്തായാലും ഒന്നു നോക്കുന്നതുകൊണ്ടു വിരോധമില്ലല്ലൊ?" എന്നു പറഞ്ഞു പ്രധാനി വേഗം കുതിരയുടെ അടുക്കൽ ചെല്ലുന്നതു കണ്ടു് ശിവാജി പുരുഷോത്തമനോടു പതുക്കെ "തരക്കേടാണു സൂക്ഷിച്ചുകൊള്ളണം" എന്നു പറഞ്ഞതും അദ്ദേഹം വാൾ ഊരി അതിന്റെ മടവശം തിരിച്ചു, ആ പ്രധാനിയുടെ ശിരസ്സിൽ അടിച്ചതും ഏകകാലത്തായി കഴിച്ചു. ഖഡ്ഗപതനത്താൽ പ്രധാനി മൂൎച്ഛിതനായി വീണതുകണ്ടു ഭടന്മാർ ക്രുദ്ധരായി ആൎത്തുവിളിച്ചുകൊണ്ടു ശിവാജിയുടെനേരെ പാഞ്ഞടുത്തു. ദൂരയാത്രയാൽ ക്ഷീണിച്ചിരുന്നാലും യുദ്ധകോലാഹലംകണ്ടു പരിശീലിച്ചിട്ടുള്ള കുതിരകളായിരുന്നതിനാൽ അവരണ്ടും മുമ്പോട്ടു പാഞ്ഞുതുടങ്ങി. ഭടന്മാർ ആ രണ്ടു യോദ്ധാക്കളെയും വളഞ്ഞു പൊരുതു. മിന്നൽപിണർപോലെ വേഗത്തിൽ ചുററി വീശിയ ശിവാജിയുടെ വാളിന്റെ ചീററംകെട്ടും പുരുഷോത്തമൻ ശിവാജിയെ രക്ഷിക്കുന്നതിനു വേണ്ടി പ്രകടിപ്പിച്ച യുദ്ധവൈദഗ്ദ്ധ്യം കണ്ടും ഭയപ്പെട്ടു ഭടന്മാർ സ്വല്പനേരത്തെ

ല്ല് അടുക്കാൻ പാടില്ലാതെ മാറിനിന്നുപോയി. ഇതൊരു തരമാണെന്നുഗ്രഹിച്ച് ആ രണ്ടു യോദ്ധാക്കളും കുതിരകളെ മുൻപോട്ട് ഓടിച്ചതിനിടയ്ക്കു പിൻഭാഗത്തു നിന്നിരുന്ന ഭടന്മാരിൽ ഒരുവൻ ശിവാജിയുടെ കുതിരയെ കഠിനമായി മുറിവേല്പിച്ചുവീഴ്ത്തി. പുരുഷോത്തമന്റെ കുതിരക്കും വെട്ടേററതുകൊണ്ട് അതു പ്രാണവേദനയോടെ അസാധാരണമായ വേഗത്തിൽ ആയുവാവിരണ്ടുംകൊണ്ട് ഓടിക്കളഞ്ഞു. കുതിരയുടെ ഗതി നേർവഴിവിട്ടു കാടുകളിലും പാറക്കൂട്ടങ്ങളുടെ ഇടകളിലും മററുംപോലെ അത്യാപൽക്കരങ്ങളായ പ്രദേശങ്ങളിലുംകൂടെ ആയിരുന്നതുകൊണ്ടു ജീവനാശം ഭവിക്കുന്നതു് എപ്പോഴെന്നറിയാതെ പുരുഷോത്തമൻ തന്റെ മനസ്സിനെ ഈശ്വരനിൽ സമർപ്പിച്ചു നിശ്ചേഷ്ടനായിട്ടിരുന്നു. ആ കുതിരയാകട്ടെ അതിന്റെ ഗതിക്ക് എതിരായുണ്ടായിരുന്ന പാറകളെയും കുററിക്കാടുകളെയും അഗാധങ്ങളായ ചാലുകളെയും കടന്ന് അതിവേഗത്തിൽ പൊയ്ക്കൊണ്ടിരുന്നപ്പോൾ അതുവരെ കേട്ടുകൊണ്ടിരുന്ന യുദ്ധധ്വനിയും കാററിന്റെ മുഴക്കവും പെട്ടെന്നു പുരുഷോത്തമന് കേൾപ്പാൻ പാടില്ലാതായി. അതു് എന്തുകൊണ്ടാണെന്ന് അയാൾ ഓർക്കുന്നതിനിടയിൽ കുതിര ഏതോ കാഠിന്യമേറിയ സാധനത്തിൽ കൂട്ടിമുട്ടിയതും അയാൾ കുതിരയിൽനിന്ന് ഇളകിത്തെറിച്ചതും ഒന്നിച്ചു കഴിഞ്ഞു.

ശിവാജിയുടെ കഥ എന്തായി എന്നു നോക്കാം. തന്റെ കുതിര മുറിവേററുവീണ ഉടൻ അതിന്റെ ഇടയിൽ അകപ്പെടാതെ ചാടി നിന്നിട്ടു, ഭാരതയുദ്ധത്തിൽ അഭിമന്യുവിനെപ്പോലെ ശിവാജി, തന്നെ വളഞ്ഞിട്ട അനേകം യുദ്ധവീരന്മാർക്ക് എതിരായി നിന്നു യുദ്ധം ചെയ്തു. ഭടന്മാർ പലരും വീണു. അദ്ദേഹത്തിന്റെ യുദ്ധനൈപുണ്യം കൊണ്ടു ഭടന്മാരുടെ വെട്ടുകൾ ശിവാജിയുടെ വാളിൽ കൊള്ളുകയല്ലാതെ ദേഹത്തോടടുക്കുന്നില്ല. അങ്ങിനെ കരബലം കൊണ്ടും യുദ്ധസാമർത്ഥ്യം കൊണ്ടും ഭടന്മാർക്കടുപ്പാൻ പാടില്ലാതായപ്പോൾ ഒരു ഭടൻ ചതിയിൽ അദ്ദേഹത്തിന്റെ കാലിൽ മുറിവേല്പിച്ചു. അതുകൊണ്ടുണ്ടായ വേദനയെ തുച്ഛമായി കരുതി മുൻപോട്ടാഞ്ഞു വാൾ വീശിക്കൊണ്ട്

പെട്ടെന്നു തിരിഞ്ഞു് ആദ്ദേഹത്തിന്റെ കാലിൽ വെട്ടിയ ഭടന്മാരെ വെട്ടി നിലത്തിട്ടു. ഇത്രയും തരം ഭടന്മാർക്കു് അടുപ്പാൻ കിട്ടിയ ഉടൻ അവർ ആദ്ദേഹത്തെ പൊതിഞ്ഞു വളഞ്ഞു് നിരായുധനാക്കി. കുതിര വീണ ഉടൻ തന്നെ ഭാണ്ഡത്തെ ഒരു ഭടൻ കരസ്ഥമാക്കി. യുവാവ സാനം ആയ ഭൂപ്രദേശത്തു നേരവും പുലർന്നു എന്നിട്ട് ഭാണ്ഡം എന്തായിരുന്നു എന്നു അവർ പരിശോധിച്ചു. ശിവാജി ധവലത്ത് പുരിയിൽ നിന്നു മുഗൾ കൊടിക്കൂറമാത്രം കൊണ്ടുവന്നിട്ടുണ്ടായിരുന്നതുകൊണ്ടു് അതും രണ്ടാമതിൽ ജീവനോടു ഒരുത്തനേയും കിട്ടിയ ഹേതു വലിയതായ സന്തോഷം കൊണ്ടു എല്ലാ പഠാണ ഭടന്മാർ മരിച്ചും അതിൽ ഇരട്ടി മുറിവേററും കിടന്നതിനെ ശേഷിച്ച ഭടന്മാർ വിസ്മരിച്ചു. ഇത്ര പ്രധാനമായ സംഗതിയിൽ തങ്ങൾക്കു കിട്ടിയ ജയപ്രാപ്തികൊണ്ടു് അതിലുൾപ്പെട്ട എല്ലാ ഭടന്മാരും ഛത്രപതിയുടെ അനുമോദനത്തിന്നു പാത്രീഭവിക്കുമെന്നും അതുകൊണ്ടു അവരുടെ ശ്രേയസ്സിന്നു കാരണമാകുമെന്നും വിചാരിക്കയാൽ ആനന്ദമഗ്നരായി തീർന്നു. യുദ്ധത്തിന്റെ പ്രാരംഭത്തിൽ ശിവാജിയുടെ താഡനം ഏററു പതിച്ചു പ്രധാനിപോലും വേദനയാ മറന്നു് ആ കൊടിക്കൂറ ആദ്ദേഹത്തിന്റെ കൈവശം കിട്ടിയ വിവരത്തെപ്പററിയും മററും പല ചോദ്യങ്ങൾ ചെയ്തു. ആദ്ദേഹമാകട്ടെ, കാലിൽ മുറിവേററതുകൊണ്ടും ബന്ധനത്തിൽ അകപ്പെട്ടുപോയതിനാലും മനസ്സിന്നു സ്വൈരമില്ലാതെ മൌനം ദീക്ഷിച്ചിരുന്നതേയുള്ളു. ആ മഹാപുരുഷനെപ്പററി ഭടന്മാർ കേട്ടറിഞ്ഞിട്ടുള്ളതല്ലാതെ മുഖപരിചയം ഇല്ലാതിരുന്നതുകൊണ്ടു ആദ്ദേഹത്തിന്റെ ഗംഭീരഭാവവും, സിംഹനോട്ടങ്ങളും, വിശാലമാറിടവും, ദീർഘങ്ങളും ഉരുണ്ടവയുമായ ബാഹുക്കളും, അംഗസൌഷ്ഠവവും, താമ്രവർണ്ണവും കണ്ടിട്ട് അവരുടെ കൈവശം കിട്ടിയ ആൾ ഒരു അസാധാരണ പുരുഷനാണെന്നു മാത്രമേ അവർ കരുതിയിരുന്നുള്ളു.

അദ്ദേഹം പുരുഷോത്തമനോടൊന്നിച്ചു അനുയായിയായി യാത്ര ചെയ്തതുകൊണ്ടു നേരിട്ട അബദ്ധത്തെപ്പററി പശ്ചാത്തപിച്ചു. പുരുഷോത്തമനേയും കൊണ്ടു കുതിര വിരണ്ടോടിയതാണെന്നു ആദ്ദേഹത്തിന്നറിയാമായിരുന്നതുകൊണ്ടു് ആ യുവാവിന്നു എന്താപ

ത്തു് നേരിട്ടിരിക്കുമെന്നറിയാതെ വ്യസനിച്ചു. തനിക്ക് ഈ ഭടന്മാരിൽ നിന്നു രക്ഷപ്പെടുവാൻ മാർഗ്ഗം കാണാതെ പരവശനായി. ഇപ്രകാരം പരിതാപപരീതനായ ശിവാജി തന്റെ സുഖദുഃഖങ്ങളെ എല്ലാം തന്റെ പരദേവതയായ പരാശക്തിയിങ്കൽ സമർപ്പിച്ചിട്ടു ധൈര്യാവലംബനം ചെയ്തുനിന്നു.

പോരിൽ മരിച്ച ഭടന്മാരെ സംസ്കാരം ചെയ്യാനും മുറിവേറ്റവരെ ധവലത്പുരിയിലെയ്ക്കു കൊണ്ടുപോകുന്നതിനും ഏതാനും ഭടന്മാരെ നിയോഗിച്ചിട്ടു പ്രധാനി ശേഷം ഭടന്മാരെ അണിയായി നിരത്തി അവരുടെ മദ്ധ്യത്തിൽ ശിവാജിയെയും നിറുത്തി ബീജപുരിയിലെയ്ക്കു യാത്രപുറപ്പെട്ടു.

---

# അമ്പത്തിനാലാം അദ്ധ്യായം.

കഴിഞ്ഞ അദ്ധ്യായത്തിൽ പ്രസ്താവിച്ച സംഭവങ്ങൾ നടന്നു ഒരാഴ്ച്ചയും ശേഷമായി. തോരഗിരിയിൽനിന്ന് ഏഴുനാഴിക ദൂരെ മാറി താടകവനം എന്ന കാട്ടിൽ ഒരു കുടിലിനുള്ളിൽ ഉണങ്ങിയ പുല്ലുകൊണ്ടുള്ള ശയ്യയിന്മേൽ ഒരു യുവാവു നിശ്ചേഷ്ടനായി കിടക്കുകയായിരുന്നു. അയാളുടെ മുഖത്തു ദുഃഖത്തോടും സ്നേഹത്തോടും പ്രാകൃതയായ ഒരു വൃദ്ധ സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നു. ചിലപ്പോഴും ആ സ്ത്രീയുടെ ശുഷ്കപ്രായങ്ങളായ കൈകളെ രോഗിയുടെ കപോലങ്ങളിലും മാറത്തും വെച്ചിട്ടു—"ഹാവൂ—ഭഗവാനേ!—ജ്വരത്തിനു ലേശം കുറവുണ്ട്! ഇനി സാധ്യമിരിക്കയില്ല!—ജഗദീശ, നിരാശ്രയരായവർക്കു നീയേ ശരണം!" എന്നും മറ്റും തന്നെത്താൻ പുലമ്പി. ആ സ്ത്രീ രോഗിയുടെ കിടക്കയുടെ അരികിൽ വെച്ചിരുന്ന പാത്രത്തിൽനിന്നു ഔഷധം എടുത്ത് ആ യുവാവിന്റെ മുഖത്തും നെററിയിലും തേച്ചു. ഇങ്ങിനെ ഇരുന്നപ്പോൾ രോഗിക്ക് അയാളുടെ മുഖത്ത് എന്തോ വീണു എന്നു തോന്നി, കൈ ഉയർത്തി മുഖം തുടച്ചു. അതു് ആ വൃദ്ധ കണ്ട് അവളുടെ ജരബാധിച്ചുള്ള മുഖത്തു പ്രകാശിച്ചുകാണാമായിരുന്ന ആനന്ദത്തോടെ വേഗം അയാളുടെ ഹസ്തങ്ങളെ പിടിച്ചു

ന്മാരായ മണിപുരന്മാരുടെ കോട്ടയിൽ എത്തി. അതു പുത്രപ്രേമം—നിന്നെ രക്ഷിപ്പാൻ വേണ്ടി തന്നെ ആയിരുന്നു എന്നു പറയാം. അങ്ങിനെ ശ്രമിപ്പാൻ എനിക്കിടയായതു് യാദൃച്ഛികമായിട്ടായിരുന്നതുകൊണ്ടു അതു ദൈവേച്ഛയെന്നെ പറയാവു. അന്നു ശിവാജി ഞങ്ങളുടെ അദ്ഭുതശൌര്യംകൊണ്ടു ഞങ്ങളെ രക്ഷിച്ചു. അതിൽ പിന്നെ ആ സ്ഥലങ്ങളിൽ പോകാറില്ല. ഇയ്യിടെ കുറെ നാളായിട്ടു് ഇവിടങ്ങളിലാണു് എന്റെ സഞ്ചാരം. ഞാൻ വന്നതിന്റെ പിറെറദിവസം വെളുപ്പിന്നു ഞാൻ എണീററു പുറത്തുവന്നു നോക്കി—അതു വിചാരിക്കുമ്പോഴ് എന്റെ ദേഹം തളരുന്നു—ഞാൻ എന്തിനു പറയുന്നു?—നിന്റെ അപ്പോഴത്തെ സ്ഥിതി എന്തായിരുന്നിരിക്കാമെന്നു താനുതാൻ ഊഹിച്ചുനോക്കുക!—അതിരിക്കട്ടെ, നിന്റെ സുഖക്കേടിന്റെ ഇടയിൽ നിന്റെ മനസ്സിന്നു ഒട്ടേറെ സ്വൈരമില്ലായ്മ ഉണ്ടെന്നു ഞാൻ മനസ്സിലാക്കി.—എന്റെ സഹായംകൊണ്ടു വല്ലതും നിവൃത്തിപ്പാനുണ്ടെങ്കിൽ അതു വിട്ടു പറയണം.—ഞാൻ സാധിപ്പിക്കാം.—ഈ നാടെല്ലാം ഞാൻ അരിച്ചുതിരിഞ്ഞതു് നിന്നെ അന്വേഷിച്ചായിരുന്നു.—എന്നു പറഞ്ഞാൽ പക്ഷേ—"

എന്നിത്രയും ആ വൃദ്ധൻ പറഞ്ഞപ്പോഴേയ്ക്കു, പുരുഷോത്തമന്റെ ആലോചനകൾക്കു് സ്ഥൈര്യവും ഉണ്ടായി തുടങ്ങിയതുകൊണ്ടു—"എന്നെ അന്വേഷിച്ചോ?" എന്നു് ആ യുവാവു ചോദിച്ചു.

"അതേ—നിന്നെ അന്വേഷിച്ചുതന്നെ"—എന്നു വൃദ്ധൻ മുമ്പു പറഞ്ഞതിനെ ഒന്നുകൂടി ഉറപ്പിച്ചുപറഞ്ഞു.

പുരു:—"എന്റെ ജീവിതകാലത്തിന്നിടയിൽ—(ലോകം ഞാൻ അറിഞ്ഞുതുടങ്ങിയതുമുതല്ക്കു എങ്കിലും) ഞാൻ പലപ്രകാരത്തിലുള്ള കഷ്ടാവസ്ഥകളിൽ കുടുങ്ങിയതുകൊണ്ടു മനുഷ്യരെപ്പററി എനിക്കു് അവിശ്വാസം തോന്നിപ്പോകുവാനാണു് ഇടയായതു്. നാം തമ്മിലുള്ള പരിചയക്കുറവിനെ

പ്പററി ആലോചിച്ചിട്ട് എന്നെ അന്വേഷിച്ചു നടപ്പാനു ള്ള പ്രത്യേക ആവശ്യം എന്തായിരുന്നു എന്നാണു സംശ യിച്ചതു്."

വൃദ്ധ.—"അങ്ങിനെ തോന്നും!—വാസ്തവംതന്നെ!—ലോകത്തെ വിശ്വസിപ്പാൻ പാടില്ലാതെ വന്നുപോകുന്നു. മനുഷ്യർ തമ്മിൽ എത്ര രക്തസംബന്ധപ്പെട്ടവരായിരുന്നാലും, ചി ല വിഷയങ്ങളിൽ സ്വാർത്ഥപരതകൊണ്ടൊ അന്ധവി ശ്വാസംകൊണ്ടൊ ബുദ്ധി ചലിച്ചു, അവരുടെ കടമയെ യും, ലോകത്തെയും, സ്നേഹത്തെയും മറന്നു വെറും വിശേ ഷജ്ഞാനമില്ലാത്ത മൃഗങ്ങളെപ്പോലെ പ്രവർത്തിച്ചു പോ കുന്നു. ഇതും അത്ഭുതമല്ലെന്നാണു ഞാൻ പറയുന്നതു്. ഈവിധം പാപകർമ്മങ്ങളിൽ ആസക്തന്മാരായി ഭവിച്ചു വർ ലോകത്തിലില്ലെങ്കിൽ നാം സൽകർമ്മങ്ങളെ തിരിച്ചറിയു ന്നതെങ്ങിനെ? അതുകൊണ്ടു, കുഞ്ഞേ, നിനക്കു ലോകത്തെ പ്പററി അവിശ്വാസം തോന്നിയാലും പ്രപഞ്ചാവസ്ഥയ്ക്കു് ആ മാതിരിക്കാഴ്ചം വേണമെന്നാണു് എന്റെ അഭിപ്രായം. നിന്റെ അവിശ്വാസംകൊണ്ടു നിന്നെയും നീ അവിശ്വ സിച്ചുവെന്നു വന്നുകൂടാ—എന്തുകൊണ്ടെന്നാൽ, നിന്റെ ഇപ്പോഴത്തെ സ്ഥിതികൊണ്ടു് നിനക്കു നിന്നെ അറിവാൻ പാടില്ലാതെയാണിരിക്കുന്നതു്—കുഞ്ഞേ! എനിക്കു നിന്നെ അറിയാം!—ഇതു ഞാൻ കുറെ മുമ്പു പറഞ്ഞുവല്ലൊ?"

പുത്ര:—"വെറും നിരാശ്രയാവസ്ഥയിൽ ഇരിക്കുന്ന എന്നെ നി ങ്ങൾക്കറിയാമെന്നു പറഞ്ഞാൽ വിശ്വസിക്കുന്നതെങ്ങി നെ?—അമ്മെ—നിങ്ങൾക്കു എന്നെപ്പററി ഒരറിവുമില്ല ആൾതെററി ഇങ്ങിനെ നിങ്ങൾ പറയുകയാണ്. എനി ക്കു് എന്റെ അച്ഛനാരെന്നൊ, അമ്മ ആരെന്നൊ അ റിഞ്ഞുകൂട. ഞാൻ കൈക്കുഞ്ഞായിരുന്നപ്പോൾ എന്നെ വിശ്വനാഥൻ പ്രഭുവിന്റെ കൊട്ടാരവാതിലിൽ ആരോ കൊ ണ്ടുപോയി ഇട്ടേച്ചു പൊയ്ക്കളഞ്ഞുപോലും. പിന്നെ വിശ്വനാഥൻപ്രഭുവിന്റെ ഭാര്യ എടുത്തു് എന്നെ വളർത്തി.

എനിക്ക് ആറുവയസ്സു പ്രായമായപ്പോൾ അവർ മരിച്ചു. അതിന്റെശേഷം വിശ്വനാഥൻപ്രഭു എന്നെ ഇത്രത്തോളം വളർത്തി. ഇങ്ങിനെയാണ എന്റെ സ്ഥിതി."

ഇത്രയും പുരുഷോത്തമൻ പറഞ്ഞപ്പോഴേയ്ക്കു വൃദ്ധയ്ക്കു ദുസ്സഹമായി ഭവിച്ച വ്യസനത്താൽ മാറത്തടിച്ചുംകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"നിന്റെ വാക്കുകൾ എന്റെ ഹൃദയത്തെ പിളർക്കുന്നു. നിന്നെ നിനക്ക് അറിഞ്ഞുകൂടാ എന്ന് ഞാൻ ആവർത്തിച്ചുപറയുന്നു!—എനിക്കു നിന്നെ അറിയാമെന്നു പറഞ്ഞതു നിന്നെപ്പറ്റിയുള്ള വിവരങ്ങൾ എനിക്കു സൂക്ഷ്മമായിട്ടറിയാമെന്നുള്ളതുകൊണ്ടാണ്."

പുരു:—"അങ്ങിനെ ആയെന്നാൽ ഈ പിറകേയൊന്നും കൂടാതെ എന്നോട് എല്ലാം പറയാമായിരുന്നല്ലോ? എനിക്കു അറിവായതുമുതൽ ഞാൻ എന്റെ മാതാപിതാക്കന്മാർ ആരാണെന്നറിവാൻ ആഗ്രഹിച്ചുകൊണ്ടിരിക്കുന്നവനാണ്—എന്റെ അമ്മേ—ഒന്നു മാത്രമെങ്കിലും എന്നോടു പറയണം."

വൃദ്ധ:—"പറയണമെങ്കിൽ കുറെ അധികമുണ്ട്. കുഞ്ഞിനോടു ഞാൻ എല്ലാം പറയാം; നിന്റെ സുഖക്കേട് ഒന്നു ഭേദംവന്നുകൊള്ളട്ടെ—നിന്റെ ആശയെ വർദ്ധിപ്പിക്കുവാൻ ഈ സന്ദർഭത്തിലിടകൊടുത്തതു് എന്റെ അവിവേചനകൊണ്ടാണ്.—കുഞ്ഞേ, നിന്റെ ആപത്തുനീങ്ങി നീ രക്ഷപ്പെട്ടു എന്നു കണ്ടപ്പോൾ സന്തോഷം കൊണ്ടു ഞാൻ മതിമറന്നുപോയി.—ആകട്ടെ, ഇത്രയും ഞാൻ പറഞ്ഞുപോയ സ്ഥിതിക്കു നിന്റെ മനസ്സിനു സമാധാനം ഉണ്ടാകുവാൻ വേണ്ടി നിന്റെ മാതാപിതാക്കന്മാരെപ്പറ്റി മാത്രം പറയാം.—നീ രാജതുല്യനായ ഒരാളിന്റെ മകനാണ്. മാതാവും അതുപോലെ ഒരു മാന്യകുടുംബത്തിൽ ചേർന്ന സ്ത്രീയാണ്. അവർ രണ്ടുപേരും ജീവിച്ചിരിക്കുന്നു. ഇനി ശേഷം വിവരങ്ങൾ പിന്നെപ്പറയാം."

തന്റെ ജനനത്തെപ്പറ്റി കേട്ടിടത്തോളം സമാധാനവും, ആ വൃദ്ധ വാസ്തവം പറഞ്ഞതായിരുന്നുവെങ്കിൽ തന്റെ മാതാ

പിതാക്കന്മാരെ അധികം താമസിയാതെ കാണ്മാനിടവരുമെന്നു വിചാരിച്ചുണ്ടായ സന്തോഷവും, ഇനിമേൽ തനിക്കു നിർഭയം ലോകരോടു സഹവസിപ്പാറായല്ലോ എന്നു കരുതി ധൈര്യവും, ഇതിന്നുമുമ്പു തന്നേയും താരയേയും അടുപ്പിക്കാത്തവിധം ഉണ്ടായിരുന്ന പ്രതിബന്ധം നിശ്ശേഷം നീങ്ങിയെന്നു തോന്നുകയാലുണ്ടായ പരമാനന്ദവുംകൊണ്ടു പുരുഷോത്തമൻ സ്വല്പനേരം വിചാരമഗ്നനായി കിടന്നു. വീണ്ടും ചില സംശയങ്ങളും തോന്നുകയാൽ:—

പുരു:—"നിങ്ങൾ എന്നെ സംബന്ധിച്ചു പറഞ്ഞതുപോലെ എനിക്കു മാതാപിതാക്കന്മാരുണ്ടെങ്കിൽ ദൈവാധീനം തന്നെ. തൽകാലാവസ്ഥ പറഞ്ഞതിലും വ്യത്യാസമില്ലല്ലോ—എല്ലാം ദൈവേച്ഛപോലെയാകട്ടെ.—നിങ്ങൾക്കു എന്നോടു തോന്നീട്ടുള്ള അളവററ കരുണയ്ക്കു എന്നാൽ എന്തു പ്രത്യുപകാരമാണ് ചെയ്വാൻ കഴിയുന്നതു്?"

വൃ:—"ഞാൻ പറഞ്ഞതു് അത്ര വിശ്വസിച്ചില്ലായിരിക്കാം!—ഒരു ഭ്രാന്തി എന്തോ പുലമ്പി എന്നാണു വിചാരിക്കുന്നതു്. അതു സംശയം വേണ്ട!—പുരുഷോത്തമ! ഞാൻ പറഞ്ഞതു വാസ്തവമാണു്! എന്റെ ബുദ്ധിക്കു മാലിന്യം ഭവിച്ചിട്ടില്ലെന്നു എന്റെ പ്രവൃത്തികൊണ്ടു അറിവാൻ പാടില്ലെ?—ഇതിരിക്കട്ടെ, നിന്റെ മുഖഭാവം കണ്ടിട്ടു വളരെ വിചാരം ബാധിച്ചിട്ടുള്ള പ്രകാരം തോന്നുന്നു. മാതാപിതാക്കന്മാരെപ്പററിയാണെങ്കിൽ അവരെ നിനക്കു താമസിയാതെ കാണ്മാൻ കഴിയുമെന്നുള്ളതുകൊണ്ടു സമാധാനപ്പെടണം.—പിന്നെ വിശ്വനാഥന്റെ മകളെപ്പററി ആയിരിക്കാം.—എന്തിന്നു മുഖം തിരിക്കുന്നു?—ഇക്കാര്യത്തിൽ ലജ്ജ എന്തിന്നു?—നിന്ദ്യമല്ലാത്ത സ്നേഹമോ, ഒരു സുന്ദരിയോടുള്ള ഹാർദ്ദമായ പ്രേമമോ ഒരിക്കലും ലജ്ജാവഹമല്ല—എന്റെ കത്തു് അശേഷം സംശയിക്കേണ്ട!—ആ പെൺകുട്ടി നിന്റേതു തന്നെ!—അതിന്നു വേണമെങ്കിൽ ഒരു സത്യവും ചെയ്തുതരാം."

പുത്ര:—"നിങ്ങളുടെ അനുഗ്രഹംകൊണ്ട് ഇങ്ങിനെ തോന്നിപ്പോകുന്നതാണ്. എന്നോടു നിങ്ങൾക്കിത്ര സ്നേഹം തോന്നിയതിന് എന്റെ ഈ സ്ഥിതിക്ക ഞാൻ എന്തു പ്രത്യുപകാരം ചെയ്യേണ്ടു?"

വൃദ്ധ:—"പ്രത്യുപകാരമോ—നന്നായി!—ഞാൻ അത് ഇച്ഛിക്കുന്നില്ല!—"സാധുബ്രാഹ്മണി" എന്നു പറയുന്നതിലും വ്യക്തമായി നീ എന്നെ നോക്കുന്നല്ലൊ?—ചില സമയത്ത് എന്നെ തപിപ്പിക്കുന്ന വിഷയങ്ങളെപ്പററി കുറെ അധികം വിചാരിച്ചുപോകും.—അപ്പോൾ എന്നെ കാണുന്നവൎക്കു ഭ്രാന്തിയെന്നു സംശയിപ്പാൻ ഇടയുണ്ട്. ആ കാൎയ്യങ്ങളെപ്പററി സവിസ്തരം നിന്നോടു പറയുമ്പോൾ ഞാൻ ഭ്രാന്തിയോ അല്ലയോ എന്നു മനസ്സിലാക്കാം."

വൃദ്ധയുടെ വാക്കുകൾകൊണ്ട് ആ സ്ത്രീക്ക ഏതോ ഏകവിഷയങ്ങളെപ്പററി ബുദ്ധിക്ക ചാപല്യം നേരിട്ടിരിക്കാമെന്നു പുരുഷോത്തമൻ വിചാരിച്ചു. എന്നിരുന്നാലും അവരെ വിശ്വസിക്കാമെന്നുറച്ചുകൊണ്ട് ആ യുവാവു ശിവാജിക്ക നേരിട്ട വിപത്തിനെപ്പററി എല്ലാം പറഞ്ഞു. എന്നിട്ടു ശിവാജിയുടെ സൈന്യത്തിൽ ചെന്നു ഭടന്മാരോടോ അല്ലെങ്കിൽ മിത്രജനങ്ങളോടോ അദ്ദേഹത്തിനു നേരിട്ട വിപത്തിനെപ്പററി പറയണമെന്നപേക്ഷിച്ചു.

വൃദ്ധ:—"നിനക്കുവേണ്ടി ഞാൻ ഇതെല്ലാം സാധിച്ചു കഴിയുന്നതുവേഗം വരാം. എന്നാൽ ഞാൻ മടങ്ങി എത്തുവാൻ പക്ഷെ നാൾത്താമസം വന്നേയ്ക്കുമെന്നുള്ളതുകൊണ്ട് ഈ സ്ഥലത്തു നിസ്സഹായനായി നീ താമസിപ്പാൻ പാടില്ല. കുറെ അകലെ ഈ കാട്ടിൽതന്നെ ഒരിടയൻ താമസിക്കുന്നുണ്ട്. അവൻ വിശ്വസ്തനാണ്. നമുക്ക് അങ്ങോട്ടു പോകാം."

---

# അമ്പത്തിനാലാം അദ്ധ്യായം.

വൃദ്ധ പോയിട്ട ദിവസം അഞ്ചോളമായി. പുരുഷോത്തമൻ വർത്തമാനങ്ങൾ അറിവാൻ അക്ഷമനായി കാത്തിരുന്നു. ആ യുവാവിന്ന ദിവസങ്ങൾ പോകുന്തോറും അസ്വാസ്ഥ്യം വർദ്ധിച്ചുതുടങ്ങി. ആട്ടിടയൻ ദിവസംപ്രതി വന്നിട്ട വരുമ്പോൾ അവനോട്ട വിശേഷവർത്തമാനങ്ങളെപ്പററി ചോദിക്കാറുണ്ടായിരുന്നു. ആട്ട കുഴിയിൽ വീണതിനെ എടുപ്പാൻ വേണ്ടിവന്ന ശ്രമത്തെപ്പററിയോ ആട്ടിൻപററത്തിൽ നിന്ന പിരിഞ്ഞുപോയ ആട്ടിനെ തിരിച്ചു കൊണ്ടുവന്ന തന്റെ പട്ടിയുടെ സാമർത്ഥ്യത്തെക്കുറിച്ചോ ആയിരുന്നു അവന്റെ വർത്തമാനങ്ങൾ. രാജ്യാവസ്ഥ തലകീഴായി മറിഞ്ഞാലും, ആര് ഏതു രാജ്യം അപഹരിച്ചാലും സ്വേച്ഛാനുസരണം വനങ്ങളിൽ തന്റെ ആടുകളെ നടത്തി തീററിച്ചു നിർവിചാരമായി വൃക്ഷച്ഛായയിൽ ഇരുന്ന പാട്ടുപാടി ദിവസം കഴിക്കുന്ന ആട്ടിടയന്ന രാജ്യവർത്തമാനം അറിയേണ്ട ആവശ്യമുണ്ടോ? ഇങ്ങിനെ രണ്ടുദിവസങ്ങൾകൂടി കഴിഞ്ഞപ്പോൾ ഒരു ദിവസം വൈകുന്നേരത്തു വൃദ്ധ ഓടിവിയർത്തു ക്ഷീണിച്ചു പുരുഷോത്തമന്റെ മുമ്പിൽവന്നു വീണു. ആ യുവാവു വർത്തമാനങ്ങൾ അറിവാൻ വൈകിയിരിക്കയാണെന്നറിയാമായിരുന്നതുകൊണ്ട് അവൾ കിതച്ചിട്ടു പ്രയാസത്തോടെ ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

"ശിവാജിയെ ബീജപുരിയിൽ തടവിൽ പാർപ്പിച്ചിരിക്കുന്നു. അവിടത്തെ ന്യായാധിപന്മാർ കൊട്ടാരത്തിന്റെ മുൻവശത്തുള്ള മൈതാനത്തു വെച്ച എല്ലാവരും കാണത്തക്കവിധം വാൾകൊണ്ട് അദ്ദേഹത്തെ വെട്ടിക്കൊല്ലണമെന്ന വിധി പ്രസ്താവിച്ചുപോലും. ഇതുകൊണ്ടു മഹാരാഷ്ട്രജനസമൂഹം എന്നല്ല ഇതരവർഗ്ഗക്കാരും ഒന്നിളകിയിരിക്കുന്നു. ജ്യോതിപ്പുരിയിലെ വീരരാജൻ, സിന്ധുരാജൻ, മുതലായവർ അവരവരുടെ രാജ്യങ്ങളിലേക്ക ഓടിപ്പോയിരിക്കുന്നു. ശിവാജിയെ തരത്തിൽ പിടികിട്ടിയതുകൊണ്ടു മഹമ്മദീയർക്ക അത്യുത്സാഹംതന്നെ. ശിവാജിയെ ഇങ്ങിനെ വധിപ്പാൻ വിധികല്പിച്ചതു ചില ഉദ്ദേശങ്ങളോടുകൂടിയാണ്. മഹാരാഷ്ട്രനായകന്മാരിൽ ചി

കൂട്ടത്തിൽ അദ്ദേഹവും ഉണ്ടായിരുന്നുവെന്നു് ഒരു വർത്തമാനം അവിടങ്ങളിൽ അവർ പറഞ്ഞിട്ടുണ്ടു്. എന്നാൽ അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം കഠിനമായ നടപടി നടത്തുവാൻ അവർ സംശയിക്കുന്നു. പക്ഷെ അവർ കരുതുന്നതു് ഓരോരുത്തരെ ആയിട്ടു തീർക്കാമെന്നാണു പോലും."

പു:—"അവർ അങ്ങിനെ വിചാരിക്കുമെന്നാണു് എന്റെയും അഭിപ്രായം—പിന്നെ?"

വൃ:—"ശിവാജിയുടെ സേനാനായകന്മാരിൽ ഒട്ടനേകം പേരും സൈന്യവും വേഷപ്രച്ഛന്നന്മാരായി ബീജപുരിക്ക് നടക്കുന്നുണ്ടു്. ശിവാജിയെ കൊല്ലുവാൻ പോകുന്ന ദിവസം, പക്ഷെ, ഒരു വലുതായ കലഹം ഉണ്ടായേക്കുമെന്നാണു കേട്ടതു്. ഈ സംശയംകൊണ്ടു് ഒരു സൈന്യവിഭാഗത്തെ ബീജപുരിയിൽ, ചക്രവർത്തിയുടെ ആജ്ഞാപ്രകാരം വരുത്തിട്ടുണ്ടു്. ഇതു് ഇങ്ങിനെ എല്ലാം നടക്കുന്നു. പിന്നെ നീയെന്തിനു കരുതുന്ന ശിവാജിയെ രക്ഷിപ്പാനാഗ്രഹിക്കുന്നതു്?—അതിലേയ്ക്കു വേറെ ആളുകളില്ലേ?—നീ ഒരു ബാലനാണു്. വൃഥാ ആപത്തിൽ ചാടുവാൻ, വഴിതേടുന്നതു ശരിയല്ല. കോപത്തെപ്പറ്റികഴിഞ്ഞു. നീ കണ്ണുതുറന്നിട്ടു ഒരാഴ്ചകഴിഞ്ഞതേയുള്ളു."

പു:—"എന്താണു്?—ശിവാജിയെ കൊല്ലുവാൻ തള്ളിവിട്ടേച്ചു ഞാൻ സ്വസ്ഥനായിട്ടിരിക്കണം—അല്ലേ?—അങ്ങിനെ കാര്യവും ഞാൻ ചെയ്യുകയില്ല!—എന്നെക്കുറിച്ചു സ്നേഹമുണ്ടെങ്കിൽ ഈ കാര്യത്തിൽ നിങ്ങളും നിർബന്ധിക്കരുതു്. ഞാൻ ജീവിച്ചിരിക്കുമ്പോൾ ആ മഹാനുഭാവനെ കൊല്ലുവാൻ സമ്മതിക്കുകയില്ല. ധവലത്പുരിയിൽനിന്നു കൊടിക്രൂരയെ ബീജപുരിയിലേയ്ക്കു കൊണ്ടുപോകണമെന്നു നിർബന്ധിച്ചവൻ ഞാനാണു്. അദ്ദേഹം എന്നോടുകൂടി സഹായത്തിനു വന്നതുകൊണ്ടാണു് ഈ വിപത്തു് അദ്ദേഹത്തിനു നേരിട്ടതു്. അതുകൊണ്ടു് അദ്ദേഹത്തെ തനി

ച്ചു വിട്ടിട്ട ഞാൻ സ്വസ്ഥനായിട്ടിരിക്കയെന്നുള്ളതു ഹീനകൃത്യമാണ്."

പുരുഷോത്തമന്റെ ഈ നിശ്ചയം കേട്ട വ്യസനാക്രാന്തയായ വൃദ്ധ തൊണ്ട വിറച്ചുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"നീ എന്തുചെയ്യാനാണ ഭാവം?—പുരുഷോത്തമ?—സ്വയം ദുരന്താർത്ഥം വരുത്തരുതേ. നീ ശൂരൻതന്നെ. എന്നാൽ ശൌര്യത്തിൽകൂടി ബുദ്ധിയും ഉപയോഗിച്ചെങ്കിലേ അതിനു മഹിമയുള്ളൂ. കണ്ണേ നീ ജീവിച്ചിരിക്കേണ്ടതായുള്ള കാര്യങ്ങൾ പലതുമുണ്ട്."

ഇതു താരയെ സൂചിപ്പിച്ച് ആ സ്ത്രീ പറഞ്ഞതായിരുന്നതെന്നു പുരുഷോത്തമൻ ഊഹിച്ചിട്ട് ഇങ്ങിനെ പറഞ്ഞു.

"അതുകൊണ്ട്, ശിവാജിയെ നിസ്സഹായനായി വിട്ടേച്ചു ഞാൻ പോയ്ക്കളഞ്ഞു എന്നു താര കേട്ടാൽ എന്നെ ഹസിക്കയല്ലാതെ ശ്ലാഘിക്കയില്ല."

വൃദ്ധ:—"ശിവശിവ!—ശിവശിവ!—എന്തു പറഞ്ഞിട്ടും കേൾക്കുന്നില്ല!—ആകട്ടെ നീ ഈ കാര്യത്തിൽ എന്തുചെയ്യാനാണ ഭാവം എന്ന് എന്നോടു പറഞ്ഞാൽ നിനക്ക് ആപത്തു പിണയാതിരിപ്പാൻ വേണ്ട മാർഗ്ഗം ഞാനും നോക്കാം."

പുരു:—"ആകട്ടെ, പറയാം. ശിവാജിയെ എപ്പോഴാണ കൊല്ലുവാൻ അവർ നിശ്ചയിച്ചിട്ടുള്ളത്?—"

വൃദ്ധ:—"മറ്റന്നാൾ രാവിലെ ഏഴുമണിക്കാണപോലും."

"എന്നാൽ നാളെ രാത്രിയിൽ വേഷച്ഛന്നനായിട്ട ഞാൻ അവിടെ പോകും." എന്നു പറഞ്ഞിട്ട വൃദ്ധയുടെ ചെവിയിൽ സ്വകാര്യമായി ആ യുവാവ് എന്തോ വർത്തമാനം പറഞ്ഞു. അതിനിടയിൽ ആ സ്ത്രീ ഞെട്ടി രണ്ടുമൂന്നുപ്രാവശ്യം പുരുഷോത്തമന്റെ മുഖത്തു നോക്കിപ്പോയി. പുരുഷോത്തമൻ വർത്തമാനം അവസാനിപ്പിച്ചപ്പോൾ വൃദ്ധ ദീർഘനിശ്വാസം ചെയ്തു ഇങ്ങിനെ പറഞ്ഞു.—

"കണ്ണേ ഇതെന്തു സാഹസമാണ നീ ചെയ്വാൻ തുടങ്ങുന്നത്. സിംഹക്കൂട്ടിൽ തലയിടുവാൻ തുടങ്ങുന്നതുപോലെയാണ്

—ഇപ്പോഴം നിന്നെപ്പററി അശേഷം സംശയമില്ല. ഇനി നിന്റെ ഈ പ്രവൃത്തിയിൽ അപജയം നേരിട്ടുപോയാൽ പിന്നത്തെ കഥ പ്രത്യേകം പറയണമെന്നുണ്ടോ?—നല്ല കുത്ത്—ജന്മം പാഴായിപ്പോകുമല്ലോ!"

പുരു:—"ഞാൻ ഒരാളെ കടക്കിച്ചാക്കി. ഇനി ആയാളെ രക്ഷിപ്പാൻ എന്നാൽ കഴിയുന്ന പ്രയത്നം ചെയ്യാതെ അടങ്ങുകയില്ല!—ഞാൻ പറഞ്ഞപ്രകാരം നിങ്ങളും സഹായിക്കാമെങ്കിൽ അങ്ങിനെ ചെയ്യണം. എന്നെ അധൈര്യപ്പെടുത്തത്തക്ക വാക്കുകളൊന്നും പറയരുത്. നമ്മുടെ കടമ നാം ചെയ്യുകയെന്നേയുള്ളു. പിന്നെ ദൈവേച്ഛപോലെ വരും."

വൃ:—"അങ്ങിനെയാകട്ടെ—എന്നാലും പുരുഷോത്തമാ നിന്നോട് എനിക്കു പറയാനുള്ള സംഗതികളുടെ ഗൌരവം ആലോചിക്കുമ്പോൾ—എന്തിന്—ഞാനിപ്പോഴും ഒന്നും പറയുന്നില്ല. നിനക്ക് എന്താപത്തുവന്നാലും ശിവാജിയെ രക്ഷിച്ചു മതിയാവു എന്നു സിദ്ധാന്തിക്കുന്നതു് നിന്റെ വിധിവിശേഷമാണ്."

ഇപ്രകാരം വൃദ്ധൻ ഓരോന്നു പുലമ്പിക്കൊണ്ടിരുന്നതിനിടയിൽ ആട്ടിടയൻ വന്നതു കണ്ടിട്ടു പുരുഷോത്തമൻ അവനെവിളിച്ചു് ഇങ്ങിനെ ചോദിച്ചു:—

"എടോ—തന്റെ ഉടുപ്പും തൊപ്പിയും ആ തലയിൽ കെട്ടും എനിക്കു തരുമോ? തനിക്കു വേറെ ഉണ്ടെങ്കിൽ അതു കിട്ടിയാലും മതി. അതിനുള്ള വിലയ്ക്കു പുറമെ തനിക്കു സമ്മാനവും തരാം—ഇതാ വാങ്ങിക്കൊള്ളൂ."

ആ ആട്ടിടയൻ അതിനു മുമ്പ് ഒരിക്കലും ധാരാളം സ്വർണ്ണനാണയങ്ങൾ കണ്ടിട്ടില്ലാതിരുന്നതുകൊണ്ടു പുരുഷോത്തമന്റെ സമ്മാനം അവനെ ഏററവും വിസ്മയിപ്പിച്ചു. ആദ്യം ഉണ്ടായ സംഭ്രമത്തിൽ നിന്നു കുറേ ശാന്തനായപ്പോൾ അവൻ പുരുഷോത്തമന്റെ രണ്ടു കൈകളേയും ആദരവോടുകൂടി പിടിച്ചുകൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

"യജമാനന തോന്നിയ ദയയ്ക്കു ദൈവം അവിടത്തെയ്ക്കു മേൽക്കുമേൽ ശ്രേയസ്സു തരട്ടെ!—ഈ ധനം ഇപ്പോൾ എനിക്ക വേണ്ടാ. എന്റെ സൎവ്വവും അവിടത്തെയ്ക്കു് അധീനമെന്ന വിചാരിച്ചുകൊള്ളണം. ഇതിലെയ്ക്കു തന്ന പ്രതിഫലം എനിക്ക സ്വീകരിപ്പാൻ പാടില്ലാ." എന്ന പറഞ്ഞു് അവൻ ആ സമ്മാനത്തെ പുരുഷോത്തമന്റെ കയ്യിൽ തിരിച്ചിടുവാൻ ശ്രമിച്ചു.

പുരു:—"ഈ ധനത്തെ ഞാൻ സന്തോഷത്തോടുകൂടി തന്നതാണു്. താൻ ദരിദ്രനായിത്തീൎന്നിട്ടും എനിക്ക ബുദ്ധിമുട്ടു നേരിടുമെന്ന കരുതി ധനത്തെ തിരികെ തരണമെന്ന തോന്നിയതുപോലെ ഉയൎന്ന തരക്കാൎക്കു ഉണ്ടാവാൻ പ്രയാസം. താൻ ഒരു മഹാമനസ്സനാണു്—എന്റെ കൈവശം ധാരാളം ധനമുണ്ടു്—ഇതാ നോക്കു!" എന്ന പറഞ്ഞിട്ടു് ആ യുവാവു തന്റെ ഉടുപ്പിനുള്ളിൽ നിന്ന ഒരു മടിശ്ശീല നിറച്ചു സ്വൎണ്ണനാണയങ്ങൾ ഇരുന്നതിനെ എടുത്തു കാണിച്ചു. അതിന്നശേഷം ആട്ടിടയൻ സമ്മാനത്തെ ആദരപൂൎവ്വം സ്വീകരിച്ചു. എന്നിട്ടു് അവന്റെ നൂതനമായ ഉടുപ്പും തൊപ്പിയും തലയിൽ കെട്ടും മറ്റും പുരുഷോത്തമന്ന കൊടുത്തു.

ആ രാത്രി കഴിഞ്ഞു് പിറേറന്നാൾ അസ്തമിച്ചു പുരുഷോത്തമനും വൃദ്ധയും ആട്ടിടയനോടു യാത്രപറഞ്ഞു് ബീജപുരിയിലേക്ക യാത്രതിരിച്ചു.

---

## അറുപത്തിഅഞ്ചാം അദ്ധ്യായം.

ബാലാൎക്കൻ തന്റെ സ്വൎണ്ണവൎണ്ണത്തോടുകൂടിയ രശ്മികളെക്കൊണ്ടു ബീജപുരിയിലെ കൊട്ടാരത്തിന്റെ പുരോഭാഗത്തുണ്ടായിരുന്ന മൈതാനത്തും അടുത്തുള്ള വീഥികളിലും അണിയായി നിരന്ന നിന്നിരുന്ന ഭടന്മാരുടെ ആയുധങ്ങളെ ഇടമുറിവില്ലാത്ത മിന്നൽപിണരുകൾ പോലെ പ്രകാശിപ്പിച്ചു പ്രഭാതത്തിന്ന

മുമ്പ് കൊട്ടുവാതിലുകൾ തുറന്നിട്ടിരുന്നതുകൊണ്ട് അവയിൽ കൂടി അനവധി ജനങ്ങൾ അത്ഭുതപൂർവ്വമായ കാഴ്ചകാണ്മാൻ വന്നുകൊണ്ടിരുന്നു. കൊട്ടാരത്തിന്റെ ഉപരിഭാഗത്തു ചക്രവർത്തിയുടെ ധ്വജത്തിൽ ബന്ധിച്ചിരുന്ന കൊടിക്കൂറ ഇളങ്കാററുകൊണ്ട് ചെറിയ തിരകൾ പോലെ ഇളകിക്കൊണ്ടിരുന്നു. ഏതാനും രാജപ്രതിപുരുഷന്മാർ ഈ കാഴ്ച കാണ്മാൻ വന്നിട്ടുണ്ടായിരുന്നു. അവർ കൊട്ടാരത്തിന്റെ രണ്ടാംനിലയിലുള്ള ജനലുകളിൽ കൂടി നോക്കിക്കൊണ്ടിരുന്നു. അവർ ഇരുന്നതിന്റെ ചുവട്ടിൽ ആയിരത്തിൽപരം ഭയങ്കരന്മാരായ അഫ്ഗാൻ ഭടന്മാർ നിരന്നു നില്പുണ്ടായിരുന്നു. ഈ സൈന്യവിഭാഗവും മററു മുഗൾ സൈന്യവും ശിവാജിയുടെയും അദ്ദേഹത്തിന്റെ അശ്വസൈന്യത്തിന്റെയും കരുത്തു് അറിഞ്ഞിട്ടുള്ളവരായിരുന്നതുകൊണ്ട് വെടിമരുന്നും തീയും പോലെ കാര്യം കലാശിക്കുകയില്ലയോ എന്ന് അവർക്കു സംശയമുണ്ടായിരുന്നു.

ജനങ്ങളുടെ തിരക്കുകൊണ്ട് ഉപദ്രവം നേരിടാതെ ഇരിപ്പാൻ മൈതാനത്തിന്റെ മദ്ധ്യഭാഗത്തു വിശാലമായി അഴി അടിച്ച് ഉറപ്പിച്ചിട്ടുണ്ടായിരുന്ന സ്ഥലത്തിന്റെ നടുവിൽ നാലടി ഉയരത്തിൽ ഒരു തട്ടുപണിചെയ്ത് അതിൽ ഇരുപത്തുവണ്ണം അരക്കോൽ കിളരമുള്ള ഒരു മരക്കുററിയും വെച്ചിട്ടുണ്ടായിരുന്നു.

ശിവാജിയെ കൊല്ലുവാൻ വേണ്ട ഒരുക്കങ്ങൾ ഇപ്രകാരമെല്ലാമായിരുന്നു അവിടെ കണ്ടത്. ബീജാപുരിയിലെ രാജപ്രതിപുരുഷൻ ഒരു മടക്ക അയച്ച സമയമായി എന്നുതെരിയപ്പെടുത്തിയ ഉടൻ കൊട്ടാരത്തിന്റെ ഒരററത്തുനിന്നും വാതിൽതുറന്ന് ഒരു വലിയ വാളുമായി ഒരുവനും ഏതാനും ഭടന്മാരും പുറത്തു വന്നു. ആ വാൾ ധരിച്ചിരുന്നവന്റെ കറുത്ത നിറവും, പ്രാകൃത വേഷവും, കറുത്തതുണികൊണ്ടുള്ള മുഖപടത്താൽ മുഖം മറച്ചിരുന്നതിന്റെ ദ്വാരങ്ങളിലും കവിൾത്തടങ്ങളെ കവിഞ്ഞു കാണാമായിരുന്ന മേൽമീശയും, ദീർഘകായവും, നീണ്ടുരുണ്ട് ഉറപ്പുള്ള കൈകൾകൊണ്ടു ഖഡ്ഗത്തിന്റെ മുഷ്ടിയിലും പട്ടത്തിലും പിടിച്ചുകൊണ്ടു ഞെളിഞ്ഞുള്ള നടപ്പും ആരുടെ കണ്ടാൽ ആരും ഭയപ്പെടും. അയാളുടെ വരവുകണ്ടപ്പോൾ ജനങ്ങളുടെ ഇടയിൽ

നിന്ന്—"ഈ കാലൻ എവിടുന്ന്?—മഹാപാപി!—മഹാപാപി! ഇവൎക്ക് ഇവനെ എവിടുന്നു കിട്ടി?" എന്നീവിധം കോപരസപ്രധാനങ്ങളായ ശബ്ദം പൊങ്ങിയതു കേട്ടിട്ട് സേനാനായകന്മാരിൽ ചിലർ ചെന്ന് അതു നിൎത്തി. ആ വാൾ ധരിച്ചുകൊണ്ടുവന്നവൻ ജനങ്ങൾ പറഞ്ഞതിനെ കേട്ടുവെന്നപോലും നടിക്കാതെ അയാൾ വന്നക്രമത്തിൽതന്നെ നടന്ന് ഈഷൽ കമ്പം കൂടാതെ അവിടെ കെട്ടിയിരുന്ന തട്ടിന്റെ മുകളിൽകയറി വാളിനെ ഉയൎത്തിപ്പിടിച്ചുകൊണ്ട് ശിവാജിയുടെ വരവിനെയും നോക്കി നിന്നായി. ഇത്രയും കഴിഞ്ഞ ഉടൻ കൊട്ടാരത്തിന്റെ പ്രധാന വാതിൽ തുറന്ന് ശിവാജിയേയും കൊണ്ട് അമ്പതു ഖഡ്ഗപാണികളായ ഭടന്മാർ പുറത്തു വന്നതു കണ്ടു. കൊടിക്കൂറയും കൊണ്ടു പോകുംവഴി ഉണ്ടായ യുദ്ധത്തിൽ ശിവാജിയുടെ ഉടുപ്പും വസ്ത്രങ്ങളും കീറിപ്പോയെങ്കിലും അവ രാജത്വമുള്ളവർ ധരിക്കത്തക്കവയായിരുന്നു എന്നു തോന്നും. ശിവാജിയുടെ മുഖം വളരെ വിളറിയിരുന്നു. പോൎക്കളത്തിൽ തന്റെ അശ്വാരൂഢസൈന്യസമേതം ജീവനെ തൃണതുല്യമായിക്കരുതി മുഗൾസൈന്യനിരയെ ഭേദിപ്പാൻ മനക്കരുത്തുള്ള ശിവാജിക്ക് ഈ സന്ദൎഭത്തിൽ അധൈൎയ്യം ഉണ്ടായി എന്നു പറവാൻ പാടുണ്ടോ?

തന്റെ ജീവാവസാനം വരുത്തുന്നതിനുവേണ്ടി കെട്ടിയുണ്ടാക്കീട്ടുള്ള തട്ടിന്മേൽ ശിവാജി കയറിനിന്ന് ജനക്കൂട്ടത്തിൽനോക്കി. അദ്ദേഹത്തിന്റെ ദൃഷ്ടിപതിഞ്ഞഭാഗങ്ങളിൽ ജനങ്ങൾ ഇളകി മുമ്പോട്ടുവലിയുന്നതു അദ്ദേഹത്തിനു കാണാമായിരുന്നു. പിന്നെ അദ്ദേഹം ചക്രവൎത്തിയുടെ ഭടന്മാർ എത്രയുണ്ടെന്നു നോക്കി. അവരുടെ സംഖ്യ ഏറെക്കുറെ പതിനായിരത്തോളം വരുമെന്നു തോന്നിയപ്പോൾ അദ്ദേഹത്തിന്റെ മനസ്സു മടിച്ചു. അടുത്ത നോട്ടത്തിൽതന്നെ, തന്റെ സൈന്യത്തിലുള്ള അനേകംഭടന്മാർ വേഷപ്രച്ഛന്നന്മാരായി നിന്നതു കാണുകയാൽ അവരുടെ ഇടയിൽ താനും എത്തി, മുഗൾഭടന്മാരുടെ സംഖ്യ എത്ര കൂടുതലുണ്ടായിരുന്നാലും, അവരെ പെട്ടെന്ന എതിൎത്ത് ഒരു നല്ല പാഠം പഠിപ്പിക്കാൻ തരംകിട്ടാതെപോകുന്നല്ലോ എന്നു വിചാരിച്ച് ശിവാജി ക്ലേശിച്ചു. ഇങ്ങിനെ ഓരോ വിചാരങ്ങൾ ഉണ്ടായെങ്കിലും

മുഖത്തു് അവയെ ഒന്നും പ്രദർശിപ്പിക്കാതെ നാലുഭാഗത്തേയ്ക്കു
ള്ള ഗംഭീരതരങ്ങളായ ദൃഷ്ടിപാതങ്ങളെക്കൊണ്ടു ജനങ്ങളെ വിസ്മ
യിപ്പിച്ചു. ശിവാജി തന്നെ കൊല്ലുവാൻ സന്നദ്ധനായി നില്ക്കുന്ന
ഭീഷണരൂപൻ ആരെന്നറിവാൻ ആഗ്രഹത്തോടെ അവനോടു
ഇങ്ങിനെ ചോദിച്ചു:—

"എന്നെക്കൊല്ലുവാൻ തയ്യാറായി ഒരുവൻ വന്നിട്ടുണ്ടെന്നു്
ഇന്നലെ രാത്രിയിൽ ഞാൻ അറിഞ്ഞു. അതു പ്രതിഫലത്തെ
മാത്രം ഉദ്ദേശിച്ചല്ലെന്നും, ഞാൻ ചെയ്തു എന്തോ കഠിനകൃത്യത്തി
നു് എന്നോടു് ഒരു പകവീടാൻകൂടിയാണെന്നും കേട്ടു. അപ്രകാ
രമാണെങ്കിൽ താൻ ആരാണെന്നും, എന്നോടു തനിക്കു് ഇത്ര വി
രോധം തോന്നുവാൻ ഞാൻ എന്തു ദ്രോഹം പ്രവർത്തിച്ചുപോയിട്ടു
ണ്ടെന്നും എന്നോടു പറഞ്ഞാൽ മരിക്കാൻ പോകുന്ന എന്റെ
മനസ്സിനു സമാധാനമുണ്ടായിരിക്കും. ഇങ്ങിനെ ഒരു പ്രതിക്രിയ
യ്ക്കു് ഞാൻ ഒരു ദ്രോഹവും ആരോടും ചെയ്തിട്ടില്ലെന്നാണു് എ
ന്റെ വിശ്വാസം!—അഥവാ അങ്ങിനെ ചെയ്തുപോയിട്ടുണ്ടെ
ങ്കിൽ, താൻ ആരാണെന്നു് എന്നോടു പറഞ്ഞാൽ തന്നോടു
ഞാൻ ക്ഷമായാചനം ചെയ്തിട്ടു് മരിക്കാമെന്നു കരുതുന്നു."

ഒരണുവിറയലോ താഴ്മയോ കൂടാതെ പറഞ്ഞ ശിവാജി
യുടെ വാക്കുകൾ കേട്ടിട്ടു് ജനങ്ങൾക്കു ആ മഹാനെപ്പററി തോന്നി
യ ബഹുമാനത്തിനു അതിരില്ലായിരുന്നു.

ആ ഘാതകൻ ശിവാജി പറഞ്ഞതു കേട്ടിട്ടു് ഒരുവിധം ക
നത്ത ശബ്ദത്തിൽ ഇപ്രകാരം മറുപടി പറഞ്ഞു:—

"അവിടത്തെ ആഗ്രഹപ്രകാരം ഞാൻ പറയാം. എല്ലാ
വരും കേൾക്കത്തക്കവിധം ഉറക്കെ പറയാമെന്നായിരുന്നു ഞാൻ
ആദ്യം വിചാരിച്ചതു്. എന്നാൽ ഇപ്പോൾ അങ്ങിനെ വേണ്ടെ
ന്നു കരുതുകയാൽ അവിടത്തെ അടുക്കൽ രഹസ്യമായി പറഞ്ഞു
കൊള്ളാം."

എന്നിത്രയും പറഞ്ഞശേഷം അവൻ ശിവാജിയുടെ അ
ടുത്തുചെന്നു് എന്തോ മന്ത്രിച്ചു. അവൻ പറഞ്ഞുതുടങ്ങിയപ്പോൾ
തന്നെ ശിവാജിയുടെ നിലയിൽ നിന്നു ഒന്നു ഞെട്ടിയതു് എല്ലാ

വരും കണ്ടു. ഇത്രയും കഴിഞ്ഞതു് ഒരു നിമേഷത്തിന്നിടയിൽ സകലജനങ്ങളും അമ്പരന്നു നിന്നുപോകത്തക്ക ഒരു കാഴ്ചയാണ് അവിടെയുണ്ടായതു്. തന്നെ കൊല്ലുവാൻ വന്നവന്റെ കയ്യിലിരുന്ന വാളിനെ മിന്നൽ പോലെ വേഗത്തിൽ എടുത്തുകൊണ്ട് ശിവാജിയും അദ്ദേഹത്തോടൊപ്പം തന്റെ അപരിഷ്കൃതമായ ഉടുപ്പിനുള്ളിൽനിന്ന് വലിച്ചെടുത്ത വാളുമായി കൊല്ലുവാൻ വന്നവനും ആ തട്ടിൽനിന്നും താഴത്തു ചാടി. കൊലക്കളത്തിന്റെ ചുറ്റും നിന്നിരുന്ന ഭടന്മാർ സംഭ്രാന്തചിത്തന്മാരായിട്ട് മരപ്പാവകളെപ്പോലെ നിന്നുപോയി. സംഹാരരുദ്രന്മാരെപ്പോലെ എതിരിടുന്നവരെ ഭസ്മീകരിക്കുമെന്നു തോന്നും വിധം വാളുമായി പൊരുതുന്ന സിംഹപരാക്രമികളായ ആ രണ്ടു യോദ്ധാക്കളുടെയും ഗതിയെ നിരോധിപ്പാൻ ഒരുവനും സാധിച്ചില്ല. ശിവാജിയുടെ ശിരച്ഛേദം ചെയ്യുവാനെന്നുള്ള നാട്യത്തിൽ വന്നയാളും ശിവാജിയും പ്രകടിപ്പിച്ച അസാമാന്യമായ ധൈര്യം കണ്ട് ജനങ്ങൾ ജയഘോഷം മുഴക്കി. തങ്ങളുടെ അധിപൻ രക്ഷപ്പെട്ടു ജനങ്ങളുടെ നേർക്ക് ഓടി എത്തുന്നതിനെ കണ്ടിട്ട് ശിവാജിയുടെ ഭടന്മാർ അദ്ദേഹത്തെയും അദ്ദേഹത്തെ രക്ഷിച്ച ആളിനെയും മുഗൾഭടന്മാർ ഉപദ്രവിക്കാതെയിരിപ്പാൻവേണ്ടി അഴികളുടെ ഉള്ളിൽ വേഗം കടന്ന് ആ വീരപുരുഷന്മാരെ വളഞ്ഞു. ഇവർ എല്ലാവരും ഒരു ഞൊടിയിടയിൽ അഴിക്കു പുറത്തു കടന്ന് ജനങ്ങളുടെ കൂട്ടത്തിൽ കലർന്നതിൽ പിന്നീടായിരുന്നു രാജപ്രതിപുരുഷന്മാരും ഭടന്മാരും ആശ്ചര്യംകൊണ്ട് അമ്പരന്നു വശമായ നിലകളിൽ നിന്നുണർന്നതു്. ഈ കൃത്യത്തിനിടയിൽ ജനങ്ങൾക്കു അത്യാശ്ചര്യപ്രദമാകുംവിധം വേറൊരു കാഴ്ചയുണ്ടായി. ശിവാജിയോടൊപ്പം അതിവേഗം പോയ ഭീഷണരൂപന്റെ ഗതി ജനങ്ങളുടെ തിരക്കിനിടയിൽ കൂടിയായിരുന്നതുകൊണ്ട് അയാളുടെ മുഖപടവും തൊപ്പിയും തലയിൽക്കെട്ടും ഒരുവശത്തെ മേൽമീശയും ഇളകിവീണു. ഇതു കണ്ട് ജനങ്ങൾ കൈകൊട്ടി ആർത്തു് ഉറക്കെ ചിരിച്ചുതുടങ്ങിയപ്പോൾ അയാൾ മറുവശത്തെ മേൽമീശയെയും ഊരിച്ചുകളഞ്ഞു. ഇങ്ങിനെ മുഖത്തെ വികൃതമാക്കിയ കൃത്രിമഭൂഷകളുടെ അഭാവംകൊണ്ട് ജനങ്ങൾക്ക് അയാളുടെ രൂപത്തെ സൂക്ഷിച്ചു

നോക്കുവാനിടയായി. വണ്ടുപോലെ കറുത്ത് ചുരുണ്ടും, തലയോടു ചേർന്നുള്ള തലമുടിയും, വിസ്താരമുള്ള നെററിയും, മനോഹരങ്ങളായ പുരികങ്ങളും, കോപാഗ്നി ജ്വലിച്ച ദീർഘനയനങ്ങളും, ഗാംഭീര്യമേറിയ മുഖവും, കറുത്തനിറം മാഞ്ഞുപോയഭാഗങ്ങളിൽ കാണാറായിരുന്ന ചെന്താമരപ്പൂപോലെയുള്ള നിറവും കണ്ടിട്ട് അപരിചിതന്മാരായവർ അന്ധാളിച്ചു. ആ തിരക്കിനിടയിൽ ചിലർ, മുഖപരിചയംകൊണ്ട് "ഇതു പുരുഷോത്തമനല്ലേ?" എന്ന് ഉറക്കെപ്പറഞ്ഞുപോയി. ഈ നാമധേയം കേട്ടമാത്രയിൽ മററു ജനങ്ങൾ "പുരുഷോത്തമൻ! പുരുഷോത്തമൻ!" എന്നു ഉറക്കെ പറഞ്ഞു. ഇങ്ങിനെ അവർ പറഞ്ഞതുകൊണ്ടുണ്ടായേക്കാവുന്ന ആപത്തിനെപ്പററി ജനങ്ങൾ വിചാരിച്ചുവോ?—എന്തായാലും ശിവാജിയേയും പുരുഷോത്തമനേയും പിടിക്കുവാൻ പിൻതുടർന്നുവന്ന ഏതാനും ഭടന്മാർ പുരുഷോത്തമൻ എന്ന പേർ കേട്ട ഉടൻ അവർ ആ പേരിനെ അകലെ നില്പുണ്ടായിരുന്ന ഭടന്മാരോടു പറഞ്ഞു. ആ വിധം ശിവാജിയെ രക്ഷിപ്പാൻ വേണ്ടി വേഷച്ഛന്നനായിവന്നതു പുരുഷോത്തമനായിരുന്നു എന്ന് രാജപ്രതിപുരുഷന്മാർ അറിഞ്ഞു. ഇത്രയും കഴിഞ്ഞപ്പോഴേയ്ക്കു അവർ തങ്ങൾക്കുണ്ടായ സ്തബ്ധതയിൽനിന്നുണർന്നിട്ട് അവരിൽ ഒരാൾ ഭടന്മാർ കേൾക്കത്തക്കവിധം ഉറക്കെ ഇങ്ങിനെ പറഞ്ഞു:—

"ഹേ, ഭീരുക്കളെ! നിങ്ങൾ എന്തുനോക്കി നില്ക്കുന്നു? നിങ്ങൾ ചക്രവർത്തിയുടെ ഉപ്പും ചോറും തിന്നുന്നവരായിരുന്നാൽ ആ രണ്ടു രാജദ്രോഹികളെ നിങ്ങളുടെ ഇടയിൽക്കൂടി വിട്ടയയ്ക്കുമായിരുന്നോ?—ഈ നിമിഷം ശിവാജിയേയും പുരുഷോത്തമനേയും പിടിച്ചുകൊണ്ടു വന്നില്ലെങ്കിൽ നിങ്ങളിൽ ചിലർ കഴുമരത്തിനിരയാകുമെന്നുള്ളതിന് സന്ദേഹമില്ല!"

പിന്നീടുണ്ടായ കഴപ്പം അവർണ്ണനീയമെന്നേ പറയേണ്ടു. സേനാധിപന്മാർ ഭടന്മാരോട് "പിൻതുടരുവിൻ!" എന്ന് ആജ്ഞാപിച്ചു. ഭടന്മാർ ജനസമൂഹത്തിന്റെ നേർക്ക് പാഞ്ഞുകയറി. ജനങ്ങളാകട്ടെ ഭടന്മാരെ മുമ്പോട്ടുവിടാതെ എല്ലാവശങ്ങളിലും ഇടതിങ്ങി പാറപോലെ ഇളകാതെനിന്ന് ആർത്തുവിളിച്ചു. ജനങ്ങൾ പലവിധമായ ആയുധങ്ങളെടുത്ത് സ്വയംരക്ഷയ്ക്കു തയ്യാറായി.

ശിവാജി തന്റെ വേഷപ്രച്ഛന്നന്മാരായ ഭടന്മാരോട് ആ അവസരത്തിൽ പോരിന്നു ഒരുങ്ങാതെ എല്ലാവരും വേഗം ഭുവനേ ശൈലഘട്ടത്തിൽ എത്തിക്കൊള്ളുവാൻ ആജ്ഞാപിച്ചു. എന്നിട്ട് അദ്ദേഹം പുരുഷോത്തമൻ ഒരുമിച്ച് കോട്ടവാതുക്കൽ എത്തി. അവിടെ നില്പുണ്ടായിരുന്ന ഭടന്മാർ കൊട്ടാരത്തിന്റെ പുറഭാഗത്തു നടന്ന സംഭവങ്ങളെപ്പറ്റി അറിവാനിടയാകാത്തതുകൊണ്ട് ആദ്യമായി കോട്ടവാതിലിൽ എത്തിയ രണ്ടുപേരെയും കാഴ്ചക്കാരുടെ വേഷത്തിൽ വകവെച്ചതുകൊണ്ട് അവർക്ക് കോട്ടയ്ക്കു പുറത്തു കടപ്പാൻ തടസ്ഥമുണ്ടായില്ല. അവർ അവിടെനിന്ന് എത്രയും വേഗത്തിൽ ഓടി സ്വല്പം ദൂരെ ചെന്നപ്പോൾ കോപ്പിട്ടു തയ്യാർചെയ്തു നിർത്തിയിരുന്ന രണ്ടു കുതിരകളെയും അവയുടെ സമീപം ഒരു വൃദ്ധയെയും കണ്ടു. ഉടനെ ആ യുവാവ് ശിവാജിയോട് ഒരു കുതിരയിൽ കയറുവാൻ പറഞ്ഞിട്ട് മറ്റൊന്നിൽ താനും കയറി, ആ വൃദ്ധയോട് "തനൊഗിരിയിൽ രണ്ടാഴ്ച കഴിഞ്ഞു കാണാം." എന്നു മാത്രം പറഞ്ഞശേഷം, അവർ ഇരുവരും കാററിനെ ജയിക്കുന്ന വേഗത്തിൽ കുതിരകളെ ഓടിച്ച് ആ സ്ഥലത്തുനിന്നു മറഞ്ഞു. പുരുഷോത്തമനെ കാണുന്നതുവരെ ആ വൃദ്ധ അസാമാന്യമായ വ്യഥയോടെ ഇരിക്കുകയായിരുന്നു. പിന്നെ വിചാരിച്ചിരിക്കാതെ പുരുഷോത്തമനെ കണ്ടതുകൊണ്ട് ആ സ്ത്രീക്കുണ്ടായ ആനന്ദലഹരികൊണ്ട് മതിമറന്ന്, പുരുഷോത്തമൻ പറഞ്ഞതും കുതിരയിൽ കയറി വേഗം ഓടിച്ചുപോയതും ഒക്കെ, സ്വപ്നത്തിൽ കണ്ടതുപോലെ തോന്നിപ്പോയി.

ഇവിടെ ഇത്രയും നടന്നുകഴിഞ്ഞു. അതിനിടയ്ക്കു കോട്ടയ്ക്കുള്ളത്തെ കലഹം വലിയ തകരാറിലായി. ജനങ്ങൾ ഭടന്മാരെ മുമ്പോട്ടു കടക്കാതെ തടുത്തു നിർത്തിയതുകൊണ്ട് അവർക്ക് ബലം പ്രയോഗിപ്പാൻ ധൈര്യം വന്നില്ല. സ്വയംരക്ഷയ്ക്കുവേണ്ട ആയുധങ്ങളോ അവയെ ഉപയോഗിക്കുവാനുള്ള പരിചയമോ ഇല്ലാത്ത പുരുഷൻ പുരുഷനല്ലെന്നു ഘോഷിച്ചുപറയുന്ന കാലമായിരുന്നതുകൊണ്ട് ആ ജനസമൂഹത്തെ ആട്ടിപ്പായിപ്പാൻ ഭടന്മാർ വളരെ സംശയിച്ചു. എല്ലാ സ്ഥലങ്ങളിൽനിന്നും കാഴ്ചകാണ്മാൻ അവിടെ ചെന്നുകൂടിയ ജനങ്ങൾ ലക്ഷത്തിൽ പരം ഉണ്ടായിരുന്നതിനാൽ അവരെ

കുപിതരാക്കിയാൽ എന്തെല്ലാം വിപത്തു പിണച്ചിട്ടാണ് അവർ പിൻമാറുന്നതെന്ന നിശ്ചയിപ്പാൻ പാടില്ലായിരുന്നു. ഈ ദുർഘടാവസ്ഥ കണ്ടിട്ട രാജപ്രതിപുരുഷന്മാരിൽ ഒരുവൻ അയാളുടെ ശൌര്യപരാക്രമങ്ങളെ കാണിപ്പാനായി പുറപ്പെട്ടു. ലോകപരിചയമുള്ളവരുടെ ഗുണദോഷവാക്കുകളെ കേൾക്കാതെ അയാൾ തന്റെ കുതിരയിൽ കയറി ജനങ്ങളുടെ നേരെ പായിച്ചു. കോപാന്ധനായി വരുന്ന രാജപ്രതിപുരുഷനെ കണ്ടിട്ടും ജനങ്ങൾ വഴി കൊടുക്കാതിരുന്നതുകൊണ്ട് അയാൾ നിഷ്ഠുരം ഒന്നുരണ്ടു പേരെ വെട്ടി താഴ്ത്തു വീഴ്ത്തി. പിന്നെ ഒരുവനെ കഠിനമായി മുറിവേല്പിച്ചു. ഇത്രയും അവിവേകം പ്രവൃത്തിച്ചുള്ള ക്രൂരനായ അയാളുടെ കുതിരയെ ജനങ്ങളുടെ ഇടയിൽ കൂടി ഓടിച്ച കൂട്ടത്തെ ഒക്കെയും ചിതറിപ്പാനും അയാൾ ഒരുമ്പെട്ടതു കണ്ടിട്ട്, ഒരുവൻ കുതിരയെ കഠാരികൊണ്ടു കുത്തി നിലത്തു പതിപ്പിച്ചു. അടുത്ത നിമിഷം വേറൊരുവൻ ആ രാജപ്രതിപുരുഷനെ കുതിരയുടെ ഇടയിൽനിന്നു വലിച്ചുടുത്തു താഴത്തിട്ട് അയാളുടെ മേൽ കയറി നിന്നു നൃത്തം ചെയ്തു. ഇതു കഴിഞ്ഞിട്ടു വേറൊരുവൻ, പിന്നെ വേറൊരുവൻ ഇങ്ങിനെ പലരും നൃത്തംചെയ്തു. പിന്നെ വെട്ടേറു മരിച്ചവരെയും മുറിവേറ്റവരെയും അവരുടെ ബന്ധുജനങ്ങൾ എടുത്തുകൊണ്ട് അവരുടെ ഗൃഹങ്ങളിലേക്കു പോയി. ഈ സംഭവം കൊട്ടാരത്തിന്റെ മാളികയിൽ ഇരുന്ന രാജപ്രതിപുരുഷന്മാർ കണ്ടു ബോധപ്പെട്ടിരുന്നല്ലാതെ ഭടന്മാരെ നയിപ്പിച്ചു ജനങ്ങളോടു യുദ്ധംചെയ്വാൻ ആരംഭിച്ചില്ല. അഥവാ അങ്ങിനെ ചെയ്തിരുന്നാൽപോലും ജനങ്ങളെ ശിക്ഷിപ്പാൻ അസാദ്ധ്യമായി തീരുമായിരുന്നു. ഭടന്മാരുടെ സംഖ്യയെക്കാൾ ഇരട്ടം കൂടുതലായ ജനസമൂഹത്തോടു ഭടന്മാർ എന്തുചെയ്യാനാണ്?

# അമ്പത്തിആറാം അദ്ധ്യായം.

ശിവാജിയെ കൊല്ലുവാൻ നിശ്ചയിച്ചിരുന്നതിന്റെ തലേ ദിവസം രാത്രിയിൽ ത്ര്യംജാറാം, സരസ്വതി, രാമദാസൻ, ലക്ഷ്മണൻ, ഇവർ ഇത്രയുംപേർ ഇരുന്നു വർത്തമാനം പറയുകയായിരുന്നു. ദുഃഖം എല്ലാവരേയും ബാധിച്ചിരുന്നു. അതുകൊണ്ടു വർത്തമാനം ചുരുങ്ങി. എല്ലാവരുടേയും ആലോചനയുടെ ഗതി ഏകവിഷയത്തിൽ കേന്ദ്രിക്കയാൽ അവരവരുടെ വിചാരങ്ങളെ പുറത്തു പറയുവാൻ മടിച്ചിട്ടു മൌനം ദീക്ഷിച്ച് ഇങ്ങിനെ കഴിച്ചുകൂട്ടി.

പുരുഷോത്തമനെ കാണാതായ കാരണം അവർക്ക് ഒരു പ്രകാരത്തിലും അറിവാൻ കഴിഞ്ഞില്ല. വ്യസനകരങ്ങളായ പല ആലോചനകൾ അവരുടെ മനസ്സിൽ കടന്നുകൂടി. പുരുഷോത്തമനെ അയാളുടെ ബാല്യംമുതൽ ത്ര്യംജാറാമിന്നു പരിചയമുണ്ടായിരുന്നതുകൊണ്ട് ആ യുവാവിന്റെ സൌശീല്യാദി ഗുണങ്ങളെപ്പറ്റി അയാൾ വർണ്ണിച്ചു. നമ്മുടെ വേഷപ്രച്ഛന്നനായ പ്രതാപസിംഹനു പുരുഷോത്തമനെ കാണാതായതു മുതൽ അസ്വാസ്ഥ്യം വർദ്ധിച്ചുവന്നു. അദ്ദേഹം ആ യുവാവിനെ തന്റെ പുത്രനെപ്പോലെ വിചാരിച്ചു സ്നേഹിച്ചു. പുരുഷോത്തമൻ ഒരു വലിയ വിപത്തിൽ നിന്നും രക്ഷപ്പെട്ടതുകൊണ്ട് അയാളുടെ ശത്രുക്കൾ ആ യുവാവിനെ പിൻതുടൎന്ന് വീണ്ടും വല്ല അപകടത്തിൽ അയാളെ കുടുക്കിയോ എന്നു സംശയിച്ചായിരുന്നു അദ്ദേഹം വ്യസനിച്ചതു്. ലക്ഷ്മണൻ, തന്റെ ഒരു സഹോദരനെ കാണാതായാലുള്ളതുപോലെ തപിച്ചു. സരസ്വതിയും ലക്ഷ്മണന്റെ നേൎക്കുണ്ടായിരുന്ന പ്രേമത്താൽ അവളുടെ കാമുകന്റെ സ്നേഹപാത്രമായ പുരുഷോത്തമന്റെ വിയോഗത്തെപ്പറ്റി അയാൾക്കുള്ള ദുഃഖം കണ്ടിട്ട് അവളും അതിൽ പങ്കുകൊണ്ടു. ഇങ്ങിനെ അവർ, പുരുഷോത്തമന്റെ നേൎക്കുണ്ടായിരുന്ന ഓരോ വിധമായ സ്നേഹംകൊണ്ടു യുക്തിയുക്തങ്ങളല്ലായ വാദങ്ങളാൽ ഓരോ അഭിപ്രായം പുറപ്പെടുവിച്ചിട്ടും തൃപ്തിപ്പെടാഴികയാൽ ഒടുക്കം ഒന്നും പറയാതെ കുറെനേരം വിചാരമഗ്നരായി ഇരുന്നശേഷം ത്ര്യംജാറാം സാവധാനത്തിൽ ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമൻ പിന്നെ എവിടെ പോയിരിക്കാം? വിചാരിച്ചിടത്തോളം അത്ഭുതം തോന്നുന്നു. എന്തൊക്കെ നിങ്ങൾ പറഞ്ഞാലും ഇന്നാൾ നടന്ന ആ ലഹളക്കിടയിൽ പുരുഷോത്തമനും അകപ്പെട്ടു എന്നാണ് എനിക്കു തോന്നുന്നതു്."

ലക്ഷ്മ:—"ആ കൊടിക്കൂറ കൊണ്ടുപോകുവാൻ വന്നവർ ആരേയും അദ്ദേഹം അറിയുകയില്ല. അപരിചിതന്മാരുടെകൂടി അദ്ദേഹവും ചേർന്നുവെന്നു വിചാരിക്കുന്നതു് അബദ്ധമെന്നാണ് എന്റെ അഭിപ്രായം."

ജ്ഞ൦:—"അങ്ങിനെ വിചാരിക്കണ്ട. പക്ഷേ ഞാൻ പറഞ്ഞതു തെറ്റിപ്പോയെന്നും വരാം. എങ്കിലും കാരണം പറവാൻ അതൊന്നുമാത്രമേയുള്ളു."

ലക്ഷ്മ:—"ആരോ കൊടിക്കൂറ കൊണ്ടുപോയെന്നും പറഞ്ഞു് ആ കൊട്ടാരത്തിലെ പാറാവ് സർദാരന്മാർ ധ്രുതികൂട്ടി. നമ്മുടെ അദ്ദേഹം ആ കൃത്യത്തിൽ പങ്കുകൊണ്ടു എന്നു് ഊഹിക്കുന്നതു് എങ്ങിനെ?"

ജ്ഞ൦:—"ഊഹിപ്പാൻ കാരണമുണ്ടു്. പറയാം. അന്നു രാത്രിയിൽ പുരുഷോത്തമനും ഞാനും കൊട്ടാരത്തിന്റെ മുൻവശത്തു ചെന്നപ്പോൾ പുരുഷോത്തമനെ അവിടെ നില്ക്കാൻ പറഞ്ഞിട്ടു ഞാൻ സഖ്യാജിറാവു സാഹിബ്ബിന്റെ വാസസ്ഥലത്തേക്കു പോയി. അദ്ദേഹത്തിനെ അവിടെ കണ്ടില്ല. ആ വാളിനെ കാര്യസ്ഥനെ ഏല്പിച്ചു് ഉടൻ മടങ്ങി കൊട്ടാരത്തിന്റെ മുൻവശത്തു വന്നപ്പോൾ പുരുഷോത്തമനെ കണ്ടില്ല. കൊട്ടാരത്തിനകത്തു ഭടന്മാർ പന്തക്കറ്റകളും കത്തിച്ചു് അങ്ങോട്ടുമിങ്ങോട്ടും ഓടുന്നതു കണ്ടു. എന്നിട്ടു പുരുഷോത്തമനെ അവിടെയെല്ലാം തിരക്കിയതിൽ പിന്നീടാണ് ഞാൻ ഇവിടെ വന്നതു്.—ആകട്ടെ, നാൾ എത്ര കഴിഞ്ഞു?—ആ സംഗതിയിൽ സംബന്ധപ്പെട്ടിട്ടില്ലായിരുന്നെങ്കിൽ പുരുഷോത്തമൻ എത്രയോ ദിവസങ്ങൾക്കു മുമ്പിൽ ഇവിടെ എത്തേണ്ടതായിരുന്നു."

സര.—"അച്ഛൻ പറഞ്ഞതുപോലെ ആയിരിക്കയില്ല. ഇദ്ദേഹം പറഞ്ഞപ്രകാരം തന്നെ ആയിരിക്കണം—".

ലക്ഷ്മ:—"ഏതുപ്രകാരം ആയാലും എന്റെ സഹോദരനേക്കാൾ അധികം സ്നേഹിക്കുന്ന അദ്ദേഹത്തിനു വല്ല വിപത്തും പിണഞ്ഞുപോയെന്നുവരികിൽ, പിന്നീട്, ആനന്ദം എന്നുള്ള അവസ്ഥ എന്റെ മരണപര്യന്തം നാസ്തിയായി ഭവിക്കും!"

ലക്ഷ്മണന്റെ ഈ നിശ്ചയം കേട്ടിട്ട സരസ്വതി വളരെ പരവശയായി എന്ന് അവളുടെ മുഖഭാവംകൊണ്ടു കാണാമായിരുന്നു. രാമദാസൻ ഇവരുടെ തർക്കങ്ങളും അഭിപ്രായങ്ങളും കേട്ടുവെങ്കിലും അദ്ദേഹത്തിന്റെ ബുദ്ധിവൈഭവംകൊണ്ടു കാര്യത്തിന്റെ യാഥാർത്ഥ്യം ആലോചിച്ചറിഞ്ഞു, വ്യസനിച്ചു, മൌനം ദീക്ഷിച്ചിരിക്കുകയായിരുന്നു. ഒടുവിൽ ലക്ഷ്മണന്റെ വാക്കും സരസ്വതിയുടെ പാരവശ്യവും ഓർത്തിട്ട് ഒരു ചെറുപുഞ്ചിരിയോടുകൂടി അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ വൃഥാ തർക്കിക്കേണ്ട. പുരുഷോത്തമനെ കാണാതായതു മിക്കവാറും തുക്കാറാം പറഞ്ഞതുപോലെ ആയിരിക്കണം. നാളെ രാവിലെ ശിവാജിയെ കൊല്ലുവാൻ നിശ്ചയിച്ചിരിക്കയല്ലേ? അവിടെ നാം ചെല്ലുമ്പോൾ പക്ഷെ നമ്മുടെ സംശയനിവൃത്തിയുണ്ടാകും—കഷ്ടം! ഈ ശിവാജിയെ രക്ഷിപ്പാൻ ഒരു പഴുതും കാണുന്നില്ലല്ലോ. അഥവാ ഉണ്ടായിരുന്നാൽ ഈ വൃദ്ധനായ ഞാൻ എന്തുചെയ്യും?—കാലം ആവിധം ആയല്ലോ."

ഈ സംഭാഷണം കഴിഞ്ഞിട്ട് അടുത്ത ദിവസം ഉഷസ്സിനു കൊട്ടാരത്തിന്റെ മുൻവശത്തു രാമദാസൻ മുതൽപേർ എത്തി. അവിടെ നിരന്നുനിന്നിരുന്ന ജനങ്ങളുടെ സംഖ്യയും, കാലാവസ്ഥയും തമ്മിൽ ആലോചിച്ചിട്ട രാമദാസൻ കുണ്ഠിതാശയനായി ഭവിച്ചു. ക്ഷണം കഴിഞ്ഞയുടൻ ശിവാജിയെ കൊല്ലുവാൻ വന്നവന്റെ വരവു കണ്ടു. അവനെയും അവന്റെ വാളിനെയും നോക്കീട്ട ശിവാജിയുടെ കഥ കഴിഞ്ഞു എന്നുതന്നെ അദ്ദേഹം തീർച്ചപ്പെടുത്തി. അനന്തരം ശിവാജിയെ ഭടന്മാർ കൊലക്കളത്തിൽ കൊണ്ടുവന്നതും, എന്നിട്ടുകൊല്ലുവാൻ വന്നവനും ശിവാജിയും ഒരുമിച്ച്, അവിടെനിന്നും രക്ഷപ്പെട്ടതുമെല്ലാംകണ്ടു വിസ്മയിച്ചുനിന്നിരുന്ന സമയം ശിവാജിയെ രക്ഷപ്പെടുത്തിയതു പുരുഷോത്തമനായിരുന്നു എന്നു കേട്ടപ്പോൾ അദ്ദേഹം അമ്പരന്നുപോയി. അ

യുവാവ് അത്യന്തം അപൽക്കരങ്ങളായ വിഷയങ്ങളിൽ പ്രവേശിച്ച് അനിർവചനീയങ്ങളായ ദുർഘടാവസ്ഥകളിൽ ആയാസം അകപ്പെടുന്നതു കാണുകയാൽ അദ്ദേഹം ദുഃഖിച്ചു.

ശിവാജിയും പുരുഷോത്തമനും കൊലക്കളത്തിൽ നിന്നു രക്ഷപ്പെട്ട ദിവസം, രാത്രിയിൽ തുക്കാറാം, രാമദാസൻ തുടങ്ങിയുള്ളവർ കൂടി ഇരുന്നു് പുരുഷോത്തമനെപ്പററി ഓരോന്നു പറഞ്ഞുകൊണ്ടിരുന്നതിനിടയിൽ പുറത്തു കതകിൽ ആരോ സാവധാനത്തിൽ തട്ടിയതു കേട്ടിട്ടു തുക്കാറാം ഇങ്ങിനെ പറഞ്ഞു:—

“അതാ! ആരോ കതകിനു മുട്ടുന്നു. പുരുഷോത്തമനല്ലാ—പുരുഷോത്തമൻ ധൃതികൂട്ടി മുട്ടും.”

സര:—“ഇതിനിടെ അദ്ദേഹത്തിനെ അന്വേഷിച്ച് ഒരുവൻ ഇവിടെ വരവുണ്ട്. അയാളാണെങ്കിൽ—”

തുക്കാ:—“എന്താ മകളെ—നീ പറഞ്ഞതു മുഴുവൻ പറയാത്തതു്?”

സര:—“ആയാളെ കണ്ടിട്ടു വളരെ ഭയംതോന്നി. അതു കൊണ്ടു എനിക്കു അറച്ചുപോയി കതകു തുറപ്പാൻ മടിയുണ്ട്.”

തുക്കാ:—“നീ ഭയപ്പെട്ടതുകൊണ്ടു് ആശ്ചര്യം ഒട്ടും തോന്നുകയില്ല.—കാലാവസ്ഥ വല്ലാത്തതാണ്.”

ലക്ഷ്മ:—“ഞാൻ പോയി തുറക്കാം—ഇതാ കേട്ടോ—ധൃതിയായി മുട്ടുന്നു.”

ഇത്രയും പറഞ്ഞിട്ടു ലക്ഷ്മണൻ വാതിൽ തുറപ്പാൻപോയി. ആയാളുടെ പുറകിൽ സരസ്വതിയും പതുക്കെ ചെന്നു. തുക്കാറാം ഇതു കാണാതിരുന്നില്ല. തന്റെ മകളുടെ അന്തഃകരണം ആയാൾ മനസ്സിലാക്കിയിരുന്നതുകൊണ്ടു് പ്രേമത്താൽ തന്നറിയാതെ പ്രവർത്തിച്ചുപോയതിനു തടസ്ഥം ചെയ്വാൻ ആയാൾ വിചാരിച്ചില്ല.

ലക്ഷ്മണൻ വേഗം വാതിൽതുറന്ന ഉടൻ വിളക്കിന്റെ പ്രകാശത്താൽ പുറത്തുനിന്നിരുന്ന ആൾ പുരുഷോത്തമനായിരുന്നു എന്നു കണ്ടു് സന്തോഷാത്ഭുത രസങ്ങൾ ഇടകലർന്നുള്ള ഒരു ശബ്ദം പുറപ്പെടുവിച്ചുകൊണ്ടു് ലക്ഷ്മണൻ പുരുഷോത്തമന്റെ ഹസ്തങ്ങളിൽ പതിച്ചു്—“ഹാവൂ! അവിടത്തെ കാണ്മാൻ സംഗ

തിയായല്ലൊ?" എന്ന ലക്ഷ്മണൻ പറഞ്ഞവസാനിപ്പിച്ചതിനെ ത്തുടൎന്നു ഘനത്തും പല്ലുകളുടെ ഇടയിൽക്കൂടി ചീറിക്കൊണ്ടുമുള്ള ശബ്ദത്തിൽ പുരുഷോത്തമന്റെ പുറകിൽ നിന്ന് ഒരാൾ—"ഇങ്ങിനെ ചാകുന്നതു കാണാം!" എന്നു പറഞ്ഞതിനോടൊപ്പം വിളക്കിന്റെ പ്രകാശം കൊണ്ട് അവർ രണ്ടുപേരുടേയും ശിരസ്സുകൾക്കുപരിഭാഗത്തു ഘനം കുറഞ്ഞു, സ്വല്പം നീണ്ട്, മിനുസമുള്ള ഒരായുധം മുറുകെ പിടിച്ചിട്ടുള്ള കൈ പൊങ്ങി ഊക്കോടുകൂടി കീഴോട്ടു പതിക്കുന്നതു കണ്ടിട്ട് "അയ്യോ—അപ്പാ!" എന്ന സരസ്വതി ഉറക്കെ നിലവിളിച്ചു.

കണ്ണടച്ചു തുറക്കുന്ന നേരംകൊണ്ട് ആയുധം ലക്ഷ്മണന്റെ കയ്യിൽ മുറിവേൽപ്പിച്ചിട്ട പുരുഷോത്തമന്റെ തോളിൽക്കൂടി ദേഹത്തിനുള്ളിൽ കടന്നു. ലക്ഷ്മണൻ വേദനകൊണ്ടു കയ്യെടുത്തു. ആ നിമിഷത്തിൽ മരണവേദനകൊണ്ടുണ്ടാകുന്ന ഒരു ദീൎഘസ്വരം പുറപ്പെടുവിച്ചുകൊണ്ടു പുരുഷോത്തമൻ നിലത്തു വീഴുകയും ചെയ്തു. ഈ കഴപ്പത്തിനിടയിൽ ലക്ഷ്മണന്റെ കയ്യിലിരുന്ന വിളക്കു തെറിച്ചുപോയതുകൊണ്ട്, ഇരുട്ടിൽ ആ നിഷ്ഠുരകൃത്യം പ്രവൎത്തിച്ച ആളെ പിൻതുടരുവാൻ ശ്രമിക്കാതെ, സരസ്വതിയുടെ വിളികേട്ടിട്ട് ഓടി എത്തിയ രാമദാസൻ മുതൽപേർ പുരുഷോത്തമനെ താങ്ങി എടുത്ത് അകത്തു കൊണ്ടുപോയി, ആ യുവാവിനു പറ്റിയ ആപത്തിനെ സംബന്ധിച്ചു വേണ്ട പരിഹാരങ്ങൾ ചെയ്യുന്നതുള്ളു. മനഃപൂൎവ്വമായ ദ്വേഷമാണ് ആ നീചപ്രവൃത്തിക്കു കാരണമെന്നു രാമദാസൻ തീൎച്ചപ്പെടുത്തി. എന്നാൽ അതാരായിരിക്കാമെന്നും എന്തുദ്ദേശത്തോടുകൂടിയാണെന്നുമായിരുന്നു പിന്നത്തെ ആലോചന. ഇങ്ങിനെ ആലോചിച്ചപ്പോൾ അദ്ദേഹത്തിനു കഥയെല്ലാം മനസ്സിലായി. പിന്നെ അദ്ദേഹം തന്നറിയാതെ ഇങ്ങിനെ പുലമ്പിപ്പോയി:—"ഹാ-ദൈവമേ! ധനവും സ്ത്രീയും ലോകത്ത് എന്തു വിപത്തുകളെ ഉണ്ടാക്കുന്നു; എത്ര അടുത്ത ബന്ധുവായാലും ധനത്തെയോ സ്ത്രീയെയോ സംബന്ധിച്ച കാൎയ്യങ്ങളിൽ അവർ മൃഗതുല്യന്മാരാകുന്നു! നിൎദ്ദോഷിയായ ഈ സാധു യുവാവിന് അതു സംബന്ധമായി ഇങ്ങിനെ വിപത്തു നേരിട്ടുവല്ലൊ!"

രാമദാസൻ ഇതിനിടയ്ക്കു പുരുഷോത്തമന്റെ മുറിവിനെ പരിശോധിക്കയായിരുന്നു. അദ്ദേഹം ശസ്ത്രക്രിയയിലും ഔഷധ വിധിയിലും അനന്യസാധാരണമായ നൈപുണ്യം സിദ്ധിച്ച ഒരാളായിരുന്നു എന്ന് ഇതിനുമുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ? അദ്ദേഹത്തിന്റെ പരിശോധനകൊണ്ട്, മുറിവു മരണം ഭവിക്കത്തക്ക നിലയിലായില്ലെന്നറിഞ്ഞിട്ട് ധൈര്യപ്പെട്ടു. മററുള്ളവർ പുരുഷോത്തമനെ കിടത്തിയിരുന്ന കട്ടിലിന്നു സമീപം നിന്നു പരിതപിച്ചു.

കാരിയുടെ വരവു പുരുഷോത്തമന്റെ ഇടത്തെ ഉരസ്സിനു താഴെ ലക്ഷ്യമാക്കിയായിരുന്നു. എന്നാൽ ഈശ്വരകാരുണ്യംകൊണ്ട് ആ കത്തി ലക്ഷ്മണന്റെ കയ്യിൽ ഏല്ക്കുകയാൽ കാരിയുടെ മുഷ്ടി ഒരുവശം തിരിഞ്ഞതാണ് ആ യുവാവിന്റെ ദേഹത്തിന്നുള്ളിൽ കടപ്പാനിടയായത്. മുറിവിനെ സംബന്ധിച്ച് ഇത്രയും വിവരങ്ങൾ തുറംജാറാംമുതൽപേർ അറിഞ്ഞപ്പോൾ അവരുടെ ദുഃഖത്തിന്നു കുറവുണ്ടായി. പുരുഷോത്തമന്റെ മുറിവിൽ നിന്നു പ്രവഹിച്ചുകൊണ്ടിരുന്ന രക്തത്തെ, രാമദാസന്റെ ശസ്ത്രക്രിയയിലുള്ള സാമർത്ഥ്യംകൊണ്ടു നിർത്തി. ലക്ഷ്മണന്റെ മുറിവു നിസ്സാരമായിരുന്നതിനാൽ അതിനെ തുറംജാറാം ബന്ധിച്ചു.

പുരുഷോത്തമന്റെ മുറിവിനെ ബന്ധിച്ചുകഴിഞ്ഞിട്ടും രാമദാസൻ, നിശ്ചേഷ്ടനായി കിടന്ന, ആ യുവാവിനെ സസൂക്ഷ്മം നോക്കിക്കൊണ്ടിരിക്കുന്നതു കണ്ടിട്ട് തുറംജാറാം ഇങ്ങിനെ ചോദിച്ചു:—

“പുരുഷോത്തമന്റെ മുറിവിനെപ്പററി അവിടുന്നു പറഞ്ഞതു് ഞങ്ങളെ സമാധാനപ്പെടുത്തുവാനായിരുന്നോ?—കണ്ടിടത്തോളം ഭയാധികം മുറിഞ്ഞിട്ടുണ്ടോ?”

രാമ:—“മുറിവുമൂലം ഭയപ്പെടാനധികമൊന്നുമില്ല—എല്ലാം ദൈവകാരുണ്യംപോലെ ഇരിക്കും!—നാം കഴിയുന്നതും ശ്രമിച്ചു ചികിത്സിക്കാമെന്നുണ്ടല്ലോ?—ഞാൻ നോക്കിയതു് അതിനെയല്ലായിരുന്നു—ഇതാ നോക്കൂ തുറംജാറാം—ഈ മറു കണ്ടോ?—ഇരുപത്തിരണ്ടു സംവത്സരങ്ങൾക്കു മുമ്പ് എന്നി

ക്ക് ഒരു പുത്രനുണ്ടായിരുന്നു. ആ കുട്ടി അതി കോമളനായിരുന്നു. അവന്നു ഇതേ വിധം നെഞ്ചിന്റെ വലതുവശത്തു് ഒരു മറു ഉണ്ടായിരുന്നു. അവനെ പ്രസവിച്ച് ഒരു മാസം കഴിയുന്നതിനു മുമ്പ് എന്റെ വിരോധികളായ ചിലരുടെ കൃത്രിമത്തിന്മേൽ എന്നെയും എന്റെ ഭാര്യയെയും വലിയ ആപത്തിൽ കുടുക്കി എന്നുതന്നെയല്ല ഞങ്ങളുടെ ഏകസന്താനമായ ആ കുട്ടിയെ കൊണ്ടുപോയ്ക്കളകയും ചെയ്തു. മോഹാലസ്യമായിക്കിടക്കുന്ന ഈ സ്ഥിതിയിൽ പുരുഷോത്തമനെ നോക്കീട്ടു കാണാതായ എന്റെ കുട്ടിയുടെ ചില ച്ഛായകൾ ഉണ്ടെന്നു തോന്നിപ്പോകുന്നു. വാസ്തവം അങ്ങിനെതന്നെയോ എന്നു ഈശ്വരനേ അറിഞ്ഞുകൂടൂ!—ഇരിക്കാം, എന്റെ ഈ സംശയത്തെപ്പറ്റി വെളിക്കാരോടും പറയരുതു്.''

പുരുഷോത്തമന്, തന്റെ ശരീരാവസ്ഥയെപ്പറ്റി അറിയുന്നതിനും തന്നെ ശുശ്രൂഷിച്ചവരെ തിരിച്ചറിയാറാകുന്നതിനും ഒരാഴ്ച വേണ്ടിവന്നു. മുറിവിൽനിന്നു ഒട്ടേറെ രക്തം പ്രവഹിച്ചതുകൊണ്ട് പുരുഷോത്തമന്നു ക്ഷീണം സാവധാനത്തിൽ മാറിയെന്നേയുള്ളു. വർത്തമാനം പറവാൻ ചിലപ്പോഴും ആ യുവാവു ശ്രമിക്കും. ആ അവസരങ്ങളിലെല്ലാം രാമദാസൻ അയാളെ സമാധാനമായിക്കിടപ്പാൻ നിർബ്ബന്ധിക്കും. ഔഷധപ്രയോഗംകൊണ്ടും അശ്രാന്ത ശുശ്രൂഷകൊണ്ടും പുരുഷോത്തമനെ രക്ഷപ്പെടുത്തി. ഒടുവിൽ മുറിവ് ഉണങ്ങിത്തുടങ്ങിയതിനോടുകൂടി പുരുഷോത്തമന്ന് ആരോഗ്യവർദ്ധന ക്രമത്തിലധികം എളുപ്പത്തിൽ ഉണ്ടായതു കണ്ടിട്ടു് അതു ദുർല്ലക്ഷണമാണെന്നു സംശയിച്ച് രാമദാസൻ ഭയപ്പെട്ടു. എന്നാൽ അപ്രകാരമല്ലായിരുന്നു. സ്വാഭാവികമായി ആ യുവാവു ദൃഢഗാത്രനും ശക്തനുമായിരുന്നതുകൊണ്ടു് അയാളുടെ സുഖക്കേടു മാറിയ ഉടൻ ശരീരം അതിന്റെ യഥാസ്ഥിതിയെ പ്രാപിപ്പാനുള്ള ഗതിയായിരുന്നു എന്നേയുള്ളു.

പുരുഷോത്തമന്റെ സുഖക്കേടിനിടയിൽ സരസ്വതി പ്രകടിപ്പിച്ച ക്ഷമ, ധൈര്യം, വിവേകം, കരുണ, ശ്രദ്ധ മുതലായ

സ്ത്രീകൾക്കവശ്യംവേണ്ടുന്നതായ സൽഗുണങ്ങളെ കണ്ടിട്ട് പുരുഷൻ തന്റെ അന്തഃകരണത്തിൽ അവൾ ഒരു സ്ത്രീരത്നം തന്നെ എന്നുറച്ചു.

---

# അറുപത്തിഏഴാം അദ്ധ്യായം.

ബീജാപുരിയിൽ ചക്രവർത്തിയുടെ കൊട്ടാരത്തിന്റെ മുൻവശത്തുവെച്ചു പുരുഷോത്തമൻ തുരംഗാരാമനെവിട്ടുപിരിഞ്ഞതിൽ പിന്നെ തനിക്കു നേരിട്ട വിപത്തുകളെപ്പറ്റിയും മറ്റും സവിസ്തരം രാമദാസൻ മുതൽപേരോട് അയാൾ പറഞ്ഞു. എന്നിട്ടു മേലാൽ ഈ വിധം അത്യാപൽക്കരങ്ങളായ കാര്യങ്ങളിൽ പുരുഷോത്തമൻ പ്രവേശിക്കരുതെന്നു രാമദാസനും സരസപതിയും മാത്രം നിർബ്ബന്ധമായി പറഞ്ഞു. രാമദാസൻ പറഞ്ഞതു് അദ്ദേഹത്തിന് ആ യുവാവിന്റെ നേർക്കു തോന്നിയ പുത്രവാത്സല്യംകൊണ്ടും; സരസപതി, തന്റെ കാമുകനും, തന്മൂലം തനിക്കും സകല സൌഭാഗ്യങ്ങളും ഉണ്ടാകേണ്ടതു പുരുഷോത്തമനിൽ നിന്നാകയാൽ ആ യുവാവിന് ആപത്തുകൾ നേരിടരുതെന്നുള്ള സ്വാർത്ഥപരതയോടുകൂടിയ അനുഗ്രഹംകൊണ്ടും ആയിരുന്നു. ഇങ്ങിനെ നിർബ്ബന്ധവും സമാധാനവും പറഞ്ഞുകൊണ്ടിരുന്നപ്പോൾ ഗുണവതിയായ ആ വൃദ്ധ ആരാണെന്നു സരസപതി ചോദിച്ചതിന്,

പുരു:—"അവർ ആരെന്നു എനിക്കറിഞ്ഞുകൂടാ—എന്നാൽ എന്തുകാരണത്താലോ അവൾക്ക് എന്നോട് ഒരു പ്രത്യേകകരുണയും വാത്സല്യവും ഉണ്ടെന്നുള്ളത്, അവരുടെ പ്രവൃത്തികൾ കൊണ്ടു അറിയാറായി. ഇന്നാൾ ഇതുപോലെ പറ്റിയ ആപത്തിൽ നിന്ന് അവർ വളരെ കരുണയോടുകൂടി എന്നെ ശുശ്രൂഷിച്ചു രക്ഷപ്പെടുത്തി. എന്നിട്ടു അവർക്കു എന്തു പ്രത്യുപകാരം എനിക്കു ചെയ്വാൻ കഴിയുമെന്നു ഞാൻ മനസ്താപത്തോടെ പറഞ്ഞപ്പോൾ അവർ പ്രത്യുപകാരം

ണ്ടെന്നും ഇപ്പോഴില്ലെന്നും എന്നെപ്പററിയുള്ള ചില വിവരം അവർ പറയാമെന്നും പറഞ്ഞു. ശിവാജിയും ഞാനും കൊലക്കളത്തിൽനിന്ന് ഓടിപ്പോരും വഴിക്ക് രണ്ടു നല്ല കുതിരകളെ അവർ തയ്യാർചെയ്തു നിർത്തിയിരുന്നു. അവയിൽ കയറിയായിരുന്നു ഞങ്ങൾ രക്ഷപ്പെട്ടത്. ഞാൻ അവരോട് ആ സമയത്ത് രണ്ടാഴ്ചകഴിഞ്ഞ് രത്നഗിരിയിൽ വെച്ചു കാണാമെന്നു പറഞ്ഞിരുന്നതുകൊണ്ട് അവർ അവിടെപ്പോയി കാത്തിരിക്കുകയായിരിക്കും. ശിവാജി നേരെ ഭുവനേശ്വരാലയത്തിൽ എത്തി സൈന്യശേഖരത്തോടുകൂടി ഈയിടെ രത്നഗിരിയിൽ വന്നേക്കും. അങ്ങിനെ അദ്ദേഹം ആ സ്ത്രീയെ കാണ്മാനിടയായാൽ ഞാൻ ചെല്ലുന്നതുവരെ അവരെ അവിടെ താമസിപ്പിക്കും.—അല്ലെങ്കിൽ പക്ഷെ ഇങ്ങോട്ടുതന്നെ അവർ പുറപ്പെട്ടേയ്ക്കും. ഇപ്പോൾ മൂന്നാഴ്ചവട്ടത്തിൽ മേലായല്ലോ ഞാൻ അവരോടു യാത്രപറഞ്ഞു പിരിഞ്ഞിട്ട്?— ആകട്ടെ, ഞാൻ സുഖക്കേടായി കിടന്നതിനിടയിൽ ഇവിടെ ഞാൻ പറഞ്ഞ വിധത്തിൽ ഉള്ള ഒരു വൃദ്ധ വന്ന് അന്വേഷിച്ചതായി ഓർക്കുന്നുണ്ടോ?”

സരസ്വതി:—“ഇല്ല.”

പുരുഷോത്തമൻ:—“അങ്ങിനെ ഇതുവരെ എന്നെ അന്വേഷിച്ചു വരാതെ ഇരിപ്പാനിടയില്ല!—പക്ഷെ അവർക്കും വല്ല ആപത്തും നേരിട്ടുവെന്നു വരുമോ?”

രാമ:—“അന്ന് ഞാനും ലക്ഷ്മണനും, ചന്ദ്രസേനനേയും ആ വൃദ്ധയെയും രക്ഷപ്പെടുത്തിയപ്പോൾ ആ സ്ത്രീയെപ്പററി ഞാൻ വിചാരിച്ചത് അവരുടെ ബുദ്ധിക്കു മന്ദത പിടിച്ചിട്ടുണ്ടെന്നായിരുന്നു.”

പുരു:—“അവരുടെ ബുദ്ധിക്ക് മന്ദത പിടിച്ചിട്ടില്ല.—തീർച്ചതന്നെ. എന്നാൽ ഏതോ ഒരു കാര്യത്തിൽ വലുതായ ഇച്ഛാഭംഗമോ, പശ്ചാത്താപമോ ഉണ്ടായിട്ട് അവരെ തപിപ്പിക്കുന്നുണ്ട്. അത് അവരെ കണ്ടാൽതന്നെ അറിയാം. എങ്ങിനെ ആയാലും അവർക്ക് എന്നെക്കുറിച്ചുള്ള സ്നേഹത്തിന്

ന്തിരില്ല. എനിക്കു മാതാപിതാക്കന്മാരുടെ ലാളന അനുഭവിച്ച പരിചയമില്ല. എന്നാൽ അവരുടെ സ്നേഹവും എന്നെപ്പററിയുള്ള വാത്സല്യവും മനസ്സിനു വളരെ സുഖം ഉണ്ടാക്കുന്നുണ്ട്."

രാമ:—"പുരുഷോത്തമൻെറ മാതാപിതാക്കന്മാർ ചെറുപ്പത്തിൽ—?"

പുരു:—"അതിനെപ്പററി അറിവാൻ പാടില്ല. എന്നാൽ ആ വൃദ്ധ പറഞ്ഞതു് അവർ ജീവിച്ചിരിക്കുന്നു എന്നാണ്. എന്നെ എൻെറ ശൈശവകാലത്തു് ഈ പട്ടണത്തിലുള്ള വിശപാറതൻ പ്രഭുവിൻെറ കൊട്ടാരവാതുക്കൽ ആരോ കൊണ്ടിട്ടേച്ചു പൊയ്ക്കളഞ്ഞു. അന്നു മുതൽ അദ്ദേഹം എന്നെ വളർത്തി. ഈ തുർക്കാറാമനും മററുംപോലെ പഴമ പരിചയമുള്ളവർക്കും ഈ കഥ അറിയാം."

രാമ:—" പുരുഷോത്തമനു ഇപ്പോൾ ഇരുപത്തിനാലുകഴിഞ്ഞോ?"

പുരു:—"ഇല്ല. ഇരുപത്തിമൂന്നായി."

ഇത്രയും കേട്ടപ്പോൾ രാമദാസൻ പുരുഷോത്തമൻെറ മുഖത്തു ഗാഢമായിട്ടായിരുന്നാലും വാത്സല്യപൂർവം നോക്കീട്ടു് എന്തോ പറവാനാരംഭിച്ചു. അടുത്ത നിമിഷം ആ വാക്കുകളെ പുറത്തു വിടാതെ അടക്കി, അദ്ദേഹം വിചാരമഗ്നനായി കുറെ ഇരുന്നശേഷം ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമ, നിന്നെ ഈ ആപത്തുകളിൽ നിന്നു രക്ഷപ്പെടുത്തുവാൻ നിൻെറ സുഹൃത്തുക്കളായ ഞങ്ങൾ വെറും പ്രവൃത്തകന്മാരാരുന്നല്ലാതെ അവയിൽ നിന്നും നിന്നെ രക്ഷപ്പെടുത്തി ഇപ്പോൾനിനക്കു സുഖക്കേടൊന്നുമില്ലാതെയാക്കിയതു ദൈവമാണ്. അദ്ദേഹത്തെ നീ മറക്കരുതു്!"

പുരു:—"എല്ലാം ഈശ്വരേച്ഛകൊണ്ടുണ്ടാകുന്നതെന്നല്ലാതെ മററു പ്രകാരത്തിൽ ഞാൻ വിശ്വസിച്ചിട്ടില്ല." എന്നു പറഞ്ഞിട്ടു മററു കാര്യങ്ങളെ ഓർമ്മയാൽ:—

"ആകട്ടെ, ഞാൻ സുഖക്കേടായി കിടന്ന മൂന്നാഴ്ചകൾക്കി

ടയിൽ എന്തെല്ലാം കാൎയ്യങ്ങൾ നടന്നു എന്നറിവാനാഗ്രഹമു ണ്ട്. ശിവാജിസാഹിബ്ബിനോടു ഞാൻ അടുത്ത ദിവസം വരു മെന്നു പറഞ്ഞിട്ടാണു പിരിഞ്ഞതു്. എന്നെ ഇത്രനാളായിട്ടു കാണാതെ ഇരിക്കുമ്പോൾ അദ്ദേഹം എന്തു വിചാരിക്കുമോ?— മനുഷ്യൻ വിചാരിക്കുന്നപ്രകാരമാണോ കാൎയ്യം നടക്കുന്നതു്? എന്നുപറഞ്ഞു.

ലക്ഷ്മ:—"ഇതിനിടയ്ക്കു നമ്മുടെ കാൎയ്യത്തെപ്പററിയൊന്നു ചോദി ച്ചുകൊള്ളട്ടെ?—യജമാനൻ അവിടത്തെ സങ്കടനിവൃത്തി ക്കാണല്ലൊ ഇങ്ങോട്ടു വന്നതു്? ഇനി ആ കാൎയ്യത്തെപ്പ ററി ഒന്നും ഇവിടെ ചെയ്വാൻ തരം കാണുന്നില്ലല്ലൊ—"

ഇതുകേട്ടിട്ടു പുരുഷോത്തമൻ ഒരു ദീൎഘനിശ്വാസം ചെ യ്തിട്ടു് ഇങ്ങിനെ പറഞ്ഞു:—

"അതെ, ലക്ഷ്മണാ!—തരം കാണുന്നില്ല!—എന്റെ കാ ൎയ്യം പിന്നീടാകട്ടെ എന്നുവെയ്ക്കാം. നമ്മുടെ രക്ഷാകൎത്താവി നെ ദ്രോഹിച്ച ജയസിംഹനെ ശിക്ഷാൎഹനാക്കിത്തീൎക്കണമെ ന്നാണു ഞാനുദ്ദേശിക്കുന്നതു്. ഇപ്പോൾ ഞാൻ ശിക്ഷാൎഹനാ യിത്തീൎന്നിരിക്കുന്ന സ്ഥിതിക്കു് ആ കാൎയ്യങ്ങളെപ്പററി ചിന്തിച്ചി ട്ടാവശ്യമില്ല. രാജ്യസംബന്ധമായിട്ടു ചില കുഴപ്പങ്ങൾ ഇനി ഉണ്ടാകാതിരിക്കയില്ല. അതിന്റെ അവസാനത്തിൽ കാൎയ്യങ്ങൾ എങ്ങിനെയെല്ലാം കലാശിക്കുന്നു എന്നു നോക്കീട്ടാവാം."

ഗുൎമ്മ:—"പുരുഷോത്തമനെ കൊല്ലുവാൻ ശ്രമിച്ചവൻ ആരെ ന്നു് ഒരു ഊഹവും ഇല്ലെ?"

പുരു:—"ഞാൻ അവനെ കണ്ടില്ല" എന്നു പറഞ്ഞിട്ടു സതസ്പ തിയോടു് ഇങ്ങിനെ ചോദിച്ചു:—"എന്നെ അന്വേഷിച്ചു് ഇവിടെ ഒരാൾ നാലഞ്ചുപ്രാവശ്യം വന്നു എന്നു നീ പറ ഞ്ഞില്ലെ? അയാളെ നീ നേരെ കണ്ടുവോ?"

സത:—"ഇല്ല. അയാൾ വന്നപ്പോഴൊക്കെ ഉത്തരീയംകൊണ്ടു മുഖം മുക്കാലും മറച്ചിരുന്നു. എന്നാലും അയാളുടെ കണ്ണു കളും ആകൃതിയും കണ്ടിട്ടു ഭയംതോന്നി."

രാമ:—"ജയസിംഹൻ, പുരുഷോത്തമന്റെ ശത്രുവാണു്. പുരു

ഷോത്തമൻ പ്രതാപഗിരിയിൽ നിന്നു തിരിച്ചു ഉടൻ പുറകെ പുരുഷോത്തമനെ കൊല്ലുവാൻ ആരോ ആളയച്ചിട്ടില്ലെന്ന് എന്താ നിശ്ചയം? ആ ജയസിംഹൻ ആവക പ്രവൎത്തിപ്പാൻ മടിക്കുന്നവനല്ലെന്ന് എനിക്കറിയാം.”

പുരു:—“നാം വൃഥാ സംശയിച്ചിട്ടു ഫലമൊന്നുമില്ല. അതുകൊണ്ടു് അതിനെപ്പററി ആലോചിക്കണ്ട. ക്രമേണ നാം അറിവാനിടയാകും.”

ഇങ്ങിനെ ഓരോ വൎത്തമാനങ്ങൾ പറഞ്ഞു കുറെ കഴിഞ്ഞപ്പോൾ പുരുഷോത്തമൻ “ഇനി ഒന്നു കിടക്കട്ടെ” എന്നു പറഞ്ഞശേഷം തുൾജാറാമനോട്ട് ഇങ്ങിനെ പറഞ്ഞു:—

“ഈയ്യിടെ നിങ്ങൾ പുറത്തു സഞ്ചരിച്ച് രാജ്യകാൎയ്യങ്ങൾ അറിയാറില്ലല്ലൊ? എന്തെല്ലാമാണു വിശേഷങ്ങൾ എന്നറിഞ്ഞു വന്നാൽ കൊള്ളാമായിരുന്നു.”

തുൾ:—“അങ്ങിനെയാകട്ടെ. പുരുഷോത്തമൻ കുറെ വിശ്രമിക്കു.”

ഈ അവസരത്തിൽ ചുരുക്കമായി അപ്പോഴത്തെ രാജ്യാവസ്ഥയെപ്പററിപറയേണ്ടിയിരിക്കുന്നു. രാജപ്രതിപുരുഷന്മാർ വിചാരിച്ചിരുന്നതുപോലെ ശിവാജിയെ കൊല്ലുവാൻ അവൎക്കു കഴിഞ്ഞില്ല. ബീജപുരിയിലെ രാജപ്രതിപുരുഷനെ ജനങ്ങൾ കൊന്നതിനു പകരം കാൎയ്യം വിചാരിച്ചു ആൾക്കു ജനങ്ങളുടെ നിലയെപ്പററി അശേഷം വിശ്വാസമില്ലാതെ ആ സമയം ബീജപുരിയിൽ ഉണ്ടായിരുന്ന മുഗൾസൈന്യം മതിയാകയില്ലെന്നു കരുതി ഡില്ലിയിൽനിന്നും ഒരു വലിയ സൈന്യം അയപ്പാൻ അദ്ദേഹം ആവശ്യപ്പെട്ടു. മഹാരാഷ്ട്ര നായകന്മാരിൽ പ്രധാനികൾ ധൃതിയായി സൈന്യശേഖരം ചെയ്യുന്നു എന്നു ചാരന്മാർ മുഖേന ബീജപുരിയിൽ അറിവുകിട്ടുന്നുണ്ടായിരുന്നു. ഈ അവസരത്തിൽ ശിവാജിയെ കൊല്ലുവാൻ തുടങ്ങിയതുകൊണ്ടു മഹാരാഷ്ട്ര ജനസമുദായത്തിന് ആകപ്പാടെ ഇളക്കം ഭവിച്ചിട്ടുണ്ടെന്നും രാജപുരുഷൻ അറിയാതിരിക്കുന്നില്ല.

ഭയങ്കരമായ കൊടുങ്കാററുണ്ടാകുന്നതിനു മുമ്പു പ്രാരംഭസൂ

ചക്രങ്ങളും മേഖലയിൽ കാർമേഘം പരക്കുക, മാരുതൻ തന്റെ ഗംഭീരനടനത്തിനു പട്ടം കൂട്ടുവാനെന്നപോലെ നിശ്ചലനായി മറയുക ഇവകളായിരുന്നു. അതുപോലെ ഒരു മഹാരാജ്യനിവാസികൾ തങ്ങളുടെ ഭരണകർത്താക്കന്മാരാക്ക്, നീതി, നിഷ്പക്ഷപാതത്വം, നയം മുതലായ സൽഗുണങ്ങൾ ഇല്ലാതെ, അവർ നിർദ്ദാക്ഷിണ്യം ജനങ്ങളുടെ കഴുത്തിൽ നുകം വയ്ക്കുന്നതിനു ഒരുമ്പെടുമ്പോൾ ജനക്ഷോഭമാകുന്ന കൊടുങ്കാററിളകി നാടെങ്ങും കീഴ്മേൽ മറിവാൻ പോകുന്നപ്രകാരമുള്ള ലക്ഷണങ്ങൾ കണ്ടു. പണ്ട് ബാബർ അക്ബർ മുതലായ വിശിഷ്ടന്മാരായ ചക്രവർത്തികളുടെ രാജ്യഭരണകാലങ്ങളിൽ പോലും ഉത്തരദേശ്യന്മാരായ രജപുത്രന്മാർ പഞ്ചാബികൾ മഹാരാഷ്ട്രന്മാർ തുടങ്ങിയുള്ളവർ ചില സന്ദർഭങ്ങളിൽ പ്രകടിപ്പിച്ചിട്ടുള്ള അനന്യസാധാരണങ്ങളായ ശൌര്യപരാക്രമങ്ങളെ ഓർക്കുമ്പോൾ ഔറംഗ്സീബിന്റെ നേർക്ക് യുദ്ധത്തിനു അവർ ഒരുമ്പെട്ടതു് ആശ്ചര്യമല്ല. ഔറംഗ്സീബ് പ്രകൃത്യാ ധർമ്മദ്വേഷിയും, ദുഷ്കൃത്യങ്ങൾ ചെയ്യുന്നതിനു മടിയില്ലാത്തവനും ആയിരുന്നതുകൊണ്ട് അദ്ദേഹത്തിന്റെ അന്തരംഗം അറിഞ്ഞിട്ടുള്ളവരായ പഠാൺപ്രഭുക്കന്മാർ അവരവരുടെ കീഴിലുള്ള പ്രജകളെ പല വിധത്തിൽ ഉപദ്രവിച്ചുവന്നതു ഉത്സാഹമായി തീരുകയും, അതുകൊണ്ട് സ്വദേശ്യന്മാരും സ്ഥാനഭ്രംശം വന്നിട്ടുള്ളവരുമായ വിശ്രാന്തനെപ്പോലെ ഉള്ള രാജതുല്യന്മാർ തങ്ങൾ തങ്ങൾക്ക് കഴിയുന്നിടത്തോളം സൈന്യം ശേഖരപ്പെടുത്തുകയും ചെയ്തു. ഈ വിധം ഇൻഡ്യാമഹാരാജ്യത്തിന്റെ ഉത്തരഭാഗം മുഴുവൻ പ്രസ്താവകാലത്തു യുദ്ധകാർമേഘങ്ങളാൽ ആവൃതം ചെയ്യപ്പെട്ടിരുന്നു. അവ ക്രിയയിൽ വരുവാൻ ഒരു തരം നോക്കി അവിടവിടെ സ്ഥിരങ്ങളായിരുന്നതേയുള്ളു. ഈ നിശ്ചലാവസ്ഥ ശാശ്വതമോ അല്ലയോ എന്നു നോക്കുക തന്നെ.

സവ്വാജി, വീരരാജൻ മുതലായവർ അവരവരുടെ സ്വദേശങ്ങളിലേക്ക ഓടിപ്പോയതു് സ്വസ്ഥരായി താമസിച്ചുവരുള്ള ആപത്തിനെ ഓർത്തായിരുന്നു. കൊടിക്കൂറയെ സംബന്ധിച്ചുള്ള കഥ കേൾക്കയൊപ്പം ഔറംഗ്സീബ് സ്വദേശരാജാക്കന്മാരോടോട്ടുക്ക് പോരിനു ഇടങ്ങുകൂന്നു എല്ലാവരും തീർച്ചപ്പെടുത്തി. ചക്രവർത്തി

യുടെ കൊടിക്കൂറയും കൊണ്ടു ശിവാജിയും പുരുഷോത്തമനും പൊയ്ക്കളഞ്ഞതുകൊണ്ടു തൽക്കാലം ആ സംഘക്കാൎക്ക് കോപവും മനസ്താപവും തോന്നിയെങ്കിലും ശിവാജി സ്വയംരക്ഷയെ കരുതാതെ പൊതുവെയുള്ള ക്ഷേമത്തെ ഉദ്ദേശിച്ച് അങ്ങിനെ ചെയ്തതായിരുന്നു എന്നറിഞ്ഞപ്പോൾ അവർ വേഷച്ഛന്നന്മാരായി സൈന്യസമേതം ശിവാജിയെ രക്ഷിപ്പാൻ കൊലക്കളത്തിൽ വന്നിട്ടുണ്ടായിരുന്നു. എന്നിട്ടു ശിവാജി രക്ഷപ്പെട്ട ഉടൻ കൂടുതൽ സൈന്യശേഖരത്തിനു അവർ സ്വരാജ്യങ്ങളിലേക്കു ആളയച്ചിട്ട് എല്ലാവരും ഭുവനേശ്വരക്ഷേത്രത്തിലേക്കു ശിവാജിയെ കാണ്മാൻ തിരിച്ചു.

ശിവാജി പുരുഷോത്തമനെ പിരിഞ്ഞതിന്റെ നാലാംദിവസം അദ്ദേഹത്തിന്റെ സൈന്യത്തെ സന്ദൎശിച്ചു. അവരെ വേഷച്ഛന്നന്മാരായി പുനായ്ക്കുസമീപം താമസിപ്പാനാജ്ഞാപിച്ചു ശേഷം അദ്ദേഹം പാൎവ്വണസിംഹന്റെ മന്ദിരത്തിൽ പോയി വിശ്വപന്തൻപ്രഭുവിനെ കണ്ടു. ആ പ്രഭു ശിവാജി പറഞ്ഞ വിശേഷവൎത്തമാനങ്ങളെല്ലാം കേട്ടിട്ട് ഇങ്ങിനെ പറഞ്ഞു:—

അവിടുന്ന് ഈശ്വരകാരുണ്യം സിദ്ധിച്ചിട്ടുള്ള ഒരാളാണ്, ഈ മഹാരാഷ്ട്രദേശനിവാസികളുടെ ഭാഗ്യോദയകാലം സമീപിച്ചിരിക്കുന്നതുകൊണ്ട് അവിടുന്നുതന്നെ വേണ്ട മാൎഗ്ഗങ്ങളെല്ലാം ആലോചിച്ചു പ്രവൎത്തിക്കണം. എല്ലാ പ്രകാരത്തിലും ഇനി യുദ്ധം കൊണ്ടല്ലാതെ നമുക്കു രക്ഷനേടുവാൻ വഴിയില്ലെന്നുള്ള വട്ടത്തിൽ രാജ്യാവസ്ഥ പരിണമിച്ചിരിക്കുന്നു.

ശിവ:—“യുദ്ധതന്ത്രം പരിശീലിച്ചിട്ടുള്ളവരായും, യുക്തിപൂൎവ്വം അതു പ്രയോഗിച്ചു സൈന്യത്തിനു നാശംഭവിക്കാതെ കൂടുതൽ ജയം നേരിടുന്നതിനു തക്കവിധം സൈന്യത്തെ നയിപ്പിക്കുവാൻ ബുദ്ധിശക്തിയുള്ളവരായും, ഈ കൂട്ടത്തിൽ ആരുമില്ല. അതുകൊണ്ട് ആ ചുമതല അവിടുന്നുതന്നെ വഹിക്കണം.”

വിശ്വ:—“അവിടുന്നായാൽ മതിയല്ലോ.”

ശിവ:—“അങ്ങിനെയല്ല ഞാൻ യുദ്ധക്കളത്തിലില്ലെങ്കിൽ സൈന്യങ്ങൾ കുഴപ്പത്തിലാകും. സൈന്യാധിപസ്ഥാനവും യു

സ്വാതന്ത്ര്യപ്രയോഗത്തിന്ന വേണ്ട ആലോചനയും കൂടി എന്നാൽ സാധിക്കാൻ പ്രയാസമാണ്."

വിശ:—"ആകട്ടെ, അവിടത്തെയടുക്കൽ ഒരു വലിയ രഹസ്യം പറയാം. ഇനി രഹസ്യമായി അതു വെച്ചിട്ടാവശ്യമില്ല. മാളവദേശാധിപൻ പ്രതാപസിംഹൻ മരിച്ചിട്ടില്ല. അദ്ദേഹമാണ് എന്നെക്കാൾ ആ വിഷയത്തിൽ ഉതകുന്നത്."

ശിവ:—"അദ്ദേഹം മരിച്ചിട്ടില്ലെന്ന് എനിക്കും അറിയാം. ഇന്നാൾവരെ ഞാൻ വേഷപ്രച്ഛന്നനായി ഒളിച്ചുനടക്കുകയായിരുന്നല്ലോ?—ആ കാലങ്ങളിൽ ഞാൻ അദ്ദേഹമൊരുമിച്ചുണ്ടായിരുന്നു.—അദ്ദേഹം നല്ല ഒരു സേനാനായകനാണു. സ്വാതന്ത്ര്യപ്രയോഗങ്ങളിൽ നൈപുണ്യം ഉണ്ടോ എന്നു സംശയമാണ്."

വിശ:—"അങ്ങിനെയല്ല—ബുദ്ധിശക്തി, പരിപാകത, രാജ്യങ്ങളുടെ കിടപ്പിനെപ്പററിയുള്ള നിശ്ചയം, ഇവകൾകൊണ്ട് അദ്ദേഹമാണ് ആ കാൎയ്യത്തിൽ യോഗ്യൻ!"

ശിവ:—"അങ്ങിനെയാണെങ്കിൽ നിങ്ങൾ രണ്ടുപേരുംകൂടി സ്വാതന്ത്ര്യത്തിലേയ്ക്കു വേണ്ട കാൎയ്യങ്ങളെപ്പററി ആലോചിച്ചു നിശ്ചയിക്കണം. പ്രതാപസിംഹനെ ഞാൻ വളരെ സ്ഥലങ്ങളിൽ തിരക്കി. അദ്ദേഹം എവിടെയാണെന്ന് ഒരു വിവരവും കിട്ടീല്ല.

വിശ:—"എന്റെ അപേക്ഷപ്രകാരം പുരുഷോത്തമൻ ഒരുമിച്ച് അദ്ദേഹം ബീജാപുരിയിലേയ്ക്കു പോയിരിക്കയാണ്."

ശിവ:—"അതെയോ?—പുരുഷോത്തമൻ എന്നെ രക്ഷപ്പെടുത്തി ഞങ്ങൾ രണ്ടുപേരും തോരണഗിരിക്ക സമീപമുള്ള കാട്ടിൽ വന്നു. അവിടെ വെച്ചു പുരുഷോത്തമൻ എന്നോടു പറഞ്ഞതു ബീജാപുരിയിൽ രാത്രിയിൽ ചെന്ന് അയാളുടെ കൂടെയുള്ളവരെ സമാധാനപ്പെടുത്തീട്ടുപിറേറദിവസം തന്നെ ഉപനേശാഘലത്തിലേക്ക തിരിക്കാമെന്നായിരുന്നു. പുരുഷോത്തമൻ വന്നിട്ടുണ്ടെങ്കിൽ പ്രതാപസിംഹനെ വരുത്തേണ്ട മാൎഗ്ഗത്തെപ്പററി നമുക്ക ആലോചിക്കാം

ആറങ്ഗ്സിബ്ബിന്റെ പകയോടുകൂടിയുള്ള വരവിനെ നിരോധിപ്പാൻ വേണ്ട ഒരുക്കങ്ങൾ ഉടനടി ചെയ്യാതിരുന്നാൽ സ്വയംരക്ഷക്കെന്നു മാത്രമല്ല, ഹിന്ദുസ്ഥാനമഹാരാജ്യത്തിന്റെ ക്ഷേമത്തിന്നു വിഘ്നം ഭവിക്കുമെന്നു കരുതി ചക്രവർത്തിയുടെ ആജ്ഞയെ നിരാകരിച്ചു വിശ്വനാഥൻ ശിവാജീസമേതം കൊങ്കണരാജ്യത്തിലേക്കു പുറപ്പെട്ടു.

---

# അൻപത്തിഎട്ടാം അദ്ധ്യായം.

രാജ്യാവസ്ഥയെപ്പററി പറഞ്ഞുവല്ലോ. ഇനി തുക്കാറാമന്റെ അന്വേഷണത്തിൽ അയാൾ എന്തറിഞ്ഞു എന്നു നോക്കാം.

പുരുഷോത്തമനും മററും നിദ്രയെ പ്രാപിച്ചു. രാത്രി അസമയമായിട്ടും തന്റെ പിതാവു തിരിച്ചു വരാത്തതിനാൽ കതകിന്നു വിളിക്കുമോ എന്നു ശ്രദ്ധിച്ചുകൊണ്ടു സരസ്വതി ഇരിക്കുകയായിരുന്നു. അങ്ങിനെയിരുന്നപ്പോൾ കതകിന്നു മുട്ടിയ ശബ്ദം കേട്ടിട്ടു തന്റെ പിതാവാണെന്നു മനസ്സിലാക്കിയശേഷം സരസ്വതി കതകു തുറന്നു. തുക്കാറാം കതകിൽ മുട്ടിയതും സരസ്വതി കതകു തുറന്നതും കേട്ടു പുരുഷോത്തമൻ വേഗം എണീററു വന്ന് "എന്താ വിശേഷം?" എന്നു ചോദിച്ചതിന്നു തുക്കാറാം ഇങ്ങിനെ പറഞ്ഞു:—

"മരിച്ചുപോയ രാജപ്രതിപുരുഷന്നു പകരം ആളും വന്നുകഴിഞ്ഞു. വിശേഷങ്ങൾ അറിവാനും, വേണ്ട പ്രതിവിധികൾ ചെയ്വാനും, ദൂതന്മാരെ അങ്ങുമിങ്ങും അയച്ചിട്ടുണ്ട്. രാജപ്രതിപുരുഷനും മററു സർദാരന്മാർക്കും അന്നത്തെ കാര്യത്തെപ്പററി ബലമായി സംശയിച്ചിരുന്നതു വിശ്വനാഥൻപ്രഭുവിനെയാണ്. അദ്ദേഹത്തിനെ ഇവിടെ ഹാജരാക്കണമെന്നു വിവരം കാണിച്ച് ഒരു കല്പനയും കൊടുത്തയച്ചിരുന്ന സവാർ, അദ്ദേഹത്തിനെ അവിടെ കാണ്മാനില്ലെന്നു പറഞ്ഞു മടങ്ങി വന്നപ്പോഴും. ശിവാജിയെ രക്ഷിച്ചതിന്നു പുരുഷോത്തമനെ തിരക്കി ഭടന്മാർ പോയിട്ടുണ്ട്.

പുരുഷോത്തമൻ ഇവിടെ ഉണ്ടെന്ന് ആരും അറിഞ്ഞിട്ടില്ലാത്തതു രക്ഷതന്നെ. ആ രാജപ്രതിപുരുഷനെ കൊന്നതിന് ഇവിടെയും ഇതിനടുത്തുമുള്ള ജനങ്ങളോടു പക തീർക്കാൻ നിശ്ചയിച്ചിരിക്കുന്നുവത്രെ. അങ്ങിനെയാണെങ്കിൽ ഇതിൽപരം അക്രമം വേറൊന്നുമില്ല."

പുരു:—"ശിവാജിയെ രക്ഷപ്പെടുത്തിയതിനോടുകൂടി ഞാൻ ആരാണെന്നു ജനങ്ങൾ അറിവാനിടയായി. ആ സന്ദർഭത്തിൽ അവർ എന്റെ പേർ പറഞ്ഞു മഹാ മണ്ടനും ആയിപ്പോയി. ഞാൻ പ്രവർത്തിച്ച സംഗതികൾ എന്റെ രക്ഷാകർത്താവിനോടുള്ള നേരിട്ടുള്ള കാലവിശേഷം കൊണ്ടാണ്. ഇപ്പോൾതന്നെ, വിശ്വന്തൻപ്രഭുവിന് മരണം. ഇല്ലെങ്കിൽ ശിവാജിക്കു വെച്ചിരുന്നതു് അദ്ദേഹത്തിനു കിട്ടിയെന്നു വരും."

ഇരം:—"ആകട്ടെ, എഴുത്ത് ആര കൊണ്ടുപോകും?"

പുരു:—"ലക്ഷ്മണൻ കൊണ്ടുപോകും!—ഇല്ലെങ്കിൽ ഞാൻതന്നെ പോയാലെന്താ?—"

ഇരം:—"ഭ്രാന്ത്! മഹാഭ്രാന്ത്!—സുഖക്കേട് ഇനിയും ഭേദമായിട്ടില്ല. ക്ഷീണം നന്നേയുണ്ട്. ഈ സമയത്താണോ ഈ വക ആലോചന?" എന്നു പറഞ്ഞിട്ടു അയാൾ എന്തോ ഓർമ്മിച്ചതുപോലെ ഇങ്ങനെ വീണ്ടും ഇങ്ങിനെ തുടർന്നു പറഞ്ഞു:—

"ഒരു കാര്യം പറവാൻ വിട്ടുപോയി. ആ എഴുത്തിനെപ്പററി പറഞ്ഞപ്പോൾ ഓർമ്മവന്നു. ഇപ്പോൾ ഞാൻ ഇങ്ങോട്ടു പോരുംവഴിക്ക് ഒരാളെ കണ്ടു."

പുരു:—"ആ ആളെ ഞാൻ ഊഹിച്ചറിഞ്ഞുവെങ്കിലും ആരാണെന്നു പറയണം!"

ഇരം:—ജയസിംഹൻപ്രഭു!"

പുരു:—"ഞാനും ആയാളെത്തന്നെ ഉദ്ദേശിച്ചു. അദ്ദേഹം?—"

ഇരം:—"അദ്ദേഹം തലയിൽകൂടി ഉത്തരീയംകൊണ്ടു മൂടി മുഖം മറച്ചുംകൊണ്ടു വേഗം നടക്കുകയായിരുന്നു. അപ്പോൾ ഞാൻ

മനസ്സിലാക്കിയതുകൊണ്ടു പുറകെ ഞാനും പോയി.—ഞാൻ പറഞ്ഞാൽ പക്ഷെ സത്യമെന്നു കരുതുകയില്ലായിരിക്കാം.—അദ്ദേഹം ചക്രവർത്തിയുടെ കൊട്ടാരത്തിനുള്ളിൽ കടന്നു."

പുരു:—"അവിടെ അദ്ദേഹം പോയതു വിശ്വന്തൻപ്രഭുവിനു വിരോധമായി വേണ്ട കൃത്രിമങ്ങൾ പിണയ്ക്കാനാണ്—സംശയം വേണ്ടാ? എന്തായാലും വിശ്വന്തൻപ്രഭുവിന് ഒരെഴുത്തയയ്ക്കണം!"

തുർം:—"വരട്ടെ!—ഞാൻ മുഴുവൻ പറയട്ടെ—ഞാൻ കൊട്ടാരത്തിന്റെ മുൻവശത്തു മറഞ്ഞുനിന്നു. ജയസിംഹൻ ഒരു നാഴികയോളം താമസിച്ചിട്ടാണ് അവിടെ നിന്നിറങ്ങിയത്. അദ്ദേഹം കുറെ നടന്നുചെന്നപ്പോൾ വേറൊരാൾ അദ്ദേഹത്തിന്റെ അടുത്തുചെന്നു. നൂതനമായി കണ്ടയാൾ ആരെന്നറിവാൻ ഞാനുംകൂടെ എത്തി. ഉടൻ ഇരുകൂട്ടർ അവിടെ അടുത്ത് ഒരു ഭവനത്തിന്റെ കതകു തുറന്ന് അകത്തുകടന്നിട്ടു കതകടച്ചു. ആ സ്ഥലം ആരും പാർപ്പില്ലാതെ കിടക്കുകയാണ്. ചിലപ്പോൾ ആഭാസന്മാർ അവിടെ സംഘംചേരുന്നതു കണ്ടിട്ടുണ്ട്."

പുരു:—"ഇതെല്ലാംകൊണ്ടു ജയസിംഹന്റെ കൃത്രിമം കലശലായി തുടങ്ങീട്ടുണ്ടെന്നു വ്യക്തമാകുന്നു. ഈ കാര്യം വിശ്വന്തൻപ്രഭുവിനെ ബോധ്യപ്പെടുത്തീട്ടില്ലെങ്കിൽ അദ്ദേഹം വല്ലാത്ത കുടുക്കിലകപ്പെടും."

എഴുത്തയയ്ക്കുന്ന വിഷയത്തിൽ പുരുഷോത്തമൻ സിദ്ധാന്തിക്കുന്നതു കണ്ടിട്ടു തുർംജാറം ഇങ്ങിനെ പറഞ്ഞു.

"പുരുഷോത്തമൻ എഴുത്തയയ്ക്കേണ്ടതാവശ്യം തന്നെ. എങ്കിലും കാലവിശേഷംകൂടി നോക്കേണ്ടതുണ്ട്. എഴുത്തയയ്ക്കുന്നത് എത്രയും സൂക്ഷിച്ചു വേണം. എഴുത്തു വിരോധികളുടെ കൈവശം കിട്ടിപ്പോയെങ്കിൽ മഹാ ആപത്തിലാകയില്ലയോ എന്നാലോചിക്കണം!"

പുരു:—"നാം നല്ലതുപ്രവർത്തിക്കുന്നതെല്ലാം ശുഭകരമായിരിക്കു

മെന്നു വിചാരിക്കാം. മററാരെക്ക മൈവെട്ടുപോലെ ഇരിക്കയുള്ളൂ.”

അർദ്ധരാത്രിയിൽ ഉറക്കത്തിൽനിന്നു വിളിച്ചു വരുത്തി ലക്ഷ്മണനോടു വിവരമെല്ലാം പുരുഷോത്തമൻ പറഞ്ഞു. ലക്ഷ്മണൻ യാത്രയ്ക്കു തയ്യാറായി എങ്കിലും അവന്റെ മുഖം അപ്രസന്നമായി ഭവിച്ചു. സരസ്വതിയെ പിരിഞ്ഞു പോകേണ്ടിവരുന്ന വെന്നുള്ള വിരഹതാപമായിരുന്നു ലക്ഷ്മണനു ദുസ്സഹമായി തീർന്നതു. യാത്രയ്ക്കു വേണ്ട സാമാനങ്ങൾ എല്ലാം കെട്ടിമുറുക്കി ലക്ഷ്മണൻ എല്ലാരോടും യാത്രചോദിച്ചിട്ടു സരസ്വതിയെ അന്വേഷിച്ചപ്പോൾ അവൾ അടുക്കളയിൽ ധൃതിയായി വഴിക്ക് ആഹാരത്തിനാവശ്യമുള്ള പദാർത്ഥങ്ങൾ പാകംചെയ്യുകയായിരുന്നു.

ലക്ഷ്മ:—“സരസ്വതി—ഞാൻ ഒരു യാത്രയ്ക്കു പുറപ്പെട്ടിരിക്കയാണ്. വേഗം മടങ്ങി എത്തും—ഞാൻ—എന്നാൽ വരട്ടെ.”

സര:—“കാര്യമെല്ലാം ഞാനറിഞ്ഞു. അതുകൊണ്ടാണു വഴിക്ക ആഹാരത്തിനു ഇത്രയും തയ്യാർ ചെയ്യാൻ ഞാനിങ്ങോട്ടേയ്ക്കു പോന്നതു്.”

ലക്ഷ്മ:—“വൃഥാ ഉറക്കമൊഴിഞ്ഞു ബുദ്ധിമുട്ടിയല്ലോ?—അതു വേണ്ടിയില്ലായിരുന്നു.—ഞാൻ ധൃതികൂട്ടി പൊയ്ക്കളഞ്ഞാൽ സരസ്വതി എന്നോടു മുഷിയുകയും ചെയ്യും.”

സര:—“ഇപ്പോൾ തന്നേക്കാം—കാലമായിക്കഴിഞ്ഞു.—അശേഷം താമസിക്കണ്ട!—” എന്നു പറഞ്ഞു് ഭക്ഷണസാധനങ്ങളെ കെട്ടുന്ന ധൃതിയിൽ, കെട്ടുകളൊന്നും ശരിയാകാതെ കഴിഞ്ഞു. എന്നിട്ടു സരസ്വതി വസ്ത്രപുച്ഛംകൊണ്ടു കണ്ണുതുടയ്ക്കുന്നതു കണ്ടിട്ടു ലക്ഷ്മണൻ അവയെ വാങ്ങി കെട്ടി. അതിനിടയ്ക്കു ആ യുവാവു സരസ്വതിയുടെ മുഖത്തു നോക്കിയപ്പോൾ അവളുടെ കണ്ണുകളിൽ കണ്ണുനീർ നിറഞ്ഞു് വല്യ തുള്ളികളായി കവിൾത്തടങ്ങളിൽ കൂടി ഒലിക്കുന്നതായി കണ്ടു. അവളുടെ മാറത്തു പുതച്ചിരുന്ന ദാവണി അവൾ ധൃതിയായി ശ്വാസോച്ഛ്വാസം ചെയ്യുന്നുകൊണ്ടു്,

പ്രചലിതമായി ഭവിച്ചു. തന്റെ കാമുകന്റെ യാത്ര അസമയത്തായിരുന്നതുകൊണ്ടു അയാൾക്ക ആപത്തു നേരിട്ടെച്ചെങ്കിലൊ എന്നു ഭയന്നിട്ടു സരസ്വതി അവളുടെ കൈകളെക്കൊണ്ടു മാറോടണച്ചുപിടിച്ചുകൊണ്ടു നമ്രമുഖിയായി നിന്നു. ഈ യുവതീയുവാക്കന്മാൎക്കു പരസ്പരാനുരാഗമുണ്ടെന്നുള്ളതിനെ തെളിയിപ്പാൻ വേറെന്തു ലക്ഷ്യമാണ് വേണ്ടതു്?—പുരുഷോത്തമൻ മുതലായവർ ആ ഭവനത്തിൽ താമസം തുടങ്ങിയതുമുതൽ ആ സന്ദൎഭം വരെ സരസ്വതിക്കു ലക്ഷ്മണന്റെ നേൎക്കു പ്രേമമുണ്ടെന്നുള്ള കഥ അശേഷം ആ യുവാവിന്റെ മനസ്സിലാകിയിരുന്നില്ല. ലക്ഷ്മണനാകട്ടെ, ഈ സൂക്ഷ്മാവസ്ഥ ഗ്രഹിച്ചിട്ടു്, പരമാനന്ദം കൊണ്ടു മതിമറന്നു സരസ്വതിയുടെ രൂപലാവണ്യത്തേയും തന്റെ വേർപാടുകൊണ്ടു് വ്യസനാക്രാന്തയായി ഭവിച്ച ആ യുവതിയുടെ നിലയേയും നോക്കി ഇരുന്നുപോയി. ഇനി താമസിച്ചു അവിടെ ഇരിക്കുന്നതു തന്റെ യജമാനന്റെ കല്പിതത്തിന്നു കാരണമായേക്കുമെന്നു ഭയപ്പെട്ടു ലക്ഷ്മണൻ ഭക്ഷണസാധനങ്ങളെ എടുത്തുകൊണ്ടു ഇങ്ങനെ പറഞ്ഞു:—

"സരസ്വതി വ്യസനിക്കരുതു!—യജമാനനും മറ്റും ഇവിടെ ഉള്ളതുകൊണ്ടു് ഞാൻ കഴിയുന്നതും വേഗം മടങ്ങിവരും.—എന്നാൽ—" എന്നിത്രയും പറഞ്ഞശേഷം ഗൽഗ്ഗദം കൊണ്ടു മറ്റു വാക്കുകൾ പുറപ്പെടുവിപ്പാൻ ശക്തനാകാതെ അവൻ വേഗം യാത്രതിരിച്ചു.

പുരുഷോത്തമനും മറ്റും ബീജപുരിയിൽ വന്നപ്പോൾ ഉപയോഗിച്ചു വന്ന കുതിരകളെ വിശ്വനാഥന്റെ ആശ്രിതനായ ഒരുവനെ ഏല്പിച്ചിരുന്നു. ലക്ഷ്മണൻ ആ ഭവനത്തിൽ ചെന്നു സൂക്ഷിപ്പുകാരനോടു ഒരു കുതിരയെ കോപ്പിട്ടുകൊണ്ടുവരുവാൻ പറഞ്ഞു.

സൂക്ഷിപ്പുകാരൻ:—"യജമാനൻ ഈ അസമയത്തു് തിരിച്ചുവോ?"

ലക്ഷ്മ:—"ചോദ്യങ്ങൾ പിന്നീടാവാം. കുതിരയെ കൊണ്ടുവരൂ. ഇന്നു് ഇരുപതുനാഴികവഴിയെങ്കിലും പോകണം."

സൂക്ഷി:—"മനസ്സിലായി! — വിശേഷപന്തൻപ്രഭുവിനെ കാണ്മാൻ പോകയാണൊ?—എങ്കിൽ ഈ ദേശവാസികൾ അദ്ദേഹത്തെ കാണ്മാൻ കൊതിച്ചിരിക്കയാണെന്നു പറയണെ?"

ലക്ഷ്മ:—"തന്റെ ഉദ്ദേശം ഞാനറിഞ്ഞു. ആ കാൎയ്യത്തെപ്പററി ഇപ്പോൾ ഒന്നും പറയണ്ട. താൻ പോയി കുതിരയെ—" എന്നിത്രയും പറഞ്ഞപ്പോഴേക്ക് അവൻ നിന്നിരുന്ന സ്ഥലത്തിനടുത്തുണ്ടായിരുന്ന കുതകിന്റെ മറവിൽനിന്നു ദീൎഘകായനായ ഒരാൾ കടന്നുപോയതു് ഇരുട്ടിൽ അവ്യക്തമായി കണ്ടു് ലക്ഷ്മണൻ—"അതാരവിടെ?" എന്നുറക്കെ ചോദിച്ചു. അതിന്റെ ശേഷം ഒരനക്കവും കാണാഴികയാൽ ആ യുവാവു് ഇങ്ങിനെ തുടൎന്നുപറഞ്ഞു:—

"ആരോ കുതകിന്റെ പുറകിൽക്കൂടി കടന്നുപോയതു താൻ കണ്ടില്ലേ?—ഞാൻ പറഞ്ഞില്ലേ അതുമിതും ഒന്നും പറയരുതെന്നു്?—കാലാവസ്ഥ അങ്ങിനെ ആയിരിക്കുന്നു. ഇവിടെ ആരോ ഒളിച്ചുനിന്നിരുന്നു—ഇനി അതിനെപ്പററി പറഞ്ഞിട്ടാവശ്യമില്ല—കുതിര എവിടെ?"

സൂക്ഷി:—"എനിക്ക ഭയം തോന്നുന്നില്ല. ശിവാജിസാഹിബ്ബിനെ കൊല്ലുവാൻ തുടങ്ങിയ ദിവസം ആ പഠാൺ സൎദാറിനെ കുതിരയിൽ നിന്നു വലിച്ചു താഴത്തിട്ടതു ഞാനായിരുന്നു."

ലക്ഷ്മ:—"മിണ്ടാതിരിക്ക! —അനാവശ്യമൊന്നും പറയരുതു്!—കുതിര എവിടെ?—ഞാൻതന്നെ പോയി കെട്ടിക്കൊള്ളാം—താൻ വൎത്തമാനംപറഞ്ഞു സമയം കളയുന്നു"

"എന്റെ തടസ്ഥം വേണ്ട." എന്നുസൂക്ഷിപ്പുകാരൻ പറഞ്ഞു് അയാൾ പോയി വേഗം കുതിരയെ കോപ്പിട്ടു കൊണ്ടുവന്നു; ഉടൻതന്നെ ലക്ഷ്മണൻ യാത്ര പുറപ്പെടുകയും ചെയ്തു.

വീടുകളും ജനസഞ്ചാരവും കുറഞ്ഞിരുന്ന പ്രദേശങ്ങളിൽക്കൂടിയായിരുന്നു ലക്ഷ്മണൻ പോയതു്. എങ്കിലും പട്ടണത്തിന്റെ അതിൎത്തി കഴിയുന്നതുവരെകുതിരയെയാടിക്കാതെതന്നെ കുതി ആ യുവാവു സാവധാനത്തിൽ പോകുകയായിരുന്നു. സര

സ്വപതി പ്രേമത്തോടെ ഭക്ഷണസാധനങ്ങളും തയ്യാറാക്കി കൊടുത്തതും, അവളുടെ വിരഹതാപവും, അവൾ പറഞ്ഞ വാക്കുകളും എല്ലാം ആലോചിച്ചിട്ട തനിക്കു, ഭാവിയിൽ, ഉണ്ടാകാവുന്ന സൌഭാഗ്യമേന്മയുടെ പരിപൂൎണ്ണതയെപ്പററി സങ്കല്പിച്ചുറച്ചു പരമാനന്ദചിത്തനായി പട്ടണം അതിന്നു സമീപിച്ചപ്പോൾ വഴിയരികിൽ ഒരു വൃക്ഷത്തിന്റെ മറവിൽനിന്നു ഒരുവൻ പെട്ടെന്നു ചാടി ലക്ഷ്മണനെ നിഷ്പ്രയാസം കുതിരയിൽനിന്നു പൊക്കിയെടുത്തു താഴത്തെറിഞ്ഞു. അങ്ങിനെ പ്രവൃത്തിച്ച ഘാതകന്റെ ഉദ്ദേശം ആ യുവാവിനെ കൊല്ലണമെന്നായിരുന്നു. ദൈവഗത്യാ അവൻ വീഴ്ന്ന സ്ഥലം മണൽ പ്രദേശമായിരുന്നതുകൊണ്ടു മൂൎച്ഛിതനായി ഭവിച്ചതല്ലാതെ അവൻ മരിച്ചില്ല. ഘാതകൻ തന്റെ ഉദ്ദേശസാദ്ധ്യം വന്നതില്പൊയ്ക്കഴിഞ്ഞിട്ടു കുറെ ഏറെനേരം ചെന്നപ്പോൾ ലക്ഷ്മണൻ സാവധാനത്തിൽ മോഹാലസ്യത്തിൽനിന്നു ഉണൎന്നുതുടങ്ങി. തനിക്കു നേരിട്ട ഈ വിപത്തു തന്റെ കൈവശമുണ്ടായിരുന്ന എഴുത്തുകൊണ്ടാണെന്നു ഓൎമ്മവന്ന ഉടൻ ആ യുവാവു തന്റെ അരവാറിൽ തുകൽസഞ്ചിയുണ്ടോ എന്നു പരിശോധിച്ചു. എന്നിട്ടു അവ രണ്ടും കാണാനില്ലെന്നു അറിഞ്ഞപ്പോൾ, അയാൾക്കു വേദനകൊണ്ടു അനങ്ങുവാൻപോലും പാടില്ലാതിരുന്നിട്ടും, ആ എഴുത്തിനെ അപഹരിച്ചതുകൊണ്ടുണ്ടായേക്കാവുന്ന ആപത്തിനെ തടുപ്പാൻ വേണ്ടി അയാൾ കഴിയുന്നത്ര വേഗം തിരിയെ ബീജപുരിയിൽ പോയി.

---

# അമ്പത്തൊൻപതാം അദ്ധ്യായം.

ജയസിംഹൻ ബീജപുരിയിൽ വന്നിട്ടുണ്ടെന്നു ഇന്ദുജാറാം പുരുഷോത്തമനോടു പറഞ്ഞതു യഥാൎത്ഥമായിരുന്നു. അദ്ദേഹം ചക്രവൎത്തിയുടെ കൊട്ടാരത്തിൽ പോയതു എന്തിനായിരുന്നു എന്നു നാം അറിയേണ്ടതാവശ്യമാകയാൽ അതിനെപ്പററി പ്രസ്താവിക്കട്ടെ.

ബീജപൂരിയിൽ ജയസിംഹൻ വന്നതു വേഷപ്രച്ഛന്നനായിട്ടായിരുന്നു. പുരുഷോത്തമൻ ബീജപൂരിയിലേക്കു പുറപ്പെട്ടിരിക്കയാണെന്നു ജയസിംഹൻ അറിഞ്ഞു. ഇനി തന്ത്രം കൊണ്ടോ, ദ്രവ്യം കൊണ്ടു രാജപ്രതിപുരുഷന്മാരെ വശംവദരാക്കിയോ, അതിനു തരപ്പെട്ടില്ലെങ്കിൽ ദുർജ്ജനങ്ങളിൽ വെച്ചു അഗ്രേസരന്മാരുമായി സഖ്യം ചെയ്തു് അവർ മുഖേനയോ, പുരുഷോത്തമനെ കുടുക്കിലാക്കണമെന്നു നിശ്ചയിച്ചു് അദ്ദേഹം സന്നദ്ധനായി വന്നതായിരുന്നു. ശിവാജിയെ കൊല്ലുവാൻ നിശ്ചയിച്ച ദിവസം രാവിലെ അദ്ദേഹം ബീജപൂരിയിൽ എത്തി. എന്നിട്ടു അന്നത്തെ സംഭവങ്ങൾ കൊണ്ടു വ്യവഹാരസംബന്ധമായി പുരുഷോത്തമനിൽ നിന്നു അദ്ദേഹത്തിനു ഉപദ്രവം ഉണ്ടാകയില്ലെന്നു തീർച്ചപ്പെടുത്തി. പിന്നീടു അദ്ദേഹം ശ്രമിച്ചതു വിശ്വനാഥനേയും പുരുഷോത്തമനേയും രാജദ്രോഹക്കുറ്റത്തിൽ അകപ്പെടുത്തി അവരെ നശിപ്പിക്കുവാനായിരുന്നു. ഈ ഉദ്ദേശസാദ്ധ്യത്തിനുവേണ്ടി അദ്ദേഹം രാജപ്രതിപുരുഷനെ കാണ്മാൻ കൊട്ടാരത്തിൽ ചെന്നു.

പ്രതാപഗിരിയിൽ വെച്ചു ജയസിംഹൻ പ്രവർത്തിച്ച കൃത്രിമങ്ങളെപ്പറ്റി രാജപ്രതിപുരുഷൻ കേട്ടിട്ടുണ്ടായിരുന്നതുകൊണ്ടു ആ അവസരത്തിൽ ജയസിംഹൻ അവിടെ ചെന്നതു് ദുരുദ്ദേശത്തോടുകൂടിയാണെന്നു രാജപ്രതിപുരുഷന്മാർ കരുതി. അതുകൊണ്ടു് ആ പ്രഭുവിനെ രഹസ്യമായി സന്ദർശിപ്പാൻ അനുവദിക്കാതെ അദ്ദേഹത്തെ സഭാമണ്ഡപത്തിൽ വരുവാൻ രാജപ്രതിപുരുഷൻ ആജ്ഞാപിച്ചു. ജയസിംഹനെ നേരെ കണ്ടപ്പോൾ രാജപ്രതിപുരുഷൻ ഗൌരവത്തോടെ അദ്ദേഹത്തോടു മണ്ഡപത്തിന്റെ താഴെ ഒരു പീഠത്തിൽ ഇരിപ്പാൻ ചൂണ്ടിക്കാണിച്ചു. ആ പ്രഭുവാകട്ടെ രാജപ്രതിപുരുഷന്റെ ഗൌരവഭാവത്തെ വകവെയ്ക്കാതെ താൻ അവിടെ ചെല്ലുവാൻ കാരണമായതിനെപ്പറ്റി പറവാനാരംഭിച്ചു.

"ബഹുമാനപ്പെട്ട സന്നിധാനത്തിൽ ഞാൻ ഇങ്ങിനെ രഹസ്യമായി വന്നതു ഗൌരവമായ ചില കാര്യങ്ങളെപ്പറ്റി അവിടെ അറിയിപ്പാനുള്ളതുകൊണ്ടാണു്. ഞാൻ ഒരു സ്തുതിപാഠകനെപ്പോലെ അവിടത്തെ മഹിമാവിനെപ്പറ്റി പുകഴ്ത്തുവാനുദ്ദേ

ശിക്കുന്നില്ല. അതിനുള്ള അവസരവും ഇതല്ലെന്ന് അറിയിച്ചു കൊള്ളുന്നു. ഈ മഹാരാജ്യത്തെ സംബന്ധിച്ച് എനിക്കുള്ള സ്നേഹംകൊണ്ട് ഇപ്പോഴുള്ള ശ്രേയസ്കരമായ രാജ്യഭരണം നില നില്ക്കണമെന്നു പ്രാർത്ഥിക്കുന്നവരിൽ ഒരുവനാണു ഞാൻ. ഇതിൽനിന്നു ഭിന്നാഭിപ്രായക്കാർ ഉണ്ടെന്നു ഞാൻ പറയാതെ അറിയാമല്ലോ. ഞാൻ ഒടുവിൽ പറഞ്ഞ കൂട്ടരുടെ ഉത്സാഹം കൊണ്ടു, ചില സ്ഥലങ്ങളിൽ, ജനങ്ങളുടെ ഇടയിൽ ക്ഷോഭം വർദ്ധിപ്പിച്ചിട്ട്, അവർ രാജ്യഭരണത്തിനു കുഴപ്പം ഉണ്ടാക്കുന്നുണ്ട്. അതുകൊണ്ട് ഏതൽകാലാവസ്ഥയെ സംബന്ധിച്ച് ആലോചിച്ചിടത്തോളം ഉടനെ ജനക്ഷോഭത്തെ അമർച്ചചെയ്യാൻ വേണ്ട മുൻകരുതലുകൾ ചെയ്തിട്ടില്ലെങ്കിൽ അവിടത്തെ രാജ്യഭരണതന്ത്രത്തിനു കളങ്കം പറ്റുമെന്നു ഭയമുണ്ട്." ഇത്രയും പറഞ്ഞുകഴിഞ്ഞിട്ട് ആ വൃദ്ധ രാജപ്രതിപുരുഷന്റെ മറുപടി അറിവാൻ വേണ്ടി സ്വല്പം വിരമിച്ചു.

രാ-പ്ര-പു.—"പ്രഭോ! അങ്ങു പറഞ്ഞകാര്യങ്ങളെപ്പറ്റി നാം അറിയാതിരിക്കുന്നില്ല. നാം അതുസംബന്ധിച്ചു വേണ്ട പ്രതിവിധികൾ ചെയ്യാൻ ഒരുക്കമുണ്ട്. അങ്ങു പറഞ്ഞ കാര്യങ്ങളിൽനിന്നു നൂതന വിവരങ്ങൾ അറിവാനൊന്നുമില്ലാ—ഇത്രേ പറവാനുള്ളൂ?"

ജയ:—ഉത്തരദേശ്യന്മാരായ പ്രഭുക്കന്മാരെ അപേക്ഷിച്ചു ഞാൻ ഒട്ടും അപ്രധാനനല്ല. എന്റെ ഉഴവന്മാരായി അനേകം യോദ്ധാക്കളുണ്ട്. എന്റെവക രണ്ടുകോട്ടകളുള്ളവ ഉറപ്പുള്ളവയും ദുഷ്പ്രാപങ്ങളുമാണ്. അങ്ങിനെയുള്ള എന്നെ ചക്രവർത്തി അവർകളുടെ ഗുണകാംക്ഷിയും അവിടത്തെ ആശ്രിതന്മാരിൽ ഏകനുമാണെന്നു സന്നിധാനത്തിൽ ബോധിക്കണമെന്നപേക്ഷിക്കുന്നു. ഇന്നാൾ ഈ കൊട്ടാരത്തിന്റെ മുൻവശത്തുവെച്ചു നടന്ന സംഭവത്തെപ്പറ്റിയാണു ഞാൻ അവിടെ അറിയിപ്പാൻ പോകുന്നതു്. ഈ വിഷയത്തിൽ ചക്രവർത്തി അവർകൾക്കു വിപരീതമായും രാജാജ്ഞയെ ധിക്കരിച്ചും നിസ്സങ്കം പ്രവർത്തിപ്പാൻ സന്നദ്ധനാ

യശ്വവാവു വിശ്വനാഥനല്ല, അദ്ദേഹത്തിന്റെ പുത്രനെപ്പോലെ വളൎത്തിയ ഒരുവനാണ്. അവൻ ശിവാജിയെ രക്ഷിച്ചതു് അവന്റെ സ്വാമിപ്രായപ്രകാരമാണെന്നു വിചാരിപ്പാൻ പാടില്ല. വിശ്വനാഥൻ ശിവാജിയുടെ മിത്രമാണ്. അന്നിവിടെ നടന്നതിനെപ്പററി പൎയ്യാലോചിച്ചു നോക്കിയാൽ വിശ്വനാഥൻ യുക്തിപൂൎവ്വം വേണ്ട മുൻകരുതൽ ചെയ്തിട്ടുണ്ടായിരുന്നു എന്നു വെളിപ്പെടുന്നതാണ്. ഇങ്ങിനെ രാജദ്രോഹത്തിന് മുതിൎന്നിട്ടുള്ളവരെപ്പററി സന്നിധാനത്തിൽ ഗൌനിക്കാതെ അവൎക്ക് സ്വാതന്ത്ര്യാനുസരണം പ്രവൎത്തിപ്പാൻ ഇടകൊടുക്കുന്നതു് അവിടത്തെയും ന്യൂനതയാകയില്ലയോ എന്നു സംശയമുണ്ട്."

രാ-പ്ര-പു:—"എന്റെ ന്യൂനതയെ പരിഹരിപ്പാൻ അങ്ങു ശ്രമിക്കണം. ഇപ്പോൾ പറഞ്ഞതിടത്തോളം, രാജദ്രോഹികളുണ്ടെന്നും അവർ, ശിവാജി വിശ്വനാഥൻ പുരുഷോത്തമൻ, ഇങ്ങിനെ മൂന്നുപേരാണെന്നും മനസ്സിലായി. ഇവരെ സംബന്ധിച്ച് നടപടി നടത്തേണ്ടതാവശ്യമാകുന്നു."

ജ:—"ഇവരിൽ വിശ്വനാഥൻ, പ്രതാപഗിരിക്കു സമീപം പാൎവ്വനസിംഹന്റെ കൊട്ടാരത്തിൽ താമസിക്കുന്നുണ്ടെന്ന് എനിക്കറിയാം. പുരുഷോത്തമൻ ഈ പട്ടണത്തിൽ ഇപ്പോൾ ഉണ്ടെന്നു കുറേ മുമ്പ് എനിക്കു അറിവുകിട്ടി. കല്പനയുണ്ടെങ്കിൽ താമസസ്ഥലം അറിഞ്ഞു ബോധിപ്പിക്കാം."

രാ-പ്ര-പു:—"താമസമെന്തിനാ?—അങ്ങെ അധികാരപ്പെടുത്തിഅയയ്ക്കാം. വിശ്വനാഥനേയും പുരുഷോത്തമനേയും പിടിച്ചുകൊണ്ടുവരാൻ വിഷമമുണ്ടോ?"

രാജപ്രതിപുരുഷനോട് അപേക്ഷിച്ച് ഏതുവിധവും അനുവാദം വാങ്ങിക്കാനാഗ്രഹിച്ചിരുന്ന ജയസിംഹന് ആ വാക്കുകൾകേട്ടു "തേടിയവള്ളി കാലിൽ ചുററി" എന്നപോലെ അത്യന്തസന്തോഷമുണ്ടായെങ്കിലും അതു പുറത്തുകാണിക്കാതെ അദ്ദേഹം മറുപടിപറഞ്ഞു:—

"സന്നിധാനത്തിൽ നിന്നു കല്പിക്കുന്നതുപോലെ ചെയ്യാൻ

ഞാൻ തയ്യാറുണ്ട്. എന്നാൽ കല്പനപ്രകാരം ഞാൻ മാത്രം പോയാൽ മതിയാകയില്ല. അവർ സംഘം ചേൎന്ന എന്നെ എതിരേല്ക്കാൻ എളുപ്പമുണ്ട്. അതുകൊണ്ട എന്റെ ഭടന്മാരും എന്നോടുകൂടി പോരണമെന്ന കല്പനയുണ്ടാകണം."

രാ-പ്ര-പു:—"അങ്ങിനെ ആവാം. ആകട്ടെ, പുരുഷോത്തമൻ മുതലായവരെ ജീവനോടുകൂടി ഇവിടെ കൊണ്ടുവരാമൊ?"

ജയ:—"ബലം പ്രയോഗിക്കേണ്ടിവരുന്ന വിഷയത്തിൽ ജീവനെ സംബന്ധിച്ച എനിക്ക ഉറപ്പ പറയാൻ നിവൃത്തിയില്ല. കഴിയുന്നിടത്തോളം കല്പനപ്രകാരം ചെയ്വാൻ ശ്രമിക്കാം."

രാ-പ്ര-പു:—"സന്തോഷം! ആ രാജദ്രോഹികളെ പിടിച്ചുകൊണ്ടുവരുവാൻ അങ്ങയെ അധികാരപ്പെടുത്തുന്നുണ്ട്."

ജയ:—"ഒന്നു കൂടി അറിയിച്ചുകൊള്ളട്ടെ. എന്റെ വക പ്രതാപഗിരികോട്ടയിൽ നിന്ന സ്വല്പം അകലെ മണിപുരാധീശന്മാരുടെ ഒരു കോട്ടയുണ്ട്. അവിടെ ഇപ്പോൾ താമസിക്കുന്ന രണ്ട സഹോദരന്മാർ യോദ്ധാക്കളും ജനസ്വാധീനമുള്ളവരുമാണ്. അവരുമായിട്ട ഞാൻ ചെയ്തിട്ടുള്ള സഖ്യപ്രകാരം ഞാൻ പ്രവേശിക്കുന്നകാൎയ്യങ്ങളിൽ അവരും പങ്കുകൊള്ളുന്നതാണ്."

രാ-പ്ര-പു:—"അവരെപ്പറ്റി കേട്ടറിവുണ്ട്. അവർ ഏതുവിധക്കാരായിരുന്നാലും ചക്രവൎത്തിയോട ഭക്തിപൂൎവ്വം പെരുമാറുന്നവരായിരുന്നാൽ അവർ അവിടത്തെ കാരുണ്യത്തിന്ന പാത്രീഭവിക്കും. ഇവിടെയും സമീപരാജ്യങ്ങളിലും ഉള്ള ജനക്ഷോഭത്തെപ്പറ്റി കുറെ ദിവസങ്ങൾക്ക മുമ്പു ചക്രവൎത്തിക്ക എഴുതി അയച്ചിട്ടുണ്ട്. പക്ഷെ ഒരു വലിയ സൈന്യസമേതം ചക്രവൎത്തി തന്നെ എഴുന്നള്ളിയേക്കും. അങ്ങിനെ ആണെങ്കിൽ അവിടത്തെ രാജഭക്തിയെപ്പറ്റി മുഖദാവിൽ തിരുമനസ്സറിയിപ്പാൻ തരം കിട്ടുമായിരുന്നു."

ജയ:—"വിശ്വനാഥനേയും പുരുഷോത്തമനേയും ഞങ്ങൾ തിരക്കി പിടിക്കുന്ന സമയം ശിവാജിയൊ അയാളെപ്പോലെയുള്ള മറ്റാരെങ്കിലുമൊ ഞങ്ങളോട നേരിട്ടാൽ കോട്ടകാററള്ള

കരിയിലയെന്നപോലെ അവരെ ഞങ്ങൾ പറപ്പിക്കും. എനിക്ക് ഒരപേക്ഷകൂടിയുണ്ട്. വിശാന്തനെ പിടിച്ചു തടവിൽ പാൎപ്പിച്ചുപോയാൽ അദ്ദേഹത്തിൻെറ പുത്രി താര നിരാശ്രയയായിത്തീരും. അതുകൊണ്ട് അവളുടെ അച്ഛൻെറ ധനം അവൾക്കു കൊടുക്കുകയും, അവളുടെ രക്ഷാകൎത്തൃത്വം എന്നെ ഏല്പിക്കുകയും ചെയ്യണം. എൻെറ ഈ അപേക്ഷയേയും സന്നിധാനത്തിൽനിന്നു നിവൃത്തിച്ചു തരണമെന്നപേക്ഷിക്കുന്നു.

ഈ അപേക്ഷ കേട്ട ഉടൻ രാജപ്രതിപുരുഷനും അദ്ദേഹത്തിൻെറ കീഴുദ്യോഗസ്ഥന്മാരും പരസ്പരം നോക്കിപ്പോയി. ആ പ്രസിദ്ധ പ്രതാപഗിരിയിൽവെച്ചു നടന്ന വിചാരണയിൽ പ്രയോഗിച്ച തന്ത്രവും കൃത്രിമങ്ങളും അവിടെ പോയിരുന്ന ന്യായാധിപൻ മുഖേന ഇവർ കേട്ടിരുന്നതുകൊണ്ടു ജയസിംഹൻെറ പ്രഹരോദ്ദേശനിൎവഹണത്തിനുള്ള ആശ ഇപ്പോഴും അദ്ദേഹത്തെ വിട്ടിട്ടില്ലെന്നു ആ നോട്ടംകൊണ്ട് അൎത്ഥമായി. എന്നിട്ടു രാജപ്രതിപുരുഷൻ ഉടനെ മറുപടി പറയാതെ സ്വല്പം ആലോചിച്ചിട്ട് ഇങ്ങിനെ പറഞ്ഞു:—

“രാജദ്രോഹികളെ മാത്രം പിടിച്ചു തടവിൽ പാൎപ്പിക്കാമെന്നല്ലാതെ അവരെ സംബന്ധിച്ചുള്ള ധനത്തെയൊ ബന്ധുക്കളെയൊ ഈ ഘട്ടത്തിൽ സൎക്കാരിൻെറ അധീനത്തിൽ വെപ്പാൻ പാടില്ല.”

ജയ:—“രാജപ്രതിപുരുഷനു എത്രത്തോളം അധികാരമുണ്ടെന്നു ഞാൻ അറിയാത്തവനല്ല. സന്നിധാനത്തിൽ നിന്നു ഒഴികഴിവു പറഞ്ഞു എന്നെ അയച്ചു കളയുന്നതു സങ്കടമാണ്! —ഞാൻ” എന്നിത്രയും പറഞ്ഞിട്ടു ബാക്കി ഉറക്കെ പറയാൻ പാടില്ലെന്നുള്ള നാട്യത്തിൽ മണ്ഡപത്തിനു സമീപം ചെന്നു ആ പ്രസിദ്ധ രാജപ്രതിപുരുഷനോടു രഹസ്യമായി സംഭാഷണം ചെയ്തു. അതിനിടയ്ക്കു രാജപ്രതിപുരുഷൻ “അപ്രകാരമാവാം” എന്നുറപ്പായി പറഞ്ഞതും കേട്ടു. ഈ വാഗ്ദത്തം കൊണ്ടു സന്തുഷ്ടചിത്തനായ ജയസിംഹൻ രാജപ്രതിപുരുഷനോടു യാത്ര പറഞ്ഞു കൊട്ടാരത്തിൽ

നിന്നിറങ്ങിയപ്പോൾ അവിടെ അദ്ദേഹത്തിന്റെ വരവിനെ നോക്കി കാത്തുനിന്നിരുന്ന ഒരാൾ കൂടി വന്നുചേൎന്നു. ഇങ്ങിനെ ഇവർ പോകുമ്പോഴായിരുന്നു തുൎക്കന്മാർ കണ്ടിട്ടു ഇവരുടെ പിമ്പെ എത്തിയതു്. എന്നാൽ ജയസിംഹനോടൊരുമിച്ചുണ്ടായിരുന്ന ആളിനെ അവൎക്കറിവാൻ കഴിയുന്നതിനുമുമ്പു് അവർ ഇരുവരും ഒരു വാതിൽ തുറന്നു് അകത്തുകടന്നുപോയി എന്നു ഇതിനുമുമ്പു പ്രസ്താവിച്ചുവല്ലൊ.

---

# അറുപതാം അദ്ധ്യായം.

ജയസിംഹനും അദ്ദേഹം ഒരുമിച്ചുണ്ടായിരുന്ന ആളും വാതിലിനകത്തു പ്രവേശിച്ച ഉടൻ അതിനെ അടച്ചു സാക്ഷയിട്ടു. എന്നിട്ടു അവർ ഇരുട്ടുകൊണ്ടു് ഒന്നും കാണ്മാൻ പാടില്ലാതിരുന്ന ഒരു ഇടനാഴിയിൽ കൂടി പോയി ഒരു മുറിക്കകത്തിൽ കടന്നു വിളക്കു കത്തിച്ചു. ആ മുറി ഒരിക്കൽ ഭംഗിയുള്ളതായിരുന്നിരിക്കണം. അതിന്റെ വിസ്താരം ഉയരം ചുവരുകളുടെ മൂലകളിലുള്ള പണികൾ ഇവ ആ കെട്ടിടത്തിന്റെ ഉടമസ്ഥനു ഒരു കാലത്തുണ്ടായിരുന്ന ധനപുഷ്ടിയെ തെളിയിക്കുന്നുണ്ടായിരുന്നു. ഇപ്പോൾ അവിടെ ഒടിഞ്ഞു ചിതൽ പിടിച്ചു കിടന്നിരുന്ന ഒരു മേശയും, ഒന്നോ രണ്ടോ മൂടില്ലാത്ത അഴുക്കു പറ്റിയ കസാലകളും മാത്രമെ സാമാനങ്ങളുടെ ശേഖരത്തിൽ കിടപ്പുണ്ടായിരുന്നുള്ളു. തട്ടിൽ നിന്നു കട്ടിയായുള്ള ചിലന്തിവലകൾ ധാരാളം അവിടവിടെ തൂങ്ങിക്കിടപ്പുണ്ടായിരുന്നു. ഭിത്തികളുടെ ചില ഭാഗങ്ങൾ കാലപ്പഴക്കത്താലും മഴവെള്ളം ഏറ്റിട്ടും ഇടിഞ്ഞു കട്ടകളുമായകട്ടകളും കല്ലുകളും മുറിക്കകത്തിൽ എല്ലാടവും ചിതറി കിടന്നിരുന്നു. നനവുകൊണ്ടു തറയിൽ നിന്നു പൊങ്ങിയ ആവി അവിടെ കൂടിക്കിടന്ന പൊടിയോടു ചേൎന്നിട്ടു അതു് കട്ടിയായും പൂപ്പൽപിടിച്ചും കണ്ടു. ഇപ്രകാരം അശുദ്ധിമയമായും ദുൎഗ്ഗന്ധം വ്യാപിച്ചുമിരുന്ന സ്ഥലത്തു രഹസ്യമായ ആലോചനയ്ക്കു വന്ന

ഷേന്ന് ആ രണ്ടു പേരുടേയും സ്വഭാവവും അവരുടെ വിചാരവും ആ മുറിയുടെ സ്ഥിതിയോടു യോജിച്ചിരുന്നു.

അവിടെ വിളക്കുകത്തിച്ചു കഴിഞ്ഞപ്പോൾ ഒരാൾ—"പ്രഭോ!—വിശേഷമെന്തെല്ലാം—പറയുന്നു. പോയകാര്യം ജയിച്ചുവെന്നു തോന്നുന്നു."

ജയ:—"തൃപ്തികരമായി അവസാനിച്ചു." എന്നു പറഞ്ഞിട്ടു മൂടില്ലാത്ത ഒരു കസേരയുടെ കയ്യിൽ ഇരുന്നുകൊണ്ടു വീണ്ടും അദ്ദേഹം ഇങ്ങിനെ തുടൎന്നുപറഞ്ഞു:—

"എന്നാൽ ആ നീചനെ വശംവദനാക്കുവാൻ അയാൾ ആവശ്യപ്പെട്ട പ്രതിഫലം, എന്റെ പത്തുകൊല്ലത്തെ ആദായം കൊണ്ടു മതിയാവില്ല."

ഭീംജീ:—"അതുകൊണ്ടു് ഒന്നു പരുങ്ങലിലായി എന്നുതോന്നുന്നു."

ജയ:—"ഛെയ്!—എത്ര നഷ്ടംവന്നാലും നാം ഉദ്ദേശിച്ച കാൎയ്യം സാധിക്കതന്നെ വേണം!—അയാൾ എന്നോടു തുക പറഞ്ഞപ്പോൾ ഞാൻ അന്ധാളിച്ചുവെങ്കിലും അതു പുറത്തു കാണിക്കാതെ ഞാൻ സമ്മതിച്ചാണു പിരിഞ്ഞതു്."

"സന്തോഷമായി!—" എന്നു ഭീംജി പറഞ്ഞിട്ടു രൌദ്രരസപ്രധാനമായ അയാളുടെ മുഖത്തു് ഒരു ചെറിയ മന്ദഹാസം മേൽമീശയുടെ ഇടയിൽകൂടി സ്ഫുരിപ്പിച്ചുകൊണ്ടു് ഇങ്ങിനെ തുടൎന്നു പറഞ്ഞു:—

"ആ തുൎക്കാരൻ നമ്മെ പിൻതുടൎന്നുവല്ലോ—അയാൾക്കു നമ്മെ മനസ്സിലായിരിക്കുമോ?"

ജയ:—"ഇല്ല!—അങ്ങിനെ ഞാൻ സംശയിച്ചിരുന്നുവെങ്കിൽ ഇവിടെ വരുവാൻ ഞാൻ വിചാരിക്കയില്ല."

ഭീം:—"കൊട്ടാരത്തിന്റെ പുറത്തു നിങ്ങൾ വന്നു കുറേ നടന്നപ്പോഴല്ലേ ഞാൻ വന്നതു്?—ആ സമയത്തു തുൎക്കാരനെ കണ്ടു. എനിക്കു തോന്നിയതു നിങ്ങളെ അയാൾക്കു മനസ്സിലായിട്ടു പിൻതുടൎന്നതായിരുന്നു എന്നാണ്. എന്നെ മനസ്സിലാക്കിയിരിക്കയില്ലെന്നു തോന്നുന്നു.

ജയ:—ഞാൻ സംശയിച്ചുവെന്നില്ല!—എന്റെ മുഖം ഉത്തരീയം

കൊണ്ടു മറച്ചിരുന്നു.—പിന്നെ ആരും അറിയുന്നതെങ്ങിനെ? നിങ്ങളെല്ലൂ അയാൾ അറികയില്ലതാനും. അഥവാ അറിയുമെന്നിരുന്നാലും വേഷം മാറിയിരിക്കുന്നതുകൊണ്ട് എളുപ്പത്തിൽ മനസ്സിലാകയില്ല—എന്തിനു വൃഥാ ഉല്ക്കണ്ഠ?"

ഭീം:—"ശരിയാണ്—എങ്കിലും കഴിഞ്ഞ രണ്ടാഴ്ചയോളം തുറംജാറാമന്റെ ഭവനത്തിനു സമീപം ഞാൻ നില്ക്കുകയായിരുന്നല്ലൊ?—തുറംജാറാം പക്ഷെ എന്നെ ശ്രദ്ധിച്ചുനോക്കിയിരിപ്പാനിടയുണ്ട്. അതുകൊണ്ടു നിങ്ങളേയും എന്നെയും ഒരുമിച്ചു കണ്ടുപോയെങ്കിൽ അയാൾക്കു കാൎയ്യമെല്ലാം ഉടൻ മനസ്സിലാകുവാൻ വഴിയുണ്ട്. ഇതാണു ഞാൻ ഭയപ്പെടുന്നതു്."

ജയ:—"ആരും മനസ്സിലാക്കുവാൻ സാധിക്കാത്തവിധം നിങ്ങൾ നിന്നിരുന്നു എന്നല്ലെ കുറെ മുൻപു പറഞ്ഞതു്. പിന്നെന്തിനാണു ഭയപ്പെടുന്നതു്?"

ഭീം:—"ബീജപുരിയിൽ നാം വന്നതിൽപിന്നീടു നമ്മുടെ ഉദ്ദേശംപോലെ എല്ലാം സാധിച്ചുവരുന്നുണ്ട്. എന്നാൽ ഇത കാൎയ്യത്തിൽ വല്ല വിഘ്നവും നേരിട്ടെങ്കിലോ എന്നുള്ള സംശയം എന്നെ ചപലനാക്കുന്നു."

ജയ:—"എല്ലാം സാധിച്ചു എന്നു പറയുന്നതിൽ ഞാൻ ചേരുന്നില്ല. ആ പുരുഷോത്തമന്റെ കഥ ആലോചിക്കണം."

ഭീം:—"ലക്ഷ്മണൻ ഇടയ്ക്കു ചാടിക്കടന്നതായിരുന്നു തെററിച്ചതെല്ലാം. എന്റെ ലാക്ക് അവന്റെ കയ്യിൽ തട്ടിയതുകൊണ്ടു വിചാരിച്ചിടത്തോളം സാധിക്കാൻ കഴിയാതെ പോയി."

ജയ:—"അതു തെററിയെങ്കിൽ ഇനി ഒന്നുകൂടിയാവാം.—അല്ലേ?—എന്തായാലും അവനെ വെച്ചിട്ടുള്ള വഴിയിൽ അവനെ കുടുക്കുകതന്നെ വേണം! ശിവാജിയെ രക്ഷിച്ചതുകൊണ്ടു് അവനും അവന്റെ രക്ഷാകൎത്താവും രാജദ്രോഹികളായിത്തീർന്നു. ഇനി അവർ രണ്ടുപേരെയും പിടിച്ചു രാജ

പ്രതിപുരുഷനെ എല്പിക്കണം; എന്നാൽ നമ്മുടെ ശ്രമം പൂർത്തിയായി എന്നു പറയാം. രാജപ്രതിപുരുഷന്റെ അഭിപ്രായത്തിൽ താരയെ സംബന്ധിച്ച് ഒന്നും ഉടൻ പ്രവർത്തിച്ചുകൂടന്നാണ്. അതു സാരമില്ല. വിശാലനേയും പുരുഷോത്തമനേയും പിടികിട്ടിപ്പോയെങ്കിൽ മററ കാര്യം നിർവ്വിഘ്നമായി സാധിക്കാമെന്നുള്ളതാണ്.—അവരെ പിടിക്കുവാൻ എന്നെ അധികാരപ്പെടുത്തിയ കല്പന ഇതാ—നോക്കണം"

ഭീംജി ആ കല്പനയെ കണ്ടിട്ടു സന്തോഷത്തോടെ ഇങ്ങിനെ പറഞ്ഞു:—

"ഈ തന്ത്രം അവരെ ചുററിപ്പാൻ വളരെ ഉപയോഗമുള്ളതന്നെ!—ആകട്ടെ, ആ ദ്രോഹി പുരുഷോത്തമനും മരിച്ച്, വിശാലനേയും അയാളുടെ മകനേയും അവരുടെ പൂർവ്വികന്മാരെ സന്ദർശിപ്പാൻ യാത്രയും അയച്ചുകഴിഞ്ഞിട്ട്, പിന്നീടുള്ള കാര്യം നമുക്ക സ്വേച്ഛാനുസരണം നിവൃത്തിക്കാമെന്നു വരുമ്പോൾ താരയെ ഉടൻ എന്നെ എല്പിക്കണം!—പിന്നീടാകാമെന്നു വിചാരിക്കരുത്!" എന്നിത്രയും പറഞ്ഞതിനോടുകൂടി ഭീംജിയുടെ നെററിത്തടത്തിൽ ഞരമ്പുകൾ വീർത്തു. മേൽമീശ വിറച്ചു. കണ്ണുകൾ ചുവന്നു തുറിച്ചു വശമായി. കൈകൾ തമ്മിൽ ചേർത്തു ഞെരിച്ചു. ദൂതനു വർത്തമാനം പറഞ്ഞയാൾ എണീററു ഉദ്ധതനായി നിന്നു. ഇങ്ങിനെ ഭീംജിയുടെ ഭയങ്കരമായ സാക്ഷാൽ രൂപത്തെ കാണിച്ചുകൊണ്ട് അയാൾ തുടർന്നു പറഞ്ഞു:—

"നിങ്ങൾ, അഥവാ, വല്ലഒഴികഴിവും പറഞ്ഞ് നിങ്ങളുടെ വാക്കിന്ന വിപരീതം പ്രവർത്തിപ്പാനാണു ഭാവമെങ്കിൽ പിന്നീടത്തെ അനുഭവം ഇതാണ്!" എന്ന് അരവാറിൽ പൂട്ടിയിട്ടിരുന്ന നെടിയവാളിനെ തട്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു:—

ഈ വാക്കുകൾ കേട്ടിട്ടു ജയസിംഹന്നു നന്നെ ഭയം തോന്നിയെങ്കിലും അവൻ പ്രൗഢ മഹാതന്ത്രജ്ഞനായിരുന്നതുകൊണ്ടു ഭയം മുഖത്തു സ്ഫുരിക്കാതെ ഇപ്രകാരം മറുപടി പറഞ്ഞു:—

"നിങ്ങളുടെ ഈ വാക്കുകൾ കേട്ടിട്ട് അത്ഭുതം തോന്നുന്നു.

സാധാരണയായ സ്ഥലത്തിൽ നിങ്ങൾ ഇങ്ങിനെ പറഞ്ഞിരുന്നുവെങ്കിൽ ഞാനതിൻ മറുപടി ബോധിച്ചു കഴിയും!"

മീ:—"ഹേ—അരുത്!—കോപം വേണ്ട!——എന്റെ സ്വഭാവം അറിവാൻ പാടില്ലേ?—ചില സന്ദർഭങ്ങളിൽ തോന്നിയതിനെ പറഞ്ഞു പോകും. അത് എന്റെ വിചാരങ്ങളെ മറച്ചു വെപ്പാൻ അറിഞ്ഞുകൂടാത്തതുകൊണ്ടാണ്. ഞാൻ അങ്ങയെ അവിശ്വസിച്ചുവെന്ന് എന്റെ വാക്കുകൾകൊണ്ട് അർത്ഥമായിട്ടുണ്ടെങ്കിൽ ഞാൻ അങ്ങിനെ പറഞ്ഞുപോയതിന്നു മാപ്പുതരണം. ഞാൻ എന്റെ വിചാരങ്ങളെ മറച്ചുവെച്ചുകൊണ്ടിരിക്കുന്നതുപോലെ എന്നോടും പെരുമാറുന്നത് എനിക്കു സന്തോഷമാണ്—പ്രഭോ! ആ പെൺകുട്ടിയുടെ രൂപം എന്റെ ഹൃദയത്തിൽ പതിഞ്ഞുപോയി! അതു കൊണ്ട് അവളെ വേറെ ഒരുത്തനെങ്കിലും കരസ്ഥമാക്കുമോ എന്നൊരു ഭയം കൂടക്കൂടെ എന്നെ പീഡിപ്പിക്കുന്നു. പ്രകൃത്യാ ഞാനൊരു പരിഷ്കൃതനാണ്. എങ്കിലും താര എന്റെ ഭാര്യയായാൽ എന്റെ മനസ്സിന്റെയും പ്രവൃത്തിയുടേയും കാഠിന്യം കുറഞ്ഞുപോകുമെന്നു തോന്നുന്നു. എന്നാൽ എന്റെ സാക്ഷാലുള്ള സ്വഭാവത്തിന്നും ഈ വിചാരത്തിന്നും തമ്മിൽ അശേഷം ചേർച്ചയില്ല! ചിലപ്പോഴൊക്കെ ഇതിനെ സംബന്ധിച്ചു ഞാൻ ആലോചിച്ച് അത്ഭുതപ്പെടാറുണ്ട്. ഒരു സ്ത്രീയോടുള്ള അനുരാഗംകൊണ്ടു പുരുഷന്റെ സ്വഭാവത്തിന്നു മാററം വരുമോ എന്ന് ഇപ്പോഴാണു മനസ്സിലാകുന്നത്. അങ്ങിനെയാണെങ്കിൽ മനസ്സിന്റെ ചാപല്യം കൊണ്ടു പുരുഷത്വം നശിക്കുമെന്നു ഭയപ്പെടുന്നു. അതു കൊണ്ടു യുദ്ധത്തിൽ എന്നെ ഭീരുവാക്കുകയോ, ശത്രുക്കൾക്ക് എന്നെ ഭയമില്ലാതാവുകയോ, ഈ കൈകളുടെ ഊക്കു കുറയുകയോ ചെയ്യുന്നതിന്നു മുമ്പ് എന്റെ മനസ്സിൽ കടന്നുകൂടീട്ടുള്ള പ്രേമത്തെ അവിടെവെച്ചു കശക്കിയില്ലാതാക്കിക്കളയണമെന്നു വിചാരിക്കുന്നു!"

ജയ:—"വിശ്വനാഥനെ സംബന്ധിച്ച് എനിക്കൊരറിവുമില്ല. അദ്ദേഹം പാർവ്വണസിംഹന്റെ ഗൃഹത്തിലുമില്ല. ശിവാജി രക്ഷപ്പെട്ടതിൽപിന്നീട് അദ്ദേഹം വിശ്വനാഥനെ ചെന്നു കണ്ടിരിക്കണം—അവർ രണ്ടുപേരും ഒരുമിച്ച് എവിടെയോ പോയിരിക്കയാണ്. പുരുഷോത്തമനെ സംബന്ധിച്ചു രാജദ്രോഹകുററത്തിനു പ്രത്യേക തെളിവാവശ്യമില്ല. വിശ്വനാഥന്റെമേൽ അങ്ങിനെ പറയത്തക്കതായിട്ടൊന്നുമില്ല. അതുകൊണ്ടു നാം ശ്രമിച്ചാൽ അതിനും വഴിയുണ്ടാകാം."

ഭീം:—"എങ്ങിനെ?"

ജയ:—"വിശ്വനാഥൻ പുരുഷോത്തമന് അയച്ചതായോ അവൻ അദ്ദേഹത്തിനയച്ചതായോ ഒരെഴുത്തുണ്ടാക്കണം. എന്നിട്ട് ആ എഴുത്തു വഴിക്കുവെച്ചു കണ്ടുപിടിച്ചതായി തെളിയിക്കും. എഴുത്തിൽ രാജദ്രോഹകരമായ സംഗതികൾ അടങ്ങിയിരിക്കണം."

ഭീം:—"തൂവൽകൊണ്ടുള്ള പ്രയോഗത്തിൽ എന്നെ ചേർക്കേണ്ട. വാൾപ്രയോഗമേ എനിക്കുള്ളു—നമുക്ക് ഒരു കാര്യം—അതായതു പുരുഷോത്തമനെപ്പററിയുള്ളതു—നിർവ്വിഘ്നം വഹിക്കാമല്ലോ?—അവനെ ആദ്യം പിടിക്കതന്നെ—മറെറല്ലാം സാവധാനത്തിലാകാം."

ജയ:—"ധൃതിക്കൂട്ടിക്കളയരുതു്—ഞാൻ കുറെ മുമ്പു പറഞ്ഞതു് ഓർമ്മയില്ലേ? വിശ്വനാഥനേയും രാജദ്രോഹിയെന്നു വരുത്തണമെങ്കിൽ പൂർത്തിയായ തെളിവുവേണം. അതുകൊണ്ട് ആ തെളിവിനെ സംബന്ധിച്ചു നാം ആദ്യമായി ശ്രമിക്ക തന്നെ. അതു സാധിപ്പാൻ തരപ്പെട്ടില്ലെങ്കിൽ ഞാൻ പറഞ്ഞപ്രകാരം ആവാം."

ഭീം:—"എനിക്കുമനസ്സിലായില്ല. ആ തെളിവ് ഉണ്ടാക്കുവാൻ വഴിയെങ്ങിനെ? വ്യക്തപ്പെടുത്തി പറയണം."

ജയ:—"തുറംജാറാമന്റെ ഭവനത്തിനു സമീപം കാത്തുനിന്നതുകൊണ്ടല്ല പുരുഷോത്തമന്റെ താമസം അവിടെ ആയി

ന്നു എന്നും മററുമുള്ള വിവരങ്ങൾ അറിഞ്ഞതു്?—നിങ്ങൾ ഉത്സാഹത്തോടെ ശ്രമിച്ചിട്ടില്ലായിരുന്നെങ്കിൽ അതു് അറിവാൻ സാധിക്കയില്ലായിരുന്നു."

ഭീം:—"ഞാൻ അവിടെ വെച്ചു കേട്ടതിനെയും കണ്ടതിനെയും നിങ്ങളോടു പറഞ്ഞു. അതിനെപ്പററി വിശേഷിച്ചാലോചിപ്പാനുണ്ടായിരുന്നെങ്കിൽ കഴപ്പത്തിലായേനെ."

ജയ:—"ചുരുക്കത്തിൽ പറയണമെങ്കിൽ നിങ്ങൾ ദുർജ്ജാരാമന്റെ ഭവനത്തിനു സമീപം പോയി നില്ക്കണം. അന്നു പുരുഷോത്തമനു കിട്ടിയ കത്തുകൊണ്ടുള്ള സ്വഭാവക്കേടു ഭേദമായി വരുന്നു. അവൻ ഇനി എന്തു പ്രവൃത്തിപ്പാൻ പോകുന്നു എന്നു അറിയേണ്ടതാവശ്യമാണു്. അവൻ ഈശ്ശിടെ വിരോധനു എഴുതയച്ചേക്കാം. അങ്ങിനെ എഴുതുന്നുവെങ്കിൽ രാജ്യവർത്തമാനങ്ങളെപ്പററിയായിരിക്കും; എന്നു തന്നെയല്ല ആ എഴുത്തിൽ രാജദ്രോഹിയെന്നു വിരോധനെയും സംശയിക്കത്തക്കവിധം പഴുതുകൾ ഉണ്ടായിരിക്കയും ചെയ്യും. ആ വിധത്തിൽ എഴുത്തുകിട്ടിയെങ്കിൽ പിന്നെ നമ്മുടെ കാര്യം സഫലം എന്നറിയുകയേ വേണ്ടു—"

ഭീം:—"അങ്ങിനെ തന്നെ! ഞാൻ ദുർജ്ജാരാമന്റെ വാതിൽ കാത്തു നില്ക്കാം. നിങ്ങൾ പറഞ്ഞപ്രകാരം വന്നേക്കാമെന്നു ഉറപ്പുമുണ്ടു്.

ജയ:—"റസ്സിരാമനെ വരാൻ പറഞ്ഞിട്ടുണ്ടായിരുന്നു. അയാളുണ്ടായിരുന്നാൽ ഈ ശ്രമം അയാൾ വഹിച്ചുകൊള്ളും."

ജയസിംഹൻ ഇങ്ങിനെ പറഞ്ഞതു കേട്ടിട്ടു ഭീംജീ അയാളുടെ ശുഷ്കാന്തരങ്ങളായ കണ്ണുകളുടെ അഗ്രം ചുളുക്കി മന്ദഹാസം ചെയ്തുകൊണ്ടു വേഗം തന്റെ ഉത്തരീയംകൊണ്ടു തലയും മുഖവും മറച്ചിട്ടു ദുർജ്ജാരാമന്റെ വാതിലിനു സമീപം പോയി നില്പാൻ തിരിച്ചു.

ഭീംജീ പോയി അഞ്ചുനിമിഷം കഴിയുന്നതിനുമുമ്പു പുറത്തു വാതുക്കൽ ആരോ തട്ടുന്ന ശബ്ദം കേട്ടിട്ടു്—"ഓ—റസ്സിരാമൻ വന്നു എന്നു തോന്നുന്നു" എന്നു തന്നത്താൻ പറഞ്ഞുകൊണ്ടു

ജയസിംഹൻ ചെന്നു കതകു തുറന്നപ്പോൾ അവിടെ വന്നതു തന്റെ വിശ്വസ്തൻ റസ്സിരാമനെന്നറിഞ്ഞിട്ട് അയാളെ അകത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

---

# അറുപത്തിരണ്ടാം അദ്ധ്യായം.

റസ്സിരാമൻ വന്നതുകൊണ്ടുണ്ടായ സന്തോഷത്തോടു കൂടി ജയസിംഹൻ ചോദ്യങ്ങൾകൊണ്ട് ആ വൃദ്ധനെ വിഷമിപ്പിച്ചു.

റ:—"എല്ലാംകൂടി എന്നോടു ചോദിച്ചാൽ ഞാൻ കുഴങ്ങും. സാവധാനത്തിലാകട്ടെ. ഒന്നിനുത്തരം പറഞ്ഞുകഴിഞ്ഞിട്ടു മറെറാന്ന് അങ്ങിനെയല്ലേ വേണ്ടത്." എന്നു പറഞ്ഞ് അയാൾ തന്റെ ഉത്തരീയം മടക്കി വീശി തറയിലുണ്ടായിരുന്ന പൊടി കുറെയെല്ലാം കളഞ്ഞിട്ട് അവിടെ ഇരുന്നു. പിന്നെ അയാൾ വീണ്ടും ഇങ്ങിനെ പറഞ്ഞു തുടങ്ങി.

"ഇനി ചോദിക്കേണ്ട പറയാം.—അവിടത്തേക്കു അറിയേണ്ടതായിട്ട് ഒരു കാര്യമുണ്ട്. അതു പറയട്ടെ —ആ സ്ത്രീ—"

ജയ:—"അവളെ ഞാനറിഞ്ഞുവെന്നു പറഞ്ഞില്ലേ—ഇപ്പോൾ ആ വിഷയത്തെപ്പററി കേൾപ്പാനാഗ്രഹിക്കുന്നില്ല."

റ:—"അവളെപ്പററി എനിക്കു വേറൊന്നും പറയാനില്ല. അവൾ ഇപ്പോൾ പ്രതാപഗിരിയിൽ ഉറപ്പുള്ള കല്ലറയിൽ കിടക്കുകയാണ്."

ജയ:—"എന്തു പറഞ്ഞു?— വാസ്തവമാണോ?—അവൾ എവിടെ?"

എന്നിങ്ങിനെ സസംഭ്രമം, ജയസിംഹൻ ചോദിച്ചതു കേട്ട് റസ്സിരാമൻ താൻ പറഞ്ഞതുതന്നെ ആവർത്തിച്ച് ഒന്നുകൂടി പറഞ്ഞു. ഇതു കേട്ട് ആ പ്രഭു:—

"അവൾ ജീവിച്ചിരിക്കുന്നു, ഇല്ലേ?— ആകട്ടെ അവൾക്ക് ആഹാരം കൊടുപ്പാൻ താൻ ചട്ടംകെട്ടിട്ടുള്ളവനോട് അവൾ

നമുക്ക ദോഷം വരത്തക്കവിധം വല്ലതും പറഞ്ഞതല്ലെങ്കിൽ തര ക്കേടാകുമല്ലൊ?" എന്ന പറഞ്ഞു.

ഈ വാക്കുകൾ കേട്ട് പരിഭവത്തോടുകൂടി റസ്തിരാമൻ :—

"ഞാൻ അവിടത്തെ ആശ്രയത്തിലായിട്ട സംവത്സരം ഒട്ട വളരെ ആയി. എന്റെ പ്രവൃത്തികൊണ്ട് അവിടത്തേയ്ക്കു ദോഷം വരത്തക്കവിധം വല്ലതും ഉണ്ടായിട്ടുണ്ടൊ?"

ജയ:—"താൻ പരിഭവിക്കാതിരിക്ക. ഞാൻ പറഞ്ഞതു, താൻ ബുദ്ധിയില്ലാത്തവനെന്ന്, അൎത്ഥമാക്കിയല്ല."

റ:—"അവിടന്ന് എന്നെ ബുദ്ധിയില്ലാത്തവനെന്ന പറഞ്ഞാൽ എനിക്ക് അശേഷം പരിഭവമില്ല. ഞാൻ നന്ദികെട്ടവ നെന്ന വിചാരിച്ചാലൊ?"

റസ്തിരാമന്റെ വാക്കുകൾകൊണ്ട് ആ വൃദ്ധയെ കല്ലറയി ലിട്ട പൂട്ടിയിരിക്കയാണെന്നും അവൎക്ക ആഹാരം കൊടുപ്പാൻ പ്രത്യേകം ആരേയും ചുമതലപ്പെടുത്തീട്ടില്ലെന്നും ജയസിംഹൻ മനസ്സിലാക്കി. റസ്തിരാമൻ ബീജപുരിയിലേയ്ക്കു പോരുകയും ചെയ്തു. ആ സ്ഥിതിക്ക് അവർ ആഹാരമില്ലാതെ മരിച്ചിരി ക്കുമെന്ന വിചാരിച്ച ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"ആ സ്ത്രീയോട് എനിക്ക പലതെല്ലാം ചോദിച്ചറിവാ നുണ്ടായിരുന്നു. ഞാൻ അവിടെ എത്തുമ്പോഴേയ്ക്കു പക്ഷെ അവർ മരിച്ചിരിക്കും—അല്ലെ?"

റ:—അവൎക്ക ജീവനിൽ സ്നേഹമുണ്ടെങ്കിൽ മരിപ്പാനിടയില്ല. അവൎക്ക രണ്ടാഴ്ചവട്ടത്തേയ്ക്കുവേണ്ടുന്ന ആഹാരവും വെ ള്ളവും കല്ലറയിൽ വെച്ചിട്ടാണ് ഇങ്ങോട്ടേയ്ക്കു പോ ന്നത്."

ജയ:—"നന്നായി! —അതുകൊണ്ട നമ്മുടെ കോട്ടയുടെ അററകുറ വുകൾ തീൎത്തുവൊ?"

റ:—"എല്ലാം തീൎന്നു. അവിടന്ന് അയച്ചഎഴുത്തിൽ യുദ്ധത്തിന ഒരുക്കങ്ങൾ എല്ലാഭാഗങ്ങളിലുംപ്രീതിയായി ചെയ്യണമെന്ന പ്രസ്താവിച്ചിരുന്നുവല്ലൊ. നാം കഴിയുന്നതും കോട്ടയുറ പ്പിക്കാതിരുന്നാലുള്ള തരക്കേട് എന്തായെന്നെനിക്കറി

തെറുക്കുടയൊ?—നമ്മുടെ ഉഴവന്മാർ യുദ്ധസന്നദ്ധന്മാരായി വന്നുതുടങ്ങി. ആ പുത്രഘാതകൻ ഇങ്ങോട്ടുപോന്ന ഉടനെ അവിടുന്നും തിരിച്ചു. പിന്നീട് പ്രതാപഗിരിയിൽ വേണ്ട കാൎയ്യങ്ങൾ അന്വേഷിപ്പാൻ ഞാനല്ലയുള്ളൂ? എന്നോടും കൂടി വരണമെന്ന് അവിടുന്ന എഴുതിയയച്ചാൽ അവിടെ എല്ലാം ഇട്ടേച്ചു പുറപ്പെടുന്നതെങ്ങിനെ? ഇത്രയും ഞാൻ താമസിച്ചതു നാലു അഥവാ എട്ടോ പത്തോ ദിവസം കഴിഞ്ഞു പുറപ്പെട്ടാലും കാൎയ്യങ്ങൾക്കു ദോഷം വരാത്തതെന്നു കണ്ടശേഷം പുറപ്പെടാമെന്നു വിചാരിച്ചതുകൊണ്ടാണ്. എന്നു തന്നെയല്ല, അവിടുന്ന് ഇങ്ങോട്ടു തിരിച്ചപ്പോൾ ഉണ്ടായിരുന്ന സംശയമില്ലാത്തതെല്ലാം തീൎന്നു എന്നും കേട്ടു—അതാണ് ഞാൻ ബന്ധപ്പെടാതിരുന്നത്. അവന് അത്രയും വേണം!—കരുണകെട്ടവൻ!—ഇനി ചക്രവൎത്തി അവനെ ഈ നാട്ടിലെങ്ങും വെച്ചേക്കില്ല!—നോക്കണെ, വഴിക്കപോയ ആപത്തു അവൻ വലിച്ചു തലയിൽ കേററിയതു?—അവൻ അങ്ങിനെയുള്ളവനാണ്—അനുഭവിച്ചാലും ദൈവംകൊടുത്ത ശിക്ഷയു!—നമുക്ക് ഇനി ഭയപ്പെടാനൊന്നുമില്ല!"

ജയ:—"അവനെപ്പററി ഭയം വേണ്ട!—അവന്റെ കഥ കഴിക്കാനാണ് ഞാൻ നോക്കിയതു്. ഭീംജിയുടെ കയ്യൂക്കെഴുവൻ ഏറെക്കാൻ തരപ്പെട്ടില്ല. അതുകൊണ്ട് അവൻ ഇപ്പോൾ മരിച്ചില്ല. ഇതാ ഭീംജി വീണ്ടും ഇംജാറാമന്റെ വാതിൽ കാത്തുനില്പാൻ പോയിരിക്കുന്നു."

റസ്സി:—"നമുക്ക ഒരാളെയുള്ളൂ ഭയപ്പെടുവാൻ! അവരിൽ ഒരാൾ നമ്മുടെ കല്ലറയിലായി—മറെറയാൾ രാജദ്രോഹിയുമായി. ആ സ്ത്രീയെപ്പററി അവിടുന്ന പറയുന്നതുപോലെ ചെയ്യാമെന്നു വെച്ചിരിക്കയാണ്."

ജയ:—"പതിനാലുദിവസത്തേക്ക വേണ്ട ആഹാരം അവൎക്ക കൊടുത്തിട്ടുണ്ടല്ലൊ. നമുക്ക കഴിയുന്നതും വേഗം അങ്ങോട്ടു പോകാം. അവിടെച്ചെന്നിട്ടു വേണ്ട കാൎയ്യങ്ങളെ

പ്പററി ആലോചിക്കാം.—മറെറ സംഗതിയെക്കുറിച്ചു തന്നോടു ചോദിക്കട്ടെ—"

റഷ്ഷി:—"നിസ്സാരമായ കാര്യത്തെപ്പററി എന്നോടു ചോദിക്കണ്ട. നമ്മുടെ കാര്യം വല്ലതുമുണ്ടെങ്കിൽ പറയണം. എൻെറ യുക്തിക്കനുസരിച്ചിടത്തോളം ഞാൻ സമാധാനം പറയാം."

ഔസ:—"താൻ എന്തറിഞ്ഞിട്ടാണ് മുറണ്ടു പറയുന്നതു്? എല്ലാ കാര്യത്തിലും നമ്മുടെകാര്യം സംബന്ധപ്പെട്ടിട്ടുണ്ട്—അങ്ങെ, ശിവപന്തർ രാജ്യഭ്രഷ്ടനായിരുന്നാലും ധനപുഷ്ടികൊണ്ടും, ജനസ്വാധീനംകൊണ്ടും അദ്ദേഹം മററുള്ള പ്രഭുക്കന്മാരെക്കാൾ ഉയർന്ന നിലയിലുള്ള ആളൊന്നുവേണം വിചാരിപ്പാൻ. അദ്ദേഹം ശിവാജിയോടു ചേർന്നാൽ അവർക്കു മുഗൾസൈന്യത്തോടു നേരിടുവാൻ കഴിയുമെന്നുള്ളതിനു സംശയമില്ല—ശിവപന്തനോ നമ്മുടെ ശത്രുവുമായി. ഇപ്പോൾ പുരോഹിതൻ ഇവിടെയുണ്ട്. ഇവനെ ഇവിടെവെച്ചു നശിപ്പിക്കാതെ വിട്ടയച്ചാൽ അവൻ ശിവാസഘത്തിൽചെന്നുചേരും. പിന്നീട്, അവനോട് ഇതിനിടെ എന്തും നാം വിചാരിച്ചാൽ ഒന്നും ചെയ്യാൻ കഴികയില്ല! —അവനെപ്പററിയുള്ള നമ്മുടെ ഉൽക്കണ്ഠ വാസ്തവമെന്നു തെളിഞ്ഞതിനാൽ ആ സ്ത്രീ ജീവിച്ചിരിക്കുന്നതുകൊണ്ടു പക്ഷെ എളുപ്പമുണ്ടതാനും. ഇതെല്ലാം ആലോചിച്ചിട്ട് ഏതുവിധവും അവൻെറ കഥകഴിച്ചാലല്ലാതെ നമുക്കു രക്ഷയില്ലെന്നു വന്നിരിക്കുന്നു. എന്നു തന്നെയല്ല അവൻ ജീവിച്ചിരിക്കുന്നുണ്ടെന്നറിഞ്ഞാൽ താരയെ പാട്ടിലാക്കുവാൻ പ്രയാസപ്പെടുകയും ചെയ്യും."

റ:—"അവിടത്തെ ആലോചനകൾ എല്ലാം കൂടി കലാശിക്കുന്നതു് ആ പെൺകുട്ടിയിലാണ്. മററുള്ള കാര്യങ്ങളെല്ലാം തെററിയാലും തരക്കേടില്ലെന്നുള്ള മട്ടിലായിരിക്കുന്നു അവിടത്തെ ആലോചനയുടെ ഗതി—അവിടത്തേക്കു വിരോധം തോന്നരുതു്.—ഈ പ്രയാസമെല്ലാം കഴിച്ചിട്ടു സ്ഥാനത്തിലേക്കു എത്തിപ്പാൻ നിവൃത്തിയില്ലല്ലോ?—"

ജയ:—"കാഴ്ചയിൽ അങ്ങിനെ തോന്നും. ആ പൊണ്ണൻ കുറെ മുമ്പിൽ ഈ വിഷയത്തെപ്പററി ഭ്രാന്തനെപ്പോലെ പുലമ്പി. എന്നിട്ട എന്റെ സമാധാനം കേട്ട മനപ്രയാസവും കടിച്ചുകൊണ്ട ഉംജാറാമന്റെ ഭവനത്തിലുള്ള വിശേഷമറിവാൻ പോയിരിക്കയാണ്.—ശകുംക! ആ ഭ്രാന്തി പ്രതാപഗിരിയിൽ കല്ലറയ്ക്കുള്ളിലായി. പുരുഷോത്തമനെയും, രക്ഷപ്പെടുവാൻ കഴിയാതെ, കുടുക്കിലാക്കാം. വിശ്വനാഥനെ തരത്തിൽ പിടികൂടി കൊണ്ടുവന്ന രാജപ്രതിപുരുഷനെ ഏല്പിക്കാം. പിന്നീട്, വിശ്വനാഥന്റെ ധനവും പുത്രിയും എന്റെ കയ്യിലായി!"

ര:—"ഇതെല്ലാം ശരിതന്നെ!—ലിംജിയെ സമാധാനപ്പെടുത്താമെങ്കിൽ കാട്ടിൽനിന്ന പുത്തനായി പിടിച്ച കടുവായെയും ഇണക്കാം."

ജയ:—"തനിക്കെന്തുവേണം?—മഹാ അപകീൎത്തനായ ആ കാട്ടാളന സുന്ദരിയായ താരയെ കൊടുക്കുകയോ?—എനിട്ട് അനവധി ധനം അയാൾക്കും കൂട്ടുകാൎക്കും മദ്യപാനം ചെയ്യാനും ചൂതിൽ കളവാനും വിട്ടുകൊടുക്കുകയോ—നാനാഷ്!—അയാളോട പറഞ്ഞു മനസ്സിലാക്കീട്ടുള്ളതു വിശ്വനാഥനെ പിടിച്ചു തടവിലിട്ടാലുടൻ താരയെ കൈവശപ്പെടുത്തിക്കൊടുക്കാമെന്നാണ്. വിശ്വനാഥനെ പിടികിട്ടി കഴിഞ്ഞാൽ ലിംജിയെ കുടുക്കിലാക്കുവാനാണ് പിന്നത്തെ എന്റെ പുറപ്പാട്!"

ര:—"ഇതെല്ലാം സാധിച്ചെങ്കിൽ തരക്കേടില്ല."

ജയ:—"ഞാൻ വിചാരിച്ചു കഴിവിൽ അടുപ്പിക്കാതെ ഇരിക്കുമൊ? ലിംജിയെ ഇണക്കുവാൻ അശേഷം പ്രയാസം തോന്നുന്നില്ല. മൂൎഖന്മാരെ തന്ത്രംകൊണ്ടല്ലാതെ ജയിപ്പാൻ പാടില്ല. അയാളെ ഇളക്കി നമ്മുടെ കാൎയ്യസാദ്ധ്യത്തിനാവശ്യമുള്ള മാൎഗ്ഗങ്ങളിലെല്ലാം ചാടിക്കാം."

ഇത്രയും പറഞ്ഞവസാനിക്കുന്നതിനുമുമ്പു പുറത്തു വാതി

ലിൽ ആരോ ധൃതിയായി മുട്ടിയ ശബ്ദം കേട്ടിട്ടു റസ്സിരാമൻ വേഗം പോയി കതക തുറന്നു. ഉടൻ ഭീംജി ബദ്ധപ്പെട്ട് അകത്തു കടന്നു "പ്രഭോ!—നോക്കണം!—ഇതാ ഒരെഴുത്ത്" എന്നു പറഞ്ഞു.

ജയ.—"എവിടെ—പുരുഷോത്തമന്റെ എഴുത്താണോ?" എന്നു പറഞ്ഞ് ആ എഴുത്തു വാങ്ങി പൊട്ടിച്ചുനോക്കിക്കൊണ്ട് ഇങ്ങിനെ പറഞ്ഞു:—

"നിങ്ങളും പോകുന്നകാര്യം ഏതാണു സാധിക്കാറുള്ളത്?"

ഭീം:—"ലക്ഷ്മണൻ ആ വീട്ടിൽ നിന്നു പുറത്തു വന്നതുകണ്ട് ഞാനും അവനെ പിൻതുടൎന്നു. അവൻ കുറെ അകലെ, ഒരുവനെ ഏല്പിച്ചിരുന്ന കുതിരയെ കോപ്പിട്ടു തയ്യാർ ചെയ്യാൻ പറഞ്ഞതുകേട്ടുകൊണ്ടു ഞാൻ രാജപാതയുടെ അവസാനത്തിൽ ചെന്നു കാത്തിരുന്നു. അവൻ അവിടെ വന്ന ഉടനെ കുതിരയിൽ നിന്നു അവനെ എടുത്തു നിലത്തെറിഞ്ഞശേഷം അവന്റെ അരവാറിൽ കിടന്ന ഒരു സഞ്ചിയിൽ ഈ എഴുത്തു കണ്ടിട്ടു അതിനെ കരസ്ഥമാക്കി.

ജയ:—"ലക്ഷ്മണന്റെ കഥ കഴിച്ചോ?"

ഭീം:—"ആ സ്ഥിതിയിലാണ് അവനെ കണ്ടെച്ചുപോന്നത്. പക്ഷെ മോഹാലസ്യമായി കിടക്കയാണെന്നുവരാം. അവൻ എങ്ങിനെയും പോകട്ടെ! ആ എഴുത്തിൽ നമുക്കനുകൂലമായി വല്ലതുമുണ്ടോ എന്നു നോക്കണം."

ജയ:—"നോക്കട്ടെ"—എന്നു പറഞ്ഞ് എഴുത്തു വായിച്ചു. അതിൽ പ്രസ്താവിച്ചിരുന്ന സംഗതികളുടെ ഗതി രാജദ്രോഹകരമായിട്ടുള്ളതായിരുന്നു എന്ന് ആ പ്രഭുവിന്റെ മുഖത്തു സ്ഫുരിച്ച സന്തോഷം കൊണ്ടു ഭീംജീയും റസ്സിരാമനും മനസ്സിലാക്കി. എഴുത്തു മുഴുവൻ വായിച്ചുകഴിഞ്ഞിട്ടു ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"എഴുത്തു നമ്മുടെ ഉദ്ദേശം പോലെ തന്നെ. ഇതിലെ അഭിപ്രായപ്രകാരം വിശ്വനാഥനും വേറെ ചിലരും രാജദ്രോഹികളാണെന്നു തെളിയുന്നുണ്ട്. ചക്രവൎത്തിയെപ്പററി പറഞ്ഞിരിക്കുന്ന ഭാഗം ഞാൻ വായിച്ചു കേൾപ്പിക്കാം:—

"ചക്രവൎത്തിയും ബീജാപുരിയിലെ രാജപ്രതിപുരുഷനും മര്യാദയെലംഘിച്ചു ജനങ്ങളെ ദ്രോഹിപ്പാൻ തുടങ്ങിയിരിക്കുന്നു. ഈ സന്ദർഭം കളയാതെ ശിവാജി സാഹിബ്ബിനോടുകൂടി അവിടുന്നും ചേൎന്നു സൈന്യശേഖരം ചെയ്യണമെന്നപേക്ഷിക്കുന്നു. ഇപ്പോഴും നാം ശ്രമിച്ചു മുഗൾ ആധിപത്യത്തിൽനിന്നു രാജ്യങ്ങളെ രക്ഷപ്പെടുത്തിയില്ലെങ്കിൽ ഇനി ഒരു നൂററാണ്ടു കാലംകൂടി നാം അടിമകളായി കഷ്ടപ്പെടേണ്ടിവരും—"

"എന്താ—ഇതിൽപരം രാജദ്രോഹമെന്നു വരുത്തുക വാക്കുകൾ വേറെ ആവശ്യമുണ്ടോ?—അവനൊ കുടുങ്ങി!—അവന്റെ രക്ഷിതാവിനെയും നമുക്കു കുടുക്കിലാക്കാം."

റ:—"ഈ എഴുത്തുകൊണ്ട് അവന്റെ രക്ഷിതാവും ചക്രവൎത്തിയോടു നേരിടുവാൻ തുടങ്ങിയിരിക്കുന്നവനാണെന്ന് ഊഹിക്കാം."

ജയ:—"തുറംജാറാം നമ്മെ കണ്ടിട്ടു പിൻതുടൎന്നതാണെന്ന് എഴുത്തുകൊണ്ട് അൎത്ഥമാകുന്നുണ്ട്. ഇനി അവന്റെ എഴുത്തു ശത്രുക്കളുടെ കയ്യിൽ കിട്ടിയെന്ന് അറിഞ്ഞാലുടൻ അവൻ നമ്മുടെ കയ്യിൽനിന്നു തെററിക്കളയും. അതിനു സാവകാശം കൊടുക്കരുത്. അതുകൊണ്ടു റസ്റ്റിരാമൻ കൊട്ടാരത്തിൽപോയി ഈ സംഗതി രാജപ്രതിപുരുഷനെ ധരിപ്പിച്ചു ഭടന്മാരുമായി തുറംജാറാമന്റെ ഭവനത്തിൽ വരട്ടെ. അതിനിടയ്ക്കു നമുക്കു പുരുഷോത്തമൻ ഓടിപ്പോയ്ക്കളയാതെ സൂക്ഷിക്കാം."

ഈ സംഭാഷണം കഴിഞ്ഞ ഉടനെ റസ്റ്റിരാമൻ കൊട്ടാരത്തിലേയ്ക്കും ശിംജിയും, ജയസിംഹനും തുറംജാറാമന്റെ ഭവനത്തിലേയ്ക്കും തിരിച്ചു.

---

## അറുപത്തിരണ്ടാം അദ്ധ്യായം.

തന്നെയും വിശ്വനാഥനേയും ചുഴന്നുനടക്കുന്ന ആപത്തുക്കളെപ്പററി ആ പ്രഭുവിനു മുന്നറിവുകൊടുക്കുന്നതിലേയ്ക്കായിട്ടു പുരു

ഷോത്തമൻ എഴുനേററുപോയശേഷം ആ യുവാവിന്റെ മനസ്സിലുണ്ടായിരുന്ന ഒരു ഭാരം നീങ്ങിയതുപോലെ തോന്നി. അങ്ങിനെയുള്ള മനസ്സുഖത്തോടുകൂടി അയാൾ കിടക്കയിൽ ചെന്നു കിടന്നു ഉടനെ നിദ്രയെ പ്രാപിച്ചു. ദുർജാറാമനും രാമദാസനും ഓരോ പഴയ കാര്യങ്ങളെപ്പററി പറഞ്ഞുകൊണ്ടിരുന്നു. സരസ്വതി തന്റെ പ്രിയതമൻ പോയതുകൊണ്ടു വ്യഥയോടെ കിടപ്പായി. ലക്ഷ്മണൻ എഴുത്തുംകൊണ്ടു യാത്ര പുറപ്പെട്ടിട്ടു രണ്ടോ മൂന്നോ നാഴിക കഴിഞ്ഞു. ഇങ്ങിനെയിരുന്നപ്പോൾ പുറത്തു വാതിലിൽ ഉറക്കെ മുട്ടിയതു കേട്ടു ദുർജാറാം വേഗം ചെന്നു കതകു തുറന്നു നോക്കി. ഉടനെ ലക്ഷ്മണൻ ധൃതിയായി അകത്തു കടന്നു് "യജമാനൻ ഉറങ്ങിയോ?—നിങ്ങൾ കതകടയ്ക്കണം!" എന്നു ശ്വാസംമുട്ടി പ്രയാസപ്പെട്ടു പറഞ്ഞു.

ദുർ:—"എന്താ ലക്ഷ്മണാ?—ഇത്ര ക്ഷീണിച്ചു വിളറിയിരിക്കുന്നതു്?—എന്തുപററി?—ഇതാ ഇവ ഉടുപ്പു കീറി രക്തം പിരണ്ടിരിക്കുന്നു.—എന്താപത്തു നേരിട്ടു?"

ദുർജാറാം ബദ്ധപ്പെട്ടു ചോദിച്ചതു ലക്ഷ്മണൻ കേട്ടുവെങ്കിലും ആ യുവാവിന്റെ ദേഹത്തുണ്ടായിരുന്ന പരുക്കുകളുടെ വേദനകൊണ്ടും അപാരദുഃഖത്താലും മറുപടി പറവാൻ കഴിയാതെ വീപ്പു മുട്ടുകയാൽ ആ കതകിന്റെ സമീപം ഇരുന്നു. ലക്ഷ്മണന്റെ, അസ്വാസ്ഥ്യം കണ്ടിട്ടു ദുർജാറാം വീണ്ടും ഇങ്ങിനെ പറഞ്ഞു:—

"ഭൈരവമേ—ഇതെന്തുകഷ്ടം! എന്തോ അബദ്ധം പിണഞ്ഞിട്ടുള്ളതുപോലെ തോന്നുന്നു. ലക്ഷ്മണാ എന്തു സംഭവിച്ചുവെന്നു പറയൂ!"

ലക്ഷ്മ:—"ഞാൻ കൊണ്ടുപോയ എഴുത്തിനെ പിടിച്ചുമേടിച്ചു കൊണ്ടു പൊയ്ക്കളഞ്ഞു. എന്നെ കൊന്നില്ല—അത്രത്തോളം ഉപദ്രവിക്കയും ചെയ്തു."

ധൃതിയായിട്ടു വർത്തമാനം പറഞ്ഞതുകേട്ടു രാമദാസനും അദ്ദേഹത്തിന്റെ പുറകിൽ പുരുഷോത്തമനും എത്തി. അവർ ലക്ഷ്മണനെ പിടിച്ചെഴുന്നേല്പിച്ചു് അകത്തു കൊണ്ടുപോയി അവ

ന്റെ ഉടുപ്പുമാററി നോക്കിയപ്പോൾ ദേഹത്ത് ഒരുവശം അശേഷം ചതവുപററി നീലിച്ചും, ഏതാനും ഭാഗം പൊട്ടി രക്തം ഒലിച്ചും ഇരുന്നതുകണ്ടു. ഈ ധൃതിക്കിടയിൽ ആ ഭവനത്തിലുണ്ടായിരുന്നവർ അനുഭവിച്ചപരിഭ്രമവും, പരുങ്ങലും, ഇന്നപ്രകാരമെന്നു പറഞ്ഞറിയിപ്പാൻ പ്രയാസമായിരുന്നു. പുരുഷോത്തമൻ യാത്രയ്ക്കു വേണ്ടതെല്ലാം ഒരുക്കം ചെയ്തു. രാമദാസൻ തന്റെ അനുജന്റെ കൃത്രിമങ്ങൾ കൊണ്ടു സാധുക്കളെ ഉപദ്രവപ്പെടുത്തുന്നതു കണ്ടിട്ടു വ്യസനാക്രാന്തനായി തീർന്നു. സരസ്വതി, തന്റെ പ്രിയതമൻ വേഗം മടങ്ങിവന്നതറിഞ്ഞു് ആദ്യം സന്തോഷിച്ചുവെങ്കിലും അടുത്തനിമിഷം അവൾ അളവില്ലാത്ത ദുഃഖത്തിൽ മഗ്നയായി.

പുരുഷോത്തമൻ യാത്രയ്ക്കു ഒരുക്കംചെയ്തുകൊണ്ടു, രാമദാസനും തുൾജാറാമനും ലക്ഷ്മണന്റെ ദേഹത്തുപററിയ പരുക്കുകളിൽ മരുന്നു പിരട്ടിക്കൊണ്ടിരുന്നയിടത്തു വന്നിട്ടു്, ഇങ്ങിനെ പറഞ്ഞു:—

"ലക്ഷ്മണൻ കഥയൊന്നും പറഞ്ഞില്ലെങ്കിലും ഈ നിമിഷം ഇവിടെനിന്നു പോയില്ലെങ്കിൽ ഉണ്ടാകാവുന്ന ആപത്തു എന്താണെന്നു ഞാൻ മനസ്സിലാക്കി."

തുൾ:—"എനിക്കും അങ്ങിനെ തോന്നുന്നു. നിങ്ങൾക്കു നേരിടുന്ന ആപത്തിൽ ഞങ്ങളും ഉൾപ്പെടുകയില്ലയോ എന്നു സംശയിക്കുന്നു."

പുരു:—"ഹാ-കഷ്ടം! സ്നേഹിതാ-നിർദ്ദോഷിയായ നിങ്ങളെയും ഞാൻ വല്ലാത്ത അപകടത്തിൽ ചാടിച്ചുവല്ലോ?—രാജദ്രോഹിയെ താമസിപ്പിച്ചിരുന്ന കുററം നിങ്ങളേയും ബാധിക്കും—അഥവാ ഇല്ലെങ്കിലും, ശത്രുക്കൾ നിങ്ങളെയും ഉപദ്രവിക്കും."

സര:—"അയ്യോ-അപ്പാ!—അപ്പനും പോകേണ്ടിവരുമോ—എനിക്കു രക്ഷ ആരാണു്?" എന്നു ഹൃദയം പൊട്ടുംവിധം പറഞ്ഞ ആ യുവതിയുടെ വാക്കുകൾ കേട്ടിട്ടു പുരുഷോത്തമൻ പറഞ്ഞു:—

കാലാവസ്ഥകൊണ്ടു് ഈവിധം പറയുന്നതാണു്. വന്നുപോയ വിപത്തിനെ സധൈര്യം തടുപ്പാൻ നോക്കേണ്ടതു പുരുഷധർമ്മമാണു്. സ്വരാജ്യസംബന്ധമായ കാര്യത്തിൽ നിന്റെ അച്ഛനും ഇറങ്ങാതെ നിവൃത്തിയില്ല. അങ്ങിനെയുള്ള ഈ സന്ദർഭത്തിൽ സരസ്വതി അധൈര്യപ്പെടാതെ ഞങ്ങളെപ്പോലെ ഒരു പങ്കുകൊള്ളേണ്ട കടമയുണ്ടെന്നു് ഓർമ്മിക്കണം."

സര:—"ഞാൻ അച്ഛനെ മാത്രം ആലോചിച്ചു പറഞ്ഞുപോയതാണു്" എന്നു് അവളുടെ ഹൃദയത്തിൽ തിങ്ങിയിരുന്ന വ്യസനത്തെ അടക്കിക്കൊണ്ടു പറഞ്ഞിട്ടു വേഗം പോയി അവൾ സൂക്ഷിച്ചുവെച്ചിരുന്ന കുറെ ധനം കൊണ്ടുവന്നു തുറംജാറാമന്റെ കയ്യിൽ കൊടുത്തശേഷം,

"ഇതു നിങ്ങൾ എല്ലാവർക്കും ആവശ്യംപോലെ ചിലവിന്നു ഉപയോഗിച്ചുകൊള്ളണം." എന്നു പറഞ്ഞു.

പുരു:—"സരസ്വതീ—നിന്റെ മഹാമനസ്കതയ്ക്കു് ദൈവം നിനക്കു് സകലസൌഭാഗ്യവും തരട്ടെ!—നീ ആ ധനത്തെ സൂക്ഷിച്ചുവെച്ചുകൊള്ളണം. ഇപ്പോൾ ഞങ്ങൾക്കാവശ്യമുള്ള കാര്യങ്ങൾക്കു എന്റെ കൈവശം ധനമുണ്ടു്." എന്നു പറഞ്ഞിട്ടു് തുറംജാറാമന്റെ ഹസ്തങ്ങളെ ഗ്രഹിച്ചുകൊണ്ടു് ആ യുവാവു് ഇങ്ങിനെ തുടർന്നുപറഞ്ഞു:—

"നാം വിചാരിച്ചിരിക്കാതെ ഈ വിപത്തിൽ കുടുങ്ങി. ഇനി നാം ഇവിടെ അരനിമിഷംപോലും താമസിച്ചു നില്പാൻ പാടില്ല. ലക്ഷ്മണന്റെ സുഖക്കേടുകൊണ്ടു് വഴിയാത്രയ്ക്കു നിവൃത്തിയില്ലാതെതീർന്നിരിക്കുന്നു. നാം മൂന്നുപേരിൽ നിങ്ങൾ രണ്ടുപേരും ഒരുമിച്ചു യാത്രചെയ്യുന്നതുകൊണ്ടു് തരക്കേടുപറവാനൊന്നുമില്ല. എന്നെ സംബന്ധിച്ചു് ആ വിധം വിചാരിപ്പാൻ പാടില്ല. ഞാൻ തനിച്ചു യാത്രചെയ്യുന്നതാണുത്തമം. നാം ഒരുമിച്ചു ചേരേണ്ട സ്ഥലം പൂനായ്ക്കുസമീപം ദ്രവണേശ്വരവട്ടത്തിലാണു്. ശിവാജിസാഹിബ്ബിന്റെ സൈന്യം അവിടെയാണു് പാളയം അടിച്ചിരിക്കുന്നതു്. ശിവാജിസാഹിബ്ബും ഇപ്പോൾ അവിടെ കാണും"

സര.—"അച്ഛൻ പോകുന്നു! എനിക്കു രക്ഷയ്ക്കു ആളില്ലാതെ ആയാൽ വിഷമിക്കും!"

പുരു:—"നിന്റെ അച്ഛൻ അനുവദിക്കുന്നുവെങ്കിൽ ലക്ഷ്മണനെ ഇവിടെ താമസിപ്പിക്കാമെന്നു വിചാരിക്കുന്നു."

ഈം:—"അങ്ങിനെ ചെയ്യുന്നതു് എനിക്കു് സമ്മതമാണു്. എന്റെ മകളെ തനിച്ചു വിട്ടേച്ചു പോകേണ്ടതായിവന്നുവല്ലോ എന്നു മനസ്താപപ്പെട്ടുകയായിരുന്നു."

ഇങ്ങിനെ നിശ്ചയിച്ചുകഴിഞ്ഞു ഉടനെ എല്ലാവരും യാത്ര തിരിച്ചു.

മുമ്പു് പ്രസ്താവിച്ച സംഭാഷണം നടന്ന സമയത്തായിരുന്നു ജയസിംഹൻ മുതൽപേർ അവർ താമസിച്ചിരുന്ന കെട്ടിടത്തിൽ വെച്ചു് ആലോചിച്ചുറച്ചതു്. ഇവർ പുരുഷോത്തമനെ പിടിക്കുവാനിറങ്ങിയതിനുമുമ്പു് ആ യുവാവും മററുള്ളവരും ബീജപുരിയിൽനിന്നു് യാത്രപോയികഴിഞ്ഞു.

റസ്സിരാമൻ കൊട്ടാരത്തിൽചെന്നു് അവിടെയുണ്ടായിരുന്ന സേനാനായകനെ കണ്ടു് വിവരം അറിയിച്ചപ്പോൾ പന്ത്രണ്ടു ഭടന്മാരെ ആ വയോധികനോടുകൂടി പോകുവാനാജ്ഞാപിച്ചു. അവർ ഈംജാറാമന്റെ ഭവനത്തിൽ എത്തിയപ്പോൾ ജയസിംഹനും ഭീംജിയും അവിടെ തയ്യാറുണ്ടായിരുന്നു. ഭടന്മാർ വന്നതു കണ്ടിട്ടു് ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"ഭടന്മാർസമേതം നിങ്ങൾ രണ്ടുപേരും വീട്ടിനുള്ളിൽ പ്രവേശിച്ചു പുരുഷോത്തമനേയും ഈംജാറാമനേയും പിടിച്ചുകൊണ്ടുവരണം. അവരുടെ കൈവശം രാജദ്രോഹകരങ്ങളായ എഴുത്തുകൾ ഉണ്ടെങ്കിൽ അവയും ആ ഉടമ്പടിയും ഏതുവിധവും കരസ്ഥമാക്കണം. ഞാൻ ഇവിടെ നില്ക്കാം."

ഈ വാക്കുകൾ കേട്ടയുടൻ ഖഡ്ഗപാണിയായി ഭീംജിചെന്നു് വാതിൽ തുറപ്പാൻ ഉറക്കെ മുട്ടി. കതകുതുറപ്പാൻ വന്നതു് സരസ്വതി ആയിരുന്നു. പുറകെ ഒരു വിളക്കുമായി ലക്ഷ്മണനും ഉണ്ടായിരുന്നു. കതകുതുറന്നപ്പോൾ വിളക്കിന്റെ പ്രകാശം കൊണ്ടു് റസ്സിരാമനേയും ഭീംജിയേയും ലക്ഷ്മണൻ അറിഞ്ഞു. എന്നാൽ ആ യുവാവിന്റെ സുഖക്കേടുകൊണ്ടു് അയാൾ തലയിൽകൂടി പുതച്ചിരുന്നതിനാൽ ഭീംജിയും റസ്സിരാമനും അയാളു

ടെ ആകൃതിയെമാത്രം ഒന്നു നോക്കീട്ട് പ്രത്യേകിച്ച് ഒന്നും ചോദിക്കാതെ ഭവനത്തിനുള്ളിൽ പരിശോധനയ്ക്കുവേണ്ടി പ്രവേശിച്ചു. തന്റെ പ്രിയതമനെപ്പററി ശ്രദ്ധിക്കാതെ അവർ കടന്നുപോയപ്പോഴം, സേനാപതിയുടെമനസ്സിനു വളരെസമാധാനമുണ്ടായി. എന്നുതന്നെയല്ല തന്റെ പിതാവും മററും ഇവരുടെ കണ്ണിൽകിട്ടാതെ രക്ഷപ്പെട്ടകയാൽ ഭടന്മാരുടെ ആഗമനംകൊണ്ട് അവർക്കു യാതൊരു ഭയം തോന്നിയുമില്ല. ശിംജിയും ഭടന്മാരും അവിടെ എല്ലാ മുറികളിലും പരിശോധിച്ചിട്ട്, അവർ ഉദ്ദേശിച്ച ആളുകളെ കാണാതെ ഭഗ്നമനോരഥന്മാരായിത്തീരുകയാൽ ശിംജി ഉറക്കെ ഇങ്ങിനെ പറഞ്ഞു:—

“നമ്മുടെവരവിൽ അകപ്പെടാതെ അവർ കടന്നുകളഞ്ഞു. ഇനി ഉടൻ അവരെ പിൻതുടരണം!”

റ:—“അന്വേഷണം തീരാറാകാൻ വരട്ടെ—ഈ ഭവനം വളരെ വലുതാണ്. നാം എല്ലായിടവും പരിശോധിച്ചശേഷം നിശ്ചയിക്കാം.”

ഈ അഭിപ്രായപ്രകാരം വീണ്ടും അന്വേഷണം തുടങ്ങി. എന്നിട്ടും ഫലം ഒന്നും ഉണ്ടായില്ല. പുരുഷോത്തമനും മററും ഈ ഭവനത്തിൽ താമസിച്ചിരുന്നതുകൊണ്ട് പക്ഷേ ആ ഉടമ്പടി ഇവിടെയുണ്ടെന്നും കണ്ടെത്താമെന്നും കരുതി ഒരു സ്ഥലവും വിടാതെ റസ്സിരാമൻ പരിശോധിച്ചു. ഇങ്ങിനെ അവർ പിടിക്കുവാൻചെന്ന ആളുകളേയോ ജയസിംഹന്റെ പ്രമാണത്തെയോ കാണുവാൻ സാധിക്കാതെ ഇച്ഛാഭംഗത്തോടെ തിരിയെ സേനാപതിയിരുന്ന തളത്തിൽ വന്നു ഉടൻ അവിടെ ഒരു കോണിൽ തറയിൽകൂടി പുതപ്പുകൊണ്ട് മൂടി ഒരുവൻ ഇരുന്നതുകണ്ടിട്ട് റസ്സിരാമൻചെന്ന് ആ പുതപ്പു വലിച്ചുപൊക്കി ആരാണ് ആരായിരുന്നു എന്നു നോക്കി. എന്നിട്ട് ആ വൃദ്ധനെ ലക്ഷ്മണനെ നല്ലപോലെ അറിയാമായിരുന്നതുകൊണ്ട്—“അല്ലാ—ലക്ഷ്മണനാണല്ലോ ഇത്?” എന്നുറക്കെ പറഞ്ഞു. ഇതു കേട്ട ശിംജി അവിടെചെന്ന് ഇങ്ങിനെ ആ വൃദ്ധനോടു പറഞ്ഞു:—

“നീ ജീവനോടുകൂടിയിരിക്കുന്നോ?—എന്നാൽ നിന്റെ

യജമാനൻ എവിടെയുണ്ടെന്ന എന്നോടു പറയണം—എനിക്ക്!—പുരുഷോത്തമൻ എവിടെ?”

ഈ ചോദ്യത്തിന്ന ലക്ഷ്മണൻ ഒന്നും മറുപടിപറയാതെയിരുന്നതുകണ്ടിട്ട് കുപിതനായി ഭീംജീ പല്ലുകടിച്ചുകൊണ്ട് “നിന്നെ ഈ വാളിൽ കോൎത്ത് എടുത്തുനിൎത്തുന്നുണ്ട്.” എന്നു പറഞ്ഞ് വാളിനെ ഊരി എടുപ്പാൻ ആ കഠിനൻ ഖഡ്ഗമുഷ്ടിയിൽ പിടിച്ചു. ഉടനെ, ഈ ധാൎഷ്ട്യം കണ്ടിട്ട് സഹിക്കവയ്യാത്ത ഔഗ്രതയോടെ സരസ്വതി ലക്ഷ്മണന്റെ മുമ്പിൽ പെട്ടെന്ന കടന്നുനിന്നുകൊണ്ട് ഇങ്ങിനെ പറഞ്ഞു:—

“തന്നെ കണ്ടിട്ട് ഒരു യോദ്ധാവെന്ന ഞാൻ ആലോചിച്ചുപോയി!—തന്റെ പ്രവൃത്തികൊണ്ട് താൻ ഒരു ഭീരുവെന്നാണ് കരുതുന്നത്. തനിക്കു സമനായ ഒരുവനോടു ഈവിധം തുടങ്ങാതെ കുട്ടികളോടും സ്ത്രീകളോടും പരാക്രമം കാണിച്ചതുകൊണ്ട് പ്രയോജനമുണ്ടോ?—താൻ ഒരു പടുവഞ്ചകനാണ്!—ലജ്ജയില്ലല്ലൊ?—”

സുന്ദരിയായ ഒരു സ്ത്രീയുടെ ധൈൎയ്യത്തോടുകൂടിയ ശകാരം ഭീംജീ ആദ്യമായി കേൾപ്പാനിടയായതുകൊണ്ടോ, അല്ല സരസ്വതിയുടെ ആത്മശക്തിക്കു കീഴടങ്ങിയതുകൊണ്ടോ ഭീംജീ മറുപടിയൊന്നും പറയാതെ ആ യുവതിയുടെ മുമ്പിൽ നിന്നുതിരിഞ്ഞ് ഭടന്മാരോട് ഇപ്രകാരം പറഞ്ഞു:—

“നാം അന്വേഷിച്ചവർ ഈ ഭവനത്തിൽ ഇല്ല—പോകാം!—ഉടനെ വേറെ ഏൎപ്പാടുകൾ ചെയ്യേണ്ടതായുണ്ട്!” എന്നിങ്ങിനെ പറഞ്ഞിട്ട് എല്ലാവരും പോയി.

പുരുഷോത്തമനെ തടവുകാരനായി പിടിച്ചുകൊണ്ടുവരുന്നതു കാണ്മാൻ ആശയോടെ ജയസിംഹൻ ആ ഭവനത്തിന്റെ പുറത്തുനില്ക്കയായിരുന്നു. ഒടുവിൽ ഭീംജിയും ഭടന്മാരും വന്നതു കണ്ടപ്പോൾ അവരുടെ മദ്ധ്യേ താൻ കാണ്മാൻ ഏററവും കൊതിച്ചിരുന്ന ആളു ഇല്ലെന്നറിഞ്ഞിട്ട് അവരെ എല്ലാവരേയും അദ്ദേഹം ശപിച്ചു. ഉടൻ തന്നെ ജയസിംഹൻ ബദ്ധപ്പെട്ട് കൊട്ടാരത്തിൽ ചെന്ന് രാജപ്രതിപുരുഷന്റെ നിദ്രാഭംഗം വരുത്തി അദ്ദേഹ

ത്തോട്ട വിവരമെല്ലാം പറഞ്ഞു. രാജപ്രതിപുരുഷൻ ഓടിപ്പോയവരുടെ പേരും അടയാളങ്ങളും കാണിച്ച് ഒരു വിളംബരം പ്രസിദ്ധംചെയ്യാനാജ്ഞാപിച്ചു. അതിൽ ഒളിച്ചോടിപ്പോയവരെ പിടിച്ചുകൊണ്ടുവരുന്നവൎക്ക് സമ്മാനംകൊടുക്കുന്നതാണെന്നു പ്രസ്താവിപ്പാനും നിശ്ചയിച്ചു. ഇത്രയുമൊക്കെ സാധിച്ചുള്ളകൊണ്ടുള്ള തൽക്കാലസന്തുഷ്ടിയോടെ ജയസിംഹൻ കൊട്ടാരത്തിൽനിന്നിറങ്ങിയപ്പോൾ ഭീംജീയെയും റസ്സിരാമനെയുംകണ്ടിട്ട് അവരോട്ട അദ്ദേഹം എല്ലാം പറഞ്ഞു. ജയസിംഹന്റെ വാക്കുകളിൽനിന്ന് അദ്ദേഹം ഇച്ഛാഭംഗംകൊണ്ട് വ്യാകുലചിത്തനായിഭവിച്ചിരിക്കയാണെന്നറിഞ്ഞിട്ട് റസ്സിരാമൻ:—

“ഭടന്മാർ ഓരോവഴിക്ക് പുറപ്പെട്ടുകഴിഞ്ഞു. അവർ നേരം പുലരുന്നതിനുമുമ്പ് സമീപസ്ഥലങ്ങളിലും മററു പ്രധാനപട്ടണങ്ങളിലും വിളംബരം പ്രസിദ്ധംചെയ്യും. രണ്ടോ മൂന്നോ ദിവസത്തിനകം രാജദ്രോഹികളെ പിടികിട്ടും; സംശയമില്ല” എന്നു പറഞ്ഞു.

ഭീം:—“ഇതെല്ലാം വഴിക്കുവെച്ച പറയരുത്. ഞങ്ങൾ എത്രയോ സൂക്ഷിച്ചിട്ടുപോലും ഒത്തില്ല. ഈ കാൎയ്യം പുറത്തായസ്ഥിതിക്ക് നമ്മെ പിൻതുടരുവാനും ആളില്ലെന്നു എങ്ങിനെ വിചാരിക്കാം? ഈ വിഷയത്തിൽ തോൽവിപററിയത് എന്റെ ആലോചനക്കുറവുകൊണ്ടുതന്നെ. ആ ലക്ഷ്മണനെ എടുത്ത് താഴത്തെറിഞ്ഞതിനോടുകൂടി അവന്റെ കഥ കഴിഞ്ഞു എന്നു കരുതിയതായിരുന്നു അബദ്ധമായത്.”

ജയ:—“നിങ്ങൾക്ക ധൃതി കൂടിപ്പോയി. കുറേക്കൂടി അവിടെ നിന്നിട്ട് അവൻ ചത്തില്ലെന്നു കണ്ടാൽ കഠാരിക്കു മൂച്ചയുണ്ടോ എന്ന് പരിശോധിക്കേണ്ടിയിരുന്നു. വൃഥാ കഴിഞ്ഞ അബദ്ധത്തെപ്പററി പറയുന്നതെന്തിനാ?”

# അറുപത്തിമൂന്നാം അദ്ധ്യായം.

ബീജാപുരിയിൽ നിന്നു പൂനായ്ക്കുള്ള വഴി വളവില്ലാത്തതു കൊണ്ടു് രാമദാസനും തുക്കാറാമനും പിന്തുടർന്ന ഭടന്മാരെക്കാൾ ഒട്ടേറെ മുമ്പു് ഓരോ പട്ടണങ്ങൾ കടന്നു് നിർവ്വിഘ്നമായിട്ടു പൂനായിൽ എത്തി.

നമ്മുടെ കഥാനായകൻ പോയതു് പ്രതാപഗിരിയുടെ സമീപം ചെന്നു് പാവൻസിംഹന്റെ കൊട്ടാരത്തിലേയ്ക്കും അവിടെനിന്നു നേരെ പൂനായിലേക്കുമായിരുന്നതുകൊണ്ടു് വഴിക്കു വളവും ദൂരവും ഉണ്ടായിരുന്നു. ആ യുവാവു് ആദ്യത്തെ ദിവസം ഇരുപതു നാഴികയോളം യാത്രചെയ്തു് ഒരു വഴിയമ്പലത്തിൽ വിശ്രമിച്ചു. അവിടെനിന്നു നേരം പുലർന്നയുടൻ, തിരിച്ചു് എട്ടുനാഴികയാകുമ്പോഴേക്കു കാട്ടിൽ എത്തി; അവിടെ ഒരു ഇടയന്റെ കുടിലിൽനിന്നും സ്വല്പം ആഹാരവും ആട്ടിൻപാലും കിട്ടിയതുകൊണ്ടു് വിശപ്പുമാററിയശേഷം കുതിരയ്ക്കും യഥേഷ്ടം തഴച്ച പുല്ലും വെള്ളവും കൊടുത്തു് ക്ഷീണംമാററി. എന്നിട്ടു കുതിരയിൽ കയറി സാവധാനത്തിൽ യാത്രയാരംഭിച്ചു. പിന്തുടർന്ന മുഗൾഭടന്മാർ പുറപ്പെട്ടുവെന്നു പുരുഷോത്തമൻ തീർച്ചപ്പെടുത്തി. എന്നാൽ, ആ യുവാവു് കാട്ടിൽ എത്തുന്നതിനുമുമ്പു് അവർ അയാളെ കണ്ടെത്തുവാനിടയുണ്ടായിരുന്നിട്ടും അവരെ കാണാതിരുന്നതുകൊണ്ടു് അവർ വേറേ വഴിയിൽക്കൂടി അടുത്ത പട്ടണങ്ങളിൽ അന്വേഷിപ്പാൻ പോയിരിക്കാമെന്നു് അയാൾ വിചാരിച്ചു. ഇങ്ങിനെ സമാധാനത്തോടെ വനപ്രദേശങ്ങളിലും ഗ്രാമങ്ങളിലുംകൂടെ യാത്രചെയ്തു് ഏകദേശം സന്ധ്യയോടുകൂടി ഒറ്റ്യാചലം എന്നൊരു മഹാരണ്യത്തിലെത്തി. ഉന്നതങ്ങളായ വൃക്ഷങ്ങൾ ഇടതിങ്ങിനിന്നതിന്റെ ഇടയിൽക്കൂടിയുള്ള വഴി ഇരുട്ടുകൊണ്ടു കാണ്മാൻ പാടില്ലാതിരുന്നുവെങ്കിലും ആ പ്രദേശങ്ങൾ പുരുഷോത്തമനു് പരിചയമുള്ളവയായിരുന്നതിനാൽ കുതിരയെ നിർഭയം നയിപ്പിക്കുവാൻ കഴിഞ്ഞു. ഇപ്പോൾ അയാൾ ഒരു കുന്നിന്മേൽക്കൂടി പോകുകയായിരുന്നതുകൊണ്ടു് പിന്തുടർന്ന ഭടന്മാർ വരുന്നുണ്ടോ എന്നു് അറിവാൻ ചെവികൊടുത്തു. കാററിന്റെ ശബ്ദമായ

സഞ്ചാരത്താലുള്ള ചെറിയ മർമ്മരവും അകലെ എവിടെയോ അരുവി വീഴ്ന്നുകൊണ്ടിരുന്നതിൻെറ മുഴക്കവും മാത്രം കേട്ടതേയുള്ളു. എന്നിട്ട അസ്പഷ്ടമായി കാണാമായിരുന്ന വഴിയേത്തുടൎന്ന് പുരുഷോത്തമൻ പോയതിനിടയ്ക്കു് ജയസിംഹൻെറ കൃത്രിമങ്ങളേയും ആവഴിയിൽ സഹായികളായിരുന്ന അദ്ദേഹത്തിൻെറ സ്നേഹിതന്മാരേയും പററി ഓൎമ്മിച്ചു. താൻ അനുഭവിച്ചതും അനുഭവിച്ചേക്കാവുന്നതുമായ ആപത്തുകൾക്കും കാരണഭൂതൻ ജയസിംഹനായതുകൊണ്ട് തന്നോട്ട അദ്ദേഹത്തിനുള്ള ശത്രുത്വത്തിന് അടിസ്ഥാനമെന്തായിരിക്കാമെന്നാലോചിച്ചു. താരയെ സംബന്ധിച്ചാണെങ്കിൽ ആ കാൎയ്യം സാരമില്ലാത്തവിധം അദ്ദേഹം ഗണിച്ചിരിക്കയാണെന്നു അദ്ദേഹത്തിൻെറ പ്രവൃത്തികൊണ്ടറിയാമെന്നിരിക്കെ ഇങ്ങിനെ മനഃപൂൎവ്വമായ ദ്വേഷത്തിനെപ്പററി ആ മാത്തറിവാൻ കഴിയാതെ അയാൾ കുഴങ്ങി. ഇങ്ങിനെ പലവിധ ഊഹാപോഹങ്ങൾകൊണ്ടും ഒന്നും ഫലിക്കാതെ അയാൾ ദുൎബ്ബുദ്ധികളും അഹങ്കാരികളുമായ മനുഷ്യരുടെ സ്ഥിതിയെപ്പററി ഇപ്രകാരം പറഞ്ഞു:

"മനുഷ്യർ ദേഹാഭിമാനംകൊണ്ടല്ലാതെ മറെറാന്നുകൊണ്ടും പീഡ ബാധിക്കയില്ല. ദേഹത്തെ സശ്രദ്ധം നാം സൂക്ഷിക്കുന്നു. നമ്മുടെ സമയം മിക്കവാറും അതിനെ പോററുന്നവിഷയത്തിൽ വ്യയംചെയ്യുന്നു. അലങ്കാരംകൊണ്ടു അതിനെ മെനിപ്പെടുത്തുന്നു. ഒരു മുള്ളുപോലും കൊണ്ടുണ്ടാകുന്ന വേദനയ്ക്കിടകൊടുക്കാതെ അതിനെ രക്ഷിക്കുന്നു. എന്നിട്ട് എല്ലാം ശരിയായിരിക്കുന്നു എന്നു വിചാരിച്ച് സംതൃപ്തന്മാരായി ഭവിക്കുന്നു. അഹങ്കാരമാകുന്ന ഭ്രാന്തി പിടിപെട്ട് സ്വാൎത്ഥപരത എന്നൊരവസ്ഥയല്ലാതെ ഇതരാവസ്ഥകളെപ്പററി ചിന്തിപ്പാൻ കഴിയാതെയാകുന്നു. ഇതെല്ലാം അനശ്വരമായ ഒരു പിടിമണ്ണിനെ മാത്രമാണെന്നറിയുന്നില്ല. എപ്പോഴോ—എവിടെ വെച്ചോ—എങ്ങിനേയോ—അതു് പൊട്ടിച്ചിതറി പൊടിയോട്ട ചേൎന്നുപോകുമെന്നു് ഓൎക്കുന്നില്ല—കഷ്ടം! മനുഷ്യാവസ്ഥ ഈവിധം ഇരിക്കുമ്പോൾ ശത്രുത്വം, സ്പൎദ്ധ, അസൂയ മുതലായവ ബാധിച്ച് മനസ്സിനെ മലിനപ്പെടുത്തുന്നു. ഈ തത്വം അറിയാ

ത്ത പ്രപഞ്ചാൎണ്ണവത്തിൽ ആശയാകുന്ന തോണിയിൽ കയറി നാം യാത്രചെയ്യുന്നു. ആ തോണിക്ക് ബുദ്ധിയാകുന്ന അമരം ഇല്ലാത്ത കാമക്രോധാദികളാകുന്ന കൊടുങ്കാററിൽ അകപ്പെട്ടിട്ടോ ഏഷണാത്രയങ്ങളാകുന്ന പാറകളിൽ അടിപെട്ടിട്ടോ ഉടഞ്ഞു് ഭവസാഗരത്തിൽ മഗ്നരായിത്തീരുന്നു. ഈ ദുഃഖത്തിൽ അകപ്പെടാത്ത നിവൃത്തരായുള്ളവർ ഉണ്ടായിരിക്കാം. അവരിൽ ഒന്നായി എന്നെയുംചേൎപ്പാൻ ഈശ്വരൻ പ്രസാദിക്കേണമേ. എന്നെ വലയ്ക്കുന്നതു് ആശയാണു്! ഞാൻ അതിൽനിന്നു വേർപെടുകയല്ലാതെ അതു് എന്നിൽനിന്നും വേർപെടുകയില്ല!—ആശ!—ആശ മനസ്സിനെ വ്യാകുലപ്പെടുത്തുന്ന വകതന്നെ!—ഇന്നാൾ ആ വൃദ്ധ പറഞ്ഞ വാക്കുകൾകൊണ്ടു് എന്നെസംബന്ധിച്ച് അവൎക്ക് എന്തോ അറിയാമെന്നു് അൎത്ഥമായി. ശിവാജിസാഹിബ്ബിനെ രക്ഷപ്പെടുത്തിയ ഉടൻ അവരെ കണ്ടപ്പോൾ രത്നഗിരിയിൽവെച്ചു കാണാം എന്നു പറഞ്ഞായിരുന്നു ഞാൻ പിരിഞ്ഞതു്. അതു കഴിഞ്ഞിട്ടു് ദിവസം അധികമായി. ഇനി അവർ എവിടേപോയോ?—എന്താപത്തിൽ അകപ്പെട്ടോ?—എനിക്കു അവരെ കാണ്മാൻ കഴിയുമോ?—ഈശ്വരനേ അറിഞ്ഞുകൂടാ!—"

ഇങ്ങിനെ ആ യുവാവു് ആത്മഗതം ചെയ്തു കഴിഞ്ഞപ്പോഴേയ്ക്കു് അതുവരെ ആകാശമെല്ലാം മൂടിക്കിടന്ന കാർമേഘം കാററിന്റെ ഗതിവേഗത്താൽ ശിഥിലങ്ങളായി ഭവിച്ചിട്ടു്,

* "മന്നിൽത്തിങ്ങുന്നകാന്ത്യാവെളുവെളെ വിലസും
നല്ലൊരാകാശശോഭ
കന്യാരത്നം പുതുപ്പൂഞ്ചിരിയൊടുനിശികാ-
ലൊച്ചകൾക്കാതെമന്ദം,
ചിന്നിക്കാററാലെമെല്ലെച്ചിതറി ഘനസമൻ
മന്ദിരെ കേറുമപ്പോൾ
പിന്നിൽ താരങ്ങളെല്ലാം തെരുതെരെയൊരുമി-
ച്ചെത്തിനോക്കുന്നു ചുററും."

* ഈ ശ്ലോകം പരേതനായ ആഡിററാഫീസർ മ. രാ. രാ. നാരായണപിള്ള അവർകളുടെ പല കൃതികളിൽ ഒന്നായ പാശ്ചാത്യ കവി ഷെല്ലിയുടെ "The cloud" എന്ന പദ്യത്തിന്റെ തൎജ്ജമചെയ്തതിലുൾപ്പെട്ടതാണു്.

എന്നതോന്നുംവിധം മേഘശകലങ്ങളുടെ ഇടയിൽക്കൂടി ചന്ദ്രൻ ഉദിച്ചുയൎന്നു. വിപിനചന്ദ്രൻ മനോഹരനാണെന്നു പുരുഷോത്തമൻ ഗ്രഹിച്ചതു് ഈ അവസരത്തിലായിരുന്നു. ശീതളമായ ചന്ദ്രികയുടെ ധാവള്യംകൊണ്ടു് ആ യുവാവു് യാത്രചെയ്ത വഴിയുടെ ഇരുവശങ്ങളിലും കാണാമായിരുന്ന പ്രകൃതിയുടെ പലവിധത്തിലുള്ള കാഴ്ചകൾ രമണീയങ്ങളായിരുന്നു. അവ പുരുഷോത്തമന്റെ ഹൃദയത്തെ ലാഘവപ്പെടുത്തുകയാൽ തന്നറിയാതെ ചില ചെറിയ രസികൻ പാട്ടുകൾ അയാൾ മൂളിത്തുടങ്ങി. കുതിരയും തന്റെ യജമാനന്റെ ഉത്സാഹം കണ്ടിട്ടു വേഗം ഓടിത്തുടങ്ങി. ഈ വിധം ഒട്ടേറെ വഴി പോയതിൽ പിന്നീടു കുതിര ക്ഷീണിച്ചു തന്നത്താൻ വേഗം കുറച്ചു. പ്രകൃതിവൈശിഷ്ട്യംകണ്ടിട്ടും മറ്റു പല കാൎയ്യങ്ങളെപ്പററി ആലോചിച്ചിട്ടും അയാൾ കുതിരയുടെ ഗതിവ്യത്യാസങ്ങളെപ്പററി ശ്രദ്ധിക്കാതെ മനോരാജ്യത്തിൽ കടന്നുകൂടി ഇരുന്നുപോയതായിരുന്നു. കുതിരയുടെ വേഗം കുറഞ്ഞപ്പോൾ പുരുഷോത്തമനു തന്റെ ജീവനക്കാരെപ്പററി ഓൎമ്മയുണ്ടായി. എന്നാൽ ആ കുതിരയുടെ അതിസാഹസംകൊണ്ടു പററിയ ക്ഷീണത്തിന്റെ ഫലമായി അതിന്റെ ദേഹം വിയൎപ്പും നുരയുംകൊണ്ടു് പൊതിഞ്ഞും, സ്വാഭാവികമായി അതിനുണ്ടായിരുന്ന പ്രസരിപ്പില്ലാതെ തല താഴ്ത്തിയിട്ടും, കണ്ടുകൊണ്ടു തനിക്കു് എത്ര വിചാരമുണ്ടെങ്കിലും കുതിരയ്ക്കു വിശ്രമിപ്പാൻ സമയം കൊടുക്കുകതന്നെ വേണമെന്നു പുരുഷോത്തമൻ തീൎച്ചപ്പെടുത്തിക്കൊണ്ടു് കുതിരയിൽ നിന്നിറങ്ങി അതിനെ സ്വാതന്ത്ര്യമായി നടന്നു പുല്ലു തിന്നുവാൻ വിട്ടു. പിന്നീടു് ആ യുവാവു് അവിടെ അടുത്തൊരു പാറപ്പുറത്തു കയറി ഇരുന്നു. പുരുഷോത്തമൻ വിശ്രമിപ്പാനൊരുങ്ങിയിരുന്ന സ്ഥലത്തിനു കുറെ അടുത്തുകൂടിയായിരുന്നു സാധാരണ നാട്ടുവഴിയെന്നുള്ള വിവരം നിൎഭാഗ്യവശാൽ ആ യുവാവു് അറിഞ്ഞില്ല. പുരുഷോത്തമന്റെ കുതിര ചെറ്റുനേരം തലപൊക്കി ഒന്നു കനച്ചു. ഇങ്ങിനെ കുതിര ചെയ്യുന്നതു് മറ്റു കുതിരയുടെ സാമീപ്യം കൊണ്ടോ അല്ലെങ്കിൽ ആപൽഭയത്താലോ ആയിരിക്കുമെന്നു് അയാൾക്കറിയാമായിരുന്നതുകൊണ്ടു വേഗം എഴുന്നീറ്റു കുതിരയുടെ അടുത്തുചെന്നു കടിഞ്ഞാണിലു

കുതിരയുടെ പുറത്തും കൈവെച്ചയുടനെ പുറകിൽനിന്ന് ആറാളുകൾ ഒരുമിച്ചു പുരുഷോത്തമനെ പൊതിഞ്ഞുപിടിച്ചു. പുരുഷോത്തമന്റെ സ്വയരക്ഷക്കുവേണ്ട എല്ലാമാർഗ്ഗത്തെയും നിരോധിച്ചുള്ള അവരുടെ പ്രവൃത്തികൊണ്ട് അയാൾ എതിർപ്പാനൊരുങ്ങാതെ തന്റെ ദേഹത്തെ സംബന്ധിച്ച് അവർ ചെയ്യുന്നതെല്ലാം അനുവദിച്ചുകൊള്ളാമെന്നുറച്ച്, സ്വസ്ഥനായി നിന്നു. എന്നിട്ട് തന്നെ ഇങ്ങിനെ ചതിയിൽ പിടിച്ചവർ ആരായിരുന്നു എന്നറിഞ്ഞ പുരുഷോത്തമന്റെ മുഖത്തു സ്ഫുരിച്ച പുച്ഛരസത്തെ കണ്ടിട്ട്, അവർ കയർക്കുകയോ അയാളുടെ മുഖത്തു നോക്കുകയോ ചെയ്യാതെ അവരുടെ തന്ത്രം സഫലീകൃതമായിത്തീർന്നതിനെപ്പററി ആഹ്ലാദചിത്തന്മാരായി അവർ ഓരോരുത്തരും കാണിച്ച മിടുക്കിനെപ്പററി പ്രതിപാദിക്കുകയാണ് ചെയ്തത്.

ശി:—"നമ്മുടെ തന്ത്രം എത്ര ശരിയായി എന്ന് കണ്ടില്ലേ. റട്ലിമാൻ വയസ്സനായിരുന്നാലും ഈ അവസരത്തിൽ അയാൾ ചെറുപ്പക്കാരനായി.

ജന:—"അതെ—ഇവനെ അങ്കപ്പടിയിൽ ചാടിപ്പാൻ ഇടകൊടുക്കാതെ രക്ഷിച്ചത് അയാളായിരുന്നു. ഇനി നമുക്ക ചക്രവർത്തിയുടെ സമ്മാനത്തെപ്പററി ചിന്തിക്കണം. പ്രതാപഗിരിയിലേക്ക പോകാം. അവിടെ എത്തിയാലുടൻ ഓരോ കാര്യങ്ങളെപ്പററി ഏർപ്പാടുകൾ ചെയ്യേണ്ടതായുണ്ട്. ഇവനെ അവന്റെ കുതിരപ്പുറത്തിരുത്തി നമ്മുടെ രണ്ടു ഭടന്മാർ കുതിരയുടെ ഇരുവശത്തും നിന്ന് പിടിച്ചുകൊള്ളട്ടെ."

എന്നിങ്ങനെ പറഞ്ഞിട്ട് പുരുഷോത്തമനോട് ഇപ്രകാരം ചോദിച്ചു:—

"നീ തന്നെ കുതിരപ്പുറത്തു കയറുന്നോ, അല്ലാ, ഞങ്ങൾ നിന്നെ എടുത്തു കയററണോ?"

"ഇതു കെട്ടഴിച്ചാൽ ഞാൻ തന്നെ കയറിക്കൊള്ളാം." എന്ന് പുരുഷോത്തമൻ തന്റെ കാലിനെ ചൂണ്ടിക്കാണിച്ചുകൊണ്ടു പറഞ്ഞു.

ശി:—"അവന്റെ വാക്കിലും ഭാവത്തിലും ധാർഷ്ട്യവും കോപവും

നിറഞ്ഞിരിക്കുന്നു. ഇവൻ ഇനി എന്തുകാണിച്ചാലെന്താ."

പുരുഷോത്തമൻ ഈ വാക്കുകൾക്കു ശരിയായ മറുപടി പറവാൻ ഭാവിച്ചു. എന്നിട്ട് അതാവശ്യമില്ലെന്നു കരുതി ക്ഷമയോടു നിന്നു. ഉടനെ ജയസിംഹന്റെ ആജ്ഞപ്രകാരം പുരുഷോത്തമന്റെ കാലിന്മേലെ കെട്ടുമാത്രം അഴിച്ച് ആ യുവാവിനെ രണ്ടു ഭടന്മാർ പിടിച്ചു കുതിരപ്പുറത്തിരുത്തിയശേഷം കുതിരയുടെ വയറിന്നടിയിൽക്കൂടി കയറിട്ട് അയാളുടെ കാലുകളെ ബലമായി കൂട്ടിക്കെട്ടി ഈ നിസ്സഹായാവസ്ഥയിൽ നമ്മുടെ കഥാനായകനേയുംകൊണ്ട് എല്ലാവരും പ്രതാപഗിരിയിലേക്കു യാത്രതിരിച്ചു. ഇവർ അടുത്ത ദിവസം ഉച്ചതിരിഞ്ഞയുടൻ പ്രതാപഗിരിയിൽ എത്തി. ആ സമയം ഗോപുരദ്വാരം കാത്തുനിന്നിരുന്ന ഭടൻ പുരുഷോത്തമന്റെ ബന്ധനാവസ്ഥ കണ്ടിട്ടു പരിതാപത്തോടുകൂടി നോക്കിനിന്നു. ആ പ്രാകാരത്തിൽ പ്രവേശിച്ചുടൻ ജയസിംഹൻ "ആരവിടെ?—ഇവനെ നമ്മുടെ കാരാഗൃഹങ്ങളിൽ ഉറപ്പുള്ള ഒരു അറയിൽ ഇടണം. രഘുരാമാ, താൻ കൂടെ പോക."

ആ പ്രഭുവിന്റെ വാക്കുകളേയോ കോപിച്ചുള്ള നോട്ടങ്ങളേയോ വകവയ്ക്കാതെ പുരുഷോത്തമൻ തന്റെ കോപാഗ്നി ജ്വലിച്ച നേത്രങ്ങളെ ജയസിംഹന്റെ മുഖത്തു പതിപ്പിച്ചു നിർഭയനായി നിന്നു.

തങ്ങളുടെ നേതാവിന്റെ കല്പനകേട്ടക്ഷണത്തിൽ ഭടന്മാർ വന്നു പുരുഷോത്തമന്റെ ബന്ധനങ്ങളെ അറുത്ത് അയാളെ കുതിരയിൽനിന്നു താഴത്തിറക്കി കൊണ്ടുപോയി കാരാഗൃഹങ്ങളിലേക്ക് ഇറങ്ങുവാനുള്ള ഇടനാഴിയിൽ നിർത്തി.

പ്രതാപഗിരിക്കു, പുരുഷോത്തമൻ മുമ്പു കണ്ടതിൽനിന്നും മാററം ഭവിച്ചിരുന്നു. അന്നു കോട്ടകൊത്തളം മുതലായവ ഇടിഞ്ഞു കല്ലുകളുംമററും ഇളകി കിടന്നിരുന്നു. ഇപ്പോഴാം നേരെ മറിച്ചു കോട്ട ഭംഗിയായും ഉറപ്പായും കെട്ടിക്കഴിഞ്ഞിരുന്നു. അന്ന് ഭടന്മാരൊന്നും പോലും അറിവാനില്ലായിരുന്നു. ഇപ്പോഴാകട്ടെ, ആയുധപാണികളായ അനേകം ഭടന്മാരെക്കൊണ്ടു നിറ

ഞ്ഞിരുന്നു. ഇങ്ങിനെ യുദ്ധത്തിനു വേണ്ട ഒരുക്കങ്ങൾ ജയസിംഹൻ ചെയ്തിട്ടുള്ളതായി പുരുഷോത്തമൻ ഒരു നോക്കിൽ മനസ്സിലാക്കി.

റസ്തിരാമൻ കുട്ടവള്ളരെ താക്കോൽ കൂട്ടവുമായി വന്നു കാരാഗൃഹത്തിലേക്കുള്ള വാതിൽ തുറന്നു. എന്നിട്ടു പുരുഷോത്തമന്റെ കയ്യിലും കാലിലുമുള്ള കെട്ടുകളെ അഴിച്ച് ഒരു കല്ലറയിൽ തള്ളിയാക്കി കതകടച്ചു പൂട്ടി.

---

# അറുപത്തിനാലാം അദ്ധ്യായം.

രാത്രിയായി. ജയസിംഹനും ഭീംജിയും പ്രതാപഗിരിയിൽ പ്രധാന തളത്തിൽ ആഹാരം കഴിച്ചുകൊണ്ടിരിക്കയായിരുന്നു. അവരുടെ സമീപം പലവിധം പാകംചെയ്ത മാംസവും മദ്യവും വെച്ചിരുന്നു. അവയെ യഥോചിതം വിളമ്പി കൊടുപ്പാൻ റസ്തിരാമനും നില്പുണ്ടായിരുന്നു. ഭീംജിയുടെ മുമ്പിൽ വിളമ്പിയതെല്ലാം ഇന്ദ്രജാലം പോലെ ഒരു നിമിഷത്തിനുള്ളിൽ കാണാതാകുകയും പിന്നെയുംവിളമ്പുകയും, പിന്നെയും അവ ആ ഭീമന്റെ ഉദരഗഹ്വരത്തിൽ മറയുകയും ചെയ്തിട്ട് ഒടുവിൽ അയാൾ സംതൃപ്തനായി വിശ്രമിച്ചു. ജയസിംഹനാകട്ടെ സാധാരണ വിശപ്പു മാററിയശേഷം, ഇരുവരും എണീററു് ഓരോ കസേരകളിൽ ഇരുന്നു വർത്തമാനം പറഞ്ഞുതുടങ്ങി.

ഭീം:—"ഇനി ആ പുരുഷോത്തമനെ നിങ്ങൾ എന്തുചെയ്വാനാണു ഉദ്ദേശിക്കുന്നതു്?"

ജയ:—"ഉദ്ദേശത്തെ അപ്പററി പറയാനൊന്നുമില്ല. ഇനി അവൻ ആരോടും മത്സരിക്കയുണ്ടാവില്ല!—നാളെ രാവിലെയല്ലെ നിങ്ങൾ പോകുന്നുള്ളു?— അതിനുമുമ്പു ഞാൻ എന്തുചെയ്യാൻ പോകുന്നു എന്നു കാണിച്ചുതരാം."

റസ്തി:—"തടികൾ ഞാൻ തിരിഞ്ഞെടുത്തു കൊടുത്തുകഴിഞ്ഞു."

ഭീം:—"എന്തിനാ—കഴുമരത്തിനോ?"

ഈ ചോദ്യത്തിന്ന ജയസിംഹൻ സ്വല്പമൊന്ന തലയനക്കിയതു കണ്ടിട്ട് അയാളും വീണ്ടും ഇങ്ങിനെ ചോദിച്ചു

"അതിന്ന പ്രത്യേക കല്പനയോ വിചാരണയോ വേണ്ടെ?"

ജയ:—"അവനെ രാജദ്രോഹിയായി നാടുകടത്തിയിരിക്കയാണെന്നുള്ള സംഗതി മറന്നുപോയോ?"

ഭീം:—"ആ കാൎയ്യം ഞാൻ വിട്ടുപോയി."

ജയ:—"അവനെ സംബന്ധിച്ചു നാം എന്തുചെയ്താലും ചോദിക്കാൻ ആരുമില്ല!—ആ കേൾക്കുന്നതു് ആശാരിമാർ കഴുമരം പണിചെയ്യുന്ന ശബ്ദമാണ്" ഇത്രയും പറഞ്ഞപ്പോഴേക്ക് ആ പ്രഭുവിന്റെ മുഖം ഭയങ്കരതകൊണ്ടു പൈശാചികമായി തീൎന്നു. എന്നിട്ട് വീണ്ടും ഇങ്ങിനെ തുടൎന്നു പറഞ്ഞു:—

"നേരം പുലൎന്നാലുടൻ നിൎദ്ദയനായ അവനെ എല്ലാവരും കാണത്തക്ക വിധം ഞാൻ കൊല്ലും."

ഭീം:—"ഇങ്ങിനെ അവിടുന്ന നിശ്ചയിച്ചിരിക്കുന്നു എന്ന് അവനറിയാമോ?"

ജയ:—"അവനെ പിടികിട്ടിയ ക്ഷണത്തിൽ എന്തോ ആപത്താണെന്ന് അവൻ നിശ്ചയിച്ചിരിക്കും. ഇതിന്ന മുമ്പൊരിക്കൽ കഴുമരത്തിൽ നിന്ന അവൻ തെറ്റിയൊഴിഞ്ഞതുപോ പറ്റുകയില്ല."

റപ്പി:—"പ്രഭോ! എന്തെന്നറിവാൻ പാടില്ല!—ആ പുരുഷോത്തമനെ തൂക്കിക്കൊല്ലണമെന്ന നാം തീൎച്ചപ്പെടുത്തിയതു മുതൽ എന്റെ കഴുത്തിൽ കയറിട്ട് ഇറുക്കിയതുപോലെ ഇനിക്കൊരു അസ്വാസ്ഥ്യം തോന്നുന്നു."

ജയ:—"താൻ വയസ്സാകുന്തോറും ചപലനായി തീരുന്നു. തന്റെ ബുദ്ധിയില്ലാത്ത പ്രവൃത്തികൊണ്ടു ഞാൻ വിചാരിച്ചതുപോലെ കാൎയ്യങ്ങൾ നടക്കാതെ ആകുന്നുണ്ട്. ഇനി ഈ വിഷയത്തിലും അബദ്ധം പിണയുകയാണെങ്കിൽ അവന്ന പകരം താനാകും!"

ഭീം:—"മുമ്പ് അവൻ രക്ഷപ്പെട്ടതുപോലെ ഇപ്പോഴും വല്ലപ്രകാരവും അവൻ രക്ഷപ്പെടുകയാണെങ്കിൽ—"

ജയ:—"എന്തിനാണ് "എന്തിൽ" എന്നുള്ള സന്ദേഹാലാപം ചെയ്യുന്നത്?—അങ്ങിനെ വരില്ല!—അഥവാ വരികയാണെങ്കിൽ ഇപ്പോൾ പണിചെയ്യുന്ന കഴുമരത്തിന് ഒരു ഇര കിട്ടിയല്ലാതെ അവിടെ നിന്ന് അതിനെ പൊളിച്ചുമാറ്റുന്നതല്ലെന്ന് ഞാൻ പ്രതിജ്ഞ ചെയ്യുന്നു." ഈ വാക്കുകളോടുകൂടി തന്റെ ഹൃദയത്തിൽ ബാധിച്ച അപാര കോപത്തോടെ അദ്ദേഹം മേശമേൽ അടിപ്പാൻ കൈവീശിയെടുത്തു സ്വല്പം മുമ്പോട്ടായിപ്പോയതുകൊണ്ട് അടുത്തിരുന്ന വിളക്കിൽ തട്ടി അതു തെറിച്ചു വീണ്, ഉടനെ അണഞ്ഞുപോയി. ആ സ്ഥലം പെട്ടെന്ന് ഇരുട്ടിൽ മഗ്നമായി. അവർ വർത്തമാനം പറഞ്ഞുകൊണ്ടിരുന്ന വിഷയവും, ജയസിംഹന്റെ ശപഥവും, തദനന്തരം വിളക്കണഞ്ഞതും ആ പ്രഭുവിനേയും അദ്ദേഹത്തിന്റെ ശിഷ്യനേയും ഭയാക്രാന്തരാക്കിത്തീർത്തു. എന്നിട്ട് അവർ ഒരുമിച്ച് "വിളക്ക്!—വിളക്ക്!" എന്നുറക്കെ വിളിച്ചു പറഞ്ഞു. ഇവരുടെ ഭീതിയോടുകൂടിയ വിളികേട്ടിട്ട് ഭീംജി ഉറക്കെ ചിരിച്ചു. ഈ ചിരി അമാനുഷികമെന്നു തോന്നീട്ട് അവരെ ഒന്നുകൂടി പരവശരാക്കി. ഒടുവിൽ വിളക്കു കൊണ്ടുവന്നപ്പോൾ റസ്സിരാമനും ജയസിംഹനും വിയർപ്പിൽ കുളിച്ചും വിളറിയുമിരുന്നതു കണ്ടിട്ട് ഹാസ്യമായി ഭീംജി ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ രണ്ടുപേരും ഇത്ര കലശലായി ഭയപ്പെടുവാൻ കാരണമൊന്നുമില്ല. കുട്ടികളെപ്പോലെ ഈ ചാപല്യം കാണിച്ചതു കണ്ടപ്പോൾ ചിരിവന്നുപോകുന്നു."

പുച്ഛരസത്തോടുകൂടിയ ഈ വാക്കുകൾ കേട്ടു ജയസിംഹൻ മറുപടി പറയാതെ മൌനം ദീക്ഷിച്ചു. റസ്സിരാമൻ താടി വിറയലോടുകൂടി ഇങ്ങിനെ പറഞ്ഞു:—

"പ്രഭോ!—ഇവിടെ എന്റെ മൂത്ത യജമാനനും ഭാര്യയും ഇപ്പോഴും അധിവാസമുണ്ട്. പുരുഷോത്തമനെപിടിച്ചതുമുതൽ എന്റെ കഴുത്തിൽ ആരോ മുറുകെപ്പിടിച്ചിരിക്കുമ്പോലെ തോന്നുന്നു. ഇപ്പോൾ ഈ വിളക്കു കെടുവാൻ കാരണമെന്തെന്നാലോചിക്കണം? ഇതെല്ലാം അപശകുനമല്ലേ?—"

ജയ:—"ഛെ! നിസ്സാരമായ സംഭവത്തെപ്പററി പറയാതിരിക്കൂ. എൻെറ കൈ തട്ടി വിളക്ക് അണഞ്ഞുപോയി. അതു് എൻെറ വീഴ്ചയെന്നല്ലാതെ മററു കാരണത്തെ ആരോപിക്കുന്നതു് വിഡ്ഢിത്തമല്ലേ?" എന്നു പറഞ്ഞിട്ടു തിരിഞ്ഞു ഭീംജീയോട്:—

"റഡ്ഢിരാമനെപ്പോലെ എനിക്കും ഭയമുണ്ടായി എന്നു വിചാരിച്ചാണോ നിങ്ങൾ പറഞ്ഞതു്?—ഛേയി!—അങ്ങിനെ സംശയിക്കണ്ടാ. അത്ര ആലോചനയില്ലാത്തവനാണോ ഞാൻ?" എന്നു പറഞ്ഞു.

ഭീം:—"പുരുഷോത്തമൻ മരിച്ചാൽ ഒരു ബാധ ഒഴിഞ്ഞു. അതിന്നു് തടസ്ഥമൊന്നും വരാതിരിക്കട്ടെ—പിന്നെയുള്ളതു വിശ്വനാഥനാണു്. ആ വിശ്വനാഥനേയും നമുക്കു പിടികൂടാം. പിന്നീടത്തെ കഥ നമ്മുടെ നിശ്ചയപ്രകാരവും—അല്ലേ?"

ഈ ഒടുവിൽ പറഞ്ഞ ഭാഗത്തെപ്പററി ജയസിംഹൻ മറുപടി പറവാൻ ഒന്നു സംശയിച്ചപ്പോൾ ഭീംജീയുടെ കണ്ണുകൾ ചുവക്കുന്നതു കണ്ടിട്ടു വേഗം റഡ്ഢിരാമൻ ഇങ്ങിനെ പറഞ്ഞു:—

"അവിടുന്നും യജമാനനുംകൂടി നിശ്ചയിച്ച കാര്യത്തെപ്പററി ഇന്നലെ പോലും യജമാൻ വഴിക്കുവെച്ച് എന്നോടു പറഞ്ഞു. ഒന്നു പറഞ്ഞു വേറൊന്നു കാണിപ്പാൻ ഒരുക്കമുള്ളയാളാണോ മാളവപ്രഭു?"

"മണിപുരാധീശനും ഒന്നു പറഞ്ഞു വേറൊന്നു ചെയ്യുകയില്ല" എന്നു ഭീംജീ പറഞ്ഞു വേറെ എന്തോകൂടി പറവാൻ തുടങ്ങിയതിനെ മറച്ചിട്ടു് അയാളുടെ കട്ടിയായ മേൽമീശയെ ബലമായി മുറുക്കിവിട്ടു.

---

## അറുപത്തിഅഞ്ചാം അദ്ധ്യായം.

പുരുഷോത്തമനെ ഇട്ടു പൂട്ടിയ കല്ലറ വളരെ വിസ്താരം കുറഞ്ഞതും ശുദ്ധവായു സഞ്ചാരം ലേശം ഇല്ലാത്തതുമായിരുന്നു. ഒറ്റ

ന്ധമനമായ ആവികൊണ്ടു നറയും ഭിത്തികളും പൂപ്പൽ പിടിച്ചു നനഞ്ഞിരുന്നു. ഈ മഹാഭയങ്കരാവസ്ഥയിൽ അകപ്പെട്ട പുരുഷോത്തമന് അകസ്മാൽ ഉൽഭൂതമായ കഠിനപരിതാപം നിമിത്തം തന്നെ താൻ മറന്നു പ്രലപിച്ചു. അയാളുടെ ഉൽഫുല്ലചിത്തം ഈ സന്ദർഭത്തിൽ, അന്ധകാരപരിവേഷ്ടിതമായിരുന്ന ആ കാരാഗൃഹത്തെപ്പോലെ, ചിന്താവിവശതപമാകുന്ന ക്രൂരിരുട്ടിൽ മഗ്നമായി ഭവിച്ചു. ഇങ്ങിനെ കുറെ നേരം അയാൾ നിശ്ചേഷ്ടനായിരുന്നിട്ടു മനസ്സിനെ യഥാസ്ഥാനത്തിലാക്കുവാൻ ശ്രമിച്ചു. ഇതു പ്രകൃതിയുടെ ഗുണങ്ങളിൽ ഒന്നാണ്. എന്തെന്നാൽ ദുഃഖങ്ങൾ നമ്മെ ബാധിക്കുന്ന കാലങ്ങളിൽ അവ അപാരങ്ങളായും അപരിഹാര്യങ്ങളായും തൽക്കാലം തോന്നിപ്പോകും. എന്നാൽ പ്രതിപന്ദ്യാവസ്ഥ പ്രകൃതിക്കുള്ളതുകൊണ്ടു ദുഃഖത്തിൻ പരം സുഖം നിശ്ചയമാണ്. ഈ ക്രമാനുസരണമായിരുന്നു പുരുഷോത്തമന്റെ മനസ്സിനു സമാധാനമുണ്ടായത്. സമാധാനം ഉണ്ടായപ്പോൾ ആ യുവാവിനു സ്വതസ്സിദ്ധമായിരുന്ന ഉന്മേഷം വർദ്ധിച്ചു. ഉടനെ ആ കാരാഗൃഹം ഇരുട്ടിൽ മഗ്നമായിരുന്നു എങ്കിലും അവിടമെല്ലാം പരിശോധന ചെയ്യണമെന്ന് അയാൾക്കു തോന്നി. എന്നിട്ട് ആ യുവാവു തന്റെ കൈകളെ നീട്ടി നാലുവശങ്ങളിലുമുള്ള ചുവരുകളെ തടവി നോക്കി. കാലപ്പഴക്കം കൊണ്ടോ ദുഷിച്ച വായുവിന്റെ ശക്തിയാലോ ചുവരുകളുടെ ചില ഭാഗങ്ങളിൽ ശിലാമുത്തികാദികളുടെ ഘടനാശൈഥില്യം വ്യക്തമായിഅറിയാറായി. എന്നിട്ടു തറയിൽ ഇരിക്കുന്നതിനോ കിടക്കുന്നതിനോ വല്ലതുമുണ്ടോ എന്നു പരിശോധിച്ചു. ഉടനെ അവിടെ ഒരു കോണിൽ ശൃംഖലയുടെ കണ്ണികൾ പൊട്ടി പൂപ്പൽപറ്റിക്കിടന്നതിനെ എടുത്ത് അവയുടെ എല്ലാവശവും സ്പർശിച്ചുനോക്കി. ആ ഇരുമ്പുകണ്ണികൾ കയ്യിൽ എടുത്തതുവരെ തന്റെ വിപത്തിനെപ്പറ്റിയുള്ള ചിന്തയല്ലാതെ ഇതരവിചാരം ആ യുവാവിന് ഉണ്ടായിരുന്നില്ല. ഇപ്പോഴാകട്ടെ, ആ കണ്ണികളെ പിരിച്ചെടുത്ത് അവയെക്കൊണ്ടു തനിക്കു സ്വാതന്ത്ര്യം നേടാൻ വഴിയുണ്ടാക്കാമെന്നു ഉറച്ച്, അതിലേക്കു യത്നം തുടങ്ങി. അരവാറിന്റെ സഹായത്തോടുകൂടി ഒരു കണ്ണി നിവർത്ത് അതിന്റെ മൂർച്ചയുള്ള അറ്റം

കൊണ്ട് ഭിത്തിയിൽ മാന്തിനോക്കി. വാതലിന്റെ സമീപസ്ഥലങ്ങൾ ഒഴികെ ശേഷം ഭാഗങ്ങളിൽ ഇരുമ്പു പതിയുന്നതായി അറിഞ്ഞു. അങ്ങിനെയുള്ളവയിൽ എളുപ്പം കുമ്മായം ഇളക്കത്തക്കതായും വെളിച്ചം കടപ്പാൻ തരമായുമുള്ള ഒരു സ്ഥലത്ത് ഇരുമ്പിനെ പ്രയോഗിച്ചു ഭിത്തിയെ തുരക്കുവാൻ ശ്രമിച്ചു. മാന്തി കുമ്മായത്തെ എടുത്തും, കല്ലുകളെ പ്രയാസപ്പെട്ടു മാററിയും, ഭിത്തി മിക്കവാറും ഭേദിക്കാറായപ്പോൾ മറുവശത്തുനിന്നും ദീർഘനിശ്വാസവും അതോടുകൂടി ഒരു ദീനസ്വരവും കേട്ടിട്ടു പുരുഷോത്തമൻ പെട്ടെന്നു ശ്രമം നിർത്തി ഇങ്ങിനെ ആലോചിച്ചു:—"ഇതുപോലെ അടുത്തു വേറൊരു അറയുണ്ടെന്നു തോന്നുന്നു. എന്നെപ്പോലെ പരിശ്രമശീലനായിരിക്കയില്ല അതിൽ കിടക്കുന്നവൻ. ആ മഹാദുഷ്ടൻ ജയസിംഹൻ അവന്ന് ആഹാരം കൊടുക്കാതെയും ദുസ്സഹമായി ശാസിച്ചു രോഗംപിടിപെട്ടു അധോഗതി മരണകാലം ആക്രമിച്ചിട്ടുള്ള ഒരുത്തനാണെന്നു വരാം. എന്തായാലും ആ ജീവനെയും രക്ഷപ്പെടുത്താതെ ഞാൻ തനിച്ചു രക്ഷപ്പെടുന്നതു് ഈശ്വരകോപത്തിന്നു കാരണമാകും" എന്നിപ്രകാരം ഉറച്ചുകൊണ്ടു കല്ലുകളെ എളുപ്പം ഇളക്കി മാററി. എന്നിട്ട് അധികം താമസിക്കാതെ ഒരാൾക്കു കഷ്ടിച്ചു കടപ്പാൻ തക്ക വിസ്താരത്തിൽ ഒരു ദ്വാരം ഉണ്ടാക്കി പുരുഷോത്തമൻ അടുത്ത അറയിൽ കടന്നു. എല്ലാം അന്ധകാരമായിരുന്നതുകൊണ്ട് അടുത്ത് ഒരു ശ്വാസം വളരെ വേഗം വിടുന്നതു് അസ്പഷ്ടമായി കേൾക്കാമായിരുന്നതല്ലാതെ ആരും അറിവാൻ നിവൃത്തിയില്ലാതിരുന്നതുകൊണ്ട് ആ യുവാവ്—"ആരവിടെ എന്നു പതുക്കെ ചോദിച്ചു.

മററയാൾ:— "യമദൂതനാണെങ്കിൽ എന്നെ വേഗം കൊണ്ടുപോകുന്നെ. ഞാനൊരു സ്ത്രീയാണ്. ഒരപരാധവും ചെയ്യാത്ത എന്നെ മഹാപാപികൾ ഈ ഇരുട്ടറയിലിട്ടു പൂട്ടി ആഹാരവും തരാതെ കൊല്ലുന്നു. ജന്മം മുഴുവൻ പലവിധത്തിലുള്ള കഷ്ടതകൾ അനുഭവിച്ചതു പോരാഞ്ഞിട്ടു ദൈവം എന്നെ ഈ വയസ്സുകാലത്ത് ഇങ്ങനെയും ദുരിതം അനുഭവിപ്പിക്കുന്നു—ഹാ ദൈവമേ! എന്നെ ഒട്ടും താമസിക്കാതെ കൊണ്ടുപോകണെ!"

ഈ വാക്കുകൾ കേട്ട് പുരുഷോത്തമൻ ആളെ ഏറക്കുറെ ശം ഊഹിച്ചു അറിഞ്ഞുവെങ്കിലും വ്യക്തപ്പെടുന്നതു് പിന്നീടാവാമെന്ന വിചാരിച്ച് ഇങ്ങനെ പറഞ്ഞു.

“ഞാൻ ദേവതയല്ല. മനുഷ്യനാണ്. ഈ കൂരിരുട്ടിൽ നിങ്ങളെ ആരെന്നറിവാൻ പാടില്ല. എന്തായാലും കഴിയുന്നതും ശ്രമിച്ച് നിങ്ങളെ രക്ഷിപ്പാൻ നോക്കാം. ഇവിടെനിന്ന് വെളിയിൽ ഇറങ്ങുവാൻ അടുത്ത ചുവര് ഏതാണെന്ന വേഗം പറയുവിൻ !”

തന്നോടു സംസാരിച്ചതു് മനുഷ്യനാണെന്നും അയാൾ തന്നെ രക്ഷിപ്പാൻ വന്നവനാണെന്നും കേട്ട ഉടൻ ആ സ്ത്രീ സന്തോഷമഗ്നയായിട്ട് തന്റെ ബുദ്ധിയെ ശരിപ്പെടുത്തി പുരുഷോത്തമൻ പറഞ്ഞതെല്ലാം കേൾപ്പാൻ സശ്രദ്ധം ചെവികൊടുത്തു. ആ യുവാവിനെ ഒരു പുത്രന്റെ നേരെന്നപോലെ ആ സ്ത്രീ ആത്മാർത്ഥമായി സ്നേഹിച്ചുവളർത്തിയിരുന്നതു കൊണ്ട് അവർ ആളെ മനസ്സിലാക്കുകയാൽ ഇങ്ങനെ ഘോഷിച്ചു:—

“അതു് പുരുഷോത്തമനാണോ? അയ്യോ കുഞ്ഞേ നീ ഈ കാരാഗൃഹങ്ങളുടെ ഉള്ളിൽ കുടുങ്ങുവാൻ കാരണമെന്ത് ? നിന്നെ അവൻ ഇവിടെ എപ്പോൾ കൊണ്ടുവന്നു ? ആ ചണ്ഡാലൻ നിന്നെയും ഉപദ്രവിച്ചു കൊല്ലുവാൻ തുടങ്ങുന്നോ ?—അതിന് ദൈവം ഇടവരുത്തുകയില്ല !—ഹാ—ഹാ—ദൈവമേ—രക്ഷിക്കണേ, രക്ഷിക്കണേ !” എന്നീവിധം ആ സ്ത്രീയുടെ പരിതാപശക്തികളോട് ഇടകലർന്നുള്ള പ്രലാപത്തെ തടുത്തുകൊണ്ട് പുരുഷോത്തമൻ ഇങ്ങനെ പറഞ്ഞു:—

“ഞാൻ നിങ്ങളെ അറിഞ്ഞു. അമ്മേ, നിങ്ങളുടെ വ്യസനത്തെ അടക്കുവിൻ ! നമുക്ക രക്ഷപ്പെടുവാനുള്ള മാർഗ്ഗം ആലോചിക്കാം. ഈ സന്ദർഭത്തിൽ മററു കാര്യങ്ങളെപ്പററി പറവാൻ സൌകര്യമില്ല. ഇവിടെ നിന്ന് പുറത്തു മുററത്തിറങ്ങുവാൻ ചൊവ്വേതാണ് ?

സ്ത്രീ:—“ഈ പടിഞ്ഞാറെ ചുവരാണ്. ഇതിനപ്പുറത്താണ് ഇടനാഴി. ഇതിന്റെ വടക്കെ അററത്താണ് വല്ല്യത്തളം.”

"മനസ്സിലായി" എന്നു പറഞ്ഞു് പുരുഷോത്തമൻ ഇരുമ്പഴികളിൽ ഒന്നിന്മേൽ ചുവരിൽ ഉറക്കെ തള്ളുവാൻ ശ്രമിച്ചു. ഈ ചുവരു പുരുഷോത്തമൻ കിടന്നകാരാഗൃഹത്തിലുള്ളതിനേക്കാൾ ഇരട്ടി ബലം കൂടിയതും കല്ലുകൾ തമ്മിൽ ഉറഞ്ഞിരിക്കുന്നതുമാണെന്നു അറിഞ്ഞിട്ടു ഇതിനെ ഭേദിപ്പാൻ സമയത്തെ വ്യർത്ഥമാക്കാതെ സ്ത്രീയോടു് ഇങ്ങിനെ ചോദിച്ചു:—

"അമ്മേ! അടുത്തു വരുവിൻ—ഈ ചുവരുകൾ ബലം കൂടിയവയാണു്. വേറെ വഴി വല്ലതും നിങ്ങളുടെ ആലോചനയിൽ പെട്ടിട്ടുണ്ടോ?"

സ്ത്രീ:—"ദേഹബലം ലേശം ഇല്ലാത്ത ഞാൻ സ്വാതന്ത്ര്യത്തിന്നു വേണ്ടി വഴി നോക്കുന്നതെങ്ങിനെ? എങ്കിലും ഇതാ ഈ വാതിലിന്റെ വലത്തു ഭാഗത്തു ചുവട്ടിൽ നിന്നു് ഏകദേശം ഇരുപതടി മുകളിൽ ഒരു വിടവു കാററു കടപ്പാനിട്ടിട്ടുള്ളതിനെ നോക്കി ഞാൻ പലപ്പോഴും ദീർഘനിശ്വാസം ചെയ്യാറുണ്ടായിരുന്നു. വളരെ ശക്തിമാനായിരുന്നാൽ പോലും അത്ര ഉയരത്തിലുള്ള വിടവിൽ എത്തിപ്പിടിപ്പാൻ അസാദ്ധ്യമായിരിക്കെ നീ അതിന്നു ശ്രമിച്ചാൽ പററുമോ?

ആ സ്ത്രീ ഭിത്തിയിലുള്ള വിടവിന്റെ സ്ഥിതിയെപ്പററി പറഞ്ഞു കഴിഞ്ഞ ഉടൻ, ശേഷം പറഞ്ഞതിനെ കേൾപ്പാൻ നില്ക്കാതെ പുരുഷോത്തമൻ തനിക്കു കാൽ ചവിട്ടി നില്പാൻ തക്ക വിധം വിസ്താരത്തിൽ ഒരു ദ്വാരം ചുവരിന്റെ ചുവട്ടിൽ നിന്നു് മൂന്നടി പൊക്കത്തിൽ ഉണ്ടാക്കി. അങ്ങിനെ ആ ക്രമത്തിൽ അഞ്ചു ദ്വാരങ്ങൾ ഒന്നിന്റെ മുകളിൽ മറെറാന്നായി അര മണിക്കൂറിനുള്ളിൽ അതിസാഹസം ചെയ്തു് ഉണ്ടാക്കി കഴിഞ്ഞയുടൻ അയാൾ കൈ ഉയർത്തി തടവിയപ്പോൾ വിടവിൽ പിടിത്തം കിട്ടി. ഇത്രയും സാധിച്ചു കഴിഞ്ഞിട്ടു് ആ വിടവിൽ മററു പ്രതിബന്ധങ്ങൾ വല്ലതുമുണ്ടോ എന്നു നോക്കി. എന്നിട്ടു ഒരുവൻ കമിഴ്ന്നു കിടന്നാൽ കഷ്ടിച്ചു കടക്കത്തക്ക വിധം വിസ്താരവും ഏറെക്കുറെ ഒരടിയിൽപരം ആഴത്തിൽ രണ്ടു ഇരുമ്പഴികളും ഉള്ളതായി കണ്ടിട്ടു് ആ ഇരുമ്പഴിയിൽ ഒന്നിൽ മുറുകെ പിടിച്ചു കയറി ഇരുന്നുകൊണ്ടു് ആ യുവാവു് ഇങ്ങിനെ പതുക്കെ പറഞ്ഞു:—

"ഞാൻ എന്റെ ഉത്തരീയം നടുവെ കീറി കെട്ടിയിട്ടു തരാം ഇതിൽ കൂടി പിടിച്ചു നിങ്ങൾക്കു കയറി വരാമൊ ?"

സ്ത്രീ:—"കുഞ്ഞെ ! ഞാൻ നന്നെ ക്ഷീണിച്ചിരിക്കയാണ്. എനിക്ക് ഉത്തരീയത്തിൽ കൂടി ശ്വാസം പിടിച്ചു കയറുവാൻ അശേഷം ശക്തിയില്ല. നീ വല്ല പ്രകാരവും രക്ഷിപ്പാൻ വഴി നോക്കികൊ. അതാണ് എനിക്കു സമാധാനം—"

സ്ത്രീയുടെ വാക്കുകൾ കേട്ട പുരുഷോത്തമൻ മനസ്സാപത്തോടെ ഇനി എന്തു മാർഗ്ഗമെന്നു ആലോചിച്ചുകൊണ്ട് അവിടെ ഇരുന്നപ്പോൾ ഇടനാഴിയുടെ അററത്തുനിന്ന് ഒരാൾ വന്നതിനെ കണ്ടു. ആയാൾ അസ്ഥിമാത്രമായി കാലടികൾ വച്ചും ആപാദചൂഡം വെള്ളത്തവസ്ത്രംകൊണ്ടു പുതച്ചും വന്നതിനെ കണ്ടയുടൻ പുരുഷോത്തമൻ ഇതിനു മുമ്പും രണ്ടുമൂന്നു പ്രാവശ്യം കണ്ടിട്ടുള്ള ആളായിരിക്കാമെന്നു കരുതി. ഉടനെ വിചാരിച്ചത് സ്ത്രീയെ രക്ഷപ്പെടുത്തുവാൻ ആയാളുടെ വസ്ത്രം ഉപയോഗിക്കാമെന്നായിരുന്നു. ഈ ആലോചനയോടുകൂടി തന്റെ ഉത്തരീയം കീറിയതിനെ കനിയിൽ കെട്ടി പുറകുവശത്തിട്ട് അതിൽകൂടി ഇറങ്ങി ഇടനാഴിയിൽ പുരുഷോത്തമൻ നിന്നു. അപ്പോഴേക്ക് ആയാൾ പുരുഷോത്തമന്റെ അടുക്കെ എത്തി. ഉടനെ പുരുഷോത്തമൻ മററവന്റെ നേർക്ക് ഒരു ചാട്ടത്തിൽ എത്തി ഒരു കൈകൊണ്ട് അവന്റെ വായിൽ അമർത്തിയും മററെ കൈകൊണ്ടു ദേഹത്തോടു ചേർത്തും പിടിച്ച് ഒരു നിമിഷത്തിനുള്ളിൽ അവനെ തള്ളി താഴത്തിട്ട് അവന്റെ തലയിൽ കൂടിയിട്ടിരുന്ന വസ്ത്രത്തെ വലിച്ചുമാററി മുഖത്തു സൂക്ഷിച്ചു നോക്കി. എന്നിട്ട് എത്ര ഇരുട്ടിലും തെററി പോകാത്തതായ സ്ഥിരാമന്റെ രൂപം കണ്ടപ്പോൾ ആ വൃദ്ധനെ ഒന്നുകൂടി അമർത്തി കൊന്നാൽ ഒരു പാപവുമില്ലെന്നു പുരുഷോത്തമൻ വിചാരിച്ചു. എന്നാൽ അടുത്ത നിമിഷം ആ ദുഷ്ടവിചാരത്തെ ദൂരീകരിച്ച് തന്റെയും സ്ത്രീയുടെയും രക്ഷക്കു വേണ്ട കഴിവുകളെ മാത്രം ചിന്തിച്ചതേയുള്ളു. സ്ഥിരാമനെ പിടികൂടിയ ഉടൻ ഒരു താക്കോൽക്കൂട്ടം നിലത്തു വീണു

കെട്ടു. അതിനെ എടുക്കുന്നതിനു മുമ്പ് റസ്സിരാമൻ ഓടിപ്പോകാതെയും നില വിളിക്കാതെയും ഇരിപ്പാൻ വേണ്ട കരുതൽ ചെയ്തുശേഷം ആ താക്കോലുകളെ എടുത്തു. തന്നെ കാരാഗൃഹത്തിൽ തള്ളി വിട്ടപ്പോൾ വാതലിന്റെ പൂട്ടിലിരുന്ന താക്കോൽ കൂട്ടത്തോളം വലിപ്പമുണ്ടെന്നു തോന്നുകയാൽ സ്ത്രീ കിടന്ന കാരാഗൃഹത്തിന്റെ വാതിൽ തുറപ്പാൻ ശ്രമിച്ചു. താക്കോലുകൾ മൂന്നോ നാലോ പരിശോധിച്ചിട്ട് പൂട്ടിൽ ചേരാതെ ഒടുവിൽ ഉള്ളതിൽ വലിയതാക്കോലിനെ ഉപയോഗിച്ചുനോക്കി. അതു ഭാഗ്യവശാൽ ആ പൂട്ടിന്റെ താഴിന്നു ചേർന്നിരിക്കയാൽ വേഗം കാരാഗൃഹത്തിന്റെ വാതിൽ തുറന്ന് ആ സ്ത്രീയെ പുറത്തു വരാൻ പറഞ്ഞിട്ട് അതിനുള്ളിൽ റസ്സിരാമനെ വലിച്ചിട്ടു കതകടച്ചു പൂട്ടി താക്കോൽ കൂട്ടവും കൊണ്ട് അവർ രണ്ടുപേരും കൊട്ടാരത്തിന്റെ പിൻവശത്തുള്ള വാതലിലേക്കു നടന്നു. ഗോപുരദ്വാരം സൂക്ഷിച്ചു നിന്നിരുന്ന ഭടന്മാർക്ക് ആ സ്ഥലം കാണ്മാൻ പാടില്ലായിരുന്നതുകൊണ്ട് അവർ നിർഭയമായി കതകു തുറന്ന് കോട്ടയുടെ വെളിയിൽ ഇറങ്ങി.

---

## അറുപത്തിആറാം അദ്ധ്യായം.

പ്രതാപഗിരിയിൽ നിന്ന് അതിവേഗം നടന്നതുകൊണ്ടും, ആഹാരമില്ലാതെ ക്ഷീണിച്ചിരുന്നതിനാലും, മരണം തന്നെ എന്നുറച്ചിരുന്ന സമയത്ത് യാദൃച്ഛികമായി ജീവരക്ഷ കിട്ടിയതുകൊണ്ടുണ്ടായ സന്തോഷപാരവശ്യത്തെ സഹിപ്പാൻ ശക്തി പോരാഞ്ഞും, പ്രാകാരത്തിൽ നിന്ന് രണ്ടുനാഴികയകലെ വലിയ കാട്ടിൽ നടന്നപ്പോൾ ആ സ്ത്രീ പുരുഷോത്തമനോട് ഇങ്ങനെ പറഞ്ഞു:—

“കുമാരാ—ഞാൻ ക്ഷീണംകൊണ്ടു വീഴുമെന്നു തോന്നുന്നു. നടപ്പാനിനി ഒട്ടും നിവൃത്തിയില്ല. ഇവിടെ എങ്ങാനും ഇരുന്ന് കുറച്ചുനേരം 'വിശ്രമിക്കട്ടെ—” എന്നു പറഞ്ഞു കാട്ടിനുള്ളിൽ

സ്വല്പം കടന്ന് ഒരു പാറയിൽ ഇരുന്നു. എന്നിട്ട് അവർ വീണ്ടും ഇങ്ങനെ തുടർന്നു പറഞ്ഞു.

"സമയം ഇപ്പോൾ അർദ്ധരാത്രിയാകും അത്രേയുള്ളു. നാം രക്ഷപ്പെട്ടത് നേരം പുലരുന്നതുവരെ ആരും അറിയാനിടയില്ല. അഥവാ അറിഞ്ഞുവെങ്കിലും ഭയപ്പെടാനില്ല. ഈ കാട്ടിൽ എല്ലാസ്ഥലവും എനിക്കു പരിചയമുണ്ട്.—അതിരിക്കട്ടെ—പുരുഷോത്തമാ-ഞാൻ നിന്റെ അമ്മയെക്കാൾ പ്രായംചെന്നവളല്ലായിരുന്നുവെങ്കിൽ നീ ചെയ്ത ഉപകാരത്തിന് നിന്നെ ഞാൻ നമസ്കരിക്കുമായിരുന്നേനേ. എന്നുതന്നെയല്ലാ ഞാൻ എത്ര കഠിനയായിരുന്നുവെങ്കിലും നിന്റെ അമ്മയ്ക്കുതുല്യയാണുതാനും. എന്നോളം മഹാപാതകം ചെയ്തിട്ടുള്ളവൾ ലോകത്തിലില്ലെന്നുവേണം പറവാൻ. അത്ര മഹാപാതകിയായ എനിക്കു നീ ഈ ഉപകാരം ചെയ്വാനിടയാക്കിയതു് ദൈവേച്ഛതന്നെയാണ്!—എന്തെന്നാൽ ഞാൻ നിന്നോടു ചെയ്ത അപകാരത്തിന് നീ ഉപകാരം ചെയ്യണമെന്നാണ് ഈശ്വരസങ്കല്പം— പുരുഷോത്തമാ! ഞാൻ ചെയ്തുപോയ അപരാധങ്ങളെ നീ ക്ഷമിച്ചുവെന്നും ഇനിമേൽ ഈശ്വരകോപം എനിക്ക് ഉണ്ടാവില്ലെന്നും നീ പറയുന്നതുകേട്ടിട്ട് എന്റെ ഹൃദയം തണുക്കട്ടെ."

കുറെദിവസങ്ങൾക്കുമുമ്പ് പുരുഷോത്തമനോടു എന്തോ ചില രഹസ്യങ്ങൾ പറവാനുണ്ടെന്നു പറഞ്ഞതല്ലാതെ ആ സ്ത്രീ ഒന്നും പറഞ്ഞില്ലെന്നു പ്രസ്താവിച്ചിരുന്നുവല്ലോ. അന്നു ശിവാജിയെ രക്ഷപ്പെടുത്തിയ ദിവസം അവരെ പുരുഷോത്തമൻ കണ്ടതല്ലാതെ പിന്നീടു കാണ്മാനും തരപ്പെട്ടില്ല. താൻ കേൾപ്പാൻ കൊതിച്ചിരുന്ന രഹസ്യം അവർ ഈ അവസരത്തിൽ പറവാൻ തുടങ്ങുകയാണെന്നു വിചാരിച്ച് സന്തോഷത്തോടെ ആ യുവാവ് തടുത്ത് ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ ഒരപരാധവും എനിക്കു ചെയ്തിട്ടില്ല! അഥവാ നിങ്ങൾ ചെയ്തുപോയിട്ടുണ്ടെങ്കിലും ഞാൻ ഹൃദയപൂർവം ക്ഷമിച്ചിരിക്കുന്നു."

ഈ വാക്കുകൾ കേട്ട് ഉള്ളിൽ തിങ്ങിക്കവിഞ്ഞ വ്യസനം

ഹേതുവാൽ ആ സ്ത്രീ പൊട്ടിക്കരഞ്ഞു പിന്നീട ഗൽഗദാക്ഷരങ്ങളായി അവർ ഇങ്ങിനെ പറഞ്ഞുതുടങ്ങി:—

"കുഞ്ഞെ—നീ മാളവാധീശനായ പ്രതാപസിംഹൻപ്രഭുവിന്റെ ഏകപുത്രനാണ്. നിന്റെ അച്ഛനും അമ്മയും ഇപ്പോഴും ജീവിച്ചിരിക്കുന്നു. അച്ഛൻ ജയസിംഹന്റെ കൃത്രിമംകൊണ്ട് ഇരുപത്തിമൂന്നു സംവത്സരമായിട്ട വേഷച്ഛന്നനായി കാലം കഴിക്കുന്നു. എല്ലാവരും അദ്ദേഹം മരിച്ചുവെന്നാണു വിചാരിച്ചിരിക്കുന്നത്. കുഞ്ഞെ—നീ മകനാണെന്നറിയാതെ നിന്നെ സഹായിപ്പാൻവേണ്ടി നിന്നോടൊരുമിച്ചു ബീജപുരിയിലെക്കു വന്ന രാമദാസൻ സാക്ഷാൽ പ്രതാപസിംഹനാണ്. നിന്റെ അമ്മ ഇപ്പോഴും പ്രതാപഗിരിയിൽ പുത്രശോകത്തോടായി കാലം കഴിക്കുന്നു. ദൈവം നിങ്ങൾ എല്ലാവരെയും ഒരുമിച്ചുചേൎപ്പാൻ അനുഗ്രഹിക്കട്ടെ. നിന്നെ സംബന്ധിച്ചു ഞാൻ ചെയ്തുപോയ അപരാധത്തെപ്പററി പറവാൻ ഇപ്പോൾ ഞാൻ ശക്തയല്ല. ഇനിയൊരവസരത്തിൽ നിങ്ങൾ എല്ലാവരും ഒരുമിച്ചു കൂടുമ്പോൾ പറയാം—"

തനിക്കു ലോകരെ നിൎല്ലജ്ജം സന്ദൎശിപ്പാൻ പാടില്ലാതെ ഇതുപൎയ്യന്തം കഴിച്ചുകൂട്ടുകയും തന്റെ പരമോദ്ദേശനിൎവഹണത്തിനു പ്രതിബന്ധമായി ഭവിച്ച ഈ അവസ്ഥയ്ക്കു മാററം ഉണ്ടാകുമെന്നു ബോദ്ധ്യംവരുകയും ചെയ്കയാൽ പുരുഷോത്തമൻ തന്റെ സ്വാതന്ത്ര്യമേറിയ ഈശ്വരവിശ്വാസംകൊണ്ട്, മതിമറന്ന് ആഹ്ലാദപ്പെടാതെ, എല്ലാം ഈശ്വരനിൽ സമൎപ്പിച്ചു സമചിത്തനായിട്ട് ഇങ്ങിനെ പറഞ്ഞു:—

"നിങ്ങൾ എന്നെ കണ്ടനാൾ മുതൽ എന്നോടു വാത്സല്യമായിട്ടാണ് പെരുമാറീട്ടുള്ളത്. നിങ്ങൾക്കു എന്നെ സംബന്ധിച്ചു ഈ വിവരങ്ങൾ അറിയാമായിരുന്ന് എന്ത് എന്നോടു ഇതിനു മുമ്പ് എന്തുകൊണ്ടു പറഞ്ഞില്ല?—"

സ്ത്രീ:—"കുഞ്ഞെ—നീ ആരാണെന്നു ഞാനറിഞ്ഞതു മന്നിപുരുഷന്മാരുടെ കോട്ടയിൽ വെച്ചായിരുന്നു. ദൈവഗത്യാ അവിടെയുണ്ടായിരുന്ന ഭടന്മാർ മുഖേന ഞാനറിവാനിട

ളായി. എന്തിനേറെ പറയുന്നു; എല്ലാം ദൈവേച്ഛപോലെ വരുന്നു. ഇങ്ങിനെ നിന്നോടു ഈ അവസരത്തിൽ പറയണമെന്നാണ് ഈശ്വരമതം. അതിന്നു വിപരീതമായി ഒന്നും സംഭവിക്കയില്ല!'' എന്നിത്രയും പറഞ്ഞു് ആ സ്ത്രീ വീണ്ടും കരയുന്നതുകണ്ടിട്ടു പുരുഷോത്തമൻ ഇങ്ങിനെ പറഞ്ഞു:—

''നിങ്ങൾ വ്യസനിക്കുന്നതെന്തിന്? ദൈവം പ്രസാദിച്ചുവെങ്കിൽ ഇനിമേൽ നിങ്ങളുടെ ജീവിതകാലം മുഴുവൻ നിങ്ങൾക്കു ഒരു ദുഃഖവുമുണ്ടാകാതെ ഞാൻ സൂക്ഷിച്ചുകൊള്ളാം. നിങ്ങളെ സംബന്ധിച്ചുള്ള കഷ്ടതകൾ അവസാനിച്ചിരിക്കുന്നു എന്ന് ഉറപ്പായെവേണ്ടു!—നാം ഇനിയും ശത്രുക്കളുടെ ഇടയിൽ നിന്നു രക്ഷപ്പെട്ടു കഴിഞ്ഞിട്ടില്ല. എങ്കിലും ഒരാപത്തും നേരിടാതെ ദൈവം നമ്മെ കാത്തുരക്ഷിക്കും.'' എന്നുപറഞ്ഞു പുരുഷോത്തമൻ ആ സ്ത്രീയുടെ ഹസ്തങ്ങളെ താങ്ങിക്കൊണ്ടു അക്ഷീണം യാത്രചെയ്വാൻ സഹായിച്ചു. അവർ പോകുംവഴിക്കു പുരുഷോത്തമൻ താരയുമായി സല്ലാപം ചെയ്തസ്ഥലവും പിന്നീടു മന്ത്രിപുത്രനുമായി താൻ പൊരുതിയിടവും ആ യുവാവു സന്ദർശിച്ചപ്പോൾ അയാളുടെ ഹൃദയം വിവിധവികാരങ്ങളാൽ കലങ്ങി. ഇങ്ങിനെ പരിചിതങ്ങളായ പ്രദേശങ്ങൾ കടന്നു അവർ പാർവ്വണസിംഹന്റെ കൊട്ടാരത്തിലേക്കുള്ള വഴിയിൽ കൂടി യാത്ര ചെയ്തു.

പുലരുവാൻ അഞ്ചു നാഴികയുണ്ടായിരുന്നപ്പോൾ പുരുഷോത്തമനും സ്ത്രീയും പാർവ്വണസിംഹന്റെ ഗോപുരദ്വാരത്തിൽ എത്തി. കാവൽ നിന്നിരുന്ന ഭടൻ പുരുഷോത്തമനെ പരിചയമുള്ളവനായിരുന്നതുകൊണ്ട് അവരെ കൊട്ടാരത്തിന്നുള്ളിൽ പ്രവേശിപ്പാൻ അനുവദിച്ചു. പുരുഷോത്തമൻ എന്നിട്ട് അവിടത്തെ കാര്യസ്ഥനെ വരുത്തി ഇങ്ങിനെ ബോധിപ്പിച്ചു:—

''പ്രഭു ഉറക്കമുണർന്നിട്ടില്ലെങ്കിൽ ഉണർത്തി ഞാൻ വന്നിട്ടുണ്ടെന്നു പറയൂ. അടിയന്തിരമായി ചില കാര്യം പറയേണ്ടതായിട്ടുണ്ട്.''

കാര്യസ്ഥൻ:—''അനേകദിവസങ്ങൾക്കുമുമ്പു നിശാചരൻ പ്രഭുവി

ന്റെ ഒരാൾവന്ന് അദ്ദേഹത്തിന്റെ കുട്ടികളേയുംകൊണ്ടു പുനായ്ക്കു ചെല്ലുവാൻ യജമാനനോടു പറഞ്ഞു. ഉടനെ അദ്ദേഹം അപ്പോൾ ഇവിടെ ഉണ്ടായിരുന്ന മുന്നൂറ് അശ്വാരൂഢന്മാരായ ഭടന്മാർ സമേതം പുനായ്ക്കു പോയിരിക്കയാണ്.”

ഇതു കേട്ടിട്ടു കാൎയ്യസ്ഥനെ അരികിൽ വിളിച്ച് ഇങ്ങിനെ പറഞ്ഞു:—

“ഈ സ്ത്രീ എന്റെ മാതാവിന്നുതുല്യയാണ്. ഇവരെ ഒരാപത്തിൽനിന്നു ഞാൻ രക്ഷപ്പെടുത്തികൊണ്ടുവരികയാണ്. ഇവൎക്കു വേണ്ടുന്നതെല്ലാം കൊടുത്തു സുഖമായി നിദ്രചെയ്യാൻ സൌകൎയ്യമുണ്ടാക്കികൊടുക്കണം.

കാ:—“അവിടുന്നു പറഞ്ഞപ്രകാരം ചെയ്യാം. ഇനി ഒന്നുകൂടി ധരിപ്പിച്ചുകൊള്ളട്ടെ—ബീജപ്പൂരിയിൽനിന്നു രണ്ടുപേർ വന്നിട്ടുണ്ട്.”

പുരു:—“അവർ എന്തു പേർ പറഞ്ഞു?”

കാ:—“രാമദാസൻ, തുൽജാറാം, ഇങ്ങിനെ രണ്ടുപേരാണ്.”

ഇതു കേട്ടമാത്രയിൽ പുരുഷോത്തമന്നുണ്ടായ ആനന്ദത്തെ അടക്കികൊണ്ട് ഇങ്ങിനെ പറഞ്ഞു:—

“അവർ പുനായ്ക്കു പോകുകയായിരുന്നു. എന്തുകൊണ്ട് അവർ ഇങ്ങോട്ടു പോന്നുവോ?—നേരം വെളുത്തിട്ടറിയാം.”

കാ:—“വഴിക്കു മുഗൾഭടന്മാർ അവിടത്തെയും മറ്റും തിരക്കിപുറപ്പെട്ടിരിക്കയാണ്. അതുകൊണ്ട് അവൎക്കു നേർവഴിയിൽക്കൂടി യാത്രചെയ്യാൻ പാടില്ലാഞ്ഞിട്ട് ഈ വഴിക്കു പുറപ്പെട്ടതായിരുന്നു.”

പുരു:—“ശരി!—ഞാൻ ഇവിടെ ഇരിക്കാം, നിങ്ങൾ ഇവൎക്കു വേണ്ടപോലെ എല്ലാം ജാഗ്രതചെയ്തുകൊടുക്കണം.” എന്നിങ്ങിനെ പറഞ്ഞിട്ടു തിരിഞ്ഞ് ആ സ്ത്രീയോട്—“അമ്മേ—നിങ്ങൾ ഇദ്ദേഹമൊന്നിച്ചു പോയി കുളിയും ആഹാരവുമൊക്കെ കഴിച്ച് ഉറങ്ങണം. നമുക്കു രണ്ടുദിവസം ഇവിടെ താമസിച്ചിട്ടു പുറപ്പെടാം” എന്നു പറഞ്ഞു സാ.കാ

ഷ്ടമായി അവരോട് ഇങ്ങിനെ വീണ്ടും അയാൾ പറഞ്ഞു.
“ആ കാൎയ്യസ്ഥൻ പറഞ്ഞതു കേട്ടില്ലേ?—അദ്ദേഹം ഇന്നു ജാഗരണം ഇവിടെയാണത്രെ.”

സ്ത്രീ:—“ഭയപ്പെടരുത്!—പെട്ടെന്ന് അദ്ദേഹത്തോട് ഈ വർത്തമാനം പറഞ്ഞേക്കരുത്—ആപത്താണേ!—രാവിലെ ഞങ്ങൾ തമ്മിൽ കണ്ടിട്ട് ഞാൻ സാവധാനത്തിൽ അദ്ദേഹത്തെ ധരിപ്പിക്കാം—ധൃതികൂട്ടരുത്!”

എന്നു പറഞ്ഞ് അവർ കാൎയ്യസ്ഥനോടൊന്നിച്ച് പോയി. പുരുഷോത്തമൻ ക്ഷീണാധിക്യംകൊണ്ടു, വേഗം സ്നാനാശനാദി കഴിച്ച് കിടക്കയിൽ കിടന്ന ഉടൻ ഗാഢനിദ്രയെ പ്രാപിച്ചു. മനസ്സുഖംകൊണ്ടും പരമാനന്ദത്താലും ആ യുവാവു നിരുപദ്രവമായി ഉറങ്ങിയതുകൊണ്ട് അയാൾ ഉണരുവാൻ വളരെ താമസിച്ചു. ഏകദേശം പത്തുനാഴിക പുലൎന്നപ്പോൾ പുരുഷോത്തമൻ എണീററു നോക്കിയതു വൃദ്ധയുടെ മുഖത്തായിരുന്നു. ആ സ്ത്രീയാകട്ടെ അവരുടെ മുഖഭാവംകൊണ്ടും വേഷപ്പകൎച്ചകൊണ്ടും ആകപ്പാടെ വലുതായ മാററം വെച്ചിട്ട് പുരുഷോത്തമന് അവരെ ഒന്നു ശ്രദ്ധിച്ചു നോക്കിയതിൽപിന്നീട് മാത്രമെ ആളെ മനസ്സിലാക്കുവാൻ കഴിഞ്ഞുള്ളു. മുമ്പു ആ സ്ത്രീയുടെ നെററിത്തടം കവിൾത്തടങ്ങൾ ഇവയിൽ വലികൾ ധാരാളം ഉണ്ടായിരുന്നു. ഇപ്പോൾ അവ മിക്കവാറും അദൃശ്യങ്ങളായും, ശവതുല്യമായിരുന്ന മുഖത്തിലെ വൈവൎണ്ണ്യം കുറെയും കണ്ടു. മുഖഭാവത്തിനു പണ്ടെത്തിലും വലിയ മാററം ഉണ്ടാവാൻ കാരണമായതു് അവരുടെ നേത്രങ്ങളിൽ സ്ഫുരിച്ചിരുന്ന രൌദ്രതയുടെ അഭാവമായിരുന്നു. മുമ്പ് അവയ്ക്കു് അസാമാന്യമായ തീക്ഷ്ണതയാണുണ്ടായിരുന്നതു്. ഇപ്പോഴാകട്ടെ, അവ സൌമ്യങ്ങളും പ്രശാന്തങ്ങളുമായിരുന്നു. അഴിഞ്ഞുലഞ്ഞു ജടപിടിച്ചു കിടന്ന തലമുടിക്കു തൈലസഹായത്താൽ നൈൎമ്മല്യവും മിനുസവും വന്നു. പട്ടവസ്ത്രംകൊണ്ടു ആച്ഛാദനം ചെയ്തിരുന്ന അവരുടെ ദേഹം സ്നാനത്താൽ വളരെ സ്വച്ഛവും നിൎമ്മലവുമായി ഭവിക്കകൊണ്ട് അവരുടെ നിറം ഒരുകാലത്തു നന്നായിരുന്നു എന്നു തോന്നും. കട്ടിയായ ഒരു സ്വൎണ്ണമാല അവർ ധരിച്ചിരുന്നു.

മടങ്ങി വന്നതുകണ്ടിട്ടു പ്രതാപസിംഹൻ അവരോടു ഇങ്ങിനെ ചോദിച്ചു.

"എന്റെ മകൻ എവിടെ? അവനെ ഞാൻ അവന്റെ അച്ഛന്റെ നിലയിൽ ആശ്ലേഷം ചെയ്യട്ടെ. ഈ കാലപര്യന്തം എനിക്കുണ്ടായിരുന്ന പുത്രശോകത്തെ തീൎത്തു തന്ന ഈശ്വരൻ അവന്റെ അമ്മയുടെ ദുഃഖത്തേയും തീൎക്കുമാറാകട്ടെ." ഇത്രയും പറഞ്ഞപ്പോഴേക്കു പുരുഷോത്തമൻ വന്നു പ്രതാപസിംഹനെ സാഷ്ടാംഗം നമസ്കരിച്ചു. അദ്ദേഹം വേഗം തന്റെ പുത്രനെ എഴുനേല്പിച്ചു് ഗാഢാശ്ലേഷം ചെയ്തു തന്റെ അരികിൽ പിടിച്ചിരുത്തി അയാളെ ആനന്ദബാഷ്പം കൊണ്ടു കുളിപ്പിച്ചു. ഗായകന്റെ വേഷത്തിൽ പുരുഷോത്തമൻ പ്രതാപസിംഹനെ കണ്ടു പരിചയപ്പെട്ടിരുന്നതുകൊണ്ടു സാഷ്ടാംഗനമസ്കാരം ചെയ്തു എഴുന്നീറ്റു തന്റെ അച്ഛന്റെ മുഖത്തു നോക്കിയപ്പോൾ പരിചിതമായിരുന്ന ച്ഛായയും നിറവും അശേഷം മാറിയും, ഇപ്പോൾ ഉണ്ടായിരുന്ന ഗാംഭീൎയ്യത്തിന്റെ എന്താണ്ടൊരു വൈശിഷ്ട്യം അന്നുണ്ടായിരുന്നതായും കണ്ടു. ഇതെന്തൊരു ഇന്ദ്രജാലവൈചിത്ര്യമാണെന്നറിയാതെ ഭ്രമിച്ചു് ആ യുവാവു് തന്റെ അച്ഛന്റെ മുഖത്തു വീക്ഷിച്ചുനോക്കിയതു കണ്ടിട്ടു പ്രതാപസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"മകനെ നിനക്കു ഏററവും പരിചയമുള്ള വയോധികനായ രാമദാസൻ തന്നെ ഞാൻ. പ്രതാപഗിരിയിൽ വെച്ചു നിന്നെ കണ്ടനാൾ മുതൽ എന്തെന്നറിയാതെ ഒരു സ്നേഹം നിന്റെ നേൎക്കു തോന്നി. അതുമുതൽ നിന്റെ കൂടെ ഞാനും നടന്നു. ഇതു രക്തസംബന്ധം കൊണ്ടു തോന്നിപ്പോയതാണു്. ജയസിംഹൻ നിന്നെ കൌശലമായി ദ്രോഹിച്ചതു കണ്ടു് ഞാൻ വളരെ മനസ്താപപ്പെട്ടു. ഇരുപത്തിമൂന്നു സംവത്സരങ്ങളായി നിന്നെ കാണാതെയിരുന്നിട്ടും നിന്നെപ്പററിയുള്ള ശോകം ആറാതെയിരുന്നതു് നിന്നെ ഇങ്ങിനെ സന്ദൎശിപ്പാനിടയാകുമെന്നുള്ളതുകൊണ്ടായിരിക്കണം. നീ പ്രതാപവാനായും കീൎത്തിമാനായും തീരുന്നതിനെ കണ്ടാനന്ദിപ്പാൻ ഈശ്വരൻ ഞങ്ങളെ അനുഗ്രഹിക്കട്ടെ."

പുരു:—"എനിക്ക് ഓൎമ്മയുണ്ടായ കാലംമുതൽ എന്റെ ആഗ്രഹം എന്റെ അച്ഛനും അമ്മയും ആരെന്നറിവാനായിരുന്നു. അച്ഛനെ ഞാൻ കാണ്മാനിടയായതു് ജന്മാന്തരസുകൃതഫലമെന്നേ പറവാനുള്ളൂ. അച്ഛൻ ഇനി അമ്മയെയും എനിക്കു കാണ്മാൻ ഇടയുണ്ടാക്കിത്തരണം."

പ്രതാ:—"അങ്ങിനെ ആവാം.—ഇപ്പോഴത്തെ കാലാവസ്ഥ കണ്ടിട്ടെത്തോളം വലുതായ യുദ്ധം നേരിടാനെളുപ്പമുണ്ടു്. ആ സ്ഥിതിയ്ക്കു് ഇനിവേണ്ട ഉത്സാഹം ചെയ്തു്, ഒരു സൈന്യം ശേഖരപ്പെടുത്തി, കഴിയുന്നത്ര വേഗം നമ്മുടെ ശിവാജി സാഹിബ്ബിനെ സന്ദൎശിക്കണം. അവിടെയും ഒരു വലുതായ സൈന്യം ശേഖരം ചെയ്യുമെന്നാണ് ഞാൻ കേട്ടതു്. മകനെ, നിന്നെ ഞാനറിഞ്ഞ ഇന്നേദിവസംമുതൽ ഞാൻ മാളവ ദേശാധിപനായിട്ടിരിപ്പാൻ നിശ്ചയിച്ചിരിക്കുന്നു—മാളവ രാജ്യനിവാസികളേയും നമ്മുടെ ബന്ധുമിത്രങ്ങളായ അന്യദേശങ്ങളിലെ രാജാക്കന്മാരേയും, പ്രഭുക്കന്മാരേയും, എന്റെ അപേക്ഷയെ അറിയപ്പെടുത്തുവാൻ ഇന്നുതന്നെ ദൂതന്മാരെ നിയോഗിക്കുന്നുണ്ടു്. പാൎത്ഥസിംഹൻ രഞ്ജിതസിംഹൻ, ശിവാജി സാഹിബ്ബ്, മുതൽ പേരെ ഈ സന്തോഷത്തെയും നമ്മുടെ ഉദ്യമത്തെയും പററി അറിയപ്പെടുത്തുവാൻ പ്രത്യേകം ആളെ അയയ്ക്കണം. ഇവർ മറുപടി അയയ്ക്കുന്നതുപോലെ നാം പ്രവൎത്തിക്കാം. അതിനുമുമ്പു വേണ്ട ഒരുക്കങ്ങൾ ചെയ്തിരിപ്പാൻ ശ്രമിക്കണം. ഓരോ സൈന്യവിഭാഗത്തെയും യുദ്ധപരിശീലനം ചെയ്യിപ്പാനും നമുക്ക് ഇടകിട്ടിയെങ്കിൽ വളരെ ഉത്തമമായി. ഞാനിത്രയും പറഞ്ഞതു് അല്പകാലം നിന്റെ അമ്മയെ കാണ്മാനുള്ള ആഗ്രഹം നിൎത്തിവയ്ക്കുവാനാണു്." ഇങ്ങിനെ പറഞ്ഞിട്ടു രഹസ്യമായി പുരുഷോത്തമനോടു വീണ്ടും പറഞ്ഞു.—"നിന്റെ അമ്മ പ്രതാപഗിരിയിലുണ്ടു്—നീ ആശ്ചൎയ്യപ്പെട്ടു നോക്കണ്ട—ഞങ്ങൾ ഈ ഇരുപത്തിരണ്ടു സംവത്സരക്കാലം അവിടെയാണു താമസിച്ചതു്. അതിന്റെ രഹസ്യം നിന്നെ ക്രമേണ ധരിപ്പിക്കാം—" എന്നുപറഞ്ഞു

നിൎത്തിയിട്ടു, വൃദ്ധയെ നോക്കിക്കൊണ്ടു് ഇങ്ങിനെ പറഞ്ഞു:—

“മകനെ—നിന്നേയും ഈ സാധ്വസ്ത്രീയേയും ജയസിംഹൻ ഇപ്പോഴും വലിയ ആപത്തിൽ അകപ്പെടുത്തി കൊല്ലുവാൻ ഭാവിച്ചുവോ?”

പുത്ര:—“അപ്പൂപ്പ കഴിഞ്ഞകഥ എല്ലാം അറിയാമെല്ലോ? അദ്ദേഹത്തിൻെറ ദുസ്സ്വഭാവത്തിന്ന തന്നെത്താൻ ആപത്തിൽ കുടുങ്ങിക്കൊള്ളും! അപ്പൂപ്പന്‍ എൻെറനേൎക്ക ഞാൻ ആരെന്നറിയാതെ വാത്സല്യം തോന്നിയതുപോലെ അദ്ദേഹത്തിന് എന്നോടു ശത്രുത്വം തോന്നിയതു് അത്ഭുതമല്ല—ഇപ്പോൾ അതിനെപ്പററി എനിക്കു് ആശ്ചൎയ്യം തോന്നുന്നു”

സ്ത്രീ:—“ഞാൻ ഒരപരാധവും സ്വയമേവ ചെയ്തിട്ടില്ല. അഥവാ ഞാൻ ഇരുപത്തിമൂന്നു വൎഷങ്ങൾക്കു മുമ്പു ചെയ്തുപോയിട്ടുണ്ടെങ്കിൽ അതു ധൎമ്മരക്ഷാൎത്ഥമായിരുന്നു താനും. ഞാൻ ഒരവസരത്തിൽ റസ്സീദ്ഖാനോടും പിന്നീടു ജയസിംഹനോടും എൻെറ പേർ പറഞ്ഞിട്ടുണ്ടു്. അതിൽപിന്നീടാണു് എന്നെ അവർ ഉപദ്രവിച്ചുതുടങ്ങിയതു്. ഇന്നലെ പുരുഷോത്തമൻ എന്നെ രക്ഷപ്പെടുത്തിയതു് എന്നെ കാരാഗൃഹത്തിൽ ഇട്ടതിൻെറ പതിനഞ്ചാംദിവസമായിരുന്നു. ഇത്രയും ദിവസങ്ങൾക്കിടയിൽ ആ അറ തുറക്കുകയോ എനിക്കു് ആഹാരം തരികയോ ചെയ്തില്ല. എന്നെ അതിനുള്ളിൽ ഇട്ട ഉടൻ റസ്സീദ്ഖാൻ ഒരു വലിയ പാത്രം നിറച്ചു വെള്ളവും തിനമാവുകൊണ്ടുള്ള റൊട്ടികളും മാത്രം വെച്ചിട്ടു കതകടച്ചു പൂട്ടി. പിന്നീടു് ഇന്നലെവരെ ഒരന്വേഷണവും ചെയ്യാതിരുന്നതു് ഓൎക്കുമ്പോൾ എന്നെ പട്ടിണിയിട്ടു കൊല്ലാനുദ്ദേശിച്ചിരുന്നു എന്നുള്ളതിന്നു തൎക്കമില്ല.”

ഇതു കേട്ടു പുരുഷോത്തമൻ ബീജപുരിയിൽ വെച്ചു പ്രതാപസിംഹനോടു യാത്രപറഞ്ഞു പിരിഞ്ഞതിൽ പിന്നീടുണ്ടായ വിശേഷങ്ങളെപ്പററി പറഞ്ഞുകേൾപ്പിച്ചു. ഇതുകേട്ടു പ്രതാ

പാസിഫെൻ സന്താപവിവശനായി പുരുഷോത്തമൻ നേരിട്ട വിപത്തുകളെപ്പററി ഇങ്ങിനെ പറഞ്ഞു:—

“നിന്റെ നിസ്സഹായാവസ്ഥയിൽ — മകനെ — നിനക്കു ദൈവമല്ലാതെ മററാരുള്ളു ഉണ്ട്?— നിനക്കു മാതാപിതാക്കന്മാരെ അറിവാൻ കഴിയാതെ എല്ലാ പ്രകാരത്തിലും സമാശ്വാസനം അനുഭവിപ്പാനിടയാക്കിയ ദൈവം ഉദ്ദേശമില്ലാതെയല്ല നിന്നെ ആ നിലയിൽ അല്പകാലംവിട്ടിരുന്നത്. പരന്നാംളജിച്ചും പരസഹായത്തെ കാംക്ഷിച്ചും നീ വളൎന്നുകൊണ്ടു നിന്റെ ഔന്നത്യാവസ്ഥയിൽ സാധുജനങ്ങളോടു കരുണയും പരിതാപാനുകമ്പയും ഉണ്ടായിരിക്കുവാനാണ്. നിന്നെ പല വിപത്തുകളിൽ അകപ്പെടുത്തി രക്ഷിച്ചു ദൈവം നിന്റെ ബുദ്ധിക്കു വികാസവും, മഹാമനസ്കത്വവും, ധൈൎയ്യവും സഹനശക്തിയും ഉണ്ടാക്കിത്തന്നു. എന്നിട്ടു നീ വിചാരിച്ചിരിക്കാതെ നിനക്കു മാതാപിതാക്കന്മാരെ തന്നുകൊണ്ടു നിന്തിരുവടി നിന്നെ ഇനിമേൽ ഗൃഹസ്ഥാശ്രമത്തിൽനിന്നു ലഭിക്കുന്ന സന്തോഷസന്താപങ്ങളെ അനുഭവിപ്പിച്ചു നിന്റെ ബുദ്ധിക്കു പരിപാകത വരുത്തിത്തരും.”

സ്ത്രീ:—“പ്രതാപവും സ്വശക്തിയുംകൊണ്ടു സഹജീവികളോടു കരുണ ലേശം ഇല്ലാതെതീരുന്നവരുടെ കഥയാലോചിച്ചാൽ അവർ ലോകപരിചയം ഇല്ലാതെ സ്വാതന്ത്ര്യപരന്മാരായിത്തീൎന്നുകൊണ്ടാണെന്നു ബോദ്ധ്യപ്പെടും.”

പ്രതാ:—“എന്റെ മകനെ നിങ്ങൾ പല ദുൎദ്ദശാവസ്ഥകളിലും രക്ഷിച്ചിട്ടുണ്ടെന്ന് എനിക്കറിയാം. ഇതിനു ഞാൻ ആജീവനാന്തം നിങ്ങൾക്കു കടമപ്പെട്ടവനായിത്തീൎന്നിരിക്കുന്നു. ഇതിനു ഞാൻ എങ്ങിനെ കൃതജ്ഞത കാണിക്കേണ്ടു എന്നു വിചാരിച്ചിട്ട് ഒരുവിധത്തിലും തീൎച്ചപ്പെടുത്തികഴിഞ്ഞില്ല.”

സ്ത്രീ:—അവിടുത്തെ കൃതജ്ഞതാസ്വരൂപമായ ഒരു പ്രവൃത്തിയും എന്നോടു കാണിക്കാതിരിക്കുന്നതാണ് എനിക്കു ചെയ്യേണ്ടുന്ന ഉപകാരം.”

പുരു:—“ഇവരെ ഞാൻ ഇന്നലെ പ്രതാപഗിരിയിൽനിന്നു രക്ഷ

പ്പെടുത്തിയപ്പോൾ എന്നോട് അവർ ചെയ്തുപോയിട്ടുള്ള അപരാധത്തിന്ന ക്ഷമായാചനംചെയ്തു. അവർ ഒരപരാധവും ചെയ്തിട്ടുള്ളതായി ഞാൻ ഓൎക്കുന്നില്ല. എന്നോട് അവർ ഒരു മാതാവിനെപ്പോലെ പെരുമാറീട്ടുള്ളതു കൂടാതെ എന്നെ ഹൃദയപൂൎവ്വം രക്ഷിച്ചിട്ടും ഉണ്ട്. എന്നോട എന്ത് അപരാധം ചെയ്തിട്ടുണ്ടെന്ന് അച്ഛൻ ചോദിക്കണം. ഞാൻ ചോദിച്ചിട്ട പിന്നീട പറയാമെന്നു പറഞ്ഞു."

സ്ത്രീ:—"കരഞ്ഞ അവസരം ഇപ്പോഴല്ല. വിശേഷതൻപ്രീ കൂടി വേണം. നാമെല്ലാവരും പുനായൂൎക്ക പോകുമല്ലൊ. അവിടെ വെച്ചു ഞാൻ പറയാം."

പിതാ:—ആകട്ടെ—അതു മതി.

---

# അറുപത്തെട്ടാം അദ്ധ്യായം.

വിചാരാധിക്യത്താലും ഓരോ ദുസ്സ്വപ്നങ്ങൾ കൊണ്ടും നിദ്രാശൂന്യമായി പ്രയാസപ്പെട്ട രാത്രി കഴിച്ചുകൂട്ടിയശേഷം നേരം പുലരുവാറായപ്പോൾ ജയസിംഹൻ എണീറ്റു തന്റെ കിടക്കയിൽ ഇരുന്നു. തിരിച്ചറിവാൻ പാടില്ലാത്തവിധം സംഭ്രമവും ആപാദചൂഡം വിറയലും അദ്ദേഹത്തിന്നുണ്ടായിരുന്നു. ഈ വിറയൽ തണുപ്പുകൊണ്ടായിരുന്നില്ല. പല പ്രകാരവും മനസ്സിനെ സമാധാനപ്പെടുത്തുവാൻ അദ്ദേഹം ശ്രമിച്ചു. ഒന്നുകൊണ്ടും ഫലിക്കാതെ താൻ ഒരു മഹാപാപകൎമ്മം ചെയ്യാൻ തുടങ്ങുകയാണെന്നുള്ള ഏകസംഗതി ആ പ്രഭുവിനെ അസ്വസ്ഥനാക്കിത്തീൎത്തു.

പുരുഷോത്തമനെ കൊല്ലുവാൻ വേണ്ട ഒരുക്കങ്ങൾ നേരം വെളുക്കുന്നതിന്ന മുമ്പു ചെയ്യാൻ ചട്ടം കെട്ടുന്നതിന്ന റസ്സിരാമന്റെ മുറിയിലേക്ക ജയസിംഹൻ പോയി. അവിടെ അയാളെ കാണാത്തതുകൊണ്ടു അയാൾ നേരത്തെ ഉണൎന്ന കഴുമരത്തിന്റെ സമീപം ഭടന്മാരെ നില്പാൻ ചട്ടം കെട്ടുവാനും മററും പോയിരി

ക്ഷയാമെന്നു വിചാരിച്ചു അവിടെ നിന്ന് അദ്ദേഹം ഭീംജി കിടന്നിരുന്ന മുറിയിൽ പോയി. ഭീംജി ഉണൎന്നിട്ടില്ലായിരുന്നുവെങ്കിലും മുറിയിൽ കാൽപെരുമാററം കേട്ടിട്ടു അയാൾ ഉണൎന്നു കണ്ണു തുടച്ചുംകൊണ്ട് എണീററിരുന്നു. എന്നിട്ടു ഭീംജി ആ പ്രഭുവിന്റെ മുഖത്തു നോക്കിക്കൊണ്ട്:—

"എന്താ നിങ്ങളുടെ ഛായ മാറിക്കാണുന്നതു്?—നിങ്ങൾക്ക് ഇന്നലെ അശേഷം ഉറക്കം ഉണ്ടായില്ലേ? നിങ്ങളുടെ കണ്ണുകൾ തുറിച്ചും കലങ്ങിയുമിരിക്കുന്നു. മുഖത്തു ചോരമയം ലേശവുമില്ലാ. താനല്ലാതെ വേറെ വല്ലോരുമായിരുന്നെങ്കിൽ ഭയപ്പെട്ട് എണീററോട്ടമായിരുന്നേനെ?" എന്നുപറഞ്ഞു.

ഈ വാക്കുകൾ കേട്ട് തന്റെ ഹൃദയത്തിൽ വേരൂന്നിയിരുന്ന ഭയംകൊണ്ടുള്ള ചാപല്യത്തെ അടക്കിക്കൊണ്ട്:—

"ആ പുരുഷോത്തമന്റെ കഥ കഴിയുന്നതുവരെ അങ്ങിനെയിരിക്കും!—നിങ്ങൾ സുഖമായി നിദ്രചെയ്തുവോ?" എന്നു ചോദിച്ചു.

ഭീം:—"സുഖമായിരുന്നു എന്നു പറവാൻ പാടില്ല. ദുസ്സ്വപ്നങ്ങൾ ഏറെ ഉണ്ടായി. ഞാൻ എത്ര കുഴികളിൽ വീണൊ—ഭയങ്കരന്മാരായ സ്വരൂപങ്ങൾ വാളുമായി എന്നെ എവിടെയെല്ലാം ഓടിച്ചു—ഒന്നും പറവാനില്ല—ഇതെല്ലാം സാരമില്ല. എനിക്കു പോകാൻ ധൃതിയായി. പുരുഷോത്തമന്റെ കാൎയ്യത്തെപ്പററി എല്ലാം ഏൎപ്പാടുചെയ്തു കഴിഞ്ഞുവോ?"

ജയ:—"ഗസ്സിരാമനെ അയാളുടെ മുറിയിൽ കണ്ടില്ല. അയാൾ എല്ലാം ചട്ടംകെട്ടിക്കൊണ്ട് ഉടൻ വരും."

ഭീം:—"ആ വൃദ്ധൻ ഇനി എപ്പോൾവരുമോ?—നമുക്ക് അങ്ങോട്ടേയ്ക്കു പോകാം!"

എന്നു പറഞ്ഞ് അവർ രണ്ടുപേരും പ്രധാനതളത്തിൽ വന്നപ്പോൾ ഭടന്മാരിൽ ചിലർ അവിടെ നില്ക്കുന്നതു കണ്ടിട്ടു ജയസിംഹൻ അവരോട്:—

"നിങ്ങൾ ഇവിടെ നില്ക്കുന്നതെന്തു?—ഇന്നലെ നിങ്ങളോടു പ്രത്യേകം ചട്ടം കെട്ടിയിരുന്നതു് ഓൎമ്മയില്ലേ?" എന്നു ചോദിച്ചു. ഭടന്മാരിൽ ഒരുവൻ:—"ഞങ്ങൾ വേണ്ടതെല്ലാം തയ്യാർ ചെയ്തു

കഴിഞ്ഞു. ഇനി അറയുടെ താക്കോൽ വേണം. വിചാരിപ്പുകാരനെ ഞങ്ങൾ ഇവിടെ എല്ലായിടത്തും അന്വേഷിച്ചിട്ടു കാണാതെ ഇവിടെ വന്നു നില്ക്കുകയാണു്."

ജയ:—"എന്തു!—അയാളെ കണ്ടില്ലയോ? നിങ്ങൾ കോട്ടയിലും ഇവിടെയുള്ള എല്ലാ മുറികളിലും നോക്കിയോ?"

ഭടൻ:—"ഉവ്വ്—ഒരിടത്തും ഇല്ല."

ഭീം:—"അയാൾ—ആ കിഴവൻ, വല്ലയിടത്തും ചെന്നു ഉറക്കത്തിൽ പെട്ടായിരിക്കും!—എന്തായാലും ഇപ്പോൾ കാൎയ്യം നടക്കട്ടെ—നിങ്ങൾ താക്കോൽ വരുത്തുവിൻ."

ഇതു കേട്ടിട്ടു പണ്ടത്തിലും അധികം പരുങ്ങിയ മുഖത്തോടെ തൊണ്ട ചിറച്ചുകൊണ്ടു ഭൃത്യരിൽ ഒരുവനെ വിളിച്ചു താക്കോൽക്കൂട്ടം നോക്കിയെടുത്തുകൊണ്ടുവരാൻ പറഞ്ഞു.

ഭൃത്യൻ:—"അവിടത്തെ കല്പനപ്രകാരം തയ്യാറായിരിപ്പാൻ ഞങ്ങൾ നേരത്തെ വിചാരിപ്പുകാരൻ അദ്ദേഹത്തെ അന്വേഷിച്ചു. എന്നിട്ടു അദ്ദേഹത്തെ കാണാനില്ലാഞ്ഞിട്ടു താക്കോൽക്കൂട്ടം അന്വേഷിച്ചുനടന്നു. അതും ഒരിടത്തും കണ്ടില്ല. ഒടുവിൽ ഞങ്ങൾ കാരാഗൃഹത്തിലുള്ള ഇടനാഴിയിൽ ചെന്നു നോക്കി. അവിടെ ഒരു അറയുടെ ഉയരെയുള്ള വിടവിൽ കൂടി പുറത്തേക്കു ഉത്തരീയം നടുവെ കീറി ഏച്ചുകെട്ടി തൂക്കിയിട്ടിരിക്കുന്നതുകണ്ടു."

ഇത്രയും കേട്ട ഉടനുണ്ടായ പരിഭ്രമംകൊണ്ടു സംഭ്രാന്തചിത്തനായ ജയസിംഹൻ ഇടനാഴിയിലേയ്ക്കു് ഓടി. പിന്നിൽ കൂടി ഭീംജീയും മററുള്ള ഭടന്മാരും ചെന്നു. അവർ എല്ലാം അവിടെ ചെന്നു നോക്കിയപ്പോൾ ഭൃത്യൻ പറഞ്ഞപ്രകാരം ഉത്തരീയം വിടവിൽനിന്നു തൂങ്ങിക്കിടക്കുന്നതു കണ്ടിട്ടു്:—

"ഇതു് അത്ഭുതംതന്നെ—ഈ അറയിൽ ആ സ്ത്രീയെയാണു് ഇട്ടിരിക്കുന്നതു്. ഇതിൽനിന്നു് ഉത്തരീയം തൂങ്ങിക്കിടപ്പാൻ

ഒരു മാററവും ഇല്ല. ഏതായാലും, താക്കോൽക്കൂട്ടം കണ്ടില്ലെങ്കിൽ വേണ്ട. ഈ കതകിനെ വെട്ടിപ്പൊളിപ്പിൻ!”

ഈ കല്പന കേട്ട ഉടനെ ഭടന്മാർ ബലമുള്ള ആ കതകിനെ മഴുകൊണ്ടു വെട്ടിപ്പൊളിച്ചു മാററി. എന്നിട്ട് ഒരു വിളക്കു കൊണ്ടുവരുവാൻ പറഞ്ഞ് ജയസിംഹനും ഭടന്മാരും അറയ്ക്കുള്ളിൽ കടന്നു. അവിടെ തടവുകാരി സ്ത്രീയെ കണ്ടില്ല. പിന്നീടു ചുവരുകളിൽ നോക്കി. അപ്പോൾ കതകിന്റെ സമീപം ഒരാളാ കാൽ വെപ്പാൻ തക്ക വിസ്താരത്തിൽ ഒന്നിനു മുകളിൽ മറെറാന്നായി മുകളിലുള്ള വിടവുവരെ ചുവരു തുരന്നിട്ടിരിക്കുന്നതിനെ കണ്ടു. ആ പരിശോധന കഴിഞ്ഞിട്ടു തറയിൽ നോക്കി. അവിടെ ഭിത്തിയോടു ചേർന്ന് ഒരാളിനു കടപ്പാൻ തക്ക വിസ്താരത്തിൽ ഒരു ദ്വാരം അടുത്ത അറയിലേയ്ക്കുള്ള പ്രകാരം കണ്ടു. ആ അറയിലായിരുന്നു പുരുഷോത്തമനെ ഇട്ടിരുന്നതെന്നും ജയസിംഹനറിയാമായിരുന്നു. ഇങ്ങിനെ നോക്കിയതിനോടുകൂടി ഇച്ഛാഭംഗത്തോടെ വിളക്കിനെ തിരിച്ചപ്പോൾ ആ അറയുടെ ഒരററത്ത് ആരോ പുതച്ചുകൊണ്ടു കിടക്കുന്നതുപോലെ ഇരുട്ടിൽ അവ്യക്തമായി കണ്ടിട്ടു പക്ഷെ അതു പുരുഷോത്തമനായിരിക്കാമെന്നു വിചാരിച്ചു സന്തോഷത്തോടെ അവിടെ വേഗം ചെന്നു. അടുത്ത നിമിഷം ആ പ്രഭുവിന്നുണ്ടായ ഇച്ഛാഭംഗം, ഭീതി, അത്ഭുതം മുതലായ വികാരങ്ങൾ കൊണ്ട് അദ്ദേഹം അമ്പരന്നു നിന്നു പോയി. പുരുഷോത്തമന്റെ ലക്ഷണസംയുക്തങ്ങളായ അംഗങ്ങൾക്കു പകരം ഭീതി, മനഃക്ലേശം വേദന ഇവകൾകൊണ്ടു വികൃതവും പ്രായാധിക്യത്താൽ വലികൾ വീണതുമായ വൃദ്ധന്റെ മുഖത്തെയും ദേഹത്തെയുമായിരുന്നു അദ്ദേഹം കണ്ടതു്. എന്നിട്ട് ആ വയോധികൻ കിടന്നായിടത്തുനിന്ന് എഴുന്നേല്ക്കുകയോ സംസാരിക്കുകയോ ചെയ്യാത്തതെന്തെന്നു പരിശോധിച്ചപ്പോൾ അയാളുടെ ഹസ്തചരണങ്ങളെ മുറുകെ കെട്ടിയും വായിൽ തുണികേററി ബന്ധിച്ചുമിരുന്നപ്രകാരം അറിഞ്ഞിട്ട് ആ ബന്ധനങ്ങളെ മാററി. ഉടനെ ആ വൃദ്ധൻ—“പ്രഭോ:—ക്ഷമിക്കണെ—ക്ഷമിക്കണെ—എന്റെ ഉപേക്ഷകൊണ്ട് ഇങ്ങിനെ സംഭവിച്ചതാണെ—

ഞാനറിയാതെ വന്നുപോയ വീഴ്ചയാണെ—ഇങ്ങിനെ ഒരു തെറ്റ് എന്നിൽനിന്നുണ്ടായതുകൊണ്ടു നന്ദികെട്ടവനെന്നു വിചാരിച്ച് എന്നോടുദ്വേഷ്യമുണ്ടാകരുതെ—'' എന്നീ വിധം തൊണ്ടവിറയലോടുകൂടി പറഞ്ഞ വാക്കുകളായിരുന്നു ആദ്യമായി പുറപ്പെട്ടത്.''

ആ വയോധികന്റെ സ്ഥിതി കണ്ടപ്പോൾ തന്നെ, ജയസിംഹനു യഥാർത്ഥാവസ്ഥ മനസ്സിലായിക്കഴിഞ്ഞു. പുരുഷോത്തമനും വൃദ്ധയും കാരാഗൃഹത്തിൽനിന്നു രക്ഷപ്പെട്ടതു റസ്സ്ലിരാമന്റെ അറിവോടുകൂടിയല്ലെന്ന് അയാളുടെ ബന്ധനസ്ഥിതികൊണ്ടു തെളിവുമായിരുന്നു. എന്നാൽ അവർ രക്ഷപ്പെടുവാൻ കാരണമായതു ദൈവഗത്യാ ആ വൃദ്ധന്റെ പാപശാന്തികൊണ്ടുള്ള നിദ്രാടനംതന്നെ ആയിരുന്നു എന്നു സംശയം ഇല്ല.

റസ്സ്ലിരാമനെ ബന്ധനത്തിൽനിന്നു വേർപെടുത്തിയ ഉടൻ എല്ലാവരും അറയിൽനിന്നു പുറത്തിറങ്ങി. എന്നിട്ടു ഭീംജി യാത്രപോലും പറവാൻ നില്ക്കാതെ അയാളുടെ കുതിരയിൽ കയറി വേഗം മണിപുരമന്ദിരത്തിലേയ്ക്കു പുറപ്പെട്ടു—ജയസിംഹനാകട്ടെ തന്റെ ക്രമദോഷംകൊണ്ടു തോൽവിപററിയെന്നു വരാതിരിപ്പാൻ അമ്പത് അശ്വാരൂഢന്മാരായ ഭടന്മാരെ നാലുഭാഗത്തേയ്ക്കും അയച്ചു. പുരുഷോത്തമനെ അവിടവിടെ കണ്ടെത്തുകയാണെങ്കിൽ കാണുന്ന സ്ഥലത്തുവെച്ചു കൊല്ലുവാനും പ്രത്യേകമായി ഭടന്മാരോടാജ്ഞാപിച്ചു. ഈ വിധം ഏർപ്പാടുകൾ ചെയ്തിട്ടുണ്ടായ സമാധാനത്തോടെ ആ വൃദ്ധനോടു ജയസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"റസ്സ്ലിരാമാ, താൻ നിർഭാഗ്യവശാൽ ഉറക്കത്തിൽ ചെയ്തുപോയ വീഴ്ചയെ പരിഹരിക്കുവാൻ ഞാൻ ഇതൊക്കെ ചെയ്തു. ഇനി?"

റസ്സ്ലി:—"ഇനി എന്താണ്?—പ്രഭോ!—ജീവിച്ചിരിപ്പാൻ തോന്നുന്നില്ല. ഈ കോട്ടയുടെ മുകളിൽനിന്നു തലകീഴായി ചാടിയാൽ കൊള്ളാമെന്നു തോന്നുന്നു."

ജയ:—"എന്തിനാണെടൊ?—താൻ അറിഞ്ഞതാണു ചെയ്തു തെററായിരുന്നാൽ മനസ്താപപ്പെടണം. ഒളിച്ചോടിപ്പോയവൎക്കു കുറെ ആയുസ്സുകൂടി ഉണ്ടായിരിക്കാം. ഇനിമേലും അവർ എന്റെ കയ്യിൽ കിട്ടാതെയിരിക്കുമോ?—"

## അറുപത്തൊന്നാം അദ്ധ്യായം.

പ്രതാപസിംഹൻ മരിച്ചിട്ടില്ലെന്നും പുരുഷോത്തമൻ തന്റെ അച്ഛനായ പ്രതാപസിംഹനോടുകൂടി പാൎത്ഥസിംഹന്റെ കൊട്ടാരത്തിൽ താമസിക്കുന്നു എന്നും കേട്ടിട്ടു സ്നേഹം കൊണ്ടും സന്താപം കൊണ്ടും, വിസ്മയം കൊണ്ടും മാളവരാജകുടുംബത്തിലെ ബന്ധുക്കളും മിത്രങ്ങളുമായ പ്രഭുക്കന്മാരും ഉഴവന്മാരും മററുള്ള അയൽവാസികളും പാൎത്ഥസിംഹന്റെ കൊട്ടാരത്തിലേക്കു പ്രവഹിച്ചുതുടങ്ങി. ഇരുപത്തിമൂന്നു സംവത്സരങ്ങളായിട്ടു എല്ലാ ജനങ്ങളും പ്രതാപസിംഹൻ മരിച്ചുവെന്നു വിശ്വസിച്ചിരുന്നതുകൊണ്ടു അദ്ദേഹം മററുള്ളവരെപ്പോലെ ഇഹലോകവാസികളിൽ ഒരുവനെന്നറിയുമ്പോൾ ഉണ്ടാകാവുന്ന ആശ്ചൎയ്യവും ഊഹിക്കാവുന്നതാണല്ലൊ. പ്രതാപസിംഹൻ ദൂതന്മാർ മുഖേന തന്റെ ഉദ്ദേശത്തെ അയൽക്കാരായ പ്രഭുക്കന്മാരോടും ദേശാധിപന്മാരോടും തെര്യപ്പെടുത്തിയിരുന്നതുകൊണ്ടു അവർ സസന്തോഷം പരിവാരസമേതം വന്നുചേൎന്നു. ഇവരുടെ മഹാസഭയിൽ ഐകകണ്ഠ്യേന യുദ്ധത്തിനു വേണ്ട ഒരുക്കങ്ങൾ ചെയ്തു" അതു ദിവസം മുതൽ ഇരുപത്തിയെട്ടുദിവസങ്ങൾക്കുള്ളിൽ അവിടെ വന്നുചേൎന്നുകൊള്ളാമെന്നു സമ്മതിച്ചു എല്ലാവരും പിരിഞ്ഞു.



പവനൻ നിശ്ചലനായിഭവിച്ചു. തീക്ഷ്ണങ്ങളായ സൂൎയ്യകിരണങ്ങളേല്ക്കയാൽ ഭൂമിയിൽനിന്നു പൊങ്ങിയ ചൂടു് അഗ്നിജ്വാലപോലെ ജീവജാലങ്ങളെ തപിപ്പിച്ചു. നദികളും കുള

ങ്ങളും ഉണങ്ങി. വൃക്ഷങ്ങളിൽ ഇലകൾ ഇല്ലാതെ അവ നഗ്നങ്ങളായിഭവിച്ചു. ഇങ്ങിനെ കാലം പകന്നിരുന്ന സമയത്ത് ഒരു ദിവസം മദ്ധ്യാഹ്നത്തിനുമുമ്പു ബീജപുരിയിൽ മുഗൾസൈന്യം പ്രവഹിച്ചുതുടങ്ങി. ഈ വലിയ സൈന്യവിഭാഗം അവിടെ എത്തുമെന്നു രാജപ്രതിപുരുഷന് അറിയാമായിരുന്നതുകൊണ്ടു കൊട്ടാരത്തിന്റെ പുരോഭാഗത്തുണ്ടായിരുന്ന മൈതാനത്ത് അവർ താമസിപ്പാൻ വേണ്ട സൌകര്യം അദ്ദേഹം മുൻകൂട്ടി ഏർപ്പാട ചെയ്തിട്ടുണ്ടായിരുന്നു. ഈ സൈന്യം എത്തീട്ടുള്ള വിവരം കേട്ട് ആ പട്ടണനിവാസികൾ ആരും ഭയപ്പെട്ട് ഓടിക്കളഞ്ഞില്ല.

ഏകദേശം ഈസമയത്തുതന്നെ പ്രതാപഗിരിയിൽനിന്നു രണ്ടായിരവും മണിപുരാധീശന്മാർ കൊണ്ടുവന്നിരുന്ന സൈന്യം ആയിരവും ഉൾപ്പെടെ മൂവായിരം ഭടന്മാർ നഗരിയുടെ സമീപം പാളയം അടിച്ചു താമസിച്ചു.

പ്രതാപസിംഹൻ അയച്ച ദൂതൻ ഭവനോദ്യാനവട്ടത്തിൽ എത്തി ആ പ്രഭുവിന്റെ എഴുത്തു ശിവാജിക്കു കൊടുത്തപ്പോൾ അവിടെ വിശ്വനാഥനും പാർത്ഥസിംഹനും മററു ചില ഇടപ്രഭുക്കന്മാരും ഉണ്ടായിരുന്നു. ശിവാജിയാകട്ടെ, എഴുത്തു വായിച്ചു കഴിഞ്ഞ ഉടൻ അദ്ദേഹം ആനന്ദാശ്രുതരംഗങ്ങൾ സ്രവിക്കും വിധം—“ഹാ! ജഗദീശ്വരി പ്രസാദിക്കട്ടെ!—ആ യുവാവ് അസാമാന്യനാണ്—അവന് ഈവിധം വരാനേ ന്യായമുള്ളു!” എന്നു പറഞ്ഞു.

ഈ വാക്കുകൾ കേട്ടു വിസ്മയത്തോടെ “എന്താ വിശേഷം?” എന്നു വിശ്വനാഥൻ ചോദിച്ചു. ശിവാജി തന്റെ കയ്യിലിരുന്ന എഴുത്തിനെ വിശ്വനാഥനു കൊടുത്തിട്ടു—“വായിച്ചുനോക്കണം” എന്നു പറഞ്ഞു. ആ എഴുത്തു വായിച്ചുതുടങ്ങിയതു മുതൽ ആ പ്രഭുവിനുണ്ടായ വികാരാധിക്യത്താൽ അദ്ദേഹം കമ്പിതശരീരനായിഭവിച്ചു. എഴുത്തു മുഴുവൻ വായിച്ചു കഴിഞ്ഞിട്ടു അദ്ദേഹം ഇങ്ങിനെ പറഞ്ഞു:—

“ആ പുരുഷോത്തമന്റെ ശൈശവം മുതൽ അവന്റെ ഉപനതിനൊത്ത ബുദ്ധിഗുണവും സൌശീല്യവും ഞാൻ കണ്ടിട്ടുപല

പ്പോഴും എനിക്ക അത്ഭുതം തോന്നാറിടയായിട്ടുണ്ട്. ഞാൻ അവനെ വളരെ ലാളിച്ചുവളൎത്തി. ഒടുവിൽ ഞാൻ തന്നെ അവന്ന അപകാരത്തേയും ചെയ്തു. ഞാൻ അത്ര വിവേകശൂന്യനായി തീൎന്നല്ലൊ എന്ന വിചാരിക്കുന്തോറും എന്റെ മനസ്താപം ദുസ്സഹമായി തീരുന്നു.”

എന്ന പറഞ്ഞതിനോടുകൂടി ആ പ്രഭുവിന്റെ നേത്രങ്ങളിൽ നിന്ന അശ്രു പ്രവഹിച്ചൊഴുകി. ഇതു വ്യസനത്താലായിരുന്നില്ല. ആനന്ദത്താലത്രെ. പ്രതാപസിംഹൻ ദ്വേഷബുദ്ധനായിരിപ്പാൻ മേലാൽ നിശ്ചയിച്ചിട്ടില്ലെന്ന അറിഞ്ഞതു സന്തോഷകരമായിരുന്നു. അദ്ദേഹം യുദ്ധം നടത്തിപ്പാൻ ഒരുങ്ങിയിറങ്ങിയാൽ സേനകൾക്ക നഷ്ടം ഭവിക്കാതെ ജയം നേടുമെന്ന അവൎക്ക ഉറപ്പുണ്ടായിരുന്നു. വിശ്വന്തൻ ആ വിഷയത്തിൽ പ്രതാപസിംഹനോടു കിടനില്ക്കയില്ലെങ്കിലും അപ്രധാനനായിരുന്നില്ല. ഇവർ രണ്ടുപേരും ഒരുമിച്ചുചേൎന്ന പ്രവൎത്തിക്കുന്ന കാൎയ്യങ്ങളും സഫലങ്ങളായിരിക്കുമെന്നുള്ളതിന്ന തൎക്കമുണ്ടായിരുന്നില്ല. എന്തെങ്കിലും പ്രതാപസിംഹൻ അജ്ഞാതവാസം നിൎത്തിയതു ശിവാജിക്ക തൃപ്തിയും മനസ്സിന്നുറപ്പും ഉണ്ടായി. എഴുത്തിലെ താല്പൎയ്യപ്രകാരം മാളവരാജ്യം തുടങ്ങിയുള്ള ആ പ്രദേശങ്ങളിലേക്ക സൈന്യശേഖരത്തിന്ന ദൂതന്മാരെ നിയോഗിച്ചു എന്നറിഞ്ഞതും സന്തോഷമായി.

വിശ്വന്തൻ, ശിവാജിക്ക വന്ന എഴുത്തിനൊത്തവണ്ണം, വിശ്വസ്തനായ ഒരാളെ എല്പിച്ചു പുനായ്ക്കയച്ചു. ചന്ദ്രസേനനും താരയും അവിടെയായിരുന്നു താമസിച്ചിരുന്നതു്. ഇവരെല്ലാവരും കുറെ ദിവസത്തേക്കു പ്രതാപസിംഹനേയും പുരുഷോത്തമനേയും പിരിയായിരുന്ന വൎത്തമാനം. ഇങ്ങിനെ രണ്ടാഴ്ചയോളം കഴിഞ്ഞപ്പോൾ ഒരുദിവസം രാവിലെ ധവലത്പുരിയിലെ രാജപ്രതിപുരുഷൻ രഹസ്യമായി അയച്ച ഒരു ദൂതൻ വന്ന് ഒരു വലിയ മുഗൾസൈന്യം ബീജപുരിയിൽ എത്തിക്കഴിഞ്ഞുവെന്നും സപ്തദിവസംകൂടി വിശ്രമിച്ചിട്ട് ആ സൈന്യത്തെ പുനായ്ക്കു നയിപ്പിച്ചു മഹാരാഷ്ട്രന്മാരായും രജപുത്രന്മാരായുമുള്ള രാജദ്രോഹികളുടെ ഉന്മൂലനാശം വരുത്താൻ ചക്രവൎത്തി ആ

ജതാപിച്ചിരിക്കയാണെന്നും ശിവാജി മുതൽപേരോടു പറഞ്ഞു. ഈ വൎത്തമാനം കേട്ട ഉടൻ പാൎണ്ണസിംഹൻ തന്റെ കൊട്ടാരത്തിലെയ്ക്കു പ്രതാപസിംഹനോട് ആ വിവരം പറയുവാൻ ഒരാളെ അയച്ചു. അതിന്റെശേഷം ഭടന്മാർ നൂതനമായി വന്നിവരെ യുദ്ധപരിശീലനം ചെയ്യിക്കുന്ന വിഷയത്തിലും യുദ്ധസാമഗ്രികൾ ശേഖരിക്കുന്ന കാൎയ്യത്തിലും പ്രതാപസിംഹനും ശിവാജിയും വളരെ നിഷ്കൎഷ ചെയ്തു. ഇങ്ങിനെ മൊഴ്ചകൂടി കഴിഞ്ഞു. എന്നിട്ട് ഒരുദിവസം രാവിലെ ധവലത്പുരിയിൽനിന്നു വേറൊരു ദൂതൻ വന്നു മുഗൾസൈന്യത്തെ നയിപ്പിക്കുവാൻ പോകുന്നതായും കഴിയുന്നതും വേഗത്തിൽ ധവലത്പുരിക്കും തോഗിരിക്കും മദ്ധ്യെയുള്ള പ്രദേശങ്ങളെ കൈവശപ്പെടുത്തിക്കൊള്ളുന്നമെന്നും ശിവാജിയോടു പറഞ്ഞു. എന്നാൽ ഈ വിഷയത്തിൽ ജയസിംഹന്റെയും മണിപുരന്മാരുടെയും സൈന്യം തോഗിരിക്കു സമീപം പാളയമടിച്ചു താമസിക്കുന്നതുകൊണ്ടു, ആ സംഘക്കാർ ഒളിവിൽ എതിൎക്കാതിരിപ്പാൻ വേണ്ട മുൻകരുതലുകൾ ചെയ്തുകൊള്ളേണ്ടതാണെന്നും അദ്ദേഹത്തെ തെരിയപ്പെടുത്തി. ദൂതൻ പറഞ്ഞതു കേട്ട ഉടൻതന്നെ ഈ വിവരങ്ങളെയും, യുദ്ധസന്നാഹത്തോടെ ശിവാജി അന്നു രാത്രിതന്നെ പുറപ്പെടുമെന്നു നിശ്ചയിച്ചിരിക്കയാൽ പ്രതാപസിംഹനും ഐക്യസൈന്യവും ഉടനെ പുറപ്പെട്ടു തോഗിരിയുടെയും ധവലത്പുരിയുടെയും മദ്ധ്യപ്രദേശത്തു എത്തിക്കൊള്ളണമെന്നുള്ള സന്ദേശത്തെയും തെരിയപ്പെടുത്തുവാൻ പാൎണ്ണസിംഹന്റെ കൊട്ടാരത്തിലേക്ക് ഒരു ദൂതനെ ഭുവനേശ്വരംവട്ടത്തിൽ നിന്നയച്ചു. ഈ ദൂതന്റെ ആഗമനം പാൎണ്ണസിംഹന്റെ കൊട്ടാരത്തിലുള്ള പ്രധാനതളത്തിൽ യുദ്ധവീരന്മാരായ പ്രഭുക്കളും അവരുടെ സേനാനികളും കൂടിയിരുന്നു യുദ്ധത്തിലെയ്ക്കു വേണ്ട ആലോചനകൾ നടത്തിക്കൊണ്ടിരുന്നപ്പോഴായിരുന്നു. ദൂതസന്ദേശം അറിഞ്ഞ ഉടൻ പുരുഷോത്തമൻ എണീറ്റു ഇങ്ങിനെ പറഞ്ഞു:—

"നമ്മുടെ സുഹൃത്തായ ശിവാജി സാഹിബ് ഐക്യസൈന്യസമേതം തോഗിരിയിലേയ്ക്കു ഇപ്പോൾ പുറപ്പെട്ടിരിക്കുമെന്നുള്ളതിനു തൎക്കമില്ല. ജയസിംഹൻപ്രഭു മുതലായവർ ചാരന്മാർ

മുഖേന നമ്മുടെ ഭടന്മാരെ സംബന്ധിച്ച് അറിഞ്ഞിരിപ്പാനിടയുള്ളതുകൊണ്ട് അശ്വസൈന്യത്തിൽനിന്ന് തിരിഞ്ഞെടുത്ത ഒരു ചെറിയ സൈന്യവിഭാഗം മറ്റുസൈന്യത്തിന്റെ രക്ഷയ്ക്കും, മാർഗ്ഗനിരോധം കൂടാതെയിരിപ്പാനും മുൻകൂട്ടി അയയ്ക്കണമെന്നാണ് ഞാൻ അഭിപ്രായപ്പെടുന്നത്."

പ്രതാ:—"നാം വിചാരിച്ചതിലും കാലേകൂട്ടി സൈന്യശേഖരം ചെയ്വാൻ കഴിഞ്ഞത് ഇവിടെ കൂടിയിരിക്കുന്ന മാന്യന്മാരായ നമ്മുടെ സ്നേഹിതന്മാരുടെ അത്യന്ത പരിശ്രമംകൊണ്ടാണ്. ഈ വിഷയത്തിൽ അവർക്കുള്ള ഉത്സാഹം സ്വരാജ്യത്തോടുള്ള സ്നേഹംകൊണ്ടായിരിക്കയാൽ ഈ യുദ്ധം അവരുടെ സ്വാതന്ത്ര്യത്തെയോ നിരന്തരമായ ദാസ്യത്തെയോ സ്വീകരിപ്പാൻ ഇടയാക്കുമെന്നും, അപജയമാകുന്നുകിൽ ദാസ്യംമാത്രമല്ല, നമ്മുടെ ധനവും വസ്തുക്കളും മുഗൾഭടന്മാർ കയറിക്കൊള്ളയിടുമെന്നുമുള്ളതും എല്ലാവരും ഓർമ്മിച്ചിരിക്കുന്നതാണ്. ഇനി നമുക്ക് ഇവിടെ ഒരു നിമിഷംപോലും കാലതാമസം വരുത്തീട്ടാവശ്യമില്ല—നൂറ് അശ്വാരൂഢന്മാരായ ഭടന്മാർ മുൻകൂട്ടി പുറപ്പെടട്ടെ. ഈ സൈന്യവിഭാഗം നമ്മുടെ വലിയ സൈന്യശേഖരത്തിൽ നിന്ന് നാലുനാഴിക അകലെ പോകണം—ആ ഭടന്മാരെ നയിപ്പിക്കുവാൻ വേണ്ട മുൻകരുതലും യുക്തിപൂർവം പ്രവർത്തിപ്പാൻ തക്ക മനഃസ്ഥൈര്യവുമുള്ള ഒരു സേനാനായകനെ ചുമതലപ്പെടുത്തണം."

ഒരു പ്രഭു:—"ഇവിടെ കൂടിയിരിക്കുന്നവരിൽ ഭൂരിപക്ഷക്കാരുടെയും അപേക്ഷ അവിടത്തെ മകനെ ചുമതലപ്പെടുത്തണമെന്നാണ്."

പ്രതാ:—"ഈ കാര്യം വഹിപ്പാൻ അവൻ ഒരുക്കമുണ്ടെങ്കിൽ സമ്മതിച്ചിരിക്കുന്നു.

പുത്ര:—"അശ്വസൈന്യത്തിൽ നിന്ന് നൂറുഭടന്മാരെ ഞാൻ തന്നെ തിരിഞ്ഞെടുപ്പാൻ അനുവദിക്കണം. അങ്ങിനെ തിരിഞ്ഞെടുക്കുന്നതു പക്ഷേ എല്ലാസംഘത്തിൽ നിന്നുമായിരിക്കും."

ഇതുകേട്ട് അവിടെ കൂടിയിരുന്ന പ്രഭുക്കന്മാർ സന്തോഷത്തോടെ അങ്ങിനെ ആവാം എന്നു പറഞ്ഞു. ഈ അനുവാദംവാങ്ങി കഴിഞ്ഞു് ഒരു മണിക്കൂറിനുള്ളിൽ പുരുഷോത്തമനും നാനൂറു അശ്വാരൂഢന്മാരായ ഭടന്മാരും പാർവ്വണസിംഹന്റെ കൊട്ടാരത്തിൽനിന്നും തിരിച്ചു. പല ദേശങ്ങളിൽനിന്നുവന്നിട്ടുള്ള വലിയ യുദ്ധവീരന്മാരുമായ ആ ചെറിയ സൈന്യവിഭാഗം യുദ്ധം പരിശീലിച്ചിട്ടില്ലാത്ത ഒരു യുവാവിന്റെ അധികാരത്തിലുൾപ്പെട്ടതി പോകുന്നതു കാണുവാൻ ബഹുകൌതുകമായിരുന്നു. എന്നാൽ പുരുഷോത്തമൻ എന്ന നാമധേയം ആ സംഘത്തിലെ യോദ്ധാക്കളെ വശംവദരാക്കിയെന്നുതന്നെയല്ല ആ യുവാവിന്റെ മുഖാവലോകനം കൊണ്ടു അവർക്കു ധൈര്യവും വിശ്വാസവും ഉണ്ടാവുകയും ചെയ്തു. ധൈര്യം മൂർത്തീകരിച്ചതായി ശോഭിച്ച ആ യുവാവിനെ പിൻതുടരുന്നതുകൊണ്ടു അപജയം വരില്ലെന്നു ആ ഭടന്മാർ ഉറച്ചു. ഈ ചെറിയ സൈന്യവിഭാഗം തിരിച്ചു നാലുനാഴിക കഴിഞ്ഞയുടൻ പ്രതാപസിംഹനും മററുള്ള പ്രഭുക്കന്മാരും അവരുടെ സൈന്യങ്ങളും പുറപ്പെട്ടു. ഇപ്രകാരം നാലു നാഴിക അകലെ മുന്നും പുറകിലുമായി ആ സൈന്യം രത്നഗിരിയിൽനിന്നും പത്തുനാഴിക ദൂരെയുള്ള കുന്നിന്റെ ഉപരിഭാഗത്തുനിന്നും അതിന്റെ താഴ്വരയിലേക്കു് ഇറങ്ങുകയായിരുന്നു. ഇതു് ആ സൈന്യം തിരിച്ചതിന്റെ അഞ്ചാംദിവസം ഉഷസ്സിലായിരുന്നു. ആ കുന്നിന്റെ എതിരെയുണ്ടായിരുന്ന കാടുകളുടെ മറവുകൊണ്ടു കാണുവാൻ പാടില്ലാത്ത രണ്ടുനാഴികയകലെ കാടുവെട്ടി വൃത്തിയാക്കിയ മൈതാനത്തു കൂടാരമടിച്ചു താമസിച്ചിരുന്ന ജയസിംഹന്റേയും മണിപുരാധീശന്മാരുടെയും സൈന്യത്തിൽ ചെന്ന ഭടന്മാർ പുരുഷോത്തമന്റെ അശ്വസൈന്യത്തെ കണ്ടിട്ടു ബദ്ധപ്പെട്ടു് ഓടിച്ചെന്നു് അവരുടെ നേതാക്കന്മാരെ തെരിയപ്പെടുത്തി. മണിപുരാധീശന്മാർ എന്നിട്ടു വേഗം പോയി കാട്ടിന്റെ മറവുപററി നിന്നു നോക്കിയപ്പോൾ ആ അശ്വസൈന്യം വന്ന വഴികൊണ്ടു് അതു പാർവ്വണസിംഹന്റേയോ മറ്റു് ആ വഴിക്കുള്ള വേറെ പ്രഭുക്കന്മാരുടേയോ സൈന്യമായിരിക്കാമെന്നു അവർ തങ്ങൾക്കു

എതിരായി നില്പാൻവരുന്നവരാണെന്നു തീർച്ചപ്പെടുത്തിക്കൊണ്ടു അവരെ വന്ന വഴിക്കുതന്നെ തിരിയെ ഓടിക്കാമെന്നു നിശ്ചയിച്ചു. ഉടനെ അവർ ഭടന്മാരോടു യുദ്ധത്തിനു തയ്യാറാകുവാനാജ്ഞാപിച്ചു ശേഷം ജയസിംഹന്റെ അടുക്കൽ ചെന്നു് ഇങ്ങിനെ പറഞ്ഞു.

"നമ്മുടെ എതിരെ കാണുന്ന കുന്നിൽക്കൂടി ഒരു ശേഖരം അശ്വസൈന്യം ഇറങ്ങിവരുന്നുണ്ടു്. ഇവർ ശത്രുപക്ഷക്കാരായിരിപ്പാനെ ഇടയുള്ളു. അതുകൊണ്ടു നാം അവരെ തിരിച്ചു പുറകോട്ടു് ഓടിച്ചു കളയണമെന്നാണു കരുതുന്നതു്."

ജയ:—"അങ്ങിനെ ആവാം. പക്ഷെ ആ അശ്വസൈന്യത്തിന്റെ പുറകിൽ വേറെ സൈന്യം വരുന്നുണ്ടെങ്കിൽ അതു് അപൽക്കരമാകയില്ലെ?"

ഭീ:—"ആ സൈന്യത്തോടുകൂടെ വേറെ കാലാളോ കുതിരപട്ടാളമൊ ഇല്ല."

ജയ:—"എന്നാൽ പുറപ്പെടാം" എന്നു പറഞ്ഞു് അദ്ദേഹം വാൾ അരയിൽ പൂട്ടിക്കൊണ്ടു് എല്ലാവരും കുതിരകളിൽ കയറി തയ്യാറായി.

ഭീം:—"നാം ഈ കാട്ടിനിടയിൽ നിന്നാൽ യുദ്ധം ചെയ്വാൻ പ്രയാസപ്പെടും. ഇവിടെനിന്നും ഒരു വിളിപ്പാടകലെയുള്ള പൊററപ്പുറം വളരെ വിസ്താരമുള്ള സ്ഥലമാണു്. അവിടെ കൂടിയാണല്ലൊ ഈ വഴി പോയിരിക്കുന്നതും."

ജയ:—"ശരിയാണു്—ഭടന്മാർ എല്ലാവരും അങ്ങോട്ടു പോകട്ടെ."

ഈ കല്പനകേട്ടു ഉടൻ മൂവായിരം അശ്വാരൂഢന്മാരായ ഭടന്മാർ അവരുടെ മൂന്നു നേതാക്കന്മാർ സമേതം ആ പൊററപ്പുറത്തുചെന്നു പുരുഷോത്തമനേയും ഭടന്മാരേയും വളഞ്ഞു് എതിർപ്പാൻ തക്കപോലെ വ്യൂഹക്രമാനുസരണം അശ്വങ്ങളെ നാലു് ലൈനുകളായി തിരിച്ചു് അതാതു സ്ഥാനത്തുനിന്നു് മറ്റേസംഘക്കാരുടെ വരവിനേയും നോക്കി കാത്തുനിന്നു. പുരുഷോത്തമനും ഭടന്മാരും ഈ ഒരുക്കങ്ങളൊന്നും അറിഞ്ഞില്ലെങ്കിലും കുന്നി

പുരഭടന്മാർ അവിടെ അടുത്തെവിടെയോ പാളയമടിച്ചു താമസിക്കുന്ന വിവരം അവൎക്ക് അറിയാതായിരുന്നതുകൊണ്ടു വളരെ മുൻകരുതലൊട്ടും സൂക്ഷിച്ചും അവർ വന്നതിനാൽ അകലെ വഴിമറച്ചുനിന്ന അശ്വസൈന്യത്തെ കണ്ടിട്ടു പുരുഷോത്തമൻ തന്റെ ഭടന്മാരെ നടപ്പുനിൎത്തി എല്ലാവരും കേൾക്കത്തക്കവിധം ഉറക്കെ ഇങ്ങനെ പറഞ്ഞു.—

“നമ്മുടെ വഴി മറച്ചുനില്ക്കുന്ന ആ അശ്വസൈന്യം നമ്മോടു യുദ്ധത്തിനും നമ്മെ വളഞ്ഞു പിടിക്കുന്നതിനും ഒരുങ്ങിനില്ക്കുയാണ്! അവർ മണിപുരഭടന്മാരായിരിപ്പാനാണ എളുപ്പം. നിങ്ങളും സധൈര്യം എന്നോടുകൂടി ആ നിരകളുടെ ഇടയിൽ കടന്നു അവരുടെ വ്യൂഹത്തെ ഭേദിക്കാമെങ്കിൽ അവരെ അനായാസേന പുറകിൽ വരുന്ന നമ്മുടെ സൈന്യത്തിന്റെ നേൎക്കു കാട്ടിക്കാം. പിന്നെ, പുറകിൽ നാം അവരെ വിടാതെ സൂക്ഷിച്ചാൽ അവരെ പരാജിതരാക്കി പിടിക്കുകയോ അല്ലെങ്കിൽവഴിയുടെ രണ്ടുവശത്തുമുള്ള പടുകുഴിയിൽ ചാടിക്കുകയോ ചെയ്യാം. —നിങ്ങളുടെ നിശ്ചയപ്രകാരം ചെയ്യാനൊരുങ്ങാൻ സന്നദ്ധരാണോ—സഹോദരന്മാരെ—വേഗം മറുപടി പറയുവിൻ!”

ഈ വാക്കുകൾ കേട്ട ഭടന്മാർ എല്ലാവരും ഒരുമിച്ചു—“മരിപ്പാനാണെങ്കിലും അവിടുത്തോടുകൂടെ ഞങ്ങൾ തയ്യാറാണ്!” എന്നു പറഞ്ഞു.

ധീരന്മാരും പരാക്രമികളുമായ ആ യോദ്ധാക്കൾ ശത്രുക്കളെപ്പറ്റി പറഞ്ഞതുകേട്ടിട്ടു പുരുഷോത്തമൻ അവരെ രണ്ടു അണിയായി നിറുത്തി, സസന്തോഷം ഇങ്ങിനെ പറഞ്ഞു.—

“നാം ഈ നിലയിൽ പാഞ്ഞ് അവരുടെ നേരെ കയറിച്ചെല്ലണം. ആ വ്യൂഹത്തിന്റെ മദ്ധ്യേ എത്തുമ്പോഴും ശത്രുപക്ഷത്തിൽ ഇരുവശം കാണുന്ന അണിയെ ഭേദിപ്പാൻ ഒപ്പട്ടുന്ന കുതിരകളെ തിരിച്ചു അവരുടെ ഇടയിൽ കടക്കണം. എന്നാൽ, അങ്ങിനെ ആ അണിയെ എതിൎപ്പാൻ തിരിയുന്നതിനോടുകൂടി നിങ്ങൾ നാലുപേർ വീതം ഓരോ അണിയായി നിന്നു

മാതൃകയ്ക്കാകാരത്തിൽവേണം അവരുടെനേരെചെല്ലുവാൻ" എന്നു പറഞ്ഞു് അവരുടെ ഓരോ അണിയിലിനിക്കേണ്ട ക്രമത്തെയും പറഞ്ഞു മനസ്സിലാക്കിക്കൊടുത്തു. ഇത്രയും, സ്വപ്നനിമിഷങ്ങൾക്കുള്ളിൽ നടന്നതുകൊണ്ടു മണിപുരന്മാർ വിചാരിച്ചതു ആ ചെറിയ സൈന്യവിഭാഗം ഭയപ്പെട്ടു നില്ക്കുകയാണെന്നായിരുന്നു. എന്നുതന്നെയല്ല മണിപുരന്മാരുടെ വലുതായ അശ്വസൈന്യത്തോടെതിർത്തുനില്പാൻ ഇടവരുമെന്ന് അവർ അശേഷം കരുതിയിരുന്നില്ല. ഇങ്ങിനെ ആലോചിച്ചുകൊണ്ടു നിന്നതിനിടയിൽ ദീർഘത്തിൽ രണ്ടണിയായി നേരെ ആ അശ്വസൈന്യം പാഞ്ഞുവന്നതു കണ്ടിട്ട് അവർ വ്യൂഹത്തിന്റെ മദ്ധ്യത്തെ എതിർപ്പാൻ ലക്ഷ്യമാക്കി വരികയാണെന്നു കരുതി അവരെ എളുപ്പത്തിൽ പരാജിതരാക്കാമെന്നു മണിപുരന്മാർ സന്തോഷിച്ചു. ആ ചെറിയ സൈന്യം അടുത്തപ്പോൾ അതിന്റെ നേതാവായ പുരുഷോത്തമനെ ആ സൈന്യത്തിന്റെ പുരോഭാഗത്തു കണ്ടു. ആ യുവാവും അയാളുടെ ഭടന്മാരും ശത്രുപക്ഷക്കാർ ആരായിരുന്നു എന്നറിഞ്ഞശേഷവും കൂസൽകൂടാതെ വ്യൂഹത്തിന്റെ മദ്ധ്യത്തിൽ എത്തിയ ഉടൻ അവർ മുൻകൂട്ടി നിശ്ചയിച്ചപ്രകാരം പെട്ടെന്നു നാല്പതുപേർ വീതം രണ്ടണിയായി ചേർന്ന് എല്ലാവരും ഇടത്തുവശം തിരിഞ്ഞു് ആ വശത്തുണ്ടായിരുന്ന മണിപുരഭടന്മാരുടെ ഇടയിൽ ഖഡ്ഗപാണികളായി ഉന്തിക്കൊണ്ടുകൂടി പാഞ്ഞുകയറി. ഈ സംഭവം മണിപുരന്മാരും അവരുടെ ഭടന്മാരും വിചാരിച്ചിരിക്കാത്തതുകൊണ്ടു് ആ സംഘട്ടനം മണിപുരഭടന്മാരുടെ നിരയെ ഇളക്കിയെന്നുതന്നെയല്ല യോദ്ധാക്കളും പരാക്രമികളുമായ പുരുഷോത്തമന്റെ ഭടന്മാർക്ക് അവരെ ഒരു നിമിഷത്തിനിടയിൽ ഭയപ്പെട്ടു പലായനം ചെയ്യിപ്പാൻ സാധിച്ചു. മണിപുരന്മാരുടെ വ്യൂഹത്തിന്റെ ഒരു നിരയ്ക്ക് ഇളക്കം തട്ടിയപ്പോൾ മറ്റു മൂന്നു ഭാഗങ്ങൾക്കും ഉടവു പറ്റി. പുരുഷോത്തമനും ഭടന്മാരും മണിപുരസൈന്യത്തിന്റെ ഒരു നിരയെ ഭേദിച്ചിട്ട് അവരുടെ അണികൾ കഴിപ്പുക്കൂടാതെ മറുവശത്തു കടന്ന ഉടൻ, അവർ ജയഘോഷം മുഴക്കിക്കൊണ്ടു് മദ്ധ്യഭാഗത്തെ വ്യൂഹത്തിന്റെ നിരകളെ ഭേദിക്കുന്നതിന് അതിന്റെ പുറകിൽകൂടി പാഞ്ഞുകയറി.

പുരുഷോത്തമൻ തൻെറ സൈന്യത്തെ മുമ്പുനിന്നു നയിപ്പിക്കുകയായിരുന്നു മിന്നൽപോലെ വേഗത്തിൽ ആ സൈന്യം അവരുടെ നേതാവിനോടുകൂടി മണിപുരഭടന്മാരുടെ മദ്ധ്യേയുള്ള നിരയിൽ കടന്നയുടൻ ഉണ്ടായ യുദ്ധകോലാഹലം അവർണ്ണനീയമെന്നേ പറയേണ്ടു. ആ യുവാവാകട്ടെ മുമ്പന്മാരിൽ മുമ്പനായും, തൻെറ നിസ്തുലധൈര്യം കൊണ്ടു താൻ നയിപ്പിക്കുന്ന ഭടന്മാർക്കു ധൈര്യം വർദ്ധിപ്പിച്ചും യുദ്ധം ചെയ്തു വ്യൂഹത്തെ ഭേദിക്കുമെന്നു കണ്ടപ്പോൾ മണിപുരാധീശന്മാരായ ഭ്രാതാക്കൾ ഇരുവരും ആ യുവാവിൻെറ നേർക്കു ഒരുമിച്ചുചെന്നു. അവരുടെ പുറവും അതുവരെ നടന്ന ഘോരയുദ്ധം ഭടന്മാർ നിർത്തി, ഈ പോരിനെ നോക്കിനിന്നുപോയി. ഭീംജി പുരുഷോത്തമൻെറ സമീപം എത്തിയ ഉടൻ ആ യുവാവിൻെറ മൂർദ്ധാവിൽ വാളോങ്ങി വെട്ടിയതിനെ ചതുരതയോടെ തട്ടിക്കളഞ്ഞിട്ടു അയാൾ തൻെറ കുതിരയെ വേഗം ഒരുവശത്തു ഒഴിച്ചതും തൻെറ മുമ്പിൽ അപ്പോൾ കണ്ട താന്ത്യാജീയുടെ മൂർദ്ധാവിൽ വെട്ടി അയാളെ നിലത്തു വീഴ്ത്തിയതും ഒരുമിച്ചു കഴിച്ചു. എന്നിട്ടു ആ നിലയിൽ നിന്നു മുമ്പോട്ടു കുതിരയെ ഓടിച്ചു ആഞ്ഞു ഭീംജിയുടെ മൂർദ്ധാവിൽ വെട്ടിയതു മിന്നൽപോലെ വേഗത്തിൽ മാററി അയാളുടെ വലതു ഭുജത്തിൽ കഠിനമായി മുറിവേല്പിച്ചു അയാളെയും വീഴ്ത്തി. ഇത്രയും ഒരു നിമിഷംകൊണ്ടു കഴിച്ചശേഷം തൻെറ ഭടന്മാരോടു "ഈ വ്യൂഹത്തെ നശിപ്പിച്ചു അപ്പുറത്തു കടപ്പിൻ!" എന്നു ഉറക്കെ പറഞ്ഞുകൊണ്ടു മുമ്പോട്ടു ആ യുവാവു കുതിരയെ ഓടിച്ചു കയറി. പ്രധാന നേതാക്കന്മാർ രണ്ടുപേരും പോരിൽ മരിച്ചു എന്നു ഒരു വർത്തമാനം കർണ്ണാകർണ്ണികയാ മണിപുരഭടന്മാരുടെ ഇടയിൽ പരന്നതുകൊണ്ടു അവർ വ്യൂഹത്തെപ്പററി ശ്രദ്ധിക്കാതെ എല്ലാവരും പുറകോട്ടു ഓടിത്തുടങ്ങി. നിര ഭിന്നിച്ചപ്പോൾ ജയസിംഹൻെറ ഭടന്മാർ രക്ഷയില്ലെന്നു ഭയപ്പെട്ടു അവരും മററഭടന്മാരുടെപുറകെ ഓടിത്തുടങ്ങി. ഇങ്ങിനെ ഓടിയ സൈന്യം അവരുടെ നേതാവായ ജയസിംഹനോടുകൂടി അവർക്കെതിരെ വന്ന പ്രതാപസിംഹൻെറ ഐക്യസൈന്യത്തിൻെറ മുമ്പിൽ ചെന്നു ചാടി. പുറകിൽ പുരുഷോത്തമൻെറ അശ്വസൈന്യംകൂടി ചെ

നാലുകൊണ്ടു ജയസിംഹനും ഭടന്മാരും ഒരു വിധത്തിലും രക്ഷപ്പെടുവാൻ മാൎഗ്ഗമില്ലാതെ വല്ലാത്ത കുടുക്കിലകപ്പെട്ടു സ്തംഭിച്ചു നില്പായി. പ്രതാപസിംഹനും മററുള്ള പ്രഭുക്കന്മാരും അവരുടെ സൈന്യത്തിന്റെ മദ്ധ്യേ അണിയായി നിന്നു വന്നതുകൊണ്ട് ആ സൈന്യത്തിന്റെ പുരോഭാഗത്തു നടന്ന വിശേഷത്തെപ്പററി ഉടനറിവാൻ കഴിഞ്ഞില്ല. എന്നിട്ട് ഈ സൈന്യത്തിന്റെ മുന്നണികൾ നിന്നുപോയതുകൊണ്ടു കാരണമറിവാൻ വേഗം കാഹളം മുഴക്കി. കാഹളദ്ധ്വനിയുടെ രവം മാറെറാലിയിട്ടു കേൾക്കാതെയാകുന്നതിനു മുമ്പു മുൻവശത്തുനിന്നും "നടപ്പിൻ" എന്ന് അൎത്ഥമാകും വിധം വേറൊരു കാഹളം കേട്ടിട്ട് എല്ലാവരും മുമ്പോട്ടു വീണ്ടും നടന്നുതുടങ്ങി. ഈ സൈന്യം കുറച്ചു മുമ്പു നടന്ന യുദ്ധകളത്തിന് അടുത്തപ്പോൾ സൈന്യത്തെ വ്യൂഹാകാരമായി നില്പാനെന്നപോലെ മുമ്പിൽ നടന്ന തിരിച്ചുവിട്ട വഴിയിൽ പിന്നിൽ വന്നവരും പോന്നതു കണ്ടിട്ട് ഇതെന്തിനായിട്ടെന്ന് അറിഞ്ഞു വരാൻ വേഗം ഒരു ഭടനെ പ്രതാപസിംഹൻ ഓടിച്ചു. ആ ഭടനോടൊന്നിച്ചു പുരുഷോത്തമൻതന്നെ വന്നു പ്രതാപസിംഹനോടു വിശേഷങ്ങളെപ്പററി പറഞ്ഞു. ഇതു കേട്ട് ആശ്ചൎയ്യത്തോടെ പ്രതാപസിംഹൻ ഇങ്ങിനെ പറഞ്ഞു:—

"മകനെ—നീയും നിന്നോടുകൂടി പോന്ന നാനൂറു ഭടന്മാരും നമ്മുടെ രാജ്യത്തിനു വലുതായ ഉപകാരം ചെയ്തിരിക്കുന്നു. സ്വരാജ്യത്തെയും അതിൽ നിവസിക്കുന്നവരേയും ഒററിച്ചു ചതിപ്പാൻ തുടങ്ങിയ ദ്രോഹികളെ നിങ്ങൾ തടവുകാരാക്കിപ്പിടിച്ചതു ഭൂലോകം ഉള്ള കാലത്തോളം നിങ്ങളുടെ സൽകൃത്യത്തെപ്പററി ജനങ്ങൾ കൊണ്ടാടുവാൻ കാരണമായിത്തീരും. ഇനി വേഗം ധവലത്പുരിയിൽ മണിപുര ഭടന്മാരെ അയച്ച് അവരെ തടവുകാരായി പാൎപ്പിക്കണം. യുദ്ധാവസാനത്തിൽ അവരെപ്പററി ആലോചിച്ചു തീൎപ്പു ചെയ്തുകൊള്ളാം."

പുരു:—"കാട്ടുപ്പുറത്തു മണിപുരാധീശന്മാർ മുറിവേററ് കിടക്കുന്നുണ്ട്. അവർ പക്ഷെ മരിച്ചിരിക്കയില്ല; മരിച്ചിട്ടില്ലെങ്കിൽ അവരേയും ധവലത്പുരിയിലേക്കു അയക്കണം."

പ്രതാ:—അങ്ങിനെതന്നെ—പുറകിൽ നമ്മുടെ സാമാനങ്ങളും കൊണ്ടു വരുന്ന വണ്ടികളുണ്ട്. അവയിൽ അവരെ ഇട്ടു കൊണ്ടു വരട്ടെ—ഞാൻ ഇഹലോകവാസിയെന്ന് ജയസിംഹൻ കേട്ടിരിപ്പാനിടയില്ല. അതുകൊണ്ട് ആയവസരം അയാളെ ധരിപ്പിക്കണമെന്നു വിചാരിക്കുന്നു. നീ മുൻകൂട്ടി ചെന്ന് തടവുകാരുടെ മുമ്പിൽ അയാളെ നിൎത്തണം. ഞാൻ അപ്പോഴേക്ക അവിടെ വരാം."

"അങ്ങിനെ ചെയ്യാം" എന്നു പറഞ്ഞു പുരുഷോത്തമൻ തന്റെ കുതിരയെ വേഗം ഓടിച്ചു പോയി. കുറെ കഴിഞ്ഞപ്പോൾ പ്രതാപസിംഹനും ഭൃത്യന്മാരും തടവുകാരെ കാണ്മാൻ ചെന്നു.

പുരുഷോത്തമൻ യുക്തിപൂൎവ്വം സേനയെ നയിപ്പിച്ചതുകൊണ്ടും, അയാൾ അസാധാരണ പരാക്രമം പ്രകടിപ്പിച്ചതിനാൽ തന്റെ ഭടന്മാൎക്കുറപ്പും ധൈൎയ്യവും ഉണ്ടായതുകൊണ്ടും ആ വലിയ സൈന്യത്തെ നിഷ്പ്രയാസം അവർ പരാജിതരാക്കിയതായിരുന്നു. ജയസിംഹനാകട്ടെ അനേകം പരാക്രമികളായ തന്റെ സഹായികൾക്കും നേരിട്ട വിപത്തിനെപ്പറ്റി പരിതപിച്ചുകൊണ്ടു നിരായുധനായി നിൽക്കുമ്പോൾ പുരുഷോത്തമൻ ചെന്ന്—"തടവുകാരെ നേരെ അണിയായി നിൎത്തുവിൻ! അവരുടെ അധിപൻ മുമ്പിൽ നില്ക്കട്ടെ" എന്നു പറഞ്ഞു.

തടവുകാരെ നിരത്തി നിൎത്തുന്നതെന്തിനെന്ന് ജയസിംഹൻ ആലോചിച്ചു. താൻ പുരുഷോത്തമന്റെ നേൎക്ക ചെയ്തിട്ടുള്ള പോലെ ക്രൂരകൃത്യങ്ങൾക്ക പ്രതിക്രിയ ചെയ്വാൻ ഭാവമുണ്ടോ എന്ന് സംശയിച്ചു. അങ്ങിനെ ആയിരുന്നാൽ, തന്നെ സേനയുടെ മുമ്പിൽ നില്പാൻ പറഞ്ഞതെന്തിന്? എല്ലാവരും കാൺകെ പകരം തന്നെ കൊല്ലുവാൻ തുടങ്ങുകയാണോ എന്ന് വിചാരിച്ചു. ഈ വിചാരം കൊണ്ട് അദ്ദേഹം വിയൎത്തു വിറച്ചു. ഇങ്ങിനെ ചിന്താക്രാന്തനായി ജയസിംഹൻ നിന്നപ്പോൾ മറെറ സൈന്യങ്ങളിൽ നിന്ന് ഒരു ശേഖരം സേനാനികൾ തടവുകാരുടെ നേരെ വരുന്നതു കണ്ടു. ഇവരിൽ മുമ്പനായി ഒരാൾ വസ്ത്രാലങ്കാരം കൊണ്ട് എല്ലാവരെക്കാൾ പ്രതാ

പവാനെന്ന തോന്നത്തക്ക വിധം വന്നതു കണ്ടിട്ട ജയസിംഹൻ ത്രുദ്ധിച്ചു നോക്കി. ആയാൾ ഒട്ടുകടേശം അടുത്തപ്പോൾ എന്തെന്നറിയാത്ത ചില സംശയങ്ങൾ ജയസിംഹനെ ബാധിച്ചു തുടങ്ങി. തേജോമയനും ഗംഭീരനുമായ ആ പുരുഷന്റെ മുഖം ജയസിംഹന്ന വളരെ പരിചയമുള്ളതുപോലെ തോന്നി. അദ്ദേഹത്തിന്റെ കുതിരപ്പുറത്തുള്ള ഇരുപ്പും നോട്ടവും ജയസിംഹന്ന് തന്റെ ജ്യേഷ്ഠന്റേതുപോലെയിരുന്നു. ഈ ആലോചനയോടുകൂടിയുണ്ടായ ഭയത്താൽ ആ സ്വരൂപം തന്റെ ജ്യേഷ്ഠന്റേതായിരുന്നാലും അതു ദേവതയാണെന്ന തന്നെ തീച്ചപ്പെടുത്തി. താൻ അദ്ദേഹത്തെ ദ്രോഹിച്ചതിനു എന്തോ പ്രതിക്രിയ ചെയ്യാനായിട്ട് മായാസ്വരൂപം അവലംബിച്ച് ഇങ്ങിനെ പ്രത്യക്ഷപ്പെട്ടതാനായിരുന്നു എന്ന് സങ്കല്പിച്ചുറച്ചു. എന്നിട്ട് ജയസിംഹൻ, താൻ അടപ്പുകാരനാണെന്നുള്ള സ്ഥിതിയെ വിസ്മരിച്ചുകൊണ്ട് ഇനി പ്രാണരക്ഷ ചെയ്യണമെന്നുള്ള ഏക വിചാരത്താൽ തന്റെ കുതിരയെ അതിവേഗം ഓടിച്ച് അവിടെ നിന്ന് മറഞ്ഞു. ജയസിംഹൻ പ്രാണഭീതിയോടെ കുതിരയെ അന്ന പായുംവിധം ഓടിച്ചതുകൊണ്ട് ആക്കും അദ്ദേഹത്തെ തടുപ്പാൻ കഴിഞ്ഞില്ല. എന്നാൽ അദ്ദേഹം പുറകിൽ വന്ന സൈന്യങ്ങളുടെ നേരെ കുതിരയെ വിട്ടുകൊണ്ട് ഒന്നുകിൽ വീണ്ടും യുദ്ധത്തിൽ അകപ്പെടുകയോ അല്ലെങ്കിൽ അദ്ദേഹത്തിന്റെ ഗതിവേഗത്താൽ ഭയങ്കരമായ വിപത്തിൽപെടുകയോ ചെയ്യുമെന്ന് അവിടെ നിന്നവർ വിചാരിച്ചു. ഉടനെ പുരുഷോത്തമനും വേറെ ഏതാനും പ്രഭുക്കന്മാരും ജയസിംഹന്റെ പിന്നാലെ പാഞ്ഞെത്തി. ജയസിംഹനാകട്ടെ, ദേവത തന്നെ പിന്തുടരുന്നുള്ള വിചാരത്താൽ ഭയാക്രാന്തനായിട്ട് കുറെ അകലെ ചെന്നപ്പോൾ തനിക്കെതിരെ വന്ന സൈന്യത്തെ കണ്ട് വേഗം കുതിരയെ നിർത്തി പുറകിൽ നോക്കി. ഉടനെ തന്നെ പിടികൂടുവാൻ അടുക്കുന്നത് ദേവതയും കൂട്ടരുമാണെന്ന് തീച്ചപ്പെടുത്തികൊണ്ട് ജയസിംഹൻ തനിക്കനേരിടാവുന്ന വിപത്തിനെ ഓക്കാതെ തന്റെ കുതിരയെ ആ ഉന്നതപ്രദേശത്തു നിന്ന് കീഴ്പ്പോട്ടേയ്ക്കു ഓടിച്ചു. നേരെ പൊരുതു മരിക്കുന്നതു യുദ്ധവീരന്മാ

രായവൎക്ക് ഭയജനകമായിരിക്കയില്ല. നേരെ മറിച്ച് ഈ വിധം ഭയങ്കരവും അഞ്ചിപ്പോകുന്നതുമായ വിപത്തിൽ ഒരു സഹജീവി അകപ്പെടുന്നതു കണ്ടാൽ ഏവനും അനുകമ്പ തോന്നിപ്പോകും. പുരുഷോത്തമനും ആ യുവാവിനോടുകൂടി വന്ന ഏതാനും ഭൃത്യന്മാരും വേഗം കുതിരകളിൽ നിന്നിറങ്ങി വഴിയരികിൽ ചെന്നു കീഴ്പോട്ടു നോക്കിയപ്പോൾ അത്യഗാധമായ കുഴിയുടെ അടിയിൽ ജയസിംഹനും കുതിരയും അനക്കമില്ലാതെ കിടന്നതുകണ്ടു. എന്നിട്ടു പുരുഷോത്തമൻ വേഗം ഭൃത്യന്മാരായ നാലു ഭടന്മാരെ വിളിച്ച് ജയസിംഹന്റെ ശരീരത്തെ എടുത്ത് പ്രതാപഗിരിയിൽ കൊണ്ടുപോകുവാനും മരിച്ചുവെങ്കിൽ സംസ്കാരം ചെയ്വാനും ചട്ടം കെട്ടിയ ശേഷം തന്റെ പുറകിൽ വന്ന സൈന്യത്തെ വേഗം വരുവാനാജ്ഞാപിച്ചിട്ട് പുരുഷോത്തമനും ഭൃത്യന്മാരും പ്രതാപസിംഹന്റെയടുക്കൽ ചെന്ന് ജയസിംഹനു നേരിട്ട വിപത്തിനെപ്പറ്റി പറഞ്ഞു.

ഈ വൎത്തമാനം കേട്ടിട്ട് പ്രതാപസിംഹന് വ്യസനവും ഇച്ഛാഭംഗവുമാണുണ്ടായത്. താൻ മരിച്ചിട്ടില്ലെന്നും ഇത്ര ദീൎഘകാലം ജയസിംഹന്റെ കൃത്രിമംകൊണ്ട് താൻ ശത്രുഭയത്തോടെ കാലയാപനം ചെയ്വാൻ ഇടയാക്കിയതുകൊണ്ട് അതിലേക്കു പ്രതിക്രിയ ചെയ്യുന്നതിനെന്ന കരുതാതെ തന്റെ കരുണയോടുകൂടിയ പെരുമാററത്താൽ ജയസിംഹന് സങ്കടവും പശ്ചാത്താപവും ഉണ്ടാകാമെന്നു ആഗ്രഹിച്ചതുപോലെ സാധിക്കാഞ്ഞതുകൊണ്ട് പ്രതാപസിംഹൻ പരിതപിച്ചു. അദ്ദേഹത്തെയും ഭാൎയ്യയെയും ജയസിംഹൻ ചതിവിൽ അപായപ്പെടുത്തി കഴിഞ്ഞിട്ട് അവർ മരിച്ചുവെന്നു വിചാരിച്ചു സന്തോഷിച്ച ആ കഠിനൻ തന്റെ ദുഷ്കൃത്യങ്ങൾക്കു തക്ക ശിക്ഷ ദൈവേച്ഛയാ അനുഭവിച്ചതിനെ സംബന്ധിച്ച സഹതാപത്തോടെ പ്രതാപസിംഹൻ തന്റെ അനുജന്റെ ഉദകക്രിയകൾക്കും യഥാവിധി നടത്തുവാൻ പുരുഷോത്തമനെ ഭരമേല്പിച്ചു. എന്നിട്ട് അവർ തേഗിരിയിലേക്കു പോകാതെ ധവളപുരിയിലേക്കു സൈന്യസമേതം തിരിച്ചു.

ജയസിംഹന്റെ മൃതശരീരത്തെ ഭടന്മാർ പ്രതാപഗിരിയിൽ കൊണ്ടുചെന്നു് ഒരു ദിവസം സംസ്കൃതമായിരുന്നു. രഘുരാമൻ തന്റെ യജമാനന്റെ നിര്യാണത്തെ കണ്ടിട്ട് അസാമാന്യ ദുഃഖത്തോടെ വിവശനായിട്ടിരുന്നതല്ലാതെ അയാൾ ശവസംസ്കാരത്തിനെപ്പററി ഒന്നും അന്വേഷിപ്പാൻ കഴിഞ്ഞില്ല. സംസ്കാരംകഴിപ്പാൻ കുറെ ആളുകൾ താമസംവേണ്ടിവന്നു. അതു കഴിഞ്ഞിട്ട് ഭടന്മാർ മടങ്ങിപ്പോന്നപ്പോൾ രഘുരാമൻ ഇരുന്നേടത്തുതന്നെ ഇരിക്കുന്നതായി കണ്ടിട്ടു ഭടന്മാർ അയാളെ വിളിച്ചു. എത്ര ഉറക്കെ വിളിച്ചിട്ടും അയാൾ അനങ്ങാതെ ഇരുന്നതുകൊണ്ടു ഭടന്മാർ പോയി കിടന്നുറങ്ങി. പിറേറദിവസം നേരം പുലർന്നപ്പോൾ പ്രതാപഗിരിയിലെ ഭൃത്യന്മാരും ഗൃഹസ്ഥന്മാരും ഭടന്മാരും രഘുരാമനെ അവിടെ എല്ലായിടത്തും അന്വേഷിച്ചു നടന്നു. എന്നിട്ട് ആ വൃദ്ധനെ എങ്ങും കാണാതെ ആയപ്പോൾ ഭൃത്യരിൽ ഒരുവൻ ഇങ്ങിനെ പറഞ്ഞു.

"രാത്രിയിൽ ഉറക്കത്തിൽ എണീററുനടക്കുന്ന പതിവു് ആ കിഴവനുണ്ടു്. ആ കൂട്ടത്തിൽ ഇന്നലെയും പോയിരിക്കാം. എല്ലാ രാത്രിയിലും ഈ കാട്ടിൽ നടന്നാൽ ഒരിക്കൽ അബദ്ധം പററിയെന്നു വന്നുകൂടയോ?—അങ്ങിനെ എന്തോ ഒന്നാ ആണു്." അന്നത്തെതിൽ പിന്നെ രഘുരാമനെ കാണുമാനില്ലാതായി.

---

## അറുപത്തിരണ്ടാം അദ്ധ്യായം.

മുഗൾസൈന്യവും, മഹാരാഷ്ട്രന്മാരുടേയും രാജപുത്രന്മാരുടെ മിശ്രിതസൈന്യങ്ങളും തമ്മിൽ ബീജാപുരിയിലും തോരഗിരിയിലും വെച്ചു പലേ ചില്ലറയുദ്ധങ്ങളും നടന്നു. എന്നിട്ടു മഹാരാഷ്ട്രരാജ്യമശേഷം ശിവാജി കൈവശപ്പെടുത്തിയതുകൂടാതെ അദ്ദേഹം കരമാർഗ്ഗവും കടൽവഴിയും സൈന്യത്തെ അയച്ചു വടക്കെ സൂററത്തു് പട്ടണവും, തെക്കെ ഹുബ്ലി വരെയും കിഴക്കെ ബീജാപുരി ഗോൽക്കൊണ്ടാ മുതലായ ദേശങ്ങളിലും മഹാരാഷ്ട്രാധിപത്യ

ങ്കിൽകീഴിലാക്കുകയും ചെയ്തു. ഈ യുദ്ധങ്ങളിൽ എല്ലാം പുരുഷോത്തമനും ശിവാജിയും ഒരുമിച്ചു സൈന്യങ്ങളെ നയിപ്പിക്കുകയും, യുദ്ധകൌശലങ്ങളെപ്പററി യുക്തിപൂർവ്വം ആലോചിച്ചു യുദ്ധം നടത്തിപ്പാൻ പ്രതാപസിംഹനും വിശ്വനാഥനും ഉത്സാഹിക്കുകയും, ചെയ്കയാൽ ഒരു പോരിലെങ്കിലും മഹാരാഷ്ട്രസേനയ്ക്കു തോൽവി പററുകയുണ്ടായില്ല.

ഇങ്ങിനെ മുഗളാധിപത്യത്തിന് ഉടവുപററിയ ഈ യുദ്ധങ്ങൾ അവസാനിപ്പാൻ ഒരു സംവത്സരം വേണ്ടിവന്നു. അതിനുശേഷം ശിവാജി ജനസാമാന്യത്തിന്റെ അഭ്യുദയത്തിനുവേണ്ടി ചെയ്ത അശ്രാന്തപരിശ്രമത്തിന്റെ ഫലമായി അവർ അദ്ദേഹത്തെ തങ്ങളുടെ മഹാരാജാവാക്കി അഭിഷേകം ചെയ്തു. ആ കിരീടധാരണമഹോത്സവദിവസം തന്നെ പുരുഷോത്തമനു മഹാരാഷ്ട്രസേനാധിപസ്ഥാനവും, പ്രതാപസിംഹനും വിശ്വനാഥനും മന്ത്രിസ്ഥാനവും, ലഭിച്ചു. ഇവർക്കു പരമ്പരയാ അവകാശപ്പെട്ടിരുന്ന രാജ്യാധിപസ്ഥാനങ്ങളും ആയക്കെട്ടിൻപ്രകാരമുള്ള ദേശവഴികളോടുകൂടി കരമൊഴിവായും ആ ദിവസം തന്നെ ശിവാജി അവർക്കു സമ്മാനിച്ചു.

വിശ്വനാഥനും പ്രതാപസിംഹനും യുദ്ധത്തിൽ തിരികെച്ചെന്ന രാജ്യങ്ങളെ ശത്രുസൈന്യങ്ങൾ ആക്രമിക്കാതിരിപ്പാൻ വേണ്ട ഉറപ്പു വരുത്തിയശേഷം, അല്പകാലം തലസ്ഥാനം ബീജപുരിയിൽ വെച്ചുകൊണ്ടു പുനായിൽ രാജധാനിയാക്കുവാൻ നിശ്ചയിച്ചു. ഈ അവസരത്തിൽ ആ രണ്ടു മന്ത്രിപുംഗവന്മാരേയും കുടുംബങ്ങളെ ബീജപുരിയിൽ വരുത്തി അവരുടെ സ്വന്തകൊട്ടാരങ്ങളിൽ താമസിപ്പിച്ചു. വിശ്വനാഥന്റെ കുടുംബത്തിൽ ഒരംഗമെന്നപോലെ നമ്മുടെ ആ വൃദ്ധയും താരയോടുകൂടി താമസിക്കുകയായിരുന്നു. ഇപ്പോൾ അവരെ നൂതനമായി കാണുന്നവർക്ക് അവർ ഒരു കുലീനയായ പ്രായം കൂടിയ സ്ത്രീയെന്നല്ലാതെ മററു പ്രകാരത്തിൽ തോന്നുകയില്ലായിരുന്നു. പ്രായാധിക്യം ഉണ്ടായിരുന്നിട്ടും അവരുടെ യൌവനദശയിലുണ്ടായിരുന്ന സൌന്ദര്യത്തിന്റെ അവശിഷ്ടങ്ങൾ പ്രത്യക്ഷപ്പെട്ടുതുടങ്ങി. മുഖത്തിൽ ഒരു

നിന്ന പൊയ്ക്കളഞ്ഞു. അതിൽപിന്നീട് വ്യസനാധിക്യത്താൽ ഭ്രാന്തുപിടിപെട്ട് ആ കുട്ടിയെയുംകൊണ്ട് ഓരോ ദിക്കുകളിൽ സഞ്ചരിച്ചു കൂട്ടത്തിൽ അവർ ബീജപുരിയിൽ ചെന്ന് ഒരുദിവസം രാത്രിയിൽ രാജവീഥിയിൽകൂടി നടന്നു വിശ്വന്തന്റെ കൊട്ടാരവാതുക്കൽ ചെല്ലുവാനിടയായി. ഈശ്വരേച്ഛയാ അവൾ തന്റെ കയ്യിലിരുന്ന ബാലനെ ആ വാതിലിൽ ഇട്ടേച്ചു ദൂരെ മാറിയിരുന്നു. എന്നിട്ട് ആ ശിശുവിന്റെ രോദനം കേട്ട വിശ്വന്തൻപ്രഭു വന്നെടുത്ത് അതിനെ തന്റെ ഭാര്യയെ ഏല്പിച്ചു. അവൾ പിന്നെ സ്വേച്ഛാനുസരണം ഓരോ ദിക്കിൽ സഞ്ചരിച്ച് ഒടുവിൽ പ്രതാപഗിരിയുടെ സാനുപ്രദേശങ്ങളിൽ വന്നു താമസിച്ചു സമയം മഹായോഗിയായ ഒരു താപസൻ കണ്ട് ദയയോടെ അവളുടെ ഭ്രാന്തു മാററിയതിനാൽ അവൾ അദ്ദേഹത്തെ ശുശ്രൂഷിച്ചുകൊണ്ട് ഒരു സംവത്സരത്തിനു മേൽ ഒരു ഗുഹയിൽ താമസിച്ചു. അദ്ദേഹം അവിടെനിന്നു കാശിയിലേയ്ക്കു പോകുവാൻ നിശ്ചയിച്ച ഉടൻ റസ്സിയായെ വിളിച്ച് ആത്മോപദേശം ചെയ്ത് ആ ഗുഹയിൽ താമസിപ്പാൻ പറഞ്ഞിട്ട് ഇങ്ങിനെ അനുഗ്രഹിച്ചു—"ജന്മാന്തരപാപംകൊണ്ടു നിനക്കുണ്ടായ ദുരിതങ്ങളെ അനുഭവിച്ചുതീക്കണം. എന്നാൽ ഞാൻ പറഞ്ഞവിധം നിഷ്ഠയോടുകൂടി നീ ഇരുന്നു കുറെ മാസങ്ങൾ ചെല്ലുമ്പോൾ നിനക്കു നിർബാധമായും സുഖമായും ഈശ്വരഭജനം ചെയ്യാൻ ഈശ്വരകടാക്ഷത്താൽ വഴിയുണ്ടാകും.—" ഈ അനുഗ്രഹപ്രകാരം അനുഷ്ഠിക്കാൻ അവൾക്കു സൌകൎയ്യം കിട്ടിയതായിരുന്നു മഹാഭാഗ്യം. അന്നു റസ്സിരാമന്റെയും ജയസിംഹന്റെയും തന്ത്രത്തിൽ അകപ്പെട്ട് അവരുടെ ദുഷ്കൃത്യങ്ങളിൽ പങ്കുകൊണ്ടു പോയിരുന്നാൽ റസ്സിയായ്ക്ക് ആ കുട്ടി വളൎന്ന ചരിത്രകാരന്മാർ അയാളെപ്പററി വർണ്ണിക്കുന്നതു കേൾപ്പാനും അവൾക്ക് ഇങ്ങിനെ ആനന്ദിപ്പാനും ഇടയാകയില്ലായിരുന്നേനെ. ദുഷ്ബുദ്ധികളെ, അവരുടെ ബുദ്ധിസാമൎത്ഥ്യംകൊണ്ടു ചിലപ്പോൾ ജനസാമാന്യത്തിന് അറിവാൻ പാടില്ലാതെ പോകും. ജയസിംഹനെ സംബന്ധിച്ച് അപ്രകാരമായിരുന്നു. ജയസിംഹന്റെ ക്രൂരത്വത്തെപ്പററിയോ റസ്സിരാമന്റെ ദൌഷ്ട്യത്തെക്കുറി

ല്ലാം അറിവില്ലാതെ അവരെ ജനങ്ങൾ സ്നേഹിച്ചു. ലോകവ്യാപാരത്തിൽ ജയസിംഹനെയും റസ്സീനായേയും പോലെയുള്ളവരുണ്ട്. നിർമ്മലജലാശയത്തിന്റെ അടിയിൽ ദുർഗ്ഗന്ധമയമായ ചെളിയിരിക്കുന്നതുപോലെ സൗശീല്യവിവേകാദിസൽഗുണസമ്പന്നനെന്നു വിചാരിച്ചിരിക്കുന്ന ഒരുവന്റെ നിഴൽവശം പരിശോധിക്കുമ്പോൾ, അയാളുടെ ഹൃദയം ഭയങ്കരങ്ങളായ വികാരങ്ങളുടെ അടിസ്ഥാനമാണെന്നറിയാറാകും. മനുഷ്യഹൃദയം ജന്മാന്തരസുകൃതം കൊണ്ടു സ്ഫടികം പോലെ കളങ്കരഹിതമായും ജന്മാന്തരങ്ങളിലെ പാപസഞ്ചയത്താൽ ദുഷിച്ചു പൈശാചികമായും തീരുന്നതാണ്. ഇവ രണ്ടുവിധത്തിലും അതാതിന്റെ ഗുണത്തെ അപേക്ഷിച്ച് അവയുടെ ഫലങ്ങളെ ഓരോ പ്രവൃത്തിയുടെയും ഗുണദോഷപ്രകാരം അനുഭവിച്ചുതന്നെ തീരും. കാപട്യം കൊണ്ടു ലോകരെ ചതിക്കാം.—മനസ്സാക്ഷിയെ ചതിപ്പാൻ കഴിയുന്നതല്ല. റസ്സിയായുടെ കഥയെ നാം ചുരുക്കി പറഞ്ഞുവെങ്കിലും അവൾ സവിസ്തരം പറഞ്ഞതിനെ കേട്ടു പ്രതാപസിംഹൻ അതിനെപ്പറ്റി ആലോചിച്ചു സ്വല്പനേരം ഇരുന്നിട്ടു ഇപ്രകാരം പറഞ്ഞു:—

“പുരുഷോത്തമനോടു നേരിട്ട കഷ്ടതകൾ എന്തെല്ലാമെന്ന് എനിക്കറിയാം. അവന്റെ പിതാവു ഞാനാണെന്നറിയുന്നതിന്നു മുമ്പു രക്തസംബന്ധം കൊണ്ടു സ്വാഭാവികമായിട്ടുണ്ടാകുന്ന സന്താപം എനിക്കുണ്ടായി എന്നുമാത്രമേയുള്ളൂ. നിങ്ങൾ അവനെ സ്വപുത്രന്റെ നിലയിൽ സ്നേഹിച്ചു അവനുവേണ്ടി വളരെ സങ്കടങ്ങളും അനുഭവിച്ചിട്ടുണ്ട്. അങ്ങിനെ നിങ്ങൾ ചെയ്തിട്ടുള്ള ഉപകാരങ്ങൾക്കു പ്രതിഫലം ഞാൻ ആലോചിച്ചിട്ടു ഒന്നും തന്നെ ആ ഉപകാരങ്ങൾക്കു തുല്യമാകുന്നില്ല. അതുകൊണ്ട് ഞങ്ങളുടെ സർവസ്വവും നിങ്ങളുടെ അധീനമെന്നു കരുതി ഞങ്ങളിലൊന്നെന്നപോലെ ഇവിടെ താമസിച്ചുകൊള്ളണം.”

റസ്സിനാ:—“പ്രതിഫലേച്ഛ ലേശവും എനിക്കില്ല. ഈ കുട്ടികൾ

—താരയും, പുരുഷോത്തമനും സൽകീർത്തിസന്താനസമ്പത്

സമൃദ്ധിയോടും ആരോഗ്യങ്ങളോടുംകൂടി സുഖിച്ചുവാഴ്

നാളു കണ്ടാനന്ദിക്കുന്നതിനു നിങ്ങൾക്കു ഇടവരുത്തുന്നതു തന്നെയാണ് എനിക്കുള്ള പ്രതിഫലം. ഉദ്യോഗക്കാരന്മാരും രാജ്യഭരണസംബന്ധമായുള്ള ജോലിത്തിരക്കുകളും നിങ്ങൾ ഇതുവരെ അസ്വാതന്ത്ര്യന്മാരായിരുന്നു. ഇനി കഴിയുന്ന വേഗത്തിൽ താരാപുരുഷോത്തമന്മാരെ സംഘടിപ്പിക്കുവാനുള്ള ഉത്സാഹം അവിടന്നും വിശാഖൻപ്രഭുവും ചെയ്യണം."

"അപ്രകാരം ചെയ്യാമെന്നു തീർച്ചപ്പെടുത്തിക്കഴിഞ്ഞു" എന്നു പറഞ്ഞിട്ടു വിശാഖൻ ലക്ഷ്മണനെ നോക്കി ഇങ്ങിനെ പറഞ്ഞു:—

"പുരുഷോത്തമന്റെ ജീവനെ രക്ഷിച്ച ദിവസം ഞാൻ നിന്നോടു പറഞ്ഞപ്രകാരം നടത്തുവാൻ ദൈവം എന്നെ അനുഗ്രഹിച്ചു. നീ സരസ്വതിയെ വിവാഹം ചെയ്തു ഞങ്ങളോടുകൂടി താമസിക്കണം. എന്റെ മരണപര്യന്തം സരസ്വതിയുടേയും നിന്റേയും വിഷയത്തിൽ പുരുഷോത്തമനെ സംബന്ധിച്ചു ഞാൻ ചെയ്യുന്ന വ്യവസ്ഥയനുസരിച്ചു നീയും നടന്നുകൊള്ളണം. എന്റെ മരണശേഷം എന്റെ ധനത്തിൽ നാലിൽ ഒരംശം നിനക്കും നിന്റെ സന്താനങ്ങൾക്കും തരുന്നതാണ്— ദൈവം നിനക്കു മംഗളം വരുത്തട്ടെ.




'സരസ്വതീവിലാസം' പ്രസ്സ്, തിരുവനന്തപുരം.

